# ശ്രീ വാല്മീകി രാമായണം

## ഗദ്യവിവർത്തനം

### നാലാംഭാഗം



സി. ജി. വാരിയർ.



നമോഽസ്തു രാമായ സലക്ഷ്മണായ
ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോഽസ്തു രുദ്രേന്ദ്ര യമാനിലേഭ്യോ
നമോഽസ്തു ചന്ദ്രാർക്കമരുദ്ഗണേഭ്യഃ

SREE VALMEEKIRAMAYANAM
(Malayalam Translation 4th Part)
By: C. G. WARIAR
Printed at: DHARMAKAHALAM PRESS
PERINGOTTUKARA.
Publishers:
SREE VALMEEKI PUBLICATIONS, PONNANI.
First Published: JANUARY 1977.
Copies:- 500.
Price Rs :- 32-00.


---

Approved for School Libraries as Per circular
NO: M3/117182/74 dated 2-1-1975 by the
D. P. I, Kerala State.

---

# നാലാം വാള്യം.



## ശ്രീ വാല്മീകിരാമായണം

### യുദ്ധകാണ്ഡം [തുടർച്ച]

## ഉത്തരകാണ്ഡം.

**കെ. പി. കേശവമേനോൻ.** കോഴിക്കോട്ട്

**മാതൃഭൂമി.** 8-9-74

എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണത്തെപ്പോലെ വളരെക്കാലമായി കേരളീയഗൃഹങ്ങളിൽ എല്ലാംതന്നെ അത്രവളരെ പാരായണംചെയ്യുന്ന മറെറാരു ഗ്രന്ഥമുണ്ടെന്നു് തോന്നുന്നില്ല. വാല്മീകിരാമായണത്തിന്റെ വിവർത്തനങ്ങൾ ഒന്നിലധികം മലയാളത്തിലുണ്ടായിട്ടുണ്ടു്. അവയിൽ അധികവും സ്വതന്ത്ര വിവർത്തനങ്ങളാണു്. മഹാകവി വള്ളത്തോളിന്റെ വാല്മീകിരാമായണമാണു് അടുത്തകാലത്തായി കേരളീയർ അധികാധികം പരിചയപ്പെട്ടുവരുന്നതും ഇഷ്ട പ്പെട്ടുവരുന്നതും.

മൂലത്തിന്റെ ഒരു ഗദ്യവിവർത്തനം വളരെ ആവശ്യമായി തീർന്നിരിക്കുന്ന ഒരു കാലഘട്ടത്തിലാണു് ശ്രീമാൻ, സി. ജി. വാരിയർ ഒരു ഗദ്യവിവർത്തനം തയ്യാറാക്കിയിരിക്കുന്നതു്. മൂലത്തിലെ ആശയങ്ങൾക്കു് ഒട്ടും ക്ഷതംപററാതെ അഞ്ചുകൊല്ലത്തെ അധ്വാനത്തിന്റെ ഫലമായി ഇപ്പോൾ ശ്രീമാൻ വാരിയർ തയ്യാറാക്കിയിരിക്കുന്ന ഈ ഗദ്യവിവർത്തനം കേരളീയർ അത്യധികം താല്പര്യത്തോടെ വായിക്കുമെന്നതിനു് സംശയമില്ല. ഇതിന്റെ കയ്യെഴുത്തുകോപ്പി മുഴുവനും വായിച്ചുനോക്കുവാൻ എനിക്കു കഴിഞ്ഞിട്ടില്ലെങ്കിലും അതിന്റെ ചില പ്രധാനഭാഗങ്ങൾ ഗ്രന്ഥകർത്താവുതന്നെ എന്നെ വായിച്ചു കേൾപ്പിക്കയുണ്ടായി.

ശ്രീമാൻ വാരിയരുടെ ലളിതവും അന്തസ്സുററതുമായ ഈ വിവർത്തനം ഭാഷാസാഹിത്യത്തിനു് ഒരു മുതൽക്കൂട്ടായിരിക്കും; കേരളീയർക്കു് ഒരു വലിയ അനുഗ്രഹവും. ഈ മഹൽകൃത്യം നിറവേററിയതിൽ ഗ്രന്ഥകർത്താവിനെ അഭിനന്ദിക്കുന്നതോടൊപ്പംതന്നെ, ഈ ഗ്രന്ഥത്തിനു് നല്ല പ്രചാരമുണ്ടാകട്ടെയെന്നു് ഞാൻ ആശംസിക്കുകയുംചെയ്യുന്നു.

(ഒപ്പ്)

**കെ. പി. കേശവമേനോൻ.**

വെണ്ണിക്കുളം ഗോപാലക്കുറുപ്പ്.

സുപ്രകാശം.
ജയമാൻഷൻ കോമ്പൗണ്ട്
തിരുവനന്തപുരം. 10
2-5-76.

## അഭിനന്ദനം.

വിനയധനനും വിദ്വന്മാനിതനുമായ ശ്രീ. സി. ജി. വാരിയർ ആദികാവ്യത്തിൻെറ അഭിരാമമായ ഒരു ഗദ്യപരിഭാഷ ഇതാ കൈരളിയ്ക്കു കാഴ്ചവച്ചിരിക്കുന്നു. അതിൻെറ മൂന്നു സമ്പുടങ്ങൾ ഗ്രന്ഥകർത്താവുതന്നെ നേരിട്ട് എനിയ്ക്കു സമ്മാനിച്ചപ്പോൾ ഓർക്കാപ്പുറത്ത് ഒരു നിധികിട്ടിയ സന്തോഷമുണ്ടായി. പണ്ഡിതരാജനായ ആററൂരിൻെറ പ്രീതിപാത്രവും ആധുനികകേരളീയസംസ്കൃതോപാസകന്മാരുടെ പരമ്പരയിൽ അഗ്രഗണ്യനും എൻെറ വന്ദ്യസുഹൃത്തുമായ ശ്രീ. കെ. പി. നാരായണപ്പിഷാരടിയുടെ ഉത്തമശിഷ്യനാണ് വാരിയർ എന്നറിഞ്ഞപ്പോൾ വായിക്കാനുള്ള കൌതുകം വളരെ വദ്ധിച്ചു. എങ്കിലും ആരോഗ്യലോപം നിമിത്തം ആദ്യന്തം ഒന്നോടിച്ചുനോക്കുവാനേ കഴിഞ്ഞുള്ളു. വാല്മീകിരാമായണത്തിൻെറ നല്ല ഒരു പരാവർത്തനം മലയാളത്തിൽ ഉണ്ടായാൽക്കൊള്ളാമെന്ന് ആഗ്രഹിച്ചവരിൽ ഒരാളാണ് ഞാൻ. എന്റെ ആ മനോരഥം ഇപ്പോൾ സഫലീകൃതമായി എന്നു് ആഹ്ലാദിക്കാം.

ഭാരതത്തിൻെറ നിത്യവിജയപതാകയായ രാമകഥ വിശ്വസാഹിത്യക്ഷേത്രത്തിൻെറ താഴികക്കുടമാണ്. തമസാനദീതടത്തിലെ താപസാശ്രമം അലങ്കരിച്ചിരുന്ന വാല്മീകികോകിലത്തിൻെറ മധുരവും മധുരാക്ഷരവുമായ കൂജിതം മാറെറാലിക്കൊള്ളാത്ത മണ്ണില്ല. അതിൽനിന്നു സിദ്ധിച്ച അനന്യസുലഭമായ ആനന്ദവും സംസ്കാരവുമാണ് നമ്മുടെ തറവാട്ടുമുതൽ. അതു് സാമാന്യജനങ്ങളുടെ കൈകളിലെത്തിക്കാനുള്ള സദുദ്യമത്തിനു മുതിന്ന ശ്രീ. വാരിയരെ മാതൃഭാഷാപ്രണയികൾ മുക്തകണ്ഠം പ്രശംസിക്കും. ആപാദചൂഡം പ്രസന്നവും പ്രകൃഷ്ടവുമായ ഒരു ഗദ്യശൈലിയാണ് ഇതിൽ സ്വീകരിച്ചിരിക്കുന്നതു്. ആരേയും ആകർഷിക്കാൻ പര്യാപ്തമായ ശക്തിയും വ്യക്തിപ്രഭാവവുമാണ് അതിൻെറ മുഖമുദ്ര. ശ്രീ: പി. ആർ. നായരുടെ പണ്ഡിതോചിതവും പഠനീയവുമായ അവതാരിക ഈ ഗ്രന്ഥത്തിനു് അനുഗ്രാഹകമാണ്.

എന്നെ ഏററവും സന്തോഷിപ്പിച്ച ഒരു വസ്തുതകൂടി ഇവിടെ ചൂണ്ടി ക്കാണിക്കട്ടെ. ധനികരായ ചില സഹൃദയന്മാർ തക്കസമയത്തു വിവൎത്തകനെ സഹായിക്കുവാൻ സന്നദ്ധരായി മുന്നോട്ടുവന്നു എന്നുള്ളതാണതു്. അസാധാരണ മായ ഈ സന്മനോഭാവം പണക്കാൎക്കെല്ലാം മാതൃകയായിരിക്കേണ്ടതാണു്. പാത്ര മറിഞ്ഞു് ദാനം ചെയ്യുന്നവരുടെ യശസ്സു് പതിന്മടങ്ങു വൎദ്ധിക്കും.

നാലാം വാല്യവും അചിരേണ പുറത്തുവരുമെന്നു് വിശ്വസിക്കുന്നു.

ലോകോപകാരപ്രദമായ ഒരു പുണ്യകൃത്യം നിൎവ്വഹിച്ച വശ്യവാക്കായ വാരിയരവർകൾക്കും അദ്ദേഹത്തിൻെറ വിശിഷ്ടഗ്രന്ഥത്തിനും ഞാൻ വിജയം നേരുന്നു.

വെണ്ണിക്കുളം ഗോപാലക്കുറുപ്പു്.

(ഒപ്പു്)

---

**പി. എസ്സ്. വേലായുധൻ, M. A.** കൊല്ലം-1

ജനറൽ സെക്രട്ടറി, എസ്സ്. എൻ. ഡി. പി. യോഗം. 1-9-74

ആദികവിയായ വാല്മീകിയുടെ മഹാകൃതിയായ രാമായണം, കാവ്യ രസം നിറഞ്ഞ മഹാകാവ്യമെന്നതിനുംപുറമെ, അനൎഘങ്ങളായ തത്വരത്നങ്ങ ളുടെ ഭണ്ഡാഗാരവുമാണു്. അതു് മലയാളഭാഷയിലേക്കു് ഗദ്യരൂപത്തിൽ വിവർത്തനം ചെയ്യുകയെന്ന മഹനീയ സംരംഭത്തിൽ ഏർപ്പെട്ടു് വിജയിച്ച പണ്ഡിതവരേണ്യനായ ശ്രീ. സി. ജി. വാരിയരെ മുക്തകണ്ഠം അഭിനന്ദിക്കുന്നു. സാമാന്യജനങ്ങൾക്കു് മനസ്സിലാകത്തക്കവിധം വാല്മീകിരാമായണത്തിന്നു് ലളിതവിവർത്തനം സംഭാവനചെയ്തു് മലയാളഭാഷക്കും മലയാളികൾക്കും ശ്രീ. വാരിയർ ചെയ്തിട്ടുള്ള സേവനം എല്ലാ മലയാളികളുടേയും കൃതജ്ഞതയ ൎഹിക്കുന്നതാണു്. അദ്ദേഹത്തിൻെറ ശ്ലാഘനീയമായ ഈ സംരംഭത്തിന്നു് അർഹമായ പ്രോത്സാഹനം ലഭിക്കുമാറാകട്ടെ എന്നു് പ്രാൎത്ഥിക്കുന്നു.

പ്രൊഫസർ പി. എസ്സ്. വേലായുധൻ. (ഒപ്പു്)

G. SANKARA KURUP

PHONE 33979
Bhadralayam
COCHIN-11

വാല്മീകിരാമായണം–ഭാരതപൗരാണിക ജീവിതത്തിന്റെ സജീവസ്പന്ദം–ഇന്നും തുടിക്കുന്ന ഹൃദയമാണു്. വ്യാസഭാരതം അതിന്റെ പ്രതിഭാസമ്പന്നമായ മസ്തിഷ്കവും. രണ്ടിലും നിറഞ്ഞുനില്ക്കുന്നു, ധാർമ്മികസൗന്ദര്യബോധവും സമുദ്ഗ്രഥനശക്തിയും. ഈ രണ്ടുകൃതികളെ വിസ്മരിച്ചാൽ, ഭാരതം സാംസ്കാരികമണ്ഡലത്തിൽ പരമനിസ്വമാവും.

സംസ്കൃതത്തിനുണ്ടായിരുന്ന പ്രചാരവും സ്വാധീനശക്തിയും ചരിത്രപരമായ കാരണങ്ങളാൽ അസ്തമിച്ചതോടുകൂടി, ആ മഹേതിഹാസങ്ങളെ നേരിട്ടു പ്രാപിക്കാനുള്ള കഴിവു കുറെയേറെ നഷ്ടപ്പെട്ടുപോയിട്ടുണ്ടു്. പ്രാദേശികഭാഷകളിലെ വിവർത്തനങ്ങളിലൂടെയാണു്, വ്യാസവാല്മീകിപ്രതിഭകളുടെ പ്രകാശം നമുക്കു് ലഭിച്ചുകൊണ്ടിരിക്കുന്നതു്. ഭാരതീയ സംസ്കാരത്തിന്റെ മൂലസ്രോതസ്സുകൾ ഉണങ്ങിപ്പോകാതെ കാക്കുന്ന ആ വിവർത്തനങ്ങളും സംക്ഷേപങ്ങളും നമ്മുടെ കൃതജ്ഞതയും ആദരാതിരേകവും അർഹിക്കുന്നു.

എന്റെ പ്രിയസുഹൃത്തായ ശ്രീമാൻ സി. ജി. വാരിയർ വാല്മീകിയുടെ ലയമധുരമായ കവിത, ലയമാർന്ന പ്രസന്നഗദ്യത്തിൽ പ്രത്യുൽപ്പാദിപ്പിക്കാനാണു്, സഫലപ്രയത്നം ചെയ്തിട്ടുള്ളതു്, ഭാവപ്രകാശമാണു്, അകൃത്രിമസുന്ദരമാണു്, അദ്ദേഹത്തിന്റെ ഗദ്യശൈലി. ആർക്കും അലസത തോന്നാതെ ആരംഭം മുതൽ അവസാനം വരെ വായിച്ചു് ആസ്വദിക്കാം. കേരളത്തിലെ ഗ്രന്ഥശാലകളിൽ സാംസ്കാരികപ്രകാശം പരത്തുന്ന വിളക്കുകൾ ആയിത്തീരും, ഈ വിവർത്തനത്തിന്റെ ഭാഗങ്ങൾ എന്നു ഞാൻ വിശ്വസിക്കുന്നു. സി. ജി. വാരിയരെ ഞാൻ ഹാർദ്ദമായി അഭിനന്ദിക്കുന്നു.

ഭദ്രാലയം EKMI
12-3-76

(ഒപ്പ്)
ജി. ശങ്കരക്കുറുപ്പ്

## ഇടശ്ശേരി ഗോവിന്ദൻ നായർ,

പൊന്നാനി
31-8-74

രാജ്യങ്ങൾ, പല ഭാഷകൾ, പല വർഗ്ഗങ്ങൾ, പല പല ആചാരങ്ങൾ ഇങ്ങിനെ മുറിഞ്ഞു മുറിഞ്ഞുകിടക്കുന്ന പല രാഷ്ട്രങ്ങളുടെ സമുച്ചയമായിരുന്നു, ഭാരതം എക്കാലത്തും. സാംസ്കാരികമായ ഏകത്വമാണ് ഈ ഭൂഭാഗത്തെ ഒന്നിച്ചു നിർത്തിയതു്. സർവ്വാദൃതമായ ദേവഭാഷയും പഴകുംതോറും മാധുര്യമേറുന്ന രാമകഥയുമാണ് ഈ സംസ്കാരത്തിന്നു് ചൈതന്യവത്തായ നിദാനം. ഒരായിരം തരത്തിലുള്ള ദൃശ്യശ്രാവ്യകലാരൂപങ്ങളിലൂടെ ഈ കഥാമൃതം അതാതു കാലത്തെ ജനങ്ങൾ ആസ്വദിക്കുകയും പണ്ഡിതപാമര ഭേദമെന്യേ തോളൊത്തു നിന്ന ഒരു സംസ്കാരപാരമ്പര്യം ഇവിടെ പുലർന്നുപോരുകയുംചെയ്തു. ആ കല്യാസഹസ്രങ്ങൾ ഇന്നു വററിക്കിടക്കുകയാണ്. പക്ഷെ അക്ഷരജ്ഞാനം സാർവ്വത്രികമാകുന്നുണ്ടല്ലോ. ക്രമേണ, ഈ മഹത്തായ രാമകഥ എല്ലാവർക്കും നേരിട്ടുവായിച്ചു ഉൾക്കൊള്ളാമെന്നായിട്ടുണ്ടു്. സങ്കേതജടിലമായ പദ്യസാഹിത്യത്തിന്നു പകരം ലളിതമായ ഗദ്യസാഹിത്യത്തിലൂടെയാകുമ്പോൾ ബഹുജനത്തിന്നിതു് അനായാസേന ആസ്വാദനീയമാകുമല്ലോ. ഈ നിലക്കു് മഹത്തായ വാല്മീകിരാമായണം ഭാഷാഗദ്യത്തിലേക്കു് വിവർത്തനം ചെയ്തുതന്ന പണ്ഡിതവരേണ്യനായ ശ്രീ. സി. ജി. വാരിയരുടെ പരിശ്രമം മുക്തകണ്ഠം ശ്ലാഘനീയമായിരിക്കുന്നു.

വിജയാശംസകളോടെ,
ഇടശ്ശേരി ഗോവിന്ദൻനായർ, (ഒപ്പു്)

# അഗ്നിപരീക്ഷയും സീതാപരിത്യാഗവും.

രാമായണകഥയിലെ വിവാദവിഷയങ്ങളിൽ ഒന്നാണ് സീതയുടെ അഗ്നിപ്രവേശം. അങ്ങിനെ ഒന്നു സംഭവിക്കാനിടയില്ലെന്നാണ് പലരുടേയും വിശ്വാസം. അതുപോലെത്തന്നെ ഉത്തരകാണ്ഡഭാഗത്തു് ധർമ്മരൂപിയായ രാമചന്ദ്രൻ നിഷ്ക്കരുണമായി സീതാദേവിയെ ഉപേക്ഷിച്ചതായി കാണുന്നതും വിശ്വാസയോഗ്യമല്ലെന്നു് വിമർശകന്മാർക്കഭിപ്രായമുണ്ടു്. ഈ വിഷയങ്ങളെപ്പററി സാമാന്യമായി ഒരന്വേഷണം എന്നനിലയ്ക്കാണ് ഈ ലേഖനം.

പൂർവ്വകാലത്തു് ശുചീന്ദ്രം ക്ഷേത്രത്തിൽ "കൈമുക്ക്" എന്നൊരേർപ്പാടുണ്ടായിരുന്നു. കുററവിഷയങ്ങളിൽ നിരപരാധിത്വം തെളിയിക്കുവാൻ തിളയ്ക്കുന്ന നെയ്യിൽ കൈമുക്കുകയെന്നായിരുന്നു ആ ചടങ്ങു്. 'സത്യവാൻെറ' കൈ പൊള്ളുകയില്ലത്രെ! ഈയിടെ ആരും ആ പരീക്ഷണത്തിനു് വഴിപ്പെടാറില്ല. കാരണം ഊഹിക്കാവുന്നതാണല്ലൊ.

രാമായണത്തിൽ അഗ്നിപരീക്ഷയെപ്പററി പ്രസ്താവിക്കുന്ന സന്ദർഭം വായിക്കുമ്പോഴെല്ലാം ഈ കഥ ഓർമ്മയിൽ വരാറുണ്ടു്. ഈശ്വരകഥകളുടെ ദിവ്യഭാവം പുരസ്കരിച്ചാൽ അത്ഭുതത്തിനവകാശമില്ല. എങ്കിലും സാമാന്യബുദ്ധിയിൽ അസംഭാവ്യമായ പ്രസ്തുതസംഭവത്തിനു് വിവിധരാമായണങ്ങളിൽ പക്ഷാന്തരം കാണുന്നുണ്ടെന്നു് ആദ്യമായി പ്രസ്താവിക്കട്ടെ.

സീതയെ അഗ്നിപ്രവേശം ചെയ്യിപ്പിക്കുന്നതായി എല്ലാരാമായണങ്ങളിലുമില്ല. ഉള്ളവതന്നെ വ്യത്യസ്തരീതിയിലുമാണു്. ഭിന്നവീക്ഷണങ്ങളോടെ അന്നന്നെഴുതപ്പെട്ട കൃതികളിൽ ഈ മാററം സ്വാഭാവികംതന്നെ. മാത്രമല്ല, രാമകഥാനകത്തിൻെറ കാതലായ ഭാഗങ്ങൾപോലും പരസ്പരവിരുദ്ധങ്ങളായി കണ്ടുവരുന്നു. അവ ചുരുക്കത്തിൽ താഴെപ്പറയുന്ന മൂന്നുകാര്യങ്ങളോടു് ബന്ധപ്പെടുകയുംചെയ്യുന്നു.

1. രാവണൻെറ സീതാപഹരണം.
2. രാമനു് സീതയുടെ ചാരിത്ര്യത്തിൽ ശങ്ക.
3. സീതയുടെ രണ്ടാമത്തെ വനവാസം.

ഓരോന്നായി പരിശോധിക്കാം:—

1. ദശരഥജാതകം, ദശരഥകഥാനകം, എന്നീബുദ്ധമതഗ്രന്ഥങ്ങളിൽ സീതാപഹരണത്തിൻെറ കഥ പറയുന്നില്ല. ഒരുപക്ഷേ, രാമകഥയുടെ സമ്പൂർണ്ണ വർണ്ണനം ഈ ഗ്രന്ഥങ്ങളുടെ ലക്ഷ്യമല്ലെന്നു വരാം. എന്നാലും "ജാതകകഥ" കളുടെ കർത്താവിനു് രാമായണകഥ നിശ്ചയമുള്ളതായിത്തെളിയുന്നതുകൊണ്ടു് പ്രധാനമായ ഈ സംഭവം വിട്ടുകളഞ്ഞതെന്തിനു്? മററുകൃതികളിലെല്ലാം സീതാപഹരണവൃത്താന്തം വർണ്ണിയ്ക്കുയുംചെയ്തിരിക്കുന്നു.

മായാസീത— വാല്മീകിരാമായണം, ശ്രീമഹാഭാഗവതം, മഹാഭാരതം, മുതലായവയിൽ യഥാർത്ഥസീതയെത്തന്നെ രാവണൻ അപഹരിച്ചതായിട്ടാണു് കാണുന്നതു്. അധ്യാത്മരാമായണത്തിലാകട്ടെ, രാവണൻ "മായാസീതയെ" അപഹരിച്ചതായിട്ടാണു് വർണ്ണിക്കുന്നതു്. എഴുത്തച്ഛൻേറയും തുളസീദാസൻേറയും കൃതികളിൽ മായാസീതാവൃത്താന്തം വർണ്ണിച്ചുകാണുന്നതു് അധ്യാത്മരാമായണത്തെ അവലംബിച്ചുതന്നെ ആയിരിക്കണം.

അവതാരോദ്ദേശ്യം നിർവഹിക്കേണ്ടതിലേക്കു് രാമൻ മുൻകൂട്ടിച്ചെയ്ത ഏർപ്പാടാണു് മായാസീതയുടെ സൃഷ്ടിയെന്നു് അധ്യാത്മരാമായണത്തിലുണ്ടു്. നോക്കുക:—

> "അഥ രാമോഽപി തത്സർവ്വം ജ്ഞാത്വാ രാവണചേഷ്ടിതം
> ഉവാച സീതാമേകാന്തേ ശൃണു ജാനകി! മേ വചഃ"
> രാവണോ ഭിക്ഷുരൂപേണ ആഗമിഷ്യതി തേഽന്തികം
> ത്വം തു ഛായാം ത്വദാകാരാം സ്ഥാപയിത്വോടജേ വിശ.
> അഗ്നാവദൃശ്യരൂപേണ വർഷം തിഷ്ഠ മമാജ്ഞയാ
> രാവണസ്യ വധാന്തേ മാം പൂർവ്വവത് പ്രാപ്സ്യസേശുഭേ!"
>
> (ആരണ്യ-സ. 7)

[രാവണചേഷ്ടിതങ്ങൾ മനസ്സിലാക്കിയ രാമൻ രഹസ്യമായി സീതയോടുപറഞ്ഞു:— പ്രിയേ! ജാനകി! രാവണൻ ഭിക്ഷുവേഷം ധരിച്ചു് നിന്നെ സമീപിക്കും. നീ ഛായാരൂപത്തിൽ പർണ്ണശാലയിൽ ഇരുന്നുകൊള്ളണം. അഗ്നിയിൽ സ്വരൂപം അദൃശ്യമാക്കി ഒരാണ്ടുകഴിച്ചുകൂട്ടണം. രാവണനിഗ്രഹത്തിനുശേഷം നമുക്കു് വീണ്ടും ചേരാം]

ഈ ഭാഗമാണ് എഴുത്തച്ഛൻ തർജമചെയ്തതും തുളസീദാസൻ വർണ്ണിച്ചതും. ഭക്തിഭാവനയിൽ മുഴുകിയ കവികൾ സീതയെ ജഗന്മാതാവായി ദർശിച്ചു. ദിവ്യത്വം പ്രഖ്യാപിക്കയെന്നതിൽ കവിഞ്ഞ സാംഗത്യമൊന്നും ഈ പ്രസ്താവത്തിനില്ല. ഛായാപ്രത്യക്ഷം അവസാനിപ്പിച്ച് വസ്തുസത്യം ബോധിക്കുകയെന്ന അധ്യാത്മപ്രദീപമായ ആശയം ആ മഹാത്മാക്കൾ വെളിപ്പെടുത്തുകതന്നെ ചെയ്തിരിക്കുന്നു.

വാല്മീകിരാമായണത്തിൽ ലഭ്യമാകാത്ത ദിവ്യാനുഭവം അധ്യാത്മരാമായണത്തിലെ സീതയ്ക്കുണ്ട്.

രാവണനു് സീതയെ അപഹരിയ്ക്കണമെന്ന് തോന്നിയതെന്തുകൊണ്ട്? ലക്ഷ്മണൻ ശൂർപ്പണഖയുടെ അംഗച്ഛേദം നടത്തിയതാണു പ്രകോപനഹേതുവെന്നു് കഥയിലുണ്ട്. ഏറെക്കുറെ രാമായണകർത്താക്കളെല്ലാം ഇതിനോട് യോജിക്കുന്നുമുണ്ട്. എന്നാൽ വിമലസൂരിയുടെ "പഉമചരിത്രം" എന്ന രാമായണത്തിൽ ചന്ദ്രനഖയുടെ മകനായ ശംബൂകനെ ലക്ഷ്മണൻ വധിച്ചതാണ് വൈരകാരണമായിപ്പറയുന്നതു്. (ഈ ശംബൂകൻ തപസ്വിയായ ശൂദ്രശംബൂകനല്ല.) ഗുണഭദ്രന്റെ "ഉത്തരപുരാണത്തിൽ മറ്റൊരു കഥയുണ്ട്. സീതാസ്വയംവരത്തിനുശേഷം നാരദൻ രാവണരാജധാനിയിലെത്തുന്നു. സീതയുടെ അനുപമസൗന്ദര്യം പാടിപ്പുകഴ്ത്തുന്നു. മനസ്സിളകിയ രാവണൻ ആ സ്ത്രീരത്നത്തെ തട്ടിയെടുക്കണമെന്നുറയ്ക്കുന്നു."

രാമായണകഥയിൽ അവിടവിടെ കടന്നുകൂടിയിട്ടുള്ള ഭാവനാഭ്രംശങ്ങൾക്കുദാഹരണമാണ് ഈ ഉദ്ധാരണം കൊണ്ടുദ്ദേശിക്കുന്നതു്.

അധ്യാത്മരാമായണത്തിലും മററും പരോക്ഷജ്ഞാനിയായ രാവണൻ "രാമസീതാരഹസ്യം" ധരിച്ചുകൊണ്ടുതന്നെ തനിക്കു് മോക്ഷം നേടുവാനുള്ള ലളിതമാർഗ്ഗമായി സീതയെ മനഃപൂർവ്വം അപഹരിക്കുകയും രാമനെ യുദ്ധഭൂമിയിലേക്കാനയിക്കുകയുമാണല്ലോ ചെയ്യുന്നതു്. ജലന്ധരപത്നിയായ വൃന്ദയും നാരദമഹർഷിയും ഏതോ ഒരവസരത്തിൽ രാമനെ ശപിച്ചതിന്റെ പ്രതിക്രിയയാണിതെന്നു് വേറെ ചില പൌരാണികന്മാർക്കഭിപ്രായമുണ്ട്. നാരദൻ മഹാവിഷ്ണുവിനെ ശപിച്ചകഥ തുളസീദാസനും വർണ്ണിക്കുന്നുണ്ട്.

"മമ അപകാര കീഹ്നതുമ ഭാരീ
നാരിവിരഹ തുമ്ഹ ഹോബ ദുഖാരീ."

(എന്നോടു് അപകാരംചെയ്ത നിനക്കു് ഖേദകരമായ നാരീവിരഹം സംഭവിക്കട്ടെ!) ഇതായിരുന്നു ശാപം. ശാപഫലഭുക്തിക്കായി വിഷ്ണു രാമനായിപ്പിറന്നു് വിയോഗദുഃഖം സ്വായത്തമാക്കിയെന്നാണു് ആ കഥ.

നോക്കുക, ഭക്തിയും യുക്തിയും തമ്മിൽ സംഘട്ടനം നടത്തുന്ന എത്രയെത്ര രംഗങ്ങളാണു് കവിമനോധർമ്മത്തിൽ രൂപംകൊള്ളുന്നതു്!

2. ഇനി അഗ്നിപ്രവേശത്തെ സംബന്ധിക്കുന്ന ഭിന്നാഭിപ്രായങ്ങൾ പറയാം. രാവണവധം കഴിഞ്ഞവാറെ രാമന്റെ ആജ്ഞപ്രകാരം വിഭീഷണൻ സീതയെ അശോകവാടിയിൽനിന്നു് കൂട്ടിക്കൊണ്ടുവരുന്നു. സീതയോടു് താൻ എങ്ങിനെ പെരുമാറണമെന്നു് രാമൻ സ്വയം തീരുമാനിക്കുകയാണു്. ഇത്രയും വാല്മീകിരാമായണത്തിലുണ്ടു്. "കണ്ണിൽ ദീനക്കാരന്നു് വിളക്കെന്നപോലെ സീതയെ കാണുന്നതുതന്നെ രാമന്നു് വിഷമമായിരുന്നത്രെ!" (യുദ്ധ—സ:114) മനുഷ്യോചിതമായ വികാരമെന്നതിലേറെ ദിവ്യത്വമൊന്നും ഈ ചിന്തയിലില്ല. കമ്പരുടെ രാമായണത്തിലും ഏതാണ്ടു് ഇതുപോലെത്തന്നെ വർണ്ണിച്ചിരിക്കുന്നു. മഹാഭാഗവതത്തിലും മഹാഭാരതത്തിലും അഗ്നിപരീക്ഷയെക്കുറിച്ചുപറഞ്ഞിട്ടില്ല. (അധ്യാത്മരാമായണത്തിൽ മാത്രമായി ഇങ്ങിനെ വർണ്ണിക്കാനുള്ള കാരണം എന്താണാവോ?) വാല്മീകിയുടെ രാമൻ സമ്മുഖോപസ്ഥിതയായ സീതയെ തള്ളിപ്പറയുന്നു. ഉടനെ ചിതകൂട്ടി തീയിൽ ചാടിമരിക്കുവാൻതന്നെ സീത നിശ്ചയിച്ചു. ലക്ഷ്മണൻ ചിതകൂട്ടി. സകലരും നോക്കിനില്ക്കെ സീത ആത്മാഹുതിചെയ്തു. അവളെ അഗ്നിദേവൻ പൂജാപുഷ്പംപോലെ കയ്യിൽത്താങ്ങി രക്ഷിച്ചു. അഗ്നി സ്വയം വെളിപ്പെട്ടു് സീതയെ രാമന്റെ കയ്യിലേല്പിക്കുന്ന ചിത്രം വാല്മീകി വരച്ചിട്ടുണ്ടു്:—

"തരുണാദിത്യസങ്കാശാം തപ്തകാഞ്ചനഭൂഷണാം
രക്താംബരധരാം ബാലാം നീലകുഞ്ചിതമൂർദ്ധജാം. ॥
അക്ലിഷ്ടമാല്യാഭരണാം തഥാരൂപാമനിന്ദിതാം
ദദൌ രാമായ വൈദേഹീമംഗേ കൃത്വാ വിഭാവസുഃ ॥"

ധരിച്ചിരുന്ന പുഷ്പങ്ങൾപോലും വാടിപ്പോകാതെ സീതയെ കാത്തുരക്ഷിച്ച അഗ്നിദേവന്റെ ആശീർവാദത്തോടെയാണു് രാമൻ സീതയെ വീണ്ടും സ്വീകരിച്ചതു്. ഇവിടെ കമ്പരാകട്ടെ രാമനെക്കൊണ്ടു് സീതയെ അങ്ങേ അററം പതിതയാക്കി ആക്ഷേപിപ്പിക്കുകയും അഗ്നിയെ ഇടപെടുത്തി കാര്യം ഭംഗി

യാക്കിത്തീക്കകയുമാണ്  ചെയ്യുന്നതു്. ഈ പ്രസ്താവങ്ങളുടെ സാമരസ്യം ചിന്തനീയമാകുന്നു. ഓരോ മററൊരാളെ അവലംബിച്ചുവെന്നു് സ്പഷ്ടം. എന്നാലും ഒരു വ്യത്യാസമുണ്ടു്. കമ്പരാമായണപ്രകാരം ഹനുമാനാണു് സീതയെ കൂട്ടിക്കൊണ്ടുവരുന്നതു്. വാല്മീകിരാമായണത്തിൽ വിഭീഷണനും!

മഹാഭാരതത്തിലെ സഭാപർവ്വത്തിലും വനത്തിലും രാമകഥ ആനുഷംഗിക മായി വന്നിട്ടുണ്ടു്. സഭാപർവ്വത്തിൽ അഗ്നിപ്രവേശസന്ദർഭം വിസ്തരിക്കുന്നില്ല. വനപർവ്വത്തിലാകട്ടെ, ആ സംഭവം വിട്ടുകളഞ്ഞിട്ടുമുണ്ടു്. വിഭീഷണൻ സീതയെ രാമാന്തികത്തിലാനയിച്ചപ്പോൾ രാമൻ ധിക്കരിക്കുകയും അവൾ പരിശുദ്ധിയെച്ചൊല്ലി പലതും ആണയിട്ടുപേക്ഷിക്കുകയുംചെയ്യുന്നു. ദേവതകൾ മാധ്യസ്ഥം വഹിക്കുന്നു. അവരുടെ സർട്ടിഫിക്കററു് വാങ്ങിയിട്ടു് രാമൻ സീതയെ കൈക്കൊളളുന്നു. ഇത്രയും മഹാഭാരതകർത്താവിന്റെ വിവരണ മാണു്.

ഭാഗവതത്തിലാകട്ടെ, രാമനു് സീതയിൽ സന്ദേഹശങ്കപോലും ഉണ്ടായ തായി കാണുന്നില്ല. സീതയെ കണ്ടമാത്രയിൽ അദ്ദേഹത്തിന്റെ മനസ്സലിഞ്ഞു. ലങ്കയിൽ ആവശ്യമായ അടിയന്തരസംഗതികൾ നിർവഹിച്ചതിനുശേഷം അവിടുന്നു് പത്നിയെ പുഷ്പകവിമാനത്തിലേററി യാത്രതിരിക്കുന്നു. ഇതാ:—

> രാമഃ പ്രിയതമാം ഭാര്യാം ദീനാം വീക്ഷ്യാന്വകമ്പത ।
> ആത്മസന്ദർശനാഹ്ലാദവികസന്മുഖപങ്കജാം ॥ (31)
> ആരോപ്യാ££രുഹേ യാനം ഭ്രാതൃഭ്യാം ഹനുമദ്യുതഃ ।
> വിഭീഷണായ ഭഗവാന് ദത്വാരക്ഷോഗണേശതാം. ॥ (32)
> (നവമസ്കന്ധം)

ഈ സന്ദർഭം അന്യഥാവിവരിച്ചു് രാമന്റെ ബ്രഹ്മഭാവവും സീതയുടെ മായാതത്വവും പ്രഖ്യാപിക്കുവാൻ അധ്യാത്മരാമായണകർത്താവു ശ്രമിക്കുന്നു. രാമസീതാസംവാദത്തിലെ "പരുഷ" മായ ഭാഗം ഒററവാക്കിൽ ചുരുക്കി യിട്ടുമുണ്ടു്.

> "അവാച്യവാദാംശ്ച ബഹുശഃ പ്രാഹ താം രഘുനന്ദനഃ ।
> ---
> അമൃഷ്യമാണാ സാ സീതാ വചനം രാഘവോദിതം ॥
> (അ-രാ-യുദ്ധ-സ 12. ശ്ലോ76)

രാമൻ ഒട്ടേറെ "അവാച്യവാദങ്ങൾ" പറയരുതാത്ത വാക്കുകൾ) പറഞ്ഞുപോയി! സീതയ്ക്കു സഹിക്കാൻ കഴിഞ്ഞില്ല!

അവതാരപുരുഷൻ "അവാച്യ" വാദത്തിനൊരുങ്ങുമോ? ഒരല്പം മാനുഷികസത്യം ഇടയ്ക്കുകയറിയതാകാം.

ഉടനെ അഗ്നി പ്രത്യക്ഷപ്പെട്ടുപറഞ്ഞു:--"രാമാ, പണ്ടു് പഞ്ചവടിയിൽ വെച്ചു് നീ എന്നെ ഏല്പിച്ചിരുന്നവളാണിവൾ. ഇതാ, തിരിച്ചേല്പിക്കുന്നു." അനുഗുണമായ കഥാബന്ധം അദ്ധ്യാത്മരാമായണകാരൻ നിർബന്ധിച്ചുകഴിഞ്ഞു!

പരമ്പരാനുസാരേണ രാമകഥയിലൂടെ ഭക്തിയും വേദാന്തവും പ്രചരിപ്പിക്കാനുദ്ദേശിച്ചവരാണു് തുളസീദാസനും എഴുത്തച്ഛനും. അവരുടെ പിൻഗാമികൾ എത്രയെങ്കിലുമുണ്ടു്. എല്ലാവരും മായാസീതാവൃത്താന്തം അംഗീകരിക്കുന്നുണ്ടു്. ഈ അനുബന്ധത്തിൽ രാമായണാന്തരങ്ങളോടു് ഭക്തിമാർഗ്ഗികളുടെ രാമായണത്തിനു് വേർപെട്ടുനില്ക്കാനുള്ള അവസരം സ്വയമേവലഭ്യമാവുകയുംചെയ്തു.

3. സീതയുടെ രണ്ടാമത്തെ വനവാസത്തെ സംബന്ധിക്കുന്ന അഭിപ്രായഭേദങ്ങളാണടുത്ത വിഷയം. സീത വീണ്ടും വനവാസംചെയ്തതായി ചിലർ പറഞ്ഞിട്ടേയില്ല. മഹാഭാരതം, ഹരിവംശം, വിഷ്ണുപുരാണം, തുളസീരാമായണം, (രാമചരിതമാനസം) ഇവയിൽ പുനർവനവാസത്തിന്റെ കഥയില്ല. ഒന്നുകിൽ പുരുഷോത്തമനായ രാമന്റെ യശോധാവള്യം മങ്ങുമെന്നു കരുതി ഈ വൃത്താന്തം ഒഴിവാക്കിയതാവാം. തുളസീദാസൻ ഇങ്ങിനെ കൗശലം പ്രയോഗിക്കുമെന്നു് കരുതുവാൻ വകയുണ്ടു്. ബാലകാണ്ഡത്തിന്റെ തുടക്കത്തിൽ രജകൻ പറഞ്ഞ നിന്ദാവചനങ്ങളുടെ അനുസ്മരണവും ഉത്തരകാണ്ഡത്തിൽ വാല്മീക്യാശ്രമത്തിലാണു ലവകുശന്മാരുടെ ജനനമെന്നുള്ള പ്രസ്താവവും കാണുന്ന നിലയ്ക്കു് അദ്ദേഹം സീതാപരിത്യാഗസന്ദർഭം മനഃപൂർവ്വം ഒഴിവാക്കിയതായിവേണം ഗ്രഹിക്കുക. വേറെ സന്ദർഭങ്ങളിൽ ഈ കഥ ധ്വനിപ്പിക്കുന്നതായും കാണുന്നുണ്ടു്. തന്റെ മറെറാരു കൃതിയായ ഗീതാവലിയിൽ സീതാപരിത്യാഗം വിവരിക്കുന്നുമുണ്ടു്. നായകന്റെ ഔത്കൃഷ്ട്യത്തിനു ഹാനിവരാതെ ശ്രദ്ധിച്ചുപോന്ന മഹാകവിയുടെ കാവ്യപരമായ ഔചിത്യബോധത്തിനു് ഇതും ഒരു ഉദാഹരണമാണെന്നു് ധരിച്ചാൽമതി.

ഗീതാവലീരാമായണത്തിൽ തുളസീദാസൻ സീതാപരിത്യാഗത്തിനു് മുഖ്യമായി രണ്ടുകാരണങ്ങളാണു പറയുന്നു. ഒന്നു്, ജനാപവാദം; മറ്റൊന്നു് രാമന്റെ സർവ്വസംഗപരിത്യാഗം. ശിഷ്ടായുസ്സ് തികച്ചും വിരക്തവൃത്തിയായി കഴിച്ചുകൂട്ടണമെന്നു് സ്വയം നിശ്ചയിച്ച രാമൻ സീതയെ ബോധപൂർവ്വം ഉപേക്ഷിക്കുന്നു. ഒരേകവി, ഒരേവിഷയം. സുപ്രധാനമായ ഇതിവൃത്തം ഒരിടത്തു പരിത്യജിച്ചും മറ്റൊരിടത്തു സ്വീകരിച്ചും കാണുന്നു. മൂലകാരണം മുൻപറഞ്ഞ ഔചിത്യദീക്ഷയല്ലാതെ മറ്റൊന്നാവാൻ വഴിയില്ല.

ഭൗതികവീക്ഷണം കൂടുതലുള്ള വാല്മീകിരാമായണം രഘുവംശം ഉത്തരരാമചരിതം, പഉമചരിത്രം, മുതലായ കൃതികളിലും ഭാഗവതം, പദ്മപുരാണം, ജൈനരാമായണം, ആനന്ദരാമായണം മുതലായവയിലും സീതാപരിത്യാഗം വിവരിക്കുന്നുണ്ടു്. മൂന്നു് അടിസ്ഥാനതത്വങ്ങളാണു് ആ സംഭവത്തിനുള്ളതു.

1. അപവാദം. 2. രജകകഥ. 3. രാവണചിത്രം.

1. <u>അപവാദകഥ</u> വാല്മീകിയുടേയും അധ്യാത്മരാമായണകാരന്റെയും തൂലികത്തുമ്പിൽ ഈഷദീഷദ് ഭിന്നമായി വന്നിട്ടുണ്ടു്. വാല്മീകിരാമായണപ്രകാരം ഒരുനാൾ മന്ത്രശാലയിൽവച്ചു് സഹോദരന്മാരുമായി ആലോചിച്ചതിനുശേഷമാണു് രാമചന്ദ്രൻ ലക്ഷ്മണനോടു് സീതയെ നാടുകടത്തുവാനാജ്ഞാപിച്ചതു്. അധ്യാത്മരാമായണത്തിലാകട്ടെ, വിജയൻ എന്ന ചാരൻ മുഖേന പറഞ്ഞുകേട്ട ലോകാപവാദത്തിന്റെ അടിസ്ഥാനത്തിൽ രാമൻ സ്വയം നിശ്ചയിച്ചപ്രകാരം കല്പന പുറപ്പെടുവിച്ചതായിക്കാണാം. ''യഥാ രാജാ തഥാപ്രജാ'' എന്നതത്വം അമംഗളകരമായ അധിക്ഷേപത്തിനു കോപ്പുകൂട്ടുമെന്നുള്ള ഭയം രാജാവിനെ ബാധിച്ചിരുന്നായി തോന്നുന്നു.

വിമലസൂരി (പഉമചരിത്രകാരൻ) പറയുന്നതു് ഗർഭിണിയായ സീതയെ കൂട്ടിക്കൊണ്ടു് രാമൻ വനാന്തരത്തിലുള്ള ഏതോ ഒരു ജൈനചൈത്യം സന്ദർശിച്ചുവെന്നും അവിടെവച്ചു് ജാനപദന്മാരിലൊരുവൻ അപവാദകഥ രാമനെ ധരിപ്പിച്ചെന്നുമാണു്. ഇതു് സംഭവിക്കാനിടയുള്ളതാണു്. പക്ഷെ ത്രേതായുഗത്തിലെ രാമനും കലിയുഗത്തിലെ ജൈനസമ്പ്രദായവും തമ്മിലുള്ള അന്തരം പൊരുത്തപ്പെടാതെ നില്ക്കുന്നു. രവിഷേണൻ എന്ന മറ്റൊരുകവി ഈ കഥയ്ക്കു മോടിപിടിപ്പിച്ചപ്പോൾ പറയുകയാണു്:—

''പെണ്ണുങ്ങളെ വീട്ടിലിരുത്താതെ അങ്ങുമിങ്ങും കൊണ്ടുനടന്നാലുണ്ടാ

കാവുന്ന പേരുദോഷംതന്നെ രാമനു സംഭവിച്ചു.'' എന്നാണ്. കവികല്പനകളുടെ ഉച്ഛൃംഖലത വിസ്മയാവഹമാണല്ലോ.

2. രജകകഥ. തലേന്നാൾ പുറത്തുപോയിട്ടുണ്ട്. എവിടെയോ താമസിക്കുകയും പുലർച്ചക്ക് മടങ്ങി എത്തുകയുംചെയ്ത ഭാര്യയെ ശകാരിക്കുന്ന വെളുത്തേടനാണ് അപവാദവിഷയം ഉറക്കെപ്പറഞ്ഞ ആദ്യത്തെ ആൾ. അവൻ രാമരാജനെ പഴിച്ചുചൊല്ലിയ വാർത്തയാണ് ചാരൻ മുഖേന രാമൻെറ കാതിൽ പെട്ടതു്. ഇത്തരമൊരു നിസ്സാരസംഭവം രാമനെ ചൊടിപ്പിച്ചതും സീതയെ അദ്ദേഹം പരിത്യജിച്ചതും ലോകകാര്യധർമ്മത്തിനു വളരെ പൊരുത്തപ്പെട്ടതല്ല. ഈ വൃത്താന്തം പ്രക്ഷിപ്തമോ സ്വയം സന്നിവിഷ്ടമോ ആണെന്നാണ് എൻെറ അഭിപ്രായം. അതിനുള്ള യുക്തിയെന്തെന്നുകൂടി ചുരുക്കിപ്പറയാം.

ഗുണാഢ്യൻെറ ബൃഹത്കഥയിലാണ് ഈ വിഷയം ആദ്യമായി എഴുതപ്പെട്ടതു്. അതു് സോമദേവൻ കഥാസരിത്സാഗരത്തിൽ പകർത്തിയതാവാനിടയുണ്ട്. (ക. സ സാ_9_1_66.) ഭാഗവതത്തിൽ ജനാപവാദമെന്നു പറയുന്നതു് രാമൻ നേരിട്ടുകേൾക്കുന്നതായിട്ടാണ്. രജകനെ ഇടയ്ക്കു് പിടിച്ചിട്ടുന്നില്ല

''കദാചില്ലോകജിജ്ഞാസുർ ഗൂഢോ രാത്ര്യാമലക്ഷിതഃ।
ചരൻ് വചോഽശ്രുണോദ്രാമോ ഭാര്യാമുദ്ദിശ്യ കസ്യചിത്.॥8
''നാഹം ബിഭർമി ത്വാം ദുഷ്ടാമസത്യം പരവേശ്മഗാം।
സ്ത്രീലോഭീ വിഭൃയാത് സീതാം രാമോ നാഽഹം ഭജേപുനഃ''॥9
(നവമം അ:11)

(ഒരു രാത്രിയിൽ പ്രച്ഛന്നവേഷനായ രാമൻ ജനങ്ങളുടെ സുസ്ഥിതിയറിവാൻ തെരുവിലൂടെ സഞ്ചരിക്കവേ ആരോ ഒരുവൻ ഭാര്യയെ ശകാരിക്കുന്നതു കേൾക്കാനിടയായി. ''അന്യഗൃഹത്തിൽ പാർത്തു് മടങ്ങിവന്ന ദുഷ്ടത്തിയായ നിന്നെ ഇനി ഞാൻ പോററുകയില്ല. പെൺകൊതിയനായ രാമൻ സീതയെ പോററുമായിരിക്കും ഞാനതിനൊരുക്കമില്ല.'' ഇതുകേട്ടു് ദുഃഖിതനായ രാമൻ സീതയെ വാല്മീകിയുടെ ആശ്രമത്തിലേക്കയച്ചു. ഈ ഭാഗം കൂടുതൽ വിവരിച്ചുകൊണ്ടാണ് ഭാഗവതത്തെ പിൻതുടർന്നുണ്ടായ പത്മപുരാണം, ആനന്ദരാമായണം മുതലായവയിലെ വർണ്ണനകൾ.

3. രാവണൻെറ ചിത്രം. ജൈനകവികളാണ് സീതാപരിത്യാഗത്തെ രാവണൻെറ ചിത്രവുമായി ബന്ധിപ്പിച്ചതു്. 'ഹരിഭദ്രസൂരി'യുടെ 'ഉപദേശ

പർ', ഭദ്രേശ്വരന്റെ 'കഥാവലി'; ഹേമചന്ദ്രന്റെ "ജൈനരാമായണം. അർവാചീനനായ ആചാര്യതുളസിയുടെ (തുളസീദാസനല്ല) 'അഗ്നിപരീക്ഷ' മുതലായ കൃതികളിൽ ഒരു വിചിത്രസംഭവം വർണ്ണിതമായിട്ടുണ്ട്. അതിന്റെ ചുരുക്കം പറയാം.

"രാമരാജനു് വേറേയും പത്നിമാരുണ്ടായിരുന്നപ്പോൾ (ക്ഷത്രിയരാജാക്കന്മാരധികവും ബഹുഭാര്യന്മാരായിരുന്നുവെന്നാണ് നിഗമനം.) എങ്കിലും അദ്ദേഹത്തിനു് സീതയോടാണ് വിശേഷാനുരാഗം. അദ്ദേഹം മററുപത്നിമാരെ തിരിഞ്ഞുനോക്കാറില്ല. ആ ഇടയ്ക്കു് സീത ഗർഭിണിയുമായി. അസൂയാലുക്കളായ സപത്നിമാർ ഒന്നടങ്കം ഒരു കൗശലം പ്രയോഗിച്ചു. അവർ സീതയെ പറഞ്ഞിളക്കി രാവണന്റെ ചിത്രം വരപ്പിച്ചു. അതിന്റെ അടിസ്ഥാനത്തിൽ ഇന്നും സീത രാവണനെ പ്രേമിക്കുന്നുണ്ടെന്നു് പറഞ്ഞുപരത്തി. അപവാദം കാട്ടുതീയാണല്ലോ. അതു് രാമന്റെ കാതുകളിലുംപെട്ടു. അപവാദഭീരുവായ അദ്ദേഹം കൃതാന്തമുഖനെന്ന സേനാനായകൻ മുഖാന്തരം സീതയെ കാട്ടിൽ തള്ളി. അവൾ കാടാകെ അലഞ്ഞുനടന്നു് പുണ്ഡരീകപുരത്തിലെ രാജാവായ വജ്രജംഘനെ ശരണംപ്രാപിച്ചു. അവിടെവച്ചാണ് ലവകുശന്മാരെ പ്രസവിച്ചതു്. കഥാകാലം പ്രാപ്തയൗവനരായമക്കൾ അച്ഛനോടു് പകരം വീട്ടുവാൻ അയോദ്ധ്യയെ ആക്രമിച്ചു. രാമനു് അവരെ തോല്പിക്കാൻ കഴിഞ്ഞില്ല. അവസാനം മക്കളെ തിരിച്ചറിഞ്ഞു. സീതയെ സബഹുമാനം അയോദ്ധ്യയിലേക്കു് കൂട്ടിക്കൊണ്ടുപോന്നു. വീണ്ടും അഗ്നിപരീക്ഷ നടത്തി ചാരിത്രം ദൃഢപ്പെടുത്തുകയും പട്ടമഹിഷിയായി വാഴിക്കുകയുംചെയ്തു.

ഈ കഥയുടെ ഘടനനോക്കുക. പ്രസിദ്ധങ്ങളായ രാമായണങ്ങളിൽ ഇതു വല്ലതുമുണ്ടോ?

മലയാളത്തിൽ ചിരപ്രചാരമാർജിച്ച ഒരു ലഘുകാവ്യമാണ്. "സീതാദുഃഖം." അതിൽ ഈ കഥ മററുതരത്തിൽ ചേർത്തിരിക്കുന്നു. ശ്വശ്രൂസംഗരത്തിന്റെ സ്വഭാവത്തിലാണതു്. ആ "ചിത്രകഥ" യ്ക്കും ജൈനരാമായണത്തിനും തമ്മിൽ വല്ലബന്ധവുമുണ്ടോ? ഉണ്ടാവാനിടയുണ്ടു്. ഇവിടെ ഒരു കാലത്തു് ജൈനധർമ്മം പ്രചരിക്കുകയും അതു് കാലാന്തരത്തിൽ മററു് വിശ്വാസാചാരങ്ങളോടു് ഇഴുകിച്ചേരുകയും ചെയ്തതായി അനേകം തെളിവുകളുണ്ടല്ലോ.

ഇതേവരെ ഉപന്യസിച്ച സംഗതികളിൽനിന്നു് ചില കാര്യങ്ങൾ വ്യക്തമാകുന്നു. ഒന്നാമതു്, രാമായണകഥയിൽ ചരിത്രവാസ്തവം വളരെ കുറച്ചു

മാത്രമേ ഉള്ളു. ഓരോ കാലത്തു് ഓരോരുത്തരായി ഭാവനയ്ക്കും ലക്ഷ്യത്തിനു മനുസരിച്ചു് മോടിപ്പെടുത്തിയ സംഭവങ്ങളാണു് അധികവും. രണ്ടാമതു് ഭക്തന്മാർ കണ്ണടച്ചു വിശ്വസിക്കുന്ന കഥകളിൽ പലതും അന്ധപാരമ്പര്യത്തിൽ രൂപംകൊണ്ടതാണു്. അവയെ ചൊല്ലി വിവാദിക്കുന്നതും യുക്തിവാദം ചെയ്യുന്നതും വിഫലമാണു്. ഇക്കാര്യം അനുവാചകരെ ഓർമ്മപ്പെടുത്തുകമാത്രമേ ഇവിടെ ലക്ഷ്യമാക്കുന്നുള്ളു.

ശ്രീ. സി. ജി. വാരിയരുടെ രാമായണവിവർത്തനം ഏറിയും കുറഞ്ഞും പോകാതെ ആശയഗ്രഹണംചെയ്തു നിർമ്മിച്ചതാണു്. അതിൽ ആദികവിയുടെ യഥാതഥഭാവന ആദ്യന്തം നിഴലിച്ചുകാണാം. അതുവായിക്കുന്നവർക്കു് അന്യഥാപരിചയപ്പെട്ട ചില കഥാംശങ്ങളോടു് പൊരുത്തപ്പെടാൻ കഴിഞ്ഞില്ലെന്നു വരാം. ആ ന്യൂനത പരിഹരിക്കുമാറു് അദ്ദേഹം സൗഹൃദപൂർവ്വം ആവശ്യപ്പെട്ടതുകൊണ്ടാണു് ഓരോ ഭാഗത്തിലും ഓരോ ലേഖനം എഴുതിച്ചേർത്തതു്. എന്നോടുള്ള അതിസ്നേഹവും അതിശുദ്ധമായ ആദരവും നിലനിർത്തുവാൻ ശ്രീ. വാരിയർ ഈ ലേഖനങ്ങൾ ഉപയോഗപ്പെടുത്തിയതാണു്. "രാമായണചർച്ച"യെന്ന വിപുലമായ ഗവേഷണസപര്യയുടെ ലഘുവായ ഒരംശം ഇങ്ങിനെ പ്രകാശിതമായി. പഠിതാക്കൾ ആഗ്രഹിക്കുന്ന പക്ഷം "രാമചർച്ച" വിനാവിളംബം പൂർണ്ണരൂപത്തിലാകുമെന്നും പ്രതീക്ഷയുണ്ടു്.

രാമായണകർത്താവും പ്രതിപുരുഷനായ വിവർത്തകനും പ്രകൃതിപുരുഷന്മാരും നമുക്കു് മംഗളമരുളുമാറാകട്ടെ.

സായിസദൻ<br>30-3-76

പി. ആർ. നായർ,<br>തവനൂർ.

# ശ്രീരാമജയം.



1975 ജനവരി 26-ാംനു-

എൻെറ ജീവിതത്തിലെ സുപ്രധാനമായ ദിവസം!! "ആകാശകുസുമം കൺമലരൂപത്തിൽ പ്രത്യക്ഷമായ സുദിനം!! സദ്ഗുരുവിൻെറ വാത്സല്യം, ഹിമാദ്രിപോലെയുള്ള പ്രതിബന്ധങ്ങളെ തട്ടിത്തകക്കം, അപാരസാഗരത്തെ പ്പോലും കൈത്തോടാക്കുമെന്നു് വ്യക്തമാക്കിയ പുണ്യദിനം!!!

"ശ്രീമദ്വാല്മീകിരാമായണം" വിവർത്തനംചെയ്തു് അച്ചടിക്കൽ വെറും "ആകാശകുസുമം" ആണെന്നു് സുവ്യക്തഭാഷയിൽ വ്യാഖ്യനത്തോടു കൂടിത്തന്നെ പല സുഹൃത്തുക്കളും പറയായ്കയല്ല; ആലോചനാരഹിതമായ എടുത്തുചാട്ടം അരുതെന്നു് സസ്നേഹം ഉപദേശിക്കായ്കയല്ല.

"ബുദ്ധിയുണ്ടെന്നാണു് വിചാരിച്ചിരുന്നതു്."

"നാലുപേജ് എങ്ങിനെയെങ്കിലും അച്ചടിക്കും. പിന്നെ ആ പേരും പറഞ്ഞു് പണമുണ്ടാക്കാമല്ലൊ.

"ആരുടെയെങ്കിലും വാക്കുകേട്ടാൽ ആപത്താണു് ഫലം. ആയിരക്കണെക്കിനു് രൂപവേണ്ടിവരുന്ന ഒരു പ്രസ്ഥാനം! ഈ ശുദ്ധനെ ആരോ കുളത്തിലിറക്കി."

ഇത്തരത്തിൽ അനേകം അഭിപ്രായങ്ങൾ, എന്നെ കാണുന്നില്ലെന്നു് അഭിനയിച്ചു് പലരുംപറഞ്ഞു. എൻെറ സാഹസകൃത്യത്തിൽ, ദയനീയമായും പരിഹാസമായുമുള്ള ദൃഷ്ടികൾ, മാർഗ്ഗമദ്ധ്യത്തിൽ നിന്നേല്ക്കുക സാധാരണമായി.

ഗുരുവിൻെറ അനുവാദം അപ്രതിരോദ്ധ്യമായി മുന്നോട്ടുപോയി 1150 മേടം 2-ാംനു- (കണിദിവസം) ചൊവ്വാഴ്ച, തൃശ്ശൂരിലെ വലിയകോവിലകത്തു വെച്ചു്-ശ്രീശക്തൻതമ്പുരാൻ വാണരുളിയ അരമനയിൽ- ബ്രഹ്മശ്രീ സിദ്ധിനാഥാനന്ദസ്വാമിജിയുടെ മഹനീയാദ്ധ്യക്ഷതയിൽ, ഈ പരാവർത്തനത്തിനു് കെല്പേകിയ അഭിവന്ദ്യ ആചാര്യർ ശ്രീ: കെ. പി. നാരായണപ്പിഷാരടിയുടെ സ്വാഗതാശംസകളോടെ സമാരംഭിച്ച വിദ്വത്സദസ്സിൽ, ഇന്നു് ജോയൻറ് ഡയർക്ടരായി (വിദ്യാഭ്യാസം) ഉന്നതപദവിയിലിരിക്കുന്ന ബ്രഹ്മശ്രീ.

പി. ചിത്രൻ നമ്പൂതിരിപ്പാടവർകൾ ഒന്നാം വാളും പ്രഥമതഃ പ്രകാശനംചെയ്തു. 1975 ജനുവരി 26-ാനു- പ്രസ്സിൻെറ സിച്ച്ഓൺ കർമ്മം നിർവ്വഹിച്ച മാന്യശ്രീ സി. പി. ദാമോദരൻ നായരവർകൾ (Rtd: ജഡ്ജി) സസ്നേഹം പുസ്തകം ഏററുവാങ്ങി. വെറും 2രൂപമാത്രം കയ്യിലുള്ള സന്ദർഭത്തിലാണു് അച്ചടിയെ സംബന്ധിച്ചു് ആരായുവാൻ ഞാൻ പുറപ്പെട്ടതു്. എന്നിൽ അത്യത്ഭുതമായ ആത്മവിശ്വാസം പകർന്നുതന്ന, മാന്യസുഹൃത്തു് ശ്രീ: പി. ആർ. നായർ ഏയെംതുറന്നു് ആശംസയേകി. തൻെറ സർവ്വസ്വവുമായ "ധർമ്മകാഹളം" പ്രസ്സ്, ശ്രീവാല്മീകിരാമായണം ഗദ്യവിവർത്തനം അച്ചടി കഴിയുന്നതുവരെ സ്വന്തമായി ഉപയോഗിക്കുവാൻ സസ്നേഹം വിട്ടുതന്ന പുണ്യാത്മാവായ സൽസുഹൃത്തു് ശ്രീ: എം. ഡി. കുറുപ്പു് എല്ലാററിൻേറയും സൂത്രധാരനായിനിന്നു.

ശ്രീപദ്മനാഭസ്വാമിക്ഷേത്രസമീപത്തുള്ള ശ്രീവരാഹത്തിൽ, സീതാരാമ ഭക്തസമാജത്തിൻെറ ആഭിമുഖ്യത്തിൽ മാന്യശ്രീ ആർ. രാമചന്ദ്രൻനായർ (I. A. S. വിദ്യാഭ്യാസ ഡയറക്ടർ) അവർകളുടെ അദ്ധ്യക്ഷതയിൽ ബഹു: മന്ത്രി എൻ. കെ. ബാലകൃഷ്ണൻ രണ്ടാംവാള്യം ഔപചാരികമായി പുത്തിറക്കുവാൻ ഗുരുകാരുണ്യംതന്നെ സഹായകമായി. സർവ്വശ്രീ. ഉള്ളൂർ മഹാദേവൻ, വരദരാജയ്യർ തുടങ്ങിയ പ്രഗത്ഭവ്യക്തികളുടെ നിയന്ത്രണമാണു് രണ്ടാംവാള്യം ഉദ്ഘാടനത്തിനുണ്ടായതു്. പലപല പ്രതിബന്ധങ്ങളേയും തരണംചെയ്തു് രണ്ടാം പുസ്തകം വെളിച്ചം കണ്ടതു് 1975 ജൂലായ് 6-ാനു-യായിരുന്നു.

* * * *

ശ്രീ: പി. വി. രവീന്ദ്രൻനായരുടെ (കണ്ണൂർ) അതുല്യസൗഹൃദം!!

മൂന്നാം വാള്യത്തിൻെറ അച്ചടിക്കും ഉദ്ഘാടനത്തിനും അടിത്തറ നൽകിയ നിർവ്യാജസ്നേഹം!!

തൊണ്ണൂററിരണ്ടിലധികം വയസ്സായ-ജ്ഞാനം തപസ്സ് എന്നിവയിൽ മഹാവൃദ്ധനായ-ബ്രഹ്മശ്രീ നിഷ്ക്കളാനന്ദസ്വാമിയവർകളുടെ അഗ്രാസനാധിപത്യം; അപാരപണ്ഡിതനും സുപ്രസിദ്ധവാഗ്മിയുമായ ശ്രീ: എം. ടി. കുമാരൻെറ ഉദ്ഘാടനം; കണ്ണൂരിലെ പ്രശസ്ത ഡാക്ടറായ മേജർ രാമൻെറ ഗ്രന്ഥസ്വീകരണം; സുഹൃദ്വരനം ശ്രീ: പി. ആർ. നായരുടെ അഭിനന്ദനം; തിയോസഫിക് സ്വൈസെററിഹാളിലും വരാന്തയിലും നിറഞ്ഞ പണ്ഡിതസദസ്സ്; എല്ലാററിൻേറയും പിന്നിൽനിന്നു് ചരടു വലിക്കുന്ന ശ്രീ: രവീന്ദ്രൻെറ സ്വാ

ഗതം; അങ്ങിനെ മൂന്നാം വാല്യം ഔപചാരികമായി കണ്ണൂരിൽവെച്ച് 1975 ഡിസമ്പർ 20-ാനു- പുറത്തിറങ്ങി.

75-76-ൽ കേരളസർക്കാർ, ഗ്രന്ഥപ്രസിദ്ധീകരണത്തിനു് നല്കിയ സഹായധനം, 1500ക. ഒന്നാം വാല്യത്തിനു് സിദ്ധിച്ചു. അച്ചടി ദ്രുതഗതിയിൽ മുന്നോട്ടുനീങ്ങി. വിജയസോപാനത്തിന്റെ ഉത്തുംഗത്തിലെത്തിയതായി വിശ്വസിച്ചു. അതിന്നുമുമ്പു് ഒരിക്കലുമുണ്ടാകാത്ത പ്രതിബന്ധങ്ങൾ അപ്രതീക്ഷിതമായി പത്തിവിടർത്തി അടുത്തു.

"കുപുത്രോജായേത, ക്വചിദപി
കുമാതാ ന ഭവതി".

അല്പം തെററുചെയ്തു; ശിക്ഷകിട്ടി. അവമാനജനകങ്ങളായ വാക്ശരങ്ങൾ തുരുതുരെ വന്നു. പിടയുന്ന ഹൃദയം പരാശക്തിയുടെ തൃപ്പാദങ്ങളിൽ സമർപ്പിച്ചു.

"ഒരുകൈ പ്രഹരിക്കവേ മറി-
ച്ചൊരു കൈകൊണ്ടുതലോടു "മംബിക".

ഈശ്വരചൈതന്യത്തിന്റെ അടിയൊഴുക്കുകൾ!!

ബ്രഹ്മശ്രീ സ്വാമി ജ്ഞാനാനന്ദസരസ്വതി തിരുവടികളുടെ ആശ്രമത്തിലേക്കു്- ആനന്ദകുടീരത്തിലേക്കു്- എത്തിച്ചേരുവാനുള്ള ആജ്ഞ-മൂന്നുദിവസം അവിടുത്തെ സന്നിധാനത്തിൽ താമസിച്ചു. വൈചിത്ര്യപൂർണ്ണവും അത്ഭുതജനകവുമായ ആറുപ്രഭാഷണങ്ങൾ! സമനില തെററുവാൻ ആരംഭിച്ചിരുന്ന എന്റെ മനസ്സിനെ പൂർവ്വാധികം സുസ്ഥിരമാക്കി.

ശ്രീവാല്മീകിരാമായണത്തിലെ ആദ്ധ്യാത്മികഭാവങ്ങളെ സമഗ്രമായി പ്രതിപാദിക്കുന്ന "അദ്ധ്യാത്മരാമായണ" മൂലഗ്രന്ഥത്തെ പണ്ഡിതവര്യന്മാർ അനാദരിച്ചതും പിന്നീടു് അനുമോദിച്ചതുമായ കഥ!!

"ശ്രീകൃഷ്ണപരമാത്മാവിൽ മോഷണം കൊല എന്നീ ഘോരകൃത്യങ്ങൾ ആരോപിച്ച സ്യമന്തകം കഥ!"

"ഒരൊററ ക്ഷണത്തിൽ, ഭഗവാൻ ശ്രീകൃഷ്ണനെ ഇന്ദ്രപ്രസ്ഥത്തിലെത്തിക്കുവാൻ കഴിഞ്ഞ ഭീമസേനന്റെ ഭക്തിയും വിശ്വാസവും".

“ശ്രീവാല്മീകിരാമായണത്തിലെ ഉത്തരകാണ്ഡത്തിൽ പ്രതിപാദിച്ച സാരമേയചരിതം”.

തുടങ്ങിയവയും അവയുടെ ആന്തരാൎത്ഥങ്ങളുമാണവിടുന്നു് സ്വീകരിച്ചിരുന്നതു്; തുടൎന്നു് ഉപദേശവും.

എന്റെ ഭാവനകൾപോലും അപ്പുറത്തുള്ള ഈ പ്രസ്ഥാനത്തിൽ അവിശ്വാസജനകമായ മട്ടിൽ സഹായഹസ്തവും ആശംസയുമേകിയ പുണ്യാത്മാക്കളെ സ്മരിക്കുകമാത്രം.

കേട്ടുപരിചയം പോലുമില്ലാത്തൊരു സുകൃതാത്മാവാണു് കടകിലെ ശ്രീ: കുമാരസ്വാമി. ശ്രീവാല്മീകിരാമായണത്തിന്റെ പ്രസിദ്ധീകരണത്തിനും പ്രചരണത്തിനും തന്നെക്കൊണ്ടു് കഴിയുന്നതെന്തും ചെയ്യാമെന്നു് ആദ്യസന്ദൎശനത്തിൽതന്നെ ആ മഹാൻ വ്യക്തമാക്കി. എന്നെപ്പോലുള്ള ഒരു വ്യക്തിക്കു് താങ്ങുവാൻ സാധിക്കാത്ത വലിയൊരു സംഖ്യ അപ്രതീക്ഷിതമായിതന്നു.

ഈ സംരഭത്തിലേക്കു് ഒന്നാമതായി ഒരു ചെക്കയച്ചു് അനുഗ്രഹിച്ച ബ്രഹ്മശ്രീ മണലിക്കര തിരുമേനി; സസ്നേഹം ഒരു സംഖ്യ തന്നു് ആശംസയേകിയ, ആര്യവൈദ്യ ഫാർമസി മാനേജിങ്ങ് ഡയരക്ടർ ശ്രീ: പി. വി. രാമവാരിയർ എന്നിവരുടെ പാവന പാദങ്ങളിൽ എന്റെ ഭക്തിസുരഭിലമായ കൂപ്പുകൈപ്പൂക്കൾ സമർപ്പിക്കുക മാത്രം.

കണ്ണൂരിലെ ശ്രീ: പി. വി. രവീന്ദ്രൻനായർ, ബ്രഹ്മശ്രീ തവനൂർ മനയ്ക്കൽ നാരായണൻ നമ്പൂതിരി, ഡാക്ടർ മേജർ രാമൻ, പാലാഴിയിലെ ശ്രീ: എം. വി. കൃഷ്ണവാരിയർ, ബ്രഹ്മശ്രീ സി. വി. സോമയാജിപ്പാടു്, കടകിലെ അച്യുതൻ മൈറ്റർ, തുടങ്ങിയ മഹാനുഭാവന്മാർ ഈ ഗ്രന്ഥപ്രസിദ്ധീകരണത്തിനു് തക്കസന്ദർഭങ്ങളിൽ സഹായമേകിയവരാണു്. ചിലരുടേതു് മടക്കുവാൻ ജഗദംബിക അനുഗ്രഹിച്ചുകഴിഞ്ഞു. എല്ലാ കടങ്ങളിൽനിന്നും വിമുക്തി ഏതാനും മാസങ്ങൾക്കകം സാധിപ്പിക്കുമെന്നു് വിശ്വസിക്കുകയും ചെയ്യുന്നു.

വിഷമങ്ങൾ ആവരണംചെയ്യുമ്പോൾ സമാശ്വസിപ്പിക്കുന്ന ഒരാത്മസുഹൃത്താണു് ആത്മാരാമൻ. ശ്രീവാല്മീകിരാമായണം ഗദ്യവിവർത്തനം പ്രസിദ്ധീകരിക്കുവാൻ– പ്രചരിപ്പിക്കുവാൻ– എന്നേക്കാൾ അധികം അദ്ദേഹം ആഗ്രഹിക്കുന്നു എന്നുപറഞ്ഞാൽ തെററില്ല.

ഇവരിൽ ഒരാളോടുപോലും കൃതജ്ഞത രേഖപ്പെടുത്തുന്നതു് അവർക്കു് തൃപ്തികരമല്ല; പേർ പരക്കുവാൻവേണ്ടി സഹായിച്ചതല്ല ആരും. എന്നെപ്പോലെ ദരിദ്രനായൊരു സുഹൃത്തിനെ സമ്പാദിക്കുകയുമല്ല; സദ്കർമ്മമാണു് ഇതു് എന്നവർക്കുതോന്നി.

അദ്ഭുതതപഃശക്തിയാർജ്ജിച്ചവർ–ത്രികാലജ്ഞാനികൾ– ബ്രഹ്മശ്രീ സ്വാമിജ്ഞാനാനന്ദസരസ്വതി, ബ്രഹ്മശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമി!

പണ്ഡിതവരേണ്യന്മാരെന്ന സുയശസ്സു് പരത്തിയ ശ്രീ. ശൂരനാട്ടുകുഞ്ഞൻപിള്ള; എൻെറ അഭിവന്ദ്യാചാര്യർ ശ്രീ: കെ. പി. നാരായണപ്പിഷാരടി!

മഹാകവിപദത്തിൽ അഭിഷിക്തരായ ശ്രീ: ജി. ശങ്കരക്കുറുപ്പു്; ശ്രീ: വെണ്ണിക്കുളം ഗോപാലക്കുറുപ്പു്!

മലയാളഭാഷാസാഹിത്യത്തിൽ ഭീഷ്മാചാര്യരായി പ്രശോഭിക്കുന്ന ശ്രീ: കെ. പി. കേശവമേനോൻ!

ആത്മീയജ്യോതിഃപ്രകാശം പ്രസരിപ്പിച്ച ദിവ്യശ്രീ നാരായണഗുരുദേവരുടെ പേരിൽ സാത്വികസംസ്കാരം പുലർത്തുവാൻ കച്ചകെട്ടിയിറങ്ങിയ എസ്–എൻ–ഡി–പിയുടെ ജനറൽ സെക്രട്ടറി ശ്രീ: പി. എസ്. വേലായുധൻ!

കവിത്വത്തിൻെറ ആനന്ദകിരണം വാരിവിതറിയ ഉജ്വലനക്ഷത്രം ശ്രീ: ഇടശ്ശേരി!

ഉത്തമസുഹൃത്തു്– സഹൃദയവര്യൻ– ഭാഷാസാഹിത്യത്തിൽ സമുന്നതപദപ്രാപ്തൻ–ഡാക്ടർ ശ്രീ: വെള്ളായണി അർജ്ജുനൻ!

എൻെറ ദുർബ്ബലഹസ്തത്തിൽനിന്നുണ്ടായ വിവർത്തനം ഇവരെല്ലാം വായിച്ചു; അഭിപ്രായം രേഖപ്പെടുത്തി.

പരാവർത്തനത്തിന്നു് പ്രതിദിനം പ്രേരിപ്പിച്ച വന്ദ്യപിതാവു്; വായിക്കുന്നതു് ശ്രദ്ധയോടെ കേട്ട മാതാവു്; എല്ലാററിലും തുല്യഭാഗഭാക്കുകളാകാൻ ശ്രമിച്ചുകൊണ്ടിരിക്കുന്ന മകളും മകനും; ഈ മഹായജ്ഞത്തിന്നു് പരിതഃസ്ഥിതിയുണ്ടാക്കുവാൻ ആത്മാർത്ഥശ്രമം ചെയ്യുന്ന പത്നിയും കുട്ടികളും!

ഇവരിൽ പലക്കും കിട്ടിയിരുന്ന പ്രതിഫലമോ? അചിന്ത്യങ്ങളായ അപവാദങ്ങളും, അണയാത്ത അസ്വാസ്ഥ്യതകളും!!

ഘോരകാപട്യത്തിന്റെ മോഹനരൂപം! സീതാദേവിയെക്കൂടി ഉദ്ഭ്രാന്തയാക്കി. നിശാചരമദ്ധ്യത്തിലെത്തി. രാക്ഷസനാരികളുടെ വാക്ശരങ്ങൾ ഇതുതുരെ വർഷിച്ചു!

ആഞ്ജനേയരുടെ അത്യത്ഭുതമായ ആത്മശക്തിയും അമേയമായ കൈക്കരുത്തും.

അപാരസാഗരതരണം! വിശ്വകർമ്മവിരചിതമായ ലങ്കാപുരിയുടെ ഭസ്മീകരണം! രണക്കളത്തിൽ വീണ വീരകുമാരലക്ഷ്മണന്റെ പുനർജീവനം!! നക്തഞ്ചരജാലനിധനം!! **സീതാ**സ്വീകരണം!!

അമാനുഷകർമ്മങ്ങൾ അനേകംചെയ്തു, എന്നാൽ മാനവജീവിതം എങ്ങിനെയാണ് വേണ്ടതെന്ന് വ്യക്തമാക്കിയ ശ്രീരഘുരാമചരിതം—ഭഗവാൻ വാല്മീകിയുടെ ദിവ്യവും അതുല്യവുമായ കവിതാപ്രവാഹം—ശ്രീവാല്മീകിരാമായണം—ദയാവാരിധിയായ തന്തിരുവടിയുടെ അനുഗ്രഹത്താൽ, പരാശക്തിയുടെ സങ്കല്പത്താൽ, വിവർത്തനംചെയ്തു; അച്ചടിച്ചു. അതിലെ പ്രത്യേകതകളിൽ ചിലതാണിത്.

തടസ്സങ്ങളെന്തുവന്നിട്ടും പിൻമാറാതെ, അപവാദങ്ങളേതു കേട്ടിട്ടും നെററിചുളിയാതെ, ആത്മീയമായി തളർച്ചതോന്നുമ്പോൾ, ശക്തിയുടെ "ഉദ്ധാരക"നായെത്തുന്ന ശ്രീ: പി. ആർ. നായരെ—ഓരോ വാല്യത്തിന്നും തദനുസൃതങ്ങളായ അവതാരികകൾകൊണ്ടനുഗ്രഹിച്ച പണ്ഡിതകേസരിയെ — സ്മരിക്കുമ്പോൾ എന്റെ ഹൃദയം അഭിമാനവിജൃംഭിതമാകുന്നു; ഇത്തരമൊരു പുണ്യാത്മാവിനെ സുഹൃത്തായി ലഭിക്കുവാൻ ഭാഗ്യം സിദ്ധിച്ചുവല്ലൊ!

വാരിക്കുഴിയിൽ വീണ്, പരിഹാസശരങ്ങളും വിഷമതാഡനങ്ങളുമേററു വിവശനാകുമ്പോൾ അതാതു സന്ദർഭങ്ങളിൽ ആശ്വാസവും അനുഗ്രഹവുമേകിയ പിതൃസഹോദരൻ ശ്രീ: കെ. വി. ഈശ്വരവാരിയർ, സുഹൃദ്രത്നം ശ്രീ: എം. ഡി. കറപ്പ്; അച്ചടിയിൽ, പ്രൂഫ്നോക്കലിൽ, സർവ്വാത്മനാ സഹകരിക്കുന്ന ഭാഗിനേയൻ രാമകൃഷ്ണൻ; ഏതുജോലിയും മുറമുററുപ്പില്ലാതെ അത്യുത്സാഹത്തോടെ ചെയ്യുന്ന സി. വേലായുധൻ; നിഴൽപോലെ ഒന്നിച്ചുനില്ക്കുന്ന ആത്മാരാമൻ;

അത്ഭുതസഹനശക്തിയുള്ള അമ്മ; എന്നിവക്ക് അവരവരുടെ കർമ്മാനുസൃതമായ ശോഭനജീവിതം, സർവ്വലോകാധാരഭൂതനായ ഭഗവാൻ ശ്രീരാമചന്ദ്രൻ അരുളട്ടെ!!

എന്റെ സൌകര്യമനുസരിച്ച് അച്ചടിക്കുവാൻ സസ്നേഹം സദാ സന്നദ്ധനായ "ധർമ്മകാഹളം" പ്രസ്സ് മാനേജർ ശ്രീ: എം. ഡി. മോഹനൻ, ജോലി ചെയ്യുന്ന ശ്രീ: കെ. ആർ. സഹജൻ, പുത്രിമാരെപ്പോലെ സഹകരിക്കുന്ന ഇ. കെ. രാജമണി, ടി. ബി. ബേബി, പി. കെ. ലളിത, ഇവർക്കെല്ലാം ഉപഹാരമായി ഒന്നുമാത്രമേ സമർപ്പിക്കുവാനുള്ളു; ഹൃദയം നിറഞ്ഞ കൃതജ്ഞത.

കരുണാസമുദ്രം – ധർമ്മസ്വരൂപി– ത്രൈലോക്യചക്രവർത്തി ഭാവത്തിൽ തൃപ്രയാർ മഹാക്ഷേത്രത്തിൽ വിരാജിച്ചരുളുന്ന ശ്രീരാമചന്ദ്രസ്വാമിയുടെ കടാക്ഷബാണങ്ങൾ അധാർമികനക്തഞ്ചരന്മാരുടെ മായകളെ തകർക്കട്ടെ! അന്ധകാരവലയത്തെ ഭേദിക്കട്ടെ!! താരകമന്ത്രം– ശ്രീരാമതിരുനാമം–എന്നുമെന്നും സർവ്വത്ര മുഴങ്ങട്ടെ!!!

**സർവ്വോപരി........സാഷ്ടാംഗനമസ്കാരം.**

ചെമ്പ്ര
5–10–1976. **സി. ജി. വാരിയർ.**

പുണ്യാത്മാക്കളായ വായനക്കാരുടെ മുന്നിൽ കൂപ്പുകൈകളോടെ അഭ്യർത്ഥിക്കുന്നു:—

അല്പം ചിലയിടത്ത് അച്ചടിപ്പിഴകൾ പററിപ്പോയി, "നവവരൻ", നവവരനം, "ഗ്രന്ഥം", ഗ്രന്ഥവുമായിട്ടുണ്ട്. ചെറിയമാററംകൊണ്ട് വിഷമം തീർക്കാവുന്ന വാക്യങ്ങളുണ്ട്. അടുത്ത പതിപ്പിൽ ഈവക ന്യൂനതകൾ പരിഹരിച്ചുകൊള്ളാം.

**സി. ജി.**



# ആദിത്യഹൃദയം മന്ത്രം

തതോ യുദ്ധപരിശ്രാന്തം സമരേ ചിന്തയാ സ്ഥിതം
രാവണം ചാഗ്രതോ ദൃഷ്ട്വാ യുദ്ധായ സമുപസ്ഥിതം. 1.

ദൈവതൈശ്ച സമാഗമ്യ ദ്രഷ്ടുമഭ്യാഗതോ രണം.
ഉപാഗമ്യാബ്രവീദ്രാമമഗസ്ത്യോ ഭഗവാനൃഷി: 2.

രാമ രാമ മഹാബാഹോ ശൃണു ഗുഹ്യം സനാതനം
യേന സർവ്വാനരീൻ വത്സ സമരേ വിജയിഷ്യസി. 3.

ആദിത്യഹൃദയം പുണ്യം സർവ്വശത്രുവിനാശനം.
ജയാവഹം ജപേന്നിത്യം അക്ഷയ്യം പരമം ശിവം 4.

സർവ്വമംഗളമാംഗല്യം സർവ്വപാപപ്രണാശനം
ചിന്താശോക പ്രശമനമായുർവർദ്ധനമുത്തമം. 5.

രശ്മിമന്തം സമുദ്യന്തം ദേവാസുരനമസ്കൃതം.
പൂജയസ്വ വിവസ്വന്തം ഭാസ്കരം ഭുവനേശ്വരം. 6.

സർവ്വദേവാത്മകോഹ്യേഷ തേജസ്വീ രശ്മിഭാവനഃ
ഏഷ ദേവാസുരഗണാൻ ലോകാൻ പാതി ഗഭസ്തിഭി: 7.

ഏഷ ബ്രഹ്മാച വിഷ്ണുശ്ച ശിവ: സ്കന്ദ: പ്രജാപതി:
മഹേന്ദ്രോ ധനദ: കാലോ യമ: സോമോഹ്യപാംപതിഃ 8.

പിതരോ വസവ: സാദ്ധ്യാ ഹ്യശ്വിനൌ മരുതോ മനു:
വായുർവഹ്നി: പ്രജാപ്രാണ ഋതുകർത്താ പ്രഭാകരഃ 9.

ആദിത്യ: സവിതാ സൂര്യ: ഖഗ: പൂഷാ ഗഭസ്തിമാൻ
സുവർണ്ണസദൃശോ ഭാനുർഹിരണ്യരേതാ ദിവാകര: 10.

ഹരിദശ്വ: സഹസ്രാർച്ചി: സപ്തസപ്തിർമരീചിമാൻ
തിമിരോന്മഥന: ശംഭുസ്ത്വഷ്ടാ മാർത്താണ്ഡ അംശുമാൻ. 11.

ഹിരണ്യഗർഭ: ശിശിരസ്തപനോ ഭാസ്കരോ രവി:
അഗ്നിഗർഭോദിതേ: പുത്ര: ശംഖ: ശിശിരനാശന: 12.

വ്യോമനാഥസ്തമോഭേദീ ഋഗ്യജു: സാമപാരഗ:
ഘനവൃഷ്ടിരപാംമിത്രോ വിന്ധ്യവീഥീ പ്ലവംഗമ: 13.

ആതപീ മണ്ഡലീ മൃത്യു: പിംഗല: സർവ്വതാപനഃ
കവിർവിശ്വോ മഹാതേജാ രക്തഃ സർവഭവോൽഭവഃ 14.

നക്ഷത്രഗ്രഹതാരാണാമധിപോ വിശ്വഭാവനഃ
തേജസാമപി തേജസ്വീ ദ്വാദശാത്മൻ നമോ ƒ സ്തു തേ 15.

നമഃ പൂർവ്വായ ഗിരയേ പശ്ചിമായാദ്രയേ നമഃ
ജ്യോതിർഗണാനാം പതയേ ദിനാധിപതയേ നമഃ 16

ജയായ ജയഭദ്രായ ഹര്യശ്വായ നമോ നമഃ  
നമോ നമഃ സഹസ്രാംശോ ആദിത്യായ നമോനമഃ 17.  
നമ ഉഗ്രായ വീരായ സാരംഗായ നമോനമഃ  
നമഃ പദ്മപ്രബോധായ മാർത്താണ്ഡായ നമോനമഃ 18.  
ബ്രഹ്മേശാനാച്യുതേശായ സൂര്യായാദിത്യവർച്ചസേ  
ഭാസ്വതേ സർവ്വഭക്ഷായ രൌദ്രായ വപുഷേ നമഃ 19.  
തമോഘ്നായ ഹിമഘ്നായ ശത്രുഘ്നായാമിതാത്മനേ  
കൃതഘ്നഘ്നായ ദേവായ ജ്യോതിഷാം പതയേ നമഃ 20.  
തപ്തചാമീകരാഭായ വഹ്നയേ വിശ്വകർമ്മണേ  
നമസ്തമോഽഭിനിഘ്നായ രുചയേ ലോകസാക്ഷിണേ. 21.  
നാശയത്യേഷ വൈ ഭൂതം തദേവ സൃജതി പ്രഭുഃ  
പായത്യേഷ തപത്യേഷ വർഷത്യേഷ ഗഭസ്തിഭിഃ 22.  
ഏഷ സുപ്തേഷു ജാഗർത്തി ഭൂതേഷു പരിനിഷ്ഠിതഃ  
ഏഷ ഏവാഗ്നിഹോത്രം ച ഫലം ചൈവാഗ്നിഹോത്രിണാം. 23.  
വേദാശ്ച ക്രതവശ്ചൈവ ക്രതൂനാം ഫലമേവ ച  
യാനി കൃത്യാനി ലോകേഷു സർവ്വ ഏഷരവിഃ പ്രഭുഃ 24.  
ഏനമാപത്സു കൃച്ഛ്രേഷു കാന്താരേഷു ഭയേഷു ച  
കീർത്തയൻ പുരുഷഃ കശ്ചിന്നാവസീദതി രാഘവ. 25.  
പൂജയസ്വൈനമേകാഗ്രോ ദേവദേവം ജഗത്പതിം  
ഏതത്ത്രിഗുണിതം ജപ്ത്വാ യുദ്ധേഷു വിജയിഷ്യസി. 26.  
അസ്മിൻ ക്ഷണേ മഹാബാഹോ രാവണം ത്വം വധിഷ്യസി  
ഏവമുക്ത്വാ തദാഽഗസ്ത്യോ ജഗാമ ച യഥാഗതം. 27.  
ഏതച്ഛ്രുത്വാ മഹാതേജാ നഷ്ടശോകോഽഭവത്തദാ  
ധാരയാമാസ സുപ്രീതോ രാഘവഃ പ്രയതാത്മവാൻ. 28.  
ആദിത്യം പ്രേക്ഷ്യ ജപ്ത്വാതു പരം ഹർഷമവാപ്തവാൻ  
ത്രിരാചമ്യ ശുചിർഭൂത്വാ ധനുരാദായ വീര്യവാൻ. 29.  
രാവണം പ്രേക്ഷ്യ ഹൃഷ്ടാത്മാ യുദ്ധായ സമുപാഗമത്  
സർവ്വയത്നേന മഹതാ വധേ തസ്യ ധൃതോഽഭവൽ. 30.  
അഥ രവിരവദന്നിരീക്ഷ്യ രാമം മുദിതമനാഃ പരമം പ്രഹൃഷ്യമാണഃ  
നിശിചരപതിസംക്ഷയം വിദിത്വാ സുരഗണമദ്ധ്യഗതോ വചസ്ത്വരേതി 31.

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ  
ആദികാവ്യേ യുദ്ധകാണ്ഡേ ആദിത്യമന്ത്രോപദേശസ്സർഗ്ഗഃ.

---

# ശ്രീ വാല്മീകിരാമായണമഹാത്മ്യം.

## സ്കാന്ദോപ പുരാണത്തിൽനിന്നു്

ശ്രീ നാരദൻ ചോദിച്ചു:—

"പ്രഭോ, അവിടുന്നു് ഈ ലോകത്തിന്റെ പ്രപിതാമഹനും എന്റെ പിതാവുമാണു്. അംബുജത്തിൽനിന്നു് അയോനിജനായി ജനിച്ച ഭുവനനാഥ, ലോകങ്ങളുടെയും എന്റെയും നന്മയ്ക്കായി സാദരം അവിടുത്തോടു് ചോദിക്കുകയാണു്. കാരുണ്യവാരിധേ, സദയം ഉത്തരമേകണേ. ശ്രീമദ്‌രാമായണകാവ്യം വായിച്ചാലും കേട്ടാലും, ധർമ്മം— അർത്ഥം— കാമം — മോക്ഷം— എന്നിവ സിദ്ധിക്കുമെന്നു്, സർവ്വലോകവിധാതാവായ അവിടുന്നു് അരുളിച്ചെയ്തതായി അറിഞ്ഞിട്ടുണ്ടു്. പ്രഭോ, ഏതു നിയമമനുസരിച്ചു് പാരായണം ചെയ്താൽ ധർമ്മം വർദ്ധിക്കും? അർത്ഥം സിദ്ധിക്കും? കാമം അനുഭവിക്കും? മോക്ഷം കിട്ടും?

ജഗത്‌നാഥ, അവിടുന്നു് സർവ്വജ്ഞനാണെന്നതു് എനിക്കറിയാം. അതുകൊണ്ടു, രാമായണ വൈഭവത്തെയും, സങ്കല്പത്തെയും, നിയമത്തെയും, വിസ്തരിച്ചു് അരുളിച്ചെയ്യണേ. ബ്രഹ്മദേവൻ പറഞ്ഞു:—

"ഉണ്ണീ, നാരദ, മനുഷ്യൻ ഏതൊന്നിന്റെ സ്മരണത്താൽ സർവ്വപാപവിമുക്തനായിത്തീരുന്നുവോ, ആ രാമായണത്തിന്റെ മാഹാത്മ്യം ഞാൻ വ്യക്തമാക്കാം. മർത്ത്യന്മാരെ പാപത്തിൽനിന്നു് കരകയറ്റുവാൻ നിനക്കു് സാധിക്കും.

ശ്രീരാമചന്ദ്രനെ ധ്യാനിച്ചു്, പുരാതനവും പുണ്യസംവർദ്ധകവുമായ രാമായണേതിഹാസത്തെ ഏതൊരുവൻ പൂജിക്കുന്നുവോ, അവൻ സുഖത്തെ ആസ്വദിക്കും.

ധർമ്മാർത്ഥകാമമോക്ഷങ്ങളെ ആഗ്രഹിക്കുന്ന, ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രന്മാർ, സാദരം ശ്രീമദ്‌രാമായണത്തെ ശ്രവിക്കണം. വായിക്കുവാനും പ്രഭാഷണം ചെയ്യുവാനും ബ്രാഹ്മണവൃത്തിയിലിരിക്കുന്നവനു മാത്രമേ അധികാരമുള്ളു.

ഹേ നാരദ, ശ്രീരാമായണമാകുന്ന കല്പകവൃക്ഷത്തിന്നു് ഏഴുശാഖകളും ഏഴുതരത്തിലുള്ള ഫലങ്ങളുമാണുള്ളതു്, വായിക്കുന്നതിനേക്കാൾ അധികം ഫലം കേൾക്കുന്നതിലാണെന്നു് എപ്പോഴും ഓർമ്മവേണം. അപ്പോൾ, അർത്ഥം പറയുന്നതിന്റെ മഹാപുണ്യത്തെപ്പററി പറയേണ്ടതില്ലല്ലോ.

ഓരോ കാണ്ഡപാരായണ ശ്രവണാദികൾക്കു് പ്രത്യേകമായ ഫലങ്ങൾ ഉള്ളതു് കേൾക്കുക:—

ബാലകാണ്ഡം:— പാനശ്രവണാദികൾ ചെയ്യാൻ സാധിച്ചാൽ— ഐശ്വര്യമുണ്ടാകും; സർവ്വരോഗനിവാരണം കിട്ടും; പത്നീപുത്രന്മാരോടു കൂടിയുള്ള കലഹം നശിക്കും; ക്ഷേമം വർധിക്കും.

അയോദ്ധ്യാകാണ്ഡം:— പാരായണം ആഗ്രഹിക്കുന്നവർക്കു്, അഭീഷ്ടങ്ങൾ എല്ലാം അനായാസമായി വന്നുചേരും; ധർമ്മം വളരും; പിതൃപുത്രസ്നേഹം സുദൃഢമായിത്തീരും; ശ്രീരാമദേവശുശ്രൂഷാനിരതരായിത്തീരും.

ആരണ്യകാണ്ഡം:— വായിക്കുകയോ കേൾക്കുകയോ ചെയ്യുന്നവർക്കു്, വിട്ടുപിരിഞ്ഞിരിക്കുന്ന മിത്രങ്ങളായി ചേർച്ച വന്നുചേരും. സ്ത്രീകൾ, ഭർത്തൃഭക്തിയിൽ സുസ്ഥിരമതികളാകും. ധാർമ്മികമായ കാമങ്ങൾ അവർ അനുഭവിക്കും. സജ്ജനഭക്തി ഉളവാകും.

ഒരുവൻ കിഷ്കിന്ധാകാണ്ഡസർഗ്ഗങ്ങളെ പഠിക്കുകയോ ശ്രവിക്കുകയോ ചെയ്താൽ, അപാരമായ ധനം, സന്മിത്രലാഭം, സജ്ജനസഹായം, പവിത്രസ്വാമി ഭക്തി എന്നിവ കൈവരും.

സാദ്ധ്യമോ അസാദ്ധ്യമോ ആയ കാര്യങ്ങൾകൂടി സുന്ദരകാണ്ഡപാരായണംകൊണ്ടു് നേടാം. ശത്രുക്കളിൽനിന്നുമാത്രമല്ല, കാരാഗൃഹത്തിൽനിന്നുകൂടി വിമുക്തി സിദ്ധിക്കും, ഏഴുസർഗ്ഗങ്ങൾ വീതം ഓരോ ദിവസവും വായിക്കുക; ശ്രീരാമചന്ദ്രസ്വാമിയെ സാഷ്ടാംഗം നമസ്കരിച്ചു് എദയ സിംഹാസനത്തിൽ ഇരുത്തിവേണം വായിക്കുവാൻ. എന്നാൽ നൂറുനൂറുജന്മങ്ങളിൽ സമ്പാദിച്ച പാപങ്ങൾപോലും, ആ പരമാത്മാവിന്റെ പ്രസാദത്താൽ വെണ്ണീറാകും. അനശ്വരനായ മഹാവിഷ്ണുവിനെ പ്രസാദിപ്പിക്കുവാൻ സുന്ദരകാണ്ഡത്തിന്നു ഇത്രയും അത്ഭുതശക്തിയുള്ളപ്പോൾ, മനുഷ്യമനസ്സിലെ തുച്ഛങ്ങളായ ആഗ്രഹ

ങ്ങളെ സഫലമാക്കുവാൻ എത്ര എളുപ്പമാണെന്നു് ഞങ്ങൾ ഇടയ്ക്കിടെ ആലോചിക്കാറുണ്ടു്.

യുദ്ധകാണ്ഡം:— വായിക്കുകയോ കേൾക്കുകയോ പ്രവചിക്കുകയോ ചെയ്താൽ, ശത്രുനാശം മാത്രമല്ല, അസാദ്ധ്യമായി കണക്കാക്കിയ കാര്യങ്ങൾ കൂടി;സുസാദ്ധ്യമായി പരിണമിക്കുന്നതു് കാണാം.

ഉത്തരകാണ്ഡത്തെ ഇത്തരത്തിൽ അനുഷ്ഠിച്ചാൽ, ശ്രീ രഘുവരപ്രസാദം കൊണ്ടു് ജീവൻമുക്തി സിദ്ധിക്കും. ആ ജീവന്നു് ഒരിക്കലും ഭൂലോകജന്മം വേണ്ടിവരുന്നതല്ല. ബ്രഹ്മജ്ഞാനിയായിത്തീരുന്ന ആ പുണ്യജീവന്നു് മഹാവിഷ്ണു സമീപത്തിൽ സദാ സന്നിധാനം ചെയ്യുവാൻ സംഗതിവരും.

ശ്രീരാമായണമഹാഗ്രന്ഥം ഏതൊരാലയത്തിൽ ഇരിക്കുന്നുവോ, യക്ഷരക്ഷഃപിശാചാദികളെല്ലാം ഭയപരവശരായി, അവിടെനിന്നു് ഓടിയൊളിക്കും.

മകനെ നാരദാ, രാമായണഗ്രന്ഥത്തെ സാദരം പൂജിക്കുന്നവനിൽ സർവ്വദേവന്മാരും സന്തുഷ്ടരായിത്തീരും; സംശയിക്കേണ്ട. ഒരു ദിവസവും മുടങ്ങാതെ രാമായണത്തെ പാരായണം ചെയ്യുന്നവൻ എവിടേക്കു പോകുമ്പോഴും, കാരുണ്യവാരിധിയായ ശ്രീരാമചന്ദ്രൻ ഒന്നിച്ചു് ഉണ്ടാകും.

കാമ്യപാഠം— നിത്യപാഠം— മോക്ഷപാഠം— ഇങ്ങിനെ മൂന്നുവിധത്തിലാണു് പാരായണം പതിവു്. എല്ലാവിധ അനിഷ്ടങ്ങളും നശിക്കണമെന്നോ ഇഷ്ടങ്ങളെല്ലാം സിദ്ധിക്കണമെന്നോ സങ്കല്പിച്ചു് വായിക്കുന്നതിനെ "കാമ്യപാഠം" എന്നു് പറയുന്നു.

സുന്ദരകാണ്ഡം, പ്രതിദിനം ഏഴുസർഗ്ഗങ്ങൾ വീതം— ഒരു പുണർതം തുടങ്ങി അടുത്തപുണർതം നക്ഷത്രത്തിൽ അവസാനിക്കത്തക്കവിധം, ചൈത്രമാസത്തിലെ ശ്രീരാമനവമി മഹോത്സവകാലത്തിൽ— ആശ്വയുജമാസത്തിലെ നവരാത്രി മഹോത്സവകാലത്തിൽ — ബ്രാഹ്മണാചാരനിരതൻ വായിക്കുന്നതും "കാമ്യപാഠം" തന്നെ. സംഗവകാലത്തിൽ തുടങ്ങി മൂന്നു മുഹൂർത്തത്തിൽ അവസാനിപ്പിക്കുന്നതും ഇതുതന്നെയാണു്.

ഇനി "നിത്യപാഠ"ത്തെപ്പററി പറയാം. സീതാരമണനായ ശ്രീരാമചന്ദ്രനെ മനസ്സുകൊണ്ടോ വസ്തുക്കൾകൊണ്ടോ യഥാവിധി പൂജാദികൾ ചെയ്തു്, നിത്യകർമ്മങ്ങൾക്കൊന്നിനും ന്യൂനതസംഭവിക്കാതെ, പ്രഭാതത്തിലോ. സംഗകാലത്തിലോ ഉച്ചത്തിൽ സുസ്വരത്തിൽ, പാരായണം ചെയ്യണം. ശ്രീരാമചന്ദ്രപ്രീത്യർത്ഥം ഭക്ഷണത്തിന്നുമുമ്പു് വായിക്കണം.

മററൊന്നിലും മനസ്സുപതറാതെ പരിശുദ്ധനായി പത്തോ അഞ്ചോ മൂന്നോ അഥവാ ഒന്നോ സർഗ്ഗം വീതം പാഠിക്കണം.

പത്തു സർഗ്ഗങ്ങൾ വീതം പാരായണം ചെയ്യുന്നതു് ഉത്തമം; അഞ്ചു സർഗ്ഗങ്ങൾ മദ്ധ്യമം; മൂന്നു സർഗ്ഗങ്ങൾ അധമം ഒന്നു് അധമാധമം. പാരായണം തുടങ്ങിയാൽ സർഗ്ഗമദ്ധ്യത്തിൽ ഒരിക്കലും നിർത്തരുതു്. ദൈവയോഗത്താൽ ഏതെങ്കിലും തടസ്സം വന്നുപെട്ടാൽ, ആദ്യംമുതൽ ആരംഭിക്കണം.

നാരദാ, ഇങ്ങിനെ നിയമാനുസൃതം പാരായണം ചെയ്താലുള്ള ഫലം പറയാം; കേൾക്ക. ദാരിദ്ര്യം നശിക്കും; രോഗങ്ങൾമാറും; സുഖം വർദ്ധിക്കും; ജന്മാന്തരകൃതപാപങ്ങൾകൂടി ഇല്ലാതാകും; മോക്ഷസാധകമായ ജ്ഞാനം വേഗത്തിൽ ഉണ്ടാകും. ആ ജീവന്നു് ഒരു മാതാവിന്റെ ഉദരത്തിലേക്കു് ഒരിക്കലും പോകേണ്ടിവരില്ല.

വീണാപാണിയായ നാരദാ, ഇനി മോക്ഷാർത്ഥപാരായണത്തെ വിവരിക്കാം; കേൾക്ക.

മദ്ധ്യാഹ്നഭോജനശേഷം, വ്രതാനുഷ്ഠാനത്തോടുകൂടിയ വിപ്രൻ, അപരാഹ്നത്തിൽ വായിക്കണം. സദാചാരനിരതനായൊരു ശ്രോതാവു് ഉണ്ടാകണം. താംബൂലചർവ്വണം ചെയ്യരുതു്. മദ്ധ്യത്തിൽ ജലപാനംകൂടി പാടില്ല. ശ്രീരാമായണമഹാഗ്രന്ഥത്തെ യഥാശക്തി പൂജിച്ചു്, ധർമ്മാർത്ഥകാമങ്ങളിൽ ആസക്തിയില്ലാതെ, ദിവസവും ഒരു സർഗ്ഗത്തിൽ കുറയാതെ വായിക്കണം. പത്നിയോടോ സന്താനങ്ങളോടുപോലുമോ മദ്ധ്യത്തിൽ സംസാരിക്കരുതു്.

വാല്മീകിമാമുനിക്കു് നാരദൻ ഉപദേശിച്ച സർഗ്ഗം മുതൽ (ബാലകാണ്ഡം ഒന്നാം സർഗ്ഗം) ആരംഭിച്ചു് ഉത്തരകാണ്ഡാവസാനംവരെ ഈ ക്രമത്തിൽ വായിക്കണം. ഇരുപത്തിനാലായിരം ശ്ലോകങ്ങളാണുള്ളതു്. അവസാനിച്ചാൽ അനേകം ബ്രാഹ്മണർക്കു് മൃഷ്ടാന്നഭോജനം നല്കണം. ഓരോ ആയിരം ശ്ലോകങ്ങൾ അവസാനിക്കുമ്പോൾ ഓരോ ബ്രാഹ്മണന്നു് ഭോജനമേകേണ്ടതാണു്.

ശ്രീരാമാവതാരം– സീതാസ്വയംവരം– പാദുകാപട്ടാഭിഷേകം– ജടായുമോക്ഷം–സുഗ്രീവാഭിഷേകം–ഹനൂമദ്സമുദ്രതരണം–അങ്ഗുലീയസമർപ്പണം– വിഭീഷണശരണപ്രാപണം– വിഭീഷണപട്ടാഭിഷേകം– ശ്രീരാമപട്ടാഭിഷേകം– ഈ ഘട്ടങ്ങളിൽ രഘുനാഥന്നു് ഉത്സവാദികൾ ആഘോഷിക്കണം. ഉണ്ണീ

ന്ദാരദാ, ഉത്തരകാണ്ഡാവസാനത്തിൽ ശ്രീരാമപരമാത്മാവിന്നു് മഹോത്സവമാണു് നടത്തേണ്ടതു്.

നിത്യപാരായണം ചെയ്യുന്നവരും മോക്ഷാത്ഥികളും ഏഴുകാണ്ഡം മുഴുമിപ്പിക്കണം. അല്ലെങ്കിൽ നിഷ്ഫലമാണു് ആ വായന. കാമ്യപാനംചെയ്യുന്നവക്കു് ആറുകാണ്ഡംമതി. ഉത്തരകാണ്ഡം പാരായണംചെയ്യില്ലെങ്കിൽ ശ്രേയസ്സിന്നു് നാശം സംഭവിക്കുന്നതല്ല.

ഏതൊരു സ്ഥലത്തായാലും പാരായണംചെയ്യുമ്പോൾ. ശ്രീരാമായണമഹാഗ്രന്ഥത്തിൻെറ മുന്നിൽ ആരും ഇരിക്കരുതു്. ശ്രീ ആഞ്ജനേയർ അവിടെ സന്നിഹിതനായി രാമായണം ഭക്തിയോടെ കേട്ടു കൊണ്ടിരിക്കും. അവിടെ മററാരുവനെ കണ്ടാൽ മാരുതി കോപിക്കും; ശപിക്കും. സർവ്വശാസ്ത്രപാരംഗതനും, ശ്രീരാമഭക്തനും, ഭഗവാൻ വാല്മീകിയുടെ ഹൃദയം ശബ്ദസാരം അത്ഥസാരം എന്നിവ അറിയുന്നവനുമാണു് പാരായണപ്രഭാഷണങ്ങൾക്കു് അർഹനായവൻ. അല്ലാത്തവനെ ഹനുമാൻ ശപിച്ചേക്കും. ശ്രോതാക്കൾ പ്രവചനംചെയ്യുന്നവനെ എപ്പോഴും സശ്രദ്ധം പൂജിക്കണം. ശ്രീരാമസ്വാമി തന്നെയാണിരിക്കുന്നതെന്ന ഭാവത്തിലാകണം, പ്രഭാഷകനെ ശ്രോതാക്കൾ കാണുന്നതുതന്നെ. ദിനംപ്രതി- പാൽ- നെയ്യു്- തേനു്- എന്നിവയോടുകൂടിയ ഭക്ഷണം നല്കണം.

പ്രവചനംചെയ്യുന്നവനെ ആദ്യത്തിലും മദ്ധ്യത്തിലും അവസാനത്തിലും, വിചിത്രവസ്ത്രങ്ങൾ-ആഭരണങ്ങൾ-എന്നിവയാൽ സന്തുഷ്ടചിത്തനാക്കണം.

ശ്രീമദ്‌രാമായണമഹാത്മ്യത്തെ ചുരുക്കിയാണു് ഞാൻ പറഞ്ഞതു്. ഈ അദ്ധ്യായത്തെ ഭക്തിയോടുകൂടി കേൾക്കുന്നവന്നു് ശ്രീരാമചന്ദ്രാനുഗ്രഹം സിദ്ധിക്കും; തീർച്ച.

ഇങ്ങിനെ സ്കാന്ദോപുരാണത്തിൽ പുരാണവൈഭവ ഖണ്ഡത്തിൽ ബ്രഹ്മനാരദസംവാദത്തിൽ ശ്രീരാമായണപഠനശ്രവണവിധിനിരൂപണം എന്നു പേരായ ഇരുപത്തിമൂന്നാം അദ്ധ്യായം-ഇവിടെഒന്നാം അദ്ധ്യായം-അവസാനിച്ചു.

## രണ്ടാം അദ്ധ്യായം.

ശ്രീയുധിഷ്ഠിരൻ ചോദിച്ചു:—

"എല്ലാധർമ്മതത്വങ്ങളും അറിയുന്ന ഭഗവാനേ, മറുകരയില്ലാത്ത കരുണാ

വാരിധേ, ശ്രീരാമായണേതിഹാസത്തിന്റെ കാമ്യപാഠക്രമം അരുളിച്ചെയ്താലും. മാമുനീശ്വരാ, സത്കാര്യങ്ങൾ ആഗ്രഹിക്കുന്ന ജനങ്ങളാൽ എന്തെല്ലാം നിയമത്തോടെ, എങ്ങിനെയെല്ലാമാണു് പാരായണംചെയ്യേണ്ടതു്? വിശദമായിപ്പറഞ്ഞുതന്നു് അടിയനെ പരിശുദ്ധനാക്കണേ''.

ശ്രീദാല്ഭ്യൻ, മഹാരാജാവിന്റെ ജിജ്ഞാസകണ്ടു്:—

''രാജേന്ദ്ര, ശ്രീരാമചന്ദ്രന്റെ ദിവ്യകഥാമൃതത്തെക്കുറിച്ചു് ചോദിച്ചതു് നന്നായി. ശ്രീരാമായണമാകുന്ന മഹാപുണ്യനദി അങ്ങയേയും എന്നേയും ഇവരേയും പരിപാവനമാക്കിത്തീർക്കും. ദേവർഷിനാരദൻ, നാന്മുഖവദന സരോജത്തിൽനിന്നു് ശ്രീരാമായണമഹിമയെ കേട്ടപ്പോൾ:—

''ഭഗവാനേ, ശ്രീരാമായണത്തെ വാല്മീകിമുനീശ്വരനു് പണ്ടു് ഞാൻ ഉപദേശിച്ചു. എല്ലാം സാദരം സശ്രദ്ധം കേട്ട യതീന്ദ്രൻ, ആ ചരിതത്തെ ഒരു കാവ്യമായി വിരചിച്ചു. ആ ആദികാവ്യത്തിനു് ഇത്രമാത്രം പ്രാധാന്യം സിദ്ധിക്കാനുള്ള കാരണം എന്തു്? അമേയതപസ്സാർജ്ജിച്ച മാമുനിമാരിൽ ചിലർ, മംഗളകരമായ രാമചരിതത്തെ നിർമ്മിച്ചിട്ടുണ്ടെങ്കിലും, അവയിലൊന്നിലും അവിടുത്തേക്കു് ആദരം കാണാത്തതെന്തു്? അവിടുത്തെ പാദാരവിന്ദങ്ങളിൽ നമസ്കരിച്ചുകൊണ്ടു് ചോദിക്കുന്ന എന്റെ ഈ സംശയം തീർത്തുതരണേ''.

നാരദന്റെ വാക്കുകൾ കേട്ട ബ്രഹ്മദേവൻ:—

''ഉണ്ണീ, ഈ കാര്യത്തിൽ സംശയിക്കേണ്ട. യുക്തിയുക്തവും മധുരവുമായ കാവ്യതല്ലജങ്ങളാൽ ശ്രീരാമകഥ അനേകമാളുകൾ വിരചിച്ചിട്ടുണ്ടു്. അവയിൽ പലതും ദ്രാക്ഷാപാകം തന്നെയാണെങ്കിലും, എന്റെ ഹൃദയത്തെ വശീകരിച്ചിട്ടില്ല:

ഉണ്ണിയുടെ ഉപദേശത്തെ അചിന്ത്യബുദ്ധിമാനായ വാല്മീകി സശ്രദ്ധം കേട്ടു. ശ്രീരാമനിൽ അപാരഭക്തി വർദ്ധിച്ചു.

ആ സന്ദർഭത്തിൽ ശ്രീരാമചന്ദ്രപരമാത്മാവു് സ്വചരിതം പ്രകീർത്തിക്കുന്നതിൽ അനുകൂലിയായിത്തീർന്നു. രഹസ്യമായി എന്നോടു് മഹാപ്രഭു:—

''ഹേ ബ്രഹ്മദേവ, ആരുമറിയാതെ അങ്ങു് ചെയ്യേണ്ട കാര്യമൊന്നുണ്ടു്. എനിക്കു് ഇഷ്ടപ്പെട്ട ആ കാര്യം ഉടനെ നടത്തണം. സംസാരസാഗരത്തെ

രണംചെയ്യുവാൻ അശക്തരായവർ, എന്റെ ചരിത്രമാകുന്ന കപ്പലിൽ കയറി സന്തുഷ്ടചിത്തരായി മറുകരയെത്തട്ടെ, എന്നു് ഞാൻ വിചാരിക്കുന്നു. അതു് സാധിക്കുവാൻവേണ്ടിയാണു് അങ്ങയെ സ്മരിച്ചതു്.

അവതാരത്തിന്റെ ഉദ്ദേശം സാധിച്ചു. ശത്രുവായ രാവണൻ ഹതനായി. "അങ്ങയുടെ ശാപത്തെ ഞാൻ അനുഭവിക്കാം". എന്നിങ്ങനെ ഭൃഗുമുനീന്ദ്രനു് വരംകൊടുത്തിരിക്കുന്നു. അതിന്നുള്ള ആരംഭമാണിനി. രണ്ടുകാര്യങ്ങളും ഒന്നിച്ചു സാധിക്കണം. ശൃംഗാരരസം വിരളമായും ദുഃഖശോകങ്ങൾ ധാരാളമായുമുള്ള എന്റെ ചരിത്രം വിരചിക്കുവാൻ സാമർത്ഥ്യവും കഴിവും ആർക്കുണ്ടു്?

എന്റെ നാരദൻ പറഞ്ഞതുകേട്ടപ്പോൾ, വാല്മീകിമാമുനിയുടെ ഹൃദയം, ചന്ദ്രിക തട്ടിയ ചന്ദ്രകാന്തക്കല്ലുപോലെ ആർദ്രമായിരിക്കുന്നു. എന്റെ ചരിത്രത്തെ വിരചിക്കുവാൻ വാല്മീകിക്കു കഴിയും.

ഖരൻ തുടങ്ങിയ അസുരവരന്മാരുടെ വധം കണ്ടു് ഭയപ്പെട്ട ശങ്കുകർണ്ണൻ എന്ന അരക്കൻ ഒരു ക്രൌഞ്ചപ്പക്ഷിയുടെ രൂപത്തിൽ ദണ്ഡകാരണ്യത്തിൽ, മഹർഷിമാരെ ഹിംസിച്ചു് വിഹരിക്കുകയാണു്. ധർമ്മരക്ഷക്കു് അവനെ നിഗ്രഹിക്കണം. എന്റെ മായകൊണ്ടു് അവൻ പത്നിയേയുംകൂട്ടി പക്ഷിരൂപത്തിൽതന്നെ വാല്മീകിയുടെ ആശ്രമപരിസരത്തിൽ ക്രീഡിക്കുവാൻ തുടങ്ങുകയായി. ഞാൻ ഒരു വേടന്റെ വടിവാന്നു് അവനെ ഹനിക്കും. സ്ത്രീവധം നിഷിദ്ധമാകയാൽ പെൺപക്ഷിയെ കൊല്ലാതെ വിടും.

വാല്മീകിമാമുനീന്ദ്രൻ അതുകണ്ടു് ദയാർദ്രനാകും. എന്നിൽ ഉണ്ടാകുന്ന കോപത്താൽ "നീ, പത്നീവിയോഗം അനുഭവിക്കുന്നവനാകട്ടെ". എന്നു് ശപിക്കും. വാല്മീകിയുടെ വൈഭവം വർദ്ധിപ്പിക്കുന്ന എനിക്കു് ആ ശാപം പ്രിയങ്കരമാണു്.

വാല്മീകിയുടെ രസനയിൽ വസിക്കുവാൻ സരസ്വതിയെ അങ്ങു് ഉടനെ അയക്കു. മാത്രമല്ല; അങ്ങയുടെ നിർദ്ദേശമനുസരിച്ചു് ആ യതീശ്വരൻ എന്റെ ചരിത്രത്തെ വിരചിക്കട്ടെ. മിത്രങ്ങൾ ഭക്തന്മാർ എന്നിവരാൽ ആവൃതനായ ഞാൻ ആ മനോഹരകാവ്യത്തെ കേട്ടു് ആനന്ദിക്കും. ആദികാവ്യത്തിൽ തെറ്റേതു് ശരിയേതു് എന്നു് തീർച്ചപ്പെടുത്തുവാൻ ഉള്ള കഴിവു് എനിക്കല്ലാതെ മററാർക്കുമില്ല. എന്റെ ചരിത്രത്തിലെ ഭൂരിഭാഗവും നടക്കുന്നതു് അരണ്യത്തിലാണു്.

അതുകൊണ്ട്, ഗഹനവുംകൂടിയായ ആ കഥാഭാഗങ്ങളെ വ്യക്തമാക്കുവാൻ, സരസ്വതി, വാല്മീകിയുടെ വദനത്തിൽ വിളങ്ങട്ടെ".

ദേവദേവൻെറ നിർദേശം കേട്ട വാഗ്ദേവിയെ വാല്മീകിയുടെ വക്ത്രത്തിലേക്ക് പ്രവേശിപ്പിച്ചു. സ്വകർമ്മാനുഷ്ഠാനത്തിന്നു "തമസാ" നദിയിലേക്ക് പുറപ്പെടുകയായിരുന്നു മുനീന്ദ്രനപ്പോൾ.

മാർഗ്ഗമദ്ധ്യത്തിലുള്ളൊരു മാമരശിഖരത്തിൽ മാരശരങ്ങളേററ ക്രൌഞ്ചപ്പക്ഷിയുഗളം വിഹരിക്കുന്നതു് ബ്രഹ്മർഷി കണ്ടു. ഘോരാകാരനായൊരു കാട്ടാളൻ ആ സന്ദർഭത്തിലാണ് ആൺപക്ഷിയെ അമ്പെയ്തു് വീഴ്ത്തിയതു്. കാമപീഡയോടെ ദീനദീനം വിലപിക്കുന്ന പെൺപക്ഷിയെ കണ്ട താപസേന്ദ്രൻെറ ഹൃദയം ദയാർദ്രമായി. അമേയബുദ്ധിമാനും, അപാരതപഃശക്തിയാർജ്ജിച്ചവനുമായ യതിവരന്നു് "സുരതക്രീഡാസക്തനായ പക്ഷിയെ ഹനിച്ചതു് ന്യായമല്ല" എന്നു് തോന്നി. വില്ലുകുലച്ചുനില്ക്കുന്ന വ്യാധനെ നോക്കി:—

"ഹേ വേടാ, കാമവികാരത്തിന്നടിപ്പെട്ട ക്രൌഞ്ചമിഥുനത്തിലെ ആൺപക്ഷിയെ നിഗ്രഹിച്ച നിനക്ക് നീണ്ടകാലം ആയുസ്സില്ല".

കോപാവിഷ്ടനായ മാമുനി ശാപമേകിയതിൻെറ ഉത്തരക്ഷണത്തിൽ ആ വൃക്ഷവും പക്ഷികളും വ്യാധനും അദൃശ്യമായി.

"ആരുടേയോ മായയായിരിക്കണം ഇതെല്ലാം. അല്ലെങ്കിൽ പെട്ടെന്നെങ്ങിനെ അപ്രത്യക്ഷമാകും?"

വാല്മീകി, ആശ്രമത്തിലെത്തിയതു് ചിന്താവിഷ്ടനായിട്ടാണ്. മഹാപ്രഭു ശ്രീരാമചന്ദ്രൻ സങ്കല്പിച്ചതനുസരിച്ചു് ഞാൻ ഹംസാരൂഢനായി, 'സാവിത്രി'യോടും, 'സരസ്വതി'യോടും ഒന്നിച്ചു് പർണ്ണശാലയിൽ പ്രത്യക്ഷമായി. യതീശ്വരൻ സസംഭ്രമമെഴുന്നേററു് എന്നെ സംപൂജിച്ചു. കൈക്കൂപ്പി വിനയാന്വിതനായിനില്ക്കുന്ന മഹർഷിവര്യനോടു് ഞാൻപറഞ്ഞു:—

"വല്മീകജന്മാവായ ബ്രാഹ്മണോത്തമ, ഒട്ടും വിചാരപ്പെടേണ്ട. അങ്ങയുടെ മനസ്സിനെ പരിരക്ഷിക്കുവാൻ മഹാവിഷ്ണുചെയ്തൊരു മായയാണിതു്. വെറുമൊരു വിഹഗത്തിൻെറ വിഷാദംകൂടി അങ്ങയുടെ ഹൃദയത്തെ കലക്കി. എൻെറ നിർദേശമനുസരിച്ചു് അങ്ങയുടെ രസനയിൽ അധിവസിച്ചിരുന്ന ഈ സരസ്വതിയാണ് ആ സന്ദർഭത്തിൽ രസനിഷ്യന്ദിയായ കവിതയായി വന്നതും.

നാരദൻ ഉപദേശിച്ച രാമകഥ പുണ്യസംവർധകമാണ്. സരസങ്ങളായ ഇത്തരം പദ്യങ്ങളെ (ശ്ലോകങ്ങളെ) ക്കൊണ്ട് ആ ചരിത്രത്തെ വിരചിക്ക. ശ്രീരാമനായി അവതരിച്ച് അത്ഭുതകർമ്മങ്ങളനേകംചെയ്ത ശ്രീമഹാവിഷ്ണുവിന്റെ ജനനം മുതൽ വൈകുണ്ഠലോകപ്രാപ്തിവരെയുള്ള കഥയെ സരസവും മനോഹരാർത്ഥവും ലളിതപദപൂർണ്ണവുമായ പദ്യങ്ങളെക്കൊണ്ട് വിരചിക്ക. നടന്നുകഴിഞ്ഞതും വരുവാനുള്ളതുമായ എല്ലാകാര്യങ്ങളും സദ്ഗ്രന്ഥങ്ങളെക്കൊണ്ട് ഉജ്ജ്വലമാകുന്ന കാവ്യനിർമ്മാണസന്ദർഭത്തിൽ അങ്ങക്ക് വ്യക്തമാകും".

വാല്മീകി രോമാഞ്ചമണിഞ്ഞുകൊണ്ട്:—

"സകലലോകനായി ധർമ്മങ്ങളെയെല്ലാം പ്രവർത്തിപ്പിക്കുന്ന ബ്രഹ്മദേവാ, ശ്രീരാമചരിതമാകുന്ന അമൃതസമുദ്രത്തിൽ ഞാൻ മഗ്നനായിരിക്കുന്നു. രഘുവംശത്തിൽ അവതരിച്ച ശ്രീരാമൻ പുരുഷോത്തമനാണെന്നും ഞാൻ മനസ്സിലാക്കി. ആചാര്യൻ ഉപദേശിക്കാത്ത വിദ്യ നിർവീര്യമാകുമെന്ന് അറിവുള്ളതിനാൽ ശ്രീ നാരദമാമുനിയിൽനിന്ന് രാമകഥ ഉപദേശരൂപത്തിൽ കേട്ടു. പുണ്യവത്തമമായ രാമകഥയെ കാവ്യമായി വിരചിക്കുവാൻ സമർത്ഥനാകുമെങ്കിൽ അവിടുന്ന് അരുളിച്ചെയ്തതുപോലെ, മംഗളരൂപമായ രാമചരിതത്തെ ശ്ലോകരൂപത്തിൽ പാടാം. ലോകനാഥനായ അവിടുത്തെ അനുഗ്രഹത്താൽ ഈ കാവ്യത്തിൽ അസത്യലേശമുണ്ടാകരുത്. ഭൂലോകത്തിലുള്ള പണ്ഡിതവര്യന്മാരിലൊരാളും, ഞാൻ അസത്യവാദിയെന്ന് പറയരുത്. എല്ലാശ്ലോകങ്ങൾക്കും അർത്ഥഗാംഭീര്യം ഉണ്ടാകണം. ശൃംഗാരം- കരുണം- ഹാസ്യം- വീരം- തുടങ്ങിയ രസങ്ങൾ, അതാതിടങ്ങളിൽ ഞാൻ ഉദ്ദേശിക്കുന്നമട്ടിൽ വരണം. ശ്രീരാമചരിതത്തിൽ അപശബ്ദമോ വൈരംവാക്കോ ഒന്നെങ്കിലും ഉണ്ടാകരുത്. രാമാവതാരകഥ കൂടെ പ്രമാണഗ്രന്ഥമാകണം ഇതു്. മറേറതൊരു ഗ്രന്ഥത്തിനേക്കാൾ പ്രാധാന്യം, സർവ്വത്ര പൂജനീയത്വം, എന്നിവ ഈ കാവ്യത്തിനുണ്ടാകണം. മഹാപ്രഭോ, ഇതിനെ ഒരിക്കലെങ്കിലും വായിക്കുകയോ കേൾക്കുകയോ ചെയ്യുന്നവർക്ക് എല്ലാപുരുഷാർത്ഥങ്ങളും സിദ്ധിക്കണേ."

വാല്മീകിയുടെ അഭ്യർത്ഥനകേട്ട ഞാൻ:—

"വാല്മീകിമാമുനി, ശാപംകൊണ്ട് അങ്ങ് ഹീനജന്മമായിത്തീർന്നു. ശ്രീരാമതിരുനാമജപത്താൽ പരിശുദ്ധനാവുകമാത്രമല്ല, സർവ്വജ്ഞനായ ബ്രഹ്മർഷിസ്ഥാനത്തിലെത്തുകയും ചെയ്തിരിക്കുന്നു. പരമാത്മാവായ ശ്രീരാമന്റെ തിരുനാമത്തിന്നുതന്നെ ഇതു

മാഹാത്മ്യമുള്ളപ്പോൾ, ആ ദിവ്യചരിതസാഗരത്തിൽ സ്നാനം ചെയ്താലുള്ള പാപനാശത്തെപ്പററി പറയാനുണ്ടോ?''

ജിജ്ഞാസയോടെ യതീന്ദ്രൻ:---

''ദേവ ദേവ, ശ്രീരാമനാമജപത്താൽ എങ്ങിനെയാണു് ഞാൻ മഹർഷിയായതു്. എത്തരത്തിലുള്ള ശാപമാണു് സിദ്ധിച്ചതു്? യാതൊന്നും അറിയുവാൻ എനിക്കു് സാധിക്കുന്നില്ല.''

''വാല്മീകി, അങ്ങയുടെ കഥ വ്യക്തമായിപ്പറയുവാൻ തക്കസന്ദർഭമല്ലെങ്കിലും, ചുരുക്കത്തിൽ മാത്രം, പറയാം.

അങ്ങു് പൂർവ്വജന്മത്തിൽ ''ഹരിതൻ'' എന്ന പേരോടുകൂടിയ വരുണപുത്രനായിരുന്നു. ബ്രഹ്മജ്ഞാനികളായ സനകാദികൾ വരുണന്റെ അഭ്യർത്ഥനയനുസരിച്ചു്, അക്കാലത്തൊരു ദിവസം അവിടെ ആഗതരായി. ശ്രുതിസ്മൃതി ഗ്രന്ഥങ്ങളെപ്പററി അഭിപ്രായങ്ങൾ പറയുന്നതിനോടനുബന്ധിച്ചു്, ഘോരരാവണകർമ്മങ്ങളും വിവരിച്ചു. രാക്ഷസേശ്വരനിഗ്രഹത്തിന്നു് പരമാത്മാശ്രീഹരി, ദശരഥനന്ദനനായി അവതരിക്കുമെന്നുള്ള രഹസ്യത്തേയും ശ്രീരാമാവതാരമാഹാത്മ്യത്തേയും ഭക്തിപൂർവ്വം പ്രവചിക്കുവാൻ തുടങ്ങി. അരമനയുടെ അന്തർഭാഗത്തു് കുമാരഹരിതൻ വളർത്തുമയിലുമൊന്നിച്ചു് ക്രീഡിക്കുകയായിരുന്ന ആ സമയം. മയിലിന്റെ ആനന്ദകേകാരവം– ഹരിതന്റെ പൊട്ടിച്ചിരി– എന്നിവ, സനകാദികളുടെ കഥാകഥനത്തിന്നു് വിഘ്നമുണ്ടാക്കി– ശ്രീരാമചരിതപ്രഭാഷണത്തിന്നു് ഭംഗം വന്നപ്പോൾ, പെട്ടെന്നു് കോപിഷ്ഠനായ സനൽകുമാരൻ:—

''ലോകോത്തരമായ ശ്രീരാമകഥാകഥനത്തിന്നു്, അഹങ്കാരിയും ക്രീഡാസക്തനുമായ നീ തടസ്സമുണ്ടാക്കുന്നുവോ? പുണ്യസംവർദ്ധകമായ കേൾക്കാതെ വെറും പക്ഷിയോടുകൂടി കളിക്കുവാനാഗ്രഹിക്കുന്ന നിന്റെ ചിത്തവൃത്തിക്കനുസരിച്ചു് നീയൊരു കാട്ടാളനായിത്തീരട്ടെ.''

എന്നിങ്ങനെ ശപിച്ചു. മഹർഷീശ്വരന്മാർ ആകെ സംഭ്രമിച്ചു. അങ്ങു് വെളിവററുവീണു. വരുണൻ ശോകംകൊണ്ടു് അന്ധനായി. മനസ്സിനെ നിയന്ത്രിച്ചശേഷം പുത്രന്റെ ശാപമോക്ഷത്തിന്നു് ബ്രഹ്മർഷിയോടു് സവിനയം അപേക്ഷിച്ചു.

## XXXV

സംപ്രീതനായ മുനീന്ദ്രൻ വാത്സല്യത്തോടുകൂടിത്തന്നെ അങ്ങയെ അവലോകനം ചെയ്തു്:—

"അങ്ങയുടെ സഹോദരനാണല്ലോ ഭൃഗുമഹർഷി. ആ വംശത്തിൽ ജനിച്ച 'പ്രചേതസ്സു്', ഇന്നുവരെ ആർക്കും സാധിക്കാത്തത്ര ഉഗ്രമായ തപസ്സു ചെയ്തുകൊണ്ടു് ദണ്ഡകാരണ്യത്തിൽ വസിക്കുകയാണു്. അദ്ദേഹത്തിന്റെ പുത്രനായി പിറന്നാലും. വേദവേദാംഗപാരംഗതനാകുമെങ്കിലും, എന്റെ വാക്കനുസരിച്ചു് ഒരു കാട്ടാളനായിത്തീരും. സപ്തർഷികളുടെ അനുഗ്രഹത്താലും ശ്രീരാമനാമമാഹാത്മ്യത്താലും സർവ്വപാപവിമുക്തനാവുകമാത്രമല്ല, ബ്രഹ്മർഷിവര്യപദത്തിലെത്തുവാനും അങ്ങക്കു് സാധിക്കും."

ഇത്രയും പറഞ്ഞു് സനകാദികൾപോയി. അങ്ങു് പ്രചേതസ്സിന്റെ ആത്മജനായിപ്പിറന്നു. ബാല്യത്തിൽതന്നെ വേദവേദാംഗങ്ങളുടെ മറുകരയിലെത്തിക്കഴിഞ്ഞു.

ഒരുദിവസം 'ചമത'കൊണ്ടുവരുവാൻ വനമദ്ധ്യത്തിലേക്കു് പോയഅങ്ങു് കണ്ടതു്, വലയിൽപ്പെട്ടുവലയുന്ന മൃഗങ്ങളെ ഒരു വേടൻ നിഷ്ക്കരുണം വധിക്കുന്നതാണു്. സനൽക്കുമാരന്റെ ശാപത്താൽ അങ്ങയിൽ ക്രൂരത ഉണർന്നു. പിതാവു് വിളിച്ചിട്ടും ആശ്രമത്തിലേക്കു്പോയില്ല. അക്രമാസക്തിയോടെ കിരാതന്മാരോടു്കൂടി ജീവിക്കുവാൻ തുടങ്ങി. ഒരു വേടത്തരുണിയെ പത്നിയാക്കി. സന്താനങ്ങളുണ്ടായി. അവരുടെയെല്ലാം സംരക്ഷണം സ്വയം നടത്തി. പക്ഷിമൃഗാദികളെ യഥേഷ്ടം വേട്ടയാടി ഹിംസാവൃത്തിയോടെയാണു് കുടുംബം പുലർത്തിയിരുന്നതു്.

ഇങ്ങനെ വർഷങ്ങൾ പലതുപിന്നിട്ടു ഭാര്യാപുത്രാദികളെ ഭരിച്ചു് ഏററവും കഷ്ടപ്പെട്ട അങ്ങു് ഒരു ദിവസം, കാനനമദ്ധ്യത്തിൽ വലിയൊരു വൃക്ഷത്തിലിരിക്കുന്ന പക്ഷിയെകണ്ടു പെട്ടെന്നു് ഒരു ശരമയച്ചു. പക്ഷെ, പക്ഷി പറന്നുപോയതിനാൽ ബാണം കത്തനെ കീഴോട്ടുവീണു. അതു് അങ്ങയുടെ ദേഹത്തിൽ ശക്തിയോടെ തറച്ചു. വേദനകൊണ്ടു് പിടിഞ്ഞു് കണ്ണീരൊഴുക്കി കരഞ്ഞുതുടങ്ങി. ആ സന്ദർഭത്തിൽ സപ്തർഷികൾ അതിലെ വന്നിരുന്നു. പെട്ടെന്നു് അങ്ങയെ കണ്ടപ്പോൾ അവരൊന്നു് നടുങ്ങി. എന്നാൽ ദയാനിധികളായ തപോധനവര്യന്മാർ, ദുഃഖിതനായിരിക്കുന്ന അങ്ങയോടു്:—

"കഷ്ടം! ബ്രാഹ്മണകുലത്തിൽ ജനിച്ച നീ ഇത്രയും മൂർഖനായിത്തീർന്നുവല്ലോ. പ്രതിവിധിയില്ലാത്ത ഘോരകർമ്മങ്ങളിൽ നിരതനായി ജീവിച്ചു.

ജീവികളെ നിഗ്രഹിക്കുന്നതു് നേരമ്പോക്കായി കണക്കാക്കിയ നീ ഈ ബാണമൊന്നു് തട്ടിയപ്പോഴേക്കും കരയുന്നതെന്തു്? പക്ഷികൾക്കും മൃഗങ്ങൾക്കും ശരം തറയ്ക്കുമ്പോൾ വിഷമമില്ലെന്നാണോവിചാരം?

മററജീവികളുടെ മാംസം ഉപയോഗിച്ചു് സ്വശരീരം പോററുന്നവൻ പരലോകത്തിലെത്തിയാൽ അവന്റെ ദേഹത്തെ "രുരു" എന്ന ഘോരമൃഗങ്ങൾ ഭക്ഷിക്കും.

കഷ്ടം! ഇത്തരത്തിൽ അവശത അനുഭവിച്ചിട്ടും നിനക്കു് വിരക്തി വരുന്നില്ലല്ലൊ."

കാരുണ്യമൂറുന്ന ഈ വാക്കുകൾ നല്ലകാലത്തിന്റെ കവാടത്തിലെത്തിയിരുന്ന അങ്ങയുടെ മനോഗതി മാററി. മൃഗഹിംസയിൽ വൈമുഖ്യം തോന്നി. ദൂരത്തിൽ നില്ക്കുന്നവനാണെങ്കിലും സാഷ്ടാംഗം നമസ്കരിച്ചു് തൊഴുതുകൊണ്ടു്:-

"എന്റെ ദൌർഭാഗ്യത്തെപ്പററി എന്തുപറയാനാണു്? പരിപാവനമായ ബ്രാഹ്മണവംശത്തിൽ ജനിച്ച ഞാൻ മൃഗഹിംസചെയ്തു. മാംസം ഭക്ഷിച്ചു് ദിവസങ്ങൾ നയിച്ചു അല്ലയോ മഹാത്മാക്കളേ, തികച്ചും പശ്ചാത്തപിക്കുന്ന എനിക്കു് യുക്തമായ പ്രായശ്ചിത്തം അരുളിത്തരണേ."

സപ്തർഷികൾ:—

"നിന്റെ വിനയത്താൽ ഞങ്ങൾ സന്തുഷ്ടരായി. അഭിവൃദ്ധിക്കുള്ളമാർഗ്ഗം കാണിച്ചുതരാം. അധ:പതനത്തിന്റെ അടിത്തട്ടിലെത്തിയ നിനക്കു് പ്രായശ്ചിത്തം സ്മൃതികളിലൊന്നിലും വിധിച്ചിട്ടില്ല. എന്നാലും ദയയോടെ പറയാം. പക്ഷെ, അക്ഷരം പ്രതി അതുപോലെ അനുഷ്ഠിക്കണം.

ശ്രീരാമനാമം ജപിക്കുവാൻ- കേൾക്കുവാൻ- ഉപദേശിക്കുവാൻ- യോഗ്യതായോഗ്യതകൾ നോക്കാനില്ല. അതുകൊണ്ടു്, നിനക്കു് യുക്തമായി തോന്നുന്നതു് അതുമാത്രമേയുള്ളു. താരകമന്ത്രത്തിനാൽ-ശ്രീരാമതിരുനാമ ജപത്തിനാൽ- നശിക്കാത്ത പാപം മൂന്നുലോകത്തിലുമില്ല. ഇതു് സത്യമാണു്.

വൈകുണ്ഠനാഥനായ പരമാത്മാവു് രഘുവംശത്തിൽ "ശ്രീരാമൻ" എന്ന പാവനനാമത്തോടെ അവതാരം ചെയ്തിരിക്കുന്നു. അതുകൊണ്ടു് ആ തിരുനാമം

ജപിക്കു. സർവ്വപാപങ്ങളിൽനിന്നും നിനക്കു് വിമോചനം നേടാം. ഈ അരയാൽ വൃക്ഷച്ചുവട്ടിൽ, കാമക്രോധങ്ങളെ വിജയിച്ചു് നാമം ഉൽഘോഷിച്ചു കൊണ്ടിരിക്കു.

ആജാനുബാഹുക്കൾ— ആയതങ്ങളായ ചലനങ്ങൾ— ഇടതൂർന്ന കറുത്തുചുരുണ്ടകേശഭാരം— ഇടത്തുകയ്യിൽ കോദണ്ഡം— വലത്തേതിൽ നിശിതബാണം— വർഷക്കാലമേഘവർണ്ണ സൗന്ദര്യം— വിശാലവക്ഷ:സ്തടത്തിൽ വനമാലകളും സ്വർണ്ണാഭരണങ്ങളും— മനോമോഹന മന്ദഹാസത്തോടുകൂടിയ മുഖാരവിന്ദത്തിൽ മകരകുണ്ഡലങ്ങൾ— ഇങ്ങിനെ അമേയരൂപമാർന്നവനും സ്വയം പ്രകാശിതനുമായ ശ്രീ രഘുനാഥനെ ഹൃദയത്തിൽ പ്രതിഷ്ഠിക്കു. രാമനാമം നിന്റെ അധരങ്ങളിൽനിന്നു് എപ്പോഴും പ്രവഹിക്കട്ടെ!"

കൃപാർദ്രചേതസ്സോടെ ഇത്തരത്തിലുപദേശിച്ചു സപ്തർഷികൾ സ്വസ്ഥാനങ്ങളിലേക്കു് പോയി.

അങ്ങയാകട്ടെ, പുത്രദാരാദികളിലുള്ള ആസക്തിയെല്ലാം വെടിഞ്ഞു്, ശ്രീരാമ രാമ രാമ എന്നിങ്ങനെ, നിശ്ചലചിത്തനായി ജപം തുടങ്ങി. അല്പദിവസങ്ങൾമാത്രം! പെരിയപുററുകൊണ്ടു് അങ്ങു് മൂടിക്കഴിഞ്ഞു.

വത്സരമൊന്നവസാനിച്ചു. എല്ലുമാത്രം ബാക്കിയായ അങ്ങയിൽനിന്നു് ശ്രീതാരകമന്ത്രം സുവ്യക്തമായി ഉയർന്നിരുന്നു. എല്ലാപാപങ്ങളിൽനിന്നും അങ്ങയെ പരിശുദ്ധനാക്കിക്കഴിഞ്ഞു എന്നറിഞ്ഞ ഞാൻ കമണ്ഡലു ജലം പുറ്റിൽ തളിച്ചു് പൂർവ്വവൽശരീരമേകിയെഴുന്നേല്പിച്ചു് തപസ്സിന്നായി അയച്ചു. കഴിഞ്ഞ കഥകൾ ഓർമ്മയിൽ വന്നാൽ, വീണ്ടും പശ്ചാത്താപവിവശനാകുമെന്നു് തോന്നി. അതുവരെ നടന്നതൊന്നും ഓർമ്മവരാതിരിക്കുവാൻ അനുഗ്രഹിച്ചു.

നിർമ്മലഹൃദയനായിത്തീർന്ന അങ്ങു് ബ്രഹ്മർഷികളിൽവെച്ചു് അഗ്രഗണ്യനായി. പുററിൽനിന്നു് (വല്മീകത്തിൽനിന്നു്) വീണ്ടും ജനിച്ചതിനാൽ "വാല്മീകി" എന്നു് പേരുണ്ടായി. ഇങ്ങിനെ പുതിയ ജന്മം തന്നു് അങ്ങയെ "വാല്മീകി" എന്നു് ഞാൻ വിളിച്ചതിനാൽ ഈ പേരാണു് അനശ്വരമായിത്തീരുക.

ശ്രീരാമനാമവൈഭവത്താൽ എല്ലാലോകങ്ങളിലും അങ്ങയുടെ പേർ പ്രഖ്യാതമായിത്തീരും. അതുകൊണ്ടു് "ശ്രീരാമചരിതം", കാവ്യരൂപത്തിൽ

വിരചിക്കേണ്ടതു് അങ്ങുമാത്രമാണ്. ആ കാവ്യത്തിൽ ഒരിക്കലും ഒരിടത്തും അസത്യവാക്കുകൾ ഉണ്ടാകില്ല; രസപുഷ്ടി ഭാവപുഷ്ടി എന്നിവ എല്ലാശ്ലോകങ്ങളിലുമുണ്ടാകും. അപശബ്ദമെന്നതു് കാണില്ല. അർത്ഥപുഷ്ടിയും കാവ്യഭംഗിയും സർവ്വത്ര പ്രശോഭിക്കും. ശ്രീരാമകഥയുടെ പ്രമാണഗ്രന്ഥമായിത്തീരുക അങ്ങയുടെ കാവ്യംമാത്രം. മഹാപ്രഭുവിൻെറ ചരിതത്തിൽ രഹസ്യമായതും പ്രകാശമായതുമായ ഭാഗങ്ങൾ അങ്ങക്ക് പ്രത്യക്ഷമാകും. എന്നാൽ മറ്റൊരു വ്യക്തിക്കും അതു് കാണുവാൻ സാദ്ധ്യവുമല്ല''.

ഇത്രയും ഞാൻ പറഞ്ഞപ്പോൾ സരസ്വതി:—

''അങ്ങക്ക് കാവ്യനിർമാണത്തിൽ ശബ്ദാർത്ഥങ്ങളെക്കുറിച്ചു് ഭയം തോന്നേണ്ട. ശബ്ദത്തിലോ അർത്ഥത്തിലോ ഏതുവിധത്തിലാണ് എന്നെ അങ്ങു് സ്മരിക്കുന്നതു്, അതേ വിധത്തിൽ ഞാൻ പ്രത്യക്ഷപ്പെടാം. രസഭാവഗാംഭീര്യങ്ങൾ, വിഷമമേതുമില്ലാതെ അതിൽ ഉണ്ടാകും. ബ്രഹ്മർഷിവര്യാ, അങ്ങു് കാരണമായി, ശ്രീരാമകഥയെ പാടി ഞാനും കൃതാർത്ഥതയടയും. അങ്ങയുടെ പാദങ്ങളെ അനുഗമിച്ചുകൊണ്ടു് ഏതൊരു കവിയാണോ രാമകഥ നിർമിക്കുന്നതു് അവക്കും ഞാൻ അധീനയാണ്. ഇനി ഉണ്ടാകുന്ന കവികൾക്കെല്ലാം ആധാരമായിത്തീരുന്നതു് അങ്ങയുടെ കാവ്യംമാത്രം. അങ്ങയുടെ പന്ഥാവിനെ പിൻതുടരുന്നവർ ലോകങ്ങളെത്തന്നെ സന്തുഷ്ടരാക്കുന്നവരാകും''.

സ്വരസ്വതീദേവിയുടെ അനുഗ്രഹം കേട്ട ''സാവിത്രീദേവി'' സസന്തോഷം:—

''വാല്മീകിമാമുനീ, പുണ്യസംവർധകമായ ശ്രീരാമകഥയെ, മനോരമമായ കാവ്യമായി വിരചിക്കുക. എൻെറ അവയവങ്ങളെ ഇരുത്തിനാലായി ഭാഗിക്കുന്നു. അങ്ങയുടെ കാവ്യത്തിലെ ഓരോ ആയിരം ശ്ലോകങ്ങളിലും എൻെറ ഓരോ അംശം ലയിച്ചിരിക്കും. കാവ്യചിന്താപരനായിരിക്കുന്ന അങ്ങു് എന്നെ മറന്നാലും, സ്തുതിച്ചില്ലെങ്കിലും ഞാൻ കോപിക്കുന്നതല്ല; അനുഗ്രഹിക്കുകൂടി ചെയ്യും. മാത്രമല്ല, അങ്ങയുടെ ബുദ്ധിക്ക് വികാസത്തേയും തരുന്നു.

ആ കാവ്യത്തെ പിൻതുടൎന്നു് ഏതൊരുവൻ മംഗളകരമായ ശ്രീരാമചരിത്രത്തെ കാവ്യരൂപത്തിൽ കീർത്തിക്കാകട്ടെ– ധനത്തിന്നാകട്ടെ– വിരചിക്കുവാൻ യത്നിക്കുന്നുവോ അവനേയും ഞാൻ അനുഗ്രഹിക്കും. അതുകൊണ്ടു് ഞാൻ കൃതാർത്ഥതയടയും''.

ഭക്തിയോടെ ദാല്ഭ്യൻ തുടൎന്നു:—

"യുധിഷ്ഠിരമഹാരാജാവേ, ജഗന്നായകനായ ബ്രഹ്മാവു് ദേവർഷിവര്യ നോടു്:—

"ഉണ്ണീ, നാരദാ, ഇങ്ങിനെയെല്ലാം വാല്മീകിയെ അനുഗ്രഹിച്ചു് ഞങ്ങൾ മടങ്ങിപ്പോന്നു. നിത്യകർമ്മങ്ങൾ യഥാവിധിചെയ്തു മാമുനി, ശ്രീരാമ ദേവപ്രസാദത്താലും, ഞങ്ങളുടെ അനുഗ്രഹവിശേഷത്താലും, രാമകഥ മുഴുവൻ ജ്ഞാനദൃഷ്ടിയിൽ സുവ്യക്തമായിക്കണ്ടു് രാമായണമഹാകാവ്യം നിർമിച്ചു. ഇരുപത്തിനാലായിരം ;ശ്ലോകങ്ങളാണതിലുള്ളതു്.

ഗായത്രീമഹാമന്ത്രത്തിന്റെ ഒന്നാമത്തെ അക്ഷരംകൊണ്ടു് കാവ്യം ആരം ഭിച്ചു. ഓരോ ആയിരം ശ്ലോകം കഴിഞ്ഞു് തുടങ്ങുന്ന പദ്യതല്ലജങ്ങളിലെ ആദ്യാക്ഷരം, ഗായത്രീമന്ത്രത്തിന്റെ ക്രമത്തിലുള്ള അക്ഷരങ്ങൾ വിന്യസിച്ചാണു് വിരചിച്ചതു്.

ധൎമ്മം- അർത്ഥം-കാമം, എന്നീപുരുഷാൎത്ഥങ്ങൾ ആഗ്രഹിക്കുന്നവൎക്കു്, അവ സിദ്ധിക്കത്തക്കവിധം ശ്രീരാമപട്ടാഭിഷേകം വരെ നിർമിച്ചു.

ധർമ്മാർത്ഥകാമമോക്ഷങ്ങളെ ഇച്ഛിക്കുന്നവർക്കു്, ശ്രീരാമദേവൻ സ്വസ്ഥാ നമായ വൈകുണ്ഠം പ്രാപിക്കുന്നതുവരെയുള്ള കഥാഭാഗവും വിരചിച്ചു. അതു കൊണ്ടാണു്, നിത്യപാഠത്തിലും മോക്ഷപാഠത്തിലും ഏഴുകാണ്ഡങ്ങളെ പാരാ യണംചെയ്യണമെന്നു് പറഞ്ഞതു്. ഉദ്ദേശത്തോടെയാണെങ്കിൽ ആറുകാണ്ഡം മാത്രംമതി.

ഹേ നാരദാ, വാല്മീകിബ്രഹ്മർഷിയാൽ രചിക്കപ്പെട്ട ശ്രീരാമകഥ എല്ലാലോകങ്ങളിലും പുകഴാർന്നതു് ഇങ്ങിനെയാണു്. ശ്രീരാമകഥ പാടിയ വാല്മീകിയാകട്ടെ സൎവ്വലോക യശസ്വിയുമായി.

ഈ പുണ്യകഥയെ ഉണ്ണി ഉപദേശിച്ചതുപോലെത്തന്നെ ഒന്നാം സൎഗ്ഗത്തിൽ വൎണ്ണിക്കുന്നതിനാൽ, വാല്മീകിയാൽ എന്നാമെന്നും ഉണ്ണിയശസ്വിയായിത്തീൎന്നു.

നാരദാ, ചോദിച്ചതിനെല്ലാം ഉത്തരം വ്യക്തമായല്ലൊ. വീണമീട്ടി രാമായണം ഗാനംചെയ്തുകൊണ്ടു് ഇനിമുതൽ ഉണ്ണി സഞ്ചരിച്ചുകൊള്ളു.

ഇങ്ങിനെ സ്കാന്ദോപപുരാണത്തിൽ പുരാണവൈഭവഖണ്ഡത്തിൽ ബ്രഹ്മനാരദസംവാദത്തിൽ, രാമായണപ്രണയനകഥനം എന്ന ഇരുപത്തിനാലാം അദ്ധ്യായം, ഇവിടെ രണ്ടാം അദ്ധ്യായം അവസാനിച്ചു.

---

## മൂന്നാം അദ്ധ്യായം.

ശ്രീനാരദർ ചോദിച്ചു:—

"പ്രിയപിതാവേ, ശ്രീരാമായണചരിതത്തെ കേട്ടതിൽ അളവററ ആനന്ദമുണ്ടാകുന്നു. ഇനിമുതൽ, വീണമീട്ടി, ഈ ദിവ്യകഥയെ ഗാനംചെയ്തു് സഞ്ചരിക്കും. സർവ്വവന്ദ്യനായൊരു മഹാത്മാവായി ഞാൻ കാണുന്നതു് ശ്രീവാല്മീകിയെയാണു്. സകല ലോകനാഥ, ശ്രീരാമായണമാകുന്ന വേദത്തിൻെറ കാമ്യപാഠക്രമത്തെക്കൂടി ഉപദേശിച്ചുതരുവാൻ ദയയുണ്ടാകണേ".

ഇതുകേട്ട ബ്രഹ്മദേവൻ സസ്മിതം:—

"ഉണ്ണീ നാരദാ, ഇങ്ങിനെ ചോദിക്കുവാൻ തോന്നിയ നീ ധന്യനാണു്. നിനക്കേററവും പ്രിയമായ രാമായണത്തിൻെറ കാമ്യപാഠക്രമത്തെ പറഞ്ഞുതരാം. കേൾക്ക. അതാതു കാലത്തിന്നനുസരിച്ചു്, നാലുതരത്തിലാണു് പാഠക്രമം. ശ്രീമദ്സുന്ദരകാണ്ഡത്തെ പ്രതിദിനം ഏഴേഴുസർഗ്ഗങ്ങൾ വീതം പാരായണം ചെയ്യുന്നതു് സർവാഭീഷ്ടപ്രദവും അമരവരന്മാൎക്കുകൂടി സന്തോഷപ്രദവുമായിത്തീരും.

ശുഭനക്ഷത്രത്തോടുകൂടിയ നല്ല ദിവസത്തിൽ, സ്വർണ്ണം-വെള്ളി-ചെമ്പു്-ഇവയിലൊന്നിനാൽ തീർത്ത സീതാലക്ഷ്മണഹനുമത് പരിസേവിതനായ പരമാത്മാ രഘുവീരബിംബത്തെ ശാസ്ത്രാനുസാരം പ്രതിഷ്ഠിക്കണം. പെട്ടെന്നാണെങ്കിൽ ദർഭപ്പുല്ലു് വിരിച്ചു് ആവാഹിച്ചാലും വിരോധമില്ല. വിഷ്ണുസഹസ്രനാമത്താൽ യഥാവിധി എല്ലാദിവസവും അർച്ചനചെയ്തു്, സുന്ദരകാണ്ഡസർഗ്ഗങ്ങൾ ഏഴുവീതം പാരായണംചെയ്യണം. ഇങ്ങിനെ ആവർത്തിച്ചാവർത്തിച്ചു് അവസാനദിവസം സുന്ദരകാണ്ഡത്തിലെ അവസാനത്തെ ഏഴുസർഗ്ഗം വായിക്കണം. ഏഴുസർഗ്ഗങ്ങൾ കൃത്യമായി വരുന്ന ദിവസം, ശ്രീരാമപട്ടാഭിഷേകസർഗ്ഗംകൂടി വായിച്ചു് സമാപിക്കണം. അന്നദിവസം അനേകം ദ്വിജന്മാർക്കു് മൃഷ്ടാന്നമേകുന്നതു് പ്രധാനമാണു്.

## പുണർതം നക്ഷത്രപാരായണക്രമം:—

പുണർതം നക്ഷത്രപാരായണം ധാർമ്മികസുഖങ്ങൾക്കുപുറമെ മോക്ഷം കൂടിയേകും.

അനേകവിധ അലങ്കാരങ്ങളാൽ അഴകെഴുന്നൊരു മണ്ഡപമുണ്ടാക്കുക. അതിൽ നവരത്നങ്ങളാലോ, മുത്തുകളാലോ, നല്ല തങ്കപ്പൊടിയാലോ, വിചിത്രമായ കോലംവരച്ച വേദിയൊന്നു് ഉണ്ടായിരിക്കണം. പതിരില്ലാത്ത നല്ല നെല്ലു് ഒരിടങ്ങഴി വേദിയിൽ പരത്തുക; ചന്ദ്രികാധവളമായ അരി അതേ അളവിൽ അതിന്നുപരി; അല്പവും കേടില്ലാത്ത ഒരിടങ്ങഴി കടലയാണു് അരിയുടെ മീതെ പരത്തേണ്ടതു്. എള്ളും ഉഴുന്നും ആ അളവിൽതന്നെ, ക്രമത്തിൽ അതിന്നുമീതെ; യവമോ പാശിപ്പയറോ നിറച്ചൊരു കുടം ഉഴുന്നിന്നുപരിവെക്കുക. നല്ലൊരു നാളികേരം കുടത്തിന്നു മുകളിൽ. തങ്കംകൊണ്ടുണ്ടാക്കിയ സീതാലക്ഷ്മണസംയുതനായ ശ്രീരാമചന്ദ്രപ്രതിമ അതിൽ പ്രതിഷ്ഠിച്ചു് പ്രാണപ്രതിഷ്ഠാദികൾ സോപചാരംചെയ്യണം. പുരുഷസൂക്തംകൊണ്ടു് വിധിപ്രകാരം അർച്ചിക്കണം. നാന്ദീമുഖമാചരിച്ചു്, ബ്രാഹ്മണരെ ദക്ഷിണകൾകൊണ്ടു് പ്രസാദിപ്പിച്ചു് അനുമതിവാങ്ങി, ശ്രീരാമദേവനെ ശ്രീരാമായണമഹാഗ്രന്ഥത്തിൽ ധ്യാനിച്ചു് പൂജിക്കുക. പുണർതം നക്ഷത്രസുമുഹൂർത്തത്തിൽ പാരായണം ആരംഭിക്കണം. ശ്രീരാമഭക്തന്മാരെ, ആഞ്ജനേയസ്വാമിയെപ്പോലെ, ഭക്തിപൂർവ്വം ശ്രോതാക്കളായി സ്വീകരിക്കണം. ശ്രീരാമചന്ദ്രനെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചു്, നാരദൻ ഉപദേശിച്ച സർഗ്ഗംമുതൽ ആരംഭിക്കണം. സ്വവ്യക്താക്ഷരങ്ങളോടെ രാഗത്തിലും ഉച്ചത്തിലും ഇരുപതുസർഗ്ഗങ്ങൾ പാരായണം ചെയ്യണം.

സ്വയം ഉച്ചത്തിൽ വായിക്കുകയാണു് വേണ്ടതു്. അതിന്നു സാദ്ധ്യമല്ലെങ്കിൽ വിപ്രവര്യനെക്കൊണ്ടു് പാരായണം ചെയ്യിക്കാം. എന്നാൽ അതു് മദ്ധ്യമമാണെന്നുള്ളതു് മറക്കരുതു്. ഭക്ഷണശേഷം തുടങ്ങുന്നതും, മനഃസ്വാസ്ഥ്യതയില്ലാതെ ധൃതിയിലോ അസ്പഷ്ടാക്ഷരങ്ങളോടുകൂടിയോ വായിക്കുന്നതു് നിഷ്ഫലം മാത്രം. മദ്ധ്യാഹ്നത്തിൽ നിർത്തണം. പഞ്ചോപചാരപൂജചെയ്തു്, ബ്രാഹ്മണർക്കു്, തയിർ— തേൻ— മുതലായവയോടുകൂടിയ ഭോജനമേകുക. ഇടയിൽ താംബൂലചർവ്വണം ചെയ്യരുതു്.

സർവ്വശാസ്ത്രപാരംഗതനും, വാക്യാർത്ഥകോവിദനും, സത്യവാനും, ലോഭമില്ലാത്തവനുമായ ഉത്തമബ്രാഹ്മണനെ പ്രവാചകനായി വരിച്ചു്, പൂജാദികളും

ദക്ഷിണകളുംകൊണ്ടു് പ്രസാദിപ്പിച്ചു്, പൂർവ്വാഹ്നത്തിൽ വായിച്ചതിന്റെ അർത്ഥം പ്രഭാഷണംചെയ്യുവാൻ അഭ്യർത്ഥിക്കണം. അഗ്രിമസ്ഥാനത്തിൽ ഉപവേശിച്ച അദ്ദേഹത്തിന്റെ കീഴെ ശ്രോതാക്കളും ഇരിക്കണം. ശ്രീരാമചന്ദ്രസ്വാമിയെ ധ്യാനിച്ചു് മംഗളാരതി ആചരിച്ചതിനുശേഷമേ അർത്ഥം പറയുവാൻ ആരംഭിക്കാവൂ. വൈകുന്നേരം ശ്രീ വിഷ്ണുസഹസ്രനാമത്താൽ രഘുവരനെ പൂജിച്ചു് ഭക്ഷണാനന്തരം നിദ്രചെയ്യുക.

ഇങ്ങിനെ ഓരോ ദിവസവും ക്രമമായ പൂജാവിധികളോടെ ഇരുപതുസർഗ്ഗം വീതം മദ്ധ്യാഹ്നത്തിന്നുമുമ്പു് വായിക്കുക; വൈകുന്നേരം പ്രഭാഷണവും. വിശേഷദിവസങ്ങളിൽ പ്രത്യേകം പ്രത്യേകം സഹസ്രനാമപുഷ്പാഞ്ജലി ഓരോരുത്തരും ചെയ്തു് ശ്രീരാമദേവനെ സംതൃപ്തനാക്കണം.

സീതാപാണിഗ്രഹണം—സുഗ്രീവസഖ്യം— അങ്ഗുലീയകദാനം— രാവണവധം— എന്നിവ എത്തുന്ന ദിവസങ്ങളിൽ വാദ്യഘോഷങ്ങളോടെ ശ്രീരാമപ്രീതിയും പ്രഭാഷകപ്രീതിയും വരുത്തുവാൻ അമാന്തം വരരുതു്. ഈനിലയിൽ അടുത്ത പുണർതം നക്ഷത്രദിവസം— ഇരുപത്തെട്ടാം ദിവസം— ശ്രീരാമപട്ടാഭിഷേകം ആഘോഷമംഗളങ്ങളോടെ വായിക്കണം. നക്ഷത്രങ്ങളുടെ ഏറ്റക്കുറവുകൊണ്ടു് ഇരുപത്തേഴാംദിവസംതന്നെ പുണർതം വരുകയാണെങ്കിൽ, അവസാനസർഗ്ഗം പാരായണം കഴിയുന്നതോടെ പട്ടാഭിഷേകസർഗ്ഗവും തുടന്നു അവസാനിപ്പിക്കുക. ഒരുപക്ഷെ ഇരുപത്തൊമ്പതാം ദിവസമാണു് പുണർതം വരുന്നതെങ്കിൽ, ഇരുപത്തെട്ടാം ദിവസം ഒന്നും വായിക്കാതിരുന്നു്, ഇരുപത്തൊമ്പതാം ദിനം പട്ടാഭിഷേകം വായിക്കുക. ക്ഷയവൃദ്ധികളില്ലാതെ ഇരുപത്തെട്ടാം ദിവസംതന്നെ പുണർതം വന്നാൽ, തലേന്നു് പട്ടാഭിഷേകസർഗ്ഗം ഒഴികെ വായിച്ചു്, പിറേറന്നു് ആ സർഗ്ഗം മാത്രം ഉത്സവാഘോഷത്തോടെ പാരായണം ചെയ്യുക. പുണർതം നക്ഷത്രം പൂർവ്വാഹ്നത്തിൽ അധികം നാഴികയുള്ള ദിവസമാകണം വായനതുടങ്ങുന്നതും അവസാനിപ്പിക്കുന്നതും. രണ്ടു ദിവസങ്ങളിലും തുല്യമായ നാഴിക വന്നാൽ തിരുവാതിര ബന്ധമുള്ള ദിവസം വർജിക്കുക. ഇരുപത്തേഴുവിപ്രവര്യന്മാരെ, ശ്രീരാമദേവനാണെന്ന ധ്യാനത്തോടെ കാൽകഴുകിച്ചു് ഊട്ടണം. പാരായണവും പ്രഭാഷണവും ചെയ്യുന്നവരെ യഥാശക്തിപൂജിക്കേണ്ടതു് നിർബ്ബന്ധമാണു്.

സർവ്വലോകനാഥനായ ശ്രീരാമചന്ദ്രനെ, ഇത്തരത്തിൽ യഥാവിധി പൂജിച്ചാൽ വന്ധ്യയായവൾക്കുകൂടി ഉത്തമലക്ഷണാന്വിതനായ ആത്മജൻ ഉണ്ടാകും.

ആപത്തുകളിൽനിന്നു് വിമോചനം- അപമൃത്യുവിജയം- മഹാവ്യാധിവിമുക്തി- എന്നിവ നിസ്സംശയം സിദ്ധിക്കും. ശ്രീരാമപാദാരവിന്ദങ്ങളെ ദൃഢമായി വന്ദിക്ക; ഉറച്ചഭക്തി സംജാതമാകും. ജീവിതാവസാനംവരെ മനോവിഷമമില്ലാതെ സുഖപൂർണ്ണമാകും; അന്ത്യത്തിൽ ജ്ഞാനോദയംവന്നു് മോക്ഷംനേടും.

നാരദാ, പുണർതം നക്ഷത്രപാരായണത്തെക്കുറിച്ചുള്ള ഫലം ചുരുക്കമായി പറഞ്ഞു. വിസ്തരിക്കുവാൻ എന്നെക്കൊണ്ടു് സാധിക്കാത്തതാണു്.

ശ്രീമദ്‌രാമായണപാരായണംകൊണ്ടു്, ധാർമ്മികാഗ്രഹങ്ങളേതൊന്നും കരഗതമാകും. വിരക്തനായ മോക്ഷാർത്ഥിക്കും ഈ കാമ്യപാഠത്താൽ ലക്ഷ്യത്തിലെത്തിച്ചേരാം. സ്വയമിതിന്നു് കഴിവില്ലാത്തവൻ യഥാശക്തി ദക്ഷിണകൊടുത്തു് ദ്വിജവരനെക്കൊണ്ടു് ഇരുപത്തുസർഗ്ഗം വീതം പാരായണം ചെയ്യിച്ചാൽപോലും ശ്രീരാമസ്വാമി ഉദ്ദിഷ്ടഫലങ്ങളേകും; തീർച്ച.

നവരാത്രപാരായണവിധിയെപ്പററി അല്പംകൂടിപറയാം. ചൈത്രം ആശ്വയുജം എന്നീമാസങ്ങളിൽ പ്രഥമതിഥിമുതൽ നവമിവരെ ക്രമത്തിൽ വായിക്കുക. ദശമിതിഥിയിൽ രാവണവധവും പട്ടാഭിഷേകസർഗ്ഗവും സമാപിക്കണം. മുൻപുപറഞ്ഞ നിയമങ്ങളനുസരിച്ചു് വായിക്കുവാൻ അശക്തനാണെങ്കിൽ, ഭക്തിയോടെ 'വെറും പാരായണം' ചെയ്താൽകൂടി ഫലംസിദ്ധിക്കും. മനോവിഷാദം, രോഗാരിഷ്ടം, എന്നിവതീരും. ശ്രീരാമചന്ദ്രസ്വാമി പ്രസാദിച്ചു് അവനൊന്നിച്ചു് സദാ ഉണ്ടാകും. സന്താനങ്ങൾ, സുഹൃത്തുക്കൾ, മിത്രങ്ങൾ, ദാരങ്ങൾ തുടങ്ങിയവർക്കു് ഒരുവിധ ആപത്തും ആ പരമാത്മാവു് ഒരിക്കലും വരുത്തുകയില്ല,

മാമുനിവര്യനായ ഉണ്ണീ, ശ്രീമദ്‌രാമായണത്തിന്റെ "ഐച്ഛികപാരായണ വിധിയെക്കുറിച്ചു് പറയാം. ഇതിന്നു് ആദ്യം പറഞ്ഞ കാലം വേണമെന്നു് നിയമമില്ല. രോഗാരിഷ്ടംകൊണ്ടു് വിഷമിക്കുമ്പോൾ, ബന്ധുവിയോഗം വരുമ്പോൾ, നാട്ടിൽ കലഹമുണ്ടാകുമ്പോൾ, രാജഭയം സംഭവിക്കുമ്പോൾ, ഏതുനക്ഷത്രമായാലും- ജന്മനക്ഷത്രമായാൽ ഏററവുംനന്നു്- പാരായണം ചെയ്യാം. ഇത്രസർഗ്ഗമെന്ന നിശ്ചയമില്ല. ഘടസ്ഥാപനം തുടങ്ങിയ അത്യാവശ്യമല്ല. പാരായണം അവസാനിപ്പിക്കാൻ ഇത്രദിവസമെന്നും നിർബ്ബന്ധമില്ല. സ്വന്തസൌകര്യമനുസരിച്ചു് വായിക്കാം. എന്നാൽ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കണം; സുസ്പഷ്ടമായും ഉച്ചത്തിലും വേണമെന്നു്. ഭക്ഷണശേഷം വായനയോ പ്രഭാഷണമോ പാടില്ല.

കിട്ടുന്ന പുഷ്പങ്ങൾ- പ്രത്യേകമായി തുളസി-കുവളകത്തില - എന്നിവ കൊണ്ടു് ശ്രീ വിഷ്ണുസഹസ്രനാമ പുഷ്പാഞ്ജലി മഹാപ്രഭുവിനു് ചെയ്യണം. ഇങ്ങിനെ ഭക്തിപൂർവ്വം അനുഷ്ഠിച്ചാൽ സർവ്വാഭീഷ്ടങ്ങളും സിദ്ധിക്കും.

ജന്മലഗ്നത്തേയോ ചന്ദ്രലഗ്നത്തേയോ അപേക്ഷിച്ചു്, നവഗ്രഹാനിഷ്ടങ്ങൾ വരുമ്പോഴോ, വിശേഷിച്ചു് ചൊവ്വ- ബുധൻ- വ്യാഴം- എന്നീദശകൾ അനിഷ്ടഫലപ്രദങ്ങളാകുമ്പോഴോ. അന്തർദശകളിൽ ദുഃഖപ്രദമായവ വരുമ്പോഴോ, തനിക്കോ സന്താനങ്ങൾക്കോ പത്നിക്കോ അരിഷ്ടങ്ങൾ വരുമ്പോഴോ, ശ്രീമദ്രാമായണത്തെ കാമ്യപാഠമായി, ആ ക്രമത്തിൽ പാരായണം ചെയ്യണം.

ഹേ നാരദാ, കാമ്യപാഠത്തിൽ നാലാമതായി **ഐശ്വര്യകപാഠത്തെ** വിവരിക്കാം. ഒരു പുണർതം നക്ഷത്രത്തിൽ ആരംഭിച്ചു്, ദിവസം പത്തുസർഗ്ഗം വീതം മൂന്നാമത്തെ പുണർതം നക്ഷത്രദിവസം അവസാനിപ്പിക്കണം. പ്രതിദിനം ശ്രീമദ്ഭഗവത്ഗീതയിലെ ഓരദ്ധ്യായവും ഭക്തിയോടെ പാരായണം ചെയ്യണം.

സ്വന്തം ഭവനത്തിൽ- ക്ഷേത്രത്തിൽ- ശ്രീരാമസന്നിധിയിൽ- ഏതെങ്കിലും ഒരു സ്ഥലത്തുവെച്ചു് സ്വർണ്ണാദികൾ ദക്ഷിണചെയ്തു്, ബ്രാഹ്മണരിൽനിന്നു് അനുമതിവാങ്ങി, വിധിപ്രകാരം സങ്കല്പിച്ചു് മണ്ഡപത്തെ പുണ്യാഹം കഴിച്ചു് ശുദ്ധമാക്കി, ചമ്പകമോ താമരയോ, തുളസീദളമോകൊണ്ടു് വിഷ്ണുസഹസ്രനാമ പുഷ്പാഞ്ജലി ചെയ്യുക. പായസം അപ്പം എന്നിവയോടുകൂടിയ ദിവ്യാന്നം നിവേദിച്ചു് പാരായണമാരംഭിക്കണം. ഭക്തനായൊരുവനെ ശ്രോതാവായി വരിച്ചു് പത്തുസർഗ്ഗങ്ങൾ വായിക്കണം. ഈ വിധിയിൽ സായംകാലപ്രഭാഷണം നിർബ്ബന്ധമല്ല. ശ്രീ വിഷ്ണുസഹസ്രനാമത്താലോ ശ്രീരാമശതനാമത്താലോ അർച്ചിച്ചു്, കാച്ചിയ പാൽ നിവേദിക്കണം.

ഈ പാരായണം അനേകദിവസം നീണ്ടുനില്ക്കുന്നതാണല്ലോ. ദൈവയോഗത്താലുണ്ടാകുന്ന പുല, രോഗാദികൾ, രാജപീഡ മുതലായവകൊണ്ടു് വിഘ്നം വരുന്നതായാൽ, മറെറാരാളെ സ്വസ്ഥാനത്തു് നിയമിക്കാം. യജമാനനായവൻ ഭക്തിയോടെ വായിക്കുകയാണു് വേണ്ടതു്. സാദ്ധ്യമല്ലെങ്കിൽ വേറൊരുവനെ നിയമിക്കാം. സശ്രദ്ധം ശ്രവണം ചെയ്താൽ മതി. പ്രതിദിനം പത്തുസർഗ്ഗങ്ങൾവീതം തുടർന്നാൽ അമ്പത്തിനാലാം ദിവസം അവസാനിപ്പിക്കാം. മൂന്നാമത്തെ പുണർതം നക്ഷത്രദിവസം ശ്രീരാമസ്വാമിക്കു് മഹോത്സവം നടത്തണം.

അന്നേദിവസം ശ്രീരാമപട്ടാഭിഷേകത്തെ പാരായണം ചെയ്തു് കാലം കൂടാം. നാരദാ, ഈ കാമ്യപാരായണം സർവ്വാഭീഷ്ടപ്രദമാണു്. ധർമ്മം– അർത്ഥം– കാമം എന്നിവ സ്വയം വന്നുചേരും. ദരിദ്രനുകൂടി നിഷ്പ്രയാസം ആചരിക്കാവുന്നതാണല്ലൊ ഇതു്. പുണർതം നക്ഷത്രമഹാപാഠമുറ ഉത്തമോത്തമമെന്നു് പറയപ്പെടുന്നു. മററുള്ള പാരായണവിധികളും ധർമ്മാർത്ഥ കാമദങ്ങളായതിനാൽ ഉത്തമങ്ങൾതന്നെയാണു്. ഉണ്ണീ, ശ്രീരാമായണമാകുന്ന വേദത്തിൻെറ കാമ്യപാഠങ്ങളിൽ പല വിശേഷങ്ങളും സംഗ്രഹമായി ഞാൻ പറഞ്ഞു. വിസ്തരിക്കുവാൻ മഹാപ്രഭുമാത്രം ശക്തനായിട്ടുണ്ടു്. മകനേ, എപ്പോഴും രാമായണത്തെ പാടിക്കൊണ്ടു് നീ നടക്കു.''

വാല്മീകി പറഞ്ഞു:—

''നാരദമുനീശ്വരൻ, പിതാവിൽനിന്നു് രാമായണമാഹാത്മ്യത്തെ മനസ്സിലാക്കി, സാഷ്ടാംഗം നമസ്കരിച്ചു. നേരെ വാല്മീകിമഹർഷീന്ദ്രസമീപത്തിലെത്തി. വീണ്ടും വീണ്ടും പ്രശംസിച്ചുകൊണ്ടു് ദണ്ഡനമസ്കാരംചെയ്തു. കുശലവന്മാർ ലയമാധുരിയോടെ ആലപിക്കുന്ന രാമായണത്തെ കേട്ടു് ആനന്ദരോമാഞ്ചമണിഞ്ഞു. യതിവരന്മാരുമൊരുമിച്ചു് അയോദ്ധ്യയിലേക്കു് രാജരാജസന്ദർശനത്തിന്നു് എത്തിച്ചേർന്നു.

ആ സന്ദർഭത്തിലാണു്, കോപാന്ധനായൊരു ബ്രാഹ്മണൻ ശ്രീരാമനെ ശകാരിച്ചുകൊണ്ടവിടെ എത്തിയതു്. അകാലചരമമടഞ്ഞ പുത്രജഡവും എടുത്തിട്ടുണ്ടു്. ഇതുകണ്ട ദേവർഷിനാരദൻ, ദിവ്യസിംഹാസനസ്ഥനായ ദാശരഥിയെ നോക്കി:—

''ധർമ്മസ്വരൂപിയായ പ്രഭോ, ജീവജാലങ്ങൾക്കെല്ലാം നന്മചെയ്യുന്ന ഭഗവാനേ, ഈ ബ്രാഹ്മണബാലമൃതിയെക്കുറിച്ചു് യാതൊന്നുമറിയാത്തവനെപ്പോലെ ഇരിക്കുന്നതെന്തു്? പ്രഭോ, ദണ്ഡകാരണ്യത്തിൽ ഒരു ശൂദ്രൻ കഠിനതപോവൃത്തിയിലിരിക്കുന്നുണ്ടു്. അധർമ്മിയായ അവനെ നിഗ്രഹിച്ചു് ഈ ബാലന്നു് പ്രാണഭിക്ഷയരുളണേ.''

ദേവർഷിനിർദ്ദേശം കേട്ട ദാശരഥി ആയുധപാണിയായി പുഷ്പകത്തിൽ ആരോഹണംചെയ്തു. ദണ്ഡകത്തിൽ തപസ്സുചെയ്യുന്ന ശംബൂകനെ വധിച്ചു്, അഗസ്ത്യമാമുനിയെ ദർശിച്ചു്, അയോദ്ധ്യയിൽ എത്തിയപ്പോഴേക്കും ബ്രാഹ്മണകുമാരൻ ജീവിച്ചുകഴിഞ്ഞിരുന്നു. തുടർന്നു് അശ്വമേധമഹായജ്ഞം നടത്തി.

നാരദൻ മഹർഷിവര്യന്മാരുമൊന്നിച്ചു് ഹരിദ്വാരത്തിൽ ഒരു പർണ്ണശാല നിർമിച്ചു്, ശ്രീരാമസ്വാമിയെ പൂജിച്ചു്, യഥാവിധി, പുണർതം നക്ഷത്രത്തിൽ,

ശ്രീവാല്മീകിമാമുനീന്ദ്രനെ വക്താവായി കല്പിച്ച്, ദിനവും ജരുപജുസംഗം വീതം പാരായണംചെയ്ത് അടുത്ത പുണർതം നക്ഷത്രത്തിൽ സമാപിച്ചു. ആ പർണ്ണശാലയിലെ മണ്ഡപത്തിൽ അഭൂതപൂർവ്വമായൊരു കാഴ്ച ആ സന്ദർഭത്തിലുണ്ടായി.

ഇന്ദീവരദളശ്യാമളമായ ദേഹകാന്തി- താമരപ്പൂവിതൾപോലെ നീണ്ടു വിടർന്ന് അല്പം രക്തച്ഛവിയാർന്ന വിലോചനങ്ങൾ-രത്നകിരീടമണിഞ്ഞതും ശരൽക്കാലപൂർണ്ണചന്ദ്രതുല്യവുമായ ആനനം- മന്ദഹാസമധുപൊഴിയുന്ന അരുണാധരങ്ങൾ-തോൾവള, കങ്കണം, മോതിരം എന്നിവയാലലംകൃതമായ ആജാനുബാഹുക്കൾ-രത്നഹാരങ്ങളും വനമാനകളുംകൊണ്ട് പ്രശോഭിക്കുന്ന വിശാലവക്ഷസ്സ്-ഇടത്തുകയ്യിൽ കോദണ്ഡം-വലങ്കരത്തിൽ ചുഴററികൊണ്ടുള്ള ക്രൂരബാണം-നിശിതശരങ്ങൾ നിറഞ്ഞ രണ്ട് ആവനാഴികൾ-ഇങ്ങിനെ കണ്ണിന്നമൃതായ ആകാരത്തിൽ പ്രത്യക്ഷമായ പരമാത്മാ ശ്രീരാമചന്ദ്രൻ!! സമീപത്തിൽ, സർവ്വാഭരണവിഭൂഷിതയായി, വികസിച്ച അരവിന്ദമൊന്ന് തൃക്കയ്യിലേന്തി പരിസേവിച്ചുനില്ക്കുന്ന സീതാദേവി!! തിരുമുമ്പിൽ, കൃപാകടാക്ഷങ്ങളേററ് പ്രസന്നവദനേക്ഷണങ്ങളോടെ കൈകൂപ്പി ശിരസ്സുനമിച്ചുകൊണ്ടുള്ള ആഞ്ജനേയൻ!! പാർശ്വത്തിൽ വിനയാന്വിതനായി സദാ സംസേവ്യനായി സ്ഥിതിചെയ്യുന്ന ലക്ഷ്മണൻ!!

ദേവർഷിനാരദൻ ആയിരമായിരം തവണ സാഷ്ടാംഗം നമസ്കരിച്ചു. ആനന്ദക്കണ്ണീർ പ്രവഹിച്ച്:—

"പ്രഭോ, ദേവദേവ, എന്നെ കാത്തരുളണേ, എന്നെ കാത്തരുളണേ,".

തുടർന്നുകൊണ്ടുള്ള അഭ്യർത്ഥന കേട്ട ശ്രീരാമസ്വാമി:—

"വത്സ നാരദ, അങ്ങയുടെ രാമായണപാരായണം എന്നെ ഏററവും സന്തുഷ്ടനാക്കി. പുണർതം നക്ഷത്രപാരായണമാണ് വിശേഷിച്ചും തൃപ്തികരം. തപസ്സുചെയ്യുന്നതിനേക്കാൾ എന്നെ പ്രീതനാക്കാൻ ശക്തമാണിതു്. ഭക്തിയോടുകൂടിയോ അല്ലാതയോ ഏതുസ്ഥലത്തിലായാലും രാമായണം പ്രകീർത്തിക്കുമ്പോൾ, ഞാൻ ഈ നിലയിൽ സന്നിഹിതനാകും. എന്റെ അനുഗ്രഹമാഗ്രഹിക്കുന്ന ഏതൊരുവനും രാമായണം പാരായണംചെയ്യണം. വാല്മീകിമാമുനിയുടെ ലയമധുരമായ കാവ്യതല്ലജം വീണ്ടും വീണ്ടുമെന്നെ ആകർഷിക്കുന്നു.

ങ്ങളയോടും ത്വത്തുല്യരോടും ഒന്നിച്ചിരുന്നു് ഞാൻ രാമായണം കേൾക്കും. ആ കാലവും അടുത്തഭാവിയിൽ ഉണ്ടാകും. നാരദാ, ഏതൊരു വരമാണു് ആഗ്രഹിക്കുന്നതു് ചോദിക്കൂ; തരുന്നതാണു്''.

''ലോകവ്യാപിയായ ഭഗവാനേ,'' നാരദർ ഹർഷാശ്രുവണിഞ്ഞു് തുടർന്നു:- ''യാതൊന്നിലും ആസക്തിയില്ലാത്ത എനിക്കെന്തിനാണു് മറെറാരു വരം? നിന്തിരുവടിയെ ഈ രൂപത്തിൽ കാണുവാൻ ഭാഗ്യം സിദ്ധിച്ചതിനേക്കാൾ വലിയൊരനുഗ്രഹം എന്തൊന്നുണ്ടു്? ശംഖചക്രഗദാപത്മധാരിയായി, മഞ്ഞപ്പട്ടുടയാടയണിഞ്ഞു്, കൌസ്തുഭദിവ്യരത്നം ചാർത്തി, ശ്രീമഹാലക്ഷ്മീസഹിതനായി, പാലാഴിയിൽ പള്ളികൊള്ളുന്ന മഹാവിഷ്ണുരൂപത്തെ-നാരായണൻ എന്ന നാമത്തോടുകൂടിയ അത്ഭുതവിഗ്രഹത്തെ-ഞാൻ കണ്ടിട്ടുണ്ടു്. എട്ടുകൈകളോടുകൂടിയവനും, സുന്ദൻ, നന്ദൻ തുടങ്ങിയ നിത്യമുക്തന്മാരാൽ സംസേവിതനുമായ വൈകുണ്ഠനാഥരൂപത്തെ അവിടത്തെ കൃപകൊണ്ടു്-തപശ്ശക്തികൊണ്ടു്-കാണുവാനുള്ള പുണ്യവും സിദ്ധിച്ചു. ലോകത്തെ കാത്തുരക്ഷിക്കുവാൻ തപസ്വികളുടെ ആകാരത്തിൽ ബദര്യാശ്രമവാസികളായി വിരാജിക്കുന്ന നരനാരായണന്മാരേയും, കാരുണ്യക്കാതലായ നിന്തിരുവടി കാണിച്ചുതന്നു. എല്ലാ അവതാരങ്ങൾക്കും ബീജാത്മാവായി, സകലചരാചരരൂപമായ വിരാട്സ്വരൂപത്തേയും ശ്വേതദ്വീപിൽവെച്ചു്, പണ്ടു് ഞാൻ കണ്ടിട്ടുണ്ടു്. നിന്തിരുവടിയെ ഇപ്പോൾ ഈ രൂപത്തിലും ദർശിച്ചു. ഇതിന്നുമുമ്പു് ഒരിക്കലും ഉണ്ടാകാത്ത ആനന്ദാതിരേകമാണനുഭവിക്കുന്നതു്.

ബാണകോദണ്ഡങ്ങൾ കയ്യിലേന്തി, സീതാസംസേവിതനായി, ദിവ്യതേജഃപ്രസരങ്ങളോടെ അവിടത്തെ ദർശിക്കുവാൻ സാധിച്ചതിൽ അമേയമായ ആനന്ദം വേലിയേററംപോലെ വളരുന്നു. ഇന്നുവരെ ഇങ്ങിനെയൊരനുഭവം ഉണ്ടായിട്ടില്ല. മഹാപ്രഭോ, സീതാലക്ഷ്മണസഹിതനായും, ചാപശരപാണിയായുമുള്ള ഈ മോഹനരൂപം കാണുവാൻ ആഗ്രഹിക്കുമ്പോൾ, പ്രത്യക്ഷമായിത്തീരണമെന്ന, ഉത്തമോത്തമവരത്തെ പ്രാർത്ഥിക്കുന്നു. അചഞ്ചലമായ ശ്രീരാമഭക്തി ഹൃദയത്തിൽ കുടികൊള്ളുവാൻ കരുണയുണ്ടാകണേ. ദേവദേവ, ഏതൊരുവൻ കാമ്യപാരാവിധിപ്രകാരം, പുണർതം നക്ഷത്രദിവസത്തിൽ തുടങ്ങി ശ്രീമദ്രാമായണം ഭക്തിയോടുകൂടിയോ അഥവാ അഹങ്കാരത്തോടുകൂടിയോ പാരായണംചെയ്താലും അവനിൽ അവിടുന്നു് കനിയണേ! ധർമ്മാർത്ഥകാമമോക്ഷങ്ങളായ പുരുഷാർത്ഥങ്ങളേയും, പുത്രപൌത്രാദികളേയും, ഐശ്വര്യങ്ങളേയും, അവസാനത്തിൽ ആത്മജ്ഞാനത്തേയും അവന്നു് പ്രദാനംചെയ്യണേ''.

"ഹേ നാരദാ," ശ്രീരാമചന്ദ്രനരുളിച്ചെയ്തു:—"സത്യമാണങ്ങുപറഞ്ഞതു്. എന്റെ ഭക്തന്മാർ കോദണ്ഡധാരിയരൂപത്തെയാണു് കാണ്മാൻ ആഗ്രഹിക്കുന്നതു്; സംശയമില്ല. കോടിസൂര്യസദൃശമായ സ്വപ്രകാശത്തിൽനിന്നുത്ഭവിച്ചു് സമീപവർത്തിയായ സീതാദേവി വെൺചാമരം വീശി സംസേവിച്ചുകൊണ്ടുള്ള ഈ ദർശനമാത്രയിൽ, ഹേ നാരദ, ദ്വന്ദ്വബുദ്ധിയുണ്ടാക്കുന്ന മായ വിട്ടുപിരിയും. ഈ സംഗതി—എന്റെ അവതാരവർത്തമാനം—സനൽകുമാരനിൽനിന്നു് അനേകമാണ്ടുകൾക്കുമുമ്പുതന്നെ അറിഞ്ഞപ്പോൾ, ഇതൊന്നു കാണ്മാൻ ആഗ്രഹിച്ചു്, മന്ത്രിയായും സാരഥിയായും, ഇക്ഷ്വാകുരാജാക്കന്മാരെ സേവിച്ചുവരുന്ന സുമന്ത്രർക്കു് ദർശനംകൊടുത്തു. അരണ്യവാസത്തിൽ, ഇതേരൂപത്തെ ശബരിക്കും, ശരഭംഗമഹർഷിക്കും, ദിവംഗതനായ ബാലിക്കും, പ്രത്യക്ഷമാക്കി. എന്റെ കഥാകഥനശക്തികൊണ്ടു് ഇന്നു് നിങ്ങളും ദർശിച്ചു.

ദക്ഷശാപത്താൽ അങ്ങയ്ക്കു് ഒരിടത്തും അധികസമയം ഇരിക്കുവാൻ സാദ്ധ്യമല്ലല്ലോ. എന്നാൽ :എന്റെ അനുഗ്രഹംകൊണ്ടാണു് ആ ശാപമൊഴിഞ്ഞു് ഒരുമാസക്കാലം ഇവിടെ സന്നിധാനം ചെയ്തു് രാമായണം കേൾക്കാൻ സാധിച്ചതുതന്നെ. ഇനി ഒരു നിമിഷംപോലും ഇവിടെ ഇരിക്കരുതു്. ലോകാനുഗ്രഹത്തിന്നായി സഞ്ചരിക്കു. രാമായണം ഉൽഘോഷിച്ചുകൊണ്ടാകട്ടെ ആ യാത്ര. മായാബദ്ധമായ ലോകത്തിന്നു് ആശ്വാസമേകുന്ന ഈ കഥ പ്രകാശിപ്പിക്കു.

ഹേ വാല്മീകി, അങ്ങയും ശിഷ്യന്മാരും എന്റെ കഥ ഗാനം ചെയ്തു് വസിക്കു. മററൊരു ജീവനും ഒരിക്കലും അടയാത്ത ആനന്ദം നിങ്ങൾ അനുഭവിക്കട്ടെ! തങ്കനിർമ്മിതമായ സീതാപ്രതിബിംബത്തോടെ ഞാൻ അശ്വമേധം സമാരംഭിക്കുകയായി. എന്റെ പുത്രന്മാരും അങ്ങയുടെ ശിഷ്യന്മാരുമായ കുമാരന്മാരെക്കൂട്ടി അങ്ങോട്ടുവരു. യാഗകർമ്മത്തിന്റെ ഇടവേളകളിൽ, തുല്യരായ മഹർഷിമാരോടും മഹാനുഭാവന്മാരായ മഹീപാലന്മാരോടും ഒന്നിച്ചിരിക്കുന്ന ഞാൻ എന്റെ കഥാതത്ത്വവിൽകോർത്ത അങ്ങയുടെ മനോഹരകാവ്യത്തെ അശ്വമേധഘട്ടംവരെ കേൾക്കും. പിന്നീടു് ഒരു സന്ദർഭത്തിൽ, മുഴുവൻ കേൾക്കും. അങ്ങയുടെ യശസ്സു് അനശ്വരമായിത്തീരട്ടെ. മാലോകരുടെ മദ്ധ്യത്തിൽവെച്ചു് പുത്രന്മാരെ ഞാൻ സ്വീകരിക്കാം. ഞാൻ അങ്ങയോടുപറഞ്ഞതും, അങ്ങു് കാര്യത്തിൽ വിവരിച്ചതും രഹസ്യമായിത്തന്നെ തല്ക്കാലമിരിക്കട്ടെ. അനേകകല്പകാലം എന്റെ സാലോക്യവും, സാരൂപ്യവും സിദ്ധി

ക്കുന്ന അങ്ങക്ക് അവസാനം എന്നിൽ സായൂജ്യവും വന്നുചേരും. ഈ വാക്ക കൾക്ക് ഒരിക്കലും മാററം വരുകയില്ല.

അനശ്വരമായ രാമായണത്തെ ഫലേച്ഛയോടെ അഥവാ മോക്ഷേച്ഛയോടെ പാരായണം ചെയ്യുന്നവർക്ക് അവസാനകാലത്തിൽ, എൻെറ ഈ രൂപം കാണുവാനും, എന്നിൽ ചേരുവാനും സാധിക്കും. ഹേ മുനീശ്വരാ, ഇതിന്നും സംശയമില്ല. നാരദാ, പുണർതം നക്ഷത്രത്തിൽ സമാരംഭിച്ച് വിധിപ്രകാരം ശ്രീമദ്രാമായണം പാരായണം ചെയ്യുന്നതു്, പുത്രാർത്ഥിയോ ധനാർത്ഥിയോ ആപദ്രക്ഷാർത്ഥിയോ ആകട്ടെ; അവസാനത്തിൽ അവരുടെ ആഗ്രഹമെല്ലാം ഞാൻ സാധിപ്പിക്കും. രാമായണപാഠം കഴിഞ്ഞാൽ ഒരു തരത്തിലുള്ള ദുഃഖവും അവരെ സ്പർശിക്കുകയില്ല. പ്രാരബ്ധങ്ങളും സഞ്ചിതങ്ങളുമായ പാപസഞ്ചയം കൂടി നശിക്കും. രാമായണപാരായണമോ ശ്രവണമോ കൊണ്ടുള്ള ഫലം, വേദാദ്ധ്യയനത്താലോ ബാഹ്യങ്ങളായ പൂജകളാലോ, ആഭ്യന്തരമായ മാനസ പൂജകളാലോ, തപസ്സാലോ, സന്യാസത്താൽപോലുമോ ഉണ്ടാകുന്നതല്ല ഉണ്ണി, നാരദാ എങ്ങിനെയായാലും എവിടെവെച്ചായാലും ശരി അങ്ങു് ആഗ്രഹിക്കുന്ന സന്ദർഭങ്ങളിൽ എൻെറ ഈ രൂപം ദർശിക്കാം.''

ദാല്ഭ്യൻ പറഞ്ഞു:—

''ശ്രീരാമചന്ദ്രൻ ഇത്രയും അരുളിയശേഷം സീതാദേവി തുടങ്ങിയവരൊന്നിച്ച് പെട്ടെന്നു് അന്തർധാനംചെയ്തു. രാമായണമാലപിച്ചുകൊണ്ടാണിന്നും ദേവർഷി സഞ്ചരിക്കുന്നതു്. അത്ഭുതവൈഭവമാർന്ന ഈ രാമായണത്തെ, ശ്രീനാരദൻ അമേയതേജോനിധിയായ വ്യാസഭഗവാന്നു് ഉപദേശിച്ചു. യുധിഷ്ഠിരമഹാരാജാവേ, വ്യാസൻ സ്വപുത്രനായ ശുകബ്രഹ്മർഷിക്കും. പണ്ടൊരു ദിവസം ഭക്തസദസ്സിലിരിക്കുന്ന ശുകബ്രഹ്മർഷി എനിക്കു പറഞ്ഞുതന്ന ശ്രീ രാമായണമാഹാത്മ്യത്തെയാണു് ഇപ്പോൾ അങ്ങക്കു് വ്യക്തമാക്കിത്തന്നതു്. ഈ പറഞ്ഞ വിധിയനുസരിച്ച്, അങ്ങയും പുണർതം നക്ഷത്രം മുതൽ പാരായണം ആരംഭിക്കു. അദിതിയെ ദേവതയായി കല്പിച്ച്, മഹാനുഭാവനായ ഒരാളെ പ്രവാചകനായും വിശിഷ്ടന്മാരായവരെ ശ്രോതാക്കളായും സ്വീകരിച്ച് ശ്രീരാമായണത്തെ ഭക്തിപൂർവ്വം ശ്രവിക്കു. എല്ലാവിധ ആപത്തുക്കളിൽനിന്നും വിമുക്തിനേടും''.

''എല്ലാമറിയുന്ന മുനീശ്വരാ, ദാല്ഭ്യബ്രഹ്മർഷി, ഞാൻ ധന്യനായി; അനുഗ്രഹീതനായി; ആപത്ത്വലയത്തിൽനിന്നു് വിമോചിതനായി. പുണർതം

## XXXXX

നക്ഷത്രപാരായണം ആരംഭിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വക്താവായി അവിടുത്തെയല്ലാതെ മററാരാളെ ഞാൻ കാണുന്നില്ല”.

സൂതൻ തുടർന്നു:—

“ധർമ്മപുത്രർ ഇത്രയുംപറഞ്ഞു് അനുജന്മാരുമൊന്നിച്ചു് സംഭാരങ്ങളെല്ലാം ഒരുക്കി. ശ്രീരാമഭക്തന്മാരായവരെ ശ്രോതാക്കളായി വരിച്ചു. ഓല് ഭൃഗനെ വക്താവാക്കി. അനുജന്മാരെ വിളിച്ചു്, അതിവേഗം ദ്വാരകയിൽ ചെന്നു് ഭഗവാനോടു് ഈ ഉദ്ദേശം ഉണർത്തിക്കുവാൻ നിർദ്ദേശിച്ചു. വർത്തമാനമറിഞ്ഞ ശ്രീകൃഷ്ണപരമാത്മാവു്:—

“ഈ അവതാരത്തിലും ഇതിനുതൊട്ടുമുമ്പുനടന്ന രാമാവതാരത്തിലുമുള്ള ചരിത്രത്തെ ആർ വർണ്ണിച്ചാലും ഞാൻ ആനന്ദപരവശനാകും. ആ നിലയ്ക്കു് ശ്രീരാമായണത്തെ പാരായണം ചെയ്യാലുള്ള സന്തോഷം പറയണമോ? യഥാവിധി നടത്തട്ടെ. ദ്വിജവര്യന്മാരുമൊന്നിച്ചു് ഞാൻ മുഴുവൻ സശ്രദ്ധം കേൾക്കും”.

സൂതൻ തുടർന്നു:—

“ധർമ്മാത്മാവായ യുധിഷ്ഠിരൻ ദ്രൗപദീസമേതനായി, ശാസ്ത്രോക്തിയനുസരിച്ചു് പുണർതം നക്ഷത്രപാരായണം ആരംഭിച്ചു. സഭാനാഥനായി വരിച്ചതു് ശ്രീകൃഷ്ണപരമാത്മാവിനെയാണു്. മഹാരാജാവു് സ്വയം വായിച്ചു് അവസാനിപ്പിച്ചു. സദസ്സിനെയും സഭാനാഥനെയും പൂജിക്കുവാൻ ധർമ്മപുത്രർ എഴുന്നേററു. അത്യത്ഭുതം! ശ്രീകൃഷ്ണഭഗവാനെ കാണുന്നില്ല. എന്നാൽ ആ സ്ഥലത്തു് അഭൂതപൂർവ്വമായൊരു തേജസ്സു്!!

ഇടത്തു കയ്യിൽ കോദണ്ഡം, വലത്തു കയ്യിൽ നിശിതബാണം, ഇരുഭാഗത്തായി സീതാദേവി ലക്ഷ്മണൻ. തൃപ്പാദങ്ങളിൽ ശിരസ്സുസമർപ്പിച്ച ആഞ്ജനേയർ! സൂര്യകോടി പ്രകാശമിയന്ന പുരുഷോത്തമൻ ശ്രീരാമചന്ദ്രസ്വാമി മുഗ്ദ്ധമന്ദസ്മിതത്തോടെ പ്രത്യക്ഷമായിനില്ക്കുന്നു. നഭസ്സിൽനിന്നു് നന്ദനവനകുസുമങ്ങൾ ഇടതടവില്ലാതെ വർഷിക്കുന്നു.

ആനന്ദപരവശനായ യുധിഷ്ഠിരമഹാരാജാവു് അനേകപ്രാവശ്യം ദണ്ഡനമസ്കാരംചെയ്തു. പാദ്യം അർഘ്യം എന്നിവയാൽ വിധിപ്രകാരം പൂജിച്ചു മന്നവേന്ദ്രനോടു് സസന്തോഷം:—

"രാജരാജ, ഈ രാമായണപാരായണംകൊണ്ട് ഞാൻ ഏററവും സന്തുഷ്ടനായി. ആഗ്രഹിച്ചതെല്ലാം അങ്ങക്ക് സിദ്ധിക്കും; അവസാനം എന്നിൽ സായുജ്യവും. അങ്ങയുടെ പ്രതിജ്ഞാവസാനത്തിൽ (12 വർഷം വനവാസവും ഒരു വർഷം അജ്ഞാതവാസവും) എല്ലാ ശത്രുക്കളെയും വിജയിച്ച്, അനുജന്മാരുമൊന്നിച്ച് നരേന്ദ്രനാകും".

ഇത്രയും അരുളിച്ചെയ്തു ശ്രീരാമചന്ദ്രനെ കണ്ണിമക്കാതെ നോക്കുന്ന സദസ്യരുടെ മുന്നിൽ സർവ്വാലങ്കാരയുക്തനായ ശ്രീകൃഷ്ണഭഗവാൻ സസ്മിതം നില്ക്കുന്നു. എല്ലാവരും ആശ്ചര്യസാഗരമഗ്നരായി. ദ്വാരകാനാഥനായ പരമാത്മാവിനെ സ്തുതിച്ചു. ഭാസ്സുരമേതമായ അക്ഷയപാത്രത്തിൽനിന്ന് ഷഡ്രസോപേത ഭക്ഷണങ്ങളെ, ബ്രാഹ്മണർക്ക് മൃഷ്ടമായേകി. ശ്രീകൃഷ്ണഭഗവാൻ അനുഗ്രഹിച്ചേകിയ ധനത്തെ വക്താവായ ദാലഭ്യന്ന് കൊടുത്ത് സംതൃപ്തനാക്കി. വനവാസമവസാനിച്ച ധർമ്മപുത്രർ ഭീഷ്മപ്രമുഖന്മാരെ വിജയിച്ചു, സഹോദരന്മാരാൽ സേവിതപാദപത്മങ്ങളോടെ മഹീതലത്തെ സംരക്ഷിച്ച് സാമോദം വാണു".

കൃതകൃത്യനായ സൂതൻ വീണ്ടും:—

"മഹാത്മാക്കളായ മുനീശ്വരന്മാരേ, ഈ രാമായണ മാഹാത്മ്യത്തെ വായിക്കുകയോ കേൾക്കുകയോ ചെയ്യുന്നവൻ ശ്രീരാമഭക്തനാകും. ഭഗവാന്റെ അനുഗ്രഹത്താൽ അഭീഷ്ടങ്ങളെല്ലാം അനായാസമായി സിദ്ധിക്കും".

---

ഇപ്രകാരം ശ്രീസ്കാന്ദോപപുരാണത്തിൽ, പുരാണഖണ്ഡത്തിൽ ബ്രഹ്മനാരദസംവാദത്തിൽ, രാമായണ മാഹാത്മ്യത്തിൽ കാമ്യപാഠനിരൂപണം എന്ന ഇരുപത്തഞ്ചാം അദ്ധ്യായം, (ഇവിടെ മൂന്നാം അദ്ധ്യായം) അവസാനിച്ചു.



# ആശംസ

വളർന്നു പന്തലിച്ചുനില്ക്കുന്ന ബോധിവൃക്ഷംപോലെ ഉന്നതശീർഷനായ ഒരു പണ്ഡിതനാണ്—സാഹിത്യകാരനാണ് ശ്രീമാൻ സി. ജി. വാരിയർ. സത്വഗുണപ്രധാനിയായ ആ പ്രജ്ഞാധനൻ ധർമ്മാർത്ഥകാമമോക്ഷസന്ദായകമായ വാല്മീകിരാമായണം സമ്പൂർണ്ണം പണ്ഡിതോചിതമാംവിധം ലളിതകോമളമായ ഗദ്യത്തിൽ വിവർത്തനം സാധിച്ചിരിക്കുന്നു.

വേദങ്ങളാൽ അറിയപ്പെടുന്നവനും, പരമപുരുഷനുമായ ഭഗവാൻ ശ്രീരാമചന്ദ്രന്റെ മഹനീയചരിത്രം തപസ്വാദ്ധ്യായനിരതനും ത്രികാലജ്ഞനും സർവ്വോപരി ലോകോത്തരവർണ്ണനാനിപുണനുമായ വാല്മീകിമഹർഷി രസാലങ്കാരമധുരമായി ഇരുപത്തിനാലായിരത്തിൽപരം പദ്യങ്ങളെക്കൊണ്ട് നിബന്ധിച്ചിട്ടുള്ളതാണ് ആ ആദികാവ്യം.

വ്യാസൻ, ഭാസൻ, കാളിദാസൻ, ഭവഭൂതി മുടങ്ങിയ സംസ്കൃതസാഹിത്യാന്തരീക്ഷത്തിൽ സ്ഥിരപ്രതിഷ്ഠരായ തേജോരാശികളെപ്പോലും നിഷ്പ്രഭരാക്കുന്ന— ആമൂലാഗ്രം മനോഹരമായ ആ ആദികാവ്യം ദിക്കാലാദികളെ അതിക്രമിച്ച നിത്യനൂതനങ്ങളായ രസസൗരഭ്യാദികളുതിർത്ത് അനന്യസദൃശമായി ഇന്നും വെട്ടിത്തിളങ്ങുകയാണ്.

യോഗസിദ്ധികൊണ്ടു സംസ്കരിക്കപ്പെട്ട സാധനാസമ്പന്നനായ ഋഷീശ്വരന്റെ പാവനവും ഭാവനാമോഹനവുമായ ഹൃദയതലത്തിൽനിന്നും കരുണയുടെ മൃദുലചലനങ്ങളേററു ആർദ്രങ്ങളായ സുകമാരവികാരങ്ങളാം ചമൽക്കാരസമ്മിളിതമായ വാക്ധാരയായി കവിതാരൂപത്തിൽ പ്രവഹിച്ചതായിരുന്നു ആ രാമായണചരിതം. അതിന്നിന്നേവരെ സമ്പൂർണ്ണമായൊരു ഗദ്യവിവർത്തനം ഉണ്ടായിട്ടില്ല.

അലങ്കാരവിന്യാസവും ഔചിത്യമനോഹരിയായ രസപരിപോഷണവും പരസ്പരസ്പർദ്ധികളായി സമ്മേളിക്കുന്ന ശബ്ദാർത്ഥപദവിന്യാസചാതുര്യവുംകൊണ്ടു ആ കാവ്യപ്രപഞ്ചം നമ്മുടെ ഭാഷാസാഹിത്യത്തിന്റെ പോഷണത്തിന്ന് അവശ്യവും അത്യന്താപേക്ഷിതവുമാണ്. എന്നാൽ നമ്മുടെ പണ്ഡിതന്മാർ ആ കാവ്യകല്ലോലിനിയിൽ ഇറങ്ങി വിഹരിക്കുന്നു എന്നല്ലാതെ അതാസ്വദിച്ച് അതിന്റെ സ്വരൂപപ്രയോജനങ്ങളാം അനുവാചകലോകത്തിന്നു പകർന്നുകൊടുക്കുവാൻ ഇന്നേവരെ ധൈര്യപ്പെട്ടിട്ടില്ലെന്നുള്ളതാണ് പരമാർത്ഥം.

അത്ഭുതവും മഹത്തരവുമായ ആ കർമ്മം തികച്ചും നിഷ്ക്കാമമായി നിർവ്വഹിച്ച ശ്രീമാൻ വാരിയരെ എത്രതന്നെ അഭിനന്ദിച്ചാലും അധികമാവുകയില്ല. മൂലത്തോട് തികച്ചും വിശ്വസ്തതപാലിച്ച ഇതിനോടുകിടപിടിക്കാവുന്ന മറെറാരു വിവർത്തനം മലയാളത്തിൽ ഉണ്ടോ എന്നു സംശയമാണ്.

രാമായണത്തിൻെറ അന്തർവാഹിയായ ആദ്ധ്യാത്മികസൂക്ഷ്മസ്രോതസ്സുകളുടെ ചലനവിശേഷങ്ങൾക്കപോലും കോട്ടംതട്ടാതെ-ശബ്ദാർത്ഥവർണ്ണനകളിൽ രസവിച്ഛിത്തി വരുത്താതെ ആ ക്രാന്തദർശിയായ ഋഷീശ്വരൻെറ സൂക്ഷ്മകലാനൈപുണിയെ അതർഹിക്കുന്ന ആദരവോടുകൂടിത്തന്നെ ഭാഷയിലേക്കു പകർത്തുവാൻ അദ്ദേഹത്തിനു സാധിച്ചു എന്നതു് ഒരു അത്ഭുതമാണ്.

സാഹിത്യവിവേചനത്തിന് അവശ്യമായ രസതത്വബോധവും സംസ്കൃതസാഹിത്യസിദ്ധാന്തങ്ങളിലുള്ള പാണ്ഡിത്യവും സ്പഷ്ടമാക്കുന്ന അദ്ദേഹത്തിൻെറ ഗദ്യശൈലി, ആസ്വാദകഹൃദയത്തിൽ ആഞ്ഞുതറക്കുവാൻ സഹായിക്കുന്ന ആവിഷ്ക്കരണ കൗശലംകൂടെ ഉൾക്കൊണ്ടപ്പോൾ ആ വിവർത്തനം ഒരു മണിപ്രവാളനിബന്ധമായിത്തീർന്നു.

കർമ്മയോഗാനുഭൂതികളിൽ സ്വയംമറന്ന് വിഹരിക്കുന്ന ആ പ്രതിഭാസമ്പന്നൻെറ ചേതന, വാല്മീകിയുടെ വാഗ്മയത്തിൽ മുങ്ങിനിവർന്നപ്പോൾ അദ്ദേഹം അറിയാതെതന്നെ അദ്വൈതത്തിൻെറ ചൈതന്യാത്മകമായ പരബ്രഹ്മസീമയെ സ്വയം പ്രാപിച്ചുകഴിഞ്ഞുവെന്നു അനുമാനിക്കുന്നതിൽ തെററില്ല.

ബോധോദ്ദീപകവും, വേദതത്വപ്രഭാവവും, സർവ്വോപരി സദ്ധർമ്മപ്രചോദിതവുമായ ആ ലോകോത്തര കാവ്യത്തെ അതിൻെറ കവനകലാവൈശിഷ്ട്യത്തിനു ഒട്ടുംതന്നെ വാട്ടംതട്ടാതെ അസാധാരണമായ സമാകർഷകത്വവും, സമാദരണീയമായ സരളതയും നൽകുന്നവിധം വിദഗ്ദ്ധദുർല്ലഭമായ നമ്മുടെ മലയാളഭാഷയിലേക്കു ആവിഷ്കരിച്ച ശ്രീമാൻ വാരിയർ അക്ഷരത്തിലും അർത്ഥത്തിലും "കേരള വാല്മീകി"യെന്ന വിശേഷണത്തിനു ഇന്നു വിധേയനായിരിക്കുകയാണ്.

ആ സൌഭ്രാത്രമൂർദ്ധന്യനായ സുഹൃത്തിന്നും, ഈ വിദ്വജ്ജനവരിഷ്ഠമായ വിവർത്തനത്തിന്നും വിജയം ആശംസിക്കട്ടെ!!

സഹൃദയവിധേയൻ

എം. ഡി. കരപ്പ്.

ശ്രീ സീതാലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമൽ സമേതനായ
ശ്രീരാമസ്വാമി, നമസ്കാരം

# ശ്രീ
# വാല്മീകിരാമായണം

## യുദ്ധകാണ്ഡം (തുടർച്ച)

### അറുപത്തിയാറാം സർഗ്ഗം. [കുംഭകർണ്ണയുദ്ധാരംഭം]

രാജപാതകളെല്ലാം പിന്നിട്ട് പർവ്വതശൃംഗതുല്യനായ കുംഭകർണ്ണൻ മതിലിനുപുറത്തെത്തി. കടലിൽ കോളിളക്കമുണ്ടാകത്തക്കവിധം അവൻ വീണ്ടും അലറി. ഗിരിവരനെ എരിയിക്കുന്നതുപോലെ, ഇടിവെട്ട് ഉണ്ടാക്കുന്നതുപോലെ, ഗർജ്ജിക്കുന്ന ആ ഭീമലോചനൻ യമനും ഇന്ദ്രനും വരുണനും അവദ്ധ്യനാണ്. അവന്റെ വരവും നിൽപും ശബ്ദവും കണ്ട വനവാസികളെല്ലാം വിദൂരത്തിലേക്ക് ഓടിത്തുടങ്ങി. അവരുടെ പാച്ചിൽ കണ്ട ബാലിനന്ദനൻ, നീലൻ–കുമുദൻ–ഗവാക്ഷൻ–നളൻ–എന്നിവരോട് പറഞ്ഞു:—

"സ്വന്തം വീര്യവും ശക്തിയും കുലമഹിമയും മറന്നുകൊണ്ട്, വെറും കുരങ്ങന്മാരെപ്പോലെ എങ്ങോട്ടാണ് നിങ്ങൾ പോകുന്നത്? കഷ്ടംതന്നെ. നിങ്ങൾ ജീവരക്ഷണത്തിനുവേണ്ടി ഭീരുക്കളെപ്പോലെ ഓടുകയോ? സൌമ്യരായ നിങ്ങൾ മടങ്ങുവിൻ. ഇതൊരു ഭീഷണവേഷമാണെന്നല്ലാതെ, ഈ രാക്ഷസനു് യുദ്ധം ചെയ്യാനൊന്നും അറിയില്ല. നമുക്ക് ഇവനെ വീര്യംകൊണ്ട് ഭസ്മമാക്കാം. കപിവരന്മാരെ, പിന്തിരിക്കുവിൻ."

യുവരാജവാക്കുകൾ കേട്ട്, വളരെ വിഷമത്തോടെ ആശ്വസിച്ച് അവർ അവിടവിടെ കൂട്ടംകൂടി. വന്മരങ്ങളുമേന്തി പോർക്കളത്തിലേക്ക് വന്നു. ആ

ഹരിവരന്മാർ ചൊടിയാർന്നു്, മത്തഹസ്തികളെപ്പോലെ കുംഭകർണ്ണന്റെ പുറവും നിന്നു് അടിക്കുവാൻ തുടങ്ങി. ഉത്തുംഗശിഖരങ്ങൾ, തലപൂത്തു നില്ക്കുന്ന വൃക്ഷങ്ങൾ, വലിയ വലിയ പാറക്കല്ലുകൾ, എന്നിവയെക്കൊണ്ടു് തെരുതെരെ പ്രഹരമേററിട്ടും ആ രക്ഷോവരൻ അല്പംപോലും കലുങ്ങിയില്ല. അവന്റെ അവയവങ്ങളിൽ തട്ടിയ കല്ലുകൾ നുറുനൂറായി തകർന്നു, പുഷ്പിച്ചു നില്ക്കുന്ന വൻവൃക്ഷങ്ങൾ ഒടിഞ്ഞൊടിഞ്ഞു് മന്നിൽപ്പതിച്ചു. നിശാചരേന്ദ്രൻ കലികൊണ്ടു; തേജസ്സേറിയ കപിബലങ്ങളെ, കിണഞ്ഞു് മർദ്ദിക്കുവാൻ തുടങ്ങി. ദാവാഗ്നി കാടുകളിൽ പതിക്കുന്നതുപോലെ കുംഭകർണ്ണൻ പ്ലവഗരെ തള്ളിമാററി. ചുകന്ന പുഷ്പങ്ങൾ അടിമുടി വികസിച്ചു നില്ക്കുന്ന മരങ്ങളെപ്പോലെ, ചോര ഛർദ്ദിച്ചു്, വാർന്നു്, അനേകം കപി പുംഗവന്മാർ വീണുകിടന്നു. ഒന്നും നോക്കാതെ വാനരന്മാർ ഓട്ടവും ചാട്ടവുമായി. ചിലർ കടലിന്നടിയിൽ ശ്വാസമടക്കി മുങ്ങിക്കിടന്നു. ചിലർ ആകാശമാർഗ്ഗത്തിലേക്കു് ഉയർന്നു. രക്ഷസ്സിനാൽ മർദ്ദിതരായ മർക്കടന്മാരിൽ ചിലർ ആഴിയിലുള്ള സേതുവിന്റെ പകുതി വഴിക്കെത്തി ഭയം കൊണ്ടു് മുഖം മങ്ങിയ അവർ നിലവും കണ്ടും അണഞ്ഞു. ഋക്ഷങ്ങൾ വൃക്ഷാഗ്രങ്ങളിൽ കയറി; ചിലർ കുന്നിൻമുടികളിൽ ചെന്നൊളിച്ചു. ചിലർ സമുദ്രത്തിൽ കിടന്നു; ചിലർ ഗുഹാന്തർഭാഗങ്ങളിൽ മറഞ്ഞു. മററു ചിലർ നിലം പൊത്തിക്കിടന്നു. ചിലർ ഭൂമിയിൽ വീണു. വേറെ ചിലർ ചത്തതുപോലെ കിടന്നു. ഇങ്ങിനെ പ്ലവഗസൈന്യം നിലയില്ലാത്തവരായിത്തീർന്നു.

പരാജയമാർന്ന വാനരന്മാരെക്കണ്ട അംഗദൻ വീണ്ടും:—

"നില്ക്കുവിൻ; നമുക്കു് യുദ്ധം ചെയ്യാം. എല്ലാവരും പിന്തിരിഞ്ഞു് ഇങ്ങോട്ടു് വരുവിൻ. തോററുപോകുന്ന നിങ്ങൾക്കു് ഈ പാരിടത്തിൽ ഒരിടത്തും രക്ഷയുള്ളതായി ഞാൻ കാണുന്നില്ല. കഷ്ടം കഷ്ടം! പ്രാണരക്ഷണത്തിനുവേണ്ടി ഭീരുക്കളെപ്പോലെയാവുകയോ? എല്ലാവരും പിന്തിരിക്കുവിൻ! ഏതു വിഘ്നംവന്നാലും മടങ്ങാത്ത പൌരുഷമുള്ള കപിവരന്മാരെ, ആയുധനങ്ങൾ ഉപേക്ഷിച്ചു് പായുന്ന നിങ്ങളെ പെണ്ണുങ്ങൾ പരിഹസിയ്ക്കും. അതു് ചാകാതെ ചാകുന്നതല്ലെ? നമ്മളൊക്കെ ഉത്തമോത്തമവംശങ്ങളിൽ പിറന്നവർ. സാധാരണ കരങ്ങന്മാരെപ്പോലെ നിങ്ങൾ പേടിച്ചു് പായുകയോ? വീര്യം വിട്ടു് ഓടുന്ന നിങ്ങൾ ഏററവും എളിയവർതന്നെ. അന്നു് പടനാടുവിൽവെച്ചു് നിങ്ങൾ എന്തെല്ലാം വമ്പത്തങ്ങൾ പറഞ്ഞു? മികച്ചവയും തഴച്ചവയുമായ അവ ഇപ്പോൾ എങ്ങോട്ടുപോയി? പരാജയത്തോടെ പ്രാണധാരണം ചെയ്താൽ പേടിത്തൊണ്ടൻ എന്ന പേരാണു് കിട്ടുക. സജ്ജനങ്ങൾപോയ വഴിയെ നടക്ക

വിൻ! ഭയം ദൂരീകരിക്കുവിൻ നാം അല്പായുസ്സുകളായിത്തീൎന്നുവെങ്കിൽ യുദ്ധക്കളത്തിൽ നാം മരിച്ചുവീണുവെങ്കിൽ—നിസ്സാരന്മാരായ പടയാളികൾക്കു് ഒരിക്കലും എത്തുവാൻ സാധിക്കാത്ത സത്യലോകം പൂകാം. അല്ലെങ്കിൽ, ശത്രുനിധനം കൊണ്ടു് അനശ്വരയശസ്സു് സമ്പാദിക്കാം. കൊല്ലപ്പെട്ടാൽ വീരന്മാരുടെ ലോകത്തിൽ പോയി സുഖങ്ങളെല്ലാം അനുഭവിക്കാം. വാനരപ്രമുഖന്മാരെ, ഒന്നു തീർച്ചയാണു്. ശ്രീരാമചന്ദ്രസ്വാമിയുടെ മുന്നിൽ എത്തിയ കുംഭകൎണ്ണൻ ജീവനോടെ മടങ്ങുന്നതല്ല. കത്തിക്കൊണ്ടിരിക്കുന്ന അഗ്നികുണ്ഡത്തിലെത്തിയ ഈയാംപാററക്കു് പിന്മടങ്ങുവാൻ സാധിക്കുമോ? പരാക്രമവും ശക്തിയും ഒത്തുചേൎന്ന നാം, ഒരു രാക്ഷസനോടു് തോററു പിൻതിരിഞ്ഞു് ഓടി ജീവസംരക്ഷ ചെയ്താൽ ഇന്നുവരെ സമ്പാദിച്ച യശസ്സു നശിച്ചുപോകും.”

സ്വൎണ്ണവൎണ്ണാംഗങ്ങളോടുകൂടിയ അംഗദകുമാരന്റെ ഇത്തരം വാക്കുകൾ കേട്ടപ്പോൾ, ശൂരന്മാർ നിന്ദിക്കുന്ന മറുപടിയാണു് ഓടിപ്പോകുന്ന അവർ പറഞ്ഞതു്:—

“കുംഭകൎണ്ണനെന്ന ഈ നക്തഞ്ചരൻ ഘോരമായി മർദ്ദിച്ചു. നില്ക്കുവാൻ തന്നെ സാധിക്കുന്നില്ല. ഞങ്ങൾക്കു് ഏററവും പ്രിയമായതു് സ്വന്തം ജീവനാണു്. അതുകൊണ്ടു് ഞങ്ങൾ പോകുകയാണു്.”

ഇങ്ങിനെ പറഞ്ഞു്, നാനാദിക്കുകളിലേക്കും അവർ പാഞ്ഞു. മഹാകൂററനും ഭീമാക്ഷനുമായ കുംഭകൎണ്ണൻ അത്രമാത്രം അവരെ ഭയപ്പെടുത്തിയിരുന്നു. എന്നാൽ വീരന്മാരായ വാനരന്മാർ പലായനം ചെയ്യുന്നതിനെ സാന്ത്വനവാക്കുകൾ, ഉദാഹരണങ്ങൾ എന്നിവ പറഞ്ഞുകൊണ്ടു് അംഗദൻ പിന്മടക്കി. അതിബുദ്ധിമാനായ ബാലിപുത്രനിൽ ഭക്തിയും സ്നേഹവുമുള്ള പ്ലവഗവരന്മാർ കല്പനയും കാത്തു് സമീപത്തെത്തി.

ഋഷഭൻ—ശരഭൻ—മൈന്ദൻ—ധൂമ്രൻ—നീലൻ — കുമുദൻ—സുഷേണൻ—ഗവാക്ഷൻ—രംഭൻ—താരൻ—ദ്വിവിദൻ—പനസൻ—ഹനുമാൻ തുടങ്ങിയവർ അത്യുത്സാഹത്തോടെ അടരിന്നടുത്തു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ അറുപത്തിയാറാംസൎഗ്ഗം അവസാനിച്ചു.

---

## അറുപത്തിയേഴാംസർഗ്ഗം. [കുംഭകർണ്ണവധം]

അംഗദവാക്യംകേട്ട ക്രൂരന്മാരായ കരങ്ങന്മാർ, മനസ്സിനെ ഒരുക്കി, ധൈര്യമവലംബിച്ച് പോരിന്ന് തയാറായി. ഓരോരുത്തർക്കും സമുചിതമായവ പറഞ്ഞ് അംഗദനാൽ നിർത്തപ്പെട്ട വലീമുഖന്മാർ, സ്വവീര്യങ്ങളെ ഉൽഘോഷിച്ച് വിക്രമത്തെ കൈക്കൊണ്ട്, ജീവനിൽ കൊതിവിട്ട് മരിക്കുവാൻ തയാറായി, പിന്നോക്കം മടങ്ങിയെത്തിയ വാനരന്മാർ ഉഗ്രയുദ്ധത്തിന്ന് ഒരുങ്ങി. വന്മരങ്ങളും തുംഗശൃംഗങ്ങളും ഇവയേന്തിയ കപികുഞ്ജരന്മാർ പെട്ടെന്ന് കുംഭകർണ്ണനോട്ട് പാഞ്ഞേററു. കോപം പൂണ്ട അരക്കൻ, വലിയ ഗദ ആഞ്ഞോങ്ങി അടിച്ചു. ശത്രുക്കളെ മട്ടിക്കുവാൻ ആരംഭിച്ചു. എഴുനൂറ്, എണ്ണൂറ്, ആയിരം ഇങ്ങിനെ കപിപ്പട കുംഭകർണ്ണനാൽ ചതയ്ക്കപ്പെട്ട്, അവയവങ്ങൾ ചിന്നിച്ചിതറി യുദ്ധഭൂമിയിൽ പതിച്ചു. അസുരപ്രമുഖൻ എട്ടും പത്തും പതിനാറും ഇരുപതും മുപ്പതും പേരെ കൈകളെക്കൊണ്ട് ചുററിപ്പിടിച്ച്, കോപാന്ധനായ ഗരുഡൻ ഉഗ്രസർപ്പങ്ങളെയെന്നപോലെ, എടുത്തുതിന്നുകൊണ്ട് ഓടിനടന്നു. വീണ്ടും പണിപ്പെട്ട് ആശ്വാസമാന്ന കരങ്ങന്മാർ, കല്ലും മരവും മലയും കയ്യിലേന്തി പോർമുന്നിൽ ഒത്തുചേന്നു.

പ്ലവഗർഷഭനായ ദ്വിവിദൻ വലിയൊരു പവ്വതം കത്തിപ്പറിച്ച്, ഗിരിവരനെപ്പോലെ നില്ക്കുന്ന രാക്ഷസനോട്ട്, ചാഞ്ഞ് ചരിഞ്ഞു കിടക്കുന്ന മേഘം പോലെ എതിരിട്ടു. കപിവരൻ അസുരൻെറ നേരിട്ട് അതിനെ ആഞ്ഞെറിഞ്ഞു. ആ ക്രൂരനിലേക്ക് അത് എത്താതെ അവൻെറ സൈന്യമദ്ധ്യത്തിൽ വീണു. അനേകം അശ്വങ്ങൾ, ഗജങ്ങൾ, രഥങ്ങൾ എന്നിവയെ ആ പവ്വതം അരച്ചു. മറെറാരു ഗിരിശിഖരം അനേകം രാക്ഷസന്മാരേയും, ആന–കതിര–തേര് എന്നിവയേയും ചതച്ചു. അശ്വങ്ങളും സൂതന്മാരും ഹതരായി. രക്ഷോനിണത്താൽ രണക്കളം നനഞ്ഞു. രഥാധിരൂഢരായി വന്ന യാതുധാനവീരന്മാർ കാലരുദ്രസമാനങ്ങളായ നിശിതബാണങ്ങളാൽ കപീന്ദ്രത്തലകളെ ഘോരാട്ടഹാസം ചെയ്ത് കൊയ്ത്തുതുടങ്ങി. വമ്പന്മാരായ വാനരന്മാരും ഒട്ടും പിന്നോക്കം ഒഴിയാതെ വന്മരങ്ങൾ പറിച്ച്, ഗജങ്ങൾ–ഒട്ടകങ്ങൾ–കതിരകൾ എന്നിവയേയും അരക്കന്മാരേയും പൊരുക്കി വിട്ടു.

ഹനുമാൻ അംബരമദ്ധ്യത്തിൽനിന്ന് ഗിരിശൃംഗങ്ങളും പാറക്കല്ലുകളും അനേകവന്മരങ്ങളും രാക്ഷസക്കുററൻെറ ശിരസ്സിലേക്ക് വർഷിച്ചു. ആ ശൈലശൃംഗങ്ങളെ മുഴുവൻ കുംഭകർണ്ണൻ ശൂലംകൊണ്ട് തകർത്തു. വൃക്ഷവർഷവും

ഉടച്ചു. പിന്നീട്, ഭയങ്കര മൂർച്ചയുള്ള ശൂലവുമേന്തി വാനരപ്പടയിൽ പാഞ്ഞു തുടങ്ങി. ആ സന്ദർഭത്തിൽ ഏററവും വലിയൊരു ഗിരിശൃംഗമെടുത്തു് ഹനൂമാൻ നേരിട്ടുനിന്നു് എതിർത്തു. വൻമലപോലെയുള്ള കുംഭകർണ്ണൻെറ നെഞ്ചിൽ മാരുതി ആഞ്ഞൊന്നടിച്ചു. ആ ക്രൂരരാക്ഷസൻ ഒന്നു വിറച്ചു; മേദസ്സും രുധിരവും വാർന്നു തുടങ്ങി. അഗ്രത്തിൽ തീജ്വലിക്കുന്നൊരു ഗിരിയെപ്പോലെയുള്ള ശൂലം, വിദ്യുത് എന്നപോലെ അവനൊന്നു് ചുഴററി. ആക്കം തടുക്കുവാൻ കഴിയാത്ത വേലായുധത്താൽ ക്രൌഞ്ചമാമലയെ സുബ്രഹ്മണ്യസ്വാമിയെന്നപോലെ, ത്രിശൂലംകൊണ്ടു് ഹനൂമാൻെറ മാറിൽ ശക്തിയോടെ കുത്തി. വിസ്തൃതമായ മാർത്തട്ടിൽ ശൂലപാതമേററു പിളർന്ന മാരുതി രക്തം ഛർദ്ദിച്ചു് ബോധമററു വീഴുമ്പോഠ, യുഗാന്തകാലത്തിലെ കൊടുങ്കാററിൻെറ ഒച്ചയിൽ ഒന്നലറി. പവനതനയൻെറ പതനം കണ്ട രാക്ഷസന്മാർ സന്തോഷോന്മാദത്തോടെ ആർത്തുവിളിച്ചു. കുംഭകർണ്ണനാൽ ഭയാകുലരായ ഹരികഠ നാനാദിക്കിലേക്കും പാഞ്ഞു.

അതുകണ്ട നീലൻ വാനരസൈന്യത്തെ നിർത്തി, ഉത്തുംഗമായൊരു ശൈലാഗ്രം കുംഭകർണ്ണൻെറ നേരിട്ടു ചാട്ടി. നേരിട്ടുവരുന്ന പർവ്വതത്തെ മുഷ്ടികൊണ്ടു് ഇടിച്ചു് നക്തഞ്ചരൻ പൊടിച്ചു. അഗ്നിജ്വാലയും തീപ്പൊരികളും പറപ്പിച്ചുകൊണ്ടു് ശൃംഗം ഭൂമിയിൽ പതിച്ചു. ഋഷഭൻ–ശരഭൻ–നീലൻ–ഗവാക്ഷൻ–ഗന്ധമാദനൻ–എന്നീ അഞ്ചുപേർ കുംഭകർണ്ണനോടു് പാഞ്ഞേററു. ആ ശക്തന്മാരായ വാനരന്മാർ മരങ്ങഠ–മലകഠ–മുഷ്ടികഠ–കാലുകഠ എന്നിവയാൽ രാക്ഷസനെ താഡിക്കുവാൻ, ആരംഭിച്ചു. എന്നാൽ ആ ക്രൂരനു് അതെല്ലാം വെറും തടവലായിട്ടേ തോന്നിയുള്ളു. കെല്പനായ ഋഷഭനെ രണ്ടുകൈക്കുള്ളിലിട്ടു് ഞെരിച്ചു. വായിൽനിന്നു് രക്തം വമിച്ചുതുടങ്ങി. മുഷ്ടികൊണ്ടു് ശരഭനെ ഇടിച്ചു, മുട്ടുകൊണ്ടു് നീലനേയും ഗവാക്ഷനെ കൈത്തലത്താൽ തല്ലി. ഗന്ധമാദനനെ കാൽകൊണ്ടു് ഒന്നു് ചവുട്ടി. അവരെല്ലാവരും ചോരവാർന്നു്, വേദനയോടെ, മുറിച്ചിട്ട മരക്കുകഠ പോലെ അടക്കളത്തിൽ വീണു.

നായകന്മാരായ കപിമുഖ്യരെ വീഴിച്ചതുകണ്ടപ്പോഠ, ആയിരമായിരം കരങ്ങളാൽ കുംഭകർണ്ണനെ പാഞ്ഞേററു. ശൈലതുല്യനായ രാക്ഷസശരീരത്തിൽ, അതേപോലെയുള്ള മർക്കടന്മാർ ഒത്തുചാടിക്കയറി. ബലശാലികളായ അവർ, കൂർത്തനഖങ്ങളാൽ, കഠിനദന്തങ്ങളാൽ അശനിപോലുള്ള മുഷ്ടികളാൽ, മുട്ടുകളാൽ കുംഭകർണ്ണനെ പരിക്കേല്പിച്ചു. അനേകമനേകം കപികഠ ദേഹത്തിൽ കയറിയ രാക്ഷസൻ, വൻവൃക്ഷങ്ങഠ നിറഞ്ഞൊരു പർവ്വതംപോലെ ശോഭിച്ചു.

കീശവീരന്മാരെ ശരീരത്തിൽനിന്നു് പെറുക്കിയെടുത്തു്, ക്ഷുത്തനായ വൈനതേയൻ സർപ്പങ്ങളെയെന്നപോലെ ഭക്ഷിച്ചുതുടങ്ങി. പാതാളംപോലെയുള്ള വായിൽക്കടന്ന വലീമുഖന്മാർ ചെവിയിൽക്കൂടിയും മൂക്കിൽക്കൂടിയും പുറത്തേക്കു് ചാടിപ്പോരുകയും ചെയ്തു. ആ രാക്ഷസോത്തമൻ കലികൊണ്ടവനെപ്പോലെ കപികളെ തിന്നുകയും ഓടിക്കുകയുമായി. മാംസരക്തങ്ങളാൽ ഊഴിമൂടി. വളർന്ന കാലാഗ്നിയെപ്പോലെ വജ്രമേന്തിയ വാസവൻപോലെ, പാശമെടുത്ത അന്തകൻപോലെ ശൂലവും വഹിച്ചുകൊണ്ടു് കുംഭകർണ്ണൻ കപിപ്പടയിൽ ചുററിനടന്നു. വേനൽക്കാലത്തിൽ ഉണങ്ങിയ കാട്ടിൽ അഗ്നിപിടിപെട്ടതുപോലെയായി കരങ്ങന്മാരുടെ അണികൾ. കഠിനമായി മർദ്ദിക്കപ്പെട്ട പ്ലവംഗപ്പട, പേടിച്ചരണ്ടു് അനാഥരെപ്പോലെയായി. ആർത്തസ്വരങ്ങൾ ഉയർന്നു. കുംഭകർണ്ണൻ ആയിരക്കണക്കിൽ വാനരന്മാരെ നിഗ്രഹിച്ചപ്പോൾ വേദനയോടെ മനസ്സു തകർന്ന അവർ സർവ്വാപൽശ്ശരണ്യനായ ശ്രീരാമചന്ദ്രനെ അഭയം പ്രാപിച്ചു.

കപിസൈന്യത്തിന്റെ പാരവശ്യം കണ്ടപ്പോൾ ഇന്ദ്രാത്മജനന്ദനൻ അംഗദൻ, ആ പെരുംപോരിൽ ഊക്കോടെ കുംഭകർണ്ണസമീപത്തിലേക്കു് പാഞ്ഞണഞ്ഞു. വലിയൊരചലത്തെപ്പോലെ ആകൃതിയാർന്ന കുമാരൻ അരക്കപ്പടയെ നടുക്കിക്കൊണ്ടു്, അദ്രിയുടെ മുടിയിലേക്കെന്നപോലെ കുംഭകർണ്ണന്റെ ശിരസ്സിലേറി. ഒരു കൊടുമുടികൊണ്ടുള്ള കനത്ത പ്രഹരങ്ങൾ തലക്കു് കിട്ടിയപ്പോൾ ആ പെരുങ്കൂററൻ കോപിഷ്ഠനായി. അതിശക്തിയിൽ താരാസുതനോടേററു. അവന്റെ അലർച്ചകൊണ്ടുതന്നെ കപിവരന്മാർ ഞെട്ടിപ്പോയി. അംഗദന്റെ നേരിട്ടു് അസുരൻ ഉഗ്രശൂലത്തെ ചാട്ടി. നേരിട്ടുവരുന്ന പരുത്ത ആയുധത്തെകണ്ടു യുവരാജാവു് അത്ഭുതകരമായ മെയ്സാമർത്ഥ്യത്തോടെ ഒഴിഞ്ഞുമാറി. നേരിട്ടു ചാടിച്ചെന്നു് മാറിൽ ഇടിപോലെ ഒന്നടിക്കുകയും ചെയ്തു. കോപാന്ധനായ അംഗദന്റെ അടി അല്പനേരം കുംഭകർണ്ണനെ മൂർച്ഛിപ്പിച്ചു. അടുത്തക്ഷണത്തിൽ സുബോധവാനായ രാക്ഷസൻ പുറംകയ്യുകൊണ്ടു് കപീന്ദ്രനെ ശക്തിയിൽ തട്ടിയിട്ടു. ബോധമററുകൊണ്ടു് കുമാരൻ ഭൂമിയിൽ പതിച്ചു.

അംഗദൻ വീണപ്പോൾ, കൊടിയശൂലവുമായങ്ങി സുഗ്രീവനോടാണു് രാക്ഷസൻ ചുററളു്. നേരിട്ടുവരുന്ന ആശരനെ കണ്ടു വാനരരാജാവു് ചാടിയെഴുന്നേററു. വലിയൊരു ശൈലശിഖരത്തെ കുത്തിപ്പറിച്ചെടുത്തു് ഒന്നു ചുഴററി; കുംഭകർണ്ണന്റെ അടുത്തേക്കു് ഓടിയണഞ്ഞു. ദേഹം മുഴുവൻ വ്യക്തമായിക്കാണിച്ചുകൊണ്ടു് രാക്ഷസൻ പടമദ്ധ്യത്തിൽ, പ്ലവഗരെ തിന്നുകൊണ്ടും

ശരീരത്തിലെല്ലാം കട്ടനിണം വാർന്നുകൊണ്ടും നില്ക്കുന്നതുകണ്ടപ്പോൾ സുഗ്രീവൻ ഉഗ്രസ്വരത്തിൽ പറഞ്ഞു:—

"ഹേ കുംഭകർണ്ണ, അങ്ങ് അനേകം സൈന്യങ്ങളെ വീഴ്ത്തി. യുദ്ധത്തിൽ മററുള്ളവർക്ക് അസാദ്ധ്യമായ പല കാര്യങ്ങളും ചെയ്തു. അനേകം കപികളെ ഭക്ഷിച്ചു. പെരിയ പുകഴ് അങ്ങ് സമ്പാദിച്ചു. ഈ ചെറുവാനരന്മാരെ വിട്ടേയ്ക്കു. നിസ്സാരന്മാരെക്കൊണ്ട് എന്തു കാര്യം? ഈ പർവ്വതംകൊണ്ടുള്ള താഡനത്തെ താങ്ങു."

കരുത്തും ധൈര്യവുമാർന്ന സുഗ്രീവവാക്കുകൾ കേട്ട, രാക്ഷസശാർദ്ദൂലൻ ഇങ്ങിനെ പറഞ്ഞു:—

"അങ്ങ് സാക്ഷാൽ പ്രജാപതിയുടെ പൌത്രൻ; ഋക്ഷരജസ്സിൻെറ പുത്രൻ; പേരെടുത്ത പൌരുഷമാർന്നവൻ; ഹേ വാനര, എന്തിനാണ് വെറുതെ ഗർജ്ജിക്കുന്നത്?"

കുംഭകർണ്ണൻെറ വാക്കുകൾ കേട്ട സൂര്യതനയൻ ശൈലശൃംഗം ചുഴററി അവൻെറ നേരിട്ട് എറിഞ്ഞു. ഉരുക്കിരുമ്പിനുതുല്യമായ മാറിൽ കൊടുമുടി ശക്തിയിൽ തട്ടിയപ്പോൾ പൊടിഞ്ഞു വീഴുകമാത്രമാണ് ഉണ്ടായതു്. അതു കണ്ട രാക്ഷസന്മാർ ആർത്തുവിളിച്ചു. കപികൾ ദുഃഖിതരായി. സുഗ്രീവൻെറ ഏറുകൊണ്ട കുംഭകർണ്ണൻ ചൊടിച്ചു്, അശനിതുല്യം പ്രകാശിക്കുന്ന ശൂലം ഒന്ന് ചുഴററി, വാനരരാജാവിനെ വധിക്കുവാൻ ആഞ്ഞെയച്ചു. പെട്ടെന്ന് ഹനുമാൻ അവരുടെ മദ്ധ്യത്തിൽ ചാടിയെത്തി ശൂലം പിടിച്ചു. ആയിരം ഭാരം കാരിരുമ്പുകൊണ്ടുണ്ടാക്കിയ ശൂലത്തെ, ഒരു കാൽമുട്ടിൽവെച്ച് പൊട്ടിച്ച് കഷ്ണമാക്കി വലിച്ചെറിഞ്ഞു. ഹനുമാൻ അതിനെ നിഷ്പ്രയാസം പൊട്ടിച്ചതു കണ്ട വാനരന്മാർ നാനാദിക്കുകളിൽനിന്നും സസന്തോഷം ചാടിയോടി അടുത്തു വന്ന് ആർപ്പുവിളിച്ചു. എടുത്തു പൊന്തിക്കുവാൻതന്നെ അസാദ്ധ്യമായ ആയുധം, ശക്തിയിൽ വരുന്നതിൻ മദ്ധ്യേ പിടിച്ച്, ഉണക്കക്കൊള്ളിപോലെ രണ്ടാക്കിയ മാരുതിയെ മക്കടവീരന്മാർ പുകഴ്ത്തി.

ശൂലം പോയപ്പോൾ അതിവകോപിഷ്ഠനായ കുംഭകർണ്ണൻ ലങ്കയിലുള്ള ഒരു പർവ്വതത്തെ പറിച്ചെടുത്ത് സുഗ്രീവൻെറ നേരിട്ടെറിഞ്ഞു. അതിശക്തിയോടുകൂടിയ ശിഖരതാഡനത്താൽ സുഗ്രീവൻ യുദ്ധക്കളത്തിൽ ബോധമററു

വീണതുകണ്ട നിശാചരന്മാർ ആനന്ദത്തോടെ ആർക്കാൻ തുടങ്ങി. അടരിൽ അത്യത്ഭുതവീര്യം പ്രദർശിപ്പിച്ച വാനരേശ്വരനെ നക്തഞ്ചരേന്ദ്രൻ ഓടിച്ചെന്നെടുത്തു്, കാർകൊണ്ടലിനെ കൊടുങ്കാററു് എന്നതുപോലെ കൊണ്ടുപോയി. സുഗ്രീവനെ തലയിൽവെച്ച രാവണാനുജൻ, ഉന്നതവും ഘോരവുമായ കൊടുമുടിയോടുകൂടിയ സുമേരുമാമലപോലെ ശോഭിച്ചു. രണാങ്കണത്തിലുള്ള അരക്കന്മാർ മുഴുവൻ കൊണ്ടാടത്തക്കവിധം കപീശ്വരനേയും കൊണ്ടു് നടക്കാൻ തുടങ്ങിയപ്പോഠം, പകച്ച അമരന്മാർ ഉച്ചത്തിൽ നിലവിളിക്കുകതന്നെ ചെയ്തു. ദേവേന്ദ്രവൈരിയായ അസുരവരൻ, സുഗ്രീവനാശത്താൽതന്നെ രാമനോടുകൂടിയ വാനരപ്പട മുഴുവൻ തീർന്നുകഴിയുമെന്നു് വിശ്വസിച്ചാണു് വാസവതുല്യനായ കീശപ്രമുഖനെ എടുത്തതു്.

പ്ലവഗസൈന്യം ചിന്നിച്ചിതറി അങ്ങിങ്ങുപാഞ്ഞുപോയതും വാനരരാജാവിനെ കുംഭകർണ്ണൻ പിടിച്ചതും കണ്ടു്, ഹനുമാൻ—അതിബുദ്ധിമാനായ പവനതനയൻ—ചിന്തിച്ചു:—

"സ്വാമി സുഗ്രീവൻ രാക്ഷസപ്പിടിയിൽ പെട്ടതിന്നു് എന്താണു് ചെയ്യേണ്ടതു്? ഞാൻ എന്തു ചെയ്താലാണു് സമുചിതമായിത്തീരുക? സർവ്വഥാ ഞാനതു ചെയ്യണം. വലിയൊരു പർവ്വതാകാരനായിച്ചെന്നു് അരക്കനെ നശിപ്പിച്ചാലോ? അതിശക്തനായ കുംഭകർണ്ണനെ ഈ യുദ്ധത്തിൽ ഇടിച്ചു് അപായം വരുത്തുന്നതിനാലും കപീന്ദ്രനെ മോചിപ്പിക്കുന്നതിനാലും വാനരപ്പട ഏററവും സന്തുഷ്ടരായിത്തീരട്ടെ. അല്ലെങ്കിൽ, ഞങ്ങളുടെ തമ്പുരാൻ സ്വയമേ വിടുതി നേടിക്കൊള്ളും. ദാനവന്മാരും ഉരഗമുഖ്യന്മാരും ഒന്നിച്ചുചേർന്നു് പിടിച്ചാലും അതിൽനിന്നു് രക്ഷനേടുവാൻ മഹാരാജാവിന്നു് കരുത്തുണ്ടു്. കുംഭകർണ്ണന്റെ പർവ്വതത്താലുള്ള താഡനമേററു് മൂർച്ഛപ്രാപിച്ചിരിക്കുമെന്നാണു് എനിക്കു് തോന്നുന്നതു്. അരക്ഷണംകൊണ്ടു് വാനരേശ്വരന്നു് സുബോധമുണ്ടാകും. തനിക്കും പടകഠംക്കും ഇഷ്ടമേതോ, അവർ സന്തോഷിക്കുന്നതു് എന്തിനാലോ, അതു് ചെയ്തുകൊള്ളും. പ്രൌഢനും ആത്മശക്തനുമായ തമ്പുരാനെ ഞാൻ വിമോചിപ്പിച്ചാൽ, എന്നിൽ അപ്രീതിയാണു് ഉണ്ടാവുക! മാത്രമല്ല യശസ്സിനു് എന്നെന്നേക്കും കളങ്കം തട്ടുകയും ചെയ്യും. അതുകൊണ്ടു് അല്പസമയം ഭൂപന്റെ വിക്രമമെന്താണെന്നു് മനസ്സിലാക്കുവാൻ കാത്തുനില്ക്കുകതന്നെയാണു് വേണ്ടതു്. ചിന്നിച്ചിതറിയ പടകളെ ആശ്വസിപ്പിച്ചു് അണി നിരത്തട്ടെ."

അനിലാത്മജൻ തീരുമാനിച്ചതനുസരിച്ച് അല്പംനേരംകൊണ്ടുതന്നെ പടകളെ ശരിക്ക് ഉറപ്പിച്ചുനിർത്തി. കുംഭകർണ്ണൻ അമൂല്യനിധിയെന്നപോലെ സുഗ്രീവനേയുംകൊണ്ട് ലങ്കാനഗരിയിലേക്ക് പ്രവേശിച്ചു. സർവ്വവാനരന്മാരുടേയും നായകനെ വിജയചിഹ്നമായി എടുത്ത് രാജപാതയിലെത്തിയ രാക്ഷസോത്തമനെ വിമാനമന്ദിരങ്ങളിൽനിന്ന് അസുരസ്ത്രീകൾ പൂവഷിച്ച് ബഹുമാനിച്ചു. ദേഹം വിറച്ചുകൊണ്ടിരിക്കുന്ന വാനരോത്തമനോടുകൂടി വരുന്ന അരക്കർകോനിൽ പനിനീർ വർഷിച്ചു. പുഷ്പാദികളുടേയും മററും ശൈത്യവും സുഗന്ധവും, രാജപാതയിലെ നൈസർഗ്ഗിക കുളിരുമേററപ്പോൾ സൂര്യാത്മജൻ പതുക്കെപ്പതുക്കെ സ്വബോധമാന്നു. കണ്ണുമിഴിച്ചു. ഉൽക്കടബലവാനായ അസുരൻ രണ്ടുകൈകൊണ്ടും മാറത്ത് അടക്കിപ്പിടിച്ച സുഗ്രീവൻ പെരും പാതയെക്കണ്ട് ചിന്തിച്ചു:—

"ഇങ്ങിനെ ശത്രുവിന്റെ കീഴിൽപ്പെട്ട എനിക്ക് എന്തു ചെയ്യാൻ കഴിയുമോ അതു് ഇപ്പോൾ ചെയ്യണം. കപികൾക്ക് അനുകൂലമായും സന്തോഷമായും ഇഷ്ടമായും വരുന്നതു് ഏതോ അതാണ് എന്റെ കത്തവ്യം."

കപിവരനായകൻ പെട്ടെന്ന് കുംഭകർണ്ണന്റെ ചെവികൾ രണ്ടും കടുത്ത നഖങ്ങളാൽ മാന്തിപ്പറിച്ചു. കൊടിയ ദന്തങ്ങളാൽ മൂക്കും രണ്ടുഭാഗവും കഠിനമായി കടിച്ചു. കാതും മൂക്കുംപോയി രക്താഭിഷിക്തനായ അസുരൻ സുഗ്രീവനെ നിലത്തിട്ട് അരയ്ക്കുവാൻ ഒരുങ്ങി. അതിശക്തിയിൽ മണ്ണിലേയ്ക്കിട്ടപ്പോഴേക്കും അമരവൈരികൾ, അടിക്കുവാൻ തയാറായി നാലുഭാഗവും എത്തിക്കഴിഞ്ഞു. പെട്ടെന്ന് ഒരു പന്തുപോലെ ഹരീശ്വരൻ ആകാശത്തിലേക്ക് ഉയന്നു. അടുത്തക്ഷണത്തിൽ ശ്രീരാമലക്ഷ്മണ സമീപത്തിൽ വന്ദിച്ചു നില്ക്കുകയാണ് സുഗ്രീവൻ.

ചോലകൾ പ്രവഹിക്കുന്ന മാമലപോലെ, കാതിൽനിന്നും മൂക്കിൽനിന്നും നിണമൊഴുകുന്ന കുംഭകർണ്ണൻ, വീണ്ടും കപികളോട് പൊരുതാനുറച്ച് രണക്കളത്തിലേക്കുതന്നെ അലറിക്കൊണ്ട് പാഞ്ഞണഞ്ഞു. ക്രുദ്ധനായ കുംഭകർണ്ണൻ ചെഞ്ചോരയണിഞ്ഞു്, അന്തിച്ചുകപ്പാന്ന കാർകൊണ്ടലോടുകൂടിയ അഞ്ജനപവ്വതമെന്നപോലെ പ്രശോഭിച്ചു. തനിക്ക് ആയുധമില്ലെന്ന് ഓമ്മവന്ന ആ ഇന്ദ്രശത്രു, ഒരു കൊട്ടുമുൾത്തടിയുമെടുത്തിട്ടാണ് വീണ്ടും വന്നതു്. വേദനയാലും കോപത്താലും അന്ധനായ അരക്കൻ വായും പിളന്ന് യുദ്ധക്കളത്തിലെത്തി. ഉള്ളിൽ ഭ്രാന്തു പിടിച്ചു കഴിഞ്ഞ അവൻ രാക്ഷസന്മാരേയും പിശാചങ്ങളേയും

ഋക്ഷങ്ങളേയും കപിസമൂഹത്തേയും വാരിത്തിന്നുതുടങ്ങി. യുഗാന്തകാലത്തിൽ എല്ലാവരേയും അശിക്കുന്ന അന്തകനാണ് അതെന്ന് സൈന്യങ്ങളെല്ലാം വിശ്വസിക്കത്തക്കവിധമാണ് പെരുമാറിയത്. ഒന്നും രണ്ടും മൂന്നും അധികവും അരക്കരോടുകൂടിത്തന്നെ കപികളേയും പിടിച്ച് വായിലാക്കി. മേദസ്സും ചെഞ്ചോരയും വക്ത്റത്തിൽനിന്ന് ഒഴുകി. ഗിരിശൃംഗങ്ങളെക്കൊണ്ട് കപികൾ തെരുതെരെ താഡിക്കുന്നുണ്ട്. അതെല്ലാം കൊണ്ടിട്ടും യാതൊന്നും സംഭവിക്കുന്നില്ലെന്ന മട്ടിൽ, മർക്കടസൈന്യത്തെ വാരിത്തിന്ന് പായുന്ന അവൻ, ഏഴ് എട്ട് ഇരുപതു് മുപ്പതു് നൂറ് കണക്കിലാണ് വാരിപ്പിടിക്കുന്നതു്. പ്ലവംഗർ അത്യധികം ഭയപ്പെട്ടു. എല്ലാവരുംകൂടി കാരുണ്യനിധിയായ ശ്രീരാമദേവനെത്തന്നെ ശരണം പ്രാപിച്ചു.

ദേഹം മുഴുവൻ വസയും ചോരയുമണിഞ്ഞു്, ചെവിയിൽ കുടർമാലചൂടി ആയിരമായിരം വാനരങ്ങളെ, യുഗാവസാനത്തിലെ യമനെപ്പോലെ നശിപ്പിക്കുന്നതുകണ്ടു ലക്ഷ്മണകുമാരൻ നേരിട്ടടുത്തു. അരിപുരഞ്ജയനായ കുമാരൻ, ഏഴു ബാണങ്ങൾ ഒപ്പം അവൻെറ ദേഹത്തിൽ തറപ്പിച്ചു. വേദനയാൻവെങ്കിലും ആ ശരങ്ങളെ അവൻ വേറെയാക്കി. സുമിത്രാദേവിക്ക് ആനന്ദം വദ്ധിപ്പിക്കുന്ന നന്ദനൻ–മഹാബലവാനായ ലക്ഷ്മണൻ–ഒന്നു ചൊടിച്ച് അമ്പുകൾ തുടന്നയച്ചു. കുംഭകർണ്ണൻെറ കനകപ്പോർച്ചട്ട കീറിപ്പിളന്നു. ദേഹംമുഴുവൻ അമ്പുകൾ നിറഞ്ഞു. സന്ധ്യാകാലത്തിലെ അരുണകിരണങ്ങളണിഞ്ഞ കാർമേഘം പോലെയായി അസുരവരൻ. സുമിത്രാനന്ദവദ്ധകനായ കുമാരനെ വക വെക്കാത്തമട്ടിൽ, ആ ഭീമരാക്ഷസൻ പറഞ്ഞു:—

"ഹേ ബാല, ഏതൊരു വമ്പനേയും കിടുകിടെ വിറപ്പിക്കുന്ന അന്തകൻ പോലും എൻെറ മുന്നിൽ നില്ക്കുന്നതല്ല. യമനെക്കൂടി വിജയിച്ച എൻെറ നേരിൽനിന്ന് യുദ്ധംചെയ്യുകയാൽ നീ ഒരു വീരനാണെന്ന് പുകൾനേടിക്കഴിഞ്ഞു. കാലനെപ്പോലെയുള്ള എൻെറ മുന്നിൽ–ഉഗ്രയുദ്ധത്തിൽ–നിന്നവൻതന്നെ ശ്ലാഘിക്കത്തക്കവനാണ്. അടരാടിയവനെപ്പററി പറയേണ്ടതുണ്ടോ? ഐരാവതത്തിൽകയറി അമരന്മാരാൽ ആവൃതനായ ഇന്ദ്രനുകൂടി എൻെറ നേരിട്ടുനിന്ന് എതിർക്കുവാൻ ഇന്നുവരെ സാധിച്ചിട്ടില്ല. കുട്ടിയാണെങ്കിലും നീ, എന്നെ ഇന്ന് ഏററവും രസിപ്പിച്ചു. അപ്പയോ സൌമിത്രി, എനിക്കു് അനുവാദം തരു. എന്നെ ഇത്രയുംനേരം എതിർക്കുവാൻ മൂന്നുലോകത്തിലും ഒരുജീവിയും ഈ നിമിഷംവരെ ഉണ്ടായിട്ടില്ല. അത്രമാത്രം വീര്യബലങ്ങളാന്നവനാണ് നീ. എന്നാലും രാമൻെറ സമീപത്തേക്കാണ് ഞാൻ പോകുന്നതു്. അതിന്ന് സമ്മതം തരു രാമനെ മാത്രം

കൊന്നാൽ മതിയല്ലൊ. എന്നാൽ എല്ലാം തീൎന്നുകഴിഞ്ഞില്ലെ? അഥവാ ദാശരഥി ഹതനായിട്ടും യുദ്ധസന്നദ്ധരായി ആരെങ്കിലും വരുകയാണെങ്കിൽ എന്റെ ശക്തികൊണ്ടു് അവരെ മുഴുവൻ നശിപ്പിച്ചുകൊള്ളാം. അല്ലെങ്കിൽ ശത്രുസമൂഹത്തിലുള്ള ഏതൊരുവനാണു് എന്റെ നേരിട്ടു് നില്ക്കുക?”

ആ യുദ്ധമദ്ധ്യത്തിൽവെച്ചു് ആത്മപ്രശംസ ഇത്രയും പറഞ്ഞപ്പോൾ, ചിരിച്ചുകൊണ്ടു് ലക്ഷ്മണൻ:—

“അങ്ങു് പറഞ്ഞതു് വളരെ ശരിയാണു്. ഇന്ദ്രാദിദേവന്മാൎക്കുകൂടി അങ്ങയുടെ ബലപരാക്രമങ്ങൾ അസഹ്യമായിത്തീരും തീൎച്ച. വീരനായ അങ്ങയുടെ വിക്രമം ഞാൻ ഇന്നു് വ്യക്തമായി കണ്ടതുമാണല്ലൊ. ഇതാ എന്റെ അടുത്തു്. മഹാഗിരിപോലെ സുസ്ഥിരനായ ജ്യേഷ്ഠൻ ശ്രീരാമചന്ദ്രസ്വാമി നില്ക്കുന്നു.”

ഇതുകേട്ട കുംഭകൎണ്ണൻ കരുത്തനായ ലക്ഷ്മണനെ കണക്കാക്കാതെ, ഭൂമി തന്നെ കിടുകിടെ വിറയ്ക്കത്തക്കവിധം പാഞ്ഞു്, ദേവന്റെ അടുത്തുചെന്നുനിന്നു. മഹാപ്രഭു, രൌദ്രാസ്ത്രങ്ങളെ സംയോജനംചെയ്തു കണകളെ രാക്ഷസന്റെ വിശാലവക്ഷസ്സിലേക്കു് ആഞ്ഞുവിട്ടു. അലറിക്കൊണ്ടു് അടുക്കുന്ന അസുരവരന്റെ ആനനത്തിൽനിന്നു് എരിയുന്ന തീക്കട്ടകളാണു് രാമസായകങ്ങൾ തറച്ചപ്പോൾ ചാടിയതു്. ദിഗന്തങ്ങൾ മുഴങ്ങത്തക്കവിധം കഠിനമായി അലറി. കോപംകൊണ്ടു് കലിതുള്ളുന്നവനെപ്പോലെ രണാങ്കണത്തിൽ മുഴുവൻ ഓടി. കപികൾ, അവന്റെ വരവുകാണുമ്പോൾ ദൂരത്തുനിന്നുതന്നെ ഒഴിഞ്ഞുമാറിയിരുന്നു. ഉഗ്രമായ മാറിൽ കഴുകന്റെ തൂവൽവെച്ച രാമശരങ്ങൾ വീണ്ടും തറച്ചുതുടങ്ങിയപ്പോൾ, കയ്യിൽനിന്നു് പിടി അയഞ്ഞു് ഗദയും മററു് ആയുധങ്ങളും ഭൂമിയിൽ പതിച്ചു. സകലശസ്ത്രങ്ങളും നഷ്ടപ്പെട്ടതായി മനസ്സിലാക്കിയ ആ ഘോരൻ ചുററുംനില്ക്കുന്നവരെ മുഷ്ടികൾകൊണ്ടു് പരിക്കുകൾ, ഏല്പിച്ചു. വലിയൊരു പൎവ്വതത്തിൽനിന്നു് നാനാവഴിക്കും ചാടുന്ന ചോലകൾപോലെ, രാമബാണങ്ങൾ തറച്ച സ്ഥലത്തുനിന്നെല്ലാം രക്തം പ്രവഹിച്ചിരുന്നു. നിണമണിഞ്ഞു്, ക്രോധംകൊണ്ടു് മൂൎച്ഛിതനായ രാക്ഷസൻ ഓടിനടന്നു് കയ്യിൽ കിട്ടിയവരെ —വാനരന്മാരായാലും അസുരന്മാരായാലും —പിടിച്ചു് വായിലാക്കി. ചണ്ഡവിക്രമിയായ നക്തഞ്ചരൻ, പിന്നീടു് അത്യുഗ്രമായൊരു ശൃംഗം വലിച്ചെടുത്തു് ചുഴററി, ശക്തിയിൽ ശ്രീരാമന്റെ നേരിട്ടു് എറിഞ്ഞു. പുരുഷൎഷഭനായ ദേവൻ ശിഖരംവരുന്ന വഴിക്കുതന്നെ ഏഴമ്പുകൾകൊണ്ടു് ഉടച്ചുകഴിഞ്ഞു. മേരുശൃംഗതുല്യമായ അതു് ശ്രീയാൽ മിന്നിത്തിളങ്ങി, താഴെ പതി

ച്ചപ്പോഠം ഇരുന്തൂറോളം വാനരന്മാർ അരഞ്ഞുപോയി. കുംഭകർണ്ണനിധനത്തിന്നു് വഴികളാലോചിക്കുന്ന ധർമ്മാത്മാവായ ലക്ഷ്മണൻ അഗ്രജനോടു്:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, ഇവൻ വാനരന്മാരേയും രാക്ഷസന്മാരേയും വേർതിരിച്ചു് അറിയുന്നതേയില്ല. രക്തഗന്ധംകൊണ്ടു് മദിച്ച ഇവന്റെ സ്വബുദ്ധി തീരെപോയപോലെ, കൂട്ടക്കാരേയും പിടിച്ചു് തിന്നുന്നതു് നോക്ക. ഇവന്റെ ഇരുഭാഗത്തും കപികഠം തുരുതുരെ കയറട്ടെ. യൂഥപാലകന്മാർ നാലുപുറവും നില്ക്കണം. ഫലനംകൊണ്ടുതന്നെ ഇവൻ ഭൂമിയിൽ പതിക്കും. ഇനിയും കീശവരന്മാരെ ഈ നിശാചരൻ കൊല്ലാതെ കഴിയണം.''

ബുദ്ധിമാനായ കുമാരലക്ഷ്മണന്റെ വാക്കുകഠം കേട്ടു് പ്ലവംഗമന്മാർ തുരുതുരെ ആ രക്ഷസ്സിന്റെ ദേഹത്തിൽകയറി. പുറത്തിരിക്കുന്ന പാപ്പാന്മാരെ, മദിച്ച ആന കുടഞ്ഞുവീഴ്ത്തുന്നപോലെ, ദ്വേഷമാന്ന നിശാചരൻ കപികളെ കുടഞ്ഞു് നിലംപതിപ്പിച്ചു. അതുകണ്ട ശ്രീരാമചന്ദ്രൻ കോദണ്ഡപാണിയായി പടയുടെ മുന്നിലേക്കു് എത്തി. ദേവന്റെ കടക്കൺചുകന്നു. ആ നോട്ടംതന്നെ കുംഭകർണ്ണനെ ചുട്ടെരിക്കുന്നതുപോലെയാക്കി. അസുരവരഭയം മുഴുത്ത വാനരന്മാരെ ഏററവും സന്തോഷിപ്പിയ്ക്കത്തക്കവിധം ദേവൻ മുന്നോട്ടടുത്തു. സ്വർണ്ണം ഉരുക്കിപ്പൂശിയ ഞാൺ ഉറപ്പിൽകെട്ടി, ഉഗ്രനാഗതുല്യമായ ചാപമേന്തി, കപികളെ മുഴവൻ സമാശ്വസിപ്പിച്ചുകൊണ്ടു് രഘുപതി, ഭീഷണരൂപിയായ നക്തഞ്ചരനോടു് എതിരിട്ടു. വാനരപ്പടകളാൽ ആവൃതനായ– നിഴൽപോലെ –ലക്ഷ്മണനാൽ അനുഗതനായ–ദേവൻ കുംഭകർണ്ണനെ നല്ലപോലെയൊന്നു് തൃക്കൺപാർത്തു.

സർവ്വാംഗവും രക്തംകൊണ്ടു് അഭിഷിക്തനും, അത്യുജ്ജ്വലകാന്തിചിന്തുന്ന കിരീടമണിഞ്ഞവനും, സകലരേയും പാഞ്ഞെതിർക്കുന്നവനും, ക്രുദ്ധനായ ദിഗ്ഗജംപോലെ മദമാന്നവനും, രാക്ഷസന്മാരാൽ ചുററപ്പെട്ടവനും, അതിരുഷ്ടനായി കീശന്മാരെ തിരയുന്നവനും, പൊൻതോഠംവളകഠം ധരിച്ചവനും വിന്ധ്യൻ–മന്ദരം–എന്നീപവ്വതങ്ങഠംക്കു് തുല്യനും, വായിൽനിന്നു് രക്തം ഒലിക്കുന്നവനും, വഷക്കാലമേഘംപോലെ നിറമുള്ളവനും, രക്തംപുരണ്ട ചുണ്ടും ചിറിയും ഇടക്കിടെ നക്കുന്നവനും, ശത്രുമർദ്ദകനായി കാലാന്തത്തിലെ യമതുല്യനായി കപിപ്പടയെ ഉടയ്ക്കുന്നവനും, ആളിക്കത്തുന്ന അഗ്നിയെപ്പോലെ തേജസ്സാന്നവനും, രോമാഞ്ചജനകമായ ഭീഷണരൂപത്തോടുകൂടിയവനും, ആയ അസുരവരനെ പുരോഭാഗത്തിൽ കണ്ട പുരുഷോത്തമൻ, കോദണ്ഡത്തിന്റെ ചെറുഞാണൊലിയൊന്നു് മുഴക്കി. പള്ളിവില്ലിന്റെ ഉഗ്രനാദംകേട്ടു് സഹിക്കാൻ സാധി

ക്കാത്തമട്ടിൽ കുംഭകർണ്ണൻ രഘുവീരന്റെനേരിട്ടു് പാഞ്ഞടുത്തു. മഹാമാരിചൊരി യുവാൻ തുടങ്ങുന്ന മേഘപടലംപോലെ മാമലതുല്യനായ രാവണാനുജൻ യുദ്ധ ത്തിന്നു് തയ്യാറായി വരുന്നതുകണ്ടു്, മന്ദഹാസത്തോടെ, ഫണീന്ദ്രതുല്യമഹാബാ ഹുവായ ശ്രീരാമചന്ദ്രൻ:—

“ഹേ നിശാചരേന്ദ്ര! ഒട്ടുംതന്നെ വിഷമിക്കാതെ, ദുഃഖിക്കാതെ വരു. ഞാനിതാ വില്ലേന്തി നേരിട്ടുതന്നെയാണു് നില്ക്കുന്നതു്. അല്ലയോ അമരവൈ രിയായ കുംഭകർണ്ണ! ഞാനാണു് രാമൻ. ഇനി നിനക്കു് അല്പസമയം മാത്രമേ ജീവിതമുള്ളു.”

ശ്രീരാമസ്വാമിതന്നെയാണു് തന്റെ മുന്നിൽ നില്ക്കുന്നതു് എന്നറിഞ്ഞ പ്പോൾ, വികൃതസ്വരത്തിൽ അലറിക്കൊണ്ടു്, ചുററും നില്ക്കുന്ന കപികളെ പറപ്പി ച്ചു്, ഓടിയടുത്തു. ധൃഷ്ടനായ അവൻ ശ്രവണഭേദകമായ ഭീഷണനാദത്തിൽ; വാനരന്മാരുടെ ഹൃദയം വിള്ളത്തക്കവിധം വീണ്ടും വീണ്ടും പൊട്ടിച്ചിരിച്ചു്:—

“ഹേ രാമാ, ഇപ്പോൾ മുന്നിൽ നില്ക്കുന്നവൻ, വിരാധനല്ല; മാരീചനല്ല; കബന്ധനല്ല; ബാലിയല്ല; ഖരനുമല്ല; ഇതു് കുംഭകർണ്ണനാണു്. നോക്കു; കാരി രുമ്പുകൊണ്ടു് നിർമ്മിച്ച കരാളമായ വലിയ മുൾത്തടി. ഇതുകൊണ്ടാണു് പണ്ടു് ദേവാസുരന്മാരെ മുഴുവൻ ഞാൻ തോല്പിച്ചതു്. രാമാ, ചെവിയും മൂക്കും മുറിഞ്ഞു പോയി എന്നു് വിചാരിച്ചു് എന്നെ ഉപേക്ഷിക്കേണ്ട. ഇതുകൊണ്ടു് അല്പമെ ങ്കിലും വേദന എനിക്കു് തോന്നുന്നില്ല. ഇക്ഷ്വാകുവംശശാർദ്ദൂലനായ രാമാ, നിന്റെ വീര്യം എന്നോടൊന്നു് കാണിക്കൂ. അതു് കണ്ടതിന്നുശേഷം—നിന്റെ ആണത്തവും പരാക്രമവും ശക്തിയും കണ്ടതിന്നുശേഷം—ഞാൻ, നിന്നെ തിന്നു കൊള്ളാം.”

ആ സുരാരിയുടെ വാക്കുകൾ കേട്ട ദേവൻ, സ്വർണ്ണംകെട്ടിച്ച ബാണങ്ങൾ അയച്ചു. വജ്രതുല്യവേഗങ്ങളാർന്ന ശരങ്ങളേററിട്ടും യാതൊരു വേദനയുമില്ലാതെ കുംഭകർണ്ണൻ നില്ക്കുകയാണു്. വൃക്ഷസാലങ്ങളെ നിഷ്പ്രയാസമായി പിളർത്ത ബാണം—വാനരേന്ദ്രനായ ബാലിയെ നിഗ്രഹിച്ച ബാണം—ഇന്ദ്രവജ്രംപോലെ യുള്ള ബാണം—ശ്രീരാമചന്ദ്രബാണം—ദേഹത്തിൽ തറച്ചിട്ടും കുംഭകർണ്ണന്നു് യാതൊരു പതർച്ചയോ വേദനയോ ഉണ്ടായില്ല. പേമാരിപോലെ രാമശരങ്ങൾ, ആ ഭീമശരീരത്തിൽ തറച്ചു. ത്രിദശേന്ദ്രവൈരി രഘുസത്തമന്റെ സായകങ്ങളു ടെ ഊക്കു് ശമിപ്പിച്ചു. അത്യുഗ്രകെല്പിയന്ന കുംഭകർണ്ണൻ മുൾഗരം ആഞ്ഞു

വീശി. ദേവന്മാരെ മുഴുവൻ ഓടിച്ച ആ മുൾത്തടി ചുഴററി മുന്നോട്ടടുത്തപ്പോൾ കപികൾ കാററു തട്ടിയ പഞ്ഞിപോലെ നാലുപാടും പറന്നു. മുൾഗരവും ഉയർത്തിപ്പിടിച്ചു് അടുക്കുന്ന കുംഭകർണ്ണന്റെ നേരിട്ടു് രഘുനായകൻ അതിശ്രേഷ്ഠമായ വായവ്യാസ്ത്രം പ്രയോഗിച്ചു. ആയുധത്തോടുകൂടിയ വലംകൈ അററു് പടക്കളത്തിൽ പതിച്ചു. അത്യുച്ചത്തിൽ അവനൊന്നു് അലറി. മുൾത്തടിയോടുകൂടിയ കൈ വീണതുകൊണ്ടുതന്നെ വാനരപ്പടയൊന്നലഞ്ഞു. പലരും ചതഞ്ഞു് അരഞ്ഞു. കപിബലം ദേവസമീപത്തിൽ ചെന്നുകൂടി. നരനാഥനും രക്ഷോനാഥനും തമ്മിലാരംഭിച്ച ദ്വന്ദ്വയുദ്ധത്തെ കിടുകിടെ വിറച്ചുകൊണ്ടാണു് അവർ നോക്കി നില്ക്കുന്നതുതന്നെ. ആയുധത്തോടുകൂടി കയ്യുപോയ കുംഭകർണ്ണൻ ശിഖരം മുറിഞ്ഞൊരു പർവ്വതംപോലെയായി. മറേറക്കരംകൊണ്ടു് വലിയൊരു വൃക്ഷം പറിച്ചെടുത്തു് ദേവന്റെ നേരിട്ടു് അതും ഓങ്ങിയടുത്തു.

വലിയ പയിൻമരമൊന്നു് ഉയർത്തി വരുന്ന കുംഭകർണ്ണനെ കണ്ട കൌസല്യാനന്ദനൻ ഐന്ദ്രാസ്ത്രമാണു് അയച്ചതു്. മരത്തോടുകൂടിയ ആ കയ്യും അററുവീണു. രണ്ടുംകൂടി പടക്കളത്തിൽ വീണപ്പോൾ അനേകം അസുരന്മാരും പ്ലവംഗരും അതിന്റെ ചുവട്ടിൽപെട്ടു് പിടഞ്ഞു. ബാഹുക്കൾ രണ്ടും മുറിഞ്ഞു വീണ കുംഭകർണ്ണൻ ലോകം നടുങ്ങത്തക്കവിധത്തിൽ വളന്നു. പാതാളഗഹ്വരംപോലെയുള്ള വായും പിളർത്തി വീണ്ടും അടുത്തു. അതിവേഗത്തിൽ പാഞ്ഞുവരുന്ന അവനെക്കണ്ട മഹാപ്രഭു അർദ്ധചന്ദ്രാകാരമായ അതിനിശിതമായ രണ്ടസ്ത്രങ്ങൾ ഒപ്പം ആഞ്ഞുവിട്ടു. അവന്റെ രണ്ടുകാലുകളും യുദ്ധക്കളത്തിൽ അററുവീണു. ആ പതനത്തിൽ മഹാസാഗരം, പർവ്വതഗഹ്വരങ്ങൾ, വാനരരാക്ഷസപ്പടകൾ, ലങ്കാരാജ്യം എല്ലാം ഒന്നു് നടുങ്ങി; കലുങ്ങി. കൈകളും കാലുകളും അററുപോയ കുംഭകർണ്ണൻ ബഡവാമുഖംപോലെ വായും പിളർത്തി ആർത്തുകൊണ്ടു്, പൂർണ്ണചന്ദ്രനെ രാഹു എന്നപോലെ ശ്രീരാമനെ സമീപിച്ചു. സുവർണ്ണപ്പിടികളോടുകൂടിയ ബാണങ്ങൾ ആ വായിൽ നിറഞ്ഞു. അലറുവാനെന്നല്ല ശബ്ദിക്കാൻകൂടി സാധിക്കാതെ കൊടുംനിശാചരൻ ഞെരങ്ങിത്തുടങ്ങി; ബോധമററു.

വിഷമിക്കുന്ന രാക്ഷസശ്രേഷ്ഠനെകണ്ട ഭഗവാൻ രാമചന്ദ്രൻ മദ്ധ്യാഹ്നതുല്യമായൊരു സായകം— ബ്രഹ്മദണ്ഡത്തിനും അന്തകദണ്ഡത്തിനും തുല്യമായ സായകം–മൂർച്ചയേറിയതും സ്വർണ്ണം കെട്ടിയതും വായുവേഗമാർന്നതും അരിഷ്ടദവുമായ ഐന്ദ്രം എന്ന സായകം–കോദണ്ഡത്തിൽ അണച്ചു. മാറേററിയ

തങ്കംകൊണ്ടുകെട്ടിയ–സൂര്യാഗ്നിസദൃശതേജസ്സാന്ന–ദേവേന്ദ്രന്റെ വജ്രാശനി തുല്യം വേഗശക്തികളുള്ള അമോഘശരം ആകർണ്ണാന്തം വലിച്ച് പുരുഷോത്തമൻ നിശാചരന്റെ നേരിട്ടയച്ചു. രഘുവരന്റെ തൃക്കയ്യിൽനിന്നും പുറപ്പെട്ട ബാണം, പത്തുദിക്കുകളേയും പ്രകാശിപ്പിച്ച്, ധൂമാവൃതമായ അഗ്നിയെപ്പോലെ എരിഞ്ഞു കത്തിക്കൊണ്ട് ശക്രാശനി വീര്യപരാക്രമത്തോടെ പോയി. ഏററവും വലിയ ശൃംഗംപോലെയുള്ളതും, ഉഗ്രദംഷ്ട്രകൾ വ്യക്തമായി കാണുന്നതും, മനോഹരകുണ്ഡലങ്ങൾ പോയതും, ഇന്ദ്രാരിയായ വൃത്രാസുരന്റേതുപോലെയുള്ളതുമായ കുംഭകർണ്ണശിരസ്സ് ഭൂമിയിൽ പതിച്ച് പിരണ്ടു. കുണ്ഡലങ്ങളില്ലാത്ത രാക്ഷസവരമൌലി, പ്രഭാതത്തിൽ–സൂര്യോദയത്തിൽ–ആകാശമദ്ധ്യത്തിലെ ചന്ദ്രനെപ്പോലെ രണതലത്തിൽ കിടക്കുന്നത് കണ്ണിമവെട്ടാതെ എല്ലാവരും നോക്കിനിന്നു.

ശ്രീരാമശരമേററ് മുറിഞ്ഞുവീണ ആ വൻതല ശൈലതുല്യം വീണപ്പോൾ രാജപാതപ്പുരകളും ഗോപുരങ്ങളും വലിയ കിടങ്ങുകളുംകൂടി തകർന്നു. ഹിമാദ്രിയെലോലെ വലിപ്പമുള്ള ഉടൽ അതിശക്തിയിൽ ലവണാംബുധിയിൽ, വൻമുതലകളേയും മത്സ്യങ്ങളേയും സർപ്പങ്ങളേയും താഴ്ത്തിക്കൊണ്ട് അടിത്തട്ടിലെത്തി.

ദ്വിജന്മാരുടേയും ദേവന്മാരുടേയും അരാതിയായ കുംഭകർണ്ണൻ ഹതനായതു കണ്ടപ്പോൾ വാനവർ സന്തുഷ്ടരായി ആർത്തുവിളിച്ച ശബ്ദം സർവ്വ അദ്രികളോടുംകൂടിയ ഭൂമിയെത്തന്നെ ഒന്ന് ചലിപ്പിച്ചു. മഹർഷീന്ദ്രന്മാർ—ദേവർഷിവര്യന്മാർ—ഉരഗങ്ങൾ—അമരന്മാർ— ഭൂതങ്ങൾ —സുപർണ്ണൻ—ഗുഹ്യന്മാർ—യക്ഷന്മാർ–ഗന്ധർവ്വന്മാർ–എല്ലാവരും അംബരതലത്തിൽ നിരന്ന് സന്തുഷ്ടരായി, ശ്രീരാമപരാക്രമത്തെ നേരിട്ടുകണ്ട് സ്തുതിച്ചു. അതുല്യമായ കുംഭകർണ്ണവധം അസുരന്മാരെ അത്യധികം അഴലിൽ ആഴ്ത്തി. കേസരിയെ കണ്ട ആനകളെപ്പോലെ, ശ്രീരാമനെനോക്കി ഭയതരളിതരായി വിലപിച്ചു. അമരലോകത്തിലെ അന്ധകാരമകററി, രാഹുവിൽനിന്ന് മുക്തനായ സൂര്യൻ എന്നപോലെ, കപിപ്രവരമദ്ധ്യത്തിൽ രഘുവംശദീപം വിളങ്ങി. ഏതൊരാൾക്കും നേരിടാൻ കഴിയാത്ത, അത്യുഗ്രബലശാലിയായ, ശത്രുവിന്റെ നിധനം കണ്ട വാനരവീരന്മാർ വികസിച്ച താമരപ്പൂക്കളെപ്പോലെയുള്ള മുഖത്തോടുകൂടി, ത്രിലോകനാഥനായ ശ്രീരാമചന്ദ്രന്റെചുററും നിന്ന് സ്തുതിച്ചു. ഏതൊരു അടരിലും പാരവശ്യമെന്നൊന്നില്ലാത്ത അത്ഭുതശക്തനായ കുംഭകർണ്ണനെ നിഗ്രഹിച്ച ലക്ഷ്മണാഗ്രജൻ, വൃത്രാസുരനെ വധിച്ച ദേവേന്ദ്രനെപ്പോലെ ആ യുദ്ധക്കളമദ്ധ്യത്തിൽ

അചിന്ത്യതേജസ്സോടെ കോദണ്ഡമൂന്നി സഹോദരസമീപത്തിൽ സസന്തോഷം മന്ദസ്മിതം പൊഴിച്ച് നിന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ അറുപത്തിയേഴാംസർഗ്ഗം അവസാനിച്ചു.**

---

## അറുപത്തെട്ടാം സർഗ്ഗം. [രാവണവിലാപം]

മഹാരഥനായ ശ്രീരാമൻ കുംഭകർണ്ണനെ വധിച്ച വർത്തമാനം, രാക്ഷസന്മാർ രാവണസമീപംചെന്നു്:—

“തമ്പുരാനേ, യമതുല്യനായ അനുജൻ തമ്പുരാൻ മൃതനായിത്തീർന്നു. വാനരസൈന്യമദ്ധ്യത്തിൽചെന്നു് അവരെ ഓടിക്കുകയും ഭക്ഷിച്ച് ഒടുക്കുകയും ചെയ്തു് വിജയിക്കാൻ തുടങ്ങിയ അവിടത്തെ തേജസ്സ്, രാമന്റെ ഉഗ്രജ്വാലയിൽ കെട്ടടങ്ങി. മാമലതുല്യമായ ശരീരത്താൽ കൊട്ടുംസാഗരത്തിന്നും ശിരസ്സിനാൽ ലങ്കാപ്രവേശദ്വാരത്തിന്നും തടസ്ഥമുണ്ടാക്കിയിട്ടുണ്ടു്. കൈകളും കാൽകളും കണ്ഠവും മുറിഞ്ഞു് രക്തം ഒഴുക്കിയ അനുജൻ തമ്പുരാൻ കാകുൽസ്ഥശരങ്ങളാൽ വിവൃതാംഗനായിട്ടാണ് ഹതനായതു്. അഗ്നിയിൽ ചുട്ടെരിച്ച വൻവൃക്ഷംപോലെ ഗണ്ഡമററ് രണാങ്കണത്തിൽ കിടക്കുന്നു.”

പ്രബലനായ അനുജൻ രാമബാണങ്ങളാൽ കഴുത്തററ വർത്തമാനം കേട്ട ദശവദനൻ ദുഃഖംകൊണ്ടുരുകി മോഹാലസ്യപ്പെട്ടുവീണു. ഇളയച്ഛൻ മരിച്ച വർത്തമാനം, ദേവാന്തകൻ, നരാന്തകൻ, അതികായൻ, ത്രിശിരസ്സ് എന്നിവർ അറിഞ്ഞു് ഉറക്കെ കരയുകതന്നെചെയ്തു. സ്വകർമ്മകോവിദനായ രാമൻ സഹോദരനെ ഹനിച്ച വിവരം മഹോദരനേയും മഹാപാർശ്വനേയും അഴലാഴിയിൽ ആഴ്ത്തി. വളരെസമയം വേണ്ടിവന്നു രാക്ഷസർഷഭനായ രാവണന്നു് സുബോധമുണ്ടാകാൻ. തൊണ്ടയിടറിക്കൊണ്ടാണ് വാക്കുകൾ പുറപ്പെട്ടതു്.

“വീരനായ പൊന്നനുജാ! ശത്രുവർഗ്ഗത്തെ നശിപ്പിക്കുന്നവനേ! അമേയബലവാനായ കുംഭകർണ്ണാ! നീ, എന്നെ ഇങ്ങിനെ ഒററക്കാക്കിപ്പോയല്ലോ. പററലർപ്പടയെ ഒററക്കുതന്നെ ചുട്ടെരിക്കുവാൻ കഴിവുള്ള നീ ജ്യേഷ്ഠനെ ഉപേക്ഷിച്ച് യമാലയത്തിലേക്ക് ഗമിച്ചുവോ? ഇന്നു് ഞാൻ ഒന്നുംഇല്ലാത്തവനെപ്പോലെയായി. എന്റെ വലത്തെക്കയ്യ് പോയിക്കഴിഞ്ഞു. ദേവന്മാരേയും

ദൈത്യന്മാരേയും എനിക്ക് അല്പവും ക്ലേശമില്ലാതിരിക്കുവാൻ നിന്റെ താങ്ങ് മാത്രമാണ് ഉണ്ടായിരുന്നത്. ഇത്രയും വീരവീരനായവൻ-ദേവാസുരന്മാരുടെ മദം ശമിപ്പിച്ചവൻ-കാലാഗ്നിക്ക് സദൃശനായവൻ-വെറുമൊരു മനുഷ്യനാൽ-രാമനാൽ-ഹതനായെന്നോ? ഇടത്തീക്കൂടി നിനക്ക് ഒരിക്കലും ആപത്ത് ഉണ്ടാക്കിയിട്ടില്ല. ആ നീ രാമശരമേററ് മന്നിൽ വീണുവെന്നോ?

അനുജാ, നിന്റെ വധംകണ്ട് അതിസന്തോഷത്തോടുകൂടിയ അമരന്മാർ ഋഷിവര്യന്മാരുമൊന്നിച്ച് അംബരതലത്തിൽ നിന്നിതാ അത്യുച്ചത്തിൽ ആർക്കുന്നു. ഈ തക്കത്തിൽ വാനരന്മാർ ലങ്കാനഗരിയിലേക്ക് ആനന്ദത്തോടെ കടക്കുകയായി. ഇന്നുവരെ എല്ലാജീവികൾക്കും ദുഷ്പ്രാപമായിരുന്ന ലങ്കയിൽ, ഇഷ്ടംപോലെ ആർക്കും കടക്കാറായി.

എന്തിനാണ് എനിക്കൊരു വലിയ സാമ്രാജ്യം? എന്തിനാണ് സീത? എന്റെ അനുജൻ കുംഭകർണ്ണവിയോഗത്താൽ ജീവിക്കുവാൻതന്നെ തോന്നുന്നില്ല. യുദ്ധത്തിൽ, തമ്പിയെ നിഗ്രഹിച്ച രാമനെ കൊല്ലാതിരുന്നാൽ, ഞാൻ മരിക്കുകയാണ് ഉത്തമം. ഈ പാഴ്ജീവിതംകൊണ്ട് എന്താണൊരു ഫലം? ഇപ്പോഴും തന്നെ ഞാൻ അനുജനുള്ള സ്ഥലത്തേക്ക് പോവുകയാണ്. സഹോദരന്മാരില്ലാതെ ക്ഷണംപോലും ജീവിച്ചിരിക്കാൻ എനിക്ക് സാദ്ധ്യമല്ല. മുമ്പുചെയ്ത ദ്രോഹങ്ങളും ഓർത്ത് ദേവന്മാർ, എന്നെക്കണ്ടാൽ കൈ കൊട്ടിച്ചിരിക്കും.

എന്റെ കുംഭകർണ്ണാ, നീ ഇല്ലാതെ ഞാൻ എങ്ങിനെയാണ് ഇന്ദ്രനെ ജയിക്കുവാൻ സമർത്ഥനാവുക? ഈ വന്നതുമുഴുവൻ വിഭീഷണൻ പറഞ്ഞിരുന്നു. കഷ്ടം! അജ്ഞനായ ഞാൻ, മാന്യനായ വിഭീഷണന്റെ വാക്കുകളേയും കേട്ടില്ലല്ലൊ. കുംഭകർണ്ണനും പ്രഹസ്തനും ഇങ്ങിനെ ഘോരനാശം സംഭവിച്ചതിനാൽ, വിഭീഷണനേയും വാക്കുകളേയും ഓർക്കുമ്പോൾ ലജ്ജതോന്നുന്നു. സദ്ധർമ്മശ്രീയോടുകൂടിയ വിഭീഷണനെ അന്ന്, നിഷ്ക്കരുണം തള്ളിക്കളഞ്ഞതിന്റെ മിതമായ ഫലമാണ് ഇപ്പോൾ വന്നുചേർന്ന ഈ സങ്കടം.''

ഇന്ദ്രാരിയായ രാക്ഷസപ്രമുഖൻ കുംഭകർണ്ണന്റെ നിര്യാണമറിഞ്ഞ് ഹൃദയം കലങ്ങിയ പംക്തികന്ധരൻ, വെറുമൊരു സാധാരണക്കാരനെപ്പോലെ പലതും പറഞ്ഞ് ഏറെനേരം വിലപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ അറുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തൊമ്പതാം സർഗ്ഗം. [നരാന്തകവധം]

ക്രൂരാത്മാവായ രാവണൻ ഉള്ളുരുകിക്കരയുന്നതുകേട്ട ത്രിശിരസ്സ് സമാശ്വസിപ്പിച്ചു:—

"ഞങ്ങളുടെ ഇളയച്ഛൻ, വീരവീരനായ കുംഭകർണ്ണൻ പരലോകപ്രാപ്തനായി. എന്നാൽ അവിടുത്തെപ്പോലുള്ള ഉത്തമപുരുഷന്മാർ ഇങ്ങിനെ കരയുന്നതു് ശരിയല്ല. മൂന്നു ലോകവും വിജയിക്കുവാൻ അവിടുന്നു് ഒററയ്ക്കു് വിചാരിച്ചാൽ മതി. അത്രമാത്രം കെൽപുണ്ടല്ലോ. എന്നിട്ടും വെറുമൊരു സാധുവിനെപ്പോലെ കരയുവാൻ കാരണമെന്തു്? ബ്രഹ്മദത്തമായ വേൽ അവിടുത്തെ കയ്യിലുണ്ടു്. ഏതൊരുവനും അജയ്യമായ വരായുധമല്ലേ അതു്. വില്ലും അമ്പുകളും പോർച്ചട്ടയും, ആയിരം കുതിരകളെ പൂട്ടുന്നതും ഇടിനാദം മുഴക്കുന്നതുമായ ദിവ്യരഥവുമുണ്ടു്. നിശിതങ്ങളായ ആയുധങ്ങളാൽ അനേകം തവണ അവിടുന്നു് അമരന്മാരെ വിജയിച്ചിട്ടില്ലേ? സർവ്വശസ്ത്രാസ്ത്രവിജ്ഞനായ ആ നിന്തിരുവടിക്കു് രാമനെ കീഴടക്കുവാൻ പ്രയാസമോ? എന്നാൽ, മഹാരാജാവേ, അവിടുന്നു് ഇവിടെ ഇരുന്നാൽ മതി. ഗരുഡൻ സർപ്പങ്ങളെ എന്നപോലെ അവിടുത്തെ അരികളെ നിശ്ശേഷം നശിപ്പിക്കുവാൻ ഞാനിതാ പോവുകയായി. ദേവേന്ദ്രൻ ശംബരനെപ്പോലെ, മഹാവിഷ്ണു നരകനെപ്പോലെ, ഞാനിന്നു് രാഘവനെ ഉഗ്രയുദ്ധത്തിൽ നിഗ്രഹിക്കും; സംശയിക്കേണ്ട."

തനിക്കു് പുനർജനനം കിട്ടിയതുപോലെയുള്ള സന്തോഷം, ത്രിശിരസ്സിൻെറ വാക്കുകളാൽ, രാക്ഷസാധിപനു് ഉണ്ടായി. കാലചോദിതനായ രാവണൻ ആനന്ദിച്ചു. ത്രിശിരസ്സിൻെറ വാക്കുകൾ കേട്ട ദേവാന്തകനും നരാന്തകനും തേജസ്വിയായ അതികായനും യുദ്ധത്തിൽ ഇമ്പമോടെ 'ഞാൻ, ഞാൻ' എന്നു പറഞ്ഞു് പുറപ്പെട്ടു.

രാവണൻെറ പുത്രന്മാരായ ഇവർ ഒരുപോലെ വീരന്മാരും, ഇന്ദ്രതുല്യപരാക്രമികളും, ആകാശത്തിൽക്കൂടി സുഗമമായി സഞ്ചരിക്കുവാൻ കഴിയുന്നവരും മായകളെല്ലാം അറിയുന്നവരും, അമരവരന്മാരുടെ അഹങ്കാരം അടക്കിയവരും, അതുല്യയുദ്ധത്തിൽക്കൂടി ഉർമ്മദമാന്നവരും, അതിശക്തന്മാരും, അതിയശസ്സ് സമ്പാദിച്ചവരും, ഒരൊററയുദ്ധത്തിലും തോററു എന്നു് കേൾക്കാത്തവരും, ഗന്ധർവ്വകിന്നരമഹാനാഗങ്ങൾ ഒത്തുവന്നാലും അടരാടൻ കഴിവുള്ളവരും, അസ്ത്രശസ്ത്രപ്രയോഗങ്ങളിൽ അതീവപടുക്കളും, മഹാവിജ്ഞന്മാരും, പലതരത്തിലുള്ള ദിവ്യവരങ്ങൾ സമ്പാദിച്ചവരും, ബാലാദിത്യപ്രഭയാന്നവരും, ഏതുതരത്തിലുള്ള ശത്രു

ക്കളേയും വിജയിക്കുന്നവരുമാണ്. ഉഗ്രദാനവന്മാരുടെ വീര്യമടക്കുന്ന നിലിമ്പരാൽ ആവൃതനായ അമരേശ്വരനെപ്പോലെ ആത്മജന്മാരാൽ ചുററപ്പെട്ട അസുരേന്ദ്രൻ അതിതേജസ്വിയനു.

തനയന്മാരെ സസ്നേഹം ഗാഢാലിംഗനം ചെയ്തു്, മെയ്ക്കോപ്പുകളെല്ലാം അണിയിച്ചു് ശോഭനങ്ങളായ ആശിസ്സുകരം അരുളിച്ചെയ്തു് ലോകോപദ്രവകാരിയായ രാവണൻ യുദ്ധത്തിന്നു് അനുവാദമേകി. കുമാരന്മാരുടെ രക്ഷയ്ക്കു് യുദ്ധോന്മത്തൻ, മത്തൻ, എന്നീ സഹോദരന്മാരേയും സ്നേഹസമ്പൂർണ്ണനായ ആ പിതാവു് കൂടെ അയച്ചു.

ലോകങ്ങളെ മുഴുവൻ കരയിക്കുന്ന വമ്പൻ ദശാനനനെ വലത്തുവെച്ചു് സാഷ്ടാംഗം നമസ്കരിച്ചു് ആ ക്രൂരന്മാർ പുറപ്പെട്ടു. എല്ലാ ഔഷധങ്ങളും കൂടിച്ചേർന്ന സുഗന്ധലേപനങ്ങരം ദേഹം മുഴുവൻ പൂശി. ആ ബലിഷ്ഠന്മാർ, ആറു പേർ, ത്രിശിരസ്സ്—അതികായൻ—ദേവാന്തകൻ—നരാന്തകൻ—മഹോദരൻ— മഹാപാർശ്വൻ എന്നിവർ, അന്തകാജ്ഞയനുസരിച്ചു് യാത്രക്കൊരുങ്ങി. ഐരാവതവംശത്തിൽ ജനിച്ചതും, കരിംകാറിന്നുതുല്യമായതും, 'സുദർശനം' എന്ന നാമമുള്ളതുമായ വലിയ ഗജത്തിൽ മഹോദരൻ കയറി. എല്ലാ വിധത്തിലുമുള്ള ആയുധങ്ങളും, അസ്ത്രങ്ങരം നിറച്ച ആവനാഴിയും ധരിച്ച മഹോദരൻ, അസ്തമനപർവ്വതത്തിലെ ആദിത്യനെപ്പോലെ ആ മത്തേഭത്തിൽ പ്രശോഭിച്ചു. ഉത്തമാശ്വങ്ങളെകെട്ടിയതും ലക്ഷണാന്വിതവുമായ തേരിൽ ആയുധങ്ങളെല്ലാമേന്തിയ രാവണപുത്രൻ ത്രിശിരസ്സ് യുദ്ധസന്നദ്ധനായി പുറപ്പെട്ടു. വാർമഴവില്ലണിഞ്ഞതും, വിദ്യുല്ലതയാൽ മിന്നുന്നതുമായ കാർകൊണ്ടൽ മൂടിയ മാമലപോലെ മൂന്നു കിരീടങ്ങളണിഞ്ഞു് രഥാധിരൂഢനായ ത്രിശിരസ്സ്, മൂന്നു തങ്കക്കൂടുകളിറക്കിയ കൈലാസശിഖരങ്ങരംപോലെ പ്രശോഭിച്ചു.

അരക്കർകോൻെറ ആത്മജൻ വില്ലാളികളിൽ അദ്വിതീയനായ അതികായനും ഒരു ദിവ്യരഥത്തിലേറി. ഒന്നാന്തരം ചക്രങ്ങരം—അക്ഷങ്ങരം—നുകത്തണ്ടുകരം—അതിശക്തിയോടുകൂടിയ കീഴ്ത്തട്ടു്—എന്നിവയൊത്തതും, വില്ല്—ആവനാഴികരം—കുന്തങ്ങരം—പരിഘങ്ങരം—തുടങ്ങിയവ നിറഞ്ഞതുമായ തേരിൽ, എല്ലാതരത്തിലുള്ള പൊന്നാഭരണങ്ങളുമണിഞ്ഞു് മനോഹരകിരീടം ധരിച്ചു് രശ്മികരം പ്രസരിക്കുന്ന മേരു പർവ്വതംപോലെ കുമാരൻ വിലസി. രാക്ഷസവ്യാഘ്രന്മാർ ചൂഴ്ന്ന മഹാശക്തനായ അതികായൻ, ദേവന്മാരാൽ ആവൃതനായ വാസവനെപ്പോലെ ശോഭിച്ചു.

പൊന്നിൽ കോപ്പുകളണിഞ്ഞതും ഉച്ചൈശ്രവസ്സിനുതുല്യമായതും മനോവേഗമിയന്നതുമായൊരു വെൺകുതിരയിൽ, കൊള്ളിമീൻപോലെ തീക്ഷ്ണമായൊരു കുന്തമേന്തിയ നരാന്തകൻ, മയിലിൻപുറത്ത്, വേലെടുത്തുവിളങ്ങുന്ന സുബ്രഹ്മണ്യസ്വാമിയെപ്പോലെ യാത്രതിരിച്ചു.

വജ്രരത്നങ്ങൾ പതിച്ച് ജാജ്വല്യമാനമായ പരിഘമെടുത്ത ദേവാന്തകൻ, രണ്ടുകൈകളിലും മാമലയെടുത്ത സാക്ഷാൽ മഹാവിഷ്ണുവിനെപ്പോലെയായി.

മഹാകായനായ മഹാപാർശ്വൻ വരായുധമായി തിരഞ്ഞെടുത്തത് ഗദയാണ്. ആ വീര്യവാൻ ഉത്തരദിഗീശനായ വൈശ്രവണനെപ്പോലെ തിളങ്ങി.

മഹാത്മാക്കളും മഹാശക്തരുമായ അവർ ആറുപേരും സ്വർഗ്ഗലോകത്തിൽനിന്ന് ദേവശ്രേഷ്ഠന്മാരെപ്പോലെ പുറപ്പെട്ടു. യോഗ്യന്മാരും ക്രൂരന്മാരുമായ അനേകം ആശരന്മാർ ആന–കുതിര–മേഘത്തിനൊലിപൂണ്ടരഥം–എന്നിവകളിൽ കയറി അകമ്പടി സേവിച്ചു. ഭാസ്കരതുല്യരായ ആ കുമാരന്മാർ, ആകാശത്തിൽ വെട്ടിത്തിളങ്ങുന്ന ഗ്രഹങ്ങളെപ്പോലെയാണ് പലക്കും തോന്നിയത്. ആകാശത്തിലെ ഹംസനിരകൾപോലെ, ശരൽക്കാലമേഘംപോലെ അവരുടെ കയ്യിലുള്ള ആയുധങ്ങൾ മിന്നിത്തിളങ്ങി.

വീരവീരന്മാരായ അവർ തീരുമാനിച്ചിരുന്നു; ഒന്നുകിൽ അരികളെ മുഴുവൻ അടർക്കളത്തിൽനിന്ന് വിജയിക്കണം, അല്ലെങ്കിൽ വീരസ്വർഗ്ഗം പൂകണം എന്ന്. പോരിൽ ആവേശം പൂണ്ടുപോകുന്ന അവരുടെ അലർച്ചകൾ, സിംഹനാദങ്ങൾ എന്നിവയാൽ പത്തുദിക്കുകളും മുഖരിതമായി. സായകങ്ങളെ നേരിട്ട് എറിഞ്ഞും, നിഷ്പ്രയാസം പിടിച്ചും, കളിച്ചുകൊണ്ട് യാത്രമുന്നോട്ടു നീങ്ങി. ആ മഹാരഥന്മാരുടേയും അനുയായികളുടേയും ആർപ്പുകളും കൈകൊട്ടലുകളുംകൊണ്ട് മന്നിടം കലുങ്ങി; വാനിടം വിണ്ടതുപോലെയായി.

അത്യാഹ്ലാദത്തോടെ വരുന്ന, മഹാശക്തരായ അവർ കല്ലും മരങ്ങളുമെടുത്ത് തയ്യാറായി നില്ക്കുന്ന കപിസേനയെകണ്ടു. വമ്പന്മാരായ വാനരന്മാരും കൗണപപ്പടയെ നോക്കി. കുടമണികൾ നിറയെക്കെട്ടിയ അശ്വങ്ങൾ–തേരുകൾ–ആനകൾ ഇവ നിറഞ്ഞും കാർകൊണ്ടലിന്നെതിർനിറമാന്നും, മഹായുധ

ങ്ങൾ നിറഞ്ഞും, ജ്വലിക്കുന്ന തീപോലെയുള്ള അസുരന്മാരാൽ നീളെ മൂടിക്കൊണ്ടുവന്ന ആ രക്ഷോസൈന്യത്തെ കണ്ട കപിപ്രവരന്മാർ പെരുംമലകൾ ഏന്തിക്കൊണ്ടു വീണ്ടും വീണ്ടും കൂക്കി. അരക്കന്മാരുടെ ആർപ്പുവിളികളെ പ്ലവംഗന്മാർ ഒട്ടുംതന്നെ പൊറുത്തില്ല. ശ്രീരാമസൈന്യങ്ങളുടെ കൂടിച്ചേർന്ന അലർച്ച കേട്ടു് സഹിക്കാൻ സാധിക്കാതെ, കെല്പേറിയ രാക്ഷസന്മാർ അതിനേക്കാൾ ഉച്ചത്തിൽ അലറിത്തുടങ്ങി.

കൊടുംക്രൂര രാക്ഷസപ്പട മദ്ധ്യത്തിലേക്കു് ഉത്തുംഗശൃംഗാഗ്രങ്ങളെടുത്ത കപിവരന്മാർ കൂററൻ മലകൾപോലെ എത്തിച്ചേർന്നു. ചില വാനരന്മാർ വൃക്ഷങ്ങളും പാറക്കല്ലുകളുമെടുത്തു് വാനിലേക്കു ചാടി. ചൊടിച്ചുകൊണ്ടു മററു ചിലർ മാമരങ്ങളേന്തി നിലത്തുതന്നെ തയ്യാറായി നിന്നു. കപി രാക്ഷസന്മാരുടെ കൂട്ടപ്പോർ അതീവഭയങ്കരമായി. മലകളും മരങ്ങളും പാറകളും എതിരില്ലാതെ വർഷിച്ചു. ബാണസമൂഹത്താൽ ചുററപ്പെട്ടാലും, സിംഹനാദം മുഴക്കിയ കപികേസരികൾ രാക്ഷസപ്പടമദ്ധ്യത്തിൽ കടന്നുചെന്നു് അടരാടി. കല്ലുകളെക്കൊണ്ടു് അരക്കന്മാരെ കരടന്മാർ പൊടിച്ചു. പോർച്ചട്ടയും മെയ്യാഭരണങ്ങളുമണിഞ്ഞു് രഥത്തിലേറിവന്നവരേയും ഗജങ്ങളിലും അശ്വങ്ങളിലും ഇരിക്കുന്നവരേയും കരടന്മാർ പെട്ടെന്നു ചാടിച്ചെന്നു് അടിച്ചു. ശൈലാഗ്രങ്ങളെക്കൊണ്ടു് ദേഹം മുഴുവൻ തകന്നും മുഷ്ടികളാൽ കണ്ണുകൾ അടന്നുവീണും, അടികൊണ്ടു് വിറയാന്നും, ഭൂതലത്തിൽ ആർത്തരായി നിശാചരന്മാർ വീണു. എന്നാൽ അരക്കന്മാരും നിശിതാസ്ത്രങ്ങളെക്കൊണ്ടു് പ്ലവംഗവീരന്മാരെ പിളക്കുന്നുണ്ടു്. ശൂലം–മുൾത്തടി–വാൾ–കുന്തം–വേൽ തുടങ്ങിയ ആയുധങ്ങൾ തെരുതെരു അയച്ചു് കപികളെ കീറിയ അസുരന്മാർ മുന്നേറി. വിജയത്തിൽ അത്യാഗ്രഹമിയന്ന കപിരാക്ഷസന്മാർ അന്യോന്യം അനേകം അരികളെ വീഴ്ത്തി. മാററാരുടെ ചെഞ്ചോരയിൽ അസുരവാനരന്മാർ മുഴുകി. ദൈത്യന്മാരും കരടന്മാരും വാളും പർവ്വതങ്ങളും അന്യോന്യം വർഷിച്ചപ്പോൾ അല്പനേരത്തിനുള്ളിൽ ചെന്നിണം നിലത്തിൽ നിറഞ്ഞു കഴിഞ്ഞു. അടരിൽ ആസക്തരായ ദാനവന്മാരുടെ കൂററൻ ശരീരങ്ങൾ മലകൾപോലെ ഒന്നിടത്തെ ആകെ മറച്ചു. കീശവരന്മാർ രാക്ഷസന്മാരിൽനിന്നും ശൂലങ്ങൾ തട്ടിപ്പറിച്ചു് ഒടിച്ചു് ദൂരത്തെറിഞ്ഞു. തള്ളിയവരും തള്ളലേററവരും അത്ഭുതാവഹമായ രീതിയിൽ ഏററുമുട്ടി. വാനരന്മാരെക്കൊണ്ടു് വാനരന്മാരെത്തന്നെ, ഒഴിഞ്ഞുമാറിയും മററും അസുരന്മാർ അടിപ്പിച്ചു. അതേപോലെത്തന്നെ നിശാചരന്മാരെ നിശാചരന്മാരും പ്രഹരിച്ചു. കീശന്മാരിൽനിന്നു് കല്ലുകൾ തട്ടിപ്പറിച്ചു് അതുകൊണ്ടുതന്നെ രാക്ഷസന്മാർ അവരെ

താഡിച്ചു. ആയുധങ്ങൾ പിടുങ്ങിയെടുത്ത മർക്കടന്മാർ അതുകൊണ്ടു് നിശാചരന്മാരെ കാലന്നുക്കു് അയച്ചു. ശൂലങ്ങളും ശൈലാഗ്രങ്ങളും അന്യോന്യം കഠിനമായി പ്രയോഗിച്ചു. ഉഗ്രങ്ങളായ അട്ടഹാസങ്ങളും ഗർജ്ജനങ്ങളും ഇരുഭാഗത്തുനിന്നും മുഴങ്ങി. കപിവരന്മാരുടെ തല്ലുകൾകൊണ്ടു് പോർച്ചട്ട ചിന്നിച്ചിതറിയ രാക്ഷസന്മാർ ചെഞ്ചോരയുമൊലിപ്പിച്ചു് പശയൊഴുകുന്ന മരങ്ങളെപ്പോലെ വീണുകിടന്നു. ആനപ്പുറത്തും കുതിരപ്പുറത്തും വന്ന കൌണപന്മാരെ അടിച്ചുവീഴ്ത്തി അവയിൽ ആരോഹണം ചെയ്ത കപിയൂഥപന്മാർ, ആനകളെക്കൊണ്ടു ആനകളേയും കുതിരകളെക്കൊണ്ടു കുതിരകളേയും ചതച്ചിട്ടു. സന്തുഷ്ടമാനസരായിത്തീർന്നിരുന്ന സുഗ്രീവപ്പട ശാഖോപശാഖകളോടുകൂടിയ മരങ്ങളാലും പാറക്കല്ലുകൾ നിറഞ്ഞ കൊടുമുടികളാലും ദശാനനസൈന്യത്തെ വീക്കിത്തുടങ്ങി. ക്ഷുരപ്രകൾ—അർദ്ധചന്ദ്രാകാരശരങ്ങൾ—ഭല്ലങ്ങൾ—എന്നിവകൊണ്ടു് പർവ്വതശിഖരങ്ങളേയും വൃക്ഷങ്ങളേയും ഉടച്ചും മുറിച്ചുംകൊണ്ടു് തേരാളികൾ എല്ലായിടത്തുമെത്തി.

ഇങ്ങനെ മരങ്ങൾ, കല്ലുകൾ, ശിഖരങ്ങൾ, രാക്ഷസകപികളുടെ ജഡങ്ങൾ എന്നിവകൊണ്ടു് യുദ്ധക്കളം നിറഞ്ഞു. ഗർവ്വിതരും സന്തുഷ്ടമാനസരുമായ മർക്കടപ്പട ആ യുദ്ധത്തിൽ നിർഭയരായിട്ടാണു്, അനേകവിധശസ്ത്രാസ്ത്രങ്ങളോടുകൂടിവന്ന രാക്ഷസന്മാരെ എതിരിട്ടതു്. വൈവശ്യമേതുമില്ലാതെ ആ സങ്കുലയുദ്ധത്തിൽ കപിസൈന്യം വളരെയധികം നിശാടരെ നിലംപതിപ്പിച്ചു. അംബരത്തിൽ യുദ്ധകുതുകികളായിനില്ക്കുന്ന ദേവന്മാരും ഋഷിവരന്മാരും ആവേശത്താൽ ആർത്തുതുടങ്ങി.

വായുവേഗതയാർന്ന കുതിരയിൽ വരായുധമായ വേലുമേന്തിവരുന്ന നരാന്തകൻ, മഹാമത്സ്യം കടലിൻ മദ്ധ്യത്തിലേക്കു് എന്നപോലെ കപിപ്പടയിലേക്കു് കടന്നു. മിന്നിത്തിളങ്ങുന്ന കുന്തത്താൽ ആ സുരവൈരി ഒററക്കു് അരക്ഷണത്തിൽ എഴുനൂറു വാനരന്മാരെ പിളർത്തിവീഴ്ത്തി. വമ്പനായ നരാന്തകൻ, വാനരസേനയിൽ, കുതിരപ്പുറത്തേറി ഒററക്കു സഞ്ചരിക്കുന്നതു് വിദ്യാധരന്മാരും മഹർഷിവരന്മാരുംനോക്കി. അവൻ പോകുന്ന വഴിമുഴുവൻ മാംസവും രക്തവും നിറഞ്ഞു് ചളികെട്ടുകയാണു് കുന്നുകൾപോലെ കീശന്മാർ അവിടവിടെവീണു. അവൻെറ നേരിട്ടു് അടുക്കുവാൻ തുടങ്ങുന്ന കപിവരന്മാരെ അപ്പോഴെല്ലാം നരാന്തകൻ കുത്തിപ്പിളർത്തിക്കഴിയും. ഉണങ്ങിയ കാടിനെ അഗ്നിപോലെ കപിസൈന്യത്തെ അവൻ എരിച്ചു. വാനരന്മാർ മരങ്ങളും കുന്നുകളും പറിച്ചെടുക്കുമ്പോഴേക്കും രാക്ഷസവരൻെറ വേൽ അവരുടെ ശരീരത്തിൽ, അചലത്തിൽ

വജ്രമെന്നതുപോലെ പതിക്കും- വർഷത്തിലെ കൊടുങ്കാററുപോലെ ഊർജ്ജസ്വി യായ നരാന്തകൻ എല്ലായിടത്തും എത്തി, എല്ലാവരേയും മർദ്ദിച്ചു. വീരവാനര ന്മാർപോലും ഓടുവാനും, നിൽക്കുവാനും, അനങ്ങുവാനുംകൂടി ഭയംകൊണ്ട് അശ ക്തരായിതീർന്നു. എതിർത്തവനും, നിൽക്കുന്നവനും, പോകുന്നവനും, ഒരേതരത്തിൽ നരാന്തകൻ അഴലേററി. അന്തകന്നു് തുല്യമായി സൂര്യതേജസ്സുള്ള കുന്തമൊന്നു കൊണ്ടുതന്നെ അനേകമനേകം കപിപ്പടകളെ പിളർത്തിവീഴിച്ചു. ഇടത്തീപോ ലെയുള്ള വേലിൻ ചാട്ടലിനെ ഏൽക്കുവാൻ ശേഷിയില്ലാതെ കീശസംഘം ചീർത്ത ശബ്ദത്തിൽ ആർത്തു. വജ്രപാതമേററിട്ടുള്ള മലകൾപോലെ വീരവാനര ന്മാരുടെ ഉടലുകൾ രണാങ്കണത്തിൽ നിറഞ്ഞു.

മുൻപ് കുംഭകർണ്ണനാൽ വീഴ്ത്തപ്പെട്ടിരുന്ന വാനരശ്രേഷ്ഠന്മാർ സുഖപ്പെട്ട് സുഗ്രീവസമീപത്തിൽ നിൽക്കുന്നുണ്ടായിരുന്നു. നരാന്തകനിൽനിന്നുള്ള ഭയ ത്താൽ ചിന്നിച്ചിതറുവാൻ തുടങ്ങുന്ന കപിപ്പടയെ വാനരരാജാവു് കണ്ടു. പായുന്ന സൈന്യങ്ങളുടെ പിന്നിൽ കുതിരപ്പുറത്തേറി കുന്തവുമേന്തിവരുന്ന രാ ക്ഷസേന്ദ്രനുമുണ്ട്. സമീപത്തുതന്നെ നില്ക്കുന്നവനും, ഇന്ദ്രതുല്യപരാക്രമിയുമായ അംഗദകുമാരനോട് തേജസ്സേറിയ വാനരാധിപൻ പറഞ്ഞു:—

"ഉണ്ണി, കുതിരപ്പുറത്തേറിവരുന്ന ആ അരക്കൻ മർക്കടസൈന്യത്തെവല്ലാതെ കലക്കുന്നു, വേഗത്തിൽ അവനെ നിഗ്രഹിച്ചുവരു."

മഹാരാജാവും പിതൃതുല്ല്യനുമായ സുഗ്രീവൻെറ അരുളപ്പാടുകേട്ട യുവരാ ജാവ്, കാർമേഘപടലത്തിൽനിന്നു സൂര്യൻ എന്നപോലെ കപിമദ്ധ്യത്തിൽ നിന്നു പുറപ്പെട്ടു. തോൾവളകളണിഞ്ഞ കപിപുംഗവൻ ധാതുപൂർണ്ണമായ മഹാ ഗിരിപോലെ പ്രശോഭിച്ചു. അതിതേജസ്വിയായ അംഗദനു് പല്ലും നഖവുമാണ് ആയുധം. മററായുധങ്ങളൊന്നുമില്ലാത്ത ബാലിനന്ദനൻ നരാന്തകൻെറ മുന്നി ലെത്തിപ്പറഞ്ഞു:—

"ഹേ നില്ക്കു. ഈ സാധുക്കളായ കുരങ്ങന്മാരെകൊണ്ട് നിനക്കെന്തു കാര്യം? വജ്രതുല്ല്യമായ വേൽ എൻെറനേരിട്ട് നെഞ്ചിലേക്ക് ചാട്ടിക്കൊള്ളു."

അംഗദൻെറ പരിഹാസവാക്കുകൾ നരാന്തകനെ ക്രുദ്ധനാക്കി. ദംഷ്ട്രകൾ കാണുമാറ് പല്ലുകൾകൊണ്ട് ചുണ്ടുകടിച്ചു് ഉഗ്രമായ ഉരഗംപോലെ ചീററി, അതിശക്തിയിൽ അംഗദൻെറ വിരിമാറിലേക്ക് എറിഞ്ഞുകഴിഞ്ഞു, വജ്രതുല്ല്യ മാണ് അംഗദൻെറ വക്ഷസ്സ്ഥലം. അവിടെത്തട്ടിയകുന്തം മുറിഞ്ഞു്, ഗരുഡനാൽ മുറിന്നമായ ഭുജംഗശരീരംപോലെ ഭൂമിയിൽ പതിച്ചു. ഉത്തുംഗമായ അശ്വത്തെ

ദൈകപരത്തി ഒന്നടിച്ചു. കുമാരന്റെ കൈത്തലം ശിരസ്സിൽ തട്ടിയപ്പോൾ കണ്ണുകൾപൊട്ടി-അണ്ണാക്കുകഴിഞ്ഞു്-നാവുപുറത്തുചാടി. തലച്ചോർ ചിന്നിച്ചിതറിയ അശ്വം കുന്നിൻമുടിപോലെവീണു് ചത്തുമലച്ചു. കുതിരപോയ നരാന്തകൻ അത്യന്തം രുഷ്ടനായി കൈമടക്കി, ദേവേന്ദ്രപുത്രനന്ദനന്റെ തലയ്ക്കൊന്നു ഊക്കിൽ ഇടിച്ചു. ആ പ്രഹരത്താൽ തലയിൽ മുറിവുപററി രക്തം ഒഴുകിത്തുടങ്ങിയ അംഗദൻ ഒന്നു് ജ്വലിച്ചു. അല്പനേരം തന്റേടം വിട്ടനിലയിൽ പകച്ചുനിന്നു. ഉത്തരക്ഷണത്തിൽ, അദ്രിശൃംഗസദൃശമായ മുഷ്ടിചുരുട്ടി, വജ്രതുല്യശക്തിയിൽ നരാന്തകന്റെ മാറിടത്തിൽ കുമാരനൊന്നു ഇടിച്ചു. രാക്ഷസേന്ദ്രന്റെ നെഞ്ഞു് ചതഞ്ഞമന്നപോലെയായി; തീജ്വാലകൾ ഛർദ്ദിച്ചു; സർവ്വ അംഗങ്ങളിലും ചെന്നിണം പൊട്ടിയൊഴുകി; മന്നിടത്തിൽ മാമലപോലെ മറിഞ്ഞുവീണു. വാനിടത്തിൽനില്ക്കുന്ന അമരന്മാർ തുള്ളിക്കളിച്ചാർത്തുതുടങ്ങി. വാനരന്മാർ സന്തുഷ്ടരായി കൂക്കിവിളിച്ചു. അതിദുഷ്കരമായ പരാക്രമപ്രൗഢിയോടെ ബാലിജൻചെയ്ത കൃത്യം ശ്രീരാമസ്വാമിക്കു് ഏററവുമാനന്ദംവളർത്തി. അല്പം പകച്ചവനാണെങ്കിലും വിക്രമവീര്യശാലിയായ അംഗദൻ അടരിൽ അത്യധികം ഇമ്പമാർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ യുദ്ധകാണ്ഡം അറുപത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## ഏഴുപതാം സർഗ്ഗം. [ദേവാന്തകാദിവധം]

നരകാന്തകൻ ഹതനായതുകണ്ടു രാക്ഷസന്മാർ അതിദുഃഖത്തോടെ ഉറക്കെ കരഞ്ഞുതുടങ്ങി. രാവണാത്മജന്മാരായ ദേവാന്തകനും ത്രിശിരസ്സും, പൗലസ്ത്യനന്ദനനായ മഹോദരനും ആ ദാരുണമരണത്തിനു ദൃക്സാക്ഷികളായിരുന്നു.

വൻകാറിനൊത്ത കരിവരനിലേറിയ മഹോദരൻ, അംഗദനിഗ്രഹത്തിന്നു തയ്യാറായി പാഞ്ഞണഞ്ഞു. സഹോദരദുഃഖത്തിനാൽ വേവുന്ന ഹൃദയത്തോടെ ദേവാന്തകൻ മിന്നിത്തിളങ്ങുന്നൊരു പരിഘവുമോങ്ങി ബാലിതനയനോടെതിർത്തു. ഉത്തമാശ്വങ്ങളെക്കെട്ടിയ ദിവ്യരഥത്തിൽ ഏറിയ ത്രിശിരസ്സും താരാനന്ദനനോടു് പാഞ്ഞേററു. ദേവന്മാരുടെ യുദ്ധമദമകററിയ മഹാവീരന്മാരാണു് മൂന്നുപേരും. മൂന്നുഭാഗത്തുനിന്നും ആ ഭയങ്കരന്മാരോടു് ഏകകാലത്തിൽ എതിരിടാൻ തയ്യാറായ താരാസുതൻ, ശാഖോപശാഖകൾ ധാരാളമുള്ളൊരു വന്മരം

പറിച്ചെടുത്തു് ദേവാന്തകന്റെ നേരിട്ടു് ഊക്കിലെറിഞ്ഞു. ഇന്ദ്രൻ മിന്നൽ കൊണ്ടു് എന്നപോലെ പാമ്പിനൊത്തുള്ളതുകളായ സായകങ്ങളാൽ ത്രിശിരസ്സ് വൻമരത്തെ കഷണംകഷണമാക്കിവീഴ്ത്തി. വൃക്ഷം ഛിന്നഭിന്നമായതുകണ്ട അംഗദൻ ചാടിച്ചെന്നു് കല്ലും മരവും വർഷിച്ചുതുടങ്ങി. ത്രിശിരസ്സ് വരുന്ന വയെ എല്ലാം മദ്ധ്യത്തിൽവെച്ചുതന്നെ ഉഗ്രശരങ്ങളാൽ തകർത്തു. ദേവാന്തകൻ പരിഘംകൊണ്ടടിച്ചു് അനേകം വൃക്ഷങ്ങളെ മുറിച്ചു. അമ്പുകൾ ഉതിർത്തു കൊണ്ടു് ത്രിശിരസ്സ് അംഗദനോടു് അണഞ്ഞു. മഹോദരൻ ആനയെ ഓടിച്ചു് മറുഭാഗത്തുനിന്നും ബാലിപുത്രനെ അടുത്തു. അതിരുഷ്ടനായ അവൻ വജ്രതുല്യ തോമരത്താൽ കപീന്ദ്രമാറിടത്തിൽ ആഞ്ഞുകുത്തി. ചൊടിച്ച ദേവാന്തകൻ പരിഘത്താൽ ഒന്നടിച്ചു് പിൻമാറി. രാക്ഷസമുഖ്യന്മാരിൽ അദ്വിതീയരായ മൂന്നുപേർ ഒപ്പം എതിരിട്ടും യാതൊരു ക്ലേശവുമില്ലാതെ, അതിപ്രതാപിയും തേജ സ്വിയുമായ ബാലിപുത്രൻ അതിഋജ്ജയനായി ഊക്കെടുത്തു് മൂവരോടും ഒപ്പം എതിർത്തു. അംഗദകുമാരൻ കൈപരത്തി ഗജേന്ദ്രനെ ഒന്നടിച്ചു. അതുകൊണ്ടു തന്നെ രണ്ടുകണ്ണും തെറിച്ച ആന ദീനദീനം അലറി, അതിന്റെ കൊമ്പൊന്നു പറിച്ചെടുത്തു്, മഹാബലവാനായ യുവരാജാവു് ഓടിച്ചെന്നു് ദേവാന്തകനെ ഒന്നു് താഡിച്ചു. കൊടുങ്കാററുകൊണ്ടു് ആടുന്ന മാമരംപോലെ ഒന്നു ചാഞ്ചാടിയ അവൻ അംഗങ്ങളെല്ലാം കുഴഞ്ഞു്, വായിൽനിന്നും ചെഞ്ചോര കക്കിത്തുടങ്ങി. അല്പനേരംകഴിഞ്ഞു് പണിപ്പെട്ടു് ആശ്വാസമാന്ന ദേവാന്തകൻ ദൃഢതിയാന്നു് എഴുന്നേററു. ഘോരമായ പരിഘംചുഴററി അംഗദനെ ഒന്നടിച്ചു. കപിരാജ കുമാരൻ നിലത്തൊന്നു മുട്ടുകുത്തിപ്പോയി. വീണ്ടും പെട്ടെന്നു് ചാടി എഴുന്നേററു. നേരിട്ടുവരുന്ന ത്രിശിരസ്സ് ഘോരങ്ങളായ മൂന്നുശരങ്ങൾ ഒപ്പം നെററിയി ലേക്കു് വിട്ടു.

യുവരാജാ അംഗദനെ മൂന്നു മഹാരഥന്മാർ ഒന്നിച്ചെതിർക്കുന്നതു് കണ്ട ഹനുമാനും നീലനും അരക്ഷണംകൊണ്ടു് കുമാരസമീപത്തിലെത്തിച്ചേർന്നു. വരു ന്ന വഴിക്കുന്നതന്നെ നീലൻ അത്യുന്നതമായൊരു ശൃംഗം ത്രിശിരസ്സിന്റെ നേരിട്ടു് എറിഞ്ഞു. രാവണാത്മജൻ ക്രൂരമ്പുകൾകൊണ്ടു് അതിനെ മദ്ധ്യത്തിൽവെച്ചു തന്നെ തകർത്തു. നൂറുനൂറു കണക്കിലുള്ള ശരങ്ങളാൽ പാറകൾ പൊട്ടി, അഗ്നി ജ്വാലകൾ ചിന്നിച്ചിതറികൊണ്ടു് കൊടുമുടി വീണു. അവന്റെ ആയോധന സാമർത്ഥ്യംകണ്ടു് സന്തോഷത്തോടെ ദേവാന്തകൻ പരിഘവുമേന്തി മാരുതി യോടു് ആർത്തടുത്തു. നേരിട്ടുവരുന്ന അവനെ പവനതനയനായ ഹനുമാൻ ചാടിയടുത്തു് അഗ്നിതുല്യമായ മുഷ്ടിയാൽ തലയ്ക്കൊന്നു ഇടിച്ചു. അതോടെ

മാരുതി അത്യുഗ്രമായി ഒന്നലറുകയും ചെയ്തു. അർക്കരെല്ലാം കിടുകിടെ വിറച്ചു. ദേവാന്തകന്റെ കണ്ണുകൾ ഞടന്നുവീണു, നാവ് ഏററവും തുങ്ങി; ജീവൻ വെടിഞ്ഞ് മന്നിൽ മറിഞ്ഞു.

രാക്ഷസരാജപുത്രനായ ദേവാന്തകന്റെ നിധനം കണ്ടു് ത്രിശിരസ്സ്, അസ്ത്രങ്ങൾ തുടരെത്തുടരെ നീലന്റെ മാറിലേക്ക് അയച്ചു. ക്രുദ്ധനായ മഹോദരനാകട്ടെ മന്ദരപർവ്വതത്തിൽ സൂര്യനെന്നപോലെ മലസ്സോക്കുന്ന മറെറാരു മാതംഗത്തിൽ കയറി കാർമിന്നൽ വില്ലിൽനിന്ന് ശരവർഷങ്ങൾ തൂകി നീലനോട്ട് അടുത്തു. സർവ്വസൈന്യാധിപനായ നീലന്റെ ശരീരം മുഴുവൻ മുറിഞ്ഞു രക്തമൊഴുകി. വൻകരുത്തനായ മഹോദരന്റെ സായകങ്ങൾ കപിയൂഥമുഖ്യനെ സ്തംഭിപ്പിച്ചു. യാതൊന്നും തോന്നാതെ അല്പനേരം പകച്ചുനിന്നു. പെട്ടെന്നു തൻേറടമാന്ന നീലൻ; മരത്തോപ്പുകൾകൊണ്ടു് മൂടിയ ഒരു കന്നു പറിച്ചു് മഹോദരന്റെ ശിരസ്സിലൊന്നടിച്ചു. വജ്രപ്രഹാരമേററൊരു അദ്രിയെപ്പോലെ, ആനയോടുകൂടിയ മഹോദരൻ ചതഞ്ഞു് ഉയിരററു മന്നിടത്തിൽ വീണുകഴിഞ്ഞു. ചെറിയച്ഛനെ കൊന്നതുകണ്ട ത്രിശിരസ്സ്, വില്ലേന്തി മുന്നോട്ടണഞ്ഞു് കൂത്ത ശരങ്ങൾ ആഞ്ജനേയനിൽ തെരുതെരെ അയച്ചു. ചൊടിച്ച മാരുതി ഒരു കന്നിൻമുടി പറിച്ചെടുത്തു് എറിഞ്ഞു. നിശിതശരങ്ങളെക്കൊണ്ടു് ആ പർവ്വതശിഖരം ത്രിശിരസ്സ് പൊടിച്ചിട്ടു. അതു കണ്ട കപീന്ദ്രൻ മാമരങ്ങളെ തുരുതുരെ എറിഞ്ഞു.

പ്രതാപിയായ രാവണി വരുന്ന വരുന്ന മരങ്ങളെ ആകാശത്തിൽനിന്നു തന്നെ അറുത്തിട്ടു് അതികഠിനമായി അലറി. അതിരുഷ്ടനായ മാരുതി അടുത്തു്, സിംഹം ഗജേന്ദ്രനെ എന്നപോലെ ആ വലിയ അശ്വങ്ങളെ നഖാഗ്രങ്ങളാൽ പിളത്തി. കാളരാത്രിയിലെ കാലനെന്നപോലെ രാവണാത്മജൻ, വലിയൊരു വേലെടുത്തു് ചുഴററി പവനാത്മജനെ ലക്ഷ്യമാക്കി ചാട്ടി. കൊള്ളിമീൻപോലെ അംബരതലത്തിൽക്കൂടി വരുന്ന വേലിനെ വായുതനയൻ പിടിച്ചു് ഉണക്കക്കൊള്ളിപോലെ പൊട്ടിച്ചു് ഒന്നലറി. അത്യുഗ്രമായ വേലിനെ പിടിക്കുന്നതും നിഷ്പ്രയാസം ഒടിക്കുന്നതും കണ്ട വാനരസൈന്യമാകെ സന്തോഷിച്ചു് ഇടിനാദംപോലെ ആത്തുവിളിച്ചു. ത്രിശിരസ്സ്, ഏററവും മൂർച്ചയുള്ളൊരു ഖഡ്ഗമെടുത്തു് ഹനുമാന്റെ മാറിൽ വെട്ടി. വെട്ടുകൊണ്ട മാരുതി, ആളിയ അഗ്നിപോലെ ജാജ്വല്യമാനനായി. ത്രിശിരസ്സിന്റെ മാറിടത്തിൽ കൈത്തലത്താൽ ഒന്നാഞ്ഞടിച്ചു. അസുരപ്രമുഖന്റെ കൈപ്പിടി അയഞ്ഞു് വാൾ വീണു; തന്റേടമില്ലാതെ അവനും, പർവ്വതതുല്യനായ ആഞ്ജനേയൻ രാക്ഷസഹസ്തത്തിൽനിന്നു്

ഖഡ്ഗം തട്ടിപ്പറിച്ചെടുത്തു് ഉച്ചത്തിൽ ഒന്നലറി. അസഹ്യശബ്ദംകേട്ടു് ത്രിശിരസ്സു് ചാടിയെഴുന്നേററതും മുഷ്ടിചുരുട്ടി ഹനൂമാൻെറ മാറിൽ ഇടിച്ചതും ഒപ്പമായിരുന്നു. ഇടികൊണ്ട മാരുതി രുഷ്ടനായി അവൻെറ കിരീടത്തോടെയുള്ള തല പിടിച്ചു് ചാഞ്ചാടിച്ചു. ഉത്തമകുണ്ഡലങ്ങളും മുകടങ്ങളുമണിഞ്ഞ അവൻെറ തലകൾ മൂന്നും, വജ്രതുല്യം മൂർച്ചയുള്ള വാളാൽ, ദേവേന്ദ്രൻ ത്വഷ്ടാവിൻെറ ശിരസ്സെന്നപോലെ വെട്ടിവീഴ്ത്തി. ആ വാസവശത്രുവിൻെറ, എരിയുന്ന അഗ്നിപോലെയുള്ള കണ്ണുകളോടുകൂടിയ ഉത്തമാംഗങ്ങൾ, ആകാശത്തിൽനിന്നു നക്ഷത്രങ്ങളെന്നപോലെ രണാങ്കണത്തിൽ പതിച്ചുരുണ്ടു. ശക്രതുല്യപരാക്രമിയായ ഹനൂമാൻ, മൂന്നു തലകളോടുകൂടിയ ആ ദേവാരിയെ ഇങ്ങനെ നിഗ്രഹിച്ചപ്പോൾ, സഹിക്കവയ്യാത്ത സന്തോഷത്തോടെ മർക്കടന്മാർ കൂട്ടമിട്ടു ആർത്തു. ഭൂമി മുഴുവൻ കലുങ്ങിയപോലെയായി. രാക്ഷസന്മാർ നാലുപാടും പാഞ്ഞൊളിച്ചു തുടങ്ങി.

മഹോദരമരണം കണ്ട മത്തൻ എന്ന ആശരവ്യാഘ്രൻ കോപാന്ധനായിത്തീർന്നു. കാരിരുമ്പുകൊണ്ടു് നിർമ്മിച്ചതാണു് അവൻെറ വൻഗദ. പൊൻപോളകൾ പ്രശോഭിക്കുന്നതും, മാംസരക്തങ്ങൾ പററിപ്പിടിച്ചതും, അനേകായിരം ശത്രുക്കളുടെ ജീവനൊടുക്കിയതും, തേജസ്സേറിയ അഗ്രഭാഗത്തിൽ രക്തമാലകൾ അണിഞ്ഞതും, ഐരാവതത്തിൻെറ മാത്രമല്ല മഹാപത്മദിക് ഗജേന്ദ്രൻെറ മദത്തെക്കൂടി നശിപ്പിച്ചതുമായ ആ വലിയ ഗദയുമെടുത്തു് മത്തൻ വാനരസൈന്യമദ്ധ്യത്തിലേക്കു് ചാടിയണഞ്ഞു. കാലാഗ്നിപോലെ പടയുടയ്ക്കാൻ തുടങ്ങുന്ന രാവണാത്മജൻെറ മുന്നിലേക്കു് അമിതശക്തനായ ഋഷഭൻ എത്തി, തടുത്തു. ഗിരിതുല്യനായി മുമ്പിൽ നില്ക്കുന്ന മർക്കടൻെറ നെഞ്ചിൽ ആ വലിയ ഗദകൊണ്ടു് ആശരൻ അടിച്ചു. ആ വിശാലവക്ഷസ്സിൽനിന്നു് കടുനിണം ഒഴുകുക മാത്രമല്ല, ഋഷഭൻ ഒന്നു വിറച്ചു് അല്പനേരം ബോധരഹിതനാവുകകൂടിയുണ്ടായി. സുബോധമാന്ന വാനരോത്തമൻ, അസുരൻെറ നേരിട്ടുതന്നെ ഓടിച്ചെന്നു് ആ വലിയ ഗദ തട്ടിപ്പറിച്ചു് വീണ്ടും വീണ്ടും ചുഴററി; ആ ക്രൂരൻെറ തലയിൽ തന്നെ അർപ്പിച്ചു. പല്ലും കണ്ണും തെറിച്ച മത്തൻ വജ്രമേററ പർവ്വതംപോലെ പ്രാണനററു് വീണു. ഭീകരമായ അവയവങ്ങൾ ചിന്നിച്ചിതറി രണക്കളത്തിൽ പരന്നു. ഉയിർപോയ നിശാചരനെകണ്ട രാക്ഷസപ്പട, ആയുധങ്ങളുമുപേക്ഷിച്ചു് ജീവനെ രക്ഷിക്കുവാൻ നാലുംപാടും ഓടിത്തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപതാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തൊന്നാം സർഗ്ഗം. [അതികായവധം]

അത്ഭുതവിക്രമന്മാരായ അരക്കന്മാരുടെ സൈന്യം ഉടഞ്ഞു ചിന്നിച്ചിതറന്നതും, ശക്രതുല്യപരാക്രമികളായ സഹോദരന്മാർ ഹതരായതും, ഇളയച്ഛന്മാരായ മത്തപ്രമത്തസഹോദരന്മാർ വീണതും കണ്ട അതികായൻ രുഷ്ടനായി. അതിതേജസ്സുള്ളവനും, വിധാതാവിൽനിന്നു് അനേകം വരങ്ങൾ സമ്പാദിച്ചവനും, ദേവാസുരമദങ്ങളെ അപഹരിച്ചവനും, മാമലയ്യൊത്തദേഹമുള്ളവനുമായ അതികായൻ, ആയിരം സൂര്യന്മാർ ഒ..നിച്ചു് ഉദിച്ചതുപോലെ പ്രകാശിക്കുന്ന തേരിൽ കയറി കപികളെ പാഞ്ഞെതിർത്തു. ആ ഇന്ദ്രവൈരി, പെരിയ വില്ലിൻ ഞെരഞ്ഞാണൊലി മുഴക്കി, ചീർത്ത ഒച്ചയോടെ, സ്വനാമം ഉച്ചത്തിൽ പറഞ്ഞു. ശുഭകുണ്ഡലങ്ങളും കിരീടവുമണിഞ്ഞ രാവണസൂനുവിൻെറ ശബ്ദവും, വില്ലിൻ നാദവും, പ്ലവംഗരെ നടുങ്ങിച്ചു. കുംഭകർണ്ണൻ ഇതാ രണ്ടാമതും വരുന്നു എന്നിങ്ങനെ, അതികായൻെറ ദേഹവലിപ്പംകണ്ട കുരങ്ങന്മാർ നിശ്ചയിച്ചു് പേടിച്ചരണ്ടു് അന്യോന്യം കെട്ടിപ്പിടിച്ചു് കണ്ണടച്ചുതുടങ്ങി. ത്രിഭുവനങ്ങൾ മൂന്നടിയളക്കാൻ വളൎന്നു നില്ക്കുന്ന മഹാവിഷ്ണുവാണോ എന്നു ശങ്കിച്ചു് ചില വാനര യോദ്ധാക്കൾ രണക്കളത്തെത്തന്നെ ഉപേക്ഷിച്ചു കഴിഞ്ഞു. എല്ലാവരും കൂടി ഓടിച്ചെന്നു് ശരണ്യനും മഹാത്മാവുമായ ലക്ഷ്മണനെ അഭയം പ്രാപിച്ചു.

ചാപബാണിയായ അതികായനെ ദൂരത്തിൽനിന്നു കാകുൽസ്ഥൻ കണ്ടു. തേരിലിരുന്നു് കാർകൊണ്ടൽപോലെ അലറുന്ന ആ പെരുംകുററനെ നോക്കി ആശ്ചര്യത്തോടെ ശ്രീരാമചന്ദ്രൻ, കപികൾക്കു് ആശ്വാസമേകിക്കൊണ്ടു് വിഭീഷണനോടു് ചോദിച്ചു:—

"ഹേ വിഭീഷണ! പർവ്വതാകാരനായ ഇവൻ ആരാണു്? രക്തവർണ്ണനേത്രനായ ഈ വില്ലാളി ആയിരം അശ്വങ്ങളെ പൂട്ടിയ രഥത്തിലാണു് വരുന്നതു്. കത്തിജ്വലിക്കുന്ന കൂൎത്തമുനയുള്ള ശൂലങ്ങൾ—തോമരങ്ങൾ—കുന്തങ്ങൾ എന്നിവ രഥത്തിൽ ഇവനു നാലുപുറവും വെച്ചിരിക്കുന്നതുകണ്ടാൽ, മഹാഭൂതങ്ങളാൽ ആവൃതനായ പരമേശ്വരനാണോ എന്നു തോന്നും.

കാലൻെറ നാവുപോലെ നീണ്ട കുന്തങ്ങൾ—തേർവേലുകൾ—ചുഴന്ന ഇവൻ ഇടിമിന്നൽകൊണ്ടു് മേഘമെന്നതുപോലെ പരിലസിക്കുന്നുണ്ടല്ലോ. പൊന്നിൻ പോളകളുള്ള കുലയേററിയ വില്ലുകളാൽ ഈ വൻതേർ, വാർമഴവില്ലാന്ന

വാനിടംപോലെ ശോഭിക്കുന്നു. സൂര്യസന്നിഭരഥംകൊണ്ടുതന്നെ പ്രകാശമാനമാക്കി ഈ മഹാരഥൻ അടക്കളത്തിലെത്തുന്നതു നോക്കു. അഗ്രത്തിൽ രാഹുവിനെ പ്രതിഷ്ഠിച്ച കൊടിമരം ശോഭിക്കുന്നു. സൂര്യരശ്മികളെപ്പോലെയുള്ള ശരങ്ങൾ പത്തുദിക്കിലും പ്രകാശം പരത്തുന്നു. പൊൻപൂശി, മൂന്നുവളവുകളൊത്തു് മാരിവില്ലിൻെറ മനോഹാരിത്വമെഴുന്ന വില്ല് ഇടിനാദം മുഴക്കുന്നു. അസാധാരണമായ ഈ തേരിനു രണ്ടു കീഴ്ത്തട്ടുകളും അത്യുന്നത ധ്വജങ്ങളും, പതാകകളും, നാലുപേർ തേരാളികളും, മേഘനാദവും ഉണ്ടു്. ഇരുപത്തെട്ടു ആവനാഴികൾ, അതിഭീമങ്ങളായ വില്ലുകൾ, പൊൻനിറമാന്ന ഞാണുകൾ ഇവയെല്ലാം തേരിൽ തയ്യാറാക്കി വെച്ചിരിക്കുന്നു. നാലുകോൽ പിടിയും പത്തുകോൽ നീളവുമുള്ള ഉഗ്ര ഖഡ്ഗങ്ങൾ രണ്ടെണ്ണം, രഥത്തിൻെറ ഇരുഭാഗവും കെട്ടിത്തൂക്കിയിരിക്കുന്നു. കറുകറുത്ത നിറം, മാമലപോലെയുള്ള വലിപ്പം, ഇട്ടുമൂടത്ത പുഷ്പമാലകൾ, കാലപ്പെരുംവായ, ഇങ്ങനെ ഈ ധീരൻ കാർമേഘത്തിലാണ്ട സൂര്യനെപ്പോലെ കാണുന്നു. പൊൻ തോൾവളകളണിഞ്ഞ മഹാബാഹുക്കൾകൊണ്ടു്, രണ്ടു ശൃംഗങ്ങളോടുകൂടിയ പനിമാമലപോലെ ശോഭിക്കുന്നു. പുണർതം നക്ഷത്രങ്ങൾക്കു മദ്ധ്യെയുള്ള ശശാങ്കബിംബംപോലെയാണു്, സുകുണ്ഡലങ്ങളണിഞ്ഞ ഇവൻെറ മുഖം തിളങ്ങുന്നതു്. ലങ്കേശ്വരനായ വിഭീഷണാ, ഈ രാക്ഷസേന്ദ്രനെ കാണുമ്പോൾതന്നെ കപികൾ ഓടിയൊളിക്കുന്നു. ഈ ഭയങ്കരമഹാരഥനാരാണു് പറയൂ.''

മനോർമന്നകമാരനായ ശ്രീരാമദേവൻെറ ചോദ്യംകേട്ട തേജസ്വി വിഭീഷണൻ മറുപടിപറഞ്ഞു:—

''മഹാപ്രഭോ, അമിതതേജസ്വിയും, കുബേരാനുജനും, ഭയങ്കരകമ്മനിരതനും, മഹോത്സാഹനും, രാക്ഷസാധിപനുമായ ദശാസ്യനു്, തത്സമനായൊരു ഉണ്ണിയുണ്ടു്. മഹാവീര്യവാൻ—അതിശയസ്സാന്നവൻ—വൃദ്ധജനസേവനതല്പരൻ—സർവ്വാസ്ത്രവിശാരദന്മാരിൽ അഗ്രഗണ്യൻ— ആന കുതിര തേരു് എന്നിവയിൽ കയറി അനായാസം അടരാടുന്നവൻ, വില്ലു്—വാൾ—കുന്തം തുടങ്ങിയ ആയുധപ്രയോഗത്തിൽ ചതുരൻ..സാമം, ദാനം, ഭേദം, നയം, മന്ത്രം എന്നിവയിൽ അദ്വിതീയൻ—ധാന്യമാലിനീപുത്രനായ ഈ അതികായൻെറ, കരുത്തുററ കൈകളിലാണു് ലങ്കയെ നിർഭയമാക്കിത്തീർക്കുന്നതുതന്നെ. അതികഠിന തപസ്സുകൊണ്ടു്,

ബ്രഹ്മാവിനെ സംതൃപ്തനാക്കി അസ്ത്രങ്ങൾ പലതും സമാർജ്ജിച്ചു; സർവ്വശത്രുക്കളേയും വിജയിച്ചു. വിധാതാവു് ഇവന്നു് സുരാസുരന്മാരാൽ അവദ്ധ്യത്വം വരമായിട്ടുകിട്ടിയുണ്ടു്. ദിവ്യമായ ഈ പോർച്ചട്ടയും, ആദിത്യപ്രഭയാർന്ന രഥവും ദേവൻ നൽകി. അനേകം പ്രാവശ്യം ദേവാസുരന്മാരെ ഇവൻ തോല്പിച്ചിട്ടുണ്ടു്. യക്ഷന്മാർക്കുനാശവും രാക്ഷസന്മാർക്കു് രക്ഷയും അനേകതവണ നൽകിയിട്ടുള്ളവനാണു്. അസ്ത്രജാലങ്ങളെക്കൊണ്ടു് ഇന്ദ്രവജ്രത്തെ അനങ്ങാതാക്കി; വൻപോരിൽ വരുണന്റെ പാശത്തെ നിഷ്ഫലമാക്കി; അരക്കന്മാരിൽ എല്ലാംകൊണ്ടും മികച്ച ഈ അമേയശക്തൻ, ദേവാസുരമദങ്ങളെ അമർത്തിയവനാണു്; അതിബുദ്ധിമാനായ രാവണാത്മജനാണു്; ഇവൻ. പ്രഭോ ശ്രീരാമചന്ദ്ര, ഇവനെ അടക്കുവാൻ വേഗത്തിൽ ശ്രമിക്കണം. ഇല്ലെങ്കിൽ കീശസൈന്യങ്ങളെ മുഴുവൻ ശരങ്ങളാൽ മൂടിച്ചേക്കും."

അതിശക്തനായ അതികായൻ വാനരസൈന്യത്തിൽചെന്നു്, ചെറുഞ്ഞാണൊലിയിട്ടു; ഘോരഘോരമായി അലറി. മഹാരഥനും ഭീമരൂപിയുമായ അരക്കനെ കണ്ട പ്ലവംഗപ്പടനാഥന്മാർ-കുമുദൻ- ദ്വിവിദൻ-മൈന്ദൻ-നീലൻ-ശരഭൻ എന്നീ മഹാത്മാക്കൾ മരങ്ങളും ശൈലശൃംഗങ്ങളുമെടുത്തു് പാഞ്ഞണഞ്ഞു. അസ്ത്രവിശാരദനായ അതികായൻ, അവർകൊണ്ടുവന്ന കല്ലും മരവും എല്ലാം ക്രൂരശരങ്ങളാൽ അറുത്തുമുറിച്ചിട്ടു. മാത്രമല്ല, നേരിട്ടുവരുന്ന സർവ്വ കപികളേയും ശരമാരികൊണ്ടു് കീറിമുറിക്കുവാനും ആരംഭിച്ചു. കാരിരുമ്പുകൊണ്ടുള്ള സായകങ്ങൾ ഭീമാംഗനായ ആ കെല്പേറിയവൻ അയയ്ക്കുമ്പോൾ, നേരിട്ടുനില്ക്കുവാൻ തന്നെ കീശവരന്മാർക്കു് സാധിക്കാതായി. പരവശരായ കപികൾ അത്യുജ്ജ്വലകേസരിയെ കണ്ട മാൻകുട്ടങ്ങളെപ്പോലെയായി. എന്നാൽ അസാധാരണമായൊരു പ്രത്യേകതയുണ്ടു് അതികായന്നു്. തന്നോടു് നേരിടാത്ത ഒരാളുടെ നേരിട്ടും അമ്പയിച്ചിരുന്നില്ല. തൂണീരങ്ങൾ നിറച്ച ശരങ്ങളും കുലച്ച വില്ലുമേന്തിയ രാവണപുത്രൻ ശ്രീരാമദേവനോടു് അഹങ്കാരത്തോടെ പറഞ്ഞു:—

"വില്ലും അമ്പുമെടുത്തു് രഥമേറിവന്ന ഞാൻ ഒരൊററ സാധുവിനോടും അടരാടുന്നില്ല. ആരെങ്കിലും യുദ്ധത്തിന്നു് തയാറുണ്ടെങ്കിൽ എന്റെ മുന്നിൽ വരട്ടെ."

അമിത്രാന്തകനായ സൗമിത്രി അതുകേട്ടു അത്യന്തം രുഷ്ടനായി. അതികായന്റെ മുന്നിൽനിന്നു ചെറുഞ്ഞാണൊലിയൊന്നു് മുഴക്കി. ഭൂമി- ആകാശം-കടൽ-മല-ദിക്കുകൾ എന്നിവ ഞെട്ടി; അസുരന്മാർ ഭയപ്പെട്ടു. മഹാതേജ

സ്വീയായ അരക്കർകോൻെറ ആത്മജൻ അതികായനൊന്നു് പകച്ചു. അസ്ത്ര മെടുത്തു് ലക്ഷ്മണൻ ഞാണിൽച്ചേർത്തു് വലിച്ചു. അതികോപത്തോടെ അതി കായൻ ക്രൂരമ്പ് എടുത്തു്പറഞ്ഞു:—

"ഹേ സൗമിത്രി, വിക്രമം എന്താണെന്നു അറിയാത്ത ഒരു ബാലകനാണു് നീ. അന്തകതുല്യനായ എന്നോടുകൂടി അടരിന്നുതുടരാതെ പൊയ്ക്കൊള്ളു അതാണു് നല്ലതു്. എൻെറ കയ്യിൽനിന്നു് വർഷിക്കുന്ന ശരങ്ങളെ താങ്ങു വാനുള്ളശക്തി ഹിമവാനൊ, അംബരത്തിന്നോ, ഭൂമിക്കുപോലുമോ ഇല്ല. പ്രശാ ന്തമായ കാലാഗ്നിയെ കത്തിക്കുവാനാണോ കുഞ്ഞായ നീ തുടരുന്നതു്? വില്ലും വെച്ചു് മടങ്ങിപ്പോക എന്നോടേററു് ഉയിർപോക്കരുതു്. അഹങ്കാരത്താൽ ഇവിടെതന്നെ നില്ക്കാനാണു് ഉദ്ദേശമെങ്കിൽ, നിന്നുകൊള്ളു. അതിവേഗത്തിൽ പ്രാണനെ ഞാൻ കാലാലയത്തിലെത്തിക്കും. ലക്ഷ്മണാ, നോക്കു, വൈരികളുടെ മദമവസാനിപ്പിച്ചവയും, രുദ്രദേവായുധങ്ങൾക്കു് തുല്യമായവയും, കനകം കൊണ്ടു് കെട്ടിച്ചവയുമായ കൂർത്തശരങ്ങൾ; ഉരഗതുല്യങ്ങളായ ഈ ബാണങ്ങൾ, ചൊടിച്ച സിംഹം മദയാനയുടെ രക്തത്തെ എന്നപോലെ നിൻെറ ചെഞ്ചോര യെ പാനംചെയ്യും."

അതിരുഷ്ടനായ അതികായൻ ഒരമ്പെടുത്തു് തൊടുത്തുകൊണ്ടാണു് ഇത്രയും പറഞ്ഞതു്. ഗർവ്വിഷ്ഠമായ വാക്കുകൾ, കരുത്തേറിയവനും, ലക്ഷ്മീദേവി സർവ്വാം ഗവും തടവിയവനുമായ രാജകുമാരനെ മന്ദഹസിപ്പിച്ചു. മഹാത്മമായി മറു പടിപറഞ്ഞു:—

"വാക്കുകൾകൊണ്ടു് അങ്ങു് പ്രമാണിയാകുന്നതല്ല. മേനി പറഞ്ഞാൽ ശ്രേഷ്ഠതസിദ്ധിക്കുകയില്ല. ചാപബാണങ്ങളേന്തി നില്ക്കുന്ന എന്നോടു് സാധി ക്കുമെങ്കിൽ ബലത്തെ കാണിക്കു. ഹേ ദുർമ്മതി, വാക്കുകൾ കൊണ്ടല്ല, കർമ്മം കൊണ്ടാണു് ശക്തിയെ കാണിക്കേണ്ടതു്. അവനെയാണു് ശൂരൻ എന്നു പറ യുക. ദിവ്യാസ്ത്രങ്ങളെക്കൊണ്ടോ, ക്രൂരശരങ്ങളെക്കൊണ്ടോ അങ്ങയുടെ വിക്രമ ത്തെ കാണിക്കു. അതിനുശേഷം ക്രൂരമ്പുകൾകൊണ്ടു് അങ്ങയുടെ തല ഉടലിൽ നിന്നു്, മൂത്തുപഴുത്ത പനങ്കായ്കുലയെ കാററു് എന്നപോലെ ഞാൻ മന്നിൽ പതിപ്പിക്കാം. അങ്ങയുടെ ഭീമശരീരത്തിൽനിന്നു് എൻെറ പൊന്നണിസ്സായ കങ്ങൾ ചെഞ്ചോര കുടിച്ചു് തൃപ്തിയടയും. വെറുമൊരു കുട്ടിയാണെന്ന നിന്ദാ ഭാവം എന്നിൽ കാണിക്കേണ്ട. ബാലനാകട്ടെ, വൃദ്ധനാകട്ടെ, യുദ്ധത്തിൽ

ഞാൻ അങ്ങയുടെ അന്തകനാണെന്നു് കരുതിക്കൊള്ളു. അതിബാലനെന്നു് വിചാരിച്ചു് തിരസ്കരിച്ച മഹാവിഷ്ണുവാണു് മൂപ്പാരിനേയും മൂന്നടിയായി അളന്നിട്ടുള്ളതെന്നു് അറിയാമല്ലോ.''

ലക്ഷ്മണന്റെ യുക്തിയുക്തവും അർത്ഥഗർഭവുമായ വാക്കുകൾ അതികായനെ കോപാന്ധനാക്കി. അത്യുഗ്രമായൊരു ശരം ആകർണ്ണാന്തം വലിച്ചു.

ദേവന്മാർ, വിദ്യാധരന്മാർ, ഭൂതശ്രേഷ്ഠന്മാർ, ദൈത്യന്മാർ, മഹർഷീന്ദ്രന്മാർ, പെരിയ ഗുഹ്യകന്മാർ എന്നിവർ ആ വൻപോരു് കാണുവാൻ കൗതുകമാർന്നു് അംബരതലത്തിൽ പെട്ടെന്നു് നിറന്നുകഴിഞ്ഞു. അചിന്ത്യബലവാനായ അതികായൻ, വാനിനെ വിഴുങ്ങുന്ന കൂർത്തശരം സൗമിത്രിയുടെ നേരിട്ടു വിട്ടു. ഉഗ്രസർപ്പതുല്യമായ അതിനെ അർദ്ധചന്ദ്രാകാരമായ സായകത്താൽ ശത്രുമർദ്ദിയായ ലക്ഷ്മണൻ മുറിച്ചു. ഉടൽ മുറിഞ്ഞ ഫണിയെപ്പോലെ അതു് വീണതുകണ്ട രാക്ഷസസൂനു, ക്രുദ്ധനായി അഞ്ചുബാണങ്ങൾ ഒപ്പം ആഞ്ഞുവലിച്ചു് കുമാരന്റെ നേർക്കു് അയച്ചു. വീരാരികളെ മർദ്ദിക്കുന്ന ലക്ഷ്മണൻ, വഴിക്കുവെച്ചു തന്നെ അവയെ ഖണ്ഡിച്ചു. മാത്രമല്ല ഭരതാനുജൻ, തേജസ്സുകൊണ്ടു് കത്തുന്നതുപോലെയുള്ളൊരു സായകം പള്ളിവില്ലിൽനിന്നു ഊക്കിൽ ആകർണ്ണാന്തം വലിച്ചു വിട്ടു. മൊട്ടഴിഞ്ഞ ആ ആശുഗം രാക്ഷസേന്ദ്രന്റെ നെററിയിൽതന്നെ കൊണ്ടു. വൻഗിരിയിൽ സർപ്പം തൂങ്ങിയപോലെ അതികായനിൽ ആ സായകം ചെഞ്ചോരയോടെ കാണപ്പെട്ടു. ലക്ഷ്മണന്റെ അതുല്യശരപാതത്താൽ അസുരാത്മജൻ ഒന്നു് ആടി. രുദ്രവേശരങ്ങളേററ മുപ്പുരദ്വാരങ്ങൾപോലെ ഒന്നു് ഉലഞ്ഞു. ഉത്തരക്ഷണത്തിൽ ആശ്വാസംകൊണ്ട അതികായൻ തുറന്നു പറയുകയും ചെയ്തു:—

''ഉദ്ദിഷ്ടലക്ഷ്യത്തിൽ സായകം കൊള്ളിച്ച നീ, എന്റെ ശത്രുക്കളിൽ വെച്ചു് ഏററവും ശ്ലാഘ്യനാണു്.''

അവൻ രണ്ടുകൈയും തൂക്കിയിട്ടു; തേരുകൊണ്ടുതന്നെ ചുററും സഞ്ചരിച്ചു. തുടന്നു്, ഒന്നു്–മൂന്നു്–അഞ്ചു്–ഏഴു് എന്നിങ്ങനെ അമ്പുകളെടുത്തു് ആ നിശാചരേന്ദ്രൻ പൊഴിച്ചുതുടങ്ങി. നക്തഞ്ചരാത്മജന്റെ യമതുല്യമായ സ്വർണ്ണസായകങ്ങൾ, സൂര്യപ്രഭയോടെ, ആകാശത്തെ കത്തുന്നതുപോലെയാക്കി. അരക്കനയക്കുന്ന അസ്ത്രങ്ങളത്രയും ശ്രീരാമാനുജൻ യാതൊരു ക്ലേശമില്ലാതെ പതറാതെ കൂർത്ത ശരങ്ങളാൽതന്നെ മുറിച്ചുതള്ളി. താനയക്കുന്ന സർവ്വശരങ്ങളേയും

പൊടിക്കുന്നതുകണ്ട വാസവവൈരി അതിശക്തമായൊരു ക്രൂരമ്പെടുത്തു് പെട്ടെന്നു് ശക്തിയിൽ അയച്ചു. അതു് സൗമിത്രിയുടെ മാറിടത്തിൽകൊണ്ടു. മദയാന മദനീർപോലെ ആ അമ്പു് കുമാരവക്ഷസ്സിൽനിന്നു് ചെന്നിണം ഒലിപ്പിച്ചു.

വൈഷ്ണവശക്തിയാണു് തന്നിലുള്ളതെന്നു് ഓർത്ത ലക്ഷ്മണൻെറ ശല്യം മാറിക്കഴിഞ്ഞു. പ്രഭുവായ കുമാരൻ ക്രൂരമ്പു് ഒന്നെടുത്തു് ദിവ്യസ്ത്രമായി ഘടിപ്പിച്ചു. ആഗ്നേയാസ്ത്രമായിട്ടാണു് അതിനെ കൂട്ടിച്ചേർത്തതു്. വില്ലും ശരവും ഒരുപോലെ വെട്ടിത്തിളങ്ങി. ഊർജ്ജസ്വലനായ അതികായൻ സൗരം എന്ന അസ്ത്രത്തെയാണു്, പൊൻകെട്ടിയതും സർപ്പംപോലുള്ളതുമായ സായകത്തിൽ സംയോജിപ്പിച്ചതു്. കാലദണ്ഡിനെ അന്തകൻ എന്നപോലെ ആഗ്നേയാസ്ത്രത്തെ അയച്ചു. കത്തുന്ന സൗരാസ്ത്രത്തെ അതികായനും. ആകാശത്തുവെച്ചു് അവ രണ്ടും കൂട്ടിമുട്ടി. അത്യുഗ്രഫണങ്ങളോടുകൂടിയ രണ്ടു സർപ്പങ്ങൾപോലെ അവ അന്യോന്യം ദഹിപ്പിച്ചു വീണു. രണ്ടു സായകങ്ങളുടേയും ജ്വാലയെല്ലാംപോയി ശോഭ കെട്ട കരിക്കൊള്ളിപോലെ ഭൂമിയിൽ പതിച്ചതു കണ്ട അസുരവരൻ ഐഷീകം എന്ന അസ്ത്രം തൊടുത്തു. വീര്യവാനായ സൗമിത്രി ഐന്ദ്രാസ്ത്രത്താൽ അതിനെ മുറിച്ചിട്ടു. തൻെറ ദിവ്യാസ്ത്രം നിഷ്ഫലമായിത്തീർന്നപ്പോൾ ക്രുദ്ധനായ അതികായൻ യാമ്യാസ്ത്രമിണക്കിവിട്ടു. വായവ്യത്തെ സംയോജിപ്പിച്ച സായകംകൊണ്ടു് സൗമിത്രി അതിനേയും ഖണ്ഡിച്ചു. കൊടുംകാറിൽനിന്നു് ശക്തിയോടെ മാരിചൊരിയുന്നതുപോലെ കുമാരൻ ബാണങ്ങൾ പൊഴിച്ചുതുടങ്ങി. ആ ശരങ്ങളെല്ലാം അതികായദേഹത്തിൽ തട്ടി കീഴ്പോട്ടു് വീഴുകയല്ലാതെ യാതൊരു പരിക്കും രാവണിക്കു പററുന്നില്ല. വജ്രക്കൽപോർച്ചട്ടയിൽ തട്ടി, ശരങ്ങളെല്ലാം മുനപൊട്ടി വീഴുന്നു. ശത്രുമർദ്ദകനായ ലക്ഷ്മണൻ ഒരായിരം കണകളെ ഒന്നിച്ചു വർഷിച്ചു. പൊട്ടാത്ത പോർച്ചട്ടയണിഞ്ഞ അതികായനു് ഇവയൊന്നും അല്പമെങ്കിലും വേദന നൽകിയില്ല. നരേന്ദ്രകുമാരനു് നിശാചരകുമാരനെ വേദനപ്പിക്കുവാൻ ആ യുദ്ധത്തിൽ സാധിക്കാതെ വന്നു.

ഇതികർത്തവ്യതാ മൂഢനായ ലക്ഷ്മണൻെറ കർണ്ണത്തിൽ ഭഗവാൻ വായു ഇപ്രകാരം പറഞ്ഞു:—

"കുമാരാ, ബ്രഹ്മവരം നേടിയ ഇവൻ മുറിയാത്ത പോർ ചട്ടയാണു് അണിഞ്ഞിട്ടുള്ളതു്. ബ്രഹ്മാസ്ത്രംകൊണ്ടു മാത്രമേ ഇവൻ വദ്ധ്യനാകു. മററൊന്നുകൊണ്ടും നിഗ്രഹിക്കുവാൻ സാദ്ധ്യമല്ല. മഹാബലവാനായ ഇവൻ ദിവ്യശക്തി

യുദ്ധ പോർച്ചട്ടയാണ് അറിച്ചിട്ടുള്ളതു്." വാസവതുല്ല്യപരാക്രമിയായ സൗമിത്രി പവനൻെറ വാക്ക് സാദരം ശ്രദ്ധിച്ചു. അമോഘശവപമാന്നൊരു ശരമെടുത്തു് ബ്രഹ്മാസ്ത്രമായി അതിവേഗത്തിൽ ഇണക്കി. മഹാദിവ്യാസ്ത്രം വള്ളിവില്ലിൽ ലക്ഷ്മണൻ തൊടുത്തപ്പോഴെക്കും, ദിക്കുകൾ, സൂര്യൻ, നക്ഷത്രങ്ങൾ തുടങ്ങിയ മഹാഗ്രഹങ്ങളോടുകൂടി നഭസ്സ്, മന്നിടം എന്നിവ ഒന്നു ഞെട്ടിവിറച്ചു. ബ്രഹ്മാസ്ത്രത്തോടുകൂടിത്തന്നെ യമദൂതന്മാരെപ്പോലെ അമ്പതു ക്രൂരശരങ്ങളും ഒന്നിച്ചു ഞാണിൽ കയററി. ഇന്ദ്രജേതാവായ അതികായനിൽ, വജ്രതുല്ല്യമായ ദിവ്യാസ്ത്രത്തെ ശ്രീരാമാനുജൻ അയച്ചു. അഗ്നിപ്രകാശത്തോടെ അമോഘശവഗത്തിൽ വരുന്നവയിൽ, പൊന്നും വജ്രവുമണിഞ്ഞ ഒരുഗ്രശരത്തെ രാവണി കണ്ടു. എണ്ണിക്കണക്കാക്കാൻ കഴിയാത്ത അത്രയും ശരങ്ങൾ അതികായൻ എയ്തു. എന്നാൽ സാക്ഷാൽ ഗരുഡനെപ്പോലെ സർവ്വതടസ്ഥങ്ങളും തട്ടിനീക്കിയ ബാണം നേരിട്ടു വരികതന്നെയാണ്. കാലാന്തകതുല്ല്യമായ അതു് ജ്വലിച്ചുകൊണ്ടു് അടുക്കുന്നതുകണ്ടു പൗലസ്ത്യതനയൻ, തേരിലുള്ള വരായുധങ്ങളെ–വെൺമഴു–വേല്–പരിഘം–ഗദ–കുന്തം–ശൂലം–ശതഘ്നി തുടങ്ങിയ ശ്രേഷ്ഠായുധങ്ങളെ–തുടന്നുകൊണ്ടയച്ചുതടുത്തു. വിചിത്രങ്ങളായ ദിവ്യായുധസമൂഹത്തെ മുഴുവൻ നിഷ്ഫലമാക്കിക്കൊണ്ടു് ബ്രഹ്മാസ്ത്രം ലങ്കേശ്വരനന്ദനൻെറ കിരീടാലംകൃതമായ ഉത്തമാംഗത്തെ കൈക്കലാക്കി. ലക്ഷ്മണവിശിഖമേററ് അതികായൻെറ ശിരസ്സ് മകുടത്തോടുകൂടി മന്നിൽപ്പതിച്ചതു് ഹിമാദ്രിശിഖരംപോലെയാണ്. മെയ്കോപ്പുകൾ ഛിന്നിച്ചിതറി നിലത്തുവീണതു കണ്ടപ്പോൾ, അവിടെനില്ക്കുന്ന രാക്ഷസന്മാരെല്ലാവരും കൂട്ടമായി വിലപിച്ചു. അടരിൽ പരവശരായ അവർ വ്യസനാക്രാന്തരായി മുഖം വാടി പേടിച്ച് വെമ്പിപ്പാഞ്ഞ് ലങ്കാനഗരിയിലെത്തി. നാഥനായ അതികായൻ അന്തകാലയം പ്രാപിച്ചതു കണ്ട അസുരന്മാർ നിരാശരായി കോട്ടുക്കം പ്രാപിച്ചു.

ദേവന്മാർ തുടങ്ങിയവരും ബ്രഹ്മർഷിമാരും മററും സന്തോഷംകൊണ്ടു്, വികസിച്ച താമരപ്പൂപോലെയുള്ള വദനത്താൽ, ആർത്തുവിളിച്ചു. ലക്ഷ്മണകുമാരൻെറ കർമ്മത്തെ വീണ്ടും വീണ്ടും സ്തുതിച്ചു. അത്യുഗ്രബലശാലിയും ഒരാൾക്കും ഇന്നേവരെ കീഴ്പെടുത്താൻ സാധിക്കാത്തവനുമായ അതികായനെ നിഗ്രഹിച്ച സൗമിത്രിയെ സർവ്വരും ഒരുപോലെ ഭക്തിപൂർവ്വം സ്തുതിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എഴുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.**

---

## എഴുപത്തിരണ്ടാം സർഗ്ഗം. [രാവണചിന്ത]

അനേകവരലബ്ധിയാന്നവനും, മഹാരഥനുമായ അതികായനെ ലക്ഷ്മണൻ നിഗ്രഹിച്ച വർത്തമാനം, നെഞ്ചിടിപ്പോടുകൂടിയാണു് മഹാരാജാവു് കേട്ടതു്. ഏററവും ദുഃഖിതനായി ഇങ്ങനെ തുടന്നു:—

"വീരനും ശൂരനും ശസ്ത്രാസ്ത്രപ്രമുഖനുമായ ധൂമ്രാക്ഷൻ—അകമ്പനൻ—പ്രഹസ്തൻ—കുംഭകർണ്ണൻ തുടങ്ങിയ അരക്കവീരന്മാർ—ശത്രുക്കളോടു് എന്നുമെന്നും തോൽക്കാതെ വിജയിക്കുന്നവർ—ആ വീരശ്രേഷ്ഠന്മാരും വമ്പനായ രാമനാൽ ഹതരായി. മററനേകം ശൂരന്മാരേയും യുദ്ധത്തിൽ നിഗ്രഹിച്ചു. പടക്കുററന്മാരും, നാനാശസ്ത്രവിശാരദന്മാരും, ബലവീര്യാദികളിൽ പുകഴ്ന്നവരും, വരലബ്ധങ്ങളായ അസ്ത്രങ്ങളോടുകൂടിയവരുമായവർ പലരും മൃതരായി. വീരന്മാരായ ആ സഹോദരന്മാരെ, ശക്രജേതാവായ ഇന്ദ്രജിത്തു് ശരജാലങ്ങളാൽ കെട്ടിയിട്ടു. സുഘോരമായ ആ ബന്ധനമഴിക്കുവാൻ വാനോരും, കെല്പേറുന്ന അസുരന്മാരും, യക്ഷകിന്നര ഗന്ധർവ്വന്മാരും ഒന്നിച്ചാൽകൂടി സാധിക്കുന്നതല്ല. ആ നാഗശസ്ത്രകെട്ടു്, മിടുക്കുകൊണ്ടോ, മായകൊണ്ടോ എങ്ങിനെയാണു് രാമലക്ഷ്മണന്മാർ അഴിച്ചതെന്നു് അറിയുന്നില്ല. എൻെറ നിർദ്ദേശമനുസരിച്ചു് പോരിനുപുറപ്പെട്ട ശൂരന്മാരായ രാക്ഷസപ്പടയാളികളെ, കരുത്തേറിയ വാനരപ്പട യുദ്ധത്തിൽ വധിച്ചുവല്ലോ. സുഗ്രീവവിഭീഷണന്മാരോടുകൂടിയ രാമലക്ഷ്മണവീരന്മാരേയും സൈന്യത്തേയും ജയിക്കുവാൻ പ്രാപ്തനായൊരുവനെ ഞാനിന്നു കാണുന്നില്ല. ബലോഗ്രവീര്യനായ രാമൻെറ അസ്ത്രജ്ഞാനനൈപുണ്യം അത്യാശ്ചര്യംതന്നെ.

യാതുധാനന്മാർ കൊല്ലപ്പെട്ടതു് ആ രാമൻെറ പരാക്രമത്താൽ മാത്രമാണു്. അമേയനായ സാക്ഷാൽ നാരായണൻതന്നെ വേഷം മാറിവന്നതാകണം വീരവീരനായ രാമൻ.

പടകളെ യഥാസ്ഥാനങ്ങളിൽ ജാഗ്രതയായി നിർത്തിവേണം ഈ നഗരിയെ കാക്കുവാൻ. വൈദേഹി വസിക്കുന്ന അശോകവനികയും പ്രത്യേകം ശ്രദ്ധിക്കണം. ആരുതന്നെയായാലും അങ്ങോട്ടുമിങ്ങോട്ടും പോകുന്നതു് നാം അറിയണം. എവിടെയെല്ലാം പടകളെ നിർത്തിയിട്ടുണ്ടോ, അവിടങ്ങളിലെല്ലാം അവരവരുടെ സൈന്യങ്ങളോടുകൂടി നിങ്ങളുംനില്ക്കണം. രാക്ഷസശ്രേഷ്ഠന്മാരായി നിങ്ങൾ വാനരന്മാരുടെ ഒരുക്കങ്ങൾ പ്രത്യേകം നോക്കണം. സന്ധ്യക്കോ, മദ്ധ്യരാത്രിയിലോ, പുലർകാലത്തോ ഒരിക്കലും അശ്രദ്ധ ഉണ്ടാകരുതു്. ശത്രുസൈന്യം

ഒരുങ്ങിയിരിക്കുന്നുവോ? പാഞ്ഞെത്തല്ലുന്നുവോ? സ്വസ്ഥരായി നില്ക്കുന്നുവോ? എന്നു എപ്പോഴും ശ്രദ്ധിക്കണം. ആ കപിമുഖ്യന്മാരിൽ ഒരിക്കലും അവജ്ഞയുണ്ടാകരുതു്. അതിബലവാന്മാരാണു് കരങ്ങന്മാർ എന്നു് എപ്പോഴും ഓർമ്മിക്കണം.''

ലങ്കേശ്വരന്റെ വാക്കുകൾ കേട്ട രാക്ഷസന്മാർ എല്ലാവരും നിർദ്ദേശപ്രകാരം വേണ്ടതുപോലെചെയ്തു. മഹാശക്തരായ അവരെയെല്ലാം അയച്ചശേഷം അരക്കർകോൻ, അതിദുഃഖഹൃദയത്തോടെ അന്തഃപുരത്തിലേക്കു് പോയി. കോപാഗ്നി കത്തിയെരിഞ്ഞു് ചാമ്പലായി, ആത്മജമരണത്താൽ അഴലാഴിയിൽ മുങ്ങിയ നിശാചരേന്ദ്രൻ, അവരെത്തന്നെ സ്മരിച്ചു് ഇടയ്ക്കിടയ്ക്കു് ഭയങ്കരദീർഘനിശ്വാസമുതിർത്തുകൊണ്ടു് പള്ളിമഞ്ചത്തിലിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിമൂന്നാം സർഗ്ഗം. [ബ്രഹ്മാസ്ത്രബന്ധനം]

ദേവാന്തകൻ, ത്രിശിരസ്സ് എന്നിവരും അതികായനെപ്പോലെ ഹതരായി; മാത്രമല്ല, മത്തൻ-പ്രമത്തൻ എന്നീ സഹോദരന്മാരും ലോകജീവിതമവസാനിപ്പിച്ചു എന്നുള്ള വർത്തമാനം, യുദ്ധക്കളത്തിൽനിന്നു് ഓടിവന്ന രാക്ഷസന്മാർ വിശദമായിപ്പറഞ്ഞതുകേട്ടു. ദശകന്ധരൻ കണ്ണീരൊഴുക്കിക്കൊണ്ടു് ക്രമത്തിൽ ബോധമററുവീണു. പുത്രനാശം-ഭ്രാതൃവധം- അതിദാരുണവർത്തമാനം ആശരനാഥനെവല്ലാതെ ചിന്തയിലാഴ്ത്തി. ചുടുനെടുവീർപ്പുകൾ തുടങ്ങി. അതുകണ്ട ഇന്ദ്രജിത്തു്-മഹാരഥനായ രാവണപുത്രൻ അടുത്തുവന്നു സാദരംപറഞ്ഞു.

''അച്ഛാ, ഈ ഇന്ദ്രജിത്തു് ജീവിച്ചിരിക്കുമ്പോൾ അച്ഛൻ ഒരുതരത്തിലും വ്യസനിക്കരുതു്. ഇന്ദ്രാരിയായ എന്റെ തീക്ഷ്ണബാണങ്ങൾ ഏല്ക്കുവാനുള്ള കരുത്തു് ലോകത്തിൽ ആർക്കാണു് ഉള്ളതു്? അച്ഛൻ നോക്കിക്കൊള്ളു. ആ രാമന്റേയും ലക്ഷ്മണന്റേയും ശരീരങ്ങൾ ഛിന്നഭിന്നമായി അടക്കളത്തിൽ കിടക്കുന്നതു്. അവരുടെ സർവ്വ അംഗങ്ങളിലും എന്റെ കൂർത്തുമൂർത്ത ശരങ്ങൾതറച്ചു് ഉയിരററുവീഴും. ഈ ഇന്ദ്രജിത്തിന്റെ സത്യം-ദൈവത്തെ മുൻനിർത്തി പൗരുഷമാർന്നവാക്കു്—വിശ്വസിക്കു. ലക്ഷ്മണനോടുകൂടിയ രാമനെ അധികം താമസിയാതെ, ഒരിക്കലും പാഴായിത്തീരാത്ത എന്റെ ശരങ്ങൾകൊണ്ടു് നിഗ്രഹിക്കും. മഹാബലിയുടെ യാഗശാലയിൽവെച്ചു് ശാർങ്ഗികാണിച്ച

അചിന്ത്യപരാക്രമം, ഇന്നു് എന്നിൽനിന്നു്, അമേയവും അത്യുഗ്രവുമായ വിക്രമം– ഇന്ദ്രൻ– അന്തകൻ– മഹാവിഷ്ണു– പരമശിവൻ– സാദ്ധ്യന്മാർ– അശ്വനീദേവന്മാർ– അഗ്നി– ചന്ദ്രൻ– സൂര്യൻ എന്നിവർക്കെല്ലാം കാണാം."

ഇങ്ങനെ പിതാവിനെ ആശ്വസിപ്പിച്ചു് അനുഗ്രഹാശിസ്സുകൾ വാങ്ങിയവനും, ആത്മശക്തി നിറഞ്ഞവനുമായ ആ വൈരി, വായുവേഗതുല്യമായ അശ്വങ്ങളെകെട്ടിയ രഥത്തിലേറി. സൂര്യപ്രഭയാർന്നതാണു് ആ തേരു്. തേജസ്വിയായ മേഘനാദൻ അതിവേഗത്തിൽ യുദ്ധക്കളത്തിൽ എത്തി. മഹാശക്തരായ അനേകം രാക്ഷസന്മാർ മികച്ച വില്ലും, ശരങ്ങളും ആയുധങ്ങളുമെടുത്തു് അരിമർദ്ദകനായ ആ വമ്പനെ അത്യാനന്ദത്തോടെ അനുഗമിച്ചു. ആനപ്പുറത്തും കുതിരപ്പുറത്തും ഏറിയ ഭീകരന്മാർ– കുന്തം– ഗദ– മുൾത്തടി– ഖഡ്ഗം– വെൺമഴു എന്നീ നിശിതായുധങ്ങൾ ധരിച്ചിട്ടുണ്ടു്. പെരുമ്പറനാദവും ശംഖൊലിയും ഉയന്നു. അനേകം നിശാചരന്മാർ ഇന്ദ്രജിത്തിന്റെ പരാക്രമങ്ങളെ പററിവാഴ്ത്തി സ്തുതിച്ചുകൊണ്ടു് ഒപ്പമുണ്ടു്. ശംഖിന്റേയും ശശാങ്കന്റേയും വെണ്മയോലുന്ന വെൺകൊററക്കുടയാൽ, പൂർണ്ണചന്ദ്രനാൽ ആകാശം എന്ന പോലെ ആ ശത്രുമർദ്ദനൻ വിളങ്ങി. പൊൻകമ്പികളും പിടികളുമുള്ള വെൺചാമരങ്ങൾകൊണ്ടു് വില്ലാളിവീരന്മാരിൽവെച്ചു് അദ്വിതീയനായ രാവണിയെ പരിചാരകന്മാർവീശി. യാതൊന്നിനോടും സാദൃശ്യപ്പെടുത്തുവാൻ സാധിക്കാത്ത അത്രയും ബലവീര്യങ്ങളിയന്ന ഇന്ദ്രജിത്തു്– സൂര്യൻ ആകാശത്തെ എന്നപോലെ ലങ്കാരാജ്യത്തെ ശോഭിപ്പിച്ചു.

യുദ്ധക്കളത്തിലെത്തിത നിശാചരേന്ദ്രസൂനു, അരക്കപ്പടയെ മുഴവൻ തേരിന്റെ നാലുപുറത്തുമായി അണിനിരത്തി. തുടന്നു് ചെന്തീപോലെ ജ്വലിക്കുന്ന ഇന്ദ്രജിത്തു്, മന്ത്രപൂർവ്വം– യഥാക്രമം– അഗ്നിയെവളത്തി; ലാജഹോമം ചെയ്തു. ആ പ്രതാപിയായ രാക്ഷസേന്ദ്രൻ സുഗന്ധമാല്യങ്ങളാലലംകൃതമായ ഹവ്യങ്ങളെ, വെൺകുസുമങ്ങളോടുകൂടി യഥാവിധി ഹോമിച്ചു. പലതരത്തിലുള്ള ആയുധങ്ങൾ– ഞമയുടെ ഇലകളും ചുള്ളിക്കൊമ്പുകളും– ചമത– താണി– ചുകന്നവസ്ത്രങ്ങൾ– കാരിരുമ്പുകൊണ്ടുള്ളസ്രുവം എന്നിവയെല്ലാം മന്ത്രപൂർവ്വകം ഹോമിച്ചു്, അഗ്നിയെ ആളിക്കത്തിച്ചു. തോമരം അമക്കോൽ എന്നിവയെ നാലുപുറവും വിരിച്ചു് ഹോമകുണ്ഡമാക്കി. കറുത്തനിറത്തിലുള്ള ഒരു ആടിനെ കൊണ്ടുവന്നു് കഴുത്തുമുറിച്ചു് രക്തത്തോടുകൂടി ഹോമിച്ചു. ഒട്ടുംതന്നെ പുകയാതെ ഉജ്ജ്വലിക്കുന്ന അഗ്നി ജയത്തെ കാണിക്കുന്ന ലക്ഷണങ്ങൾ വ്യക്തമായി. പ്രതി

ക്ഷീണമായി തീജ്വാലകൾ ചുഴന്നു് ഉയൻ്റു. ഹവിസ്സുകൾ ഏററുവാങ്ങി അഗ്നി മേൽക്കുമേൽ ആളി തങ്കനിറത്തിൽ ജ്വലിച്ചു. ശക്രജേതാവായ രാവണി ബ്രഹ്മാസ്ത്രത്തെ ആവാഹിച്ചു. തേരിൽ, വില്ലിൽ, പോർചട്ടയിൽ എല്ലാംതന്നെ ആ അസ്ത്രത്തെ ആവാഹിച്ചപ്പോൾ– അഗ്നിയിൽ ഹോമിച്ചപ്പോൾ– ഗ്രഹങ്ങളോടും, സൂര്യേന്ദുക്കളോടുംകൂടിയ ആകാശംതന്നെ ഞെട്ടി. മഹേന്ദ്രപ്രതിമപ്രഭാവനായ ഇന്ദ്രജിത്തു് ജ്വലിക്കുന്ന അഗ്നിപോലെയായി, വില്ല്, അമ്പ്, വാള്, കുതിര, സൂതൻ എന്നിവയെല്ലാം ഒത്തു് അചിന്ത്യരൂപമാന്റു് അന്തരീക്ഷത്തിൽ പെട്ടെന്നു് തിരോധാനംചെയ്തു.

രാക്ഷസപ്പടകളാവട്ടെ, രഥങ്ങൾ, അശ്വങ്ങൾ എന്നിവയിൽ പതാകാലംകൃതമായ ധ്വജങ്ങളോടുകൂടി ആർത്തുവിളിച്ചു് പോരിനു പുറപ്പെട്ടു. അവർ കഠിനവേഗങ്ങളോടുകൂടിയ വിചിത്രസായകങ്ങൾ, തോമരം, തോട്ടി തുടങ്ങിയ നിശിതായുധങ്ങൾ എന്നിവയെ കപിസൈന്യങ്ങളിൽ വർഷിച്ചുതുടങ്ങി. അതിരുഷ്ടനായ മേഘനാദൻ യാതുധാനന്മാരെനോക്കി;

"നിങ്ങൾ ഇമ്പമാന്നു് പ്ലവംഗരെ നിഗ്രഹിക്കുവാൻ ഘോരമായി യുദ്ധംചെയ്യുവിൻ."

എന്നു് ആജ്ഞാപിച്ചു. ആ നിർദ്ദേശം കേട്ട രാക്ഷസപ്പട മുഴുവൻ, വിജയവാഞ്ഛയോടെ, ശരവർഷംതന്നെ കപികളിൽ തുടങ്ങി. ഗദ–മൊട്ടമ്പുകൾ–എഴുത്താണിയമ്പുകൾ–പരിഘങ്ങൾ–എന്നിവ തുടരെത്തുടരെ പെയ്തിച്ചു. കീശവരന്മാർ, വൃക്ഷങ്ങളും മലകളും ആയുധങ്ങളായി എടുത്തു് ഒന്നിച്ചു് ചേന്റു് ക്രൂരനായ ഇന്ദ്രജിത്തിൻെറ നേരിട്ടു് അടുത്തു. തേജസ്സേറിയ മഹാശക്തൻ രാവണി, വിക്രമംകൊണ്ടു് വാനരന്മാരെ ചുട്ടെരിച്ചു. ഒരൊററ സായകത്താൽ അഞ്ചു്–ഏഴു്–ഒമ്പതു വീതം കപികൾ പിളന്റുവീണു. അരക്കന്മാക്കു് ആനന്ദം അധികരിച്ചു. പോരിൽ ദുജ്ജയനായ ലങ്കേശപുത്രൻ, സൂര്യസന്നിഭങ്ങളായ സ്വർണ്ണാസ്ത്രങ്ങളെക്കൊണ്ടു് മക്കടപ്പടകളെ മദ്ദിച്ചുതുടങ്ങി. ശരങ്ങളെകൊണ്ടു് ശരീരം പിളന്ന വാനരന്മാർ യുദ്ധക്കളത്തിൽ തലങ്ങും വിലങ്ങും വീണു. അമരന്മാരാൽ ആഗ്രഹങ്ങളെല്ലാം നശിച്ച ദൈത്യപ്പടകൾപോലെയായിത്തീന്റു കപിസൈന്യം. അതിഘോരബാണങ്ങളാകുന്ന കിരണങ്ങളാൽ സൂര്യനെപ്പോലെ ഇന്ദ്രജിത്തു് അടക്കളത്തിൽ കപികളെ ഏററവും ചുട്ടുപിടിപ്പിച്ചു. എവിടെയാണു് രാവണി? സുഗ്രീവസൈന്യം അങ്ങുമിങ്ങും പാഞ്ഞു് ഉററുനോക്കി. പക്ഷെ ദേഹം പിളന്റു്, ഉള്ളം മങ്ങിയ വാനരന്മാർ വേദനയോടെ ചോരയും ചൊരിഞ്ഞു പിൻതിരിഞ്ഞോടുകയാണുണ്ടായതു്.

ശ്രീരാമദേവനുവേണ്ടി പ്രാണൻ കളയുവാൻതന്നെ തയ്യാറായ ഹരിവരന്മാർ, പാറകൾ തുടങ്ങിയ ആയുധങ്ങളുമേന്തി അടരിന്നടുത്തു. മാമല മുടികളും കല്ലുകളും, വൃക്ഷങ്ങളും വാനരന്മാർ വർഷിച്ചു. എത്രമാത്രം ശക്തനാണെങ്കിലും അവൻെറ ജീവൻ കളയത്തക്കതാണ് ആ ശിലാപ്പെരുമാരി. എന്നാൽ സ്വതേജസ്വിയായ ഇന്ദ്രജിത്തു് അവയെ മുഴുവൻ അസ്ത്രങ്ങളാൽ തട്ടിയകററി. മാത്രമല്ല; സർപ്പതുല്യങ്ങളായ ക്രൂരശരങ്ങളെകൊണ്ടു് വാനരപ്പടകളെ പിളക്കുകയും ചെയ്തു. പതിനെട്ടുകണകൾ ഒന്നിച്ചു് ഗന്ധമാദന ശരീരത്തിൽ തറച്ചു. ദൂരത്തു നില്ക്കുന്ന നളനിൽ ഒമ്പതു് അമ്പുകൾ, മർമ്മങ്ങൾ പിളക്കുന്ന ഏഴുബാണങ്ങൾ, മൈന്ദനിൽ, അതേതരത്തിൽ അഞ്ചെണ്ണം ഗജനിൽ, പത്തെണ്ണം ജാംബവാനിൽ, നീലനിൽ മുപ്പതു്. ദ്വിവിദൻ–ഋഷഭൻ–സുഗ്രീവൻ–അംഗദൻ തുടങ്ങിയവരെ, വരലബ്ധങ്ങളായ തീക്ഷ്ണബാണങ്ങൾകൊണ്ടു് കെല്പ് കെടുത്തി വീഴ്ത്തി. മററുള്ള കപി മുഖ്യന്മാരെ ഒരാളെയും രാവണി വിട്ടില്ല. കാലാഗ്നിതുല്യവിശിഖങ്ങൾ എല്ലാവരിലും തറച്ചു്, അഴലേററി. അതിവേഗഗമനമാൎന്നതും സൂര്യനെപ്പോലെയുള്ളതുമായ സായകങ്ങങ്ങൾ വർഷിച്ചു് സകലസൈന്യങ്ങളെയും ഇന്ദ്രജിത്തു് യുദ്ധക്കളത്തിൽ വീഴ്ത്തി. രണത്തിമപ്പാന്ന അസുരവരൻ, രക്താഭിഷിക്തനായി, ശരാവലികൊണ്ടു് അനങ്ങാൻ വയ്യാതെ കഴങ്ങുന്ന കരങ്ങന്മാരെ കണ്ടു് അതിസന്തുഷ്ടനായിത്തീൎന്നു. ക്രൂരശരങ്ങളും ദിവ്യാസ്ത്രങ്ങളും ഇടകലൎന്നു് അയച്ചു്, ഇന്ദ്രജിത്തു് കപിസൈന്യങ്ങളെ മട്ടിച്ചു് വീണ്ടും വീണ്ടും അവശരാക്കി. അസുരസൈന്യത്തെ വിട്ടു് പെട്ടെന്നു് അന്തർദ്ധാനം ചെയ്തു ഇന്ദ്രാരി ഓരോ കപിയുടേയും നേരിട്ടെത്തി. കാർമേഘംവർഷബിന്ദുകളെ എന്നപോലെ ഉഗ്രശരങ്ങളെ ചൊരിഞ്ഞു് സ്വയം സംതൃപ്തനായി. മായയിൽ മറഞ്ഞു് ഇന്ദ്രജിത്ത് അയക്കുന്ന അമോഘങ്ങളായ അസ്ത്രങ്ങൾ തറച്ചതുകൊണ്ടു് ദീനസ്വരത്തിൽ ആർത്തു്, വജ്രം തട്ടിയ മലകൾപോലെ മർക്കടസൈന്യം തുരുതുരെ വീണു. കപി പ്രമുഖന്മാർ രാവണിയെ എവിടെ നോക്കിയിട്ടും കാണുന്നില്ല. മായകൊണ്ടുമറഞ്ഞ നിശാചരേന്ദ്രസൂനുവിൽനിന്നു് അസ്ത്രസമൂഹങ്ങൾ മാത്രമെ വരുന്നുള്ളു. മഹാത്മാവായ ദശവദനാത്മജൻ ആദിത്യതുല്യങ്ങളായ കൂൎത്തുമൂത്ത ശരങ്ങളാൽ ദിക്കുകൾ മുഴുവൻ മൂടി. കപിവരന്മാരെ പിളൎത്തി. തുടൎന്നുകൊണ്ടു് അവൻ അഗ്നിജ്വാലശോഭയാൎന്ന, വാൾ–ശൂലം–വെൺമഴു എന്നിവ ചുഴററി തീപ്പൊരി പാറത്തക്കവിധം കപീന്ദ്രസൈന്യത്തിൽ ഉതിൎത്തു. ചെന്തീയിനെപ്പോലെയുള്ള കൂൎത്തശരങ്ങൾ ഏററ പ്ലവംഗന്മാർ, മുഴുവൻ പൂത്തു നില്ക്കുന്ന പിലാശുവൃക്ഷങ്ങളെപ്പോലെയായി. ദേഹം മുഴുവൻ വിണ്ടുകീറിയ ഹരിവരന്മാർ അന്യോന്യമടുത്തുചെന്നു്, പകൎന്ന ഒച്ചയോടെ നിലവിളിച്ചു് നില•

പതിച്ചു. ചില കപിമുഖ്യന്മാർ ഇന്ദ്രജിത്തു് ആകാശത്തിലെവിടെയാണെന്നു് സൂക്ഷിച്ചുനോക്കുമ്പോഴേക്കും കണ്ണുകളിൽ ശരം തറക്കും. തപ്പിത്തടഞ്ഞു് അട ക്കളത്തിൽ നടന്നു് വീണുതുടങ്ങി.

ഹനുമാൻ– സുഗ്രീവൻ –അംഗദൻ –ഗന്ധമാദനൻ– സുഷേണൻ - ജാംബ വാൻ–വേഗദർശി–മൈന്ദൻ–ദ്വിവിദൻ–നീലൻ– ഗവാക്ഷൻ–ഗോമുഖൻ–ഗജൻ –വിദ്യുദ്ദംഷ്ട്രൻ–ഹരിലോമൻ–കേസരി–ജ്യോതിർമ്മുഖൻ–സൂര്യമുഖൻ–ദധിമുഖൻ– പാവകാക്ഷൻ–നളൻ–കുമുദൻ തുടങ്ങിയ വാനരപ്രമുഖന്മാരിൽ മുഴുവൻ ഇന്ദ്രജി ത്തു് മന്ത്രപൂർവ്വകം ക്രൂരാസ്ത്രങ്ങളും, കുന്തങ്ങളും, ശൂലങ്ങളും എന്നിവ അത്യധികം എയ്തുവിട്ടു. സുവർണ്ണംകൊണ്ടുകെട്ടിയ ബാണങ്ങളും–ഗദകളും എന്നിവകൊണ്ടു് കപിവരന്മാരെ പിളർത്തി. ശ്രീരാമലക്ഷ്മണന്മാരിൽ ആദിത്യതുല്യങ്ങളായ ആയി രമായിരം അമ്പുകളും പൊഴിച്ചു് ആനന്ദിച്ചു. സഹോദരനെ സസ്നേഹം കടാ ക്ഷിച്ചുകൊണ്ടു് മഹാപ്രഭ ശ്രീരാമദേവൻ അത്യത്ഭുതമാന്ന മട്ടിൽ പറഞ്ഞു:—

''ലക്ഷ്മണ ഇന്ദ്രവൈരിയായ രാക്ഷസേന്ദ്രൻ, ഇതാ രണ്ടാമതും മഹാസ്ത്രമെ യ്തു് അമോഘവീര്യബലവാന്മാരായ വാനരന്മാരെ മുഴുവൻ വീഴ്ത്തിയിരിക്കുന്നു. കൊടും ശരങ്ങളാൽ നമ്മേയും വല്ലാതെ അലട്ടുന്നു. വിധാതാവിൽനിന്നും വരം വാങ്ങിയ ഇന്ദ്രജിത്തു്, ഭീഷണശരീരത്തെ മായകൊണ്ടു മറച്ചു് ആകാശത്തിൽ നില്ക്കുകയാണു്. എങ്ങിനെയാണു് അവനെ നിഗ്രഹിക്കുവാൻ സാധിക്കുക? ദിവ്യാസ്ത്രങ്ങളെല്ലാം അറിയുന്നവനും എടുത്തവനും അദ്ഭുതരൂപനുമാണു് രാവ ണി. അചിന്ത്യശക്തനായ ഭഗവാൻ വിരിഞ്ചന്റെയാണു് ഈ അസ്ത്രമെന്നാ ണു് മനസ്സിലാകുന്നതു്. എന്നോടുകൂടി നീയും ഇതാ ശരജാലങ്ങളും ഏല്ക്കുക യാണു്. എന്നാൽ മനസ്സിനെ ഒട്ടും ചഞ്ചലമാക്കാതെ നില്ക്കണം. ബുദ്ധിമാ നായ നീ അല്പനേരം ഇതിനെ സഹിക്കതന്നെ വേണ്ടിവന്നേക്കും. ഈ നിശാ ചരേന്ദ്രൻ, അസ്ത്രവർഷംകൊണ്ടു് ദിക്കെല്ലാംതന്നെ മൂടുകയാണു്. ശൂരാഗ്രഗണ്യ രായ വാനരന്മാർ എല്ലാം വീണു് നിറംകെടുന്നതു് നോക്കു. ധൈര്യവും സന്തോ ഷവും കൂടാതെ, യുദ്ധം നിർത്തിയ നമ്മളും വീണുകഴിഞ്ഞാൽ യുദ്ധത്തിൽ വിജയ ലക്ഷ്മിയെ വരിച്ചു ഇവൻ ഉടനെത്തന്നെ അന്തഃപുരത്തിലേക്കു് പോയ്ക്കൊള്ളും.''

ദേവന്റെ അരുളപ്പാടുപ്രകാരം രണ്ടുപേരും ഒപ്പം ദുഃഖിതരായിത്തീർന്നു. ആ നൃസിംഹന്മാർക്ക് കടുത്ത അടരിൽ വല്ലായ്മയേകിയ അരക്കർകോൻ, അതി സന്തോഷത്തോടെ ആർത്തു. ഇങ്ങനെ ഇന്ദ്രജിത്തു് സർവ്വവാനരസൈന്യങ്ങളേയും

ശ്രീരാമലക്ഷ്മണന്മാരേയും അവശരാക്കി ദശാനനപാലിതമായ നഗരിയിലേക്ക് ഉടനെ പോകയും ചെയ്തു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.**

## എഴുപത്തിനാലാം സർഗ്ഗം. [ബ്രഹ്മാസ്ത്രമോചനം]

ലോകൈകവീരന്മാരായ ശ്രീരാമലക്ഷ്മണന്മാർപോലും അവശരായി മൂർച്ഛിച്ചുകഴിഞ്ഞു. വാനരസിംഹസൈന്യമെല്ലാം ബോധമററു. സുഗ്രീവൻ–നീലൻ–അംഗദൻ–ജാംബവാൻ–തുടങ്ങിയവർക്കുകൂടി യാതൊന്നും മനസ്സിലാകാതെയായി. മഹാപ്രാജ്ഞന്മാരിൽവെച്ച് അഗ്രഗണ്യനായ വിഭീഷണൻ വിഷണ്ണരായ വാനരസൈന്യങ്ങളെക്കണ്ട്, വാനരരാജവീരന്മാർക്ക് ആശ്വാസമേകിയ മട്ടിൽ പറഞ്ഞു:—

"നിങ്ങൾ ആരും ഒരിക്കലും ദുഃഖിക്കരുത്. മഹാപ്രഭുക്കളായ ആര്യപുത്രന്മാർ അവശരായി എന്നതിൽ ഒട്ടും വ്യസനിക്കാനില്ല. ബ്രഹ്മാവിൻെറ അരുളപ്പാട് ആദരിച്ച് ഇന്ദ്രജിത്തിൻെറ ശരസമൂഹത്താൽ സ്വയമേ ക്ഷീണം ഏററു എന്നുമാത്രം. വിധാതാവ് ഇവന് നൽകിയതാണ് ഈ ബ്രഹ്മാസ്ത്രം. അതിനെ ബഹുമാനിച്ച് അവനീനാഥന്മാരായ ഇവർ യുദ്ധക്കളത്തിൽ വീണതിൽ എന്തിനാണ് ഇത്രയും ദുഃഖിക്കുന്നത്."

ലങ്കാധിപൻ വിഭീഷണൻെറ വാക്കുകൾ കേട്ട പവനാത്മജൻ ഹനുമാൻ, ബ്രഹ്മാസ്ത്രത്തെ ബഹുമാനപൂർവ്വം നമസ്കരിച്ചുകൊണ്ട് അതിബുദ്ധിപൂർവ്വം പറഞ്ഞു:—

"മഹാരാജാവേ, മഹാശക്തരായ വാനരപ്രമുഖന്മാരിൽ മരിക്കാത്തവരെ, വേണ്ടതരത്തിൽ നമുക്ക് ശുശ്രൂഷ ചെയ്യാം."

വീരന്മാരായ അവർ രണ്ടുപേരും–രാക്ഷസേശ്വരവാനരേന്ദ്രന്മാർ ഒന്നിച്ച് ആ രാത്രിയിൽ, ഒരു പന്തവും കത്തിച്ച് യുദ്ധക്കളത്തിൽ നടന്നു. വാല്–കയ്യ്–കാല്–തുട–വിരൽ–കഴുത്ത് എന്നിവ മുറിഞ്ഞ് ദേഹത്തിൽനിന്നു രക്തം വാർന്ന്, മൂത്രം പോയതുകൂടി അറിയാതെ, മലകളെപ്പോലെ വീണുകിടക്കുന്ന കപികളും, ചിന്നിച്ചിതറിക്കിടക്കുന്ന ശസ്ത്രാസ്ത്രജാലങ്ങളും നിറഞ്ഞ രണഭൂമി

യിൽകൂടി നടക്കുന്ന അവർ, സുഗ്രീവൻ-അംഗദൻ-നീലൻ-ശരഭൻ-ഗന്ധമാദനൻ-ഗവാക്ഷൻ-ആറുകൻ-മൈന്ദൻ-സുഷേണൻ-വേഗദർശി-നളൻ- ദ്വിവിദൻ-ജ്യോതിർമ്മുഖൻ-പനസൻ എന്നീ യൂഥമുഖ്യന്മാർ മുതലായിക്കിടക്കുന്നതു കണ്ടു. അറുപത്തേഴുകോടി, വാനരന്മാർ-വീരപരാക്രമങ്ങളെല്ലാം ഒത്തുചേർന്നവർ-പകലിന്റെ അഞ്ചിലൊരു ഭാഗംകൊണ്ടു്, ബ്രഹ്മാവിനു് ഇഷ്ടപ്പെട്ട ഇന്ദ്രജിത്താൽ ഹതരായിക്കഴിഞ്ഞു. വാനരവയോവൃദ്ധനായ ജാംബവാൻ എവിടെയാണു് വീണുകിടക്കുന്നതെന്നാണു് വിഭീഷണനും മാരുതിയും തുടർന്നു് അന്വേഷിച്ചതു്.

പ്രായംകൊണ്ടു് അനേകരോഗം ബാധിച്ച വൃദ്ധനും, സർവ്വാംഗവും ശരങ്ങൾ തറച്ച വിരനും, ബ്രഹ്മപുത്രനുമായ ജാംബവനെ, കെടുന്ന അഗ്നിയെപ്പോലെ അവർ കണ്ടു. അരികെചെന്നിൽ അടുത്തുചെന്നു് സാദരം വിഭീഷണൻ ചോദിച്ചു:—

"പ്രഭോ, അങ്ങേക്കു് കൂരമ്പുകൾ ഏററിട്ടും മരണം വന്നിട്ടില്ലല്ലോ."

ഋക്ഷവരനായ ജാംബവാൻ വിഭീഷണന്റെ വാക്കുകൾ കേട്ടു് ഞരങ്ങിക്കൊണ്ടു് വളരെ വിഷമത്തോടെ ശബ്ദം പുറപ്പെടുവിച്ചു് ചോദിച്ചു:—

"ലങ്കേശ്വരനായ വിഭീഷണനാണു് ചോദിക്കുന്നതെന്നു് ശബ്ദത്താൽ ഞാൻ വിശ്വസിക്കുന്നു. ഹേ മഹാവീര, കൊടുംക്രൂരബാണങ്ങൾ തറച്ച എനിക്കു് അങ്ങയെ ഒട്ടുംതന്നെ കാണുവാൻ സാധിക്കുന്നില്ല. ഹേ, വിഭീഷണ, ഏതൊരുവനാൽ വീരസു എന്ന സ്ഥാനം അഞ്ജനയും വായുവും നേടിയിരിക്കുന്നുവോ ആ ഹനുമാൻ, കപിവരന്മാരിൽവെച്ചു് വീരവീരൻ, എവിടെയെങ്കിലും ജീവിച്ചിരിക്കുന്നുണ്ടോ?"

ജാംബവാന്റെ ചോദ്യംകേട്ടു് അത്ഭുതത്തോടെ വിഭീഷണൻ ചോദിച്ചു:—

"ശ്രേഷ്ഠനായ കപീശ്വരാ, ശ്രീരാമലക്ഷ്മണന്മാരെക്കൂടി അന്വേഷിക്കാതെ എന്താണവിടുന്നു് ഹനുമാനെപ്പററി മാത്രം ചോദിച്ചതു്? മഹാരാജാ സുഗ്രീവൻ, ശ്രീരാഘവൻ, യുവരാജാ അംഗദൻ ഇവരിലെല്ലാംവെച്ചു് മഹാസ്നേഹം പവനനന്ദനനിൽ കാണിക്കുവാൻ എന്താണു് കാരണം."

വേദനയിലും മന്ദഹാസത്തോടെ ജാംബവാൻ മറുപടിതുടർന്നു:—

"രാക്ഷസേശ്വരാ, മാരുതിയെപ്പററി ആദ്യംതന്നെ ഞാൻ അന്വേഷിച്ചതിന്റെ കാരണംപറയാം. കേൾക്ക. ആ മഹാവീരൻ ജീവിച്ചിരിക്കുന്നുവെങ്കിൽ, ഈ വാനരപ്പട മുഴുവൻ മരിച്ചാലും മരിക്കില്ല. ഹനൂമാൻ പ്രാണൻ വെടിഞ്ഞിട്ടുണ്ടെങ്കിൽ, നമ്മൾക്കെല്ലാം ജീവനുണ്ടെങ്കിലും ഹതന്മാരാണ്. വീര്യംകൊണ്ട് അഗ്നിതുല്യൻ, വേഗതകൊണ്ട് വായുസമൻ, ഉണ്ണീവിഭീഷണാ, ആ ഹനൂമാൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ മാത്രമെ നാം ജീവിക്കുവാൻ ആഗ്രഹിക്കുകതന്നെ വേണ്ടു."

പെട്ടെന്ന് പവനതനയൻ, വയോവൃദ്ധനായ ജാംബവാന്റെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ച് രണ്ടുകാലുകളും പിടിച്ചു. അത്യധികം അവശനാണെങ്കിലും ജാംബവാന്റെ വാക്പീയൂഷംകൊണ്ട് താൻ വീണ്ടും ജനിച്ചു എന്നുകൂടി മാരുതിക്ക് തോന്നി. സ്വപാദങ്ങളിൽ സ്പർശിച്ച കൈകളെ മനസ്സിലാക്കിയ ജാംബവാൻ സസന്തോഷംപറഞ്ഞു:—

"വാനരവ്യാഘ്രനായ ആഞ്ജനേയരേ, വരു. ഈ കപികളെ മുഴുവൻ സംരക്ഷിക്ക. കുഞ്ഞേ, മററാർക്കും ഇപ്പോൾ ഇവരെ തുണയ്ക്കുവാൻ സാദ്ധ്യമല്ല. ഒരേഒരാൾക്കു മാത്രമെ അതിന്ന് പ്രാപ്തിയും കെല്പുമുള്ളു. മാരുതി, ഇപ്പോൾ നിന്റെ ശൗര്യംമാത്രമാണ് ഞങ്ങൾക്കെല്ലാം ആശ്രയം. മറെറാരു ജീവിയേയും എനിക്ക് തോന്നുന്നില്ല. ഹനൂമാനെ, ഉണ്ണീ, ഈ വീരവാനരന്മാരേയും ഋക്ഷപ്രമുഖന്മാരേയും സന്തോഷിപ്പിയ്ക്കു. ശ്രീരാമലക്ഷ്മണന്മാരെ ശല്യമില്ലാത്തവരാക്കി മാററൂ. അനേകകാതം വഴി കടലിന്റെ മേൽഭാഗത്തുക്കൂടി ഉടനെ പോകണം. ആഞ്ജനേയാ, മഹാഗിരിയായ ഹിമവാനിൽ വേഗത്തിൽ എത്തണം. അരിമർദ്ദകനായ മാരുതീ, ഉയർന്നുനില്ക്കുന്ന രണ്ടുകൊടുമുടികൾ അവിടെ കാണാം; ഋഷഭാചലശൃംഗവും മഹാകൈലാസശൃംഗവും. ആ ഉന്നതശിഖരങ്ങളുടെ മദ്ധ്യത്തിൽ സർവ്വദിവ്യൗഷധങ്ങളോടുംകൂടിയ ഓഷധി ഗിരികാണാം, ആ ഔഷധിപർവ്വതമുകളിൽ, പത്തുദിക്കുകളേയും തിളക്കിക്കൊണ്ട് മിന്നിത്തിളങ്ങുന്ന നാലു മരുന്നുകൾ നില്ക്കുന്നുണ്ട്. മൃതസഞ്ജീവനി–വിശല്യകരണി–സാവർണ്ണ്യകരണി–സന്ധാനകരണി എന്നാണ് അവയുടെ പേരുകൾ. അവയെല്ലാം അതിവേഗത്തിൽ കൊണ്ടുവരണം. വാനരസൈന്യത്തിന്നു മുഴുവൻ പ്രാണൻകൊടുത്ത് ആശ്വാസവും സന്തോഷവും നല്കണം."

ജാംബവാന്റെ വാക്കുകൾകേട്ട മാരുതി പൂർവ്വവൽ ശക്തിയുക്തനായിക്കഴിഞ്ഞു. വേലിയേററമുള്ള സാഗരംപോലെ തേജസ്സും ബലവും അടിക്കടി ഉയർന്നു. ലങ്ക

യ്ലെ ഒരു പർവ്വതത്തിൽ മറെറാരു പർവ്വതമെന്നപോലെ ആ വീരനെ അടുത്ത നിമിഷത്തിൽ കാണാറായി. പവനതനയന്റെ ചവിട്ട് ഏല്ക്കാൻ സാധിക്കാതെ ഗിരിതാഴ്ന്നമർന്നുപോയി. ആ മഹാനുഭാവനെതാങ്ങത്തക്ക കരുത്ത് അതിന്ന് ഉണ്ടായിരുന്നില്ല. ചെറിയൊരാമത്തലാൽതന്നെ, അഗ്നിജ്വാലപുറപ്പെട്ട് മരങ്ങൾ ശൃംഗംതകർന്നു നുറുങ്ങിക്കഴിഞ്ഞു. ആ പാദപതനശക്തിയിൽ അരണ്യങ്ങളും കത്തിത്തുടങ്ങി. പാറക്കല്ലുകളും ഉടഞ്ഞു. ചാഞ്ചാടുന്ന ആ മലയിൽ നില്ക്കുവാൻ വാനരന്മാർക്ക് സാധിക്കാതെവന്നു. ലങ്ക ആകെയൊന്ന് ആ രാത്രിയിൽ നൃത്തം വെക്കുന്നവളെപ്പോലെയായി. വാതിലുകൾതിരിഞ്ഞു; ഗോപുരങ്ങൾ ചരിഞ്ഞു. ഗിരിതുല്യനായിത്തീർന്ന ഹനൂമാൻ, പർവ്വതമൊന്നമർത്തിയപ്പോൾ, കടലോടുകൂടിയ ഭൂമിയാകെയൊന്ന് കലുങ്ങി. ആ പർവ്വതത്തിന്നു കെല്പില്ലാത്തതിനാൽ മലയപർവ്വതത്തിലേക്കാണ് ചാട്ടുവാൻവേണ്ടി മാരുതി കയറിയതു്.

മേരുപർവ്വതംപോലെ ഉയർന്നതും, അനേകവിധത്തിൽ നീരുറവുള്ളതും, പലവിധ വൃക്ഷലതാദികൾ നിറഞ്ഞതും, വികസിച്ചുനിൽക്കുന്ന താമരപ്പൂവുകളാലും, ഉല്പലങ്ങളാലും, നിറഞ്ഞ സരസ്സുകളോടുകൂടിയതും, വിദ്യാധരന്മാർ- അപ്സരസ്സുകൾ- ദേവന്മാർ- ഗന്ധർവ്വന്മാർ- ഋഷിവര്യന്മാർ- എന്നിവർ വസിക്കുന്നതും, അറുപതുയോജനവിസ്താരമാർന്നതും, അനേകതരത്തിലുള്ള മൃഗങ്ങളാൽ ആകീർണ്ണമായതും, വളരെയധികം വൻഗുഹകളുള്ളതുമായ അതിലെ യക്ഷകിന്നരഗന്ധർവ്വന്മാർ മുഴുവൻ ദുഃഖിതരാകത്തക്കവിധം കാർകൊണ്ടലെന്നപോലെ പവനതനയൻ വലുതായിത്തുടങ്ങി. പാദങ്ങളാൽ പർവ്വതമൊന്നമർത്തി, അരക്കന്മാർ ഭയപ്പെടത്തക്കവിധം, ബഡവാതുല്യമായ വക്ത്റംപിളർന്ന് ഒന്നലറി. ആ അലർച്ച കേട്ട ലങ്കയിലെ അസുരന്മാരിൽ പലർക്കും ഭയംകൊണ്ട് ഒന്നനങ്ങുവാൻപോലും സാധിക്കാതെയായി.

മലയപർവ്വതത്തിൽ, വിശ്വരൂപമാർന്നുനില്ക്കുന്ന ശ്രീഹനൂമാൻ, ശ്രീരാമചന്ദ്രസ്വാമിയെ താണുതൊഴുതു് മനസ്സിൽ പ്രതിഷ്ഠിച്ചു. ദേവന്മാർവേണ്ടി കഠിനകർമ്മംചെയ്യാൻ പരന്തപനായ ആ ഭീമവിക്രമി തയ്യാറായി. ക്രൂരസർപ്പതുല്യമായ വാൽഉയർത്തി; ചെവികൾ രണ്ടുംകൂർപ്പിച്ചു; പുറമൊന്നുവളച്ചു; ബഡവാസന്നിഭമായ വക്ത്റം അല്പംപിളർത്തി; ആ അചിന്ത്യബലശാലി ആകാശത്തിലേക്ക് ഉയർന്നു. ചണ്ഡവേഗിയായ ആഞ്ജനേയരുടെ കൈകളുടേയും കാൽകളുടേയും ശക്തിയാൽ ഒന്നിച്ച് അനേകം പാറക്കല്ലുകളും, വേരോടുകൂടി പറിഞ്ഞ മാമരങ്ങളും, ആ കാട്ടിലുള്ള പ്രാകൃതക്കരങ്ങുകളും, ആകാശദേശത്തിലേക്ക് അനുഗമനം ചെയ്തു. അവയുടെ ശക്തിക്രമത്തിൽ കുറഞ്ഞു് ലവണാംബുധിയിൽ പതിച്ചു.

വായുതനയൻ സർപ്പതുല്യങ്ങളായ കൈകൾ രണ്ടും നീട്ടിപ്പുരത്തി ഗരുഡനെപ്പോലെ, പർവ്വതരാജാവായ ഹിമാദ്രിയിലേക്ക്, ആ ദിക്കിനെത്തന്നെ വലിച്ച് അടുപ്പിക്കുന്നതുപോലെപോയി. മഹാവിഷ്ണുവിൻെറ കയ്യിൽനിന്നുംവിട്ട സുദർശനചക്രംപോലെ, അലകളാലും ജലജന്തുക്കളാലും തിമർക്കുന്ന മഹാസാഗരത്തെ കണ്ടുകൊണ്ട്, ഉത്തരദിക്കിലേക്ക് പിതൃവേഗത്തിൽതന്നെ മാരുതി യാത്രതുടന്നു. കടൽതാണ്ടി, വലിയവലിയ മരത്തോപ്പുകൾ, ഗിരികൾ, കുളങ്ങൾ, സസ്യങ്ങൾ, നദികൾ, വലിയനഗരികൾ, ഐശ്വര്യസമൃദ്ധങ്ങളായ നാടുകൾ ഇവയെ ഒരോന്നോരോന്നായി കണ്ടുകൊണ്ട് മിന്നൽപോലെ പറന്നു. അച്ഛനൊത്ത പരാക്രമമുള്ള ഹനുമാൻ, ആദിത്യമാർഗ്ഗത്തിൽക്കൂടി, അല്പമെങ്കിലും ആലസ്യമില്ലാതെ, അചിന്ത്യവീര്യത്തോടെയാണ് ഗമിക്കുന്നത്. ഇടക്കിടക്ക് ആ വാനരശാർദ്ദൂലൻ ദിക്കുകളെ കിടുകിടെ വിറപ്പിച്ചുംകൊണ്ട് അലറി. കൊടുങ്കാററിനുതുല്യം അല്പസമയംകൊണ്ട് അവർണ്ണ്യവേഗത്തിൽ അനേകം വഴിപിന്നിട്ടു.

ജാംബവാൻെറ വാക്കുകൾ ഓർമ്മിച്ച മാരുതി, അതിശക്തിയിൽ പോന്നതിനാൽ അടുത്ത ക്ഷണത്തിൽ ഹിമാദ്രിയെ മുന്നിൽ കണ്ടു. നാനാതരത്തിലുള്ള വെള്ളച്ചാട്ടങ്ങളും, അനേകമനേകം ഗുഹകളും, ചോലകളും വിചിത്രവർണ്ണമാന്ന വെൺമേഘച്ചാർത്തുകൊണ്ട് പ്രശോഭിക്കുന്ന കൊടുമുടികളും, പല വിധത്തിലുള്ള കൂററൻ മരങ്ങളും ഒത്തുചേന്ന ആ ശ്രേഷ്ഠഗിരിവരനിൽ എത്തി. അതിതുംഗങ്ങളായ ശൃംഗങ്ങൾകൊണ്ട് ഗഗനം മുട്ടിനില്ക്കുന്ന ശൈലേന്ദ്രനിൽ, ദേവഷിവയ്യന്മാർ വസിക്കുന്ന പുണ്യാശ്രമങ്ങളെ മാരുതി ആകാശത്തിൽനിന്ന് സാദരം വീക്ഷിച്ചു.

ശക്രാലയങ്ങൾ–ബ്രഹ്മമന്ദിരങ്ങൾ–പരമേശ്വരവാസസ്ഥാനമായ വെള്ളിക്കുന്ന്–രുദ്രദേവൻ ശരമെയ്തജാജ്വല്യസ്ഥലം–ഹയാനനം–ബ്രഹ്മശിരസ്സ്–ആദിത്യപരിചാരകന്മാർ–വജ്രഗൃഹം–വൈശ്രവണാധിവാസഭവനം–സൂര്യസന്നിഭമായ സൂര്യനിബന്ധനം–ബ്രഹ്മാസനം–മുപ്പുരവൈരിയുടെ പള്ളിവില്ല്–ഭൂമിദേവിയുടെ മദ്ധ്യദേശനാഭി–ലോകോത്തമമായ കൈലാസശിഖരം–ഹിമവാൻപാറ–തനിസ്വർണ്ണമായ ഋഷഭപർവ്വതം–എല്ലാ ഔഷധങ്ങളും പ്രകാശിക്കുന്ന മഹത്തായ ഔഷധപർവ്വതം–എന്നിവയെല്ലാം ധന്യാത്മാവായ ഹനുമാൻ കണ്ടു. അഗ്നിജ്വാലപോലെ ആളുന്ന ആ സ്ഥലം പവനതനയനേത്രങ്ങൾക്ക് ലക്ഷ്യമായപ്പോൾ സുവിസ്മിതനായിത്തീന്നു, വൻമരുന്നിൻ മലയിലേക്ക് ചാടിക്കയറി, നാലുപുറവും തേടിത്തുടങ്ങി.

ആയിരമായിരം നാഴിക വഴി പിന്നിട്ടെത്തിയ മാരുതി, ദിവ്യൗഷധങ്ങളുള്ള ശിഖരത്തിൽ സഞ്ചരിച്ചു. എന്നാൽ, അന്വേഷിച്ചുവന്ന ഹനുമാനെ കണ്ടപ്പോൾ മറ്റൗഷധികളെല്ലാം അപ്രത്യക്ഷമായി നിലകൊള്ളുകയാണുണ്ടായതു്. അതിശ്രദ്ധയോടെ സസൂക്ഷ്മം നോക്കിയിട്ടും യാതൊന്നും കാണാത്തപ്പോൾ മാരുതി ചൊടിച്ചുകൊണ്ടു് ഒന്നലറി. കണ്ണുകൾ രക്തവർണ്ണങ്ങളായി, ചെന്തീജ്വാലകൾ വമിക്കുന്നതുപോലെ നോക്കിക്കൊണ്ടു് പറഞ്ഞു:—

"ഇങ്ങനെയാണോ അവിടത്തെ തീരുമാനം? കഷ്ടംതന്നെ! ശ്രീശൈലപതിയിൽ നിങ്ങൾക്കു് ദയ തോന്നുന്നില്ലെന്നോ? എന്നാൽ ഇതാ കാണൂ, സ്വാമിയുടെ കൃപാകടാക്ഷത്താൽ എന്റെ കൈക്കരുത്തു്, ഔഷധിപർവ്വതശിഖരം അടർന്നു്—സ്വശരീരം ഉടഞ്ഞു്—ഹേ ശൈലേന്ദ്ര രാജാ, അവിടുന്നു് കാണുക."

അനേകധാതുക്കളോടും, മാമരങ്ങളോടും, മദയാനകളോടുംകൂടി അതിന്റെ ശൃംഗം തകർന്ന കൂട്ടത്തോടുകൂടി, പാർശ്വഭാഗങ്ങളിൽനിന്നു് അഗ്നിവമിക്കത്തക്കവിധം ശ്രീഹനുമാൻ അടർത്തിയെടുത്തു. സുരാസുരേന്ദ്രലോകമാകെ ഞെട്ടിവിറക്കത്തക്കവിധം, ഗഗനവാസികൾ മുഴുവൻ സ്തുതിക്കത്തക്കവിധം, വൈനതേയവേഗത്തിൽതന്നെ മടക്കയാത്ര തുടർന്നു. സൂര്യശോഭയുള്ള ശിഖരത്തെ ഒരു കൈത്തലത്തിൽ ഏന്തി, ഭാസ്കര പന്ഥാവിലണഞ്ഞു്, മറ്റൊരാദിത്യനെപ്പോലെ അനിലതനയൻ പ്രശോഭിച്ചു. മഹാഗിരിപോലെയുള്ള മാരുതി ആ തുംഗശൃംഗത്താൽ ഏററവും വിളങ്ങി. അഗ്നിജ്വാലകളോടുകൂടിയ അനേകം മുനകളുള്ള സുദർശനചക്രം എടുത്ത മഹാവിഷ്ണു അംബരമദ്ധ്യത്തിൽകൂടി ദ്രുതഗമനം ചെയ്യുന്നതുപോലെ, കപിവീരവീരൻ പ്രകാശം പൊഴിച്ചു. ഹനുമാന്റെ വരവുകണ്ടു ഹരികൾ ഉച്ചത്തിലലറി. അതുകേട്ടു ഹനുമാനും പ്രതിശബ്ദം മുഴക്കി. ഈ, രണ്ടു ശബ്ദങ്ങളും കേട്ടു, ലങ്കാവാസികളായ കപികളും ഉച്ചത്തിൽ ആർത്തു· അടുത്ത നിമിഷത്തിൽ മഹാദ്രിയെ വാനരസൈന്യമദ്ധ്യത്തിൽ, ഔഷധിശൃംഗത്തോടുകൂടി ആഞ്ജനേയർ ഇറക്കിക്കഴിഞ്ഞു. ജാംബവാൻ തുടങ്ങിയ കപിവീരഗുരുക്കന്മാരെ താണുവണങ്ങി. ലങ്കാധിപാനുജനെ ഗാഢഗാഢം ആലിംഗനം ചെയ്തു. മന്നോർമന്നകുമാരന്മാർ രണ്ടുപേരും; മരുന്നിൻമണം ഏററതോടെ യാതൊരു വിഷമവുമില്ലാതെ എഴുന്നേററു. ഛിന്നഭിന്നശരീരരായിക്കിടന്നിരുന്ന വാനരന്മാർകൂടി വേദനയററവരായി. മരിച്ചുകിടന്നിരുന്ന മർക്കടന്മാർ ഗാഢനിദ്ര കഴിഞ്ഞു് ഉണർന്നതുപോലെ എഴുന്നേററു. അത്രമാത്രം പ്രാധാന്യമർഹിക്കുന്ന ഔഷധങ്ങളാണു് ആഞ്ജനേയർ കൊണ്ടുവന്ന അചലശിഖരത്തിൽ ഉണ്ടായിരുന്നതു്.

രണാങ്കണത്തിൽ ഒരൊററ രാക്ഷസശരീരവും ഇല്ലായിരുന്നു. യുദ്ധം തുടങ്ങിയ അന്നുമുതൽക്കുതന്നെ, ഹതരാകുന്ന രാക്ഷസന്മാരുടെ ജഡങ്ങളെ സമുദ്രത്തിലേക്ക് ഇടണമെന്നുള്ളതു്, രാവണൻെറ കർശനമായ ആജ്ഞയായിരുന്നു. കാരണം മരിച്ച സൈന്യങ്ങളുടെ കണക്ക് ലങ്കാനിവാസികൾ അറിയാതിരിക്കണമെന്നതാണ്, എല്ലാമറിയുന്ന ശ്രീരാമസ്വാമിയുടെ പ്രേരണയാകാം മരിച്ചു കിടക്കുന്ന അരക്കന്മാരെ വാനരന്മാർതന്നെ പലപ്പോഴും സമുദ്രത്തിലേക്ക് എറിയുകയും ചെയ്തിരുന്നു.

നാലുതരത്തിലുള്ള ദിവ്യൌഷധങ്ങളാൽ അതേവരെ അടർക്കളത്തിൽ എല്ലാവിധം വീണ വാനരന്മാരും സ്വസ്ഥരായെഴുന്നേററു. പൂർവ്വാധികം ബലശാലികളായി. അനന്തരം, ശ്രീരാമഭക്തോത്തംസമായ ഹനുമാൻ മഹൌഷധി ശൃംഗത്തെ അതിവേഗത്തിൽ ഹിമവാനിൽത്തന്നെ കൊണ്ടുചെന്ന് പൂർവ്വസ്ഥാനത്തുവെച്ചു; ഉത്തരക്ഷണത്തിൽ സ്വാമിസവിധത്തിൽ എത്തി വന്ദിച്ചു നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എഴുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തഞ്ചാം സർഗ്ഗം. [നികുംഭാദിനിർഗമം] (ലങ്കാദഹനം)

അത്യുജ്ജ്വലതേജസ്സാന്ന വാനരാധിപൻ സുഗ്രീവൻ വാനരസൈന്യങ്ങൾ ചെയ്യേണ്ടതെന്താണെന്ന് മനസ്സിലാക്കിക്കുവാൻ ഹനുമാനോട്:—

"അല്ലയോ വീരനായ ഹനുമാൻ, അനുജൻ കുംഭകർണ്ണനിധനത്താലും, ആത്മജ വിനാശത്താലും, രാവണൻ പെട്ടെന്ന് യുദ്ധത്തിന്നു് ഒരുങ്ങിയെന്നു വരില്ല. അതുകൊണ്ടു് വേഗതയും ബലവുമുള്ള കപിമുഖ്യന്മാർ പന്തങ്ങളുമെടുത്തു് ഈ രാത്രിയിൽത്തന്നെ ലങ്കാനഗരിയിലേക്ക് കയറട്ടെ."

സൂര്യാസ്തമനശേഷം ഘോരതരമായി വന്നുചേർന്ന അന്ധകാരത്തിൽ, തീപ്പന്തങ്ങളുമെടുത്തു് കപിപുംഗവന്മാർ ലങ്കാപുരിയിലേക്ക് കടന്നു. ഭീമരൂപികളായ പ്ലവംഗന്മാർ പാഞ്ഞടുക്കുന്നതുകണ്ടു കാവല്ക്കാർ-വിരൂപാക്ഷരായ രാക്ഷസന്മാർ-ഓടിയൊളിച്ചു കഴിഞ്ഞു. യാതൊരു മാർഗ്ഗവിഘ്നവുമില്ലാതെ നഗരാന്തർ

ഭാഗത്തെത്തിയ സുഗ്രീവപ്പട, ഗോപുരങ്ങൾ, കൊത്തളങ്ങൾ, പലതരത്തിലുള്ള ചെറുപാതകൾ, രാജവീഥികൾ, ഏഴുനിലമാളികകൾ, മുതലായവയിൽ ഇമ്പത്തോടെ തീ വെച്ചു തുടങ്ങി. മാമലതുല്യങ്ങളായ വൻമേടകളും, ആയിരമായിരം വീടുകളും ചാമ്പലായി നിലംപതിച്ചു. ഒന്നാന്തരം അകിൽ, ചന്ദനം തുടങ്ങിയവയും മുത്ത്, വജ്രം, പവിഴം മുതലായ ദിവ്യരത്നങ്ങളും, വെൺപട്ടുകൾ, വീരാളിപ്പട്ടുകൾ എന്നീ വിശിഷ്ടവസ്ത്രങ്ങളും ചാരമായിതീൎന്നു. വിചിത്രങ്ങളായ രോമത്തുണികൾ, കനകപ്പാത്രങ്ങൾ ഘോരായുധങ്ങൾ, ഭംഗിയിൽ നിൎമ്മിച്ച തേർക്കോപ്പുകൾ, കുതിരക്കോപ്പുകൾ, ജീനികൾ, ആനച്ചങ്ങലകൾ, അവയുടെ വിവിധാകൃതിയിലുള്ള കണ്ഠാഭരണങ്ങൾ, അശ്വങ്ങളുടേയും ഗജങ്ങളുടേയും പോർച്ചട്ടകൾ, വീരഭടന്മാരുടെ കവചങ്ങൾ, വാൾ–വില്ല്–ഞാണ്–അമ്പ്–തോട്ടി–വേൽ–തോമരങ്ങൾ–രോമനിൎമ്മിതാസ്തുക്കൾ – വെൺചാമരങ്ങൾ– പലതരത്തിലുള്ള തോലുകൾ–അണ്ഡജങ്ങൾ–വ്യാഘ്രജങ്ങൾ– മുത്തുരത്നമണിപ്പള്ളിപ്പൂമേടകൾ–അനേകവിധത്തിലുള്ള നിശിതശസ്ത്രങ്ങൾ–എല്ലാം അഗ്നി എരിച്ചു കഴിഞ്ഞു. ചെറുതും വലുതുമായ കെട്ടിടങ്ങളെ യാതൊന്നിനേയും അഗ്നി വിട്ടുകളഞ്ഞില്ല.

ഗൃഹസ്ഥാശ്രമികളായിരിക്കുന്ന രാക്ഷസന്മാരുടെ, സൎവ്വസൌകൎയ്യങ്ങളുമൊത്തുചേൎന്ന പാർപ്പിടങ്ങളും ഭസ്മമായി. കമനീയങ്ങളായ കനകക്കവചങ്ങൾ അണിഞ്ഞവർ, നല്ലവസ്ത്രങ്ങൾ പൂമാലകൾ എന്നിവ ധരിച്ചവർ, മദ്യപാനംകൊണ്ട് ചഞ്ചലങ്ങളായ ദൃഷ്ടികളോടുകൂടിയവർ, ലഹരികൊണ്ട് കാലിടറി നടക്കുന്നവർ, കാന്തകളെ ആലംബിച്ച വസ്ത്രങ്ങളോടുകൂടിയവർ, അരികളിൽ അത്യധികം അമർഷമുള്ളവർ, ഖഡ്ഗം–ശൂലം–ഗദ തുടങ്ങിയ ആയുധങ്ങളേന്തിയവർ, ഭക്ഷണംകഴിച്ചുകൊണ്ടിരിക്കുന്നവർ, മദ്യപാനനിരതരായിരിക്കുന്നവർ, അമോഘങ്ങളായ മഞ്ചങ്ങളിൽ പത്നിമാരുമൊന്നിച്ച് സുഖസുഷുപ്തിയിലാണ്ടവർ, അഗ്നിബാധകണ്ട് പരിഭ്രമിച്ച് കുട്ടികളേയുമെടുത്ത് നാലുപാടും ഓടുന്നവർ, ഇങ്ങിനെയുള്ള അരക്കന്മാരെ ആരേയും ഒഴിവാക്കാതെ ഭസ്മമാക്കിക്കൊണ്ട് അഗ്നി ആളിക്കത്തി. മികച്ചതും ഉറപ്പുള്ളതും ഗംഭീരഗുണമാൎന്നതും, ചന്ദ്രൻ അൎദ്ധചന്ദ്രൻ എന്നിവയുടെ ആകൃതികളിലുള്ളതും, വിസ്തൃതനിലാമുററങ്ങളുള്ളതും, രത്നങ്ങൾ പതിച്ച ജനലുകളും അനേകവിധഇരിപ്പിടങ്ങളും ഒത്തുചേൎന്നതും, സൂൎയ്യനെ തൊടത്തക്ക ഉയരമുള്ളതും, പവിഴരത്നങ്ങൾ ഇടക്കിടെപതിച്ച്, മയിലുകൾ–ക്രൌഞ്ചങ്ങൾ എന്നിവയുടെ കളകളനാദം–വീണ ആഭരണംതുടങ്ങിയവയുടെ സുസ്വരം–മുതലായവയൊത്ത്, ഗിരിവരതുല്യങ്ങളായ പൊൻ

ഗേഹക്കൂട്ടകളാൽ ശോഭയാർന്നതും ആയ എല്ലാം ചെന്തീനാളങ്ങളാൽ ആവൃതമായി കണ്ടു.

കമാനരൂപത്തിലുള്ള പടിവാതിലുകൾ, വർഷക്കാലത്തിലെ മിന്നൽപ്പിണരോടുകൂടിയ കാർമേഘനിരപോലെ ജ്വലിച്ചു. മഹാപർവ്വതശിഖരങ്ങൾ കാട്ടുതീകൊണ്ടു കരിഞ്ഞതുപോലെ ഉത്തുംഗഭവനങ്ങൾ നില്ക്കുന്നു. ദേവേന്ദ്രന്റെ വജ്രതാഡനംകൊണ്ടു്, നിലംപതിച്ച മാമലക്കൊടുമുടികൾപോലെ ചെന്തീഭക്ഷിച്ച വിമാനമന്ദിരങ്ങൾ വീണുകിടക്കുന്നു. വിമാനത്തിൽ സുഖനിദ്രയിൽ കിടന്നിരുന്ന വരതരുണികൾ, മെയ്ക്കോപ്പുകളെല്ലാം പൊട്ടിച്ചെറിഞ്ഞു് അത്യുച്ചത്തിൽ നിലവിളിച്ചു. ഹിമാദ്രിക്കൊടുമുടിയിലെ മരുന്നിൻ കാടുകൾ കത്തുന്നതുപോലെ ലങ്കാനഗരിയിലെ ഓരോന്നും അഗ്നിയാൽ ആവൃതമായി. മാളികഭവനങ്ങളിലെ അഗ്രംവരെ തീയാളുന്നതു് കണ്ടാൽ, ലങ്കയിലെല്ലാടവും, ആ രാത്രിയിൽ അടിമുടിപൂത്തുനില്ക്കുന്ന പിലാശുവൃക്ഷങ്ങൾ നിരന്നതായിതോന്നും.

കെട്ടുകളിൽനിന്നു് ആനകളേയും കുതിരകളേയും കാവല്ക്കാർ അഴിച്ചുവിട്ടുതുടങ്ങി. പ്രാണഭയത്താൽ അങ്ങിങ്ങോടുന്ന മൃഗങ്ങൾ നിറഞ്ഞ ലങ്കാപുരി, കല്പാന്തകാലത്തിൽ കളിച്ചുപുളയ്ക്കുന്ന മുതലകളോടുകൂടിയ മഹാസാഗരംപോലെയായി. പേടിച്ചോടുന്ന ആനകളെക്കണ്ടു് കുതിരകളും, കുതിരകളെക്കണ്ടു് ആനകളും അഗ്നിയാണു് അടുക്കുന്നതെന്നു് കരുതും; പെട്ടെന്നു് പിൻതിരിഞ്ഞു് ഓടും. അഗ്നിയാളുന്ന നഗരിയാകെ ലവണാംബുധിയിൽ പ്രതിഫലിച്ചപ്പോൾ ചെങ്കടലാണതെന്നുതോന്നി. കപിയൂഥപന്മാർ നിരത്തിക്കൊള്ളിവെച്ച രാക്ഷസേശ്വരനഗരി, ഈ ഭൂമിയുടെ ഘോരനാശത്തെ വ്യക്തമാക്കുന്നൊരു പ്രദേശംപോലെയായി. പുകനിറഞ്ഞ് ചെന്തീച്ചൂടുതട്ടിത്തുടങ്ങിയ രാക്ഷസികളുടെ നിലവിളി പത്തുയോജന ദൂരംവരെ എത്തിയിരുന്നു.

ശരീരത്തിൽ മുഴുവൻ പൊള്ളലേററു് പുറത്തേക്കു് പാഞ്ഞുവരുന്ന നിശാചരന്മാരോടു് നേരിട്ടു് പൊരുതുവാൻ അവിടെ കാത്തുനില്ക്കുന്ന വാനരന്മാർ തയ്യാറായി അടുത്തു. കപികളുടെ അലർച്ചകളും നഞ്ചരന്മാരുടെ ബഹളവും കൂടി പത്തുദിക്കിലും അലയടിച്ചു. ആഴിയും ഊഴിയും മുഴുവൻ മുഖരിതമായി. അസുഖങ്ങളെല്ലാമവസാനിച്ച് പൂർവ്വാധികം ശക്തിയോടും തേജസ്സോടുംകൂടി നില്ക്കുന്ന ശ്രീരാമലക്ഷ്മണന്മാർ ചണ്ഡങ്ങളായ ചാപങ്ങളെ കൈക്കൊണ്ടു. രാക്ഷസരെയെല്ലാം ഭയംകൊണ്ടു് ഞെട്ടിക്കുന്ന ഞെരുഞാണൊലികൾ തുടർന്നുയർന്നു.

ദൃപ്തനായ രുദ്രദേവൻെറ പിനാകത്തിൽ നിന്നെന്നപോലെ, കോദണ്ഡത്തിൻെറ ഞാണൊലികൊണ്ടു് ലങ്കാരാജ്യം മുഖരിതമാക്കിയ ദേവൻ, അത്യുജ്ജ്വലഭാസ്സോടെ ആ അടർക്കളത്തിൽനിന്നു. കപിസൈന്യങ്ങളുടെ കൂക്കിവിളി, അരക്കന്മാരുടെ ദീനവിലാപം, അവ രണ്ടിനേക്കാൾ ഉയർന്നു നില്ക്കുന്ന ഞാണൊലി, എല്ലാംകൂടി പത്തുദിക്കിൽനിന്നും പ്രതിധ്വനിയുദിച്ചുതുടങ്ങി. സഹോദരന്മാരുടെ പള്ളിവില്ലുകളിൽ നിന്നു് ബാണങ്ങളും പുറപ്പെട്ടു. കൈലാസഗോപുരം പോലെയുള്ള ഗോപുരം, ശ്രീരാമസായകങ്ങളാൽ തരിപ്പണമായിക്കഴിഞ്ഞു. വിമാനങ്ങളിൽ, മണിമന്ദിരങ്ങളിൽ, എല്ലായിടത്തും രാമശരങ്ങൾ കണ്ടപ്പോൾ, ഇനി ഒഴിഞ്ഞിരുന്നിട്ടു് കാര്യമില്ലെന്നു് തീർച്ചയാക്കിയ രാക്ഷസവര്യന്മാർ കേമമായി പടയ്ക്കു് ഒരുങ്ങിത്തുടങ്ങി. അടരിന്നു് ഒരുങ്ങുന്ന അരക്കന്മാരുടെ സിംഹനാദങ്ങൾകൂടി മുഴങ്ങിയപ്പോൾ ആ നിശ പരിപൂർണ്ണരൗദ്രവും ഭീകരവുമായിത്തീർന്നു.

മഹാത്മാവായ സുഗ്രീവൻ വാനരന്മാരെ വിളിച്ചു് വീണ്ടും:—

“അടുത്തുള്ള വാതിലിൽക്കൂടി കയറുവിൻ. അവിടെയുള്ള നിശാചരന്മാരോടുകൂടി യുദ്ധം തുടങ്ങുവിൻ. ഓരോ ഭവനത്തിൻെറയും സമീപം നില്ക്കുന്നവർ മുന്നോട്ടു കയറണം. ആരെങ്കിലും ഭീരുക്കളെപ്പോലെ പിൻമടങ്ങിയാൽ അവരെ നിഷ്കരുണം നിഗ്രഹിക്കാം. പിൻതിരിയുന്നതു് രാജകല്പനയെ അനാദരിക്കുകയാണെന്നു് ഓർമ്മയിരിക്കട്ടെ.”

അരമന വാതില്ക്കൽ പ്ലവംഗപ്പടയെത്തി. എല്ലാവരുടെ കയ്യിലും തീപ്പന്തമുണ്ടു്. അവരെകണ്ട രാക്ഷസേന്ദ്രൻ ക്രോധതാമ്രാക്ഷനായി. കിടക്കയിൽനിന്നു് മൂരിനിവർന്നെഴുന്നേറ്റപ്പോൾ പത്തുദിക്കിലും ആ ശരീരം തിങ്ങിയിരിക്കുന്നതായി തോന്നി. ഓരോ അവയവത്തിലും ദ്വേഷ്യം പ്രത്യക്ഷപ്പെട്ടു. സംഹാരരുദ്രൻപോലെ—കോപംതന്നെ രൂപംപൂണ്ടതുപോലെ—തോന്നുന്ന രാവണൻ, കുംഭകർണ്ണപുത്രന്മാരായ നികുംഭനേയും കുംഭനേയും വിളിച്ചു. അവരെ സഹായിക്കുവാൻ, യൂപാക്ഷൻ—ശോണിതാക്ഷൻ—കമ്പനൻ—പ്രജംഘൻ—എന്നിവരേയും നിർദ്ദേശിച്ചു. കരുത്തേറുന്ന ആ രാക്ഷസന്മാരോടു് ഉഗ്രനായ രാവണൻ:—

“നിങ്ങൾ ഇവിടെനിന്നുതന്നെ അലറിത്തുടങ്ങുവിൻ! അതിവേഗത്തിൽ പോകുവിൻ! പെട്ടെന്നു ചെന്നു് ആക്രമിച്ചു് എല്ലാവരേയും വിജയിച്ചു് മടങ്ങുവിൻ.”

രാവണനാജ്ഞകിട്ടിയ നിശാചരന്മാർ ഉജ്ജ്വലങ്ങളായ ആയുധങ്ങളെടുത്തു് പുറപ്പെട്ടു. കല്പനപ്രകാരം വീണ്ടും വീണ്ടും ആർത്തുകൊണ്ടാണവർ പുറപ്പെട്ടതു തന്നെ. കറകളഞ്ഞ സ്വർണ്ണാഭരണങ്ങളെക്കൊണ്ടു് രാക്ഷസന്മാരും പന്തങ്ങളെക്കൊണ്ടു് കപികളും വാനിടത്തെ വിളക്കി. ചന്ദ്രന്റേയും നക്ഷത്രങ്ങളുടേയും ശോഭ, ഗ്രഹസമൂഹങ്ങൾ ആളിക്കത്തുന്ന പ്രകാശം, ഭൂഷണജാലങ്ങളുടെ മിന്നൽ, എന്നിവ രാക്ഷസകപിപ്പടകളെ ഏററവും ശോഭിപ്പിച്ചു. ഉന്നതമണിമാളികമുകളിൽ എരിയുന്ന തീജ്വാലകൾ, അലകളുയന്നടിച്ചു് അലറുന്ന ആഴിയിൽ പ്രതിഫലിച്ചു് മിന്നിത്തിളങ്ങി.

പതാകകൾ പാറിക്കളിക്കുന്ന ധ്വജങ്ങൾ, ഉത്തമഖഡ്ഗം—വെൺമഴു എന്നീ ആയുധങ്ങൾ, ഭീമങ്ങളായ അശ്വങ്ങൾ, ഗജങ്ങൾ തുടങ്ങിയ വാഹനങ്ങൾ, അനേകവിധത്തിലുള്ള കാലാൾപ്പടകൾ, ഗദ—വില്ല്—ഏറുകുന്തങ്ങൾ—ശൂലങ്ങൾ—വാളുകൾ—തോമരങ്ങൾ എന്നിവകൊണ്ടു തിളങ്ങുന്ന ആ രാക്ഷസബലം, അത്യധികവിക്രമപൌരുഷത്തോടുകൂടി പുറത്തേക്കിറങ്ങി. കുന്തങ്ങളുടെ ഒളികിങ്ങിണി ധ്വനികൾ ഇവയോടുകൂടി, പൊന്നാഭരണങ്ങളാൽ കൈകൾ മൂടി, വെൺമഴു തുടങ്ങിയവ വീശി, കൈവില്ലുകളിൽ ശരങ്ങൾ തൊടുത്തു്, നിശിതായുധങ്ങളെ ചുഴററി, മാല്യങ്ങളുടേയും മദ്യങ്ങളുടേയും മണം മാരുതനു നൽകി. വൻകാർകൊണ്ടലിനുതുല്യം ഇരമ്പിക്കൊണ്ടു് ദുഷ്ടനിശിചരസൈന്യം, പരന്നു വരുന്നതു കണ്ട വാനരസംഘം ഉച്ചത്തിൽ ആർത്തുവിളിച്ചു് ഇളകിത്തുടങ്ങി. അതിവേഗത്തിൽ ഓടിവരുന്ന രക്ഷോനായകപ്പട, അഗ്നികുണ്ഡത്തിലേക്കു് ഈയാംപാററകളെപ്പോലെ ശത്രുക്കളോടു് ഏററുമുട്ടി. തുടച്ചു് മിന്നിത്തിളങ്ങുന്ന, വജ്രതുല്യപരിഘമേന്തിയ, ആശരസൈന്യം വീണ്ടും ശോഭിച്ചു.

പ്ലവംഗവന്മാർ ഭ്രാന്തന്മാരെപ്പോലെ ചാടിക്കയറി. മുഷ്ടികൾ—വൃക്ഷങ്ങൾ—മലകൾ എന്നിവയാൽ രാക്ഷസന്മാരെ പ്രഹരിച്ചുതുടങ്ങി. പാഞ്ഞടുക്കുന്ന വാനരന്മാരുടെ ശിരസ്സുകൾ, മൂർച്ചയേറിയ ഖഡ്ഗങ്ങളാൽ നക്തഞ്ചരന്മാർ കൊയ്തു. കടികൊണ്ടു് ചെവിപോയി, ഇടികൊണ്ടു് നെഞ്ചു് അരഞ്ഞു്, രാക്ഷസന്മാർ നാലുപാടും വീണു. അതേപോലെത്തന്നെ നിശാചരന്മാരിൽ പ്രമുഖരായവർ, ശക്തരായ കപികളേയും നിഗ്രഹിച്ചു. മൂർച്ചയുള്ള വാളുകളാൽ രാക്ഷസന്മാർ കപികളെ വെട്ടിത്തുടങ്ങി. അടിക്കുന്നവനെ അതേപോലെത്തന്നെ അടിച്ചും; വീഴ്ത്തുന്നവനെ വീഴ്ത്തിയും; കടിക്കുന്നവനെ കടിച്ചും; നിന്ദിക്ക

ന്നവനെ നിന്ദിച്ചും; പരസ്പരം കപിരാക്ഷസന്മാർ പിന്നോക്കം ഒഴിയാതെ ഏറ്റുമുട്ടി.

"നോക്കി നില്ക്കാതെ കൊടുക്കു: ഞാനിതാ കൊടുക്കുന്നു; ഞാൻ കൊടുക്കാം; എന്തിനാണ് വിഷമിക്കുന്നത്? അവിടെ നില്ക്കൂ; ഞാനേറ്റുകൊള്ളാം."

എന്നിങ്ങനെ സംഭാഷണങ്ങൾ ഇരുസൈന്യങ്ങളിൽനിന്നും ധാരാളം കേട്ടു. വസ്ത്രങ്ങൾ അഴിഞ്ഞുതുങ്ങി; പോർച്ചട്ട ആയുധമെന്നിവ നീങ്ങി; വലിയവലിയ കന്തങ്ങൾ ഓങ്ങി; ശൂലം–വടി–വാൾ–എന്നിവ ഇടതിങ്ങി; കടുത്ത പോർ കപി രാക്ഷസന്മാർ തമ്മിൽ തുടങ്ങി. പത്ത് ഏഴ് എന്നിങ്ങനെ കീശന്മാരും അരക്കന്മാരും അന്യോന്യം വീഴ്ത്തി മുന്നോട്ടുകയറി. കൊടികളും പോർച്ചട്ടകളും ചിന്നിച്ചിതറിയും, മുടിയും വസ്ത്രവുമഴിഞ്ഞും ഓടിപ്പോകുന്ന രാക്ഷസസൈന്യത്തെ ചുറ്റുപാടും നില്ക്കുന്ന വാനരന്മാർ തടുത്തു നിർത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## എഴുപത്തിയാറാം സർഗ്ഗം. [കംഭവധം]

തുല്യനായ എതിരാളിയെ നോക്കിനടക്കുന്ന യുവരാജാ അംഗദനൻ, അതിഭയങ്കരനായ കമ്പനനോട് ഏറ്റുമുട്ടി. ചൊടിച്ചഹങ്കരിച്ച കമ്പനൻ ആദ്യമായി അംഗദനെ ദ്വന്ദ്വയുദ്ധത്തിന് വിളിക്കുകയും പെട്ടെന്ന് ഗദകൊണ്ട് പ്രഹരിക്കുകയുമാണ് ചെയ്തത്. അപ്രതീക്ഷിതമായ താഡനംകൊണ്ട് കുമാരൻ ഒന്നു വിറച്ചു. പ്രത്യുല്പന്നമതിയായ ബാലിസൂനു പെട്ടെന്ന്, ഒരു ഗിരിശൃംഗം എടുക്കുകയും എറിയുകയും ഒപ്പം കഴിഞ്ഞു. അംഗദന്റെ കൈക്കരുത്ത് എത്രമാത്രമുണ്ടെന്നു് തെളിയിക്കുന്ന ശിഖരപതനംകൊണ്ട് കമ്പനൻ ഛിന്ന ദേഹനായി മന്നിടത്തിൽ പതിച്ചു.

കമ്പനനിധനം കണ്ട ശോണിതാക്ഷൻ, നിർഭയമായിത്തന്നെ തേര് അംഗദസമീപത്തിലേയ്ക്ക് ഓടിച്ചു. ക്രൂരബാണങ്ങൾ തുരുതുരെ യുവരാജാവിൽ ആഞ്ഞുവിട്ടു. അതിതീക്ഷ്ണങ്ങളും, കാലാഗ്നിതുല്യങ്ങളും, ദേഹംമുഴുവൻ ഛിന്നഭിന്നങ്ങളാക്കുന്ന, ക്ഷുരങ്ങൾ–ക്ഷുരപ്രങ്ങൾ–എഴുത്താണിയമ്പുകൾ–വത്സദന്തങ്ങൾ–ശിലീമുഖങ്ങൾ–കർണ്ണികൾ–ശല്യവിപാഠങ്ങൾ തുടങ്ങിയപേരുള്ള നിശിതസായ

കങ്ങളെ അയച്ചു. മഹാശക്തനും പ്രതാപാഢ്യനുമായ താരാനന്ദനൻ, ശോണിതാക്ഷൻെറ കൊട്ടുംചാപവും തേരും ആവനാഴിയും പെട്ടെന്നു് തട്ടിത്തകർത്തു. യാതൊരു ക്ലേശവുംകൂടാതെ രാക്ഷസമുഖ്യൻ, വാളും പരിചയുമെടുത്തു്, അതിരുഷ്ടനായി ആകാശമാർഗ്ഗത്തിലേയ്ക്കു് ചാടിക്കയറി. ഒപ്പം അംഗദനുമെത്തി. പെട്ടെന്നു് അവനെ പിടിച്ചു ഊർജ്ജിതനായ കപീന്ദ്രൻ വാൾ തട്ടിപ്പറിച്ചു് ഒന്നലറി. ഏററവും മൂർച്ചയുള്ള ആ ഖഡ്ഗം അവൻെറ ഇടത്തെ ചുമലിൽവെച്ചു് ഒന്നമർത്തി. പൂണുനൂൽ പാടിൽ ദേഹം പിളർന്നു് നിശാചരൻവീണു. ആ പെരും വാളിനെ ഓങ്ങി ഉച്ചത്തിൽ അലറിക്കൊണ്ടു് അരിസൈന്യമദ്ധ്യത്തിലേക്കു് അംഗദൻ ചാടി.

മായാവിയും മഹാശക്തനുമായ ശോണിതാക്ഷൻ മൃതനാവുകയല്ല, അല്പം കഴിഞ്ഞപ്പോൾ ആശ്വാസത്തോടെ എഴുന്നേൽക്കുകയാണു് ചെയ്തതു്. അടുത്ത ക്ഷണത്തിൽ, അവൻ വീണ്ടും പൂർവ്വാധികം ശക്തിയുള്ളവനായി. കാരിരുമ്പുകൊണ്ടുള്ള ഒരു ഗദയുമെടുത്തു്, പൊന്നിൻതോൾവളയണിഞ്ഞ ശോണിതാക്ഷൻ, അംഗദകുമാരനോടുതന്നെനേരിട്ടു. ബലവാനായ യൂപാക്ഷനും വീരനായ പ്രജംഘനും ശോണിതാക്ഷനെ സഹായിക്കുവാനെത്തി. ചൊടിച്ചുകൊണ്ടു തേരിലേറിവന്ന പ്രജംഘൻേറയും ഗദാപാണിയായ ശോണിതാക്ഷൻേറയും മദ്ധ്യത്തിൽ, വിശാഖനക്ഷത്രനടുവിലെ മുഴുതിങ്കൾപോലെ അംഗദകുമാരൻ തിളങ്ങി.

ദൂരത്തുനില്ക്കുന്ന മൈന്ദനും ദ്വിവിദനും അംഗദരക്ഷയ്ക്കു് പെട്ടെന്നു് അവിടെ ചാടിയെത്തി. മൂന്നു കീശവരന്മാർ, മൂന്നു് അസുരവരന്മാരോടു് നേരിട്ടു. ക്രൂരന്മാരും കെല്പരുമായ അവർ, മൂന്നു രാക്ഷസകേസരികളും മൂന്നു പ്ലവംഗമുഖ്യന്മാരും –ഏററമുട്ടി. വാളും പരിചയുമേന്തിയാണു് ആശരന്മാർ തയ്യാറായതു്. അവരുടെ ദ്വന്ദ്വയുദ്ധം കാണികളെ മുഴുവൻ രോമാഞ്ചം കൊള്ളിക്കുന്നതായിരുന്നു. വൃക്ഷങ്ങളെ പറിച്ചു് എടുത്തു് നേരിട്ടു് എറിഞ്ഞവയെ, മഹാബലവാനായ പ്രജംഘൻ വാളുകൊണ്ടുമുറിച്ചുതള്ളി. രഥത്തേയും ഹയങ്ങളേയും ലക്ഷ്യമാക്കി മൈന്ദനും ദ്വിവിദനും അയയ്ക്കുന്ന വൃക്ഷങ്ങളെ യൂപാക്ഷൻ ശരജാലങ്ങളാൽ ശകലങ്ങളാക്കി. പ്രതാപിയായ ശോണിതാക്ഷൻ നേരിട്ടുവരുന്ന എല്ലാററിനേയും ഗദകൊണ്ടു് തട്ടിത്തകർത്തു. അനേകം അരികളുടെ മർമ്മങ്ങളെ ഭേദിച്ച വലിയൊരു വാളുമെടുത്തു് പ്രജംഘൻ ബാലിനന്ദനൻെറ നേരിട്ടുചാടി. മഹാബലവാനായ അംഗദൻ പൂമരുതു് വൃക്ഷമൊന്നു് പറിച്ചു് അടിച്ചു. വാളെടുത്ത കയ്യിൽ മുഷ്ടിചുരുട്ടി ഒന്നിടിച്ചു. അശനിപാതംപോലെയുള്ള ഇടികൊണ്ടപ്പോൾ കയ്യിൽനിന്നു് വാൾ തെറിച്ചുകഴിഞ്ഞു. ആയുധംപോയ രക്ഷോവരൻ അതി

രുഷ്ടനായി വജ്രതുല്യമായി മുഷ്ടിചുരുട്ടി, യുവരാജലലാടത്തിൽ ഇടിച്ചു. അല്പ മൊന്നു് ചാഞ്ചാടിപ്പോയ അംഗദൻ പെട്ടെന്നു് ഉണർച്ചയോടെ തേജസ്സാർന്നു്, വീണുകിടക്കുന്ന വാളെടുത്തു് പ്രജംഘശിരസ്സിനെ ഉടലിൽനിന്നു് താഴെവീഴ്ത്തി.

ചെറിയച്ഛൻ മരിച്ചുവീണതു കണ്ട യൂപാക്ഷൻ കണ്ണുനീരൊഴുക്കി. ആവ നാഴിയിലെ അമ്പുകളൊടുങ്ങി. ക്രോധാവിഷ്ടനായ അരക്കൻ വാളെടുത്തു് തേരിൽനിന്നു് ചാടിയടുത്തു. നേരിട്ടുവരുന്ന യൂപാക്ഷനെ കണ്ട ദ്വിവിദൻ അവനെ പിടിച്ചുനിർത്തി മന്ദം പ്രഹരിച്ചു, സഹോദരനെ പിടിച്ചതുകണ്ട ശോണിതാക്ഷൻ ഉരുക്കിരുമ്പിൻ ഗദാഗ്രത്താൽ ദ്വിവിദന്റെ വക്ഷസ്സിൽ മന്നടിച്ചു. അപ്രതീക്ഷിതമായി തല്ലുകൊണ്ട—വാനരമുഖ്യൻ മനംവിറച്ചു. വീണ്ടും ചുഴററി ഓങ്ങിയ ഗദയെ ദ്വിവിദൻ പെട്ടെന്നു് തട്ടിപ്പറിച്ചു. ഇതിന്നിടയിൽ വീര വാനരമുഖ്യൻ മൈന്ദൻ യൂപാക്ഷന്റെ നെഞ്ചിൽ കൈകൊണ്ടു് ഒന്നു് താഡിച്ചു. മൈന്ദദ്വിവിദന്മാരോടുകൂടി ഉൽക്കടമായ പോരുതുടങ്ങി. അടിക്കുകയും ഇടിക്കുകയും പരസ്പരം ചെയ്യുന്നതിന്നിടയിൽ ദ്വിവിദൻ ശോണിതാക്ഷന്റെ മുഖത്തിൽ വല്ലാതെമാന്തി; അവനെപ്പിടിച്ചു് ഒന്നു് ചുഴററി; നിലത്തിട്ടു അരച്ചു. ചൊടിയാർന്ന വാനരയൂഥപൻ മൈന്ദൻ യൂപാക്ഷനെപ്പിടിച്ചു്, രണ്ടു കൈകൊണ്ടും ഒന്നു് ഞെക്കി. രക്തംകക്കിയ അസുരകുമാരൻ മൃതനായി മറിഞ്ഞുവീണു.

വീരാഗ്രണികളായ നായകന്മാർ ഹതരായതുകണ്ടു്, രാവണന്റെ കണ്ണുണ്ണിയുമായ കുംഭനെ അഭയംപ്രാപിക്കാൻ ഓടിച്ചെന്നു. ആ പരാക്രമശാലി ചെന്നവരെ സാന്ത്വനപ്പെടുത്തിയ കുംഭൻ ദുഷ്കരമായ അടരാണു് തുടങ്ങിയതു്. പ്രധാന രാക്ഷസന്മാർ കപികളാൽ വീഴ്ത്തപ്പെട്ടതുകണ്ട കുംഭൻ, രഥമേറിയ വില്ലാളിവീരൻ, അപ്രമത്തതയോടുകൂടിത്തന്നെ, ശരങ്ങൾ തൂകിത്തുടങ്ങി. അവയെല്ലാം ദേഹം പിളർക്കുന്നവയും സർപ്പതുല്യങ്ങളുമായിരുന്നു. ഇടിമിന്നൽകൊണ്ടു് ഐരാവതഗജേന്ദ്രനെപ്പോലെ, രണ്ടാമത്തെ മാരിവില്ലെടുത്തപോലെ പെരുംചാപത്തിൽ അത്യുഗ്രമായൊരുബാണം ആകർണ്ണാന്തം വലിച്ചു് കുംഭൻ ദ്വിവിദന്റെ നേരിട്ടു് അയച്ചു. പൊൻകെട്ടുള്ളതും, കഴുകത്തൂവൽ വെച്ചതുമായ ആ സായകം പെട്ടെന്നു് കൊണ്ട മഹാകപി കാലടിനിലത്തുറക്കാതെ, മാമലപോലെ തളർന്നുവീണു അനുജനായ ദ്വിവിദനു് ഇടിവുപററിയതുകണ്ട മൈന്ദൻ ഏററവും കെല്പോടുകൂടി ഒരു ഗിരിശൃംഗമെടുത്തു് അരക്കന്റെ നേരിട്ടെറിഞ്ഞു. നിശിതങ്ങളായ അഞ്ചു സായകങ്ങൾ അതിനെ പിളർത്തി ശകലമാക്കിക്കഴിഞ്ഞു. മുനതേച്ചു് മൂർച്ചവരു

ത്തിയ, പാമ്പുപോലെയുള്ള ഒരസ്ത്രം ദ്വിവിദന്റെ നെഞ്ചിലേക്ക് ആഞ്ഞു് വിടുകയുംചെയ്തു. മത്ത്തുതന്നെ ആ ശരമേററ മൈന്ദൻ ബോധംകെട്ട് വീണുപോയി.

കരുത്തന്മാരായ മാതുലന്മാർ രണ്ടുപേരും വീണതുകണ്ട ഉടനെ അംഗദൻ പെട്ടെന്നു് അവിടേക്കെത്തി. നേരിട്ടുവരുന്ന കുമാരന്റെ നെഞ്ചിൽ ഇരുമ്പുകൊണ്ടു് നിർമ്മിച്ച ക്രൂരശരങ്ങൾ അഞ്ചെണ്ണം ഒപ്പം നികുംഭൻ തറച്ചു. കൊമ്പനാനയിൽ തോമരംപോലെ കൂരമ്പുകൾ മൂന്നെണ്ണം വേറെയും അയച്ചു. തുടർന്നുകൊണ്ടുതന്നെ കുംഭൻ കൂർത്ത ബാണങ്ങൾ തുരുതുരെ അംഗദനിൽ എയ്തുകൊള്ളിച്ചു. എന്നാൽ ഇതിലൊന്നും അല്പവും തളർച്ച തട്ടാത്ത ബാലീനന്ദനൻ, കല്ലും മരങ്ങളും കുംഭന്റെ ശിരസ്സിലേക്ക് പൊഴിച്ചു. കുംഭകർണ്ണാത്മജനാകട്ടെ അല്പമെങ്കിലും ക്ലേശമില്ലാതെ വരുന്നവയെല്ലാംതന്നെ പൊന്നണിസ്സായകങ്ങളാൽ ഖണ്ഡിച്ചു വീഴ്ത്തി. നേരിട്ടു വരുന്ന കപീന്ദ്രന്റെ ദേഹത്തിൽ അസംഖ്യം ശരനികരങ്ങൾ ഏല്പിക്കുകയും ചെയ്തു. തീക്കൊള്ളി ആനയിൽ എന്നപോലെ രണ്ടമ്പുകൾ അംഗദന്റെ പുരികങ്ങളിൽ തറപ്പിച്ചു. രണ്ടിൽനിന്നും രക്തം ഒഴുകി. മാത്രമല്ല, കണ്ണുകൾ മിഴിക്കുവാൻ സാധിക്കാതെ അടഞ്ഞു. ചെഞ്ചോരകൊണ്ടു് നിറഞ്ഞ കണ്ണുകൾ ഒരു കൈകൊണ്ടു് അടച്ചുപിടിച്ചു് മറേറക്കയ്യാൽ അടുത്തുനില്ക്കുന്ന ഒരു പയിൻമരം പിടിച്ചു്, മാറത്തമർത്തി അല്പമൊന്നു കുനിഞ്ഞുകൊണ്ടു് പറിച്ചെടുത്തു. വലിയൊരു ഗജം എന്നതുപോലെ ഒരു കൈകൊണ്ടാണു് ബാലീസുതൻ പയിൻമരം വേരോടെ പുഴക്കിയതു്. ഇന്ദ്രധ്വജതുല്യമായ അതിനെ ആഞ്ഞെറിഞ്ഞു. സർവ്വരാക്ഷസന്മാരും കൊണ്ടാടത്തക്കവിധം ഏഴു ശരങ്ങൾകൊണ്ടു് യുവരാജശരീരത്തിൽ കുംഭൻ ഏററവും അധികം മുറിവു് ഉണ്ടാക്കി. വേദനയാന്ന കുമാരൻ തളർന്നുവീണു; ക്രമത്തിൽ ബോധംകെട്ടു.

അപാരസാഗരത്തിൽ നീന്തിത്തുഴഞ്ഞു് തളരുന്നതുപോലെ, ധൃജ്ജയനായ അംഗദൻ അവശനായ വർത്തമാനം വാനരന്മാർ ശ്രീരാമചന്ദ്രസ്വാമിയെ അറിയിച്ചു. പടക്കളത്തിൽ ബാലിസുതനുണ്ടായ അഴലിനെ കേട്ട ദേവൻ, ജാംബവാൻ തുടങ്ങിയ ഹരിപ്രമുഖന്മാരെ അങ്ങോട്ടയച്ചു. ശ്രീരാമനിർദ്ദേശം ശിരസാവഹിച്ചു്, ചൊടിച്ചാർത്ത അവർ വില്ലാളിവീരനായ കുംഭന്റെ നേരിട്ടു് മരങ്ങളും കല്ലുകളുമെടുത്തു് അടുത്തു. രക്തവർണ്ണമാന്ന കണ്ണുകളോടെ യുവരാജ സംരക്ഷണത്തിന്നു് ജാഗ്രതയോടെ സുഷേണൻ–ജാംബവൻ–വേഗദർശി എന്നീ പ്രമുഖകപികളാണു് ആദ്യം എത്തിയതു്. കൊടുങ്കാററുപോലെ വരുന്ന അവരെ ബാണവഷത്താൽ കുംഭകർണ്ണപുത്രൻ, പ്രവാഹത്തെ മഹാഗിരി എന്നപോലെ

പെട്ടെന്നു് നിർത്തി. കരയെ അക്രമിച്ചു കയറുവാൻ സാധിക്കാത്ത മഹാസാഗരം പോലെ, അരക്കന്റെ അസ്ത്രസമൂഹമാർഗ്ഗത്തെ കടക്കുവാൻ ആ വാനരപ്രമുഖന്മാ ക്കു് സാധിച്ചില്ല.

കപിനായകന്മാർ അമ്പിൻമഴകൊണ്ടു് വിഷമിക്കുന്നതു കണ്ടപ്പോൾ, സഹോദരപുത്രനെ രക്ഷിക്കാൻ വാനരരാജാ സുഗ്രീവൻ ഉത്തരക്ഷണത്തിലവി ടെ എത്തി. കുമാരനെ പിന്നിലാക്കി. അതിശക്തിയോടെ സുഗ്രീവൻ കുംഭ നെ, കേസരി, വനാന്തരത്തിൽ മേയുന്ന മദഗജത്തെ എന്നപോലെ നേരിട്ടു. വളരെയേറെ മരുതുവൃക്ഷങ്ങൾ, ഞമകൾ, വലിയ വലിയ സാമങ്ങൾ, മററു മാമരങ്ങൾ എന്നിവ ഉടനുടൻ പറിച്ചെടുത്തു്, മഹാബലവാനായ കപീശ്വരൻ എറിഞ്ഞു തുടങ്ങി. ആകാശത്തെത്തന്നെ വൃക്ഷസമൂഹം മറച്ചുകഴിഞ്ഞു. എന്നാൽ വില്ലാളികളിൽ അഗ്രണിയായ കുംഭനാകട്ടെ ക്ഷുരമ്പുകൾകൊണ്ടു് വരു ന്നവയെ എല്ലാം തട്ടിത്തകർത്തു. ലക്ഷ്യം പിഴക്കാതെ വരുന്ന അസ്ത്രങ്ങൾ; ആ വൃക്ഷ വർഷത്തെ ശരസമൂഹം തറച്ചു് ശരാഘ്നി എന്നതുപോലെയാക്കി അരക്കൻ. ആത്മശക്തി അമിതമായിട്ടുള്ള സുഗ്രീവന്നു് വൃക്ഷവൃഷ്ടി തകർത്തു ന്നതു കണ്ടിട്ടും യാതൊരു കൂസലുമുണ്ടായില്ല. പേമാരിപോലെ വരുന്ന ബാണ ങ്ങളെ സഹിച്ചുകൊണ്ടു് മന്നവൻ മുന്നോട്ടടുത്തു. തേരിന്റെ സമീപം ചെന്നു്, മാരിവില്ലിന്നുതുല്യമായ പെരും ചാപത്തെ പിടിച്ചുപറിച്ചു് പൊട്ടിച്ചെറിഞ്ഞു. ദുസ്സാദ്ധ്യമായ കാര്യം ഇങ്ങിനെ ചെയ്തു്, കൊമ്പു് ഒടിഞ്ഞ ആനയെപ്പോലെ അങ്ങനെ നിർത്തിയ ശ്രീരാമ സുഹൃത്തു് അതിരുഷ്ടനായി ഇപ്രകാരം പറഞ്ഞു:–

“ഹേ നികുംഭാഗ്രജ, അങ്ങയുടെ വീര്യവും വിക്രമവും ബാണവേഗവും അത്ഭുതംതന്നെയാണു്. പ്രഭാവവും സൌഹൃദവും രാവണതുല്യമായിത്തന്നെയുണ്ടു്. പ്രഹ്ളാദൻ–മഹാബലി–ദേവേന്ദ്രൻ–കുബേരൻ–വരുണൻ എന്നിവക്കു് തുല്യ നാണു്. അങ്ങു് ഒരാൾമാത്രമാണു് പിതാവിന്നുതുല്യനായിട്ടുള്ളവൻ. മഹാ ബാഹുവായ അങ്ങു് വില്ലെടുത്താൽ, ദുഃഖങ്ങൾ മഹർഷിമാരെപോലെ, ദേവ ന്മാർ അടുക്കുകയില്ല. മഹാബുദ്ധിമാനായ വീരാ, യുദ്ധം ചെയ്യൂ. പഠിച്ചിട ത്തോളം പയററുകൾ ഞാനും ഒന്നു കാണട്ടെ. അങ്ങയുടെ വല്യച്ഛൻ അത്യുഗ്ര വരപ്രാപ്തികൊണ്ടാണു് ദേവന്മാരേയും ദൈത്യന്മാരേയും വിജയിച്ചതു്. അച്ഛൻ കുംഭകർണ്ണൻ കയ്യൂക്കുകൊണ്ടുതന്നെ അവരെ തോല്പിച്ചു. അസ്ത്രപ്രയോഗത്തിൽ ഇന്ദ്രജിത്തിന്നുതുല്യനും, പ്രതാപത്തിൽ രാവണന്നുതുല്യനുമായ അങ്ങു് ബലവീര്യാ ദികളിൽ അരക്കന്മാരിൽ മികച്ചവനാണു്, സംശയമില്ല. എന്നാൽ ഇന്നു്, ശംബരനും ഇന്ദ്രനുമെന്നപോലെ, അങ്ങു് എന്നോടു് ഏററുമുട്ടുന്ന അത്ഭുത യുദ്ധം

ലോകം കാണട്ടെ. അതുല്യങ്ങളായ കൃത്യങ്ങൾ അങ്ങു് ചെയ്തു; അസ്ത്രപ്രയോഗസാമർത്ഥ്യം വ്യക്തമാക്കിക്കഴിഞ്ഞു; ഭീമബലവിക്രമികളായ കപീന്ദ്രന്മാരെ വീഴിച്ചു. ചീത്തപ്പേരിലുള്ള പേടികൊണ്ടാണു് ഞാൻ അങ്ങയെ നിഗ്രഹിക്കാത്തതു്. അങ്ങു് തളർന്നിരിക്കുന്നു. ക്ഷീണം തീർക്ക. അതിനുശേഷം എന്റെ ബലവും യുദ്ധസാമർത്ഥ്യവും കാണും.''

സുഗ്രീവന്റെ അപമാനജനകമായ വാക്കുകൾ കേട്ട കുംഭന്നു്, അഗ്നികുണ്ഡത്തിൽ നെയ്യൊഴിക്കുന്നതുപോലെ തേജസ്സൊന്നാളിക്കത്തി. പെട്ടെന്നോടിച്ചെന്നു് രണ്ടുകൈകൾകൊണ്ടും വാനരനാഥനെ കെട്ടിപ്പിടിച്ചു. മദമാർന്ന ആനകളെപ്പോലെ രണ്ടുപേരും നേരിട്ടു. കിതപ്പുതുടങ്ങി. ശരീരങ്ങൾ കൂട്ടിച്ചേർത്തതുപോലെയായി. ഉത്തരക്ഷണത്തിൽ അങ്ങോട്ടുമിങ്ങോട്ടും വലിച്ചു്, വാട്ടം തട്ടിയ അവരുടെ വായിൽനിന്നു് പുകയും ജ്വാലയും പുറപ്പെട്ടു. കാൽച്ചവിട്ടുകൊണ്ടു് ആ പ്രദേശംതന്നെ കീഴ്പ്പോട്ടു് അമർന്നു. അലകടൽ ആർത്തിരമ്പിക്കലങ്ങി. സുഗ്രീവൻ കുംഭനെ പെട്ടെന്നെടുത്തു് ലവണാംബുധി മദ്ധ്യത്തിലേക്കു് എറിഞ്ഞു. കപീന്ദ്രന്റെ കൈക്കരുത്തുകൊണ്ടു് കുംഭൻ കടലിന്നടിവരെ എത്തി. വിന്ധ്യമന്ദര പർവ്വതതുല്യം കുംഭൻ വീണപ്പോൾ, കടൽ വേലിയേററത്തേക്കാൾ അധികം ശക്തിയിൽ നാലുപുറവും കേറിപ്പരന്നു.

കുംഭൻ കരയ്ക്കു കയറി. പൂർവ്വാധികം കോപിഷ്ഠനായി സുഗ്രീവനോടടുത്തു. വജ്രതുല്യമായ മുഷ്ടികൊണ്ടു് നെഞ്ഞത്തു് ആഞ്ഞൊന്നടിച്ചു. തോൽ പൊളിഞ്ഞു് ശക്തിയിൽ ചെന്നിണം പ്രവഹിച്ചു. എല്ലിൽ തട്ടിയ കൈ പിന്നാക്കം ഒഴിഞ്ഞു, വജ്രപാതമേററ മേരുപർവ്വതത്തിൽനിന്നു് തീജ്വാലപോലെ, ആ ഇടികൊണ്ട സുഗ്രീവൻ, അവർണ്ണനീയമായ തേജസ്സിൽ, ആവൃതനായിത്തീരുകയാണുണ്ടായതു്. വജ്രതുല്യമായ മുഷ്ടി, ആയിരമായിരം രശ്മികളാർന്ന സൂര്യനെപ്പോലെ ജ്വലിക്കുന്ന മുഷ്ടി, വീര്യപരാക്രമിയായ കുംഭന്റെ മാറിൽ സൂര്യതനയൻ സുഗ്രീവൻ പതിപ്പിച്ചു. കപീശ്വരന്റെ ഇടികൊണ്ട രാക്ഷസേന്ദ്രൻ പെട്ടെന്നു് വീണു. പരിപൂർണ്ണരശ്മി സഞ്ചയത്തോടെ ചൊവ്വാഗ്രഹം അംബരത്തിൽനിന്നു് താഴെ പതിച്ചതുപോലെ കുംഭൻ പതിച്ചു. വാനരരാജാ സുഗ്രീവന്റെ മുഷ്ടികൊണ്ടു് ചതഞ്ഞ വക്ഷസ്സോടെ വീഴുന്ന കുംഭകർണ്ണസുതന്റെ ശരീരം, രുദ്രനാൽ വിഴുങ്ങപ്പെട്ട ആദിത്യബിംബംപോലെകാണമാറായി.

വാനരപ്രമുഖന്മാരിൽ വ്യാഘ്രതുല്യനായ കപീന്ദ്രൻ—അചിന്ത്യബലപരാക്രമനായ സുഗ്രീവൻ—ദ്വന്ദയുദ്ധത്തിൽ അമേയവിക്രമനായ കുമാരനെ നിഗ്രഹിച്ചു

പ്പോൾ, മഹാടവികളോടുകൂടിയ മഹീതലംതന്നെ ഒന്നു കലുങ്ങി. മായാവികളും മഹാബലപരാക്രമികളുമായ നിശാചരപ്പടകൾക്കു് ഒതുങ്ങാത്ത ഉൾഭയവും വളൎന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപത്തിയാറാം സൎഗ്ഗം അവസാനിച്ചു.

---

## എഴുപത്തിയേഴാം സൎഗ്ഗം. [നികുംഭവധം]

ജ്യേഷ്ഠനായ കുംഭനെ സുഗ്രീവൻ വീഴ്ത്തിയതുകണ്ടു നികുംഭൻ കപികളെ ചെന്തീപ്പാറുന്ന കണ്ണുകളാൽ ഒന്നു് നോക്കി. ചുട്ടെരിക്കത്തക്ക ശക്തിയുള്ളതായിരുന്നു ആ നോട്ടം. മഹാവീരനായ അവൻ, പൂമാലകളണിഞ്ഞതും, അഞ്ചുവിരൽകൊണ്ടു് മുറുകെപ്പിടിച്ചതും, മഹേന്ദ്രശൃംഗതുല്യവുമായ പരിശുദ്ധ പരിഘമെന്തി, പൊൻപോളകൾ അണിഞ്ഞിട്ടുണ്ടു്; പവിഴം വജ്രക്കല്ലു് ഇടങ്ങിയവ പതിച്ചിരിക്കുന്നു; യമദണ്ഡതുല്യമാണു്. അരക്കന്മാരുടെ ഭയത്തെ ഇല്ലാതാക്കുന്ന ഇന്ദ്രധ്വജതുല്യമായ പരിഘത്തെ ആ ഭീമവിക്രമൻ ചുഴററി. ഗഹ്വരംപോലെയുള്ള വക്ത്രം പിളൎന്നു് ഉച്ചത്തിൽ ഒന്നലറി. മാറിലെ അമൂല്യമായ പതക്കം, എല്ലാതരത്തിലുമുള്ള കോപ്പുകൾ, വിചിത്രങ്ങളായ കുണ്ഡലങ്ങൾ, മനോഹരമാല്യങ്ങൾ, കയ്യിൽ ഉജ്ജ്വല പരിഘം, ഇങ്ങിനെ നികുംഭൻ അപ്പോൾ ഏററവും അധികം പ്രശോഭിച്ചു. ഇടിയോടുകൂടിയ കാർകൊണ്ടലിലെ വാർമഴവില്ലുപോലെയാണു്, അന്തരീക്ഷത്തിൽ ചുഴററുന്ന പരിഘം തിളങ്ങിയതു്. അത്യുഗ്രശബ്ദത്തോടെ പുകയില്ലാത്ത അഗ്നിയെപ്പോലെ, വായുമണ്ഡലത്തിൽ പരിഘം ജ്വലിച്ചു. കുബേരന്റെ അളകാപുരിയും, ഉത്തമഗന്ധൎവ്വമന്ദിരങ്ങളും, നക്ഷത്രങ്ങൾ, വൻഗ്രഹങ്ങൾ, താരങ്ങൾ, ഇന്ദു ഇടങ്ങിയവയോടുകൂടി നഭസ്ഥലംതന്നെ, നികുംഭപരിഘച്ചുഴററലിൽ കറങ്ങിപ്പോയി. പരിഘായുധംകൊണ്ടു് ഉജ്ജ്വലനായ നികുംഭൻ, ആൎക്കും ദുൎജ്ജയനായിത്തീൎന്നപോലെയായി. കപിസൈന്യങ്ങൾക്കു് നികുംഭാഗ്നി, കത്തുന്ന കല്പാഗ്നിതുല്യമായിത്തോന്നി.

വാനരന്മാർ മാത്രമല്ല, രാക്ഷസന്മാർകൂടി ഭയത്താൽ അനങ്ങാതായി നിലകൊണ്ടു. കപിസൈന്യത്തിന്റെ വിഷമം കണ്ടു വായുപുത്രൻ ആ ഭീഷണരൂപന്റെ മുമ്പിലെത്തി, വിശാലമായ മാറിടം പരത്തിക്കൊണ്ടുതന്നെ അവന്റെ മുന്നിൽനിന്നു. അതിധൃഷ്ടനായ ആ ആശരൻ പരിഘത്തെ ആഞ്ഞു് ആ വക്ഷസ്സട

ത്തിൽ മയക്കി. അതുല്യബലവാനാണ് കുംഭകർണ്ണപുത്രൻ. എന്നാൽ കരുത്ത രിൽ കരുത്തനായ മാരുതിയുടെ നെഞ്ചിന്റെ കാഠിന്യം താങ്ങുവാൻ പരിഘ ത്തിന്നു കഴിയാതെ നൂറുകഷണങ്ങളായി മുറിഞ്ഞുവീഴുകയാണുണ്ടായതു്. നൂറു നൂറു തീക്കൊള്ളികൾ, അന്തരീക്ഷത്തിൽനിന്നു് പതിക്കുന്നതുപോലെ; പരിഘ ത്തിന്റെ ശകലങ്ങൾ മിന്നിത്തിളങ്ങി ഭൂമിയിൽ പതിച്ചു. ഭൂചലനത്തിൽ മഹാ ദ്രിയെപ്പോലെ, നികുംഭപ്രഹരത്താൽ ഹനുമാൻ പതുക്കെ ഒന്നു് ചലിച്ചു. പവ നാത്മജന്റെ വലതുകൈവിരലുകൾകൂട്ടി, കണക്കാക്കുവാൻ കഴിയാത്ത ആ ശക്തൻ നികുംഭന്റെ മാറിൽ ഒന്നു് ഇടിച്ചു. അവന്റെ പോർച്ചട്ടപൊളിഞ്ഞു് ചെഞ്ചോരഒഴുകി. മാരുതതുല്യനായ മാരുതിയുടെ മുഷ്ടിപാതത്താൽ ചട്ടയിൽ നിന്നു് തീയ്യാളി. കാർകൊണ്ടലിലെ മിന്നൽപിണർപോലെ, ആ കരിങ്കുറന്റെ ദേഹംതിളങ്ങി. അവൻ നിന്നനില്പിൽതന്നെനിന്നു് ഒന്നുവിറച്ചു. അല്പസമ യംകൊണ്ടു് വീണ്ടും ആശ്വസിച്ചു്, പൂർവ്വൽശക്തിയുക്തനായിത്തീൎന്ന കുംഭ കർണ്ണാത്മജൻ കെല്പേറുന്ന വായുസുതനെ എടുത്തു് ആകാശത്തിലേക്കു് ഉയരാൻ ഭാവിച്ചു. ലങ്കാനിവാസികളായ രാക്ഷസന്മാർ എല്ലാവരും കൂവിയാർത്തു. അല്പ നേരം അനങ്ങാതെയിരുന്ന ആഞ്ജനേയൻ അസുരവരൻ കുറച്ചു് ഉയരത്തിലെ ത്തിയപ്പോൾ, വജ്രതുല്യമായ മുഷ്ടികൊണ്ടു് ആഞ്ഞൊരിടി. തളൎന്ന അസുരന്റെ കൈഅയഞ്ഞു; കപീന്ദ്രൻ നിലത്തേക്കുചാടി. നികുംഭനെ അടിച്ചു് പഞ്ഞി പോലെയാക്കി; നിലത്തിട്ടു് വലിച്ചുരച്ചു്; അതിശക്തിയിൽ അവന്റെ നെ ഞ്ഞിലേക്കു് ചാടിക്കയറി. രണ്ടുകൈകൊണ്ടും പെരുന്തല പിടിച്ചൊന്നുതിരിച്ചു. അത്യുച്ചത്തിൽ ആർക്കുന്ന അവന്റെ ശിരസ്സു് ശ്രീഹനുമാൻ വലിച്ചു് ദൂരെ യെറിഞ്ഞു.

ഇങ്ങിനെ നികുംഭനെ വിചിത്രമായി നിഗ്രഹിച്ച ഹനുമാൻ, യുദ്ധക്കലി കൊണ്ടവനെപ്പോലെ, അത്യധികം ചൊടിച്ചു് ഭയങ്കരമായി അടർ തുടങ്ങി. മഹാരാജാദശരഥാത്മജന്മാരും, രാക്ഷസേശ്വരപുത്രന്മാരും തമ്മിൽ ഘോരരണ മാണു് പിന്നീടു് തുടങ്ങിയതു്.

നികുംഭൻ നിഗ്രഹിക്കപ്പെട്ടപ്പോൾ ആനന്ദതുന്ദിലരായ മർക്കട സമൂഹം ആർത്ത ശബ്ദം ദിഗന്തങ്ങളിൽതട്ടി മാറൊലികൊണ്ടു. വിഹായസ്സു് പിളൎന്ന പോലെയായി; മഹീതലം ആകെയൊന്നു് ഉലഞ്ഞു. അരക്കപ്പടകൾ അത്യധികം ഭയഖിന്നരായിത്തീൎന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എഴുപത്തിയെഴാം സൎഗ്ഗം അവസാനിച്ചു.

## ഏഴപത്തിയെട്ടാം സർഗ്ഗം. [മകരാക്ഷനിർഗ്ഗമം]

കുംഭകർണ്ണപുത്രന്മാരായ കുംഭനും നികുംഭനും, വാനരേന്ദ്രന്മാരാൽ ഹതരായ വാർത്ത രാക്ഷസേശ്വരൻ കേട്ടു. കോപംകൊണ്ട് ആപാദചൂഡം അഗ്നിയെപ്പോലെ ജ്വലിച്ചു. കോപവും, വ്യസനവും ഒന്നിച്ചു വേലിയേററംപോലെ വർദ്ധിച്ചു. വിശാലലോചനനായ മകരാക്ഷനെ–ഖരൻെറ പുത്രനെ–വിളിച്ച് ഉഗ്രസ്വരത്തിൽ:—

"മകനേ, മകരാക്ഷ, ഞാൻ അനുജ്ഞതരുന്നു. സൈന്യങ്ങളോടുകൂടി നീ പോക. ആ കാട്ടന്മാരായ കുരങ്ങന്മാരേയും, രാമലക്ഷ്മണന്മാരേയും നിഗ്രഹിച്ച് വരൂ."

വീരമാനിയായ ഖരപുത്രൻ വലിയച്ഛൻെറ കല്പന ശിരസാവഹിച്ച് നിർഭയനായി യുദ്ധത്തിന്ന് പോകാൻ ഒരുങ്ങി. രാക്ഷസേശ്വരനെ വലത്തുവെച്ച് നമസ്കരിച്ചു. ഉത്തുംഗമായ വെൺമാളികയിൽനിന്ന്, രാജനിർദ്ദേശപ്രകാരം പുറപ്പെട്ടു. സമീപത്തുനില്ക്കുന്ന സൈന്യാദ്ധ്യക്ഷനെ വിളിച്ച് ഖരാത്മജൻ:—"വേഗത്തിൽ തേര് വരുത്തു; പടകളെ ഒരുക്കുട്ടു." എന്ന് കല്പിച്ചു.

മകരാക്ഷൻെറ വാക്കുകേട്ട സേനാപതി, രഥത്തേയും വലിയൊരു സൈന്യത്തേയും തയ്യാറാക്കി. തേരിനെ പ്രദക്ഷിണംവെച്ച് അസുരവീരൻ രഥത്തിലേറി. സൂതനോട്– അതിവേഗത്തിൽ തെളിക്കുക –എന്ന് ആജ്ഞാപിച്ചു. പടകളെനോക്കി ഇങ്ങിനെ തുടൎന്നു:—

"രാക്ഷസപ്രമുഖന്മാരേ, നിങ്ങളെല്ലാവരും എൻെറ മുന്നിൽനിന്ന് അടരാടണം. നമ്മുടെ പെരുമാളം പുകഴേന്തുന്ന രാവണൻ, എന്നോട് കല്പിച്ചിട്ടുണ്ട് –യുദ്ധത്തിൽ രാമലക്ഷ്മണന്മാരെ നിർദ്ദയം വധിക്കണമെന്ന്. ഞാൻ ആ സഹോദരന്മാരെ ഇന്ന് പരലോകം എത്തിച്ചേക്കാം.— സുഗ്രീവസൈന്യങ്ങളായ കീശന്മാരെ, നിങ്ങളെല്ലാവരുംകൂടി, ശരങ്ങളാലും വരായുധങ്ങളാലും എതിരിടുവിൻ. ഉണങ്ങിയ വിറകിൻ കൊള്ളികളെ അഗ്നി എന്നപോലെ നിങ്ങൾ ആ കാട്ടുജീവികളെ ചാമ്പലാക്കണം."

ബലശാലികളായ രാക്ഷസന്മാർ മകരാക്ഷൻെറ ആജ്ഞയെ അനുസരിച്ച് അനേകവിധശസ്ത്രങ്ങളുമെടുത്ത് ഒത്തുചേൎന്നു. ആ അസുരന്മാരെല്ലാവരും കാമരൂപികളും, മഞ്ഞനിറത്തിലുള്ള കണ്ണുകളുള്ളവരും കഠിനദംഷ്ട്രകളോടുകൂടിയ വരു

മാണു്. ക്രൂരന്മാരായ അരക്കന്മാർ ഭീമരൂപനായ ഖരാത്മജന്റെ പുറകെനിന്നു്, ഊഴി കലുക്കിക്കൊണ്ടു് നടന്നുതുടങ്ങി. അടിച്ചുവീക്കുന്ന പെരുമ്പറകൾ എമ്പാടും; അതോടുകൂടി ശംഖുകൾ, കൈകൊട്ടലുകൾ, എന്നിവ, ചെകിടു് അടക്കത്തക്കശബ്ദം ആ വമ്പടയിൽനിന്നു് ഉയർന്നു.

മകരാക്ഷരഥത്തിലെ സൂതഹസ്തത്തിൽനിന്നു് അവിചാരിതമായി ചമ്മട്ടി വീണുപോയി. കാരണമൊന്നുമില്ലാതെ, ആ നിശാചരേന്ദ്രന്റെ ധ്വജം പൊട്ടി വീണു. തേർ കുതിരകളുടെ വിക്രമം ദീനഭാവമായിമാറി. കാലിടറി, കണ്ണീരൊഴുക്കി; നടത്തം സാവധാനത്തിലായി.

പരുക്കൻകാറ്റു് ധൂളിപടലത്തോടെ ഘോരമായി വീശിത്തുടങ്ങി. ദുഷ്ടാഗ്രേസരനായ ആ രൗദ്രന്റെ യാത്രയിൽ ഇത്തരത്തിൽ പല ദുർനിമിത്തങ്ങൾ കണ്ടവെങ്കിലും, അതൊന്നും ശ്രദ്ധിക്കാതെ പരാക്രമികളായ രാക്ഷസന്മാർ ശ്രീരാമലക്ഷ്മണന്മാരോടു് നേരിടുവാൻതന്നെ തയ്യാറായിപ്പോന്നു. മേഘം, ആന, പോത്തു്, എന്നിവയുടെ തുല്യനിറമാന്നവരും, അനേകം പ്രാവശ്യം ശത്രുക്കളുടെ വാളും ഗദയുമേററു് ദേഹം പിളന്നവരുമാണു് ആ വീരനക്തഞ്ചരപ്പട. ഞാൻ മുമ്പു് ഞാൻ മുമ്പു് എന്നിങ്ങനെ അത്യുത്സാഹത്തോടെ ഉച്ചത്തിൽ അലറിക്കൊണ്ടു് രണാഭിദഗ്ധരായ നിശാചരന്മാർ അടക്കളത്തിലെത്തി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എഴുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിഒമ്പതാം സർഗ്ഗം. [മകരാക്ഷവധം]

വമ്പിച്ച പടകളോടെ വരുന്ന മകരാക്ഷനെ സുഗ്രീവസൈന്യം കണ്ടു. അങ്ങിങ്ങായി നിന്നിരുന്നവർ പെട്ടെന്നു് ഒന്നിച്ചുചേൻു് പാഞ്ഞെടുത്തു്, തയ്യാറായി. തുടന്നു് ഉണ്ടായ പെരുമ്പട രോമാഞ്ചജനകമായിരുന്നു. ദേവന്മാരും ദൈത്യന്മാരും ഏററുമുട്ടിയതുപോലെയാണു് കപി രാക്ഷസന്മാർ പോർ തുടങ്ങിയതു്. വൃക്ഷങ്ങൾ–ശൂലങ്ങൾ–പരിഘങ്ങൾ–ഗിരിശൃംഗങ്ങൾ തുടങ്ങിയ ഉഗ്രായുധങ്ങൾ അന്യോന്യം ചാട്ടി വാനരരാക്ഷസർ മട്ടിച്ചു. വേലു്–വാളു്–തോമരം–കുന്തം–ഗദ എന്നിവയെക്കൊണ്ടു് ചിലരും, പട്ടസങ്ങൾ–കവിണകൾ–ശരങ്ങൾ എന്നിവകൊണ്ടു് മററു ചിലരും, കയർ–മുൾത്തടി–മുസലം–കുലിശം എന്നിവയാൽ വേറെ ചിലരും കപികളെ പരിക്കേല്പിച്ചു തുടങ്ങി. ഖരപുത്രന്റെ

ശരപ്രഹാരത്താലും കപികൾ വിനശിച്ചു. പതറിയ മനസ്സോടെ പേടിച്ചരണ്ട കീശന്മാർ പിൻതിരിഞ്ഞോടുന്നതുകണ്ട അരക്കന്മാർ സിംഹങ്ങളെപ്പോലെ ഗർജ്ജിച്ചു. കപിപ്പടയെ രാക്ഷസന്മാർ വിജയിച്ചുതുടങ്ങി.

വാനരന്മാർ നാലുപുറവും പായുന്നതു കണ്ട ശ്രീരാമചന്ദ്രൻ, രാക്ഷസന്മാരെ മുഴുവൻ ശരപ്പെരുമാരികൊണ്ടു് തടുത്തു. അടുത്തു് മുന്നിൽ നില്ക്കുന്ന ദാശരഥിയെ കണ്ട മകരാക്ഷൻ, കോപാഗ്നികൊണ്ടു് അടിമുടി ആളിയതുപോലെ ഇങ്ങനെ പറയാൻ തുടങ്ങി:—

"ഹേ രാമ, നില്ക്കു്; നില്ക്കു്. നമുക്കു് ദ്വന്ദ്വയുദ്ധം തുടങ്ങാം. എന്റെ പക്കലുള്ള ക്രൂരമ്പുകളാൽ ഇന്നു് നിന്റെ പ്രാണനു് വിടുതിതന്നേക്കാം. ദണ്ഡകാരണ്യത്തിൽവെച്ചു് എന്റെ അച്ഛനെ കൊന്ന നിന്നെ, എന്റെ മുന്നിൽ കാണുമ്പോൾ, അംഗങ്ങൾകൂടി കോപത്താൽ വേകുന്നുണ്ടു്. എടോ ദുഷ്ടബുദ്ധീ, രാഘവാ, ആ വൻകാട്ടിൽവെച്ചു് അന്നു് ഞാൻ നിന്നെ കണ്ടെത്തിയില്ല. രാമ, എനിക്കു് തികച്ചും ഭാഗ്യമുണ്ടു്, നിന്നെ ഇവിടെവെച്ചു് കാണാൻ സാധിച്ചുവല്ലോ. വിശപ്പുകൊണ്ടു് വലഞ്ഞ സിംഹം മൃഗത്തെ എന്നപോലെ, ഞാൻ നിന്നെ അന്വേഷിച്ചു് നടന്നു. ഇനി നിനക്കു് രക്ഷയില്ല. എന്റെ നിശിത ശരങ്ങൾ, അതിശക്തിയിൽ നിന്നിൽപ്പതിക്കും. നീ കാലന്റൂരിൽ എത്തുകയായി; നീ വധിച്ചവരോടുകൂടി എത്തിച്ചേരുകയായി. അധികം വർത്തമാനം പറഞ്ഞിട്ടു് എന്താണു് കാര്യം? എടോ രാമ, ഒരു വാക്കുംകൂടി കേൾക്കു. ഇന്നു് ലോകം മുഴുവൻ നിന്നെയും എന്നെയും ഈ യുദ്ധക്കളത്തിൽ കാണട്ടെ. ഗദയോ, വില്ലോ, കയ്യോ, ഏതാണു് നിനക്കു് ഇഷ്ടം, അതുകൊണ്ടു് പയറ്റാം. അഭ്യാസം ഏതാണെന്നു പറയു."

മകരാക്ഷന്റെ ഭ്രാന്തുപിടിച്ചപോലെയുള്ള പുലമ്പൽകേട്ട ദശരഥനന്ദനൻ മനോഹരമന്ദഹാസത്തോടെ മറുപടി പറഞ്ഞു:—

"ഹേ രാക്ഷസേന്ദ്ര, എന്തിനാണു് വെറുതെയിങ്ങനെ മേനി പറയുന്നതു്? കഠിനവാക്കുകൾകൊണ്ടു് പോരിൽ ജയിക്കുവാൻ സാധിക്കുമോ? അതിന്നു് അങ്കം വെട്ടണം. എടോ, നിന്റെ അച്ഛനെ മാത്രമല്ല; പതിനാലായിരം രാക്ഷസമുഖ്യന്മാരേയും ത്രിശിരസ്സിനേയും ദൂഷണനേയും ദണ്ഡകാരണ്യത്തിൽവെച്ചു് ഞാൻ നിഗ്രഹിച്ചിട്ടുണ്ടു്. എടോ ദുഷ്ടാ, കൂർത്തകൊക്കും നഖങ്ങളുമുള്ള കഴുകനും കാക്കയും ഇന്നു് യഥേഷ്ടം കൊത്തിത്തിന്നും, അതു് നിന്റെ ദേഹമായിരിക്കും. കുറുക്കനും, അതുകൊണ്ടു് ഇന്നു് തികച്ചും തൃപ്തഭോജനമാശിക്കട്ടെ."

കാകൽസ്ഥൻ ഇത്രയും പറഞ്ഞപ്പോഴേക്കും നിശാചരവരൻ ഖരപുത്രൻ, അനേകം അസ്ത്രങ്ങൾ തുടൻകൊണ്ടു് എയ്യത്തുടങ്ങി. അവയെ ഓരോന്നിനേയും ശ്രീരാമബാണങ്ങൾ നുറാക്കി ഖണ്ഡിച്ചു. സ്വർണ്ണം കെട്ടിയ രാക്ഷസസായകങ്ങൾ ഭൂമിയിൽ പൊടിഞ്ഞുവീണു. ദശരഥാത്മജനും ഖരപുത്രനുമായി വമ്പിച്ചൊരു ഏറ്റുമുട്ടൽ അവിടെനടന്നു. അംബരമാർഗ്ഗത്തിൽ ഇരുഭാഗത്തുനിന്നും കേൾക്കുന്ന കാർകൊണ്ടൽ നാദംപോലെ; രണ്ടുവില്ലുകളുടെ ഞാണുകൾ കൈത്തലങ്ങളിലടിക്കുന്ന ശബ്ദം ഉച്ചത്തിലുയൎന്നു. ദേവന്മാർ–ദാനവന്മാർ–ഗന്ധൎവ്വന്മാർ–കിന്നരന്മാർ–ഉരഗമുഖ്യന്മാർ–എന്നിവർ അത്ഭുതജനകമായ ആ രണം കാണുവാൻ ആകാശതലത്തിൽനിരന്നു. ഓരോ അംഗങ്ങളിലേക്കും അവൻ ലക്ഷ്യംവെച്ചു് എയ്തു. എന്നാൽ ബാണംകൊള്ളുമ്പോൾ ബലം ഇരട്ടിക്കുകയാണു് ഉണ്ടായതു്. ചെയ്തതിനു പകരം രണ്ടുപേരും, ആ യുദ്ധത്തിൽ ചെയ്തു. ശ്രീരാമൻ അയക്കുന്ന ബാണങ്ങളെ നിശാചരവീരൻ മുറിച്ചു. അവൻ അയക്കുന്ന വിശിഖങ്ങളെ നെന്മണിപോലെ ദേവൻ നുറുക്കി വീഴ്ത്തി. ശരങ്ങൾകൊണ്ടു് പത്തുദിക്കും മൂടിക്കഴിഞ്ഞു. ഭൂമി അല്പംപോലും കാണാത്തമട്ടിലായി.

ദേവന്റെ കടക്കണ്ണുകൾ ചുകന്നു. അമ്പുകൾ എട്ടെണ്ണം ഒന്നിച്ചു് കോദണ്ഡത്തിൽനിന്നു പുറപ്പെട്ടു. മകരാക്ഷന്റെ സാരഥി ഛിന്നശരീരനായി ഭൂമിയിൽപ്പതിച്ചു. തുടൎന്നു വരുന്ന രാമബാണങ്ങൾ, അശ്വങ്ങളെയും രഥത്തേയും പിളൎത്തി. രാക്ഷസവൎയ്യൻ തേരിൽനിന്നു ഭൂമിയിലേക്കു ചാടി. ആ രക്ഷോനായകന്റെ കയ്യിൽ ഭീഷണമായൊരു ശൂലം പ്രത്യക്ഷമായി. ഏതൊരു ജീവിക്കും ഭയജനകവും, കാലാഗ്നിതുല്യവും, ദുർധർഷവുമായ ആ ഭയങ്കരശൂലം ശ്രീരുദ്രദേവൻ നല്കിയതാണു്. അതു കണ്ടാൽതന്നെ ദേവന്മാർ പേടിച്ചോടും. ജ്വലിക്കുന്ന ആ ത്രിശൂലത്തെ രാക്ഷസൻ വട്ടം ചുഴററി. സംഹാരാസ്ത്രംപോലെ വാനിലൊളിമിന്നിച്ച പെരുംശൂലത്തെ, അതിരുഷ്ടനായ അസുരൻ ശ്രീരാമദേവന്റെ നേരിട്ടു് പാട്ടി. വാനവർ ഭയതരളിതരായി. സ്വാമിയുടെ വള്ളിവില്ലിൽനിന്നു് പുറപ്പെട്ട മൂന്നു ബാണങ്ങൾ, ആകാശത്തിൽവെച്ചു്, അഗ്നിതേജസ്സു് വമിക്കുന്ന ശൂലത്തെ മുറിച്ചുകളഞ്ഞു. വലിയൊരു പന്തം അനേകം കഷണങ്ങളായി വീഴുന്നതുപോലെ, എരിഞ്ഞുകൊണ്ടു് ശൂലം ഖണ്ഡങ്ങളായി ഭൂമിയിൽ പതിച്ചു. അംബരത്തിൽ നില്ക്കുന്നവർ ആൎത്തുകൊണ്ടു് ശ്രീരാമനെ സ്തുതിച്ചു. ദിവ്യായുധംപോയ്പ്പോയ മകരാക്ഷൻ മുഷ്ടിച്ചുരുട്ടി ദേവന്റെ നേരിട്ടു് അലറിയടുത്തു. നില്ക്കു്, നില്ക്കു്. അനങ്ങരുതു്. എന്നിങ്ങനെ മത്താണ്ഡ രാക്ഷസൻ ഉച്ചത്തിൽ പറയുകയും ചെയ്തിരുന്നു. അവന്റെ വാക്കുകളും വരവും

കണ്ട രഘുപതി, പുഞ്ചിരിപൊഴിച്ചു് ആഗ്നേയാസ്ത്രം ശരത്തിൽ യോജിപ്പിച്ചു് ആകർണ്ണാന്തം വലിച്ചുവിട്ടു. ശ്രീരാമസായകമേററ നിശാചരേന്ദ്രൻ നെഞ്ചു പൊളിഞ്ഞു് മലർന്നടിച്ചു് വീണു, പ്രാണൻ വിട്ടുപിരിഞ്ഞു.

മഹാപ്രഭു മകരാക്ഷനെ വീഴിച്ചതുകണ്ട രാക്ഷസന്മാർ, ശ്രീരാമബാണാർത്തരായി ലങ്കാനഗരാന്തർഭാഗത്തിലേക്കു കുതിച്ചോടി. ദശരഥനന്ദനശരപാതമേറ്റ ഖരപുത്രൻ മകരാക്ഷൻ ഇന്ദ്രവജ്രം തട്ടിയ മാമലപോലെ അടർക്കളത്തിൽ വീണതു് ആനന്ദത്തോടെ അമരന്മാർ വീണ്ടും വീണ്ടും നോക്കി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എഴുപത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## എൺപതാം സർഗ്ഗം. [ഇന്ദ്രജിത്‌മായായുദ്ധം]

ഏതൊരു യുദ്ധത്തിലും വിജയിച്ചിരുന്ന രാവണൻ മകരാക്‌ഷനിധനവും കേട്ടു. കോപംകൊണ്ടു് പല്ലുകൾകൂട്ടി ഇരുമ്മി. എന്താണു് ഇനിവേണ്ടതെന്നു് അതിരുഷ്ടനായിത്തന്നെ ആലോചിച്ചു്, അചിന്ത്യബലവാനായ ഇന്ദ്രജിത്തിനെ വിളിച്ചു പറഞ്ഞു:—

"മകനെ, മഹാവിക്രമിയായ മേഘനാദാ, വീരാഢ്യരായ രാമലക്ഷ്മണന്മാരെ കൊല്ലുക-പ്രത്യക്‌ഷമായോ അപ്രത്യക്‌ഷമായോ നിനക്കു് അവരെ നിഗ്രഹിക്കാൻ സാധിക്കും. അത്രക്കും ബലവാനാണു് നീ. നിന്റെ കർമ്മത്തിനുതുല്യമായി ഒരുവനും ഒരിക്കലും ഒന്നും ചെയ്യുവാൻ സാധിക്കുകയില്ല. ഇന്ദ്രനെക്കൂടി വിജയിച്ച നിനക്കു ഈ നിസ്സാരമനുഷ്യന്മാരെ നേരിട്ടു കണ്ടാൽ മതിയാകുമല്ലോ. വധിക്കുവാൻ സാധിക്കാതെ വരുമോ?"

അരക്കർകോന്റെ വാക്കുകൾ ശിരസാ വഹിച്ച പുത്രൻ, യജ്ഞസ്ഥലത്തു ചെന്നു് അഗ്നിയെ വളർത്തി ഹോമത്തിനു ഒരുങ്ങി. രാക്ഷസികൾ അതുകണ്ട ഉടനെ ഹവിസ്സുകൾ എല്ലാം ഒരുക്കൂട്ടി അതിവേഗത്തിൽ എത്തിച്ചു. ആദ്യമുണ്ടായപോലെത്തന്നെ ഹോമം തുടങ്ങി. രാക്ഷസസ്ത്രീകൾ ഓരോരുത്തരായി രക്തവസ്ത്രങ്ങൾ—ആയുധങ്ങൾ—അമയുടെ ചുള്ളികൾ—ചമതകൾ—താന്നിക്കൊമ്പുകൾ—ചുകന്ന തലപ്പാവുകൾ—കാരിരുമ്പുകൊണ്ടുള്ള സ്രുവം—എന്നിവ രാവണിയുടെ സമീപത്തിൽ യഥാവിധിവെച്ചു. തോമരവും അമക്കോലുംകൊണ്ടു് അഗ്നിയെ പിരിച്ചു്, ജ്വലിപ്പിച്ചു. ജീവനുള്ളതും ഉത്തമലക്ഷണങ്ങളുള്ളതുമായ ഒരു

കറുത്ത ആടിന്റെ കഴുത്തുവെട്ടി ഹോമിച്ചു. ഒട്ടുംതന്നെ പുകയാതെ അഗ്നിജ്വലിച്ചു. വിജയത്തെ കാണിക്കുന്ന അടയാളങ്ങൾ കണ്ടുതുടങ്ങി. ജ്വാലകൾ വലത്തോട്ടു പ്രദക്ഷിണം ചെയ്തുകൊണ്ട് അഗ്നി ഹവിസ്സിനെ ഏററുവാങ്ങി. അഗ്നി സ്വയമായി പ്രത്യക്ഷപ്പെട്ടതുപോലെ തങ്കനിറത്തിൽ പ്രശോഭിച്ചു. ഇങ്ങിനെ അഗ്നിഹോമം കഴിച്ച് ദേവദൈത്യരാക്ഷസന്മാൎക്ക് തർപ്പണം ചെയ്ത് മറയുവാൻ കെൽപുള്ള ഉത്തമരഥത്തിൽ കയറി. നാലു അശ്വവീരന്മാരെ കെട്ടിയതും ക്ഷുരമ്പുകൾ നിറഞ്ഞതും പെരും ചാപങ്ങളാൽ അലംകൃതവുമായ ആ രഥം തിളങ്ങി.

ആ തേര് സ്വയമായിത്തന്നെ മിന്നി ജ്വലിക്കുന്നതും കനകക്കോപ്പുകൾ അണിഞ്ഞതും മാൻ, തിങ്കൾ, ചന്ദ്രക്കലകൾ എന്നിവകൊണ്ട് അലങ്കരിച്ചതുമാണ്. ഇന്ദ്രജിത്തിന്റെ രഥധ്വജം വൈഡൂര്യരത്നങ്ങൾ പതിച്ചതും മാറേറിയ പൊന്നുറകളാൽ മൂടപ്പെട്ടതുകൊണ്ട് എരിയുന്ന തീപോലെ ഉള്ളതുമാണ്. സൂര്യസന്നിഭമായ തേര് ബ്രഹ്മാസ്ത്രം കാത്തുരക്ഷിക്കുന്നതിനാൽ കരുത്തേറിയ രാവണി ഏവരാലും ദുർധഷനായിത്തീൎന്നു.

അരമനയിൽനിന്നുപോന്ന ഇന്ദ്രാരി രക്ഷോമന്ത്രഹോമം കഴിച്ച് രഥത്തോടു കൂടി അന്തർധാനം ചെയ്തു. യുദ്ധവിജയിയായ മേഘനാദൻ പറഞ്ഞു:—

കാട്ടിലെ ഭിക്ഷുക്കരം—ആ സഹോദരന്മാർ—അവരെ ഞാൻ യുദ്ധത്തിൽ കൊല്ലും. ഇന്നുവരെ എല്ലാ യുദ്ധത്തിലും വിജയിയായ അച്ഛന്നു് ഇതിലും ഞാൻ ജയം നേടിക്കൊടുക്കും. ആ രാമലക്ഷ്മണന്മാരെ മാത്രമല്ല മക്കടന്മാരെ മുഴുവൻ നശിപ്പിച്ച് ഭൂമിയിൽ ആ വംശമേ ഇല്ലാതാക്കും. അങ്ങനെ അച്ഛന്നു് തികച്ചും ഞാൻ പ്രീതിയേകും.''

ഇതുരുമോതിയ ഇന്ദ്രജിത്തു് അന്തരീക്ഷത്തിൽ അസുരന്മാൎക്കുപോലും അദൃശ്യനായി.

അതിധൃഷ്ടനായ ഇന്ദ്രജിത്തു് അടർക്കളത്തിന്നുപരിഭാഗത്തെത്തി. അച്ഛന്റെ ആജ്ഞയനുസരിച്ചുവനും തീക്ഷ്ണങ്ങളായ നാരാചങ്ങളും പെരുംചാപവുമെടുത്തവനും അത്യുഗ്രനുമായ ദശവദനാത്മജൻ മൂന്നുപടങ്ങളുള്ള ഭീകരസർപ്പംപോലെ നില്ക്കുന്ന വീര്യാഢ്യരെ—ശ്രീരാമലക്ഷ്മണന്മാരെ—കപിസൈന്യമദ്ധ്യത്തിൽ, ബാണങ്ങൾ വർഷിക്കുന്ന സഹോദരന്മാരെ—കണ്ടു. രണ്ടാളും ഇതാ ഒന്നിച്ചുതന്നെ, എന്നിങ്ങനെ വിചാരിച്ചു മേഘനാദൻ കാർകൊണ്ടൽ മഴപോലെ ശരധാര

പൊഴിച്ചു. എന്നാൽ ആകാശത്തിൽ അവൻ മറഞ്ഞുനിൽക്കുന്നതു് ആർക്കും കാണ്മാനും സാദ്ധ്യമല്ല. കൂർത്തുമൂർത്തുള്ള ശരങ്ങൾ ഊക്കോടുകൂടി ദശരഥനന്ദനന്മാരെ ചൂഴന്നു. അമ്പുതൊടുത്ത രാജകുമാരന്മാർ ദിവ്യാസ്ത്രങ്ങളെ അനുസന്ധാനം ചെയ്തു് അയച്ചു. ആകാശം അസ്ത്രസമൂഹത്താൽമൂടി. പക്ഷെ സൂര്യസന്നിഭങ്ങളായ ആ ബാണങ്ങൾ രാവണിയെ സ്പർശിച്ചതുപോലുമില്ല. വ്യോമം മറയ്ക്കത്തക്കൊരു പുകക്കാറു് അവൻ മായകൊണ്ടു് ഉണ്ടാക്കിയിരുന്നു; പത്തുദിക്കുകളിലും മഞ്ഞുകൊണ്ടു് ഇരുളുംവന്നു. ഇന്ദ്രജിത്തിന്റെ ഞാണൊലിയോ, അശ്വങ്ങളുടെ കുളമ്പടിശബ്ദമോ, തേർ ഉരുളുന്നനാദമോ അവൻ എങ്ങോട്ടുപോയാലും ഒട്ടുംതന്നെ കേട്ടിരുന്നില്ല. രൂപമോ കാണുന്നുമില്ല. കറുത്തിരുണ്ട വൻമേഘത്തിൽനിന്നു് കൽമഴപോലെ ഇരുളൂരെ അസ്ത്രങ്ങൾ മാത്രം വരുന്നുണ്ടു്. ക്രോധാന്ധനായ രാവണി—അനേകം വരങ്ങൾനേടിയ ഇന്ദ്രജിത്തു്—ശ്രീരാമദേവശരീരത്തിൽ, സർവ്വാംഗങ്ങളിലും, ആദിത്യസങ്കാശങ്ങളായ അസ്ത്രങ്ങൾകൊണ്ടുമൂടി. വർഷധാരയെ പർവ്വതമെന്നപോലെ അവയെ കുമാരന്മാർ സഹിച്ചുകൊണ്ടു് അല്പ നേരംനിന്നു. പൊന്നുകൊണ്ടുകെട്ടിച്ചതും കഴുകത്തൂവൽവെച്ചതുമായ ക്രൂരശരങ്ങളെ ദശരഥനന്ദനന്മാർ വാനിടത്തിൽ പറപ്പിച്ചു. അവ ശക്രാരിയുടെ ദേഹത്തിലെ രക്തംപാനംചെയ്തു്, നിണംപൂശി ധരിത്രിയിൽ പതിച്ചു.

അസുരവരകുമാരന്റെ അസ്ത്രങ്ങളാൽ പരുക്കേററ നരോത്തമൻമാർ അനേകം ബാണങ്ങളെകൊണ്ടു് വരുന്നവയെ മുറിച്ചിട്ടു. ഏതൊരു ഭാഗത്തുനിന്നാണോ സായകങ്ങൾ വരുന്നതു് ആ ഭാഗത്തെ ലക്ഷ്യമാക്കി ആകാശത്തിലേക്കു് പുരുഷോത്തമന്മാരുടെ ശരജാലം ഉയർന്നു. മഹാരഥനായ രാവണി രഥത്തിൽ എല്ലാടവുമെത്തി. നാലുഭാഗത്തുനിന്നും രഘുവീരന്മാരെ കൂർത്തശരങ്ങളാൽ എയ്തു. പൊൻകെട്ടിയ ആ കണകൾ ദശരഥകുമാരന്മാരെ പൂപ്പിലാശു വൃക്ഷങ്ങളെപ്പോലെയാക്കി. അവന്റെ പോരോ, രഥമോ, അവനേയോ ചാപബാണങ്ങളേയോ ആരുംകണ്ടില്ല. ശരം വരുന്നതല്ലാതെ മറെറാന്നുംതന്നെ കാണുന്നില്ല. കാർമേഘമണ്ഡലത്തിൽ മറഞ്ഞ ഭാസ്കരനെപ്പോലെ രാവണിമറഞ്ഞു. മുന്നോട്ടണഞ്ഞു് എയ്ത കണകളെക്കൊണ്ടു് ദൃഢകണകളിൽ വാനരന്മാർ ഉയിരററു ഭൂതലത്തിൽപ്പതിക്കുകയുംചെയ്തു. കോപത്തിന്റെ പാരമ്യത്തിലെത്തിയ ലക്ഷ്മണകുമാരൻ ജ്യേഷ്ഠനോടുപറഞ്ഞു:—

"പ്രഭോ, ഞാനിതാ ബ്രഹ്മാസ്ത്രത്തെ—സർവ്വരക്ഷോവധത്തിനായി അയക്കുന്നു"—സൗഭാഗ്യലക്ഷണങ്ങളൊത്ത സൗമിത്രിയോടു ദേവൻ അരുളിച്ചെയ്തു:—

"കുമാരാ, ഒരുവൻ കാരണം ഒരു വംശത്തെ മുഴുവൻ നീ കൊല്ലരുതു്. നേരിട്ടു നിന്നു് എതിർക്കാത്തവൻ, ഒളിച്ചിരിക്കുന്നവൻ, അഞ്ജലികൂപ്പിനിൽക്കുന്നവൻ, ശരണാഗതൻ, പിന്നോക്കംതിരിഞ്ഞോടുന്നവൻ, കരുതാതെ അശ്രദ്ധനായിട്ടുള്ളവൻ, ഇവരെയൊന്നും കൊല്ലരുതു്. അതുകൊണ്ടു് നമുക്കു് ഇവനെ മാത്രം വധിക്കുവാൻ യത്നംചെയ്യണം. അതുല്ല്യബലശാലിയായ അനുജാ, അതിവേഗത്തിൽ പായുന്ന പന്നഗതുല്ല്യശരങ്ങളെ ആഞ്ഞയക്കുക. മായകൊണ്ടു് തേരുംകൂടി മറച്ചു നിൽക്കുന്ന ഇവനെ ദൃഷ്ടിയിൽപ്പെട്ടാൽമതി, കരുത്തരായ വാനരന്മാർ ചിത്രവധം നടത്തിക്കൊള്ളും. ലക്ഷ്മണാ, പാതാളത്തിലോ, ഭൂമിയിലോ, ആകാശത്തിലോ, സ്വർഗ്ഗത്തിലോ ഇവൻ മറഞ്ഞുനില്ക്കട്ടെ, എന്റെ ശരങ്ങൾ അവിടെ എത്തുകയായി. എറിഞ്ഞുകൊണ്ടു് ഇവൻ ഭൂമിയിൽ പ്രാണനററുവീഴും."

അളവററ അർത്ഥങ്ങൾ നിറഞ്ഞ വാക്കുകൾ ഇത്രയും അരുളിച്ചെയ്ത മഹാപ്രഭു, കപിപുംഗവന്മാരാൽ ആവൃതനായ രഘുവരതിലകൻ —മഹാനൃശംസനായ ആ രൗദ്രനെ—വരങ്ങളാൽ അമേയബലവാനായ ലങ്കേശ്വരപുത്രനെ—വധിക്കുവാനുള്ള ഉപായം ആലോചിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ എൺപതാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയൊന്നാം സർഗ്ഗം. [മായാസീതാവധം]

മഹാത്മാവായ ശ്രീരാമചന്ദ്രന്റെ മനോഗതി മായാവിയായ മേഘനാദൻ മനസ്സിലാക്കി. യുദ്ധരംഗത്തിൽനിന്നു് അതിവേഗം പിൻവാങ്ങി. ലങ്കാനഗരിയിൽ സ്വഭവനത്തിലെത്തിച്ചേർന്നു. അതിശക്തരായ അനേകം അരക്കരെ വധിച്ചതോർത്തപ്പോൾ, അരിശമേറിയ രാവണിയുടെ കണ്ണുകൾ കലങ്ങി. തേജസ്വിയായവൻ, രാക്ഷസന്മാരാൽ ആവൃതനായി പശ്ചിമദ്വാരത്തിൽകൂടി പുറപ്പെട്ടു.

മഹാവീര്യവാനും, ദേവകണ്ടകനും, പൗലസ്ത്യവംശജനുമായ ഇന്ദ്രജിത്തു്, ശ്രീരാമലക്ഷ്മണസഹോദരന്മാരുടെ സമരോദ്യമം മനസ്സിലാക്കിയപ്പോൾ ഒരു മായയെ പ്രയോഗിച്ചു.

രാക്ഷസപ്പെരുംപടയുടെ മദ്ധ്യത്തിൽ മായകൊണ്ടു് ഒരു മൈഥിലിയെ നിർമ്മിച്ചിരുത്തി. കപികളുടെ മുന്നിൽവെച്ചു് ദേവിയെ നിഗ്രഹിച്ചു് എല്ലാ

വരേയും വ്യാമോഹിപ്പിക്കാം എന്നു തീരുമാനിച്ചു. ദുർമ്മതിയായ രാവണി സീതാഹനനത്തിന്നു ഒരുമ്പെട്ടു് പുറത്തുകടന്നു. കോട്ടവാതിലിൻ പുറത്തായിക്കണ്ടവനെ, ചൊടിച്ച വാനരന്മാർ കല്ലും മരവും കൈയിലേന്തി പോരിന്നടുത്തു. എല്ലാവർക്കും മുന്നിൽ പവനതനയൻ എത്തി. ആർക്കും എടുക്കാൻ സാധിക്കാത്ത ഗിരിശൃംഗം എടുത്തു് വരുന്ന ഹനൂമാന്റെ ദൃഷ്ടിയിൽ ദേവിപെട്ടു. സ്നാനാദികളില്ലാത്തതിനാൽ ഏകവേണിയും, ഉണ്ണാതെ ദുഃഖിച്ചു വസിക്കുന്നതിനാൽ കവിളൊട്ടിയും, ദേഹം പരിശുദ്ധമാക്കാത്തതിനാൽ പൊടിപുരണ്ടു്, പിഞ്ഞിത്തുടങ്ങിയ ഒരൊററ പീതാംബരം ധരിച്ചു്, ശ്രീരാമദേവസഹധർമ്മിണി അഴലിന്റെ മൂർത്തീകരണമായിരിക്കുന്നു. അല്പദിവസങ്ങൾക്കുമുമ്പു് താൻകണ്ട ജാനകീദേവിയെ അനിലാത്മജൻ അതിവേഗത്തിൽ അറിഞ്ഞു. ശരീരമാസകലം ചേറാണ്ടു് കണ്ണീർവാർത്തുനില്ക്കുന്ന സീതയെ കണ്ടപ്പോൾ മാരുതിയുടെ നേത്രങ്ങളിൽനിന്നു് ബാഷ്പമൊഴുകി.

നിരാശാബാധിതയായി, അഴലാർന്നു് അരക്കന്റെ തേരിൽ, അശ്രുവാർത്തുകൊണ്ടിരിക്കുന്ന ആ പാവത്തെക്കണ്ടപ്പോൾ "ഇവന്റെ ഭാവം എന്തായിരിക്കും?" എന്നു് മനസ്സിൽ വിചാരിക്കുകയും നാവു് അതേററുപറയുകയുംചെയ്തു. വാനരപ്രമുഖന്മാരോടൊത്തു വായുപുത്രൻ പാഞ്ഞടുത്തു. ഹനൂമാനെ കണ്ടു് അരിശംമൂത്ത രാവണി, ഉറയിൽനിന്നു് വാളൂരി; ദേവിയുടെ കുന്തളത്തിൽ പിടിച്ചു് മായകൊണ്ടു് തേരിലിരുത്തിയ ആ സ്ത്രീയെ കപികൾ കാണത്തക്കവിധം, "രാമരാമ" എന്നു് ഉറക്കെ വിളിക്കുമാറു് അടിച്ചുതുടങ്ങി. ശ്രീരാമധർമ്മപത്നിയുടെ തലമുടി രാവണി ചുററിപ്പിടിക്കുന്നതുകണ്ടു് ഹനൂമാന്റെ കണ്ണുകളിൽനിന്നു് ചുടുബാഷ്പം ധാരധാരയായി ഒഴുകി.

മനോഹരസർവ്വാംഗിയായ ശ്രീരാമപ്രിയയെ കണ്ട ഹനൂമാൻ ഏററവും പരുഷമായ വാക്കുകൾ പൗലസ്ത്യനന്ദനനോടു് പറഞ്ഞു:—

"ഹേ ദുഷ്ടാ, നിന്റെ നാശത്തിന്നു മാത്രമാണു്, ദേവിയുടെ തൃക്കുന്തളത്തിൽ തീണ്ടിയതു്. ബ്രഹ്മർഷിവംശജാതനാണെങ്കിലും നിന്റെ മാതാവു് ഒരു രാക്ഷസിയാണല്ലോ. കഷ്ടം! കഷ്ടം! മഹാപാപിയായ നിനക്കു് ഇത്തരത്തിലാണല്ലോ ബുദ്ധിപോയതു്. ഹേ നൃശംസ, നീച, ദുർവൃത്ത, ക്ഷുദ്ര, പാപപരാക്രമ, ഇത്തരത്തിലുള്ള നീചകർമ്മത്തിൽ അല്പംപോലും അറപ്പുതോന്നുന്നില്ലല്ലോ. സ്വന്തംരാജ്യം അരമന, ശ്രീരാമസ്വാമിയുടെ തൃക്കരം ഇവയോടുവേർപെട്ട ഈ ദേവി, എന്തൊരുതെററാണു് നിനക്കുചെയ്തിട്ടുള്ളതു്? കൊല്ലുവാൻ

തോന്നത്തക്ക എന്തൊന്നാണ് പറഞ്ഞിട്ടുള്ളതു്? ദുഷ്ടാഗ്രേസര, സീതാദേവിയെ വധിച്ച നീ അധികദിവസം ജീവനോടെ വാഴുകയില്ല. ഒരുതരത്തിലും നിനക്ക തിന്നു് സാധിക്കുന്നതല്ല. നീ ഇത്തരം ചെയ്യുന്നതിനാൽ വദ്ധ്യനാണു്. എന്റെ കയ്യിൽ നീ പെട്ടുകഴിഞ്ഞല്ലോ. ഘോരഘാതകന്മാർകൂടി വജ്ജിച്ച ലോകമാണു് സ്ത്രീ ഹന്താക്കൾക്കു് ഉള്ളതു്. അതിൽ നീ ചെന്നണയും. ഇതാ നിന്റെ ഉയി രറുകയായി.''

ഇത്രയും പറഞ്ഞ മാരുതി, ആയുധധാരികളായ പ്ലവംഗപ്പടയോടുകൂടി അതീവരുഷ്ടനായി, രാവണിയുടെ നേരിട്ടു് പാഞ്ഞെടുത്തു. എന്നാൽ ക്രോധാന്ധ രായ നിശാചരന്മാർ അവരെ തടുത്തുനിർത്തി. വരുന്ന വാനരന്മാരെ മുഴുവൻ വരാസ്ത്രങ്ങളാൽ ഉലച്ചുകൊണ്ടു് ഇന്ദ്രജിത്തു് ഹനൂമാനോടു് പറഞ്ഞു:—

''സുഗ്രീവനും രാമനും നീയും ആരെ ഉദ്ദേശിച്ചാണോ ഇവിടെ വന്നതു്, ആ മൈഥിലിയെ നിന്റെ മുന്നിൽവെച്ചുതന്നെ നിഗ്രഹിക്കുകയാണു്. ഇവളെ കൊന്നതിനുശേഷം ഞാൻ രാമലക്ഷ്മണന്മാരേയും നിന്നേയും സുഗ്രീവനേയും, മഹാദുഷ്ടനായ ആ വിഭീഷണനേയും വധിക്കാം. സ്ത്രീകളെ കൊല്ലാൻ പാടി ല്ലെന്നു നീ പറഞ്ഞുവല്ലോ. എന്നാൽ ശത്രുക്കൾക്കു് അഴലേകുന്ന ഏതൊന്നും ചെയ്യാവുന്നതാണു്.''

ഇത്രയും പറഞ്ഞു്, വാവിട്ടുകേഴുന്ന സീതയെ നിശിതഖഡ്ഗത്താൽ, താൻതന്നെവെട്ടി. പൂണുനൂൽ സ്ഥാനത്തുകൂടി ആ പാവത്തെ രണ്ടായിപ്പിളത്തി. പ്രിയദർശനയായ വൈദേഹ്യദേവി രണ്ടായി നിലത്തുവീണു. ഇങ്ങനെ ഇന്ദ്ര ജിത്തു് താൻതന്നെ സീതയെ വധിച്ചു് ഹനൂമാനോടു് പറഞ്ഞു:—

''നോക്കു്, രാമപ്രിയതമയെ ഞാൻ വാളാൽ മുറിച്ചിട്ടതു്, സീത മൃതയാ യിക്കഴിഞ്ഞു. നിങ്ങളുടെ ശ്രമമെല്ലാം വെറുതെയായിത്തീന്നു.

വൻവാളുകൊണ്ടു് താൻതന്നെ സീതയെകൊന്നു്, അതിസന്തോഷത്തോടെ പെരിയശബ്ദത്തിൽ തേരിൽനിന്നു അലറിത്തുടങ്ങി. സമീപത്തുനില്ക്കുന്ന വാനര വീരന്മാർ രാക്ഷസപ്രമുഖന്മാരുടെ അമന്നാക്കുന്ന ശബ്ദം, വായും പൊളിച്ചുനിന്നു കേട്ടു. ഇങ്ങനെ വൈദേഹിയെ നിഗ്രഹിച്ചു് അത്യാനന്ദത്തോടെ ഖലനായ രാവണി രഥത്തിലിരുന്നു. അവന്റെ അതുല്ല്യമായ സന്തോഷവളർച്ചകണ്ട കീശ ന്മാർ അതീവദുഃഖമാന്നു് കുതിച്ചു് ഓടിത്തുടങ്ങി.

**ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എൺപത്തിഒന്നാം സൎഗ്ഗം അവസാനിച്ചു.**

## എൺപത്തിരണ്ടാം സർഗ്ഗം. [ഹോമാരംഭം]

ഭയങ്കര ഇടിനാദംപോലെയുള്ള ആർപ്പുകേട്ട്, അങ്ങോട്ടു നോക്കിയ കപി പുംഗവന്മാർ നാനാദിക്കിലേക്കും ഓടിയൊളിക്കാൻതന്നെ തുടങ്ങി. അതുകണ്ട ഹനുമാൻ, മുഖം മങ്ങി ഭയപ്പെട്ടോടുന്ന അവരെ തടുത്തുകൊണ്ടു് പറഞ്ഞു:—

"അടരിലുള്ള ചുണ വെടിഞ്ഞു്, മുഖം വാടിയ നിങ്ങൾ ഓടുവാൻ എന്താണു് കാരണം? നിങ്ങളുടെ ശൗര്യമെല്ലാം എവിടെപ്പോയി? വരുവിൻ! മുൻപിൽ ഞാൻ നടക്കാം. എന്റെ പിന്നാലെ പോരിന്നു് എത്തുവിൻ. കുലീന വംശജാതരായവർ യുദ്ധത്തിൽനിന്നു് പിൻമടങ്ങുകയോ?"

മാരുതിയുടെ വാക്കുകൾ മർക്കടന്മാരെ ഉണർത്തി. സ്വകർമ്മനിരതരാക്കി. കല്ലും മരങ്ങളുമെടുത്തു. രുഷ്ടരായ അവർ ആർത്തുകൊണ്ടു് പാഞ്ഞടുത്തു. കപി വ്യാഘ്രർ അരക്കന്മാരെ, ഹനുമാനെ ചൂഴ്ന്നുകൊണ്ടു് എതിരിട്ടു. കത്തിജ്വലിക്കുന്നൊരു ചെന്തീപോലെയായി മാരുതി. വാനരപ്പടയോടുകൂടി രാക്ഷസപ്രമുഖസൈന്യത്തെ എരിയിച്ചുതുടങ്ങി. വളരെയധികം പരിക്കുകൾ രാക്ഷസന്മാർക്കു പററി കപിസേനാ പരിവൃഢനായ വായുതനയൻ കാലാന്തയമോപമനായിത്തീർന്നിരിക്കുന്നു. ദ്വേഷ്യവും വ്യസനവും ഒരുപോലെ ബാധിച്ച മഹാകപി, ഇന്ദ്രജിത്തിന്റെ തേരിൻനേക്കു് വലിയൊരു പാറക്കല്ലു് ചാട്ടി. അതുകണ്ട സാരഥി, ഉത്തമാശ്വങ്ങളോടുകൂടിയ തേരു് പെട്ടെന്നു് ദൂരെ ഒഴിച്ചുമാററി. കല്ലു് രാവണിയെ സമീപിക്കാതെ ഭൂമിയിൽ പതിച്ചു. ശക്തികൊണ്ടു് ഭൂമി തന്നെ കുഴിഞ്ഞു് കല്ലു് ആണ്ടുപോയി. ആ കല്ലു് വരുന്നതുകണ്ടപ്പോൾതന്നെ രാക്ഷസപ്പട നടുങ്ങി. അനേകം പ്രമുഖരാക്ഷസന്മാരെ ചതച്ചരച്ചുകൊണ്ടാണു് കല്ലു താണതും. വാനരന്മാർ ഒന്നിച്ചുചേർന്നു് ഇന്ദ്രജിത്തിനോടു് ഏററു. വാശിയേറിയ മക്കടന്മാർ വൃക്ഷങ്ങളും ശൃംഗങ്ങളും ധാരാളമേന്തി രാക്ഷസേശ്വരപുത്രന്റെ തേരിൻനേക്കു് തുരുതുരെ എറിഞ്ഞു. ശത്രുക്കൾക്കു അത്യധികം ദുഃഖമേകിക്കൊണ്ടു് പല പല ശബ്ദത്തിൽ അവർ ആർത്തു തുടങ്ങി. ഭീമസ്വരൂപികളായ ഹരിവരന്മാർ അടിക്കുന്നതേററു് ഘോരരാക്ഷസന്മാർ ഭൂമിയിൽക്കിടന്നു് പിടഞ്ഞു.

തന്റെ സൈന്യങ്ങളെ വല്ലാതെ മട്ടിക്കുന്നതുകണ്ട ഇന്ദ്രജിത്തു്, അരിശം മൂത്തു് ആയുധങ്ങളുമെടുത്തു് ഹരിവരന്മാരോടു് അടുത്തു. സ്വസേനയാൽ ആവൃതനായ രാവണി, കൂരമ്പുകൾകൊണ്ടു് അനേകം കപിവ്യാഘ്രന്മാരെ നിലം പൊ

ത്തിച്ചു. ദൃഢവിക്രമനായ അരക്കന്റെ ഒന്നിച്ചുള്ളവരാകട്ടെ, ശൂലം-വാറം-പട്ടസം-വജ്രം-കൂടം-മുറംത്തടി എന്നിവയെ തുരുതുരെ വാനരന്മാരിൽ വർഷിച്ചു. ശാഖാവൃതങ്ങളായ വൻവൃക്ഷങ്ങളും കല്ലുകളും ശൃംഗങ്ങളുംകൊണ്ട് ഹനുമാൻ രാക്ഷസപ്പടയെ അത്യധികം അഴലിലാഴ്ത്തി. അരിസൈന്യങ്ങളെ മുഴുവൻ തടുത്തുനിർത്തിയ പവനതനയൻ കീശരോട് പറഞ്ഞു:—

"പിൻതിരിക്കുവിൻ. നമുക്ക് ആവതല്ലാത്തതാണ് ഈ വൻസൈന്യം. ജീവനെ വിലവെക്കാതെ സ്വാമിക്ക് ഇഷ്ടമേകുന്നതിന്ന് ഏതൊരു ദേവിയാണോ കാരണം? ഏതൊരുവളെക്കുറിച്ചാണോ നാം ഈ ഭയങ്കര പോർ ചെയ്യുന്നത്? ആ സീതാദേവിയെ വധിച്ചു കഴിഞ്ഞിരിക്കുന്നു. ഈ ദാരുണ വർത്തമാനം സ്വാമിയേയും മഹാരാജാസുഗ്രീവനേയും ഉടനെ അറിയിക്കണം. അവർ ഇതിന്ന് എന്തൊന്നാണോ പ്രതിക്രിയ ചെയ്യുന്നത് അതിൽ നമുക്ക് പങ്കുചേരാം. ഇനി നല്ലതു് അതാണ്.

എല്ലാകപികളേയും വായുപുത്രൻ തടുത്തു. പളുക്കെപ്പളുക്കെ പടയോടുകൂടി നിർഭയനായി മടങ്ങി; ശ്രീഹനുമാൻ ശ്രീരാമസവിധത്തിലേക്ക് പോകുന്നതുകണ്ട ഇന്ദ്രജിത്ത്, നികുംഭില എന്ന ചൈത്യത്തിലേയ്ക്കാണ് പോയതു്. ആർക്കും വിജയിക്കുവാൻ സാധിക്കാത്തത്ര ശക്തിയെ സമ്പാദിക്കുവാനുള്ള ഒരു ഹോമത്തിന്ന് ആ ദുരാത്മാവ് ആരംഭിച്ചു. യജ്ഞഭൂമിയിൽ എത്തിയ രാക്ഷസേന്ദ്രൻ യഥാവിധി അഗ്നിയെ വളർത്തി. ഹവ്യമായ രക്തത്തെ സ്വീകരിച്ച അഗ്നി തങ്കനിറത്തിൽ ആളിക്കത്തി. ആ കടുത്ത തീയ്യിൽ മാംസത്തോടുകൂടിയ ചെഞ്ചോര വീണ്ടും ഹോമിച്ചു. സന്ധ്യാസമയസൂര്യനെപ്പോലെ ചെന്തീ കത്തിജ്വലിച്ചുതുടങ്ങി. ഹോമവിധികളറിയുന്ന ഇന്ദ്രജിത്ത് രാക്ഷസമംഗളാർത്ഥമായി ഹോമം ചെയ്യുന്നതു്, മഹാസമാജങ്ങളിൽകൂടി നയാനയങ്ങളെ തികച്ചും അറിവുള്ള നിശാചരപ്രമുഖന്മാർ നോക്കി നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എൺപത്തിരണ്ടാംസർഗ്ഗം അവസാനിച്ചു.

---

## എൺപത്തിമൂന്നാം സർഗ്ഗം. [രാമസമാശ്വാസനം]

കപിരാക്ഷസപ്പോരിൽനിന്നുണ്ടായ ഘോരാരവം കേട്ട ശ്രീരാമൻ, ജാംബവാനോട് പറഞ്ഞു:—

"സൗമ്യനായ ജാംബവാൻ, ദുഷ്കരമായ കർമ്മമെന്തോ ഒന്നു് ഹനൂമാൻ ചെയ്തിട്ടുണ്ടായിരിക്കണം. അത്യുച്ചത്തിലുള്ള ആർപ്പുവിളിയും ഭീമങ്ങളായ ആയുധങ്ങളുടെ ശബ്ദവും കേൾക്കുന്നു. അതുകൊണ്ടു് സ്വസൈന്യയുക്തനായി സഹായിക്കുവാൻ അങ്ങോട്ടു ചെല്ലൂ. ആ കപീന്ദ്രന്റെ സമീപം ഋക്ഷവരന്മാർ അതിവേഗത്തിൽ എത്തട്ടെ."

ശ്രീരാമാജ്ഞ ശിരസാവഹിച്ചു ഋക്ഷേശ്വരൻ ജാംബവാൻ, ഹനൂമാൻ കാക്കുന്ന പശ്ചിമഗോപുരത്തിലേക്കു് ത്വരിതമായി നടന്നു. എന്നാൽ ഹനൂമാനും പടകളും ഇങ്ങോട്ടു വരുന്നതാണു് ജാംബവാൻ കണ്ടതു്. അടരാടിയ വാനരന്മാർ നല്ലപോലെ കിതയ്ക്കുന്നു. കരികാറുതുല്യമായി വരുന്ന ഋക്ഷപ്പടകളെ കണ്ടപ്പോൾ ഹനൂമാൻ അവരെ വിലക്കി മടങ്ങുവാൻ പറഞ്ഞു. അനശ്വരയശസ്സാന്ന ആഞ്ജനേയർ സർവ്വപടകളോടുമൊത്തു് തിരുമുമ്പിൽ സവ്യസനം ഉണർത്തിച്ചു.

"മഹാ പ്രഭോ, ലോകനായകാ, യുദ്ധം ചെയ്തുകൊണ്ടു് നില്ക്കുമ്പോൾ, മഹാദുഷ്ടനായ രാവണപുത്രൻ ഇന്ദ്രജിത്തു്, വിലപിച്ചുകൊണ്ടിരിക്കുന്ന സീതാദേവിയെ ഞങ്ങളുടെ മുന്നിൽവെച്ചു് നിഗ്രഹിച്ചു. അതുകണ്ട എന്റെ ഹൃദയം ദുഃഖത്താൽ പതറിപ്പോയിരിക്കുന്നു. പരന്തപനായ നിന്തിരുവടിയുടെ സവിധത്തിൽ ആ വർത്തമാനം അറിയിക്കുവാൻവേണ്ടിയാണു് അടിയൻ വന്നതു്."

ആ വാർത്ത രഘുവരതിലകനെ സ്തബ്ധനാക്കി. അഴലിന്റെ ആധിക്യത്താൽ വേരററമരംപോലെ ദേവൻ ബോധമററു വീണു. അമർത്ത്യശോഭയെഴുന്ന ശ്രീരാമചന്ദ്രൻ നിലത്തു മറിഞ്ഞു വീണതു കണ്ട കപിശ്രേഷ്ഠന്മാർ നാനാഭാഗത്തുനിന്നും ഓടി അടുത്തു. താമരപ്പൂസുഗന്ധമുള്ള നിർമ്മലജലം അവർകൊണ്ടു വന്നു്, ആളിക്കത്തുന്ന ദുർവ്വാരാഗ്നിയിൽ എന്നപോലെ ദേവനിൽ തളിച്ചു.

കൺ തുറന്ന അഗ്രജനെ സസ്നേഹം ആലിംഗനം ചെയ്തു ലക്ഷ്മണൻ, അസ്വസ്ഥനായ ദശരഥനന്ദനനോടു് യുക്ത്യർത്ഥയുക്തമായി ഇങ്ങനെ പറഞ്ഞു:—

"ജ്യേഷ്ഠാ, ധർമ്മം നിരർത്ഥകമായിപ്പോയെന്നോ? സന്മാർഗ്ഗത്തിൽമാത്രം സഞ്ചരിച്ചുവന്ന ജിതേന്ദ്രിയനായ അവിടുത്തേക്കു് ആപത്തു വന്നപ്പോൾ രക്ഷിക്കുവാൻ ധർമ്മത്തിന്നു് ശക്തിയില്ലെന്നോ? സുഖവും ദുഃഖവും ലോകത്തിലെ

സർവ്വചരാചരങ്ങളും അനുഭവിക്കുന്നുണ്ട്. എന്നാൽ ധർമ്മത്തിന്നു അതു കാണുന്നില്ല. അതുകൊണ്ട് ധർമ്മം എന്നൊന്നു് ഇല്ലെന്നാണ് മനസ്സിലാക്കേണ്ടിവരിക. അധർമ്മം എന്നതു് ഉണ്ടെങ്കിൽ, ദശാനനൻ നരകത്തിലാകേണ്ടതും, അധർമ്മമുണ്ടെങ്കിൽ നിന്തിരുവടിക്കു ഒരല്ലലും ഉണ്ടാകാതിരിക്കേണ്ടതുമല്ലേ? ധർമ്മാധർമ്മങ്ങളുടെ വ്യാഖ്യാനം നേരെ മറിച്ചുവേണമെന്നായിരിക്കുന്നു. രാവണനു് യാതൊരു വിഷമവുമില്ല; അവിടുത്തേക്കു് അടിക്കടി അതിററ വ്യസനവും ധർമ്മകർമ്മങ്ങൾ ധർമ്മത്തേയും, അധർമ്മകർമ്മങ്ങൾ അധർമ്മത്തേയും വളർത്തുമെന്നു് എല്ലാശാസ്ത്രങ്ങളും പറയുന്നു. അതു് ശരിയാണെങ്കിൽ, അധർമ്മനിരതന്മാർക്കു് ആ ഫലമല്ലേ വരേണ്ടതു്. അധർമ്മങ്ങളെ തിരസ്കരിച്ചു് ധർമ്മനിരതരായവർക്കു് ധാർമ്മികഫലവും ഉണ്ടാകണം. ഇപ്പോൾ കാണുന്നതു്, അധർമ്മകർമ്മങ്ങൾ എത്രമാത്രം ചെയ്യുന്നുവോ, അത്രയും അർത്ഥലാഭമാണ്. ധാർമ്മിക ജീവിതത്തിൽ ആഗ്രഹമുള്ളവർക്കു് ഒടുങ്ങാത്ത അഴലും. അതുകൊണ്ട്, ഇവയെല്ലാം വെറുതെയാണു്; നിരർത്ഥകവുമാണ്. പ്രഭോ, പാപകർമ്മങ്ങൾ ചെയ്തവനെ അധർമ്മം വധിക്കുമെങ്കിൽ ആ നിഗ്രഹത്താൽ അധർമ്മവും ഹതനായിക്കഴിഞ്ഞുവല്ലോ. മരിച്ചുകഴിഞ്ഞ അധർമ്മം വീണ്ടും ആരെയാണ് വധിക്കുവാൻ ശക്തനാവുക. കൊന്നതും കൊല്ലപ്പെട്ടതും വിധിവിഹിതമെങ്കിൽ ദുഷ്കർമ്മങ്ങൾ വിധിക്കുള്ളതാണു്; നമുക്കല്ല. ഇതിന്നൊരു മറുകൈ എന്താണെന്നു് അറിയുന്നുമില്ല. പാപകർമ്മങ്ങളല്ല, ഒരുവനെ നിഗ്രഹിക്കുന്നതെങ്കിൽ–വിധി മാത്രമാണ് സ്വീകാര്യമെങ്കിൽ–അത്തരത്തിലുള്ള ധർമ്മാചരണം കൊണ്ട് പരമപദപ്രാപ്തിയെങ്ങിനെയാണ് സിദ്ധിക്കുന്നതു്. പാപത്തെ വിജയിച്ചു് ധർമ്മത്തിന്നു് എന്തെങ്കിലും ചെയ്യുവാൻ ജീവനോ ശക്തിയോ ഉണ്ടെങ്കിൽ, അവിടുത്തേയ്ക്കു് ഒരു തരത്തിലുള്ള തിന്മയും വരുവാൻ പാടില്ല. നിന്തിരുവടിക്കുതന്നെ ഇത്തരത്തിലുള്ള അനുഭവങ്ങൾ കാണുമ്പോൾ, ഇല്ലാത്തൊരു കാര്യമാണ് ഇവയെന്നു് വ്യക്തമാവുന്നു. ഇനി ധർമ്മത്തിന്നു് സഹായമില്ലാതെ ശക്തി കുറഞ്ഞു് അവശമായി എന്നാണെങ്കിൽ, കെല്പില്ലാതെ നപുംസകഭാവത്തിലുള്ള അതു് മര്യാദയില്ലാത്തതും സേവിക്കുവാൻ അർഹതയില്ലാത്തതുമാണെന്നാണ് എന്റെ അഭിപ്രായം. ശക്തിയെ വർദ്ധിപ്പിക്കുകയാണ് ധർമ്മത്തിന്റെ ഫലമെങ്കിൽ–അതാണ് കാര്യസിദ്ധിയായി വരുന്നതെങ്കിൽ–ശക്തിയോടുകൂടി നില്ക്കുകയാണ് ഇന്നു് ധർമ്മമായിട്ടുള്ളതു്. ധർമ്മകർമ്മങ്ങളിൽ എത്രമാത്രം സുസ്ഥിര ശക്തിയുണ്ടായിരുന്നുവോ, അതുമുഴുവൻ ബലത്തിൽ മാത്രമാക്കി മാററണം. ധർമ്മത്തെ ആശ്രയിച്ചു നിന്നിട്ട് കാര്യമില്ല. അതല്ല സത്യമാണ് ധർമ്മമെങ്കിൽ, പരന്തപനായ ജ്യേഷ്ഠാ, അച്ഛനെ ബന്ധിച്ചു് പര

ലോകത്തിലേക്ക് അയച്ച അസത്യത്തെ നിന്തിരുവടി ആദ്യം നിഗ്രഹിക്കേണ്ടി യിരുന്നു. അവിടുത്തെ കർമ്മങ്ങളിൽ ഭയകാണിക്കാത്ത സത്യത്തിൻെറ ക്രൂര തയെ ദൂരികരിക്കണം.

ധർമ്മവും അധർമ്മവുമാണ് അതിപ്രധാനമായിട്ടുള്ളതെങ്കിൽ, മഹർഷിയെ നിഗ്രഹിച്ച് ഇന്ദ്രൻ യജ്ഞം നടത്തുമോ? വേണ്ടപ്പോൾ അധർമ്മത്തോടുകൂടിയ ധർമ്മത്താലാണ് ശത്രുക്ഷയം സംഭവിക്കുക. സ്വസുഖത്തിന്നനുസരിച്ച് വേണ്ടതു പോലെ മനുഷ്യർ ധർമ്മത്തെ സ്വീകരിക്കുന്നു. തല്ക്കാലഫലസിദ്ധിക്ക് സ്വീകരി ക്കേണ്ടതു് ഏതൊന്നാണോ അതു ധർമ്മം എന്നാണ് അടിയൻെറ അഭിപ്രായം. അയോദ്ധ്യാരാജ്യത്തെ ഉപേക്ഷിച്ച് പോന്ന നിന്തിരുവടി. ധർമ്മത്തിൻെറ തായ് വേരാണ് അന്നു് മുറിച്ചതു്. പർവ്വതത്തിൽനിന്നു പുഴകളെപ്പോലെ ഓരോരോ വഴിയ്ക്കു ഉണ്ടാകുന്ന അർത്ഥത്തിൽനിന്നു് എല്ലാകർമ്മങ്ങളും, പുറപ്പെടുന്നു. അർത്ഥ മില്ലാത്തവൻ അല്പതേജസ്വിയാണ്; അവൻെറ കർമ്മവും അങ്ങിനെത്തന്നെയാ യിത്തീരും. കഠിനവേനലിലെ തോടുപോലെയാകും അർത്ഥമില്ലാത്തവൻെറ കർമ്മങ്ങൾ. അർത്ഥം ഉപേക്ഷിച്ച് സുഖത്തെ ആഗ്രഹിക്കുന്നവൻ, സ്വേച്ഛ കൊണ്ടു്ചെയ്യുന്നതു് പാപങ്ങളായിരിക്കും. അതുകൊണ്ടു് ദോഷഫലങ്ങൾ വരു കയുംചെയ്യും.

മഹാപ്രഭോ, രഘുവംശദീപമേ, ഏതൊരുവന്നാണോ ധനമുള്ളതു്, അവന്നേ യഥാർത്ഥത്തിൽ സുഹൃത്തുക്കൾ ഉള്ളൂ; ധനികന്നേ ബന്ധുക്കളുണ്ടാകു; ഐശ്വര്യ ത്താൽ അനുഗ്രഹിക്കപ്പെട്ടവൻ മാത്രമാണ്, ലോകത്തിൽ മനുഷ്യൻ എന്ന പേരിന്നു് അർഹൻ; വിത്തമുള്ളവനെയാണ് യഥാർത്ഥത്തിൽ പണ്ഡിതനായി ജനങ്ങൾ അംഗീകരിക്കുക; ധനമുള്ളവൻ പരാക്രമിയാണ്. അവനെപ്പോലെ ബുദ്ധിശക്തി മററാക്കും ഉണ്ടാകുന്നതല്ല; മഹാത്മാവായി അംഗീകരിക്കുക ധനി കനെയാണ്; സർവ്വഗുണങ്ങളുടേയും വിളനിലമായിത്തന്നെ അർത്ഥമുള്ളവനെ കണക്കാക്കും.

പ്രഭോ, അർത്ഥത്തെ ത്യജിച്ചാലുള്ള ദോഷങ്ങളാണ് ഈ പറഞ്ഞതുമുഴുവൻ. ഐശ്വര്യമെല്ലാമുപേക്ഷിച്ചും ധർമ്മത്തിൽമാത്രം നിന്തിരുവടി മനസ്സുവെച്ചു വല്ലോ. ധനമുള്ളവന്നു് ധർമ്മവും ആഗ്രഹസിദ്ധിയും ഉണ്ടാകും. അർത്ഥമുള്ള വന്നു് എല്ലാമേതും ശുഭം മാത്രമായിത്തീരും. ധനമാഗ്രഹിക്കുന്ന ഒരു ദരിദ്രന്നു്, അന്വേഷിച്ചു നടന്നാലൊന്നും അർത്ഥസിദ്ധിയുണ്ടാകയുമില്ല. പുരുഷോത്തമാ, ആഹ്ലാദം-കാമം-അഹങ്കാരം-ധർമ്മം-ക്രോധം-ശാന്തി-മനോനിയന്ത്രണം, ഇവ

യെല്ലാം പുലരുന്നതു് ധനംകൊണ്ടാണല്ലോ. ധർമ്മചാരിയായി ലോകജീവിതം നയിക്കുന്ന ഒരു മനുഷ്യൻ ഏതൊന്നുകൊണ്ടു് ഐഹികവിമുക്തനാകുമോ, ആ അത്ഥം മേഘച്ഛന്നമായ ദിവസത്തിലെ ജ്യോതിർഗോളങ്ങളെന്നപ്പോലെ നിന്തിരുവടിയിൽ അദൃഷ്ടമാകുന്നു.

വീരന്മാരിൽ വീരനായ ജ്യേഷ്ഠാ, പിതൃവാക്യത്തിൽ അചഞ്ചലനായി അവിടുന്നു് സ്ഥിതിചെയ്തു; നിസ്സംഗനായി മഹാരണ്യത്തിൽ വസിച്ചു. പ്രാണാധികപ്രിയയായ ധർമ്മപത്നിയെ രാക്ഷസൻ അപഹരിച്ചുകൊണ്ടുപോകാൻ അതാണു് കാരണം. മഹാപ്രഭോ, ഇന്നു് ഇന്ദ്രജിത്തിനാൽ വന്നുചേന്ന ദുഃഖത്തെ ഞാൻ ഇല്ലാതാക്കിക്കൊള്ളാം, ഹേ നരശാർദ്ദൂല, എഴുന്നേൽക്കു, സ്വകർമ്മനിരതനായി എഴുന്നേല്ക്കൂ. ജ്യേഷ്ഠാ, മഹാബാഹുവായ അവിടുന്നു് ദൃഢവ്രതനാണു്; നരവ്യാഘ്രനാണു്. അവിടുന്നു് ആരാണു് എന്നതു മറക്കരുതേ. ആത്മാവിന്റെ മഹാത്മ്യത്തെ ഓർമ്മവെക്കണെ. പാപകർമ്മത്തിന്റെ കണികപോലും ചെയ്യാത്ത ജ്യേഷ്ഠാ, അവിടുത്തെ സുഖത്തിനുവേണ്ടിമാത്രം ജീവിക്കുന്ന ഈ അനുജൻ, എന്റെ ജ്യേഷ്ഠത്തിയെ വധിച്ചതോർത്തു് കോപാന്ധനായി, ആന–കുതിര–തേര്–കാലാൾ എന്നീസൈന്യങ്ങളോടുകൂടിയ രാക്ഷസേന്ദ്രന്മാരേയും ഈ ലങ്കയെത്തന്നെയും ഘോരശരങ്ങളാൽ ഇതാ നശിപ്പിക്കുകയായി,''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ എൺപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിനാലാം സർഗ്ഗം. [ഇന്ദ്രജിത്തു്വധോപായം]

അഗ്രജനാണു് സ്വന്തം ജീവൻ, എന്നുവിശ്വസിച്ച സുമിത്രാനന്ദനൻ, ഇങ്ങനെ ആശ്വാസമേകിക്കൊണ്ടിരിക്കുമ്പോൾ, സൈന്യങ്ങളെ അതാതു സ്ഥലങ്ങളിൽ വേണ്ടതുപോലെനിർത്തി ഉറപ്പിച്ചു് വിഭീഷണൻ അവിടെ എത്തി. അസ്ത്രശസ്ത്രവിജ്ഞരും, നീലാഞ്ജനപർവ്വതതുല്യരുമായ നാലു മന്ത്രിമാരൊന്നിച്ചു്, ആനകളാൽ അനുഗമനംചെയ്യുന്ന ഗജയൂഥപനെപ്പോലെ വന്ന വിഭീഷണൻ, ദുഃഖിതനായ ലക്ഷ്മണനേയും, അനുജന്റെ മടിത്തട്ടിൽ ബോധമില്ലാതെ കിടക്കുന്ന ശ്രീരാമസ്വാമിയേയും, കണ്ണീർഒലിച്ചു് മ്ലാനവദനരായിനില്ക്കുന്ന കപിപ്രമുഖരേയും കണ്ടു, ലജ്ജിതനും ശോകസന്തപ്തനുമായ ദേവനെ നോക്കിയ രാക്ഷസേശ്വരൻ, അഗ്നിപതിച്ചതുപോലെ ആകുലാത്മാവായെങ്കിലും, മനഃസംയ

മനംചെയ്തു് "എന്തു്? എന്തു്? എന്താണിതു്" എന്നു ചോദിച്ചു.

വിഭീഷണനേയും വാനരരാജാവിനേയും കപീന്ദ്രന്മാരേയും, അശ്രുപൂർണ്ണ മിഴികളോടെ ഒന്നു് കടാക്ഷിച്ച ലക്ഷ്മണൻ ഗദ്ഗദത്തോടെ:—

"ലങ്കേശ്വരാ, ജ്യേഷ്ഠത്തി സീതാദേവിയെ, ഇന്ദ്രജിത്തു് നിഗ്രഹിച്ച വർത്തമാനം ഹനുമാനിൽനിന്നു് കേട്ടതോടെ, എന്റെ അഗ്രജൻ മയക്കത്തിലാണ്ടു വീണു."

സൗമിത്രി പറയുന്നതിനെ തടുത്തുകൊണ്ടു് വിഭീഷണൻ, അർത്ഥപൂർണ്ണങ്ങളായ വാക്കുകൾ, മൂർച്ഛയാൻകിടക്കുന്ന രഘുപതിയോടു് ഉണർത്തിച്ചു:—

"പുരുഷോത്തമ, അത്യധികം അഴലോടെ ഹനുമാൻ പറഞ്ഞതു്, മഹാസാഗരംവററിച്ചു എന്നതുപോലെ അയുക്തമാണു്. മഹാപ്രഭോ, സീതാദേവിയെക്കുറിച്ചു്, ദുഷ്ടനായ ആ രാവണനുള്ളവിചാരം എന്താണെന്നു് എനിക്കു് നല്ലപോലെ അറിയാം. നിഗ്രഹിക്കുക എന്നതുഒരിക്കലും ചെയ്യുന്നതല്ല. അനേകം തവണ സർവ്വരാക്ഷസന്മാക്കുവേണ്ടി അപേക്ഷിച്ചിട്ടുള്ളതാണു് "സീതാദേവിയെ വിട്ടയക്കണം" എന്നു്. അതൊന്നും കേട്ടിട്ടുമില്ല. സാമവും, ദാനവും, ഭേദവും കൊണ്ടു് രാവണനെ നേർവഴിക്കു തിരിക്കുവാൻ സാധിച്ചിട്ടില്ല. യുദ്ധംകൊണ്ടു് എങ്ങിനെ അതു സാധിക്കും? ഒന്നുതീർച്ചയാണു്; യുദ്ധത്തിൽ വിജയിക്കാതെ സീതാദേവിയെ കാണുവാൻ സാധിക്കുന്നതല്ലഎന്നു്. ഇന്ദ്രജിത്തു് കപിസൈന്യങ്ങളെ മുഴുവൻ മോഹിപ്പിച്ചു്, മടങ്ങിയതാണു്, മായാസീതയെയാണു് യുദ്ധക്കളത്തിൽകൊണ്ടുവന്നതു്. അവൻ നികുംഭിലാചൈത്യത്തിൽ പോയിരിക്കുന്നു. ഇപ്പോൾ ഹോമംതുടങ്ങിക്കഴിഞ്ഞു. നിർവ്വിഘ്നമായി അവസാനിച്ചുവന്നാൽ, ഇന്ദ്രാദിദേവന്മാക്കുകൂടി, നേരിടാൻ സാധിക്കാത്തത്ര ശക്തിസമാർജ്ജിച്ചുകഴിയും. ഹോമം നിർവ്വിഘ്നമായി പരിസമാപിക്കുവാൻവേണ്ടി, കപിപ്രമുഖന്മാർ യുദ്ധത്തിൽനിന്നു് വിരമിക്കുവാൻവേണ്ടി, മായ കാണിച്ചതാണു് രാവണി. പ്രഭോ, ആ ഹോമകർമ്മം അവസാനിക്കുന്നതിന്നുമുമ്പു് പടകളോടുകൂടി അവിടെ എത്തണം. വെറുതെ വന്നുചേർന്ന ഈ അഴലൊഴിക്കു. അവിടുത്തെ ദുഃഖം കാണുമ്പോൾ, സർവ്വവാനരന്മാരും വാടുന്നു. പ്രഭോ, മനസ്സിനെ മുൻനിലയിൽ ശക്തിപ്പെടുത്തു. ആത്മപ്രഭാവത്തോടെ സത്വസമ്പന്നനാക. ആത്മശക്തിയിൽ അദ്വിതീയനാണു് അവിടുന്നു്. സൈന്യനേതാക്കളായ ഞങ്ങളോടുകൂടി അനുജനെ അയയ്ക്കു. ഈ നരകേസരി, ക്രൂരമ്പിൻ ജാലത്താൽ ഇന്ദ്രജിത്തിന്റെ ഹോമ

കർമ്മം മുടക്കിക്കൊള്ളും. എന്നാൽ നിഗ്രഹിക്കാൻ സാധിക്കും. കഴുകത്തൂവൽ ചേർത്ത് അതിവേഗംപോകുന്ന തീക്ഷ്ണവും ഉഗ്രവുമായ ഈ ശരങ്ങൾ അവൻെറ രക്തത്തെ, ക്രൂരപക്ഷികളെപ്പോലെ പാനംചെയ്തുകൊള്ളും. സല്ലക്ഷണാന്വിതനായ സൗമിത്രിയെ മഹാബാഹുവായ അവിടുന്ന്, ഇന്ദ്രൻ വജ്രത്തെ എന്നപോലെ, അസുരനെ ഹനിക്കുവാൻ പറഞ്ഞയക്കുക. ഹേ പുരുഷോത്തമാ, ഒട്ടും താമസിക്കരുത്. വജ്രായുധം അസുരന്മാരെ എന്നപോലെ ലക്ഷ്മണകുമാരൻ ശത്രുവിനെ മർദ്ദിക്കും. ഇന്ദ്രജിത്ത് തുടങ്ങിയ ഹോമകർമ്മം യഥാവിധി അവസാനിച്ചുകഴിഞ്ഞാൽ, അമർത്ത്യന്മാർക്കും ദൈത്യന്മാർക്കും യുദ്ധത്തിൽ അദൃശ്യനായിത്തീരും. ഏതൊരു ദേവനും അവനെ നിഗ്രഹിക്കുവാൻ പിന്നീട് സാദ്ധ്യമാകയില്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എൺപത്തിനാലാം സർഗ്ഗംഅവസാനിച്ചു.

---

## എൺപത്തിഅഞ്ചാം സർഗ്ഗം. [ലക്ഷ്മണനിർഗ്ഗമം]

വ്യസനത്തള്ളിച്ചകൊണ്ടുള്ള തളർച്ചയാൽ രാക്ഷസശ്രേഷ്ഠവചനം വ്യക്തമായി മനസ്സിലാക്കാൻ ദേവന് സാധിച്ചില്ല. മനോനിയന്ത്രണം അതിവേഗത്തിൽ സിദ്ധിച്ച ശ്രീരാമചന്ദ്രൻ, കപിമദ്ധ്യത്തിലിരുന്ന് വിഭീഷണനെ നോക്കി ചോദിച്ചു:—

"ലങ്കാധിപനായ വിഭീഷണാ, അങ്ങു പറഞ്ഞതു് ഒന്നുകൂടി പറയണം. എന്താണ് അങ്ങയുടെ ആശയം? പറയൂ."

രഘുവരവാക്യം കേട്ട വിഭീഷണൻ അതിസാമർത്ഥ്യത്തോടെ ആദ്യം പറഞ്ഞവതന്നെ വീണ്ടും ആവർത്തിക്കാൻ തുടങ്ങി:—

"പ്രഭോ, സൈന്യങ്ങളെ ഒരുക്കൂട്ടി ശക്തിപ്പെടുത്തി അണിനിരത്തുവാൻ കല്പിച്ചിരുന്നുവല്ലോ. അവിടുത്തെ നിർദ്ദേശങ്ങൾ കഴിഞ്ഞപ്പോഴേക്കും, അതെല്ലാം ചെയ്തു തീർത്തുകഴിഞ്ഞു. സൈന്യങ്ങളെ മുഴുവൻ വകുപ്പുകളാക്കി, എല്ലായിടത്തും നിർത്തി. യൂഥപന്മാരേയും വേർതിരിച്ച് അതാതുസ്ഥാനങ്ങളിൽ നില്ക്കുവാൻ നിർദ്ദേശിച്ചു. യഥോചിതം അതെല്ലാം കല്പനപോലെ അനുഷ്ഠിച്ചു. വീണ്ടും ഒന്ന് അടിയന്ന് ഉണർത്തുവാനുണ്ട്. മഹാപ്രഭോ വെറുതെയാണെങ്കിലും അവി

ട്ടന്നു് മാഴ്കിയതിനാൽ, ഞങ്ങളുടെ മനസ്സ് ഉരുകി. ആവശ്യമില്ലാത്ത ഉൾച്ചൂടും വിഷാദവും വെടിഞ്ഞരുളണേ. ശത്രുക്കൾക്ക് സന്തോഷമേകുന്ന ഈ ഭാവവും ചിന്തയും ഇനിയെങ്കിലും ഉപേക്ഷിക്കണേ. മഹാവീരാ, നമുക്ക് വേണ്ടതെന്തോ അതു തുടങ്ങാം. വീണ്ടും വീണ്ടും സന്തോഷം ഉൾക്കൊള്ളാം. സീതാദേവിയെ പ്രാപിക്കുവാനും, രാക്ഷസ നിഗ്രഹത്തിനും, തിരുമനസ്സുണ്ടെങ്കിൽ, അതിന്നുള്ള മാർഗ്ഗം നോക്കണം.

രഘുനന്ദനാ, ഞാൻ പറയുന്ന ഹിതോക്തിയെ കേൾക്കണെ. മഹാവീരാ, കപിസൈന്യങ്ങളാൽ അനുഗതനായി ലക്ഷ്മണൻ പോകട്ടെ. നികുംഭിലാചൈത്യത്തിലിരിക്കുന്ന രാവണിയെ യുദ്ധത്തിൽ ഇവർ നശിപ്പിച്ചുകൊള്ളും. ചക്രംപോലെ വിൽവലിച്ച്, കൊടും കാകോളതുല്യങ്ങളായ ശരങ്ങളാൽ മഹാരഥനായ ലക്ഷ്മണകുമാരൻ ഇന്ദ്രജിത്തിനെ നിഗ്രഹിക്കട്ടെ. മഹാവീരനായ രാവണി ബ്രഹ്മാവിനെ തപസ്സുചെയ്ത് പല വരങ്ങളും വാങ്ങിയിട്ടുണ്ട്. മനോവിചാരതുല്യമായിപ്പോകുന്ന രഥവും അശ്വങ്ങളും ബ്രഹ്മശിരോസ്ത്രവും ബ്രഹ്മാനുഗ്രഹത്താൽ നേടിയ രാവണി, സൈന്യങ്ങളോടുകൂടി നികുംഭിലയണഞ്ഞു കഴിഞ്ഞു. യഥാവിധികർമ്മം കഴിഞ്ഞു് എഴുന്നേററാൽ നമ്മളെല്ലാവരും ഹതരായെന്നു തീർച്ച. "നികുംഭിലാലയത്തിലിരുന്നു് ഹോമം തീരാതെ ആയുധമേന്തിയ്യതൊരുവനായി എതിരിട്ടുമോ, അവനാൽ നീ വദ്ധ്യനാണ്." എന്നിങ്ങനെ സർവ്വലോകേശനായ പ്രപിതാമഹൻ വരമേകിയിട്ടുണ്ട്. മഹാത്മജനായ മന്നവേന്ദ്ര, ഇന്ദ്രജിത്തിന്റെ വധം ഇങ്ങനെയാണ് മുമ്പുതന്നെ വിധിച്ചിട്ടുള്ളതു്. സ്വാമീ, ഇന്ദ്രാരി നിഗ്രഹത്തിന്നു, അമേയശക്തനായ ലക്ഷ്മണനെ ഉടനെ അയയ്ക്കുക. രാവണി മൃതനായാൽ ബന്ധുമിത്രാദികളോടുകൂടിയ ദശാനനൻ മരിച്ചു; തീർച്ച."

വിഭീഷണ വചനം കേട്ട രഘുപതി സസ്നേഹം പറഞ്ഞു:—

"സത്യവിക്രമനായ ലങ്കേശ്വര, ആ നൃശംസന്റെ മായകൾ എല്ലാം എനിക്ക് അറിയാം. അവൻ ബ്രഹ്മാസ്ത്രമറിയുന്നവനും, പ്രാജ്ഞനും, മഹാമായാഭിജ്ഞനും, മഹാശക്തനുമാണ്. മഹായുദ്ധത്തിൽ വരുണനോടുകൂടിയ ദേവന്മാരെക്കൂടി ബോധംകെടുത്തും, രഥാധിരൂഢനായി ഗഗനതലത്തിൽ സഞ്ചരിക്കുന്ന അവന്റെ ഗതിയെ കാർമേഘത്തിന്നുള്ളിലെ സൂര്യനെപ്പോലെ ഒരാൾക്കും അറിയുവാൻ സാദ്ധ്യമല്ല."

ദുരാത്മാവായ ആ ശത്രുവിന്റെ മായകൾ മുഴുവൻ ഓർമ്മിച്ച ദേവൻ, യശസ്വിയായ അനുജനെ സാഭിമാനം കടാക്ഷിച്ചുകൊണ്ടു് അരുളിച്ചെയ്തു:—

“കുമാരാ, വാനരേന്ദ്രനായ സുഗ്രീവന്റെ, പ്രധാന പടകളെല്ലാം ഒന്നിച്ചു് ഹനുമാൻ തുടങ്ങിയ തലവന്മാരോടും സസൈന്യനായ ഋക്ഷപ്പെരുമാൾ ജാംബവനോടുംകൂടിപ്പോക. അമിതമായ ബലവാനും, വരങ്ങളനേകം നേടിയവനുമായ രാക്ഷസേന്ദ്രപുത്രനെ നിഗ്രഹിച്ചു വരു. മഹാത്മാവായ വിഭീഷണൻ, മന്ത്രിമാരോടുകൂടി സ്ഥലം കാണിച്ചുതരുവാൻ ഒന്നിച്ചു് വരുകയും ചെയ്യും.”

അഗ്രജ നിർദ്ദേശം കേട്ട ലക്ഷ്മണൻ മറെറാരു കോദണ്ഡമെടുത്തു. അത്ഭുതവിക്രമനായ സൗമിത്രി പോർച്ചട്ടയണിഞ്ഞു, ഒടുങ്ങാത്ത അസ്ത്രങ്ങളോടുകൂടിയ ആവനാഴി കെട്ടി; പൊൻവില്ലും വാളുമേന്തി, വിഭീഷണസഹിതനായി, ലോകനാഥനായ ജ്യേഷ്ഠനെ പ്രദക്ഷിണംവെച്ചു് നമസ്കരിച്ചു. ആ തൃപ്പാദങ്ങൾതൊട്ടു് തലയിൽവെച്ചു് സന്തുഷ്ടഹൃദയനായി പറഞ്ഞു:—

“ജ്യേഷ്ഠന്റെ കാരുണ്യത്താൽ, എന്റെ ബാണങ്ങൾ ഇന്നു് ദശാനനപുത്രനെ പിളത്തി ലങ്കയിലേക്കു്, ഹംസങ്ങൾ താമരപ്പൊയ്കയിലേക്കെന്നപോലെ എത്തും. ഇന്നുതന്നെ, എന്റെ വൻചാപത്തിൽനിന്നു് ഉതിരുന്ന തീഷ്ണശരങ്ങൾ, ആ രൗദ്രന്റെ ദേഹം മുറിച്ചു് എരിയ്ക്കും.”

ശ്രീമാൻ ലക്ഷ്മണൻ സഹോദരപുരോഭാഗത്തിൽനിന്നു് ഇത്രയും പറഞ്ഞു് രാവണാത്മജ നിഗ്രഹത്തിന്നായി പുറപ്പെട്ടു് വീണ്ടും അഗ്രജപാദങ്ങളെ തൊട്ടു തലയിൽവെച്ചു്, പ്രദക്ഷിണം ചെയ്തു. അനുജന്റെ കുനിഞ്ഞ ശിരസ്സിൽ തൃപ്പാണികൾ സമർപ്പിച്ചു് ആശംസാപൂർവ്വകം, ദേവൻ അനുഗ്രഹിച്ചു. രാവണനാൽ പരിപാലനം ചെയ്യുന്ന നികുംഭിലക്കു് അതിവേഗത്തിൽ, അമാത്യനൊന്നിച്ചു് വിഭീഷണനോടും, അസംഖ്യം കപിയൂഥപന്മാരോടും ഹനുമാനോടുംകൂടി നടന്നു. വൻപടയാലാവൃതനായ കുമാരൻ, വഴിയിൽ തയ്യാറായി കാത്തുനില്ക്കുന്ന ഋക്ഷസൈന്യത്തേയുംകൂട്ടി. മിത്രങ്ങളാൽ അതീവ സന്തുഷ്ടനായ സൗമിത്രി, അണിയുറപ്പിച്ചു നിൽക്കുന്ന ഘോരരാക്ഷസസൈന്യത്തെ ദൂരത്തായി കണ്ടു. ധാതാവിന്റെ വിധിയനുസരിച്ചു്, ആ മഹാമായാവിയെ വിജയിക്കുവാൻ, ധനുസ്സായകങ്ങളെടുത്ത ലക്ഷ്മണൻ, ലങ്കാധിപൻ വിഭീഷണനോടും, വാനരേന്ദ്രൻ ഹനുമാനോടും, യുവരാജാ അംഗദനോടുംകൂടി അമേയപ്രതാപത്തോടെ നിന്നു വിളങ്ങി.

പലതരത്തിലുള്ള ആയുധങ്ങൾ, മിന്നിത്തിളങ്ങി നിറഞ്ഞു കാണുന്ന ധ്വജങ്ങൾ, തിങ്ങിനില്ക്കുന്ന മഹാരഥന്മാർ, അന്ധകാരം കട്ടപിടിച്ചതുപോലെ നില്ക്കുന്ന അരിസൈന്യത്തിലേക്ക്, ഭയങ്കരരാക്ഷസന്മാരിൽ ഓരോരുത്തനേയും ഭയപ്പെടുത്തത്തക്കവിധം ലക്ഷ്മണൻ മുന്നേറി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം എൺപത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

## എൺപത്തിയാറാം സർഗ്ഗം. (ഇന്ദ്രജിത് യുദ്ധാരംഭം)

രാവണാനുജനായ വിഭീഷണൻ, കാര്യസിദ്ധിക്കുവേണ്ടി, ശത്രുക്കൾക്ക് അഹിതമായ കാര്യം ഇപ്രകാരം പറഞ്ഞു:—

"കുമാരാ കരിങ്കാറുപോലെ കൊടിയ നിശാചരപ്പടയെ കാണുന്നില്ലേ? വൃക്ഷങ്ങളും ശിഖരങ്ങളും ആയുധമാക്കിയ വാനരന്മാർ ഇവരോട് എതിർക്കട്ടെ. ഈ വൻപട പിളർത്തുകയാണ് ആദ്യം വേണ്ടതു്. ഇതിനു് അപ്പുറത്തായി രാവണിയെ കാണാം. അവന്റെ കർമ്മം യഥാവിധി അവസാനിക്കുന്നതിന്നുമുമ്പ്, ഇടിത്തീയുലുല്യങ്ങളായ ശരവർഷംകൊണ്ടു് ശത്രുക്കളെ വിജയിച്ച് മുന്നേറണം. ലോകത്തിനെല്ലാം ഭയമേകുന്നവനും, ദുർധർഷനും, മായാവിയും, ധർമ്മഹീനനും, ദുരാത്മാവും, ക്രൂരനുമായ ഇന്ദ്രജിത്തിനെ ലോകാഭ്യുദയത്തിന്നു്, വീര കുമാരാ, നിഗ്രഹിക്കുക."

ശുഭലക്ഷണങ്ങളെല്ലാം ഒത്ത ലക്ഷ്മണൻ വിഭീഷണവാക്കുകൾ കേട്ട്, അതിഘോരങ്ങളായ ശരങ്ങളെ ചൊരിഞ്ഞുതുടങ്ങി. ഋക്ഷവരന്മാരും പ്ലവംഗപ്രമുഖന്മാരും, വൃക്ഷം, ശൈലം, നഖം എന്നിവയെ ആയുധങ്ങളാക്കി ഒന്നിച്ച് ചേർന്നു്, ആ ശരസൈന്യത്തോടു് പാഞ്ഞേററു. അരക്കരാകട്ടെ അത്യുഗ്രനിശിതങ്ങളായ വാൾ-ക്ഷുരമ്പുകൾ-വേലുകൾ-തോമരങ്ങൾ എന്നിവയുമെടുത്തു് കപികളെ നിഗ്രഹിക്കുവാൻ തയ്യാറായി. ആ സന്ദർഭത്തിലുണ്ടായ യുദ്ധം അവർണ്ണനീയമായിരുന്നു. കപിരാക്ഷസന്മാരുടെ ഇരമ്പം ലങ്കയിലെല്ലാടവും മുഴങ്ങി. പലതരത്തിലുള്ള ആയുധങ്ങൾ, നിശിതബാണങ്ങൾ, വൃക്ഷങ്ങൾ, ശിഖരങ്ങൾ, കല്ലുകൾ എന്നിവകൊണ്ടു് ആകാശം മുഴുവൻ മൂടി. വികൃതമുഖന്മാരും നേത്രന്മാരും മഹാബാഹുയുക്തരുമായ രാക്ഷസന്മാർ കപിവീരന്മാരിൽ ആയുധങ്ങൾ ചാട്ടി വളരെയധികം ഭയപ്പെടുത്തി. അതുപോലെത്തന്നെ, പറിച്ചെടുത്ത വൻവൃക്ഷ

ങ്ങളും, അടർത്തിയെടുത്ത ശൈലാഗ്രങ്ങളും എന്നിവയാൽ രാക്ഷസന്മാരെ പ്രഹരിക്കുവാനും നിഗ്രഹിക്കുവാനും വാനരവീരർ തുടങ്ങി. അതിക്രൂരന്മാരായ ഋക്ഷവാനരമുഖ്യന്മാരുടെ ഏററവുമുട്ടൽ അതിഭീകരംതന്നെയായിരുന്നു.

സശ്രദ്ധം ഹോമകർമ്മനിരതനായ ഇന്ദ്രജിത്ത്, സ്വസൈന്യങ്ങൾ പീഡിക്കുന്നതും പരാജയപ്പെടുന്നതും കണ്ടു. കർമ്മം മുഴുമിപ്പിക്കുന്നതിനുമുമ്പ് ആ ദുരാസദൻ എഴുന്നേററു. ഇരുണ്ട മരത്തോപ്പിൽനിന്ന് രാവണി അതിക്രുദ്ധനായി വന്നു. എല്ലാം ഒരുക്കി നിർത്തിയിരുന്ന രഥത്തിൽ കയറി. കണ്ണും മുഖവും ക്രോധംകൊണ്ട് ചുട്ടുത്ത്, എല്ലാം ഒടുക്കുന്ന മൃത്യുവിനെപ്പോലെ തേരിലേറി ഇന്ദ്രജിത്ത് വരുന്നതുകണ്ട്, കപിയൂഥമുഖ്യന്മാർ സൗമിത്രിയുടെ ചുററും ഒത്തുചേർന്നുനിന്നു. മാമലയ്ക്കു കിടനില്ക്കുന്ന ഹനൂമാൻ ഒരാൾക്കും തടുക്കാൻ കഴിയാത്തൊരു വൻവൃക്ഷമേന്തി, യാതുധാനപ്പടകളെ കാലാഗ്നിയെപ്പോലെ അടിച്ചുചതച്ച് നശിപ്പിച്ചുതുടങ്ങി. അനേക വൃക്ഷങ്ങളാൽ, ആയിരക്കണക്കിൽ അരക്കന്മാരെ അനിലാത്മജൻ ബോധം കെടുത്തി വീഴിച്ചു. ഇങ്ങിനെ രാക്ഷസന്മാരെ കൂട്ടംകൂട്ടമായി കൊന്നൊടുക്കുന്നതുകണ്ട് ആശരന്മാർ അനേകായിരം പേർ ഒന്നിച്ച് അസ്ത്രശസ്ത്രങ്ങൾ ഹനൂമാനിൽ ചൊരിഞ്ഞു. ശൂലമെടുത്തവർ തീക്ഷ്ണശൂലങ്ങളാൽ, ഖഡ്ഗമെടുത്തവർ ഖഡ്ഗങ്ങളാൽ, പട്ടസങ്ങളാൽ, വേലുകളാൽ, പരിഘങ്ങളാൽ, ഗദകളാൽ, കൂർത്ത കുന്തങ്ങളാൽ, ഇരുമ്പുമുൾത്തടികളാൽ, നൂറുകണക്കിൽ ശതഘ്നികളാൽ, കൊടിയ വെൺമഴുക്കളാൽ, ഭിണ്ഡിപാലങ്ങളാൽ, ഇങ്ങിനെ നിശാചരന്മാർ ഒരു പ്രളയ വൃഷ്ടിയെത്തന്നെ ഹനൂമാനിൽ ചൊരിഞ്ഞു. അരിശം മുഴുത്ത അനിലസുതൻ അവർക്കും ധാരാളം പരിക്കുകൾ ഏല്പിച്ചു. ഗിരിവരനെപ്പോലെ കപീന്ദ്രൻ നിർഭയനായി ശത്രുക്കളെ ഉടയ്ക്കുന്നതുകണ്ട് ദശാസ്യപുത്രൻ, സൂതനോട് പറഞ്ഞു:—

"അതിവേഗത്തിൽ ആ മർക്കടന്റെ അടുത്തേക്ക് തേർതെളിക്കു. അവനെ ശ്രദ്ധിച്ചില്ലെങ്കിൽ നമ്മുടെ സൈന്യങ്ങളെ മുഴുവൻ നശിപ്പിച്ചേക്കും."

തേര് വായുപുത്രന്റെ നേരിട്ട് പാഞ്ഞെത്തി. അതിദുർധർഷനായ ഇന്ദ്രജിത്ത്, അസ്ത്രങ്ങളും–പട്ടസം–വാൾ–മഴുക്കളും–ആ വാനരേന്ദ്രന്റെ ശിരസ്സിൽ വർഷിച്ചു. ഘോരങ്ങളായ ആയുധങ്ങളെ മുഴുവൻ നിന്നുതന്നെ ഏററ മാരുതി അതികോപത്തോടെ ഇപ്രകാരം പറഞ്ഞു:—

"ദുർമ്മതിയായ രാവണപുത്ര, നീ ശൂരനാണെങ്കിൽ അടർ ചെയ്യു. ഈ വായുപുത്രന്റെ മുന്നിൽ വന്ന നിനക്ക് ജീവനോടുകൂടി മടങ്ങാൻ സാധിക്കുന്ന

തല്ല. ഹേ രാവണി, ദ്വന്ദ്വയുദ്ധം ചെയ്യുവാൻ സാധിക്കമെങ്കിൽ, കൈകളെക്കൊണ്ടു് യുദ്ധം തുടങ്ങുക. ഹേ ദുർമ്മതേ രാക്ഷസേന്ദ്രനായ നീ എന്റെ കെല്പു് കാണ്ക."

ഹനൂമാനെ ഹനിക്കുവാൻ, ദശാസ്യപുത്രൻ വില്ലുയർത്തി. പെട്ടെന്നു് വിഭീഷണൻ കുമാരനോടു് പറഞ്ഞു:—

"ഇന്ദ്രജേതാവായ രാവണസൂനു രഥമേറിവന്നു് അനിലാത്മജനെ നിഗ്രഹിക്കുവാൻ ഭാവിക്കുന്നു. ആ മേഘനാദനെ നിസ്തുലങ്ങളും വൈരിനാശകങ്ങളും പ്രാണഹാരികളുമായ ഘോരശരങ്ങളാൽ നിഗ്രഹിക്കുക."

ശത്രുഭീഷണനായ വിഭീഷണവാക്യകം മഹാനായ ലക്ഷ്മണൻ കേട്ടു. അത്യുജ്ജ്വലകെല്പാന്ന ലക്ഷ്മണൻ, രഥാധിരൂഢനായി വരുന്ന ആ പർവ്വതശരീരനെ കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ എൺപത്തിആറാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയേഴാം സർഗ്ഗം. [ഇന്ദ്രജിത്തു്വിഭീഷണസംവാദം]

സന്തുഷ്ടചിത്തനായ വിഭീഷണൻ സൗമിത്രിയോടു് ഇപ്രകാരം പറഞ്ഞു് ഇന്ദ്രജിത്തിന്റെ സമീപത്തേക്കു് കൂട്ടിക്കൊണ്ടുപോയി. അതിവേഗത്തിൽ അവർ മുന്നോട്ടെത്തി. ഒരു മഹാരണ്യത്തിൽ മനോഹരമായി നിർമ്മിച്ച ചൈത്യപ്രാസാദത്തെ ലക്ഷ്മണനു് കാണിച്ചുകൊടുത്തു. കാർമേഘതുല്യമായൊരു വടവൃക്ഷത്തെ ചൂണ്ടിക്കൊണ്ടു്, ആ തേജസ്വി വിഭീഷണൻ കുമാരനോടു് പറഞ്ഞു:—

"ഇവിടെവെച്ചാണു് രാവണി ഭൂതബലി ചെയ്യുക പതിവു്. ആ മഹാശക്തൻ അതിനുശേഷമേ അടരിന്നു് ഒരുങ്ങുകയുള്ളു. ഹോമം കഴിഞ്ഞാൽ എന്തൊരു ജീവിക്കും ഇന്ദ്രജിത്തിനെ കാണുവാനേ സാധിക്കുന്നതല്ല. യുദ്ധത്തിൽ ശത്രുക്കളെ വധിക്കും; ക്രൂരശരങ്ങളെക്കൊണ്ടു് ബന്ധിക്കും. അതുകൊണ്ടു് അവൻ പേരാലിൻ ചുവട്ടിൽ എത്തുന്നതിനുമുമ്പു് കൂരമ്പുകളാൽ അവനെ വധിക്കണം; രഥം സൂതനോടും അശ്വങ്ങളോടുംകൂടി ഛിന്നഭിന്നമാക്കണം."

"അങ്ങിനെത്തന്നെ ചെയ്യാം" എന്നു സമ്മതിച്ച ലക്ഷ്മണൻ വിചിത്രമായ വില്ലിൽനിന്നു ചെറഞ്ഞാണൊലി മുഴക്കി, അത്യുജ്വല തേജസ്സോടെ അടുത്തു.

കരുത്തുററ ദശാസ്യപുത്രൻ മേഘനാദൻ, ധ്വജാലംകൃതമായ അഗ്നിതുല്യ രഥത്തിൽ പോർച്ചട്ടയണിഞ്ഞ് വില്ലേന്തി നില്ക്കുന്നതു് ലക്ഷ്മണൻ കണ്ടു. ആരോടും ഒരിക്കലും അന്നുവരെ തോററിട്ടില്ലാത്ത പൌലസ്ത്യജനോടു് ദാശരഥി പറഞ്ഞു:—

"രാക്ഷസേന്ദ്രാ, അങ്ങയെ ഞാൻ വെല്ലുവിളിക്കുന്നു. വഴിപോലെ യുദ്ധം ആരംഭിക്കുക."

അമേയശക്തനായ രാവണി, സൌമിത്രി സമീപത്തിൽ വിഭീഷണനെ കണ്ടു്:—

"അങ്ങു ഈ ലങ്കയിൽ ജനിച്ചുവളൎന്നവൻ; എന്റെ അച്ഛന്റെ ഇളയ സഹോദരൻ; എന്റെ ചെറിയച്ഛൻ, മകനായ എന്നെ എങ്ങിനെയാണു് ദ്രോഹിക്കാൻ തയ്യാറായതു്? ഹേ ദുരാത്മാവായ രാക്ഷസ, ചാർച്ചയും വേഴ്ചയുമില്ലാത്തവനേ, ജാതിയും—നെറിയും ഇല്ലാത്ത ധൎമ്മദുഷ്ടാ, സൌഭ്രാത്രമോ ധൎമ്മമോ അല്പംപോലും അങ്ങു് കാണുന്നില്ലല്ലോ. സജ്ജനനിന്ദ്യനായ അങ്ങു് ശോച്യനാണു്. ഹേ ദുഷ്ടാത്മാവേ സ്വജനങ്ങളെ ഉപേക്ഷിച്ചു്, ശത്രുവിന്റെ ഭൃത്യനായിത്തീൎന്നല്ലോ. ബുദ്ധിമോശംകൊണ്ടു്, ഈ വലിയ വ്യത്യാസംകൂടി അറിയുവാൻ സാധിക്കുന്നില്ലല്ലോ. ഹേ നീച, സ്വജനമൊന്നിച്ചുള്ള ജീവിതമെവിടെ? അന്യനെ ആശ്രയിച്ചു് ദിവസം കഴിച്ചുകൂട്ടുക എന്നതു് എവിടെ? അനേകം ഗുണങ്ങളാൎന്ന അരിയേക്കാൾ, ഗുണവിഹീനനായ സ്വജനമാണു് ശ്രേഷ്ഠൻ. അന്യനായവൻ, എന്നും അന്യനാണു്. ഏതൊരുവൻ സ്വപക്ഷത്തെ വിട്ടു് ശത്രുപക്ഷത്തിൽ ചേരുന്നുവോ? സ്വപക്ഷനാശത്തോടെ അവനേയും അവർ നിഗ്രഹിക്കും. ഹേ രാക്ഷസാ, ഇത്രമാത്രം ദയയില്ലാത്തവനാണല്ലോ അങ്ങു്. ഇത്തരത്തിലുള്ള കടുംകൈ, ലോകത്തിൽ അങ്ങല്ലാതെ മററാരാണു് ചെയ്യുമോ?"

അഗ്രജപുത്രൻ ഇത്രയും പറഞ്ഞപ്പോൾ വിഭീഷണൻ:—

എന്റെ സ്വഭാവം അറിയാത്തതുപോലെ, എന്തിനാണ് നീ മേനിപറയുന്നതു് രാക്ഷസരാജപുത്രാ, ഗൗരവത്തോടെ ധൃഷ്ടതനിറഞ്ഞ മുഷ്ക്കവാക്കുകൾ പറയാതിരിക്കു. ക്രൂരമായ രാക്ഷസകുലത്തിലാണു് ഞാൻ ജനിച്ചതു്, എന്നാൽ ഒരു മനുഷ്യന്നു് ആദ്യമായി ഉണ്ടാകേണ്ട ഗുണമേതോ അതു് എന്റെ സ്വഭാവമായിത്തീർന്നു. കട്ടംകൈചെയ്യുന്നതു് എനിക്കു് ഇഷ്ടമുള്ളതല്ല; അധർമ്മം ആചരിക്കുന്നതും തൃപ്തിയുള്ളതല്ല. സഹോദരൻ സ്വഭാവദോഷത്താൽ സഹോദരനെ ത്യജിക്കുമോ? അധർമ്മനിരതനായ പാപകർമ്മപ്രസക്തനെ, സർപ്പത്തെപ്പോലെ ഉപേക്ഷിച്ചാലെ സുഖംവരുകയുള്ളു. പരസ്വത്തിനെ അപഹരിക്കുന്നവനും, പരദാരങ്ങളെ അക്രമിക്കുന്നവനും, ദുർവൃത്തനാണു്; തീപിടിച്ച ഗൃഹംപോലെ അവൻ ത്യാജ്യനാണു് എന്നു് സജ്ജനങ്ങൾപറയുന്നു. പരദ്രവ്യാപഹരണം, പരദാരാഭിമർശനം, സ്വജനങ്ങളിൽ അവിശ്വാസം, ഈ മൂന്നെണ്ണം നാശമുണ്ടാക്കിത്തീർക്കും. അഭിവന്ദ്യരായ മാമുനികളെ വധിക്കൽ, അമരന്മാരോടുമുഴുവൻ മാത്സര്യം, സജ്ജനപ്രാതികൂല്യം, ആവശമില്ലാതെ മഹാന്മാരോടു ശത്രുത്വം; അതികോപം, അഹങ്കാരം എന്നീ ദുർഗ്ഗുണങ്ങൾ, എന്റെ ജ്യേഷ്ഠന്റെ ഗുണങ്ങളെ, മേഘങ്ങൾ പർവ്വതങ്ങളെ എന്നപോലെ മൂടിക്കളഞ്ഞു. ഇത്തരത്തിലുള്ള തിന്മകളാൽ നിന്റെ പിതാവിനെ–എന്റെ അഗ്രജനെ–ഞാൻ ഉപേക്ഷിച്ചു. ഇനി ഈ ലങ്കാനഗരിയില്ല; നീയില്ല; നിന്റെ അച്ഛനുമില്ല. നെറികെട്ടവനായ ഒരു ഊററക്കാരൻ ചെറുക്കൻ മാത്രമാണു് നീ. കാലപാശംനിന്നെ ബന്ധിച്ചു കഴിഞ്ഞു. തോന്നിയതുമുഴുവൻ ഇഷ്ടംപോലെ പറഞ്ഞുകൊള്ളൂ. എന്നോടു് ഇത്തരം മുഷ്ക്കുകൾപറഞ്ഞതു് നിനക്കു ആപത്തിന്നു കാരണമായിത്തീർന്നു. അധമരാക്ഷസനായ നിനക്കു് പേരാലിന്നടുത്തു് എത്തുവാൻകൂടി സാദ്ധ്യമാകുമോ? കാകുൽസ്ഥന്മാരിൽ വൈരമാന്ന നിനക്കു് ജീവിക്കുവാൻതന്നെ സാധിക്കുകയില്ല. നരേന്ദ്രനായ ലക്ഷ്മണനോടു്, യുദ്ധത്തിന്നു തെയ്യാറാകു. നീ ഹതനാകുകയായി. ദേവകാര്യങ്ങളാണു്. കാലാലയത്തിൽചെന്നു് ഇനി നീചെയ്യുക. നീ നിന്റെ കരുത്തുമുഴുവൻ എടുത്തുകാണിക്കു. എല്ലാ ശരങ്ങളേയും ചിലവാക്കു. ശക്തനായ ലക്ഷ്മണന്റെ ഘോരബാണങ്ങൾക്കു് ലക്ഷ്യമായാൽ നിനക്കു് ജീവനുംകൊണ്ടു് മടങ്ങുവാൻ സാദ്ധ്യമല്ല എന്നു മനസ്സിലാക്കു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ എൺപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയെട്ടാം സർഗ്ഗം [ഇന്ദ്രജിത് ലക്ഷ്മണയുദ്ധം]

വിഭീഷണൻെറ വാക്കുകൾ രാവണിയെ അത്യധികം അരിശപ്പെടുത്തി. കഠിനമായി പലതും ഉരത്തുപറഞ്ഞുകൊണ്ടു് കെല്പോടെ നേരിട്ടുകേറി. കോപ്പുകളെല്ലാമണിഞ്ഞവൻ, നീലക്കുതിരകളെപ്പൂട്ടിയ തേരിലേറിയ മേഘനാദൻ, കാലാന്തയമതുല്യനായിത്തിളങ്ങി. ഖഡ്ഗം തുടങ്ങിയ ആയുധങ്ങൾ തയ്യാറാക്കി വെച്ചിട്ടുണ്ടു്. ഏററവും നീണ്ടുപരന്നു് ഊക്കം ഉറപ്പുമൊത്തുള്ള ഉഗ്രകാർമ്മുകം ഉയർത്തിപ്പിടിച്ചും, ശത്രുക്കളെ പിളക്കുന്ന ബാണങ്ങളേന്തിയും, എല്ലാവിധ മെയ്യാഭരണങ്ങളും ധരിച്ച ഇന്ദ്രജിത്തു് ശ്രീപൂണ്ടവനും ശത്രുഹന്താവുമായ ലക്ഷ്മണനെ_ ശ്രീരാമാനുജനെ_ ഹനുമാൻെറ ചുമലിൽ ഉദയസൂര്യതുല്യനായി കണ്ടു. വിഭീഷണസഹായിയായ സൗമിത്രിയോടും വാനരവ്യാഘ്രരോടും വാശിയേറിയ ഇന്ദ്രജിത്തു് ഉരത്തുകൊണ്ടു് ഇങ്ങനെ മുന്നറിയിപ്പായി തുടന്നു:—

''വനവാസികളായ മർക്കടത്തന്മാരെ, എൻെറ പരാക്രമം ഇന്നു് നിങ്ങൾ കണ്ടുകൊള്ളുവിൻ. ആർക്കും തടുക്കുവാൻ സാധിക്കാത്ത ക്രൂരമ്പുകൾ എൻെറ വില്ലിൽനിന്നു് ചൊരിയുകയായി. തുറന്ന സ്ഥലത്തെ കഠിനവഷംപോലെ അവ നിങ്ങൾ എല്ലം. എൻെറ പെരുംവില്ലിൽനിന്നു് പുറപ്പെടുന്ന സായകങ്ങൾ ചെന്തീയു് പഞ്ഞിയെ എന്നപോലെ, നിങ്ങളുടെ ശരീരങ്ങളെ മുഴുവൻ ജ്വലിപ്പിക്കുകയായി. ക്രൂരമ്പുകൾ_തോമരങ്ങൾ_ശൂലങ്ങൾ_വാളുകൾ_വേലുകൾ എന്നിവകൊണ്ടു് നിങ്ങളെ പിളത്തി കാലന്റൂർക്കു് അയക്കുകയായി. എൻെറ കൈവേഗം എത്രമാത്രമാണെന്നു് നിങ്ങളറിയില്ല. വർഷധാരപോലെയാണു് ശരങ്ങൾവരുക. ബാണങ്ങൾ പൊഴിച്ചു് ഇടിനാദംപോലെ അലറുന്ന എൻെറ നേരിട്ടു് നില്ക്കുവാൻ ലോകത്തിൽ ഏതൊരാൾക്കാണു് സാധിക്കുക? അന്നു രാത്രിയിലെ യുദ്ധത്തിൽ വജ്രാശനിപോലെയുള്ള അസ്ത്രങ്ങളാൽ, പടകളോടു കൂടിയ നിങ്ങളെ രണ്ടുപേരേയും, ഞാൻ ബോധമററു് വീഴ്ത്തിയല്ലോ. അതു മറന്നിട്ടായിരിക്കാം വരുന്നതു്. അല്ലെങ്കിൽ നിൻെറ മരണമടുത്തുകഴിഞ്ഞു. ക്രുദ്ധിച്ച സർപ്പത്തെപ്പോലെയുള്ള എൻെറ അടുത്തേക്കു് വന്നുവല്ലോ.''

ദശാനനനന്ദനൻെറ ഗജ്ജനംകേട്ട സൗമിത്രിയുടെയും കടക്കൺ ചുകന്നു. യാതൊരു ക്ലേശലുംകൂടാതെ മറുപടിപറഞ്ഞു:—

''രാക്ഷസേന്ദ്ര അങ്ങു പറഞ്ഞതുപോലെ, ഫലം സിദ്ധിക്കുക എന്നതു് ദുഷ്ക്കരമാണു്. പ്രവൃത്തികൊണ്ടു്, കാര്യങ്ങളുടെ അവസാനത്തിലെത്തുന്ന

വനാണ് ബുദ്ധിമാൻ. എന്നാൽ ഏതൊരാൾക്കും കിട്ടാത്ത ഒരത്ഥം. ഹീനാത്ഥനായ അങ്ങ് വാക്കുകളെക്കൊണ്ട് പറഞ്ഞു, ഞാൻ കൃതാത്ഥനാണ് എന്ന് വിചാരിക്കുന്നു. അന്ന് ഒളിവിൽ നിന്നാണല്ലോ എതിർത്തത്. ആ യുദ്ധം വീരന്മാർക്ക് ചേന്നതല്ല; ചോരന്മാരുടെയാണ്. നിശാചരേശ, അങ്ങയുടെ അമ്പുകൾക്ക് നേരിട്ടാണ് ഞാൻ നില്ക്കുന്നത്. തേജസ്സും പരാക്രമവും മുഴുവൻ കാണിയ്ക്കൂ. എന്തിനാണ് ഇങ്ങനെ ആത്മപ്രശംസപറയുന്നത്?"

മഹാശക്തനായ മേഘനാദൻ കുമാരന്റെ വാക്കുകൾകേട്ട് കൊടിയ വില്ക്കുലച്ച് കൂത്തമൂത്തശരങ്ങളെ തൂകി. സർപ്പങ്ങളുടെ ഉഗ്രവിഷംപോലെയുള്ള ആ സായകങ്ങൾ, ലക്ഷ്മണസമീപത്തിൽച്ചെന്ന്, ഊതുന്ന സർപ്പങ്ങൾപോലെ വീണുപോയി. സുലക്ഷണാന്വിതനായ സൗമിത്രിയെ, ഊക്കേറിയ സായകങ്ങളാൽ തുരുതുരെ എയ്തു. അംഗങ്ങളിൽ ബാണങ്ങൾതട്ടി കുമാരന്റെ ദേഹത്തിൽനിന്ന് ചെഞ്ചോരയൊഴുകിയപ്പോൾ, പുകയില്ലാത്ത അഗ്നിയെപ്പോലെ ജ്വലിക്കുകയാണ് ഉണ്ടായത്, സ്വന്തം പ്രവൃത്തിയെ ഉററു ശ്രദ്ധിച്ചറിയുന്ന ഇന്ദ്രജിത്ത്, അലറിക്കൊണ്ട് ചീത്ത ശബ്ദത്തിൽ പറഞ്ഞു:—

"ലക്ഷ്മണാ, ഇന്ന് എന്റെ വില്ലിൽനിന്ന് പുറപ്പെടുന്ന, ചിറകുവെച്ച പൊന്നണിസ്സായകങ്ങൾ, നിന്റെ പ്രാണനെ ഹരിക്കുന്നവയാണ്. ഇന്ന് ഒട്ടനേകം കുറുക്കന്മാരും പരുന്തുകളും, കഴുക്കളും ഞാൻ കൊന്നിടുന്ന നിന്റെ ശവത്തിൽവന്നു കയറട്ടെ. സദാ സ്നേഹത്തോടെ വസിച്ച അനുജനെ, ഞാൻ കൊന്നിട്ടത് ആ ക്ഷത്രിയബന്ധു–പരമദുർമ്മതിയായ രാമൻ–ഇപ്പോൾ കാണും. പോർച്ചട്ട പൊട്ടിച്ചിന്തി, വില്ലുമുറിഞ്ഞു ദൂരെത്തെറിച്ച്", തലവേറിട്ട് നിലംപതിക്കുകയായി, നീ. ലക്ഷ്മണാ, നിന്റെ അവസാനം കുറിച്ചുകഴിഞ്ഞു."

ചൊടിച്ച് പരുഷവാക്കുകൾ ഇങ്ങിനെ പലതും പറയുന്ന രാവണിയോട്, യുക്തിയും, അത്ഥവും നിറഞ്ഞ മറുപടി സൗമിത്രി ഇങ്ങിനെ പറഞ്ഞു:—

"ഹേ നിശാചര, അത്യുഗ്രകമ്മങ്ങൾ അനായാസമായി ചെയ്യുന്നവനാണല്ലോ അങ്ങ്. എന്തിനാണ് ഇങ്ങിനെ മേനി പറയുന്നത്? ഹേ ദുഷ്ടബുദ്ധിയായ രാക്ഷസേന്ദ്ര, പറയുന്നത് ഏതോ അത് ചെയ്ത് ഒപ്പിക്കു. ആത്മപ്രശംസ ചെയ്യുകയല്ലവേണ്ടത്. നിന്റെ വാക്കുകൾ വിശ്വസിക്കത്തക്കതാണെന്ന് പ്രവൃത്തികൊണ്ട് തെളിയിക്കു. യാതൊരു പരുഷവാക്കും പറയാതെ, യാതൊന്നും ആലോചിക്കാതെ, ആത്മപ്രശംസയില്ലാതെ ഞാൻ നിന്നെ കൊല്ലുന്നത് കാണുക."

ലക്ഷ്മണൻ എഴുത്താണിയമ്പുകൾ അഞ്ചെണ്ണം ആകർണ്ണാന്തം വലിച്ചു് വിട്ടു. കുമാരന്റെ ലക്ഷ്യം പിഴയ്ക്കുയില്ല എന്നു്, അതെല്ലാം ഇന്ദ്രജിത്തിന്റെ വക്ഷ:സ്തടത്തിൽത്തന്നെ തറച്ചതിൽനിന്നു് വ്യക്തമായി. കത്തിവരുന്ന സൂര്യരശ്മികൾപോലെ രാക്ഷസോരസ്സിൽ അവ തിളങ്ങി. അമ്പുകൾ തറച്ചു് അരക്കർ അത്യധികം അരിശപ്പെട്ടു. മൂന്നു ബാണങ്ങൾ ശക്തിയോടെ അയച്ചു. നരരാജകുമാരനും രാക്ഷസരാജകുമാരനും, അന്യോന്യം ജയേച്ഛകൊണ്ടു് വാശിയോടെ പൊരുതിത്തുടങ്ങി. രണ്ടുപേരും വൻകരുത്തന്മാർ, രണ്ടുപേരും ഭയങ്കരപരാക്രമികൾ; രണ്ടാളും ഉത്തമവിക്രമികൾ; എല്ലാ ശസ്ത്രാസ്ത്രങ്ങളും അറിയുന്നവർ; രണ്ടാളും അതുല്യതേജസ്സും ഓജസ്സും ചേർന്നവർ; ദുർജ്ജയന്മാർ; ഗഗനതലത്തിൽ രണ്ടുഗ്രഹങ്ങൾപോലെ ആ വീരപുരുഷന്മാർ ഏറ്റുമുട്ടി. ദേവേന്ദ്രനും വൃത്രാസുരനുമെന്നപോലെ. നിർഭയരും ദുർധർഷരുമായ അവർ പൊരുതി. ആ മഹാത്മാക്കൾ ഉഗ്രസിംഹങ്ങൾപോലെ അടരാടി. ആ മനുഷ്യാസുരകേസരികൾ, അനേകമനേകം ശരങ്ങളെ പരസ്പരം പൊഴിച്ചുകൊണ്ടു്നിന്നു. വിജയത്തിലുള്ള അത്യാഗ്രഹത്തോടെ നരനും നിശാചരനും സന്തോഷപൂർവ്വം തുല്യസായകങ്ങൾ വർഷിച്ചു. പയറ്റുകൾ എല്ലാമറിയുന്ന അവർ, രണ്ടു കാർമേഘങ്ങൾ മാരിചൊരിയുന്നതുപോലെ നിശിതബാണജാലങ്ങളെ പൊഴിച്ചു. ദിവ്യാസ്ത്രങ്ങളും, ഭീഷണഖഡ്ഗവുമായി അവർ ശംബരനും ദേവേന്ദ്രനുമെന്നപോലെ മഹായുദ്ധം ആരംഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ എൺപത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയൊമ്പതാം സർഗ്ഗം [ഇന്ദ്രജിത് ലക്ഷ്മണ മഹായുദ്ധം]

പരന്തപനായ ദശരഥനന്ദനൻ സർപ്പങ്ങളെപ്പോലെ ചീറിക്കൊണ്ടു് ആശരേന്ദ്രനിൽ അസ്ത്രങ്ങളയച്ചു. ഞാൺ ഉള്ളങ്കയ്യിൽ തട്ടുമ്പോൾ ഉണ്ടാകുന്ന ഉഗ്രനാദംകേട്ട രാവണപുത്രൻ, നിറംമങ്ങിയ മുഖത്തോടെ ലക്ഷ്മണനെനോക്കി. നിശാചരന്മാരിൽ വമ്പനായ ഇന്ദ്രജിത്തിന്റെ മുഖവാട്ടം കണ്ട വിഭീഷണൻ, പോരിന്നു് ഇമ്പത്തോടെ മുന്നേറുന്ന ലക്ഷ്മണനോടു് പറഞ്ഞു:—

"മഹാബാഹുവായ കുമാരാ, ഈ രാവണിയിൽ പല അടയാളങ്ങളും ഞാൻ കാണുന്നുണ്ടു്. ഒന്നുകൂടി വെമ്പിത്തുടരു. ഇവൻ തോറ്റുകഴിഞ്ഞു തീർച്ച."

കൊടിയവിഷമാന്ന പാമ്പുകളെപ്പോലെയുള്ള സായകങ്ങാം ലക്ഷ്മണൻ അയച്ചു. തീജ്വാലയുയ്ക്കുന്ന അവ, ഇന്ദ്രാശനിപോലെ തീഷ്ണതരങ്ങളായിരുന്നു. ലക്ഷ്മണന്റെ അസ്ത്രങ്ങാം ഇന്ദ്രജിത്തിന്റെ സർവ്വേന്ദ്രിയങ്ങളേയും സംക്ഷുബ്ദ്ധമാക്കി. അല്പസമയം ബോധമില്ലാതായിത്തീൎന്നു. അല്പനിമിഷങ്ങാംക്കള്ളിൽ വീണ്ടും സാസ്ഥ്യംകിട്ടിയ അസുരൻ, തന്റെ മുന്നിൽ ചാപബാണധാരിയായി നില്ക്കുന്ന വീരഭാശരഥിയെ കണ്ടു. കോപത്തോടെ കൺചുകന്ന നിശാചരൻ ലക്ഷ്മണനോട് പരുഷവാക്കുകാം ഘോരസ്വരത്തിൽ തുടൎന്നു:—

"സൗമിത്രി, മുമ്പ് ഉണ്ടായ യുദ്ധത്തെ ഓൎമ്മയില്ലെ? എന്റെ പരാക്രമം മനസ്സിലായിട്ടില്ലെ? അന്നു ജ്യേഷ്ഠനോടുകൂടി നീ നിലത്തുകിടന്നു ഉരുണ്ടില്ലെ? നിങ്ങളുടെ പടകളേയും അവരുടെ മുന്നിലായി നിങ്ങളേയും ഞാൻ അന്നു ബോധംകെടുത്തി വീഴിച്ചതു് മറന്നുപോയിങ്ങല്ലെ? ഓൎമ്മ വരുന്നില്ലെങ്കിൽ ഇന്നു ഞാൻ നിന്നെ കാലന്റുൎക്കു അയക്കാം അതിന്നാണല്ലോ നിന്റെ ആഗ്രഹം. എന്നോടു നേരിടാൻ ഇച്ഛിക്കുന്നുവല്ലൊ. എന്റെ പരാക്രമം കണ്ടിട്ടില്ലെങ്കിൽ ഇന്നു ഞാൻ കാണിച്ചുതരാം. ചുവടുവെച്ചു ഊന്നിനിന്നുകൊള്ളു."

ക്രോധാന്ധനായ മേഘനാദൻ അതിശക്തിയിൽ ഏഴുബാണങ്ങളെ ലക്ഷ്മണനിലും, ഏററവും കൂൎത്തതും മികച്ചതുമായ പത്തു് അമ്പുകളെ ഹനൂമാനിലും അയച്ചു. രോഷംകൊണ്ടു് വാശിയേറിയ രാവണി ശരിക്കും നൂറു ശരങ്ങളെക്കൊണ്ടു് വിഭീഷണശരീരത്തെ പിളൎത്തി. ഇന്ദ്രജിത്തിന്റെ ഈ പണികണ്ടു ശ്രീരാമാനുജൻ ചിരിച്ചു. "ഇതു് അത്രമാത്രം ഉണ്ടു്," എന്നൊരഭിപ്രായവും പറഞ്ഞു. നിൎഭയനായി, അനേകം ഘോരസായകങ്ങളെ രാക്ഷസകുമാരനിൽ പൊഴിച്ചു. ആ പുരുഷോത്തമൻ കടക്കണ്ണു ചുകന്നുകൊണ്ടു് ഇപ്രകാരം പറഞ്ഞു:—

"ഹേ രാക്ഷസേന്ദ്ര, ശൂരന്മാർ ഇത്തരത്തിലല്ല കഠിനയുദ്ധത്തിൽ അമ്പെയ്യുക. അങ്ങയുടെ അസ്ത്രങ്ങാം ദുർബ്ബലങ്ങളാണ്. ഇതെല്ലാം ഞങ്ങളുടെ ദേഹങ്ങളെ തലോടുക മാത്രമെചെയ്യുന്നുള്ളു. വിജയകാംക്ഷികളായ വീരന്മാർ ഇങ്ങനെയല്ല പൊരുതുക."

ശ്രീരാമാനുജബാണങ്ങാം പേമഴപോലെ രാവണിയെ സമീപിച്ചു. പൊന്നണിപ്പോർച്ചട്ട പൊട്ടിച്ചിതറി. നക്ഷത്രങ്ങാം ഭൂമിയിൽ പതിച്ചതുപോലെ രഥാങ്കണത്തിൽ ഇന്ദ്രജിത്തിന്റെ തങ്കച്ചട്ട ശകലങ്ങളായിപ്പതിച്ചു. എഴുത്താണി

യന്ത്രുകരം ദേഹത്തിൽ ധാരാളംകൊണ്ടുതുടങ്ങി. വീരാധിവീരനായ ദശവദനാത്മജൻ പുലർക്കാലക്കതിരോൻപോലെ രക്തവർണ്ണശരീരനായിത്തീൎന്നു. വേദനയാൽ പുളച്ച രാവണി ക്രോധംമൂഴത്തു് ആയിരക്കണക്കിൽ അസ്ത്രങ്ങരംകൊണ്ടു്, വീരലക്ഷ്മണകുമാരദിവ്യകവചം പിളൎത്തു. ചെയ്തതിന്നു് പകരം അന്യോന്യം കഠിനമായിചെയ്തു. രണ്ടുപേരും കിതച്ചുകൊണ്ടു് മഹായുദ്ധംനടത്തി. സൎവ്വ അംഗങ്ങളിലും അസ്ത്രങ്ങളേററു് ചെഞ്ചോരയൊഴുകി. കൂർത്തുമൂർത്തുള്ള ശരങ്ങളാൽ വളരെയധികം സമയംതുടൎന്നേററ. ശരീരത്തിലെ പല ഭാഗങ്ങളും ചെത്തിയെടുത്തപോലെയായി. പടയിൽ പയററിത്തെളിഞ്ഞ കെല്പേറിയ ആ ഭീമവിക്രമന്മാർ സ്വസ്വജയത്തിന്നു് യത്നംതുടങ്ങി. വിശിഖങ്ങളെക്കൊണ്ടു് സൎവ്വദിക്കുംമൂടി; പോർച്ചട്ടകളും ധ്വജങ്ങളും ഛിന്നഭിന്നമായി. രണ്ടുമലകളിൽനിന്നു നദിയൊഴുകുന്നതുപോലെ, അവരുടെ ശരീരത്തിൽനിന്നു് നിണം പ്രവഹിച്ചു.

അംബരതലത്തിൽ, ഗംഭീരങ്ങളായ രണ്ടുകാർകൊണ്ടലുകരം പേമഴ പൊഴിക്കുന്നതുപോലെ ശരജാലങ്ങരം പെയ്തുകൊണ്ടു്, യുദ്ധം ചെയ്യുന്ന അവർ ദിവസം മാറുന്നതുകൂടി അറിഞ്ഞില്ല. എന്നാൽ രണ്ടുപേൎക്കും, വൈമുഖ്യമോ വാട്ടമോ ഒട്ടുംതന്നെ ഉണ്ടായതുമില്ല. സൎവ്വാസ്ത്രവിശാരദന്മാരായ ആ തുല്യവീരന്മാർ, ശ്രേഷ്ഠായുധങ്ങളെ വീണ്ടും വീണ്ടും ഗഗനത്തിൽ നട്ടു. അനേക വിധത്തിലുള്ളവയും രൂപമുള്ളവയുമായ ശരങ്ങരം എത്രമാത്രം കൈ ലാഘവത്തോടെയാണു് ആ നരരാക്ഷസർ പ്രയോഗിക്കുന്നതു്? രണ്ടു പേരുടെയും ചെറുഞാണൊലി വേറെവേറെ വ്യക്തമായി കേരക്കാം. അത്യുച്ചത്തിൽ ഉയരുന്ന ഇടിനാദംപോലെ ആളുകളെ ആ ചെറുഞാണൊലി നടുങ്ങിച്ചു. വാനിൽ രണ്ടിടത്തു നില്ക്കുന്ന കാർമേഘങ്ങരം ഉഗ്രമായി ശബ്ദിക്കുന്നതുപോലെ അതു് തുടൎന്നു മുഴങ്ങി. ക്രമത്തിൽ ക്രമത്തിൽ അധികരിക്കുകയല്ലാതെ തളരുകയല്ല ഇരുഭാഗത്തുനിന്നുമുണ്ടാകുന്നതു്. പൊന്നണിഞ്ഞ കടകളോടുകൂടിയ എഴുത്താണിയമ്പുകരം തട്ടിമുറിഞ്ഞ അവർ രക്തം വാൎത്തു. കരുത്തന്മാരും, യശസ്സാന്നവരും, ജയേച്ഛുക്കളുമായ അവരുടെ ദേഹത്തിൽ തട്ടി ചോരപുരണ്ട അസ്ത്രങ്ങരം ഭൂമിയിൽ വീണുനിറഞ്ഞു. അനേകം ശരങ്ങരം അവനിയിൽ ആണ്ടു മറഞ്ഞു; തീക്ഷ്ണായുധങ്ങരം പലതും നഭസ്സിൽവെച്ചു് കൂട്ടിയുരുമ്മി; ചിലതു് കൂട്ടിമുട്ടി ഖണ്ഡിച്ചു. ആ ഭയങ്കരരണത്തിൽ രണ്ടുപേരുടേയും ബാണനിര അതികഠിനമായിത്തീൎന്നു. യജ്ഞത്തിൽ, രണ്ടുഹോമകുണ്ഡങ്ങളിൽ ദൎഭപ്പുൽകൂട്ടം കത്തിയെരിയുന്നതുപോലെയുള്ള ശോഭാവിശേഷം, ആ കെല്പിയന്നവരുടെ ദേഹത്തിലെ മുറിവുകരം ഉണ്ടാക്കി. മാമരങ്ങളുടെ മദ്ധ്യത്തിൽ പുഷ്പങ്ങളാൽ മൂടി ഇലകൊഴിഞ്ഞു നില്ക്കുന്ന ഇലവും പ്ലാശും പോലെ അവർ സൈന്യമദ്ധ്യത്തിൽ പ്രശോഭിച്ചു. ഇന്ദ്രാരിയായ രാവണിയും

ദാശരഥിയായ ലക്ഷ്മണനും, പരസ്പര ജയൈഷികളായി; അത്ഭുതവും അവർണ്ണ്യവുമായി യുദ്ധം ചെയ്തു. ദിവസങ്ങൾ കഴിഞ്ഞു, എന്നാൽ അല്പമെങ്കിലും തളർച്ച രണ്ടുപേക്കും ഉണ്ടായില്ല. വൃക്ഷസമൂഹത്തോടെ നില്ക്കുന്ന രണ്ടു് മലകളെപ്പോലെ, ദേഹം മുഴുവൻ വൻശരങ്ങൾ നിറഞ്ഞ അവർ പടക്കളത്തിൽ തിളങ്ങി. വീര്യാഢ്യരും ഊർജ്ജിതരുമായ അവർ രക്താഭിഷിക്തരാണെങ്കിലും, കത്തുന്ന ചെന്തീപോലെയാണു് ശോഭിച്ചതു്. ദിവസങ്ങൾ കഴിഞ്ഞിട്ടുംകൂടി യാതൊരു തളർച്ചയുമില്ലാതെ മഹായുദ്ധം തുടരുന്ന അവരുടെ കരുത്തും തുല്യസാമർത്ഥ്യവും അത്ഭുതകരമായിരുന്നു. അടരിൽ ഒരിക്കലും അപജയം വരാത്തവനാണു് ശ്രീരാമാനുജൻ. എല്ലാവിധത്തിലും പ്രിയഹിതങ്ങൾ ചെയ്തുകൊണ്ടു്, അമേയബലവാനായ വിഭീഷണൻ സമീപത്തിൽ നില്ക്കുന്നുമുണ്ടു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ എൺപത്തിഒമ്പതാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂറാം സർഗ്ഗം. [ഇന്ദ്രജിത്തു് രഥഭംഗം]

അതിശക്തന്മാരായ മദയാനകൾപോലെ പരസ്പരം നിഗ്രഹിക്കുവാനുള്ള ആഗ്രഹത്തോടെ യുദ്ധം ചെയ്യുന്നതു കണ്ടപ്പോൾ, അദൃഷ്ടപൂർവ്വമായ ആ അടരിനെ ഇമവെട്ടാതെ നോക്കിക്കൊണ്ടു് എല്ലാവരും നിന്നു. മഹാ ശൂരനായ വിഭീഷണൻ വൻവില്ലേന്തി യുദ്ധക്കളത്തിന്റെ മുന്നിൽ ചെറുഞാണൊലി മുഴക്കിക്കൊണ്ടു് ഇന്ദ്രജിത്തിന്റെ സൈന്യങ്ങളോടു് എതിരിട്ടു. മുനകൂർത്ത വൻവിശിഖങ്ങളെ അരക്കരുടെ നേരിട്ടു് അനേകം അയച്ചു. വജ്രങ്ങൾ വൻമലകളെ എന്നപോലെ അവ നിശാചരന്മാരെ വീഴ്ത്തിത്തുടങ്ങി. അമാത്യന്മാരായ ഉത്തമരാക്ഷസന്മാർ, പട്ടസം, ശൂലം, വാൾ എന്നിവയാൽ വീരരാക്ഷസമുഖ്യന്മാരെ പിളർത്തി. രാക്ഷസന്മാരാൽ ആവൃതനായ വിഭീഷണൻ, സന്തുഷ്ടങ്ങളായ ആനകളുടെ മദ്ധ്യത്തിലെ ഗജേന്ദ്രനെപ്പോലെ പ്രശോഭിച്ചു. രാക്ഷസപ്പടയോടു് പടവെട്ടുവാൻ നോക്കുന്ന കപിവരന്മാരോടു് വിഭീഷണൻ പറഞ്ഞു:—

"ഹരിവരന്മാരെ, ഈ നില്ക്കുന്ന ഒരൊററ ആളാണു് ലങ്കേശന്റെ ശക്തി; ഉററ ആശ്രയമായിട്ടുള്ളതും മററാരുമല്ല. ഇവൻ കൊണ്ടുവന്ന സൈന്യങ്ങളിൽ ഈ കാണുന്നതു മാത്രമാണു് ബാക്കിയായിട്ടുള്ളതു്. നിങ്ങളിങ്ങിനെ അമാന്തിച്ചു നില്ക്കുന്നതെന്താണു്? ഈ മഹാപാപിയെ നിഗ്രഹിച്ചു കഴിഞ്ഞാൽ രാവ

ണന്റെ കഥ തീൎന്നു. ലങ്കയിലെ വൻപടനായകന്മാർ മുഴുവൻ അവസാനിച്ചിരിക്കുന്നു. പ്രഹസ്തൻ–വീരനും ബലവാനുമായ നികുംഭൻ–കുംഭകൎണ്ണൻ–കുംഭൻ–ധൂമ്രാക്ഷൻ– ജംബുമാലി–മഹാമാലി–തീക്ഷ്ണവേഗൻ– അശനിപ്രഭൻ–സുപ്തഘ്നൻ–യജ്ഞകോപൻ–വജ്രദംഷ്ട്രൻ–സംഹ്രാദി–വികടൻ–അരിഘ്നൻ–തപനൻ–ദമനൻ പ്രഘസൻ–പ്രഘാസൻ–ജംഘൻ–പ്രജംഘൻ– ദുരാധർഷനായ അഗ്നികേതു–വീൎയ്യവാനായ രശ്മികേതു–വിദ്യുജ്ജിഹ്വൻ–ദ്വിജിഹ്വൻ–മുഖ്യനായ സൂൎയ്യശത്രു–ആത്മശക്തിയാൎന്ന കമ്പനൻ–ദേവാന്തകൻ–നരാന്തകൻ – അകമ്പനൻ–സുപാൎശ്വൻ–ചക്രമാലി മുതലായ പ്രധാന നിശാചരന്മാരെ മുഴുവൻ നിഗ്രഹിച്ചതിനാൽ സമുദ്രം നീന്തിക്കടന്നു കഴിഞ്ഞു. ഇനി വെറുമൊരു പൈക്കുളമ്പുമാത്രം. ഇതാ ഈ കാണുന്നവരാണ് ബാക്കിയായി നില്ക്കുന്നുള്ളതു്. പ്ലവംഗശ്രേഷ്ഠന്മാരെ ഇവരെക്കൂടി വിജയിച്ചുകൊൾക. മഹാശക്തരായവരെല്ലാം നേരിട്ടുവന്നു് എതിൎത്തു് ഹതരായല്ലോ. ഇവന്റെ അച്ഛനായ ഞാൻതന്നെ ഇവനോടു് എതിരിടുന്നതു് സമുചിതമല്ല. ശ്രീരാമദേവകാരുണ്യത്തിന്നുവേണ്ടി അറക്കാതെ തന്നെ, സഹോദരപുത്രനെ ഞാൻ നിഗ്രഹിക്കുമായിരുന്നു. എന്നാൽ ഇവന്റെ നേരിട്ടു നില്ക്കുമ്പോൾ അശ്രുക്കൾ കണ്ണു മൂടുകയാണ്. മഹാബാഹുവും അമേയ യുദ്ധവിശാരദനുമായ ലക്ഷ്മണൻ തന്നെ ഇവനെ നിഗ്രഹിക്കും. ഇവന്റെ ചുറ്റും നില്ക്കുന്ന ഭൃത്യന്മാരെ ഉടനെ ഒടുക്കുവിൻ.''

നിൎമ്മലയശസ്സാൎന്ന വിഭീഷണന്റെ പ്രേരണ വാനരപ്രമുഖന്മാരെ ആവേശഭരിതരാക്കി. ഇമ്പമാൎന്ന അവർ വാൽചുഴററി. പലവിധ ശബ്ദങ്ങളിൽ ആൎത്തു. കാർമേഘമുയരുന്നതുകണ്ട ആൺമയിലുകളെപ്പോലെയായി വാനരപ്പട. ജാംബവാൻ ആനന്ദത്താൽ അലറി. സ്വയൂഥപഗണങ്ങളോടുകൂടി, കല്ലു്, പല്ലു്, നഖങ്ങൾ എന്നിവയാൽ നക്തഞ്ചരന്മാരെ ഹനിച്ചുതുടങ്ങി. മുഴുവനും മുടിച്ചുകൊണ്ടു് മുന്നേറുന്ന ഋക്ഷേശ്വരനെകണ്ട, രാക്ഷസന്മാർ എല്ലാവരുംകൂടിച്ചേൎന്നു, ഭയം വെടിഞ്ഞു. കുരമ്പു്–പട്ടസം–ഉലക്ക–തോമരം–വെൺമഴു തുടങ്ങിയ നിശിതായുധങ്ങളെ തെരുതെരെ ജാംബവാനിൽ നാലുപുറത്തുനിന്നും തൂകി. കപിരാക്ഷസർ തമ്മിൽ പൊരിഞ്ഞ യുദ്ധമാണു് ഉണ്ടായതു്. ക്രോധം മുഴുത്ത ദേവാസുരന്മാരുടെ മഹായുദ്ധമെന്നപോലെ ഉഗ്രനാദങ്ങൾ അടക്കളത്തിൽനിന്നു് അടിയ്ക്കടി ഉയൎന്നു. ഹനൂമാൻ ഒരു വൻവൃക്ഷം പറിച്ചെടുത്തു. ചുമലിൽനിന്നു് സൗമിത്രിയെ താഴെയിറക്കി. ശത്രുസൈന്യത്തിലേക്കു് ചാടി, ചൊടിച്ചുടുത്ത പവനതനയൻ ആയിരമായിരം അസുരന്മാരെ പരിക്കേല്പിച്ചു.

ഇളയച്ഛനോടു് അല്പസമയം എതിൎത്ത ഇന്ദ്രജിത്തു്, നേരിട്ടുവരുന്ന ലക്ഷ്മ

ണനോടുതന്നെ പൊരുതി. അന്യോന്യം ശരമാരിയാൽ പരിക്കേല്പിച്ചു. വർഷക്കാലത്തെ കൊടുങ്കാറ്റിൽ സൂര്യചന്ദ്രന്മാരെന്നപോലെ, ആ തേജസ്വികൾ ബാണങ്ങളിൽ മറഞ്ഞു, അസ്ത്രമെടുക്കുന്നതു്, ഞാണിൽ വെക്കുന്നതു്, വലിക്കുന്നതു്, അമ്പുകൾ ശരിപ്പെടുത്തുന്നതു്, ലക്ഷ്യത്തിൽ കൊള്ളിക്കുന്നതു്, പിടിയുന്നതു്, വില്ലു് മാറുന്നതു്, ഇവയൊന്നും കൈവേഗത്താൽ എത്ര ശ്രദ്ധിച്ചുനോക്കിയിട്ടും ആർക്കും മനസ്സിലാക്കാൻ സാധിച്ചില്ല. ആ രണ്ടു വില്ലുകളിൽനിന്നു് പുറപ്പെടുന്ന സായകങ്ങളാൽ അന്തരീക്ഷം നിറഞ്ഞു, യാതൊന്നും കാണാതായി. എവിടേയും അസ്ത്രങ്ങൾ മാത്രം. രാവണി സൗമിത്രിയേയും, സൗമിത്രി രാവണിയേയും നേരിട്ടു ഉതിക്കുന്നു. തീക്ഷ്ണശരങ്ങൾ, ഭൂമിയിലേക്കു വീഴുവാൻ പഴുതുകിട്ടാതെ അന്തരീക്ഷത്തിലേക്കു ഉയരുന്നു. രണഭൂമിയെ അന്ധകാരം ആവരണം ചെയ്തു. സൂര്യരശ്മികൾക്കു് അസ്ത്രങ്ങളുടെ ഇടയിൽക്കൂടി ഭൂസ്പർശം കിട്ടാതായി, വിശിഖശതങ്ങൾ ദിക്കുകളിലേക്കും പ്രദിക്കുകളിലേക്കും പാഞ്ഞു തുടങ്ങി. യുദ്ധക്കളത്തിന്റെ ചുററും സായകങ്ങൾ മാത്രമായതിനാൽ, സൂര്യൻ അസ്തമിച്ചു് ഇരുട്ടു് ക്രമത്തിൽ അധികരിക്കുന്നതുപോലെ പലക്കും തോന്നി. ലങ്കാരാജ്യത്തിൽ ഇതുവരേയും ഉണ്ടാകാത്ത ആയിരമായിരം പെരുഞ്ചോരപ്പുഴകൾ പ്രവഹിച്ചു. മാംസഭോജികളായ ജീവികൾ ഭീമസ്വരത്തിൽ കൂകുകയും ബഹളം കൂട്ടുകയും ചെയ്തു. കാററു് അനങ്ങാതെയായി; അഗ്നി ജ്വലിക്കാതെയായി; മഹർഷീശ്വരന്മാർ "ലോകങ്ങൾക്കു മംഗളം വന്നു ചേരട്ടെ" എന്നിങ്ങനെ ഹൃദയം തുറന്നു് പ്രാർത്ഥിച്ചു. ഗന്ധർവ്വന്മാരും ചാരണന്മാരും, ഇന്നുവരേയും കാണാത്ത മഹായുദ്ധം കാണുവാൻ ഉഴറിയെത്തി. തിക്കിത്തിരക്കി നിന്നു.

സുമിത്രാനന്ദനൻ അതിതീക്ഷ്ണങ്ങളായ നാലു് നാരാചങ്ങൾ ഒപ്പം അയച്ചു. പൊങ്കോപ്പുകളണിഞ്ഞതും ഭീമങ്ങളുമായ കറുത്ത നാലശ്വങ്ങളിലും അവ ചെന്നു തറച്ചു. മൂർച്ചകൊണ്ടു് വെളുത്തു വെട്ടിത്തിളങ്ങിയ മറെറാരു ശരം ആകർണ്ണാന്തം വലിച്ചുവിട്ടു. മഹേന്ദ്രാശനിതുല്യം സുഭാസ്വരവും, തല ശബ്ദാനുനാദവും ഉള്ള ആ ബാണം, ശ്രീയാന്ന രഘുവരന്റെ കൈവേഗത്തെ വ്യക്തമാക്കിക്കൊണ്ടു് സാരഥിയുടെ മസ്തകത്തെ മുറിച്ചുവീഴ്ത്തി. തേജസ്വിയായ മണ്ഡോദരിപുത്രൻ സൂതൻ, വീണപ്പോൾ താൻതന്നെ സാരഥിയുമായി; അടുത്ത നിമിഷത്തിൽ വില്ലുമെടുത്തു. ആ ഭയങ്കരയുദ്ധത്തിൽ അവന്റെ സാമർത്ഥ്യത്തെ കണ്ടവരെല്ലാം വിസ്മയാവിഷ്ടരായിത്തീന്നു. അതിലധികം ആശ്ചര്യജനകമായിത്തീന്നു കമാരലക്ഷ്മണന്റെ ആയോധനം. ഒരു നിമിഷംമാത്രമെ ഇന്ദ്രജിത്തിന്നു് കുതിരകളിൽ കൈവെക്കേണ്ടു. അടുത്തനിമിഷത്തിൽ വില്ലെടുക്കാം. കൈ

അശ്വത്തിലായാൽ അവന്റെ ദേഹത്തിൽ അമ്പുകൊള്ളുകയായി, വില്ലെടുത്താൽ കുതിരകളിലും ഇങ്ങനെ നിർഭയമായി സഞ്ചരിച്ചുകൊണ്ടു് സാരഥ്യവും യുദ്ധവും ചെയ്യുന്ന ഇന്ദ്രജിത്തിൽ കൈവേഗമുള്ള സൗമിത്രി, ശരങ്ങൾ തൂകി. പോരിൽ സൂതൻ മൃതനായതുകണ്ടു രാവണിയുടെ കുറുമ്പു് പോയി. അല്പാല്പം അവശനായി തുടങ്ങി. അരക്കന്റെ ആനനത്തിൽ വാട്ടം കണ്ടു വാനരന്മാർ അത്യാഹ്ലാദത്തോടെ ലക്ഷ്മണനെ വാഴ്ത്തി. പ്രമാഥി-രഭസൻ-ശരഭൻ-ഗന്ധമാദനൻ എന്നീ കപിപ്രവരന്മാർ, കോപത്താൽ കെൽപ്പു് ഒന്നിരട്ടിച്ചു്, ഒപ്പം രാവണിയുടെ നാലു് കുതിരപ്പുറത്തും ചാടിക്കയറി. ഭീമപരാക്രമികളായ ആ നാലുപേർ പർവ്വതതുല്യാകാരമായി. അശ്വങ്ങൾ തളന്നു; അവയുടെ വായിൽനിന്നു് രക്തം ഒഴുകി; ചതഞ്ഞു് അരഞ്ഞു് നാലും ഭൂമിയിൽ പതിച്ചു. നാലുപേരുടേയും കൈക്കരുത്തു് രഥത്തിൽ ഒന്നിച്ചു് പതിച്ചു. തേരിന്റെ രൂപം ചെറിയചെറിയ കഷണങ്ങളായി മാറി. ഊക്കോടുകൂടി പ്ലവംഗമവരന്മാർ തിരിയെച്ചാടി സൗമിത്രിയുടെ സന്നിധിയിലെത്തിനിന്നു. തേരും കുതിരയും സൂതനും പോയ രാവണി ആകാശത്തിലേക്കു ചാടി, ശരങ്ങൾ വർഷിച്ചുകൊണ്ടു് ലക്ഷ്മണനോടു് അടുത്തു. ഉത്തമാശ്വങ്ങളും ദിവ്യരഥവും പോയി; തന്നെപ്പോലെ നിലത്തുനിന്നു് നിശിതശരങ്ങളെ തൂകുന്ന ഇന്ദ്രജിത്തിനെ, സുരാധിരാജതുല്യനായ സൗമിത്രി ക്രൂരബാണങ്ങളാൽ അടിമുടി പിളർത്തിത്തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ തൊണ്ണൂറാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂറ്റിയൊന്നാം സർഗ്ഗം. [ഇന്ദ്രജിത്‌വധം]

കുതിരകൾ ചത്തു് ഭൂമിയിൽനില്ക്കുന്ന തേജസ്വിയായ ഇന്ദ്രജിത്തു് ആളുന്ന അഗ്നിപോലെ പൂർവ്വാധികം ഉജ്ജ്വലനായി. വില്ലെടുത്തവരിൽ അദ്വിതീയരാണു് അവർ രണ്ടുപേരും. ഘോരാരണ്യത്തിലെ രണ്ടു ഗജേന്ദ്രന്മാർപോലെ അന്യോന്യനിഗ്രഹത്തിന്നായി, ഉൽകൃഷ്ടശരങ്ങളെ പൊഴിച്ചു. വാനരമുഖ്യന്മാരും, രാക്ഷസശ്രേഷ്ഠന്മാരും സ്വാമിമാരെ വിടാതെതന്നെ യുദ്ധക്കളത്തിൽ സഹായിച്ചു.

ലങ്കേശ്വരതനയൻ പ്രഹൃഷ്ടനായി സ്വസൈന്യങ്ങളെ പ്രശംസിച്ചു. അവർക്കെല്ലാം ഇമ്പമുണ്ടാകത്തക്കവിധം ഇപ്രകാരംപറഞ്ഞു:—

"അസുരവരന്മാരെ, ദിക്കുകളെല്ലാം ഇതാ അന്ധകാരത്തിൽ പൂഴ്ന്നു. അവ നവന്റെ കൂട്ടരേയും ശത്രുക്കളേയും കണ്ടറിയുവാൻ സാധിയ്ക്കാത്ത മട്ടിലായിക്ക ഴിഞ്ഞു. നിർഭയരായ നിങ്ങൾ കപികളെ അറിയിക്കാതെ കഠിനയുദ്ധം തുടരു വിൻ. ഞാൻ അല്പനിമിഷങ്ങൾക്കുള്ളിൽ രഥത്തിൽ കയറിയെത്താം. ആരു മറിയാതെ പോകണം. എന്റെമന്നിച്ച് നഗരത്തിലേക്ക് ഇവർ വന്നുചേരു രുത് ഞാൻ പോയതറിയിക്കാതെ പൊരുതുവിൻ."

പ്ലവംഗമുഖ്യന്മാരെ മുഴുവൻ വഞ്ചിച്ചുകൊണ്ട് രാവണസൂനു അന്തർദ്ധാനം ചെയ്ത് ലങ്കാനഗരിയിലേക്ക് പെട്ടെന്ന്പോയി. വൈരിഘാതകനായ ഇന്ദ്ര ജിത്ത്, പൊന്നണിഞ്ഞു് ഒളിമിന്നുന്നൊരു തേരിൽ ഒന്നാന്തരം കുതിരകളെ കെട്ടി. വാൾ–കുന്തം തുടങ്ങിയവ നിറച്ചു. വേണ്ടതുപറഞ്ഞുകൊടുക്കുവാൻ കഴി വുള്ളവനും, അശ്വജ്ഞനുമായൊരു സൂതനോടുകൂടിയ രഥത്തിൽകയറി. ഏതു പോരിലും വിജയം ലഭിക്കാവുള്ള മണ്ഡോദരീപുത്രൻ, അതിപ്രധാനികളായ രാ ക്ഷസന്മാരാൽ ആവൃതനായി പുരിയിൽനിന്നു് പുറപ്പെട്ടു. കാലബലപ്രേരിത നായ ആ അതിതേജസ്വി ശീഘ്രഗമനത്തോടുകൂടിയ അശ്വങ്ങളുള്ള രഥത്തിൽ കയറി അടർക്കളത്തിൽ, വിഭീഷണാനപിതനായിനില്ക്കുന്ന ലക്ഷ്മണനോട് നേരിട്ടു. രാവണാത്മജൻ തേരിലിരിക്കുന്നതു കണ്ട ലക്ഷ്മണനും വീര്യമേറുന്ന വാനരന്മാരും, വിഭീഷണനും, അവന്റെ വേഗതയിൽ അത്ഭുതപ്പെട്ടുപോയി. കോപാന്ധനായിത്തീർന്നിരുന്ന രാവണി, നൂറ്, ആയിരംവീതം കപിമുഖ്യന്മാരെ ശരജാലത്താൽ വീഴ്ത്തിത്തുടങ്ങി. വില്ലിനെ ചക്രംപോലെ വളച്ച്, അതിലാഘവ ത്തോടെ അവൻ അയക്കുന്ന അസ്ത്രങ്ങളേററ് അവശരായ കപിമുഖ്യന്മാർ പിന്മാറി. ഘോരവിക്രമികളായ അവർ ലക്ഷ്മണസമീപത്തിലേക്ക്ചെന്നു്, ലോകങ്ങൾ വിധാതാവിനെ എന്നപോലെ ആശ്രയിച്ചു. രഘുനന്ദനന്റെ കട ക്കൺചുകന്നു. കരവേഗം വ്യക്തമാകത്തക്കവിധം, ശരങ്ങളെക്കൊണ്ട് ഇന്ദ്ര ജിത്തിന്റെ വിൽ മുറിച്ചു. പെട്ടെന്നു് അവൻ മറെറാരു ചാപമെടുത്തു് കല യേററി. മൂന്നു സായകങ്ങൾ ഒപ്പം ലക്ഷ്മണസന്നിധിയിൽനിന്നു് പറന്നു ചെന്നപോലെതോന്നി. ആ വില്ലും മുറിഞ്ഞു. അവണ്ണുകൈവേഗമുള്ള രാവണി വില്ലെടുക്കുമ്പോഴേക്കും, സർപ്പവിഷംപോലെയുള്ള അഞ്ചമ്പുകൾ അവന്റെ നെഞ്ചിൽ തറച്ചു. തുടുത്തപാമ്പുകൾപോലെ അവ മന്നിൽവീണു. രക്തംഛർദ്ദിച്ച മേഘനാദൻ, അതിശക്തിയും ഞാണുറപ്പുമുള്ള വലിയൊരു ചാപമെടുത്ത് മികവുററ കൈവേഗത്തിൽ സൗമിത്രിയുടെ നേരിട്ട് ബാണവർഷംചെയ്തുതുടങ്ങി. എന്നാൽ പരന്തപനായ ശ്രീരാമാനുജൻ യാതൊരു കൂസലുംകൂടാതെ നിർഭയനാ

യിനേരിട്ടു. കല്പാന്തകാലത്തിലെ കൊടുംമേഘങ്ങളെക്കൊണ്ടു് ദേവേന്ദ്രൻ ഉഗ്ര വൃഷ്ടിപെയ്യിക്കുന്നതുപോലെ രാവണിയിൽനിന്നു്വരുന്ന ശരജാലങ്ങളെ മുഴുവൻ തടുത്തു. അത്യുജ്ജ്വലകാന്തിയാന്ന രഘുനന്ദനൻ, ഒരു ശൂരന്റെ ചുണയെന്താണെന്നു് എല്ലാവർക്കും കാണിച്ചുകൊടുത്തു. അദൃഷ്ടപൂർവ്വമായൊരത്യത്ഭുതമായി രാവണിയ്ക്കുടക്കംതോന്നി. ഇന്ദ്രജിത്തിന്റെ ഒന്നിച്ചുവന്ന രാക്ഷസപ്പടകളിൽ ഓരോരുത്തനേയും മുമ്മൂന്നു് അമ്പുകളെ, ലക്ഷ്മണൻ തറപ്പിച്ചുകഴിഞ്ഞു. അസ്ത്രങ്ങളയക്കുന്നതിന്റെ വേഗത ഇങ്ങനെയാണെന്നു് യുദ്ധത്തിൽ കുമാരൻ വ്യക്തമാക്കി. അനേകശരങ്ങൾ ഇന്ദ്രാരിയിലും പരുക്കേല്പിച്ചു. ശത്രുമർദ്ദകനും കരുത്തനുമായ രാക്ഷസേന്ദ്രാത്മജൻ ആയിരക്കണക്കിൽ കണകൾ സൗമിത്രിയുടെ നേരിട്ടു്വിട്ടു. എന്നാൽ അവ അടുക്കുന്നതിന്നു മുമ്പുതന്നെ കൂരമ്പുകളാൽ ലക്ഷ്മണൻ ഖണ്ഡിച്ചുവീഴ്ത്തി. ദാശരഥിയുടെ നിശിതാസ്ത്രം സൂതന്റെ ശിരസ്സുംകൊണ്ടു പോയി. മൊട്ടു് ഉഴിഞ്ഞു് മിന്നുന്നശരം സാരഥിയെ നിഗ്രഹിച്ചപ്പോൾ, അത്ഭുതസാമർത്ഥ്യത്തോടെ ആ ഉത്തമാശ്വങ്ങൾ വട്ടംവെച്ചു് ഓടി സ്വയം രഥം നടത്തിയതു് ആശ്ചര്യജനകമായിരുന്നു. സുദൃഢവിക്രമനായ സൗമിത്രി കോപിഷ്ഠനായി അയച്ച ശരങ്ങൾ കുതിരകളെ ആകെ ഞെട്ടിച്ചുനിർത്തി. അസഹ്യമായ ആ കർമ്മം രാവണിയെ ക്രോധാന്ധനാക്കിത്തീർത്തു. ശക്തനായ ദശാനനതനയൻ, പത്തുസായകങ്ങൾ ലക്ഷ്മണവക്ഷസ്സിലേക്കു് ആഞ്ഞു്വിട്ടു. പാമ്പിൻ വിഷം പോലെ ഉഗ്രമായതും വജ്രതുല്യവുമായ അവ ദാശരഥിയുടെ പൊന്നണിപ്പോർച്ചട്ടയിൽതട്ടി പൊടിഞ്ഞു് വീഴുകയാണുണ്ടായതു്.

സൗമിത്രിയുടെ ചട്ട മുറിക്കുവാൻ ആർക്കും സാധിക്കുകയില്ലെന്നു മനസ്സിലാക്കിയ മേഘനാദൻ, കോപംതന്നെ രൂപമെടുത്തപോലെയായിത്തീർന്നു്, മൂന്നു ശരങ്ങൾ ശീഘ്രാസ്ത്രവിധി വ്യക്തമാകത്തക്കവിധം അയച്ചു. പൊൻകടകങ്ങളോടു കൂടിയ കണകൾ സൗമിത്രിയുടെ നെററിത്തടത്തിൽ തറച്ചു. സമരശ്ലാഘാർഹനായ ലക്ഷ്മണൻ യുദ്ധക്കളത്തിൽ ത്രികൂടപർവ്വതംപോലെ ശോഭിക്കുകയാണു് അപ്പോൾ ഉണ്ടായതു്. അല്പമൊരഴൽ അടരിൽ അരക്കൻ അണച്ചുവെങ്കിലും ലക്ഷ്മണൻ ക്രൂരനാരാചങ്ങൾ അഞ്ചെണ്ണം, കണ്ഡലംകൊണ്ടു് മിന്നുന്ന രാവണിയുടെ മുഖത്തിൽ തറപ്പിച്ചു. അതുല്യപരാക്രമികളായ അവർ പൂപ്പിലാശുക്കൾപോലെ രക്താഭിഷിക്തരായി യുദ്ധക്കളത്തിൽ പ്രശോഭിക്കുകയാണുണ്ടായതു്. മഹാരഥന്മാരായ അവർ ജയാശകൊണ്ടു് ഘോരശരങ്ങൾ അന്യോന്യം സമമായി സർവ്വ അംഗങ്ങളിലും കൊള്ളിച്ചു.

അടരിൽ അരിശംപൂണ്ട അസുരേന്ദ്രതനയൻ വിഭീഷണന്റെ മനോഹര മുഖത്തിലേക്കു് മൂന്നമ്പുകൾ അയച്ചു. കപിയൂഥന്മാരിൽ ഓരോരുത്തരിലും

ഓരോ ശരം രാവണി കൊള്ളിച്ചു. ക്രോധതാമ്രാക്ഷനായ വിഭീഷണൻ ഗദയെടുത്തു. ധൃഷ്ടനായ ഇന്ദ്രജിത്തിന്റെ ഹയങ്ങളെ അടിച്ചുകൊന്നു. കുതിരകളും സൂതനുംപോയ രഥത്തിൽനിന്നു് ചാടിയ അവൻ, അത്യുഗ്രമായൊരു വേലെടുത്തു് ഇളയച്ഛന്റെ നേരിട്ടു് ചാട്ടി. സുമിത്രാനന്ദനൻ ആ വേലിനെ ക്രൂരമ്പുകൾകൊണ്ടു് പത്തു കഷണങ്ങളാക്കി വീഴ്ത്തി. ഉജ്ജ്വലനായ വിഭീഷണൻ വജ്രതുല്യങ്ങളായ അഞ്ചുബാണങ്ങൾ അവന്റെ മാറിലേക്കു് അയച്ചു. ആ സ്വർണ്ണസായകങ്ങൾ ഇന്ദ്രജിത്തിന്റെ മാറിനെ പിളത്തിയ രക്തംപുരണ്ടു് തുടുത്ത സർപ്പങ്ങൾപോലെയായി, അടക്കാൻ കഴിയാത്ത ദ്വേഷ്യം വിഭീഷണനിൽ ഇന്ദ്രജിത്തിന്നു് ഉണ്ടായി. രാക്ഷസമദ്ധ്യത്തിൽവെച്ചു്, ശ്രേഷ്ഠവും യമനാൽ ദത്തവും അതിശക്തവുമായൊരസ്ത്രം, ഇന്ദ്രാരി ചെറിയച്ഛന്റെ നേരിട്ടു് അയയ്ക്കുവാൻ അനുസന്ധാനം ചെയ്തു. ഭീമപരാക്രമനായ സൗമിത്രി അതുകണ്ടു് അമോഘമായൊരു ശരം—മഹാത്മാവായ കുബേരൻ താൻതന്നെ സ്വപ്നത്തിൽ നൽകിയതും—ഇന്ദ്രദേവാസുരന്മാർക്കുംകൂടി ദുർജ്ജയമായതും ദുസ്സഹമായതും, ഞാണിൽ ചേർത്തു. അവരുടെ ഉത്തമചാപങ്ങളിൽ—പരിഘങ്ങൾ തോററകൈകൾ ആകർണ്ണാന്തം വലിക്കുമ്പോൾ, ക്രൗഞ്ചപ്പക്ഷികൾപോലെ അവ കൂകി. ആ രണ്ടും ഒപ്പം പള്ളിവില്ലുകളിൽ നിന്നുയന്നു. മികച്ച രണ്ടു ശരങ്ങളും കാന്തികൊണ്ടു് തിളങ്ങി. ബാണങ്ങൾ ആകാശമദ്ധ്യത്തിൽ, മുനകൾതമ്മിൽ അതിശക്തിയിൽ കൂട്ടിമുട്ടി. ആ ഘോരരൂപസായകങ്ങൾ കൊടുംതീ ഉതിത്തു. പുകയും തീപ്പൊരിയും പുറപ്പെട്ടു. വലിയ ഗ്രഹങ്ങൾ തമ്മിൽ മുട്ടിയതുപോലെ അവ നുറു നുറു ഖണ്ഡങ്ങളായി പാരിൽ പതിച്ചു. രണ്ടുപേരുടേയും ഘോരബാണങ്ങൾ വിഫലമായതു കണ്ടപ്പോൾ ഇന്ദ്രജിത്തിനും ശ്രീരാമാനുജനും ലജ്ജയും ദ്വേഷ്യവും ഉണ്ടായി.

വാശിയോടെ ലക്ഷ്മണൻ വാരുണാസ്ത്രമെടുത്തുവിട്ടു. രൗദ്രാസ്ത്രം മേഘനാദൻ പ്രയോഗിച്ചു. മഹാത്ഭുതമായ മട്ടിൽ വാരുണം മടങ്ങി. അതിതേജസ്വിയായ ഇന്ദ്രജിത്തു് കത്തിജ്വലിക്കുന്ന ആഗ്നേയാസ്ത്രത്തെ ലോകം മുടിക്കത്തക്കവിധം തൊടുത്തു. വീരലക്ഷ്മണൻ സൗരാസ്ത്രംകൊണ്ടു് അതിനെ തടുത്തു. സ്വസായകം നിഷ്ഫലമായതുകണ്ടു രാവണി അതിഘോരമായ ആസുരാസ്ത്രം ശത്രുനിഗ്രഹത്തിന്നു് എടുത്തു. വില്ലിൽനിന്നു്, മൂർച്ചകൊണ്ടു് കണ്ണഞ്ചിക്കത്തക്ക ശോഭയോടുകൂടിയ കൂടം—മുൾത്തടി—മുസ്സുണ്ഡി— ശൂലം—ഗദ—വാൾ—വെൺമഴു തുടങ്ങിയവ തുരുതുരെ പുറപ്പെട്ടു. ആസുരാസ്ത്രം വരുന്നതുകണ്ടു ദശരഥനന്ദനൻ, ആർക്കും തടുക്കാൻ കഴിയാത്തതും, ഏതൊരസ്ത്രത്തേയും പ്രതിസംഹരിക്കുന്നതുമായ മാഹേ

ശരംകൊണ്ടു് അതിനെ ഒതുക്കി. ശ്രീരാമാനുജൻ പൂർവ്വാധികം കാന്തിമാനായി ത്തീരുകയും ചെയ്തു. അത്യത്ഭുതവും രോമാഞ്ചജനകവുമായിരുന്നു അവരുടെ യുദ്ധം. സ്വർഗ്ഗത്തിൽനിന്നു സർവ്വദേവന്മാരും വന്നെത്തി, ലക്ഷ്മണനെ ചൂഴന്നു. കപിരാക്ഷസന്മാരുടെ കൊട്ടുംപോരിൽനിന്നു് ഉണ്ടാകുന്ന ഘോരശബ്ദങ്ങൾ ഉയന്നപ്പോൾ, ആശ്ചര്യപ്പെട്ട അനേകം ഭൂതങ്ങൾ അംബരതലത്തിൽനിരന്നു. ദേവർഷിമാർ–പിതൃക്കൾ–ഗന്ധർവ്വന്മാർ–ഗരുഡൻ–ഉരഗവര്യന്മാർ എന്നിവർ, ദേവേന്ദ്രനെ മുൻനിർത്തി ഘോരപ്രതുസമരം സകലും കാണുകയും രക്ഷയേകുകയും ചെയ്തു. ഇന്ദ്രജിത്തിനെ നിഗ്രഹിക്കുന്നതു് കൺകളിരെ കാണുവാൻ അവരെല്ലാം ആഗ്രഹിച്ചു.

തൊട്ടാൽ തീയെന്നു തോന്നിക്കുന്നൊരു അസ്ത്രം മഹാത്മാവായ ലക്ഷ്മണൻ എടുത്തു. ലോകകണ്ടകനായ അസുരേന്ദ്രസുതനിഗ്രഹത്തിനുവേണ്ടി എടുത്ത ആ ശരം, ഉരുണ്ടതും, ഉത്തമത്തൂവൽ വെച്ചതും, നല്ല മൊട്ടോട്ടുകൂടി അഴകാന്നതും, പൊൻകൊത്തു പണികൾകൊണ്ടു് വിചിത്രമാന്നതും, സർവ്വാവയവവിച്ഛേദ ശക്തിയുള്ളതും, തടുത്തുനിർത്തുവാൻ ഒന്നുകൊണ്ടും സാധിക്കാത്തത്ര ദുസ്സഹമാന്നതും, അരക്കരെ മുഴവൻ ഭയതരളിതമാക്കുന്നതും, അത്യുഗ്രസപ്പത്തിൻെറ കാകോള വിഷംപോലെയുള്ളതും, ദേവവൃന്ദങ്ങൾ മുഴവനും ഭക്തിപൂർവ്വം പൂജിക്കുന്നതും, മഹാവീരനും പ്രഭുവും ഹരിവാഹകനുമായ ദേവേന്ദ്രൻ പണ്ടു് ദേവാസുരയുദ്ധത്തിൽ ദൈത്യരെ മുഴവൻ വിജയിച്ചതും, ഏതൊരു ഭയങ്കരസമരത്തിലും പിൻമടങ്ങാത്തതുമായ ഐന്ദ്രാസ്ത്രമായിരുന്നു അതു്. ശ്രേഷ്ഠനരനായ ലക്ഷ്മണൻ, ശ്രേഷ്ഠമായ പള്ളിവില്ലിൽ, ആ ശ്രേഷ്ഠസായകത്തെ ചേർത്തു് ഞാൺ മുറുക്കിയ കാർമുകത്തിൽ, ദുർധഷവും, ശത്രുവിനാശകവും, ലോകാവസാനത്തിലെ കാലനു് തുല്യവും, അമേയവുമായ ആ സായകത്തെ ആകർണ്ണാന്തം വലിച്ചു. ആ പുരുഷോത്തമൻ ഇങ്ങനെ പ്രാത്ഥിച്ചു:—

"ദശരഥനന്ദനായ ശ്രീരാമചന്ദ്രദേവൻ, ധമ്മസ്വരൂപിയും, സത്യസന്ധനും, പൗരുഷത്തിൽ അദ്വിതീയനുമാകയാൽ, ഹേ ദിവ്യാസ്ത്രമെ, ഇന്ദ്രജിത്തിനെ നിഗ്രഹിക്കു."

അഗ്രജനെ അചഞ്ചലമായി ഹൃദയത്തിൽ പ്രതിഷ്ഠിച്ച സുമിത്രാനന്ദനൻ– ലക്ഷ്യം പിഴക്കാത്ത അമ്പുകളയക്കുന്ന വീരാരിമർദ്ദനൻ–അത്യുഗ്രസമരത്തിൽ, സർവ്വദേവന്മാക്കും ഭയാവഹനായ ഇന്ദ്രജിത്തിൻെറ നേരിട്ടു് ഐന്ദ്രാസ്ത്രത്തെ സന്ധാനം ചെയ്തു് അയച്ചു. ഉജ്ജ്വലിക്കുന്ന കുണ്ഡലങ്ങളും, സുമനോഹര

കിരീടവുമണിഞ്ഞ ഇന്ദ്രജിത്തിന്റെ ശിരസ്സ് മന്നിൽ പതിച്ചു. അരക്കർകോൻ തനയന്റെ മുറിഞ്ഞുവീണ ഭീമശിരസ്സ്, ചെന്നിണം വാർന്ന്, തങ്കപ്പൊൻനിറമായി ഭൂമിയിൽ കാണായി. പോർച്ചട്ടയും, കിരീടവും, വില്ലും എല്ലാം ദൂരെ തെറിച്ചുകൊണ്ട് രാവണാത്മജൻ ഹതനായി പാർത്തട്ടിൽ പതിച്ചു.

അത്യാനന്ദത്താൽ തുള്ളിച്ചാടുന്ന വാനരന്മാർ വിഭീഷണനോടൊപ്പം ആർത്തു. വൃത്രവധം നടത്തുന്നതുപോലെ ദേവന്മാർക്ക് സന്തോഷമുണ്ടായി. അംബരതലത്തിൽ അണിനിരന്നുനില്ക്കുന്ന, അമരന്മാർ–മഹർഷീശ്വരന്മാർ–ഗന്ധർവ്വന്മാർ–അപ്സരസ്ത്രീകൾ–തുടങ്ങിയവരുടെ വൻഘോഷം അഭൂതപൂർവ്വമായി എല്ലായിടത്തും അലയടിച്ചു. ജയാഹ്ലാദഭരിതരായ കീശന്മാരിൽനിന്നും ഹതരാകാത്ത രാക്ഷസന്മാർ യുവരാജാവിന്റെ നിര്യാണം കണ്ടപ്പോൾ നാനാദിക്കിലേക്കും പാഞ്ഞൊളിച്ചുകഴിഞ്ഞു. കപികളുടെ ഏറ്റുമുട്ടലിൽ ആയുധങ്ങളെല്ലാമുപേക്ഷിച്ച നിശാചരന്മാർ, തന്റേടമില്ലാതെ ലങ്കയിലേക്ക് പാഞ്ഞു. പേടിച്ചുവിറച്ച രാക്ഷസപ്പട വാൾ—പട്ടസം—വെൺമഴു തുടങ്ങിയ വരായുധങ്ങൾ എല്ലാം ഉപേക്ഷിച്ച് ജീവനെ സംരക്ഷിക്കുവാൻ ലങ്കാനഗരിയുൾപ്പൂകി. ചിലർ പേടിച്ചോടി കടലിൽചാടി; ചിലർ പർവ്വതത്തിലെ ഗഹനവനമദ്ധ്യത്തിലെത്തി. ഹതനായ ഇന്ദ്രജിത്ത് യുദ്ധക്കളത്തിൽ വീണപ്പോൾ, വമ്പിച്ച രാക്ഷസപ്പടയിലെ ഒരാളെപ്പോലും അവിടെയെങ്ങും കണ്ടില്ല. സൂര്യൻ അസ്തമിച്ചാൽ രശ്മികളൊന്നും ഭൂലോകത്തിൽ നില്ക്കാത്തതുപോലെ, രാവണി വീണപ്പോൾ നക്തഞ്ചരന്മാർ ദിക്കുകളിൽപോയി ഒളിച്ചു.

രശ്മിയില്ലാത്ത ആദിത്യനെപ്പോലെ, കെട്ടടങ്ങിയ ചെന്തീപോലെ ഇന്ദ്രജിത്ത് ക്രമത്തിൽ തേജസ്സററവനായി. ലോകത്തിൽ വളർന്നുകൊണ്ടിരിക്കുന്ന പീഡകൾ ഇല്ലാതായി. ധർമ്മനിരതരായവരുടെ ശത്രു, ഹതനായി. മേഘനാദൻ ഹതനായതു് ലോകത്തെ മുഴുവൻ ആനന്ദിപ്പിച്ചു. മഹാപാപകൃത്യങ്ങളിൽ ആസക്തനായ അസുരവരൻ വധിക്കപ്പെട്ടതു കണ്ട ഭഗവാൻ ദേവേന്ദ്രൻ മററു ദേവകളൊന്നിച്ചുതന്നെ ആനന്ദിച്ച് രസിച്ചു. അവർ സ്വർഗ്ഗത്തിൽനിന്ന് മുഴക്കിയ പെരുമ്പറനാദം ഭൂമിയിൽ അലയടിച്ചു. അപ്സരസ്സുകളോടുകൂടി മഹാത്മാക്കളായ ഗന്ധർവ്വന്മാർ നർത്തനംതുടങ്ങി. ഏവർക്കും അത്ഭുതകരമായമട്ടിൽ പൂമഴപൊഴിഞ്ഞു. നിഷ്ഠൂരനായ നക്തഞ്ചരനെ വധിച്ചപ്പോൾ അമരന്മാർ സ്തുതിച്ചുതുടങ്ങിയതു് അഭൂതപൂർവ്വമായി എല്ലാവർക്കുംതോന്നി. ദിക്കുകൾ മാത്രമല്ല ജലപ്രവാഹങ്ങൾകൂടിതെളിഞ്ഞു. ദൈത്യരും ദാനവരും സന്തുഷ്ടവദനരായി. ജീവികൾക്കെല്ലാം ഭയദനായ രാവണി ഹതനായതു കാണുവാൻ എല്ലാവരും

അന്തരീക്ഷത്തിൽ തിക്കിത്തിരക്കി നില്ക്കുകയാണ്. ദേവഗന്ധർവ്വദാനവന്മാർ ഒന്നിച്ചുകൂടി ഉച്ചത്തിൽ ഇങ്ങനെ പറഞ്ഞു.

"ഭയവും ദുഃഖവും ത്യജിച്ച്, ബ്രാഹ്മണർ ഈ നിമിഷംമുതൽ സ്വച്ഛന്ദം നടക്കട്ടെ."

ചുററും നില്ക്കുന്ന കപിപുംഗവന്മാർ ആഹ്ലാദഭരിതരായി ലക്ഷ്മണകുമാരനെ വാഴ്ത്തി; നിസ്തുല്യബലവാനായ ഇന്ദ്രജിത്തിനെ വധിച്ചതിൽ. വിഭീഷണൻ, ഹനൂമാൻ ഋക്ഷനാഥനായ ജാംബവാൻ എന്നിവർ, സൗമിത്രിയെ പുകഴ്ത്തിയതിന്നു് കണക്കില്ല. അത്രമാത്രം സന്തോഷവും അഭിമാനവും അവക്കുംഉണ്ടായി. വംശത്തിന്നു് ഉചിതമായ നിലയിൽ മർക്കടമുഖ്യന്മാർ, ആർത്തു; അലറി; കൂക്കിവിളിച്ചു; ചാടിക്കളിച്ചു; ചുററുപാടും അട്ടത്തുചെന്നു് വാലിട്ടുവീശി; കൈകൊട്ടി സ്തുതിഗീതംപാടി. "ലക്ഷ്മണകുമാരൻ വിജയിക്കുന്നു." എന്നു് ആർത്തുവിളിച്ചു. സഹിക്കാൻ സാധിക്കാത്ത സന്തോഷത്തോടെ അന്യോന്യം കെട്ടിപ്പിടിച്ചു. ഭ്രാന്തുപിടിച്ചതുപോലെയായി കപിപ്പട. രഘുനന്ദനന്റെ ഗുണഗണങ്ങൾ പറഞ്ഞിട്ടുംപറഞ്ഞിട്ടും ആക്കും മതിയാകുന്നില്ല. സൽഗുണങ്ങളുടെ വിളനിലമായ ലക്ഷ്മണൻ ചെയ്തകാര്യം മററാക്കും അസാദ്ധ്യമാണെന്നു് വാനവർ, ഉറക്കെ ആരോടെ പറഞ്ഞു. പ്രിയസുഹൃത്തായ കുമാരൻ ഇന്ദ്രജിത്തിനെ വധിച്ചതു് അതിവിസ്മയത്തോടെ അമരന്മാർ കണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ തൊണ്ണൂററിഒന്നാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിരണ്ടാം സർഗ്ഗം. [ലക്ഷ്മണശ്ലാഘനം]

ശുഭലക്ഷണനായ ലക്ഷ്മണൻ രക്താഭിഷിക്തനായിട്ടുണ്ടെങ്കിലും, ഇന്ദ്രജിത്തിനെ ഘോരയുദ്ധത്തിൽ നിഗ്രഹിച്ചതിൽ ഏററവും സന്തുഷ്ടനായിരുന്നു. മഹാവീര്യവാനായ സൗമിത്രി ജാംബവാനേയും ഹനൂമാനേയും, എല്ലാകപിമുഖ്യന്മാരേയുംകൂട്ടി, അടർക്കളത്തിൽനിന്നു് ശ്രീരാമസുഗ്രീവന്മാർ ഉള്ള സ്ഥലത്തേക്കു് നടന്നു. ഹനൂമാനും വിഭീഷണനും കുമാരനെ പിടിച്ചിട്ടുണ്ടു്. അഗ്രജന്റെ തിരുമുമ്പിൽ അനുജൻ അഭിവന്ദിച്ചുനിന്നു. ഇന്ദ്രസമീപത്തിൽ ബൃഹസ്പതി എന്നപോലെ നില്ക്കുന്നകുമാരൻ, ഘോരനായ മേഘനാദന്റെ വധത്തെ അരങ്ങി

കൊണ്ടു് മഹാപ്രഭുവിനെ അറിയിച്ചു. മഹാത്മാവായ സൗമിത്രി, ഭയങ്കരപോരിൽ ഇന്ദ്രജിത്തിനെ നിഗ്രഹിച്ച വൎത്തമാനം അത്യാഹ്ലാദത്തോടെ വിഭീഷണൻ കാകുൽസ്ഥനെ വിവരിച്ചു് കേൾപ്പിച്ചു. സുവീര്യവാനായ ശ്രീരാമചന്ദ്രൻ ഇന്ദ്രാരിവധംകേട്ടു് അതുല്യസന്തോഷത്തോടെ, അനുജനോടു്:—

“കുമാരാ, ലക്ഷ്മണാ, ഞാൻ ഏററവും സന്തോഷിക്കുന്നു. രാവണിയെ ഹനിക്കുക എന്നതു് അതിദുഷ്കരമായൊരു കൃത്യമാണു്. എന്റെ അനുജനു് അതു് സാധാച്ചുവല്ലോ.”

ദേവൻ ഇത്രയും അരുളിചെയ്തതോടെ, സൗമിത്രിയുടെ ശിരസ്സിൽമുകൎന്നു. ജ്യേഷ്ഠൻ വാഴ്ത്തുന്നതു കേട്ടപ്പോൾ ലജ്ജിച്ചു് തലതാഴ്ത്തിയ കുമാരനെ പിടിച്ചു് മടിയിൽ ഇരുത്തിയ ദേവൻ ഗാഢഗാഢം ആലിംഗനംചെയ്തു. സ്നേഹമൂൎത്തിയായ അനുജനെ സ്നേഹസ്വരൂപിയായ അഗ്രജൻ വീണ്ടുംവീണ്ടും തൃക്കൺപാൎത്തു. യുദ്ധത്തിലുണ്ടായ പരിക്കുകൾകൊണ്ടു് അടിക്കടി ദീർഘനിശ്വാസംചെയ്യുന്ന ലക്ഷ്മണനെ, ശിരസ്സിൽ ചുംബിച്ചുകൊണ്ടു്, ശരീരംമുഴുവൻ തൃക്കരങ്ങളാൽ തലോടി. ആശ്വാസമേകുന്ന വാക്കുകൾ, പുരുഷോത്തമൻ തുടൎന്നു:—

“കുമാരാ, ദുഷ്കരമായ കൎമ്മംകൊണ്ടു് മുഖ്യമംഗളമായൊരു കാര്യമാണു് നീ സാധിച്ചതു്. പുത്രനെ ഇന്നു് യുദ്ധത്തിൽ വധിച്ചതുകൊണ്ടു് രാവണൻ ഹതനായിക്കഴിഞ്ഞു. അതിദുഷ്ടനായ ആ അരക്കനെ—അഗ്രഗണ്യരിപുവായ ഇന്ദ്രജിത്തിനെ—നീ നിഗ്രഹിച്ചതിനാൽ ഞാൻ ഇന്നു് വിജയിയായി. ദുരാത്മാവായ രാവണന്റെ വലത്തെ കൈയാണു് നീ വെട്ടിക്കളഞ്ഞതു്. രാക്ഷസചക്രവൎത്തിയുടെ സർവ്വവിജയത്തിനും ആശ്രയമായിട്ടുള്ളതു് ഇവനായിരുന്നു. ഭാഗ്യദേവതയുടെ അനുഗ്രഹം എന്നിൽ പതിച്ചു. വിഭീഷണനും ഹനൂമാനും വൻകൎമ്മങ്ങളാണു് യുദ്ധത്തിൽ ചെയ്തിട്ടുള്ളതു്. ലക്ഷ്മണാ, മൂന്നുദിവസത്തെ ഘോരയുദ്ധംകൊണ്ടു് ഇന്ദ്രജിത്തിനെ നീ വീഴ്ത്തിയല്ലോ. ഞാനിന്നു് അശത്രുവായിക്കഴിഞ്ഞു. പെരുംപടകളോടുകൂടി ദശാസ്യൻ, പുത്രനിധനംകേട്ടു് ഉടനെ ഇവിടെ എത്താതിരിയ്ക്കില്ല. കുമാരാ, മകന്റെ മരണംകൊണ്ടു് മനസ്സുവെന്തുരുകി വരുന്ന ദശഗ്രീവനെ, ഞാൻ ചെറുത്തുനില്ക്കാം. അതിശക്തിയോടെത്തന്നെ, ദുൎജ്ജയനാണെങ്കിലും അവനെ ഞാൻ ഹനിക്കാം. സൗമിത്രി, സീതയും രാജ്യവും എനിക്കിപ്പോൾ ദുഷ്പ്രാപമല്ലാതായിരിക്കുന്നു. നാഥനായ നിന്നാൽ ഇന്ദ്രാരി ഹതനായിത്തീൎന്നുവല്ലോ.”

ഇങ്ങനെ അനുജനെ ആശ്വസിപ്പിച്ച് ആലിംഗനം ചെയ്ത് രഘുപതി, സുഷേണ കപിപ്രവരനെ വിളിച്ച് സസന്തോഷം പറഞ്ഞു:—

"സന്മനസ്സോടുകൂടിയ സുഷേണ, മിത്രങ്ങളിൽവെച്ച് അതിപ്രിയനായ സൗമിത്രിക്ക് രാവണിയിൽനിന്നു പല പരിക്കുകളും പററിയിട്ടുണ്ട്. അവന്നു തികച്ചും സ്വാസ്ഥ്യമുണ്ടാകത്തക്കവിധം വേണ്ട ചികിത്സകൾ ഉടനെ ചെയ്യൂ. വിഭീഷണലക്ഷ്മണന്മാരുടേയും, കല്ലും മരവുംകൊണ്ട് യുദ്ധം ചെയ്യുന്ന ശൂരന്മാരായ വാനരന്മാരുടേയും ഋക്ഷങ്ങളുടേയും അടരാടിയ മററു സൈന്യങ്ങളുടേയും പരിക്കുകൾ അതിയത്നം ചെയ്തിട്ടും സുഖപ്പെടുത്തണം."

ഹരിയൂഥപനായ സുഷേണൻ ദേവനിർദ്ദേശം കേട്ടു ഉടനെ, ഒരു മഹൗഷധം നസ്യമായി ലക്ഷ്മണനു നൽകി. ആ ഗന്ധം മണത്തപ്പോഴേക്കും കുമാരന്റെ വേദനയെല്ലാം അകന്നു, വ്രണങ്ങൾ മുഴുവൻ നികന്നു ഉണങ്ങിക്കരിഞ്ഞു വടുപോലും മാഞ്ഞു. വിഭീഷണൻ തുടങ്ങിയ സുഹൃത്തുക്കൾക്കും എല്ലാ പ്ലവംഗന്മാർക്കും സുഷേണൻ ശ്രീരാമനിർദ്ദേശമനുസരിച്ച് ചികിത്സ ചെയ്തു. പരിക്കുകളെല്ലാംപോയി; വേദനയെല്ലാം ശമിച്ചു. ലക്ഷ്മണൻ മുൻനിലയിലായിത്തീൎന്നു. സൈന്യങ്ങളാൽ ആവൃതനായ ശ്രീരാമചന്ദ്രനും, വാനര രാജാസുഗ്രീവനും, വിഭീഷണനും, ഋക്ഷനാഥനായ ജാംബവാനും, അരോഗദൃഢഗാത്രനായ സൗമിത്രിയെ കണ്ട് അത്യന്തം സന്തുഷ്ടരായി. അതിദുഷ്കരമായ ഇന്ദ്രജിത് നിധനത്തെപ്പററി എത്ര പ്രാവശ്യം ആവൎത്തിച്ചിട്ടും ദേവനു മതിയാകാത്തപ്പോലെ തോന്നി; അനുജന്റെ അതുല്യയുദ്ധസാമൎത്ഥ്യത്തെ എത്ര പ്രശംസിച്ചിട്ടും മതിയാകാത്തവനായിത്തീൎന്നു. സർവ്വവാനരപ്പടയും രാവണിയുടെ നിധനം കേട്ട് ആഹ്ലാദഭരിതരായി ആൎത്തുകൊണ്ടുതന്നെ നിന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിരണ്ടാം സൎഗ്ഗം അവസാനിച്ചു.

## തൊണ്ണൂററിമൂന്നാം സൎഗ്ഗം. [സീതാവധനിവാരണം]

രാക്ഷസേന്ദ്രന്റെ അമാത്യന്മാർ ഇന്ദ്രജിത് വധം കേട്ടു. ചിലർ യുദ്ധക്കളത്തിൽപോയി സത്യാവസ്ഥയാണ് ആ വൎത്തമാനമെന്നു കണ്ടുതന്നെ മനസ്സിലാക്കി. ചിലർ വധസമയത്തിലെ ദൃക്സാക്ഷികളുമാണ്. വ്യസനംകൊണ്ട് തൊണ്ടയിടറിയ അവർ:—

“മഹാരാജാവേ, മഹോജ്ജ്വലനായ കുമാരനെ–അവിടുത്തെ ആത്മജനെ–വിഭീഷണ സഹായനായ ലക്ഷ്മണൻ യുദ്ധത്തിൽ നിഗ്രഹിച്ചു. ആ ഭയങ്കര സംഭവം ഞങ്ങളുടെ കൺമുമ്പിൽവെച്ചുതന്നെ നടന്നു. യുദ്ധത്തിൽ ഒരിക്കലും പിൻമടങ്ങാത്ത മഹാശൂരൻ, ഇന്ദ്രാരിയായ അവിടുത്തെ ഓമന മകൻ, തത്തുല്യ ശൂരനായ ലക്ഷ്മണനാൽ ഹതനായി. സൗമിത്രിക്ക് ഏററവും വിഷമങ്ങളേററിയ യുവരാജാ ഇന്ദ്രജിത്ത്, അതിശ്രേഷ്ഠമായ പരലോകത്തിലേക്ക് അസ്ത്രങ്ങളാൽ, ദേഹം പിളർന്നുപോയി.”

ഉണ്ണി ഇന്ദ്രജിത്തിന്റെ ഘോരവും ഭയങ്കരവുമായ ദാരുണമരണം കേട്ട ദശാനനൻ പെട്ടെന്ന് മൂർച്ഛിച്ചുവീണു. വളരെ സമയം കഴിയേണ്ടിവന്നു ഉണരുവാൻ. കൈ രണ്ടുംപോയപോലെ, പുത്രശോകാധിക്യംകൊണ്ട്, ഇന്ദ്രിയങ്ങളെല്ലാം തകർന്ന്, ആ രാക്ഷസശ്രേഷ്ഠൻ:—

“എന്റെ ഉണ്ണീ, മഹാരഥാ, സർവ്വരാക്ഷസപ്പടകളുടേയും സേനാനായക, ഇന്ദ്രനെക്കൂടി എത്ര എളുപ്പത്തിൽ ജയിച്ചവനാണ് നീ. എങ്ങിനെയാണ് നീ ഇന്ന് ലക്ഷ്മണന്ന് അടിപ്പെട്ടത്! നീ കോപിഷ്ഠനായാൽ കല്പാന്തകാലത്തിലെ അന്തകനെക്കൂടി അമ്പുകളെക്കൊണ്ട് പിളർക്കുന്നവനാണ്! ആ നീഎങ്ങിനെയാണ് ഇന്ന് ലക്ഷ്മണന്ന് അടിപ്പെട്ടത്? മഹാ ഭുജനായ നിനക്ക് മൃതിപിണച്ച ധർമ്മരാജാവ് ഇന്നെനിക്ക് മാന്യനായിത്തീർന്നു; നിനക്കുകൂടി മരണം വരുത്തിയല്ലോ. സ്വാമിക്കുവേണ്ടിയുള്ള അടരിൽ ഹതനായാൽ അവൻ സ്വർഗ്ഗലോകം പ്രാപിക്കും. ഇത് ആയോധന പടുക്കളായ അമരന്മാർക്കുകൂടിയുള്ള നിയമമാണ്. ദേവന്മാരും–ദിക്പാലകന്മാരും–മഹർഷിമാരും–ഇന്ദ്രജിത്തിന്റെ വധംകേട്ട്, നിർഭയമായി ഇന്ന് ഉറങ്ങും. ഗഹനാരണ്യങ്ങളും ഊഴിയും എല്ലാമൊത്ത മൂന്നുലോകങ്ങളും നീ ഒരുവൻ പിരിഞ്ഞുപോയതിനാൽ എനിക്ക് ശൂന്യമായിത്തീർന്നു. ഇന്ന്, എന്റെ അരമനയിലെ അന്തഃപുരത്തിൽനിന്ന്, ഗിരിഗുഹകളിലെ പിടിയാനകളെപ്പോലെ അസുരനാരിമാർ വിലാപം മുഴക്കും. ഇളയരാജാസ്ഥാനം–ഐശ്വര്യപൂർണ്ണമായ ലങ്കയിലെ യുവരാജാപദവി–പ്രമുഖരാക്ഷസന്മാർ, അമ്മ, ഞാൻ, ധർമ്മപത്നി, എന്നിവരെയെല്ലാം, ഉപേക്ഷിച്ച്, കുമാരാ, പരന്തപനായ ഉണ്ണീ, എങ്ങോട്ടാണ് പോയത്? വീര വീര, എന്റെ കാലം കഴിഞ്ഞാൽ–ഞാൻ ധർമ്മരാജമന്ദിരം പൂകിയാൽ–എല്ലാററിനും നാഥൻ നീ മാത്രമല്ലേ? എന്റെ ശേഷക്രിയ കഴിക്കേണ്ടവനാണ് നീ. ഇന്ന് മറിച്ചായിത്തീർന്നു. ഓമന മകനെ, സുഗ്രീവൻ, സൗമിത്രി, രാമൻ, എന്നിവർ ജീവിച്ചി

രിക്കുന്നതു് എനിക്കു് ശല്ല്യമാണെന്നു് അറിയാമല്ലോ. ആ ഉപദ്രവത്തെ തീക്കാതെ എന്നെ വിട്ടു് നീ പോയോ? പിതാവിൻെറ ജീവനായ നീ എന്നെ വിട്ടു പിരിഞ്ഞതു് എങ്ങിനെയാണു്.

ഇപ്രകാരം ദീനദീനം വിലപിക്കുന്ന നക്തഞ്ചരാധിപനെ, അതികഠിനമായ കോപം ബാധിച്ചു. സ്വതവെതന്നെ ദുഷ്ടഹൃദയനാണു് രാവണൻ; പുത്രവധാധികൊണ്ടു് ഒന്നുകൂടി സമുജ്വലിച്ചു. കൊടും വേനലിലെ ഭാസ്കരൻ തീഷ്ണകിരണങ്ങൾകൊണ്ടു് പഴുത്തതുപോലെയായി രാവണൻെറ സ്ഥിതി. വളഞ്ഞ പുരികങ്ങൾ നെററിയിൽ പ്രശോഭിച്ചു. മുതലകളും വൻതിരകളുമുള്ള മഹാസാഗരംപോലെയായി കോപാന്ധനായ രാവണൻ. ക്രോധംകൊണ്ടു് കോട്ടുവായിട്ടപ്പോൾ, വൃത്രാസുരവക്ത്റത്തിൽനിന്നു് എന്നപോലെ പുകയോടുകൂടിയ ചെന്തീയാണു് ചാടിയതു്. ആത്മജനിധനം ആശരേശൻെറ ഹൃദയത്തെ അരിശത്തിന്നു് അടിമപ്പെടുത്തി. ശൂരനായ ദശാസ്യൻ ആലോചിച്ചു് തീരുമാനിച്ചതു്, മൈഥിലിയെ നിഗ്രഹിക്കുവാനാണു്. രാക്ഷസേന്ദ്രൻെറ നേത്രങ്ങൾ സ്വതവെ രക്തവർണ്ണങ്ങളാണു്. കോപാഗ്നിയിൽ, ഇരട്ടിച്ചു; ഭയങ്കരാകാരമായി ജ്വലിച്ചു. ദ്വേഷ്യംകൊണ്ടു് സംഹാരരുദ്രനെപ്പോലെയായിത്തീൎന്നു. കത്തുന്ന വിളക്കിൽനിന്നു് എണ്ണത്തുള്ളികൾപോലെ, എരിയുന്ന നേത്രങ്ങളിൽനിന്നു് ബിന്ദുക്കൾ വീണുതുടങ്ങി. പല്ലുകൾ കൂട്ടിയുരുമ്മുന്ന ശബ്ദം ചുററുപാടും കേൾക്കത്തക്കവിധത്തിലായി. ചക്കിലിട്ടു വട്ടം തിരിച്ചു് ആട്ടുമ്പോൾ ഉണ്ടാകുന്നതുപോലെ ഘരഘര എന്ന നാദം ഉയൎന്നു. കാലാഗ്നിപോലെ അരിശമാൎന്ന രാവണൻ, എവിടെയ്ക്കെല്ലാം നോക്കിയോ, അവിടെയുള്ള രാക്ഷസന്മാർ പേടിച്ചു് ഇറുകി പതുങ്ങിപ്പോയി. ചരാചരങ്ങളോടുകൂടിയ ലോകത്തെ മുഴുവൻ തിന്നുവാൻ തുടങ്ങുന്ന യമനെപ്പോലെ, ചൊടിച്ച ദശാസ്യനെ കണ്ടു ഒരൊററ അസുരനും അടുക്കുവാൻ സാധിച്ചില്ല. എത്രമാത്രം ഒരുവന്നു് ക്രോധാന്ധനാകാമോ അത്രയും രാവണൻ എത്തിക്കഴിഞ്ഞു. രാക്ഷസമദ്ധ്യത്തിൽവെച്ചു്, ആയോധനം ശരിക്കു് നിൎത്തുവാൻവേണ്ടിപ്പറഞ്ഞു:—

"അനേകായിരമാണ്ടുകൾ അതിതീവ്രമായ തപസ്സു്, ഞാൻ ചെയ്തു. ഓരോന്നിൻേറയും അവസാനത്തിൽ പിതാമഹനെ സന്തോഷിപ്പിച്ചു. തപസ്സിൻെറ ഫലത്താൽ വിരിഞ്ചൻ സന്തുഷ്ടനായി, ദൈത്യന്മാരാലും ദേവന്മാരാലും യാതൊരു ഭയവും ഉണ്ടാകുന്നതല്ലെന്ന വരവും തന്നു. ബ്രഹ്മാവു്, ഉജ്ജ്വലകാന്തി ചിന്തുന്നൊരു പൊൻചട്ട നൽകിയിട്ടുള്ളതു്—പണ്ടു ദേവാസുരപ്പോരിൽ വജ്രംകൊണ്ടു

പോലും അഭേദ്യമായിട്ടുള്ളതു്—ആദിത്യശോഭയാർന്നകൊണ്ടു് എൻെറ ശരീരത്തിൽ അണിയും. രഥമേറിയ ഞാൻ യുദ്ധക്കളമണഞ്ഞാൽ ആക്കാണു് എന്നോടു എതിരിടുവാൻ സാധിക്കുക? ദേവേന്ദ്രൻ കൂടി നേരിട്ടു് നില്ക്കുകയില്ല. ദേവാസുരപ്പോരു നടന്ന അന്നു്, പ്രപിതാമഹൻ സന്തുഷ്ടനായി ഒരു ഉഗ്രചാപം നല്കിയിട്ടുള്ളതു്, ആയിരം പെരുമ്പറ ഒന്നിച്ചു കൊട്ടിക്കൊണ്ടു് എടുക്കുവിൻ. ആ പള്ളിവില്ലുകൊണ്ടു് അടരിലിന്നു ഞാൻ, ആ രാമനേയും ലക്ഷ്മണനേയും നിഗ്രഹിക്കും.”

ആത്മജമരണചിന്ത രാവണനെ വീണ്ടും അഴലാഴിയിലാഴ്ത്തി. അതോടെ ക്രോധവും ആളി. ആ ക്രൂരൻ സീതയെ വധിക്കുവാൻതന്നെ നിശ്ചയിച്ചു. ചെന്നിണംപോലെ കണ്ണുകളോടുകൂടിയവനും, മഹാഘോരനും, ഭീഷണരൂപനുമായ രാക്ഷസേശ്വരൻ, മാഴ്കി നിൽക്കുന്ന അസുരന്മാരോടു് ദീനസ്വരത്തിൽ:—

“എൻെറ ഓമന മകൻ, ആ കാടന്മാരെ മിരട്ടുവാൻ, അന്നു് മായകൊണ്ടു് സീതയാണെന്നമട്ടിൽ എന്തോ ഒന്നു കാണിച്ചുവല്ലൊ. അതിതാ ഞാൻ യഥാർത്ഥമായി സംഭവിപ്പിക്കുകയായി. ക്ഷത്രിയ ബന്ധു പ്രവണയായ വൈദേഹിയെ ഞാനിന്നു വധിക്കുകയാണു്. ഇന്ദ്രജിത്തു് ഉദ്ദേശിച്ചതു് സത്യമായിത്തന്നെ നടക്കട്ടെ.”

ഇത്രയും പറഞ്ഞ രാവണൻ, സചിവന്മാരെ മുഴുവൻ ഒന്നു് ഉഗ്രമായി നോക്കി. പെട്ടെന്നു് വാളും എടുത്തു. നിർമ്മലമായ ആകാശംപോലെയുള്ള പള്ളിവാളിൽ മാലകൾ ചാർത്തിയിരിക്കുന്നു. ഉറയിൽനിന്നു് ഊരിയ ഖഡ്ഗത്തോടെ രാക്ഷസാധിപൻ ഊക്കോടെ നടന്നുതുടങ്ങി. പത്നിമാരിൽ പലരും, അമാത്യന്മാരും അനുഗമിച്ചു. അശോകവനികയിലേക്കു്—മൈഥിലി ഇരിക്കുന്ന സ്ഥലത്തേക്കു്—പുത്രശോകത്താൽ മനസ്സുമങ്ങി, കൊടും കോപാധീനനായ രാവണൻ യാത്ര തുടന്നു. മഹാരാജാവിൻെറ ഭീഷണരൂപംകണ്ടു രാക്ഷസന്മാർ സിംഹനാദം മുഴക്കി. പരസ്പരം ആലിംഗനം ചെയ്ത നക്തഞ്ചരന്മാർ ക്രുദ്ധനായ അരക്കർകോനെ കണ്ടു് പരസ്പരം:—

“നമ്മുടെ തമ്പുരാൻ ഇന്നു് ആ സഹോദരന്മാരെ രണ്ടുപേരെയും വിജയിക്കും. അവർ തിരുമേനിയെക്കണ്ടു് അത്യധികം ദുഃഖിക്കും. പണ്ടു് നാലു് ദിക്പാലരെ നിഷ്പ്രയാസം ജയിച്ചതു് നമ്മുടെ മഹാരാജാവാണു്; മാത്രമല്ല,

അനേകമനേകം ശത്രുക്കളെ അടരിൽ വീഴ്ത്തിയിട്ടുണ്ട്. മൂന്നുലോകത്തിലുമുള്ള മുഖ്യരത്നങ്ങാം മുഴുവൻ കൊണ്ടുവന്നു് ആസ്വദിക്കുന്ന നമ്മുടെ തമ്പുരാനു് തുല്യനായി ലോകത്തിൽ ആരാണു് ഉള്ളതു്? ഇത്രമാത്രം വിക്രമവും ധീരതയും ആർക്കുണ്ടു്.''

ഇങ്ങിനെ മാർഗ്ഗമദ്ധ്യത്തിൽനിന്നു് പറയുന്നതു കേട്ടുകൊണ്ടേ പോകുന്ന, അരിശം മുഴുത്ത രാവണൻ, അശോകവനികാമദ്ധ്യത്തിലേക്കു്_വൈദേഹിയുടെ സവിധത്തിലേക്കു് പാഞ്ഞണഞ്ഞു. ഹിതോക്തികാം പറയുന്നവരും സുഹൃത്തുക്കളും തടുത്തിട്ടും ആ ക്രോധാന്ധൻ നിന്നില്ല. രോഹിണീനക്ഷത്രത്തെ ചൊവ്വാഗ്രഹം, അംബരതലത്തിൽ അടുക്കുന്നതുപോലെ. രാക്ഷസികളുടെ നടുവിലിരിക്കുന്ന മാന്യയായ മൈഥിലിയെ ലങ്കാധിപൻ സമീപിച്ചു. അതിരുഷ്ടനായി, പള്ളിവാളേന്തി വരുന്ന രാവണനെ സുഹൃത്തുക്കാം പലവുരു തടുത്തിട്ടും കൂട്ടാക്കാതെ അടുക്കുന്നതു് അവനീപുത്രികണ്ടു് അത്യധികം വിവശയായി വിലപിച്ചു:—

''ഇതാ ഈ മഹാദുഷ്ടൻ അതിക്രോധത്തോടെ അടുത്തേക്കു് പാഞ്ഞുവരുന്നു. നാഥനുള്ളവളായ ഞാൻ ഇന്നു് ഇവനിൽനിന്നു മൃതയാവും; അനാഥയെപ്പോലെ ഈ ക്രൂരൻെറ മുമ്പിൽ കലങ്ങിനിക്കേണ്ടിവന്നുവല്ലോ. പതിയെ സർവ്വദാ അനുസരിക്കുന്ന എന്നോടു്, ഇവൻെറ പത്നിയാകാൻ അനേകം തവണ പ്രേരിപ്പിച്ചു. സുസ്ഥിരനിശ്ചയത്തോടെ ഞാനതിനെ നിരാകരിച്ചു, ഞാൻ സ്വാധീനയാകാത്തതിനാൽ നിരാശതയിലാണ്ട ഇവൻ പ്രതികാരമെന്ന നിലയിൽ എന്നെ വധിക്കുവാൻ തുടങ്ങുകയാണു്. അതല്ലെങ്കിൽ, നരവ്യാഘ്രരായ ആ സഹോദരന്മാരെ_ശ്രീരാമലക്ഷ്മണന്മാരെ_ഞാൻ കാരണം യുദ്ധത്തിൽ ഇന്നു് ഇവൻ വീഴ്ത്തിയിരിക്കും. അയ്യോ! മഹാകഷ്ടം! ഞാൻമൂലം നൃപേന്ദ്രനന്ദനന്മാർ മരിച്ചുപോയല്ലോ. അതല്ലെങ്കിൽ, പുത്രശോകത്താൽ ഈ ക്രൂരൻ എൻെറ കഥ തീർക്കുകയാകാം. ശ്രീരാമലക്ഷ്മണന്മാരെ ജയിക്കുവാൻ സാധിക്കാത്ത ഈ പാപി, എന്നെ സമീപിച്ചതായിരിക്കും. ഹനുമാൻ പറഞ്ഞതു് അന്നു് ഞാൻകേട്ടില്ല. അവൻെറ വാക്കുകേട്ടു്, ചുമലിൽകയറിപോയിരുന്നുവെങ്കിൽ, ഇന്നു് ഭർത്താവിന്റെ അധീനത്തിൽ, നിഴലിൽ, വസിക്കാമായിരുന്നു. ഇന്നു് ഇങ്ങിനെ ദുഃഖിക്കേണ്ടിയിരുന്നില്ല. ഏകപുത്രയായ കൗസല്ല്യാദേവി, നന്ദനനാശംകേട്ടാൽ പെട്ടെന്നു് ഹൃദയംപൊട്ടി ഹതയായിത്തീരും. മഹായുദ്ധത്തിൽ മരണമണഞ്ഞ മകൻെറ, ജനനവും, ബാല്ല്യവും, താരുണ്യവും, ധർമ്മത്തിൽനിന്നു അണുവും വ്യതിചലിക്കാത്ത ജീവിതവും ഓർത്തു്വിലപിക്കും. ഉദകക്രിയചെയ്തു് പിണ്ഡംവെച്ചു്

പുത്രവധത്താൽ ആശയററ് ബോധമില്ലാതെയായ ദേവി, ഒന്നുകിൽ ചെന്തീയിൽ അല്ലെങ്കിൽ വെള്ളത്തിൽചാടും. മഹാദുഷ്ടയും, പാപനിശ്ചയയും ക്രൂരിയുമായ മന്ഥരയാണ് കൗസല്യാദേവിക്ക് ഇങ്ങനെ ദുഃഖത്തെ വരുത്തിയതു്.''

ചന്ദ്രനോടുകൂടാത്ത രോഹിണിയെ ചൊവ്വകടന്നാക്രമിച്ചതുപോലെ രാവണാഭിതപ്തയും സാധുശീലയുമായ സീതാദേവി ഇങ്ങിനെ വിലപിക്കുന്നതുകേട്ട ഒരമാത്യൻ–ബുദ്ധിമാനും പരിശുദ്ധനുമായ സുപാർശ്വൻ എന്ന രാക്ഷസപ്രമുഖൻ –മററസചിവന്മാർ തടുത്തിട്ടും നില്ക്കാതെ രാക്ഷസപ്പെരുമാളുടെ അടുത്തുചെന്ന് സാദരം:—

''പ്രഭോ, പൗലസ്ത്യനന്ദനനാണ് അവിടുന്ന്, സാക്ഷാൽ വൈശ്രവണന്റെ അനുജൻ! അവിടുന്ന്, ധർമ്മമുപേക്ഷിച്ച് സീതയെ കൊല്ലുവാൻ തുടങ്ങുകയോ? ദേഷ്യംകൊണ്ട് ധർമ്മത്തെ ഉപേക്ഷിക്കരുതേ. വേദവിദ്യാദികളിലും വ്രതാദികളിലും ആമഗ്നനായ അവിടുന്ന് സ്വകർമ്മനിരതനാണ്. മഹാവീരനായ അസുരചക്രവത്തിയാണ്; വെറുമൊരു പെണ്ണിനെ കൊല്ലാൻ ആരംഭിക്കുന്നതു് എത്ര നിന്ദ്യം. ലോകൈകസുന്ദരിയായ വൈദേഹിയെ അല്പവുംകൂടി കാത്തിരിക്കും. അവിടുത്തേക്കുവന്നിട്ടുള്ള ഈ കൊടുംകോപത്തെ ഞങ്ങളോടുകൂടിച്ചെന്ന് ആ രാമനിൽ ചാട്ടുക. കറുത്തപതിന്നാലാണ് ഇന്ന്, നാളെ അമാവാസി. ഇന്നുതന്നെ യാത്രക്കൊരുങ്ങി നാളെ യുദ്ധംതുടങ്ങണം. കറുത്തവാവ് ജയമേകുന്നതാണ്. മഹാശൂരനും, മഹാരഥനും, മഹാബുദ്ധിമാനുമായ അവിടുന്ന് ദിവ്യമായ തേരിൽ എഴുന്നെള്ളി ആ ദാശരഥി രാമനെ കൊന്നാൽമതി. ഈ മൈഥിലി അവിടുത്തെ അധീനത്തിലായിത്തീരുമല്ലൊ.''

സുഹൃത്തായ സുപാർശ്വന്റെ വാക്കുകൾകേട്ട ദശാനനൻ അതിനെ സ്വീകരിച്ചമട്ടിൽ അവിടെനിന്നും കൊട്ടാരത്തിലേക്ക് മടങ്ങി. ദുഷ്ടാശയനായ ആ വീര്യവാൻ മിത്രങ്ങളോടൊത്തു്, രാജകീയസഭയിൽ എത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിനാലാം സർഗ്ഗം. [മൂലബലയുദ്ധം]

ദർബാറിൽ രത്നസിംഹാസനത്തിൽ, ക്രുദ്ധസിംഹതുല്യനായ രാവണൻ ഇരുന്നു. പുത്രദുഃഖം ആ ധീരവീരനെ അടിക്കടി നെടുവീർപ്പുകളിടുവിച്ചിരുന്നു.

ദ്വേഷ്യവും വ്യസനവും അധീനത്തിലാക്കിയ അസുരേന്ദ്രൻ കൈകൂപ്പിക്കൊണ്ടു് സേനാപതികളോടും അമാത്യന്മാരോടും പറഞ്ഞു:—

"നിങ്ങളെല്ലാവരും പുറപ്പെടുവിൻ. എല്ലാ ഗജങ്ങളും അശ്വങ്ങളും രഥങ്ങളും കാലാൾപ്പടകളും പോരട്ടെ. ലങ്കയിലെ സർവ്വപടകളും ഒന്നിച്ചു് രാമനെ ചുററിനിന്നു്, കാളമേഘങ്ങൾ മാരിചൊരിയുന്നതുപോലെ, ബാണവർഷം തുടങ്ങുവിൻ. നാലുഭാഗത്തുനിന്നും തുരുതുരെവരുന്ന അമ്പുകൾകൊണ്ടു് ആ രാമൻ ഇന്നത്തെ യുദ്ധത്തിൽ ദേഹംമുറിഞ്ഞു് വീഴണം. അല്ലെങ്കിൽ നിങ്ങളിന്നു് അടരിൽ അടിമുടി പിളന്ന ദേഹത്തോടുകൂടിയ ആ രാമനെ നാളെ എല്ലാവരും കാണത്തക്കവിധം ഞാൻ നിഗ്രഹിക്കാം."

രാക്ഷസചക്രവർത്തിയുടെ ആജ്ഞ ശിരസാവഹിച്ച അവരെല്ലാം പുറപ്പെട്ടു. ആന, കുതിര തേര് കാലാൾ തുടങ്ങിയ പടകൾ ഒരുങ്ങി. ശരീരങ്ങളെ ഛിന്നഭിന്നങ്ങളാക്കാൻ കഴിവുള്ള പരിഘങ്ങൾ-പട്ടസങ്ങൾ-വാളുകൾ-നിശിതശരങ്ങൾ-വെൺമഴുക്കൾ-എന്നിവ കപിവരന്മാരിൽ ആഞ്ഞെറിയുവാൻതുടങ്ങി. ഭയജനകമായ അടരാണു് ആ സൂര്യോദയത്തിൽ തുടങ്ങിയതു്. വാനരന്മാരും അസുരന്മാരും, പലതരത്തിലുള്ള ഗദകൾ- വാളുകൾ- കന്തങ്ങൾ തുടങ്ങിയവ ചാട്ടി പരിക്കുണ്ടാക്കി. ഓട്ടവും ചാട്ടവും ദ്വന്ദ്വയുദ്ധവുംകൊണ്ടു് ഉയർന്നു തുടങ്ങിയ പൊടിപടലം രക്തമാരികൊണ്ടു് അമർന്നുപോയി. ആനകളും തേരുകളുമാകുന്ന തീരങ്ങൾ, കുതിരകളാകുന്ന മത്സ്യങ്ങൾ, കൊടിമരങ്ങളും മെയ്കളുമാകുന്ന ചണ്ടാടങ്ങൾ, ഇങ്ങനെയുള്ള ചോരപ്പുഴകൾ പലവഴിയെ ഒഴുകി. ചെന്നിണത്തിൽ മുഴുകിയ വാനരപ്രമുഖന്മാർ, അരക്കന്മാരുടെ കൊടിമരങ്ങൾ പോർച്ചട്ടകൾ, രഥങ്ങൾ അശ്വങ്ങൾ എന്നിവയെ ചാടിച്ചാടി ഛിന്നമാക്കിയിട്ടു. തീക്ഷ്ണങ്ങളായ ദന്തങ്ങൾ നഖങ്ങൾ എന്നിവയാൽ കപിവരന്മാർ, രാക്ഷസന്മാരുടെ, മുടിയും ചെവിയും നെററിയും മൂക്കും കടിച്ചും മാന്തിയും മുറിച്ചിട്ടു. ഓരോ രാക്ഷസൻേറയുമടുത്തു് അനേകം കപികൾ ഒന്നിച്ചു്, വൃക്ഷങ്ങളിലേക്കു് പക്ഷികൾ എന്നപോലെ ഓടിയടുത്തു. ഘനമാന ഗദകളാൽ-നിശിതങ്ങളായ ഖഡ്ഗങ്ങളാൽ— മൂർച്ചയുള്ള കന്തങ്ങളാൽ—വജ്രതുല്യങ്ങളായ വെൺമഴുക്കളാൽ അസുരന്മാരും വാനരന്മാരെ പിളർത്തിയിട്ടു.

വാനരപ്പട വല്ലാതെ നശിക്കുവാൻ തുടങ്ങിയ ശരണ്യനായ ദാശരഥിയുടെ സവിധത്തിൽ അവരെല്ലാമെത്തി അഭയംപ്രാപിച്ചു. ഉജ്ജ്വലകാന്തിയാന്ന രഘുപുംഗവൻ ഉൽക്കടമായ കോദണ്ഡമേന്തി; രാക്ഷസപ്പടയെ നേരിട്ടു്, ശര

മാറിത്തുടങ്ങി. ബാണാഗ്നികൊണ്ട് ചുട്ടെരിക്കുന്ന ദേവനെ, കാർമേഘങ്ങൾക്ക് ആദിത്യനെയെന്നപോലെ എതിരിട്ടവാൻ ദൈത്യന്മാർക്ക് സാധിയ്ക്കാതെയായി. ശ്രീരാമചന്ദ്രനെ ആരും കാണുന്നില്ല; ദുഷ്ക്കരങ്ങളായ കൃത്യങ്ങൾ തുടർന്നുകാണുന്നുമുണ്ട്. ദേവൻെറ കർമ്മങ്ങളോ അതിദാരുണവുമാണ്. അരണ്യത്തിലടിക്കുന്ന കൊടുങ്കാററുപോലെയായി രഘുവരൻ. ആർക്കും കാണുവാൻ സാധിക്കുന്നില്ല; അനുഭവിക്കാൻ മാത്രംകഴിഞ്ഞു. രാമബാണങ്ങൾ രാക്ഷസന്മാരിൽ തറയ്ക്കുന്നു; അവരുടെ അവയവങ്ങൾ മുറിയുന്നു; പ്രാണൻപോകുന്നു; എന്നാൽ അത്യത്ഭുതം! എവിടെ നോക്കിയിട്ടും ശ്രീരാമചന്ദ്രസ്വാമിയെ കാണുന്നില്ല. ശരങ്ങൾവരുന്നതല്ലാതെ, കൈവേഗമിയന്ന ദാശരഥിയെ രാക്ഷസന്മാർക്ക് കാണാനെ സാധിക്കാതായി. ഇന്ദ്രിയാന്തർഭൂതനായി വിലസുന്ന ആത്മാവിനെ സാധാരണ പ്രജകൾക്ക് കാണുവാൻ സാധിക്കുമോ?

"ഇതാ ആനക്കൂട്ടങ്ങളെ ക്രൂരമ്പുകളാൽ ഒന്നിച്ച് നശിപ്പിക്കുന്നു; ഇതാ മഹാരഥന്മാർ ജീവനററു വീഴുന്നു; കാലാൾപ്പടയും കുതിരപ്പടയും തുരുതുരെ വാണ് ഇതാ അന്തകാലയത്തിലേക്ക് പോകുന്നു."

ഇങ്ങനെ പറയുന്ന രാക്ഷസന്മാർ പരസ്പരം ഏററുമുട്ടുവാനും നിഗ്രഹിക്കുവാനും തുടങ്ങി. അവർ അന്യോന്യം നോക്കുമ്പോൾ, ഒരാൾ മററൊരാളെ കാണുന്നതു് ശ്രീരാമതുല്യനായിട്ടാണ്.

നല്ലപോലെ ശ്രദ്ധിച്ചു; രാവണപ്പടയെ ചുട്ടെരിയ്ക്കുന്ന ശ്രീരാമനെ അവർ കാണുന്നില്ല. മഹാപ്രഭു അത്യുത്തമമായ ഗാന്ധർവ്വാസ്ത്രത്താൽ അവരുടെ ജ്ഞാനം കെടുത്തിയിരിക്കുന്നു.

അതുകൊണ്ടു് എവിടെ നോക്കിയാലും ശ്രീരാമനെ–ആയിരമായിരം ശ്രീരാമചന്ദ്രന്മാരെ–കണ്ടുതുടങ്ങി; എന്നാൽ യഥാർത്ഥദേവനെ ആരുംതന്നെ കാണുന്നുമില്ല. ആ വൻപോരിൽ രാഘവൻ ഏകനാണ് ഒരു ഭാഗത്തു്. ഒരു തീക്കൊള്ളി അതിവേഗത്തിൽ വട്ടത്തിൽ ചുററുമ്പോൾ കാണുന്ന വലയംപോലെ, കോദണ്ഡത്തിൻെറ വട്ടം ചുററുന്ന പൊൻതലമാത്രം കാണാം; ശ്രീരാമനെ കാണുന്നില്ല. വില്ലിൻകൂടമാകുന്ന ത്രുപം, ബലമാകുന്ന ജ്വാല, അമ്പുകളാകുന്ന മുനകൾ, ചെറുഞാണൊലിയാകുന്ന ഘോഷം, ഉജ്ജ്വലതേജസ്സാകുന്ന അച്ചുതണ്ടു്, ഞാണാകുന്ന ശോഭ, ദിവ്യാസ്ത്രമാകുന്ന മൂർച്ച, ഇങ്ങിനെ ശ്രീരാമനാകുന്ന ചക്രം, കാലചക്രമെന്നപോലെ അരക്കന്മാരെ തെരുതെരെ നശിപ്പിക്കുന്നതുമാത്രം കാണായി.

വായുവേഗതുല്ല്യമുള്ള രഥങ്ങൾ പതിനായിരം; കരുത്തേറിയ ഗജസൈന്യങ്ങൾ പതിനെണ്ണായിരം; ഉത്തമങ്ങളായ അശ്വപ്പടകൾ പതിനാലായിരം; കാലാൾപ്പടകൾ രണ്ടുലക്ഷം, ഇത്രയും വലിയൊരു പട-കാമരൂപികളും കൂടിയായ അരക്കപ്പട-ശ്രീരാമചന്ദ്രൻ ഒരേ ഒരാളാൽ ഒരൊററ യാമാർദ്ധംകൊണ്ടു്-മൂന്നേമുക്കാൽ നാഴികകൊണ്ടു്-അഗ്നിതുല്ല്യശരങ്ങളാൽ നശിപ്പിക്കപ്പെട്ടു.

ധ്വജങ്ങൾ പൊട്ടിവീണു; കുതിരകൾ ചത്തു; തേരുകൾ പൊടിഞ്ഞു; ബാക്കിയായ രാക്ഷസന്മാർ ലങ്കാപുരിയിലേക്കു് ഓടി രക്ഷപ്പെട്ടു. ചത്തുകിടക്കുന്ന ആനകൾ കുതിരകൾ പടയാളികൾ ഇവയെക്കൊണ്ടു്, ക്രുദ്ധനായ കാലരുദ്രൻെറ കളിത്തറപോലെ യുദ്ധക്കളം കാണപ്പെട്ടു. ദേവന്മാർ-ഗന്ധർവ്വന്മാർ-സിദ്ധന്മാർ-ഋഷീന്ദ്രന്മാർ തുടങ്ങിയവരെല്ലാം ശ്രീരാമൻെറ ഈ കൃത്യത്തെ, നന്നു് നന്നു് എന്നിങ്ങനെ ഉച്ചത്തിൽ പുകഴ്ത്തി. ധർമ്മസ്വരൂപനായ ശ്രീരാമചന്ദ്രൻ, അടുത്തുനില്ക്കുന്ന സുഗ്രീവൻ, വിഭീഷണൻ, ഹനുമാൻ-ജാംബവാൻ-മൈന്ദൻ-ദ്വിവിദൻ എന്നിവരോടു് മന്ദഹാസത്തോടെ അരുളിചെയ്തു:—

"ഈ ദിവ്യമായ അസ്ത്രപ്രയോഗസാമർത്ഥ്യം എനിക്കും ത്രിപുരാന്തകനും മാത്രമെ അറിയുകയുള്ളു."

ഇങ്ങനെ രാവണൻെറ ശക്തിക്കു് ആധാരമായി കണക്കാക്കുന്ന യാതുധാനപ്പടയെ കോദണ്ഡപാണിയായ രഘുപതി അതുല്ല്യമായ വേഗത്തിൽ, അവർണ്ണ്യമായ കരകൗശലത്താൽ, യാമാർദ്ധംകൊണ്ടു് നിശ്ശേഷം നശിപ്പിച്ചു. മഹേന്ദ്രതുല്ല്യനായ മഹാപ്രഭു ദാശരഥി, ശസ്ത്രമാരി ഇത്രയധികം പൊഴിച്ചിട്ടും അല്പമെങ്കിലും പരവശനായിട്ടില്ലെന്നതു് എല്ലാവരേയും അത്ഭുതപ്പെടുത്തുകതന്നെ ചെയ്തു. അതിസന്തോഷമിയന്ന വാനരന്മാർ, സീതാപതിയെ സ്തുതിക്കുന്നതു് വ്യക്തമായി കേട്ടു. ലക്ഷ്മണസഹിതനായ കാകുൽസ്ഥൻ കോദണ്ഡമൂന്നിക്കൊണ്ടു് യുദ്ധക്കളത്തിൽ, കപിവീരമദ്ധ്യത്തിൽ ഉജ്വലകാന്തിയോടെ നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ തൊണ്ണൂററിനാലാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിഅഞ്ചാം സർഗ്ഗം. [രാക്ഷസീവിലാപം]

അതിശൂരന്മാരായ പടയാളികൾ കെല്പേറിയ ആനപ്പടകൾ, കുതിരപ്പട

കൾ, ചെന്തീവണ്ണക്കൊടിമരംചേർന്ന രഥങ്ങൾ, എന്നിവ അനേകായിരം വീതം. പൊൻകൊടിക്കാലുകളോടുകൂടിയ രഥങ്ങൾ, ഗദ, പരിഘം തുടങ്ങിയവരായുധങ്ങൾ ധരിച്ചവരും കാമരൂപികളുമായ ഈ സൈന്യത്തെ മുഴുവൻ അക്ലിഷ്ടചേഷ്ടിതനായ ശ്രീരാമചന്ദ്രൻ പൊന്നണിശ്ശരനിരകളാൽ നിഗ്രഹിച്ചു് തീർത്തു കണ്ടും കേട്ടും, ലങ്കയിലുള്ള രാക്ഷസന്മാരെല്ലാം ഭയപ്പെട്ടു. രാക്ഷസസ്ത്രീകളുമൊന്നിച്ചു് ആലോചന തുടങ്ങി. വിധവകൾ, പുത്രന്മാർ മരിച്ചവർ ബന്ധുക്കൾ മരിച്ചവർ, ഇത്തരത്തിലുള്ള ഭവനങ്ങൾമാത്രമെ ലങ്കയിലുള്ളു. ദുഃഖാധിക്യത്താൽ അവരൊന്നിച്ചു ചേർന്നു വിലപിച്ചു.

“മഹാ മുള്ളുക്കിയായ ശൂർപ്പണഖ, വയറൊട്ടിയ കരാളരാക്ഷസി, സാക്ഷാൽ കാമസുന്ദരനായ ശ്രീരാമനെ എങ്ങിനെയാണു് കണ്ടതു്? സകലജീവരാശികൾക്കും ഹിതമേകുന്നവൻ– സത്വഗുണസമ്പന്നൻ–മനോമോഹനകോമളൻ–ദാശരഥി രാമനെ, വിരൂപിണിയും ലോകവദ്ധ്യയുമായ ആ ദുഷ്ട കുറച്ചൊന്നുമല്ല കാമിച്ചതു്. സകല ദുർഗ്ഗുണങ്ങളും ഒത്തുചേർന്ന ആ ഘോരരാക്ഷസി, സൽഗുണസമ്പന്നനും സുമുഖനുമായ രാമനെ ഭർത്താവാക്കുവാൻ ആഗ്രഹിച്ചു. ദേഹം മുഴുവൻ ചുക്കിച്ചുളിഞ്ഞു് മുടി നരച്ചു്, യാതൊരു തരത്തിലും യാതൊരു പൊരുത്തവുമില്ലാത്ത അവൾ, നമ്മുടെയെല്ലാം നിർഭാഗ്യത്താലാണു് രാമനിൽ ആക്രമണത്തിനു് മുതിർന്നതു്. പരിഹാസാർഹവും, സർവ്വലോകനിന്ദ്യവുമായ ആ ദുഷ്കൃത്യം ഖരനേയും ദൂഷണനേയും ത്രിശിരസ്സിനേയും അനേകം ഉത്തമ രാക്ഷസന്മാരേയും പരലോകത്തിലേക്കു് അയച്ചു. ആ ഒരൊററക്കാരണത്താലാണു് ഈ കൊടുംവൈരം ദശാനനൻ നിർമ്മിച്ചതുതന്നെ. രാക്ഷസരാജാ രാവണൻ സ്വയം ഹതനാകുവാൻവേണ്ടിമാത്രം സീതയേയും കൊണ്ടുപോന്നു. ഈ ദശമുഖനു് ഒരിക്കലും ജനകാത്മജയെ കിട്ടുന്നതല്ല. തീരാപ്പകയാണു്, അത്യുജ്ജ്വലനായ രാമനിൽ ഉറപ്പിച്ചുവെച്ചതും. വൈദേഹിയെ ആഗ്രഹിച്ച വിരാധനെ രഘുവീരൻ ഒററക്കു കൊന്നതുമാത്രം മതിയല്ലോ ദൃഷ്ടാന്തത്തിനു്.

അതിഘോരകർമ്മങ്ങൾ ചെയ്തുകൊണ്ടു് വിഹരിച്ചിരുന്ന പതിനാലായിരം രാക്ഷസന്മാരെ, ജനസ്ഥാനത്തിൽവെച്ചു്, തീജ്വാല വമിക്കുന്ന സായകങ്ങളാൽ നിഗ്രഹിച്ചു. അജയ്യരായ ത്രിശിരസ്സിനേയും ദൂഷണനേയും അമേയബലവാനായ ഖരനേയുംകൂടി ജനസ്ഥാനത്തിൽവെച്ചു് ഹനിച്ചതു്പോരെ ദൃഷ്ടാന്തത്തിനു്. യോജനനീളമുള്ള കൈകളാണു് കബന്ധനുള്ളതു്. രക്തപാനനിരതനായ അവൻ ചൊടിച്ചു് ആർത്തടുത്തപ്പോൾ നിഗ്രഹിച്ചതുപോരെ ദൃഷ്ടാന്തത്തി

ന്നു്. മഹാമേരുതുല്യനും അചിന്ത്യബലവാനുമായ ഇന്ദ്രസൂനുബാലിയെ രാഘവൻ നിഗ്രഹിച്ചില്ലെ, അതുപോരെ ദൃഷ്ടാന്തത്തിന്നു്. നിരാശനായി രാജ്യത്തിൽ നിന്നു് ബഹിഷ്കൃതനായ സുഗ്രീവന്നു് വനാരരാജ്യാധിപത്യം നൽകിയില്ലെ? അതു പോരെ ദൃഷ്ടാന്തത്തിന്നു്. രാക്ഷസവംശത്തിന്നുമുഴുവൻ ഹിതമായ ധർമ്മകാര്യങ്ങൾ, അർത്ഥവും യുക്തിയുമൊത്ത വാക്കുകളെക്കൊണ്ടു് വിഭീഷണൻ വിവരിച്ചു. അജ്ഞാനിയായ ദശകന്ധരൻ അന്നതു് തള്ളിക്കളഞ്ഞു. ഇളയരാജാ വിഭീഷണൻ ഉപദേശിച്ചതുപോലെ ചെയ്തിരുന്നുവെങ്കിൽ ഈ ലങ്ക ഇങ്ങനെ ചുടുകാടായിത്തീരുമായിരുന്നില്ല; എല്ലാവരും ദുഃഖാബ്ധിയിൽ പതിക്കുമായിരുന്നില്ല. കഷ്ടം! മഹാകഷ്ടം! ശ്രീരാമനാൽ കുംഭകർണ്ണനും, ലക്ഷ്മണകുമാരനാൽ ദുർധർഷനായ അതികായനും, പൊന്നുണ്ണിയായ ഇന്ദ്രജിത്തും ഹതരായിട്ടും ഇതെല്ലാം കേട്ടിട്ടും ഈ രാവണൻ അറിയുന്നില്ലല്ലോ.''

''എന്റെ മകൻ! എന്റെ സഹോദരൻ! എന്റെ ഭർത്താവു്! അടരിൽ നിഗ്രഹിക്കപ്പെട്ടു!!'' എന്നിങ്ങനെ രാക്ഷസികൾ വിലപിക്കുന്ന ദീനസ്വരങ്ങൾ ഓരോ ഭവനത്തിൽനിന്നും ഉയന്നു.

രഥങ്ങളും മാതംഗങ്ങളും, അശ്വങ്ങളും ആയിരമായിരം, ശൂരനായ രാമൻ നശിപ്പിച്ചു. അടരിൽ ഹതരായ രാക്ഷസപ്പടയാളികൾ എത്രയെത്ര ആയിരം? സാക്ഷാൽ രുദ്രനോ, മഹാവിഷ്ണുവോ, നൂറുയാഗങ്ങൾ ചെയ്ത ദേവേന്ദ്രനോ അന്തകനോ ആരാണു് രാമന്റെ രൂപത്തിൽ വന്നു നമ്മെ കൊല്ലുന്നതു്? മഹാശക്തരായ വീരന്മാരെ രാമൻ കൊന്നതിനാൽ ആയുസ്സിൽ ആശയററ നാം അനാഥരായി വിലപിക്കേണ്ടിവന്നു. ഇത്രമാത്രം അത്യുഗ്രമായ ഭയം രാമനിൽ നിന്നു ഏററതു്, മഹാവരങ്ങൾ വാങ്ങിയവനും ശൂരനും നമ്മുടെ രാജാവുമായ ദശഗ്രീവൻ അറിയുന്നില്ല. രാമനെ പോരിൽ എതിർക്കുന്നവനെ രക്ഷിക്കുവാൻ, ഗന്ധർവ്വരോ ദേവകളോ പിശാചുക്കളോ ദൈത്യന്മാരോടു് ഒത്തുചേർന്നു് പരിശ്രമിച്ചാൽകൂടി സാധിക്കുന്നതല്ല. ഓരോരുത്തരും യുദ്ധത്തിന്നുപോകുമ്പോൾ കാണുന്നതു് ദുർന്നിമിത്തങ്ങൾമാത്രം. രാമനെ കൊണ്ടാണു് രാവണന്റെ അവസാനമെന്നു പറയുന്നു. ദേവന്മാരിൽനിന്നും അസുരന്മാരിൽനിന്നും മാത്രമെ വിധാതാവു് നിർഭയത്വം രാവണന്നു് നൽകിയിട്ടുള്ളു. പരമ പ്രീതനായ ബ്രഹ്മാവിനോടു് നരരിൽനിന്നു് അഭയമൊട്ടു് ഇരന്നതുമില്ല. അതുകൊണ്ടാണു് നരന്മാരിൽനിന്നു്, ഇത്രയും കഠിനഭയം രാവണനും രാക്ഷസന്മാക്കും അനുഭവിക്കേണ്ടി വന്നതും; പ്രാണാവസാനം സംഭവിച്ചതും. കരുത്തനായ രാവണൻ വരലബ്ധി

യുള്ള അഹങ്കാരത്താൽ ദേവന്മാരെ ദുഃഖിപ്പിച്ചപ്പോറ അവരെല്ലാവരും വിധാതാവിനെ തീവ്രതപസ്സുചെയ്തു് പ്രത്യക്ഷമാക്കി. അമരന്മാരുടെ ഹിതത്തിന്നുവേണ്ടി, മഹാത്മാവായ പിതാമഹൻ സന്തോഷത്തോടെ ഇപ്രകാരം പറഞ്ഞു:—

"ഇന്നുമുതൽ ദാനവംശത്തിൽ ജനിച്ചവരെല്ലാം, മൂന്നുലോകങ്ങളിലും പേടിയോടുകൂടി മാത്രമെ സഞ്ചരിക്കു. എല്ലാകാലത്തേക്കും ബാധകവുമാണിതു്."

വീണ്ടും ദേവന്മാർ ഒന്നിച്ചു് ദേവേന്ദ്രനോടുകൂടി കഠിനതപംചെയ്തു്, മുപ്പുരാരിവൃഷഭധ്വജനെ-ശ്രീപരമേശ്വരനെ-സംപ്രീതനാക്കി. സന്തുഷ്ടനായ മഹാദേവൻ അമരന്മാരോടു് അരുളിച്ചെയ്തു:—

"നിങ്ങളുടെ നന്മക്കും, അസുരവംശനാശത്തിന്നുമായി ഒരുവറ ഉണ്ടാകും."

പണ്ടു് അമർത്ത്യന്മാരാൽ അയച്ച ക്ഷുത്തു് ദൈത്യന്മാരെ ബാധിച്ചതുപോലെ, രാവണാനാചിതരായ നമ്മളെ, രക്ഷോവംശനാശിനിയായ സീത ഭക്ഷിക്കും, നേരും നെറിയുമില്ലാത്ത ദുരാത്മാവു് രാവണൻചെയ്ത അനീതികൊണ്ടു് ദുഃഖാഗ്നിയിൽ പതിച്ചു് ഘോരനാശം അണയുകയായി. കല്പാന്തകാലത്തിലെ അന്തകനെപ്പോലെ രാമനാൽ ബാധിതരായ നമ്മളെ, ത്രിലോകങ്ങളിലുള്ള ആരുതന്നെ വിചാരിച്ചാലും രക്ഷപ്പെടുത്താൻ സാധിക്കുന്നതല്ല. അതിഭയത്തിൽ മഗ്നരായ നമുക്കു് ഒരാളും ശരണ്യനായി കാണുന്നില്ലല്ലോ. നാലുപുറവും കത്തിയെരിയുന്ന അരണ്യമദ്ധ്യത്തിലെ പിടിയാനകറക്കു് എന്താണൊരുഗതി? മഹാനുഭാവനായ പൗലസ്ത്യൻ വിഭീഷണൻ ചെയ്യേണ്ടതേതോ അതാണു് ചെയ്തതു്. ഏതൊരാളെ ശരണം പ്രാപിക്കണമോ അവിടെയാണു്-ഏതൊരാളിൽ നിന്നാണോ ഭയം ഉണ്ടാകുന്നതു് അവിടെയാണു്-അഭയം യാചിച്ചതു്. ഉത്തമോത്തമനായ വിഭീഷണനാണു് ഭാഗ്യവാൻ."

രാക്ഷസസ്ത്രീകറ ഇത്തരം വാക്കുകറ ഉച്ചത്തിൽ പറഞ്ഞുകൊണ്ടു് പരസ്പരം ആലിംഗനംചെയ്തു. അഴലേറിയ അവർ വാടിയവദനത്തോടെ ഘോരശബ്ദത്തിൽ വിലപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിഞ്ചാം സർഗ്ഗംഅവസാനിച്ചു.

## തൊണ്ണൂററിആറാം സർഗ്ഗം. [രാവണനിർഗ്ഗമം]

ദുഃഖനിമഗ്നരായ രാക്ഷസസ്ത്രീകൾ, ലങ്കയിലെ ഓരോഗൃഹത്തിൽനിന്നും വിലപിക്കുന്ന ദീനദീനശബ്ദം രാവണൻ കേട്ടു. ദീർഘദീർഘം നിശ്വസിച്ചുകൊണ്ടു് അല്പനേരം ആലോചിച്ചു. അവസാനത്തിൽ ക്രുദ്ധനും ഘോരാകാരനുമായിത്തീർന്നു. കണ്ണുകൾ ചെന്തീക്കനൽപോലെയായി; ചുണ്ടുകടിച്ചു. ആ സന്ദർഭത്തിൽ അരക്കർക്കുപോലും, എരിയുന്ന കാലാഗ്നിതുല്യനായ ദശാനനനെ ഒന്നു നോക്കുവാൻകൂടി സാധിച്ചില്ല. നോട്ടങ്ങൾകൊണ്ടുതന്നെ ചാമ്പലാക്കത്തക്കവിധം, കോപത്താൽ സുസ്പഷ്ടമല്ലാത്ത അക്ഷരങ്ങളോടെ, അസുരേശ്വരൻചുററും നില്ക്കുന്ന രാക്ഷസന്മാരോടു് —മഹോദരൻ— മഹാപാർശ്വൻ— വിരൂപാക്ഷൻ— എന്നിവരോടു് ആജ്ഞാപിച്ചു:—

"അതിവേഗം പടകളെല്ലാം പുറപ്പെടണം. എൻെറ കല്പന എല്ലാവരേയും അറിയിക്കു."

ഭയപ്പെട്ടു് ഒരുഭാഗത്തു് ഒതുങ്ങിപ്പതുങ്ങി നില്ക്കുന്ന രാത്രിഞ്ചരന്മാർ, അരുളപ്പാടു് കേട്ട ഉടനെ, ഓരോഭവനത്തിലുംചെന്നു്, ഉത്സാഹമില്ലാതെയിരിക്കുന്ന പടകളെ പ്രേരിപ്പിച്ചു. നൃപവരാജ്ഞകേട്ട അവർ പുറപ്പെടാമെന്നു് സമ്മതിച്ചു്, മംഗളകർമ്മംചെയ്തു്, യുദ്ധത്തിന്നു് തയ്യാറായി. സ്വാമിയുടെ ജയകാംക്ഷികളായ രാക്ഷസന്മാർ എല്ലാവരും സന്നിധാനത്തിൽ എത്തിച്ചേർന്നു. യഥാവിധി രാവണനെ ആദരിച്ചു് കൈകൂപ്പിയ, മഹോദരൻ— മഹാപാർശ്വൻ—വിരൂപാക്ഷൻ എന്നിവരോടു് അരിശം മൂത്തിട്ടാണെങ്കിലും ചിരിച്ചുകൊണ്ടു് രാവണൻ പറഞ്ഞു:—

"കല്പാന്തകാലത്തിലെ സൂര്യരശ്മിസദൃശങ്ങളായ തീക്ഷ്ണശരങ്ങളാൽ, ഞാൻ ഇന്നു് രാമലക്ഷ്മണന്മാരെ യമപുരിക്കു അയയ്ക്കുന്നുണ്ടു്. ഖരൻ—കുംഭകർണ്ണൻ—പ്രഹസ്തൻ—ഇന്ദ്രജിത്തു് ഇവരെ സംതൃപ്തരാക്കത്തക്കവിധം, ശത്രുക്കളെ ഞാനിന്നു വധിക്കുന്നുണ്ടു്. ആകാശം—ദിക്കുകൾ—ആറുകൾ—സാഗരങ്ങൾ എന്നിവ, എൻ്റെ ശരങ്ങളാകുന്ന മേഘത്താൽ ഇന്നു മറയ്ക്കുന്നുണ്ടു്. വാനരവരപ്രമുഖന്മാരുടെ ഓരോ വകുപ്പിനേയും ഈവില്ലിൽനിന്നു പുറപ്പെടുന്ന തൂവൽവെച്ച ശരങ്ങൾകൊണ്ടു് ഞാനിന്നു മുടിക്കും. കൊടുങ്കാററുപോലെ വേഗതയേറിയ തേരിൽക്കയറിയ ഞാൻ, വില്ലാകുന്ന ആഴിയിൽനിന്നു് ഉയരുന്ന ബാണങ്ങളാകുന്ന അലച്ചാർത്തുകളെക്കൊണ്ടു്, കപിപ്പടയെ ഛിന്നഭിന്നമാക്കും. താമരപ്പൂവല്ലി നിറമൊത്ത

പ്ലവംഗസമൂഹമാകുന്ന പൊയ്കകളെ-മുഖങ്ങളാകുന്ന പത്മങ്ങൾ വികസിച്ചുനിൽക്കുന്ന സരസ്സുകളെ—മദയാനയെപ്പോലെ ഇറങ്ങിനിന്നു ഞാൻ കലക്കും. കപീന്ദ്രന്മാരുടെ ആനനങ്ങളെ അമ്പുകളിൽ കോർത്ത്, തണ്ടുകളോടുകൂടിയ താമരപ്പൂക്കളെപ്പോലെ ഈ ഭൂമിയെ ഞാനിന്നു അലങ്കരിക്കും. വൃക്ഷങ്ങളും കല്ലുകളും ആയുധമാക്കിയിട്ടുള്ള ആ ഹരിവീരന്മാരെ, ഒരുശരംകൊണ്ടുതന്നെ നൂറുകണക്കിൽ ഞാൻ പിളർത്തും. ഈ ലങ്കാരാജ്യത്തിൽ, ഭർത്താവും, സഹോദരനും, മകനും മൃതരായതുകൊണ്ട് കണ്ണീരൊലിക്കുന്നതിനെ, ശത്രുഹനനംകൊണ്ട് ഞാനിന്ന് തുടയ്ക്കും. എന്റെ സായകങ്ങളാൽ കീറിമുറിഞ്ഞ ശരീരങ്ങളോടെ കിടക്കുന്ന വാനരജഡങ്ങളെക്കൊണ്ട് മന്നിടംമുഴുവൻ യുദ്ധത്തിൽ ഞാനിന്നുമൂടും. കുറുക്കൻ കഴുകൻ തുടങ്ങിയ മാംസാശികൾക്കുമുഴുവൻ സുഭിക്ഷമായ മൃഷ്ടാന്നത്തെ ശത്രുമാംസത്താൽ ഇന്ന് ഞാൻ നൽകും. എന്റെ രഥം അതിവേഗത്തിൽതെയ്യാറാക്കട്ടെ. ഉത്തമചാപം ക്ഷണത്തിൽകൊണ്ടുവരട്ടെ; ബാക്കിയുള്ള രാക്ഷസപ്പടകൾ മുഴുവൻ ഒന്നിച്ചുപോരട്ടെ.''

അടുത്തുതന്നെ നില്ക്കുന്ന സേനാനായകന്മാരോട്, സൈന്യങ്ങളെ വേഗത്തിൽ പുറപ്പെടുവിക്കുവാൻ മഹാപാർശ്വൻ പിന്നേയും നിർദ്ദേശിച്ചു. അവർ ലങ്കാരാജ്യത്തിലെ ഓരോഭവനത്തിലുംകയറി, എല്ലാരാക്ഷസന്മാരേയും വെമ്പിച്ചു. അല്പസമയംകൊണ്ട്, ഭീഷണന്മാരായ രാക്ഷസപ്പടകൾ ആർപ്പുവിളിച്ചു എത്തിത്തുടങ്ങി. ഭീമാസ്യന്മാരായ അവർ, വാൾ-പട്ടസം-ശൂലം-ഗദ-മുസലം-ശരം-ശക്തി-അതിനിശിതങ്ങളായ ഉത്തമവെൺമഴു-ഉലക്ക-തെളിഞ്ഞുമിന്നുന്ന ചക്രം-മൂർച്ചയേറിയകൂടം- ഭിണ്ഡിപാലം— ശതഘ്നി—തുടങ്ങിയവയും ഉത്തമങ്ങളായ മററായുധങ്ങളും എടുത്തിട്ടുണ്ട്. രാവണാജ്ഞപ്രകാരം, എട്ടുകുതിരകളെ പൂട്ടിയതും, അതിവേഗതയാർന്നതും, സൂതനോടുകൂടിയതുമായ ഒരുശ്രേഷ്ഠരഥം സേനാനായകൻ ക്ഷണത്തിൽകൊണ്ടുവന്നു. സ്വതേജസ്സുകൊണ്ട് തേരിനെത്തന്നെ തിളങ്ങിപ്പിച്ച്, അനേകായിരം നിശാചരന്മാരാൽ ആവൃതനായ രാവണൻ രഥത്തിലേറി. ശക്തികൊണ്ട് ഭൂമിയെത്തന്നെ പിളക്കുന്നതുപോലെയാണ് രാക്ഷസേശ്വരന്റെ സന്നാഹം. മഹാപാർശ്വൻ—മഹോദരൻ— ദുർജ്ജയനായ വിരൂപാക്ഷൻ ഇവർ രാവണാനുജ്ഞപ്രകാരം തേരിലാരോഹണംചെയ്തു. പാരിനെത്തന്നെ പൊളിക്കത്തക്ക ഊക്കോടെ, ജയസിദ്ധിക്കായി പുറപ്പെട്ടവൻ പക സന്തോഷത്തോടെ ഉച്ചത്തിൽ ആർത്തു.

ശ്രീരാമലക്ഷ്മണന്മാർ വസിയ്ക്കുന്ന ഉത്തമഗോപുരംവഴിയ്ക്കാണ്, കാലാന്തകതുല്യനായ അരക്കർകോൻ, രാക്ഷസപ്പടയാൽ ആവൃതനായി, മഹാരഥത്തിൽ

കയറി, കെല്പേറിയ ചാപമെടുത്തു് യാത്രതിരിച്ചതു്. പെട്ടെന്നു് സൂര്യന്റെ നിറംമങ്ങി; ദിക്കുകൾ ഇരുട്ടിലാണ്ടു; ഘോരങ്ങളായ പക്ഷികൾ ശബ്ദിച്ചു; ഭൂമിചലിച്ചു; കാർമേഘത്തിൽനിന്നു് രക്തവർഷമുണ്ടായി; സഞ്ചാരസമയത്തിൽ അശ്വങ്ങളുടെ കാലിടറി; കറക്കന്റെ ഭീകരമായ ഓരിയിടൽ തുടരെത്തുടരെ ഉണ്ടായി; കൊടിയുടെ മുകളിൽ ഉഗ്രനായ ഒരുകഴുകൻ വന്നിരുന്നു; ഇടത്തെ കണ്ണു് വിറച്ചു; കയ്യു് ചലിച്ചു; മുഖത്തിൽ പെട്ടെന്നൊരുവൈവർണ്ണ്യം ഉദിച്ചു; അവിചാരിതമായി ശബ്ദം അല്പം അടഞ്ഞു. യുദ്ധത്തിൽ നിധനത്തെ സൂചിപ്പിക്കുന്ന ഇത്തരം ദുർനിമിത്തങ്ങളാണു് തുടൻകണ്ടതു്. ഇടിനാദത്തിൽ ആകാശത്തിൽനിന്നു് കൊള്ളിമീൻ പതിക്കുകമാത്രമല്ല, കാകാരവത്തോടെ അശുഭസൂചകമായ കഴുകന്റെ ശബ്ദവും ഉയരുകയുംചെയ്തു.

കാലചോദിതനായ ദശവദനൻ ഈ കാണുന്ന ഉൽപാതങ്ങളെ നിസ്സാരമാക്കി. കൊലയേല്ക്കാൻവേണ്ടിത്തന്നെ മുന്നോട്ടു നടന്നു. ബുദ്ധിയുടെ അജ്ഞതയാൽ രാക്ഷസരും അനുഗമിച്ചു. വമ്പന്മാരായ അരക്കന്മാരുടെ തേരൊലികേട്ട വാനരന്മാർ സന്തുഷ്ടചിത്തരായി യുദ്ധത്തിന്നു് തയ്യാറായി. നിശാചരവാനരേന്ദ്രന്മാർ ചൊടിച്ചുകൊണ്ടു് പോർ തുടങ്ങി. ജയേച്ഛകൊണ്ടു് രണ്ടുസൈന്യങ്ങളും കൂട്ടിമുട്ടി. നിശാചരപ്പെരുമാൾ പൊന്നണിസ്സായകങ്ങളാൽ വലീമുഖന്മാരെ വലിയ പരിക്കുകളേല്പിച്ചു. ചിലരുടെ നെഞ്ചിടം കീറി; ചിലരുടെ ചെവി മുറിച്ചു; വേറെച്ചിലരെ വീർപ്പുമുട്ടിച്ചു; ചിലരുടെ വാരിഭാഗം പിളർത്തി; ചിലരുടെ കണ്ണുകൾ കളഞ്ഞു; ചിലരുടെ ശിരസ്സു് പൊളിച്ചു. കണ്ണുകൾ ഉരുട്ടി മിഴിച്ചു് വില്ലേന്തിയ ദശഗ്രീവൻ ഏതെല്ലാംവഴികളിൽക്കൂടി തേർ നടത്തിയോ അവിടങ്ങളിലുള്ള വാനരവരന്മാർ മുഴുവൻ, ശരശക്തിതാങ്ങുവാൻ സാധിക്കാതെ പിന്നോക്കമൊഴിഞ്ഞുമാറി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിആറാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിഏഴാം സർഗ്ഗം. (വിരൂപാക്ഷവധം)

രാക്ഷസേശ്വരന്റെ തീക്ഷ്ണബാണങ്ങളാൽ, അവയവങ്ങൾ മുറിഞ്ഞ വാനരയൂഥപന്മാർ തലങ്ങും വിലങ്ങും വീണു് രണക്കളം മൂടി. ദശാസ്യന്റെ സായകങ്ങൾ ദുസ്സഹങ്ങളായിത്തീൻ. ചെന്തീയേല്പാൻ കഴിയാത്ത പാററകൾ

പോലെയായി കപിസൈന്യം. ക്രൂരമ്പുകൾകൊണ്ടു് ശരീരം മുറിഞ്ഞു് നില്ക്കുവാൻ സാധിക്കാതെ അവർ തീപ്പിടിച്ച അരണ്യങ്ങളിൽനിന്നു് ആനകളെന്നപോലെ ഓടിത്തുടങ്ങി. കൊടുങ്കാററു് കാർമേഘങ്ങളെപ്പോലെ ദശാസ്യൻ കപിസൈന്യങ്ങളെ പറപ്പിച്ചു് മുന്നോട്ടടുത്തു. പ്ലവംഗമക്കൂട്ടത്തെ നാലുപാടും പായിച്ചുകൊണ്ടു് രാവണൻ നേരിട്ടുചെന്നതു് ശ്രീരാമചന്ദ്രന്റെ സമീപത്തേക്കാണു്. അതിതേജസ്സിയന്ന പൗലസ്ത്യൻ ശ്രീദാശരഥിയായി പൊരുതുവാൻ തയ്യാറായി.

അടരിൽ തോറേറാടുന്ന കീശവരന്മാരെ കണ്ട രാജാസുഗ്രീവൻ, പടനടുവിൽ തന്റെ സ്ഥാനത്തിൽ സുഷേണനെ നിർത്തി. സ്വതുല്ല്യനാണു് സുഷേണൻ എന്നു് അദ്ദേഹത്തിന്നറിയാം. വൃക്ഷവുമെടുത്തുകൊണ്ടു് ശത്രുക്കളുടെ നേരിട്ടു് ആ അതുല്യബലവാൻ പുറപ്പെട്ടു. ഇരുഭാഗത്തും പിന്നിലുമായി ദ്രുമങ്ങളും അദ്രിശിഖരങ്ങളും യൂഥപമുഖ്യന്മാർ അതിവേഗം അനേകം എത്തിച്ചുകൊടുത്തു. വമ്പനായ സുഗ്രീവൻ അത്യുഗ്രത്തിലുള്ളൊരൊച്ചയിട്ടു് എതിർത്തുതുടങ്ങി. ആശരന്മാരിലെ പ്രമുഖന്മാർ അനേകമനേകം വീണുതുടങ്ങി. ഏററവും വലിയ രൂപമിയന്ന മന്നവൻ വളരെ രാക്ഷസന്മാരെ ചവിട്ടിമെതിച്ചു. കല്പാന്തകാലത്തിലെ കൊടുങ്കാററു് വന്മരങ്ങളെ കടപുഴക്കിയിടുന്നപോലെ, സുഗ്രീവൻ എത്തുന്ന ഭാഗത്തിലുള്ളവർ വീണു. ആ യാതുധാനപ്പടയിൽ, പക്ഷികൾ കൂട്ടമായിരിക്കുന്നതിൽ കൽമഴ പൊഴിക്കുന്ന കാർമേഘംപോലെ വൃക്ഷങ്ങളും പാറക്കല്ലുകളും വാനരേശൻ വർഷിക്കാൻ തുടങ്ങിയപ്പോൾ, തലതകന്ന രാവണപ്പട, മുറിഞ്ഞുവീണ അദ്രികൾപോലെ നാലുപുറവും നിറഞ്ഞു.

കപീശ്വരനാൽ അടിച്ചുടക്കപ്പെട്ട രാക്ഷസവാഹിനി നാലുപുറവുംനിന്നു് നിലവിളിക്കുകയും തുരുതുരെ വീഴുകയും ചെയ്യുന്നതുകണ്ട വിരൂപാക്ഷൻ, തേരിൽനിന്നുചാടി വലിയൊരാനപ്പുറത്തുകയറി. ദുർജയനും മഹാരഥനുമായ വിരൂപാക്ഷൻ തന്റെ പേർ ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടു്, ഘോരമായി ആർത്തുകൊണ്ടു്, പ്ലവംഗരെ നേരിട്ടു. ഗജാധിരൂഢനായ അസുരവരൻ ഘോരസായകങ്ങൾ സുഗ്രീവനിൽ തുരുതുരെ അയച്ചു. പേടിച്ചരണ്ടു നില്ക്കുന്ന രാക്ഷസന്മാർ സന്തുഷ്ടരായി. കൂർത്തശരങ്ങൾ അവനിൽനിന്നു് സ്വശരീരത്തിൽ തട്ടിത്തുടങ്ങിയപ്പോൾ സുഗ്രീവൻ ചൊടിച്ചു. രക്ഷോവരനെ നിഗ്രഹിക്കുവാൻ തീരുമാനിച്ചു. വലിയൊരു വൃക്ഷം പറിച്ചെടുത്തു്, പോരാളിയും കരുത്തനുമായ വാനരൻ, രാക്ഷസന്റെ വാഹനമായ വൻകൊലയാനയുടെ മസ്തകത്തിൽ ഒന്നടിച്ചു. സുഗ്രീവന്റെ

കയ്യൂക്കു് താങ്ങുവാൻ സാധിക്കാത്ത ആ മദഗജം ഒരു വിൽപ്പാടു് പിൻവാങ്ങി അലറിപ്പടിഞ്ഞുപോയി. ചതഞ്ഞ ഗജത്തെ വിട്ടു് ചാടിയ വിരൂപാക്ഷൻ സുഗ്രീവനോടു് നേരിട്ടു. നിശിതഖഡ്ഗവും മൂരിത്തോൽ പൊതിഞ്ഞ പരിചയുമെടുത്ത രാക്ഷസൻ അധിക്ഷേപിച്ചുകൊണ്ടു് വാനരനായകൻെറ അടുത്തേക്കെത്തി. ചൊടിച്ച സുഗ്രീവൻ വലിയൊരു പാറക്കല്ലു് വിരൂപാക്ഷൻെറ നേരിട്ടു് എറിഞ്ഞു. മേഘതുല്യമായ കല്ലു് അടുത്തപ്പോൾ പയററിൽ തെളിഞ്ഞ അരക്കൻ പെട്ടെന്നു് ചാടിമാറി, സുഗ്രീവനെ ഒന്നു് വെട്ടി. കരുത്തൻെറ വെട്ടേററ വാനരേശൻ അല്പനേരം തൻേറടം വിട്ടപോലെയായി. ഉത്തരക്ഷണത്തിൽ, ആ ഭയങ്കരയുദ്ധക്കളത്തിൽവെച്ചു് സുഗ്രീവൻ വിരൂപാക്ഷൻെറ നേരിട്ടു ചാടി, കൈചുരുട്ടി അവൻെറ നെഞ്ചിൽ ഒന്നിടിച്ചു, മുഷ്ടിപാതത്താൽ അതിരുഷ്ടനായ നിശാചരൻ സുഗ്രീവൻെറ പോർച്ചട്ടയെ വാളുകൊണ്ടു് വെട്ടിപ്പൊളിച്ചു. വാനരേശ്വരൻ മുട്ടുകുത്തി വീണു. വീണ്ടും പെട്ടെന്നെഴുന്നേററു് കൈത്തലത്താൽ, ഇടിവാൾപോലെ നക്തഞ്ചരനെ അടിച്ചു. എന്നാൽ അഭ്യാസചതുരനായ അരക്കൻ അതു തട്ടിത്തു്, സുഗ്രീവൻെറ നെഞ്ചിൽ മുഷ്ടിചുരുട്ടി ഒന്നു് പ്രഹരിച്ചു. അതീവ കോപിഷ്ഠനായിത്തീൎന്നു ഹരീശ്വരൻ. തൻെറ താഡനത്തെ അവൻ തടുക്കുകയും ചെയ്തു. വിരൂപാക്ഷനിൽ പഴുതുനോക്കിക്കൊണ്ടു് അൿപുത്രൻ അടർ തുടൎന്നു. അതിനിടയിൽ വലത്തെക്കയ്യു് ക്രോധതാമ്രാക്ഷനായ സുഗ്രീവൻ രാക്ഷസൻെറ ചെന്നിക്കൊന്നു് പതിപ്പിച്ചു. ഇന്ദ്രവജ്രതുല്യമായ അടിയേററ അസുരവരൻെറ നവദ്വാരങ്ങളിൽനിന്നും പ്രസ്രവണശൈലത്തിലെ ജലപ്രപാതംപോലെ രക്തമൊഴുകി; ഛർദ്ദിച്ചു. രക്താഭിഷിക്തനായ വിരൂപാക്ഷൻ അടക്കളത്തിൽവീണു. നിണം നുരഞ്ഞുകൊണ്ടു് വാൎന്നു; ചൊടിച്ച കണ്ണുകൾ ഉരുട്ടി, ഇങ്ങിനെ വിരൂപാക്ഷൻ വിരൂപാക്ഷതയോടെ രുധിരാർദ്രനായി, ഞെട്ടിത്തെറിച്ചു് ഒന്നുരുണ്ടു് നിശ്ചലനായിത്തീൎന്നു. ശത്രുവിൻെറ ഹനനം കണ്ട വാനരന്മാർ വല്ലാതെ ആൎത്തു.

അൎണ്ണവങ്ങളുടെ ഗംഭീര ഗജ്ജനംപോലെ അസുരന്മാരുടേയും വാനരന്മാരുടേയും പടകൾ ഇരമ്പിയലറിക്കൊണ്ടു്, അതിരു് കവിഞ്ഞതുപോലെ അടിച്ചുകയറി. പ്രബലനായ വിരൂപാക്ഷൻ കപീന്ദ്രനാൽ ഹതനായതുകണ്ട കപിരാക്ഷസസൈന്യങ്ങൾ, തീരംകവിഞ്ഞ ഗംഗയാറപോലെയായി. അണികൾ മുറിഞ്ഞു് മുന്നോട്ടാഞ്ഞു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ തൊണ്ണൂററി ഏഴാം സൎഗ്ഗം അവസാനിച്ചു.

## തൊണ്ണൂററിഎട്ടാം സർഗ്ഗം. [മഹോദരവധം]

രാവണൻ സ്വയമായിത്തന്നെ നേതൃത്വമെടുത്ത സൈന്യം ഒരു ഭാഗത്തു്, സൗമിത്രി സഹിതനായ രഘുരാമൻ കോദണ്ഡമെടുത്തു് കാരുണ്യവർഷം പെഴിക്കുന്നതേല്ക്കുന്ന കപിപ്പട ഒരു ഭാഗത്തു്, ഇരുവരയും നടക്കാത്തൊരു ഘൻപോരാണു് അത്യുഗ്രമായി ഇപ്പോഠം നടക്കുന്നതു്. ഇരുസേനകളും വേനല്ക്കാലത്തെ ജലാശയമെന്നപോലെ അതിവേഗത്തിൽ വററിത്തുടങ്ങി. മഹാബലവാനായ വിരൂപാക്ഷവധം, സ്വന്തം പടകളുടെ ഉടവ് ഇതുരണ്ടുംകണ്ട രാവണന്നു് അന്നുവരെ ഉണ്ടാകാത്ത കോപം ഉയന്നു. പ്ലവംഗർ രാക്ഷസവരന്മാരെ നിഗ്രഹിക്കുന്നു, വൻപട ക്രമത്തിൽ ക്ഷയിക്കുന്നു. സ്വന്തം ഭാഗ്യവിപര്യയം ഇങ്ങിനെ ഈ യുദ്ധത്തിൽ സംഭവിക്കുന്നതുകണ്ടു് രാക്ഷസേശ്വരൻ വിഷണ്ണനായി. അടുത്തുതന്നെ നില്ക്കുന്ന, ശത്രുമഥനനായ മഹോദരനോടു് പറഞ്ഞു:—

"മഹാബാഹുവായ മഹോദര, വിരൂപാക്ഷൻ ഹതനായി. ഇനി എന്റെ ജയാശനില്ക്കുന്നതു മുഴുവൻ നിന്നിലാണു്. ഹേ വീര, നിൻെറ പരാക്രമം ഇന്നൊന്നു കാണിക്കു. അരിസൈന്യത്തെ അതിശീഘ്രം നശിപ്പിക്കു. തിന്ന ചോറിൻെറ കൂറുകാണിക്കേണ്ട കാലം എത്തിക്കഴിഞ്ഞു. ഉഗ്രമായയുദ്ധം തുടങ്ങു. നമ്മുടെ സൈന്യം ക്ഷയിക്കുന്നതു നോക്കു."

രാജാജ്ഞ ശിരസാ വഹിച്ച രാക്ഷസേന്ദ്രൻ മഹോദരൻ ശത്രുസൈന്യത്തിലേക്കു പ്രവേശിച്ചു. തിയ്യിലേക്കു് ഈയാംപാററപോലെയാണു് അവൻെറ കയററം. എന്നാൽ മഹാപരാക്രമിയായ അവൻ വാനരന്മാക്കു് വളരെയധികം പരിക്കേൽപിച്ചു. സ്വന്തം സ്വാമിയായ ദൈത്യവരൻെറ കൽപന അക്ഷരം പ്രതി അനുഷ്ഠിക്കാൻ അത്രമാത്രം വെമ്പൽ മഹോദരനുണ്ടു്. കെൽപ്പരായ കപിവരന്മാർ, വലിയ കല്ലുകളും മരങ്ങളുമെടുത്തു് ശത്രുപ്പടയിൽ കയറി ആഞ്ഞെറിയുവാൻ തുടങ്ങി. അതിക്രുദ്ധനായ മഹോദരൻ പൊന്നണിസ്സായകങ്ങളാൽ ഹരികളുടെ കയ്യ്–കാല്–തുട–എന്നിവയെ നുറുക്കിവിട്ടു. രാക്ഷസപ്രമുഖനാൽ പരിക്കേററ കപികളെല്ലാം നാലുപാടും പാഞ്ഞു. ചിലർ സുഗ്രീവസവിധത്തിൽ രക്ഷക്കു എത്തി. വൻവാനരന്മാരുടെ വ്യൂഹംകൂടി ഉടയുന്നതുകണ്ട രാജാ സുഗ്രീവൻ മഹോദരസമീപത്തിലേക്കു് ഓടിയണഞ്ഞു. മലപോലെയുള്ളൊരു വൻകല്ല്, തേജസ്സേറിയ അർക്കാത്മജൻ അവനെ നിഗ്രഹിക്കുവാൻ തക്കവിധം ശക്തിയോടെ എറിഞ്ഞു. മാമലപോലെ നേരിട്ടുവരുന്ന കല്ലുകണ്ടു് ഒട്ടും കൂസാതെ മഹോദരൻ ശരങ്ങളെക്കൊണ്ടുതന്നെ അതിനെ തകർത്തുതരിപ്പണമാക്കി.

നൂറുനൂറായിത്തീർന്ന ആ വൻകല്ല് കഴുനിരകൾപോലെ അടക്കളത്തിൽ പതിച്ചു. അതുകണ്ട സുഗ്രീവൻ കലികൊണ്ടപോലെയായി. ഒരു മഹാവൃക്ഷം വേരോടെ പിഴുതെടുത്തു് എറിഞ്ഞു. അരിമർദ്ദകനായ അരക്കപ്രമുഖൻ നിശിതകണകൾ കൊണ്ടു് അതും പിളർത്തി. തന്റെ ആ ശ്രമവും പരാജയപ്പെട്ടതുകണ്ട സുഗ്രീവൻ വീണുകിടക്കുന്നൊരു പരിഘം എടുത്ത് അതിശക്തിയിൽ ചുഴററി. അതിന്റെ തിളക്കം കണ്ണഞ്ചിച്ചു. ഉത്തമങ്ങളായ അശ്വങ്ങളാണു് മഹോദരരഥത്തിൽ പൂട്ടിയിട്ടുള്ളതു്. അവയെ മുഴുവൻ പരിഘത്താൽ വാനരരാജാവ് അടിച്ചു കൊന്നു.

ഹയങ്ങൾ ഹതരായി വീണതും വലിയൊരു ഗദയുമെടുത്തു് മഹോദരവീരൻ പുറത്തേക്കു ചാടിയതും ഒപ്പം കഴിഞ്ഞു. ഗദയുമോങ്ങി ചൊടിച്ചാക്കുന്ന മഹോദരൻ; പരിഘമെടുത്ത സുഗ്രീവൻ; അടരിൽ ഇടഞ്ഞെടുത്തു. മദവൃഷഭങ്ങൾ രണ്ടെണ്ണമെന്നപോലെ, മന്നിലിറങ്ങിയ രണ്ടു കാർകൊണ്ടലുകൾപോലെ കപിരാജാവും, മഹോദരനും പൊരുതി. അരിശമേറിയ അസുരവരൻ, സൂര്യതുല്യമായ മഹാഗദ അരിയുടെ നേരിട്ടു് എറിഞ്ഞു. ആകാശത്തിലതു് വെട്ടിത്തിളങ്ങി. ക്രോധതാമ്രാക്ഷനായ സുഗ്രീവൻ, അടുത്തെത്തിയ ഗദയിൽ പരിഘംകൊണ്ടു് ആഞ്ഞൊന്നടിച്ചു. ഗദപൊളിഞ്ഞു, പരിഘം മുറിഞ്ഞു. രണ്ടും ഖണ്ഡങ്ങളായി പാരിൽപ്പതിച്ചു. തേജസ്സാന്ന സുഗ്രീവൻ വീണുകിടക്കുന്നൊരു ഉലക്കയെടുത്തു. കാരിരുമ്പുകൊണ്ടുണ്ടാക്കി സ്വർണ്ണം കെട്ടിച്ച അതിനെ ആഞ്ഞുവിട്ടു, മററൊരു മഹാഗദയെ മഹോദരനും. രണ്ടും കൂട്ടിമുട്ടി ഛിന്നമായി ഉതിന്നുവീണു. ആയുധവിഹീനരായ അവർ മുഷ്ടി ചുരുട്ടി ഏററുമുട്ടി. തേജസ്സാളുന്ന ആ മഹാശക്തന്മാർ ഇരുചെന്തീയുകൾപോലെ തമ്മിൽ ഇടിതുടങ്ങി; വീണ്ടും വീണ്ടും ഘോരമായി അലറി. കൈത്തലം കൊണ്ടടിച്ചും, കെട്ടിപ്പിടിച്ചു് ഭൂമിയിൽ ഒന്നിച്ചു വീണുരുണ്ടും, പെട്ടെന്നു് വേർപെട്ടെഴുന്നേററ് അടിച്ചും തമ്മിൽത്തമ്മിൽ ശക്തിയിൽ തള്ളിയും യാതൊരു തോൽവിയും പിണയാതെ പൊരുതുന്ന അവർ, അൽപനേരത്തെ ദ്വന്ദ്വയുദ്ധത്താൽ തളന്നുതുടങ്ങി. രണ്ടുപേരും മഹാവീരന്മാരും പരന്തപന്മാരുമാണു്. പെട്ടെന്നു് മഹോദരദൃഷ്ടിയിൽ അടുത്തുകിടക്കുന്നൊരു വാളും പരിചയും പെട്ടു. രാക്ഷസവരൻ അവയെ കയ്യിലാക്കി. എന്നാൽ സുഗ്രീവനും അൽപം ദൂരെ കണ്ടൊരു വാളും പരിചയും പെട്ടെന്നെടുത്തു് തയ്യാറായി. പയററിത്തെളിഞ്ഞ ആ എതിരാളികൾ, തുല്യവേഗത്തിൽ, ശക്തിയിൽ അങ്കം തുടങ്ങി. അവരുടെ എല്ലാ അംഗങ്ങളും ക്രോധത്താൽ ആളിക്കത്തുന്നതുപോലെയായി. ജയതൽപരരായ അവർ വാശി

യോടെ ഇടവും വലവും വെട്ടി; തടുത്തു; വട്ടംചുററി; ഉഗ്രദൃഷ്ടികൾ നിശ്ചലമാക്കി അന്യോന്യം നോക്കി. അഭ്യാസചതുരന്മാരായ അവരുടെ അടവുകൾ അത്ഭുതജനകമായിത്തീൎന്നു. നിശിതമായ വൻഖഡ്ഗംകൊണ്ടു് മഹോദരൻ ശക്തിയിൽ വെട്ടി; സുഗ്രീവൻ പരിചകൊണ്ടു് തടുത്തതിനാൽ വാൾ അതിൽ തറച്ചു. അതിൽനിന്നു വാൾ വലിച്ചെടുക്കുന്നതിനിടയിൽ കപിസിംഹൻ, കുണ്ഡലങ്ങളണിഞ്ഞതും തൊപ്പിയിട്ടതുമായ മഹോദരശിരസ്സു് ഭൂമിയിൽ വീഴ്ത്തിക്കഴിഞ്ഞു.

മഹോദരന്റെ തല വീണുകിടക്കുന്നതുകണ്ടു അസുരപ്പട ആകെ സ്തംഭിച്ചുപോയി. കപികൾ ഒന്നിച്ചു് ആൎത്തുവിളിച്ചു. ദശഗ്രീവന്റെ കോപം ഒന്നുകൂടി ആളിക്കത്തി; രഘുവരന്റെ മുഖം സന്തോഷപൂൎണ്ണമായി, രാക്ഷസപ്പടകളുടെ മുഖമെല്ലാം വാടിക്കരിഞ്ഞു് വശംകെട്ടു. മാത്രമല്ല, പേടിച്ചരണ്ടു് ഓട്ടം തുടങ്ങി. വലിയൊരദ്രിയെപോലെ മഹോദരനെ വീഴ്ത്തിയ അക്കപീന്ദ്രൻ സ്വദീപ്തികൊണ്ടു് പിതൃതുല്യനായി വിളങ്ങി. ഘോരയുദ്ധത്തിൽ വിജയിച്ച വമ്പനായ വാനരരാജാവിനെ, ഗഗനതലത്തിൽ നില്ക്കുന്ന സുരന്മാരും യക്ഷന്മാരും സിദ്ധന്മാരും ഭൂമിയിൽനില്ക്കുന്നവരോടൊപ്പം സ്തുതിച്ചു. അത്യാനന്ദത്തോടെ നോക്കിനിന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിഎട്ടാം സൎഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിഒമ്പതാം സൎഗ്ഗം. (മഹാപാൎശ്വവധം)

ഹരിനാഥനാൽ മഹോദരൻ ഹതനായതു് മഹാശക്തനായ മഹാപാൎശ്വൻ കണ്ടു. കൺതുടുത്തു. ഘോരചാപമേന്തിയ അവൻ തീക്ഷ്ണങ്ങളായ ശരങ്ങളാൽ, അമേയ ശക്തരായ അംഗദസൈന്യങ്ങളെ കലക്കി. കൊടുങ്കാററു്, പഴുത്ത കായകൾ ഞെട്ടികളിൽനിന്നു് വീഴിക്കുന്നതുപോലെ ക്രൂരനാരാചങ്ങളാൽ വാനരപ്രമുഖന്മാരുടെ ശിരസ്സുകൾ പാരിൽ പതിച്ചു. മററു ചിലരുടെ കൈകൾ, തോൾ എന്നിവ മുറിച്ചിട്ടു. ചില കപിവരന്മാരുടെ വാരിഭാഗം പൊളിഞ്ഞു. ഇങ്ങിനെ മഹാപാൎശ്വസായകങ്ങളാൽ വലീമുഖന്മാർ വല്ലാതെ വലഞ്ഞു മനസ്സുതളൎന്നു് പടകൾ പിന്തിരിയുന്നതു കണ്ടു ബാലിനന്ദനൻ, വേലിയേററത്തിലെ മഹാസാഗരംപോലെ കെല്പേറിയവനായിത്തീൎന്നു. കാരിരുമ്പുകൊണ്ടു് നിൎമ്മിച്ചതും സൂൎയ്യപ്രഭ ചിതറുന്നതുമായ ഒരു പരിഘമെടുത്തു് മഹാപാൎശ്വനെ ഒന്നടിച്ചു. അവൻ മൂൎച്ഛിച്ചു് നിലം പതിച്ചു.

അത്യുജ്ജ്വലതേജസ്വിയായ യുവരാജാവ്, കാർകൊണ്ടൽപോലെയുള്ള പട നടുവിൽ പെട്ടെന്നു് ചാടി, ഗിരിശിഖരതുല്യമായൊരു കല്ലെടുത്തു. നീലാഞ്ജനപർവ്വതതുല്യനായ അംഗദൻ രോഷത്തോടെ, അശ്വങ്ങളെ ചതച്ചു; രഥം പൊടിയാക്കി. മഹാബലവാനായ മഹാപാർശ്വൻ ക്ഷണത്തിൽ ബോധം തെളിഞ്ഞു് എഴുന്നേററു് അനേകം വിശിഖങ്ങൾ യുവരാജാവക്ഷസ്സിലേക്കു് പൊഴിച്ചു. ഋക്ഷേശനായ ജാംബവാൻെറ നെഞ്ചിലേക്കു മൂന്നെണ്ണം, അനേകശരങ്ങൾ ഗവാക്ഷശരീരത്തിൽ. ഗവാക്ഷനും ജാംബവാനും അമ്പുകൾ തട്ടി ഉഴലുന്നതുകണ്ട അംഗദൻ, അടുത്തു കിടന്നിരുന്ന സൂര്യപ്രഭ ചിതറുന്ന ഒരു കാരിരുമ്പു് പരിഘം എടുത്തു് രണ്ടുകൈകൊണ്ടും ശക്തിയിൽ ചുഴററി മഹാപാർശ്വൻെറ നേരിട്ടു് ആഞ്ഞെറിഞ്ഞു. നിശാചര നിഗ്രഹത്തിനുവേണ്ടി ദൂരത്തിൽനിന്നു അയച്ച പരിഘം ശരത്തോടുകൂടിയ അവൻെറ ചാപത്തെ വീഴ്ത്തി. പരിഘത്തലതട്ടി തൊപ്പിയും തെറിച്ചു. പ്രതാപിയായ താരാസുതൻ അതിരുഷ്ടനായി അസുരമുഖ്യൻെറ അടുത്തുചെന്നു്, കണ്ഠതലംകൊണ്ടു് മിന്നിത്തിളങ്ങുന്ന ചെകിടത്തു് അടിച്ചപ്പോൾ, കണ്ണൊന്നു മഞ്ഞളിച്ചു. പെട്ടെന്നു് കോപത്തോടെ ഒരു വെൺമഴുവെടുത്തു് ചാട്ടുകയാണുണ്ടായതു്. ഒന്നാന്തരം കട്ടിയിരുമ്പുകൊണ്ടു് ഉണ്ടാക്കി എണ്ണ പുരട്ടി വെട്ടിത്തിളങ്ങുന്ന വെൺമഴു അരക്കൻ അതിരോഷത്തോടെ ബാലിനന്ദനൻെറ നേരിട്ടു് എറിഞ്ഞു. ഇടത്തെ ചുമലിലാണു് അതുതറച്ചതു്. മഴു അവിടെനിന്നും ഉഗ്രകോപത്തോടെ വലിച്ചെടുത്തെറിഞ്ഞ വീരകുമാരൻ, പിതൃതുല്യ വിക്രമത്തോടെ മുഷ്ടിചുരുട്ടി; കണ്ണുകൾ തുടുതുടുപ്പാൻ. തൊട്ടാൽ വജ്രതുല്യമായി തോന്നുന്ന മുഷ്ടിയെ, മർമ്മജ്ഞനായ ബാലിതനയൻ മാറിൽ ഇടത്തെ മുലയുടെ സമീപം പതിപ്പിച്ചു. കഠിനയുദ്ധത്തിൽ അംഗദതാഡനമേററ രാക്ഷസൻെറ ഉരസ്തടം പൊളിഞ്ഞുപോയി. താമസമെന്യേ അവൻ ജീവനററു് നിലത്തു വീണു. അതുകൂടി കണ്ടപ്പോൾ രാക്ഷസപ്പട ആകെ ഇളകി. അമർത്തിയാലും ഒതുങ്ങാത്ത കോപം രാവണന്നു് ഉണ്ടായി. സന്തുഷ്ടരായ വാനരന്മാരുടെ ഉച്ചത്തിലുള്ള അട്ടഹാസം അട്ടാളഗോപുരങ്ങളോടുകൂടിയ ലങ്കയിൽ എല്ലായിടത്തും ചെന്നലച്ചു. ഇന്ദ്രനോടുകൂടിയ വാനവന്മാരുടെ ആരവം ഇതുപോലെ മുഴങ്ങിയതു് വീണ്ടും വീണ്ടും കേട്ട ഇന്ദ്രാരി–രാവണൻ–യുദ്ധത്തിന്നു് ഒരുങ്ങി. വിണ്ണോരുടെ ആനന്ദനാദം ദശാനനനെ കോപത്താൽ നെഴവീർപ്പു് ഇടുവിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ തൊണ്ണൂററിരുമ്പതാം സർഗ്ഗംഅവസാനിച്ചു.

---

## നൂറാം സർഗ്ഗം. [രാമരാവണയുദ്ധാരംഭം]

ഏററവും ഘോരമായി നടന്ന ആ യുദ്ധത്തിൽ പ്രബലന്മാരായ മഹോദരൻ–മഹാപാർശ്വൻ–അതിബലിഷ്ഠനായ വിരൂപാക്ഷൻ എന്നിവർ ഹതരായി വീണുകിടക്കുന്നതുകണ്ട ദശാനനൻ കോപത്തിന്റെ കോമരം പോലെയായി. സൂതനെ പ്രേരിപ്പിച്ചുകൊണ്ടു് ഇങ്ങനെ പറഞ്ഞു:—

"എന്റെ അമാത്യശ്രേഷ്ഠന്മാരെ നിഗ്രഹിച്ചതിനും, ലങ്കാപുരി രോധിച്ചതിനും, ആ രാമനേയും ലക്ഷ്മണനേയും വധിച്ചു് എല്ലാവരുടേയും ദുഃഖം ഞാനിന്നു് അകററുകയായി. സീതയാകുന്ന പുഷ്പഫലങ്ങളോടുകൂടിയ രാമൻ എന്ന മരത്തെ ഞാനിന്നു് വെട്ടിവീഴ്ത്തുകയായി. ഈ മരത്തിന്റെ കൊമ്പുകളാണു്, സുഗ്രീവൻ–ജാംബവാൻ–നളൻ–കുമുദൻ–ദ്വിവിദൻ–മൈന്ദൻ–അംഗദൻ–ഗന്ധമാദനൻ–സുഷേണൻ–ഹനുമാൻ തുടങ്ങിയ വാനരയൂഥപന്മാരെല്ലാം."

മഹാരഥനായ പൗലസ്ത്യൻ, രഥഘോഷത്താൽ പത്തുദിക്കിലും ശബ്ദം മുഴക്കി രഘുപതിയെ എതിർക്കുവാൻ ഒരുങ്ങി. ആ നിനാദത്താൽ, സിംഹങ്ങളും മൃഗജങ്ങളുംകൂടി അരണ്യമദ്ധ്യത്തിലേക്കു് ഭയപ്പെട്ടു് ഓടി; ഗിരികൾ വനങ്ങൾ–നദികൾ എന്നിവയോടുകൂടിയ ഊഴി മുഴുവൻതന്നെ ഒന്നു് കലുങ്ങി. അതിദാരുണവും മഹാഘോരവുമായ താമസാസ്ത്രം കപിപ്പടയുടെ നേരിട്ടു് അവൻ അയച്ചു. ദിവ്യശരശക്തികൊണ്ടു് കപികൾ ചുട്ടെരിഞ്ഞു് തലങ്ങും വിലങ്ങും വീണു. തോറേറാടുന്ന സുഗ്രീവസൈന്യത്തിന്റെ പാദപതനത്താൽ പൊടിപടലം ഉയർന്നു. വിധാതാവിനാൽതന്നെ നിർമ്മിതമാണു് താമസാസ്ത്രം അതു തടുക്കുവാനോ താങ്ങുവാനോ അവർ ശക്തരായില്ല.

വൻപടയുടഞ്ഞു്, രാവണശരങ്ങളാൽ ഭീതരായി നാലുപാടും പായുന്നതു കണ്ട ശ്രീരാമചന്ദ്രൻ അതിവേഗത്തിൽ പടയുടെ മുന്നിലെത്തി. കപിസൈന്യങ്ങളെ ഓടിക്കുന്ന രാക്ഷസവ്യാഘ്രൻ, ഒരിക്കലും തോൽവിയടയാത്ത രഘുവീരൻ കോദണ്ഡപാണിയായി, സഹോദരൻ ലക്ഷ്മണനൊന്നിച്ചു്, മഹാവിഷ്ണുവോടുകൂടിയ മഹേന്ദ്രനെപ്പോലെ, മുന്നിൽനില്ക്കുന്നതു കണ്ടു.

അംബുജദളംപോലെ വിശാലദീർഘനേത്രങ്ങളോടും, നീണ്ടുരുണ്ടു് പരിഘതുല്യങ്ങളായ ബാഹുക്കളോടുംകൂടിയ പരന്തപൻ, അതിതേജസ്വിയനു് അമേയശക്തനായി, ലക്ഷ്മണസേവിതനായി നില്ക്കുന്നു. ലോകകണ്ടകനായ രാവണൻ

എതിർത്തതിനാൽ നേരിട്ടുനില്ക്കുവാൻകൂടി സാധിക്കാത്ത പ്ലവംഗപ്പട പിന്തിരിക്കു ന്നതു കണ്ട ദാശരഥി, അംബരത്തെ സ്പർശിക്കുന്നതുപോലെ തോന്നുന്ന കാർമ്മുക ത്തിൻെറ മദ്ധ്യത്തിൽ തൃക്കൈചേർത്തു. അമരാരിയെ കൺമുന്നിൽ കണ്ടു് സന്തു ഷ്ടനായദേവൻ പള്ളിവില്ലിൽനിന്നു് ചെറുഞാണൊലിമുഴക്കി. അത്ഭുതവേഗവും മഹാനാദവും പാരിനെത്തന്നെ പിളർക്കത്തക്കവിധം കോദണ്ഡത്തിൽനിന്നു് ഉയർന്നു. രാവണൻെറ അസ്ത്രാരവം ദേവൻെറ ചെറുഞാണൊലിയോടൊപ്പം ദിക്കുകളിൽ പരന്നു. നിശാചരന്മാർ നൂറു നൂറു കണക്കിൽ അടർക്കളത്തിൽ പതിച്ചുതുടങ്ങി. ആ രാജകുമാരസഹോദരന്മാരുടെ ബാണമാർഗ്ഗം പ്രാപിച്ച ദശ കന്ധരൻ സൂര്യചന്ദ്രന്മാരുടെ അരികത്തുള്ള രാഹുവെപ്പോലെ കാണായി.

ക്രൂരമ്പുകൾകൊണ്ടു് ലക്ഷ്മണൻ ആദ്യമായി അവനെ നേരിട്ടു. അഗ്നിജ്വാല വമിക്കുന്ന ഘോരബാണങ്ങൾ വില്ലാളിവീരനായ സൗമിത്രി അയച്ചവയെ അംബരമദ്ധ്യത്തിൽ നിന്നുതന്നെ രാവണൻ അത്യുജ്ജ്വലതേജസ്സോടെ തടുത്തുനിർ ത്തി. ഒന്നിനെ ഒന്നുകൊണ്ടു്, മൂന്നിനെ മൂന്നുകൊണ്ടു്, പത്തിനെ പത്തുകൊണ്ടു് ഇങ്ങിനെ വീരലക്ഷ്മണാസ്ത്രങ്ങളെ, കൈവേഗസാമർത്ഥ്യം വ്യക്തമാകത്തക്കവിധം ദശാസ്യൻ മുറിച്ചിട്ടുതുടങ്ങി.

യുദ്ധങ്ങളിൽ വിജയശീലനായ രാവണൻ സൗമിത്രിയെക്കടന്നു്, മഹാ ഗിരിവരനെപ്പോലെ നിശ്ചലനായിനില്ക്കുന്ന ശ്രീരാമദേവൻെറ അടുത്തണഞ്ഞു. കോപംകൊണ്ടു് രക്തവർണ്ണമാർന്ന നയനങ്ങൾ, ഉജ്ജ്വലമായ ധനുസ്സ്, പൗലസ്ത്യൻ ശരധാര ദേവനിൽ പൊഴിച്ചു. രാക്ഷസേശ്വരബാണങ്ങൾ തുരുതുരെ വരുന്നതു തൃക്കൺപാർത്ത രഘുവരൻെറ കോദണ്ഡത്തിൽനിന്നു് ശരങ്ങൾ പൊഴിഞ്ഞുതു ടങ്ങി. അതിക്രുദ്ധസർപ്പങ്ങൾപോലെ, മഹാഘോരവും സമുജ്ജ്വലവുമായ സായകങ്ങൾ, രഘുനായകൻ രാക്ഷസചക്രവർത്തിയിലും, ദൈത്യചക്രവർത്തി രഘുവരനിലും ചൊരിഞ്ഞു. വിചിത്രങ്ങളാണു് ആ നരരാക്ഷസനാഥന്മാരുടെ വിശിഖങ്ങൾ. അത്ഭുതജനകമായ മട്ടിൽ ഇടവും വലവും ചുററിത്തുടങ്ങി ശര ങ്ങൾ. മഴപോലെ വരുന്നവയെ, കൈവേഗസാമർത്ഥ്യത്താൽ രണ്ടുപേരും തട്ടി ക്കളഞ്ഞു. ഒരേതരത്തിൽ ശരമാരിചൊരിയുന്ന അവർ, യമനും രുദ്രദേവനും പോലെ രൗദ്രാകാരന്മാരായി നിൽക്കുന്നതുകണ്ട ജീവികൾ എല്ലാം പേടിച്ചു വിറച്ചു. വർഷാരംഭത്തിലെ വാർമിന്നലോടുകൂടിയ കടുംകാർകൊണ്ടൽപോലെ ശരനിരകൾ ആകാശത്തെ മറച്ചുകഴിഞ്ഞു. അനന്തമായ ആകാശത്തിൽ ജനാല വെച്ചടച്ചതുപോലെതോന്നും ക്രൂരമ്പുകളിൻ നിര നിൽക്കുന്നതുകണ്ടാൽ. കഴുകൻെറ

ചിറകുവെച്ച് വിചിത്രങ്ങളായ വിശിഖങ്ങൾകൊണ്ട് ഭൂമിയിൽ സൂര്യരശ്മി തട്ടാതായി. കൂരിരുട്ട് അടർക്കളത്തിൽ വന്നതുപോലെതോന്നി. സൂര്യനസ്തമിച്ചിട്ടും, വൻകാറുകൾ രണ്ടെണ്ണമെന്നപോലെ രാമരാവണന്മാരുടെ യുദ്ധം ഘോരതരമായിത്തീൎന്നു. അന്യോന്യനിധനത്തിന്നാഗ്രഹിച്ചുകൊണ്ടുള്ള ആ പോരു്, അക്ഷീണവും, അനാലോച്യവുമായ വൃത്രേന്ദ്രയുദ്ധം പോലെയായിത്തീൎന്നു.

വില്ലാളികളിൽ അദ്വിതീയസ്ഥാനമാണു് രണ്ടുപേൎക്കും; ഒരുപോലെ രണവിദഗ്ധരാണു്; അസ്ത്രവിദ്യാചതുരന്മാരും. ഏതേതുഭാഗങ്ങളിൽ കൂടിയാണോ നരരാക്ഷസനാഥന്മാരായ അവർ പോകുന്നതു്, ആ ഭാഗത്തെല്ലാം കാററുകൊണ്ടു് സാഗരത്തിലെ ഊൎമ്മികൾ ഉയരുന്നതുപോലെ, ശരങ്ങളാകുന്ന അലച്ചാൎത്തുകൾ പാഞ്ഞു. അവർ ചുററിക്കൊണ്ടു് വിടാതെ പൊരുതുനിന്നു. കാരിരുമ്പുകൊണ്ടു് വിരചിതങ്ങളായ ക്രൂരമ്പുകൾ, ലോകകണ്ടകനായ രാവണൻ രഘുവരന്റെ ലലാടത്തിലേക്കു് ചൊരിഞ്ഞു. അത്യുഗ്രമായ ധനുസ്സിൽനിന്നു് പുറപ്പെട്ടവയാണെങ്കിലും, അതിനിശിതങ്ങളാണെങ്കിലും, ആ സായകസമൂഹം നീലോല്പലമാലപോലെ ദേവശിരസ്സിൽ ചൂടിയപോലെയാവുകയാണുണ്ടായതു്. അല്പമെങ്കിലും വേദന അവിടുത്തേക്കു് ഉണ്ടാവുകയുംചെയ്തില്ല. രൗദ്രങ്ങളായ അസ്ത്രങ്ങളെ മന്ത്രപൂൎവ്വം ശ്രീരാമചന്ദ്രൻ അസുരവരനിൽ, ആകൎണ്ണാന്തം വലിച്ചുവിട്ടു. എന്നാൽ ദിവ്യവും കാർകൊണ്ടൽപോലെയുള്ളതുമായ ആ കവചത്തിൽ ശരങ്ങൾ തട്ടി താഴെപതിക്കുകയാണുണ്ടായതു്. നിശാചരേന്ദ്രനു് രാമബാണങ്ങൾ ഉരസ്സിൽ തട്ടിയിട്ടും യാതൊരു വേദനയുമുണ്ടായില്ലെന്നതു് ആശ്ചൎയ്യജനകമായിത്തീൎന്നു.

രഥാധിവാസിയായ നക്തഞ്ചരേന്ദ്രന്റെ നെററിയിൽ, സൎവ്വാസ്ത്രപടുവായ ശ്രീരാമചന്ദ്രൻ, ദിവ്യാസ്ത്രങ്ങളെ തുടന്നയച്ചു. അഞ്ചുതലനാഗങ്ങളെപ്പോലെ ചീററിക്കൊണ്ടടുത്ത ആ നിശിതശരങ്ങളെ രാവണൻ തടുത്തു. അവ ഭൂമിയിൽ പതിച്ചു്; പിളൎന്നു് അന്തൎദ്ധാനംചെയ്തു. ശ്രീരാമബാണങ്ങളെ തടുത്ത രാത്രിഞ്ചരേന്ദ്രൻ അതിരുഷ്ടനായി; അതിഭീഷണമായ ആസുരാസ്ത്രം വെളിയിലെടുത്തു. സിംഹങ്ങൾ, വ്യാഘ്രങ്ങൾ, പെരുംപരുന്തുകൾ, കാക്കകൾ, കഴുക്കൾ, ചെന്നായകൾ, കുറുക്കന്മാർ എന്നിവക്കുതുല്യങ്ങളായ മുഖങ്ങളും, അഞ്ചുതലസൎപ്പങ്ങൾ, പന്നികൾ, നായകൾ, കോഴികൾ, എന്നിവക്കുതുല്യമായ വദനങ്ങളും, മകരാദിമത്സ്യാകൃതിയുള്ള ജലജീവികളുടെ വക്ത്റങ്ങളുമാണു് ആ ചാപത്തിൽനിന്നു അസ്ത്രരൂപത്തിൽ പുറത്തേക്കു്, മായാവിരാവണൻ വിട്ടതു്. ഏതൊരുവനും ഭയപ്പെടത്തക്കവിധം പാമ്പിനെപ്പോലെ ചീററിക്കൊണ്ടു് ലങ്കാധിപനയച്ച

ആസുരാസ്ത്രം രഘുനന്ദനൻ കണ്ടു; ഉത്സാഹഭരിതനായ ദേവൻ അഗ്നിസന്നിഭനായി ആഗ്നേയാസ്ത്രത്തെ അഭിമന്ത്രിച്ചു് വിട്ടു. എരിഞ്ഞുകത്തുന്ന വക്ത്രങ്ങളും, സൂര്യാനനങ്ങളും–ചന്ദ്രൻ–അർദ്ധചന്ദ്രൻ–ധൂമകേതു–ഗ്രഹങ്ങൾ–നക്ഷത്രങ്ങൾ– തീക്കൊള്ളികൾ– വിദ്യുത്പ്രഭവങ്ങൾ– തുടങ്ങിയ മുഖങ്ങളോടുകൂടിയ വിശിഖങ്ങളാണു് കോദണ്ഡത്തിൽനിന്നു് പുറപ്പെട്ടതു്. രാവണൻെറ ആസുരങ്ങളായ ക്രൂരമ്പുകൾ മുഴവൻ ആഗ്നേയാസ്ത്രം വിഴുങ്ങി. കാകൽസ്ഥബാണങ്ങൾ പൗലസ്ത്യബാണങ്ങളെ ഗഗനതലത്തിൽവെച്ചു് എല്ലാം നൂറു നൂറു ഖണ്ഡങ്ങളാക്കിവീഴ്ത്തി. അക്ലിഷ്ടകമ്മാവായ രഘുപതിയുടെ കൈവേഗവൈദഗ്ദ്ധ്യം സുഗ്രീവാദികപിവരന്മാരെക്കൂടി അത്ഭുതസ്തബ്ധരാക്കി. ത്രിലോകങ്ങളേയും കിടുകിടെ വിറപ്പിക്കുന്ന രാവണൻ ആകർണ്ണാന്തം വലിച്ചുവിട്ട സായകത്തെ ഇങ്ങിനെ നിഷ്പ്രഭമാക്കിത്തീർത്ത ദാശരഥി ആ ഘോരയുദ്ധക്കളമദ്ധ്യത്തിൽ അത്യുച്ചത്തിൽ ആർക്കുന്ന സന്തുഷ്ടചിത്തരായ കപിയൂഥപന്മാരാൽ ആവൃതനായിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂറാം സർഗ്ഗം അവസാനിച്ചു.

## നൂറെറാന്നാം സർഗ്ഗം. [ലക്ഷ്മണപാതനം]

സ്വസായകം പാഴിലായതു കണ്ട രാക്ഷസാധിപൻ ഇരട്ടി കോപമാർന്നു. മയൻ നിർമ്മിച്ചതും ഭയാനകമായതുമായ മറെറാരു രൗദ്രാസ്ത്രം ദേവൻെറ നേരിട്ടു് അയയ്ക്കുവാൻ തേജസ്വിയായ രാവണൻ എടുത്തു് ഞാണിൽചേർത്തു. മായാജാലങ്ങളെപ്പോലെ ആ ഘോരചാപത്തിൽനിന്നു് തുടരെ പുറപ്പെട്ടതു് മിന്നിത്തിളങ്ങുന്ന, ശൂലങ്ങൾ– ഗദകൾ– ഉലയ്ക്കകൾ– വജ്രസാദൃശ്യങ്ങളായ മുദ്ഗരങ്ങൾ– കൂടങ്ങൾ– പാർശ്വങ്ങൾ– ജ്വലിക്കുന്ന കലിശങ്ങൾ എന്നിവയാണു്. കല്പാന്തത്തിലെ കൊടുങ്കാററുപോലെ അടർക്കളം മൂടിക്കൊണ്ടു് അരിയുടെ അടുത്തേക്കു് അവ അടുത്തു. അസ്ത്രജ്ഞന്മാരിൽ അദ്വിതീയനായ രഘുവരതിലകൻ, അവർണ്ണനീയതേജസ്സോടെ കോദണ്ഡത്തിൽ ചേർത്തതു് ഗാന്ധർവ്വാസ്ത്രമായിരുന്നു. മയനിർമ്മിതമായാസ്ത്രത്തെ, കൂരിരുട്ടിനെ ചണ്ഡകിരണൻ എന്നപോലെ നശിപ്പിച്ചതുകണ്ട പംക്തികണ്ഠൻെറ കണ്ണുകൾ ഒന്നുകൂടി രക്തവർണ്ണമായി. മഹാത്മാവായ ദേവൻെറ നേരിട്ടു്, ധീമാനും അതിവേഗതയാർന്നവനുമായ ദശകന്ധരൻ സൗരാസ്ത്രംതൊടുത്തു. ഭീമചാപത്തിൽനിന്നു്, തിളങ്ങുന്ന ചക്രങ്ങൾ– വജ്രതുല്യമായ മൂർച്ചയും, ചന്ദ്രാർക്കനക്ഷത്രങ്ങൾപോലെ മിന്നിത്തിളങ്ങുന്നവയു

മായ ചക്രങ്ങൾ-പുറപ്പെട്ടു് ഗഗനതലം മിന്നിത്തിളങ്ങി. അതിശക്തിയോടെ വരുന്ന തീക്ഷ്ണചക്രനിരകളെ, ശരജാലങ്ങളാൽ ദശരഥനന്ദനൻ മുറിച്ചിട്ടു. അനേകവിധരൂപങ്ങളോടുകൂടിയ സായകങ്ങൾ മുഴുവൻ നിഷ്ഫലമായതുകണ്ടു രാക്ഷസപ്പെരുമാൾ, ശ്രീരാമമർമ്മങ്ങളെനോക്കി ക്രൂരനാരാചങ്ങൾ അയച്ചു. തേജസ്സേറുന്ന രാഘവൻ, വൻചാപത്തിൽ നിന്നുവന്ന പത്തമ്പുകളാലും അല്പവും ചലിച്ചില്ല. അനേകമനേകം അസ്ത്രങ്ങൾ സ്വദേഹത്തിൽ തട്ടിയപ്പോൾ, പോരിൽ വിജയിച്ചരുളുന്ന ശ്രീരാമചന്ദ്രൻ ക്രുദ്ധനായിത്തീർന്നു.

എന്നാൽ, അമേയബലവാനായ ലക്ഷ്മണൻ അതിനിടക്കു് അഗ്രജൻെറ ദേഹത്തിൽ ശരങ്ങൾ തട്ടുന്നതുകണ്ടു് കുപിതനായി. വീരാരിമർദ്ദകനായ സൗമിത്രി ഏഴുബാണങ്ങൾ ഒന്നിച്ചയച്ചു. അതുല്യങ്ങളായ ആ അസ്ത്രങ്ങൾ ഇന്ദ്രധ്വജംപോലെ ഉയർന്നുനില്ക്കുന്നതും, നരശിരസ്സ് അടയാളമായതുമായ രാവണരഥധ്വജത്തെ നുറുഖണ്ഡങ്ങളാക്കി. മനോഹരകുണ്ഡലങ്ങളണിഞ്ഞ രാക്ഷസേശ്വരസൂതൻെറ ശിരസ്സ്, കരുത്തേറിയ മറെറാരു സായകം നിലംപതിപ്പിച്ചു. ആനയുടെ തുമ്പിക്കൈപോലെയുള്ള ഭീമചാപത്തെ മഹാത്മാവായ കുമാരൻെറ അഞ്ചു വിശിഖങ്ങൾ തകർത്തു. നീലാഞ്ജനശൈലശോഭയാർന്നവയും ഉത്തമലക്ഷണങ്ങളൊത്തവയുമായ അശ്വങ്ങളെ, വിഭീഷണൻ ഗദകൊണ്ടടിച്ചു് ചതച്ചു. കുതിരകളും സാരഥിയുംപോയ രാവണൻ ഭൂമിയിലേക്കുചാടി, ക്രോധാന്ധനായി, അത്യുഗ്രശക്തിയുള്ള വേൽ എടുത്തു് അനുജൻെറ നേരിട്ടു്ചാടി. നേരിട്ടുവരുന്ന ആ ഘോരായുധത്തെ വഴിക്കുവെച്ചു് ലക്ഷ്മണൻെറ മൂന്നമ്പുകൾ മുന്നുറുകഷ്ണങ്ങളാക്കി പാറിപ്പിച്ചപ്പോൾ, ആ വൻ പോരുകണ്ടു നില്ക്കുന്ന പ്ലവംഗമുഖ്യന്മാരിൽനിന്നും അണപൊട്ടിയപോലെ ആർപ്പുവിളികൾ വാനിനേയുംകൂടി ഭേദിക്കത്തക്കവിധം ഉയർന്നുതുടങ്ങി, തീപ്പൊരികൾ പാറുന്ന വിറകിൻ കരിക്കൊള്ളികൾപോലെ പതിക്കുന്ന വേലിൻ ഖണ്ഡങ്ങളെ ഇമവെട്ടാതെ സർവ്വരും നോക്കിനിന്നു.

കരുത്തനും വരബലാന്വിതനുമായ പൗലസ്ത്യനന്ദനൻ, അന്തകനുപോലും തടുക്കാൻസാധിക്കാത്തതും, സ്വയമായി തേജസ്സിനെ വമിക്കുന്നതും, ഇന്ദ്രാശനിപോലെ കണ്ണഞ്ചിക്കുന്നതുമായ മഹാഘോരവേലിനെ എടുത്തുചുഴററി. ആ അതുല്യവരായുധമേററാൽ വിഭീഷണൻ ഹതനാകുമെന്നുതീർച്ച. വീരലക്ഷ്മണൻ വിഭീഷണൻെറ മുന്നിൽനിന്നു്, വേൽ തന്നിലേക്കു് ചാട്ടുവാൻ ശരമാരി രാവണനിൽപൊഴിച്ചു. മഹാത്മാവായ സൗമിത്രി, സഹോദരനെ രക്ഷിക്കുവാൻ ഒരുങ്ങിയതും വിഭീഷണൻ പിന്നിലേക്കുമാറിയതും, കൂരമ്പുകൾ തന്നിൽ നിറയുന്നതുംകണ്ട നക്തഞ്ചരാധിപൻ കുമാരനോടു് അതിഘോരമായിപ്പറഞ്ഞു:—

"ബലംകൊണ്ടു് ഗർവ്വിഷ്ഠനായി വിഭീഷണനെ ഇങ്ങിനെ രക്ഷിച്ചു വല്ലൊ. ഇതാ ഈ വേൽ അവനെവിട്ടു് നിന്നിലേക്കയക്കുന്നു. എൻെറ ബാഹു പരിഘത്തിൽ നിന്നുവരുന്ന ഈ വരായുധം നിൻെറ മാറിനെ പിളർത്തി പ്രാണനെ വിടർത്തും. രക്താഭിഷിക്തനായി ജീവനുംകൊണ്ടു് ഇതു് മടങ്ങും."

എട്ടുകുടമണികളുംകെട്ടിയതും, മയൻ മായാജാലത്താൽ നിർമ്മിച്ചതും, അമോഘവും, അരിപ്രാണഹാരകവും തേജസ്സുകൊണ്ടു് കത്തുന്നതുമായ അതിനെ, ക്രോധാന്ധനായ രാവണൻ സൗമിത്രിയുടെ നേരിട്ടു് ആഞ്ഞുവിട്ടു് അത്യുച്ചത്തിൽ അലറി. ആകാശത്തിൽക്കൂടി ഇടിമിന്നൽപോലെ, ഇടിനാദംമുഴക്കിയ ആയുധം ലക്ഷ്മണനിൽ അടുക്കുന്നതുകണ്ട ശ്രീരാമചന്ദ്രൻ വേലിനോടു് അരുളിചെയ്തു:—

"ലക്ഷ്മണനു് സ്വസ്തിവരട്ടെ. നിൻെറ ഭീകരശക്തിപോയി വെറുതെയാകട്ടെ."

ദുഷ്ടനായ രാക്ഷസേന്ദ്രൻെറ ബാഹുവിൽനിന്നു് വരുന്ന, സർപ്പതുല്യമായ വേൽ ഒട്ടുംതന്നെ ക്ലേശമില്ലാതെ, അനങ്ങാതെ നില്ക്കുന്ന കുമാരൻെറ മാറിൽ തറച്ചു. നാഗരാജാവിൻെറ കാകോളവിഷമാർന്ന ദംഷ്ട്രകൾ തട്ടിയപോലെ കുമാരൻെറ വിശാലമാറിടം വേൽമുനകൊണ്ടു് പിളർന്നു. അമിതബലവാനായ രാവണൻെറ അതുല്യമായ വേൽതട്ടിയ സൗമിത്രി രണാങ്കണത്തിൽവീണു. അനുജൻെറ നിശ്ചയദാർഢ്യവും പതനവും കണ്ട രഘുപതി, സഹോദരസ്നേഹത്താൽ സന്തപ്തഹൃദയനായി, അശ്രുകലുഷിതനേത്രനായി അല്പനേരം നോക്കിനിന്നു. പെട്ടെന്നു്, കല്പാന്താഗ്നിപോലെയായിത്തീർന്ന രാജേന്ദ്രൻ ഇതു് ദുഃഖിക്കാനുള്ള സമയമല്ല എന്നു് തീരുമാനിച്ചു് കഠിനയുദ്ധമാരംഭിച്ചു. സൗമിത്രിയെ കരുണാർദ്രദൃഷ്ടിയാൽ കടാക്ഷിച്ചുകൊണ്ടു്, അരക്കൻെറ നേരിട്ടു് പോരിന്നു് യത്നിച്ചു. കരാളസർപ്പത്തോടുകൂടിയ അദ്രി പിളർന്നതുപോലെ, രക്താഭിഷിക്തനായി ഉരസ്തടം കീറിക്കിടക്കുന്ന അനുജനെ അവിടുന്നു് തൃക്കൺപാർത്തുവല്ലൊ.

കപികുലപ്രമുഖന്മാർ, സർവ്വശക്തിയുമെടുത്തു് കിണഞ്ഞുപരിശ്രമിച്ചിട്ടും, ശക്തനായ രാവണനയച്ച വേൽ പറിച്ചെടുക്കുവാൻ സമർത്ഥരായില്ല. രാക്ഷസരാജാവിൻെറ ശരങ്ങളാൽ അവർ ആകുലരായിത്തീരുവാനുംതുടങ്ങി. സൗമിത്രിയുടെ മാർപിളർന്നു വേലിൻ തലപ്പു് ഭൂമിയെ സ്പർശിച്ചാണു് നില്ക്കുന്നതു്. ലോകനാഥനായ കാകുൽസ്ഥൻ, നിരാശരായ കപികളെകണ്ടു്, പെട്ടെന്നു് കുമാരൻെറ അടുത്തുചെന്നു്, തൃക്കൈയാൽ വേൽ നിഷ്പ്രയാസം വലിച്ചെടുത്തു. ദ്വേഷ്യം

കൊണ്ടു് അതൊന്നൊവളച്ചു. ത്ര്യംബകചാപത്തിന്നുകൂടി തടുക്കുവാൻ സാധിക്കാത്ത ആ ബാഹുക്കളുടെ ബലത്തെ തോല്പിക്കാൻ മയ നിർമ്മിതവേലിന്നു് സാദ്ധ്യമാകുമോ? വരായുധമായ വേൽ മുറിഞ്ഞു് രണ്ടുഖണ്ഡങ്ങളായി മഹാപ്രഭു വേൽ എടുക്കുമ്പോഴും വളക്കുമ്പോഴും, ഊർജിതനായ ദശഗ്രീവൻ മർമ്മഭേദികളായ സായകങ്ങളെ തുരുതുരെ അയച്ചിരുന്നു. എന്നാൽ അതൊന്നും അവിടുന്നു് ഗണിക്കുന്നേ ഇല്ല. അനുജനെ ആലിംഗനംചെയ്തുകൊണ്ടു്, ഹനുമാനോടും സുഗ്രീവനോടും അരുളിച്ചെയ്തു:—

"വാനരശ്രേഷ്ഠന്മാരായ നിങ്ങൾ സൗമിത്രിയെ കാത്തുരക്ഷിച്ചുകൊണ്ടു് ഇവിടെ നില്ക്കുവിൻ. അനേകം കാലമായി ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന സമയമാണു് ഇതാ ഇപ്പോൾവന്നു ചേൎന്നിട്ടുള്ളതു്. കൊടുംവേനലിൽ പൈദാഹക്ലാന്തനായിരുന്ന വേഴാമ്പലിന്നു് കാർകൊണ്ടൽകാണുന്നതുപോലെയാണു്, ദുഷ്ടാഗ്രേസരനായ രാവണൻ എന്റെ കൺമുമ്പിൽ എത്തിയതു്. പാപകർമ്മങ്ങളിൽ ദൃഢനിശ്ചയമാൎന്ന ഈ ക്രൂരൻ എന്റെ മുന്നിലാണു് നില്ക്കുന്നതു്. ഇതാ ഞാൻ സത്യംചെയ്യുന്നു; ഹേ കപിവീരന്മാരെ, ഒന്നുകിൽ രാമൻ അല്ലെങ്കിൽ രാവണൻ മാത്രം ബാക്കിയാകും. അയോദ്ധ്യാരാജ്യവിയോഗം, അരണ്യാധിവാസം, ദണ്ഡകവനത്തിൽ അങ്ങുമിങ്ങും ഉഴന്നുനടക്കൽ, ജനകരാജപുത്രീഹരണം, അരക്കന്മാരോടു് അടരാടാൻ വന്നുചേൎന്ന കൊടുംദുഃഖം, നരകതുല്യമായ ജീവിതം, ഇതെല്ലാം ഈ ദശാസ്യനിധനംകൊണ്ടു് ഞാൻ നശിപ്പിക്കും. ഏതൊന്നിന്നുവേണ്ടിയാണോ ഈ വൻകപിപ്പടയെ കൊണ്ടുവന്നതു്; ഏതൊന്നിന്നുവേണ്ടി ബാലിയെ വധിച്ചു് വാനരനായകത്വം സുഗ്രീവന്നേകിയോ, ഏതൊന്നിന്നുവേണ്ടി സമുദ്രത്തോടേററു് തന്മദ്ധ്യത്തിൽ സേതുബന്ധിച്ചുവോ? അതു് എനിക്കിന്നു സാധിച്ചു. ലോകങ്ങളെ മുഴുവൻ കരയിക്കുന്ന രാവണൻ എന്റെ കണ്ണിൽപെട്ടു. ഇനി ഇവന്നു് ജീവിക്കുവാൻ അർഹതയില്ല; സാധിക്കയുമില്ല. ഉഗ്രവിഷമുള്ള സർപ്പമായാലും ഗരുഡന്റെ കണ്ണിൽപ്പെട്ടാൽ രക്ഷ കിട്ടുമോ? കണ്ണുകളിൽ വിഷമുള്ള പാമ്പിന്റെ ദൃഷ്ടിയിൽപെട്ടാൽ അവന്നു് രക്ഷ കിട്ടുമോ? എന്റെയും രാവണന്റെയും യുദ്ധവൈദഗ്ദ്ധ്യം നിങ്ങൾ സുഖമായി നിന്നു കാണുവിൻ. അധൃഷ്യരായ കപികേസരികളെ, ആ കുന്നിൻ പുറങ്ങളിലിരുന്നു് സ്വച്ഛന്ദവിശ്രമത്തോടെ നോക്കുവിൻ! ചാരണന്മാരും ഋഷിമാരും ഗന്ധർവ്വന്മാരും അസുരന്മാരുംചേൎന്ന മൂന്നുലോകവും ഈ പോരിൽ ഇന്നു് എന്റെ രാമത്വം കാണട്ടെ.ഈ ഭൂമിയും ചരാചരങ്ങളും നില്ക്കുന്നകാലംവരെ നീണ്ടുനിൽകുന്ന അനശ്വരമായ ഒരു കർമ്മമാണു് ഞാനിന്നു് ചെയ്യുന്നതു്. എല്ലാകാലത്തും ദേവന്മാർകൂടി സ്തുതിച്ചുകൊണ്ടിരിക്കുന്നതാകും ഇതു്."

[ശ്രീരാമാവതാരലക്ഷ്യം സ്വയമായി, സുസ്പഷ്ടമായി, ദേവനെക്കൊണ്ട്, ഭഗവാൻ വാല്മീകി വ്യക്തമാക്കുന്ന ശ്ലോകമാണിത്.]

തങ്കപ്പോളയണിഞ്ഞ ക്രൂരമ്പുകൾ, ലക്ഷ്യം പിഴക്കാതെ, തെററുപററാതെ, ശ്രീരാമചന്ദ്രൻ അയച്ചു. ഉദ്ദീപ്തനായ രാവണനും, ഇരുമ്പുകൊണ്ടു നിർമ്മിച്ച ക്രൂരമ്പുകൾ ഉലയ്ക്കകൾ തുടങ്ങിയവ, മേഘം മാരിചൊരിയുന്നതുപോലെ മഹാപ്രഭുവിൽ പൊഴിച്ചു. ശരങ്ങൾ തുല്യവേഗത്തിൽ ശക്തിയിൽക്കൂട്ടിമുട്ടുമ്പോൾ ഉണ്ടാകുന്ന നിനാദം, മാറെറാലികൊണ്ടു. അഗ്നിജ്വാലകൾ വമിക്കുന്ന മുനകളോടുകൂടിയ രാമരാവണസായകങ്ങൾ അംബരതലത്തിൽനിന്ന് തകർന്ന് ഭൂമിയിൽ പതിച്ചു. ശ്രീരാമൻേറയും പൗലസ്ത്യൻേറയും ഞാണൊലികൾ അത്യുത്ഭുതമായി ഉയർന്നു. സകലജീവികളേയും ഞെട്ടിച്ചു. കോദണ്ഡമേന്തിയ മഹാത്മാവ് മിന്നിത്തിളങ്ങുന്ന ബാണജാലങ്ങൾ അയച്ചപ്പോൾ, ത്രിലോകവീരനായ രാവണനു് പരിക്കുതട്ടിത്തുടങ്ങി. നേരിട്ടുവരുന്ന രാക്ഷസൻ, കൊടുങ്കാററടിച്ച കാർമേഘംപോലെ ഭയപ്പെട്ട് പിന്തിരിഞ്ഞു് ഓടുകതന്നെചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഒന്നാം സർഗ്ഗം അവസാനിച്ചു.

---

## നൂററിരണ്ടാം സർഗ്ഗം. [ലക്ഷ്മണസഞ്ജീവനം]

മഹാബലിഷ്ഠനായ നക്തഞ്ചരനാഥൻെറ കുത്തേററ്, ശൂരലക്ഷ്മണൻ ചോരയിലാറാടി അടർക്കളത്തിൽ കിടക്കുന്നതുകണ്ടു രഘുവീരൻ, അവണ്ണ്യമായ യുദ്ധം അസുരവരനോടു് ചെയ്തുകൊണ്ടിരിക്കുമ്പോൾ സുഷേണനോട് പറഞ്ഞു:—

"കപീന്ദ്രനായ സുഷേണാ, രാവണൻെറ കെല്പുകൊണ്ടു് വീരസൗമിത്രി വീണുപോയി. മുറിയേററ പന്നഗംപോലെ ഭൂമിയിൽ കിടന്നു് അനുജൻ ഉഴയ്ക്കുന്നതുകാണുമ്പോൾ ഉണ്ടാകുന്ന ദുഃഖം സഹിക്കുവാൻ സാധിക്കുന്നില്ല. എൻെറ പ്രാണനേക്കാൾ പ്രിയനാണ് ഈ അനുജൻ. ഇവൻ രക്തവും വാർന്നു് കിടക്കുന്നതുകണ്ടു എൻെറ ഹൃദയംവാടിക്കുഴയുന്നു. എങ്ങിനെയാണ് പോർചെയ്യാൻ ശക്തിയുണ്ടാവുക? ശുഭലക്ഷണങ്ങളെല്ലാമൊത്തിണങ്ങിയ അനുജൻ—യുദ്ധങ്ങളിൽ അതിവൈദഗ്ദ്ധ്യമാന്ന ലക്ഷ്മണൻ—മൃതനാവുകയാണെങ്കിൽ, എനിക്കു് എന്തിനാണ് സുഖവും ജീവിതവും? എൻെറ വീര്യത്തിൽ ലജ്ജയാണ് തോന്നുന്നതു്;

കയ്യിൽനിന്നു് വില്ല് വഴുതുന്നു. പിടിമുറുകുന്നില്ല; ബാണങ്ങൾ ശക്തിയില്ലാതെ തളരുന്നു; കണ്ണിൽ വെള്ളംനിറയുന്നു; ഒരു സ്വപ്നസഞ്ചാരിയെപ്പോലെയാണു് തോന്നുന്നതു്; പലതരത്തിലുമുള്ള ചീത്തചിന്തകൾ ഉണ്ടാകുന്നു; മരണത്തിന്നുതന്നെ ആഗ്രഹമുദിക്കുന്നു.''

യുദ്ധക്കളത്തിൽ, സ്വസമീപത്തിൽ, പ്രാണാധികപ്രിയനായ അനുജൻ മർമ്മതാഡനംകൊണ്ടു് വേദനയോടെ കിതക്കുന്നതുകണ്ട ശ്രീരഘുവീരൻ, വ്യസനാധിക്യത്താൽ ആകുലേന്ദ്രിയനായി വിലാപംതന്നെ തുടങ്ങി:—

''ശൂരനായ സുഷേണാ വിജയം സിദ്ധിക്കുന്നതിൽക്കൂടി ഒരുസന്തോഷവും തോന്നുന്നില്ല. ചന്ദ്രനില്ലാത്ത രാത്രിയിൽ എന്താണൊരു ആനന്ദം? യുദ്ധംകൊണ്ടു് എനിക്കൊരു കാര്യവുമില്ല; ഞാൻ ജീവിച്ചിട്ടെ കാര്യമില്ല; എൻെറ അനുജൻ പോർക്കളത്തിൽ ഹതനാവുകയാണെങ്കിൽ എനിക്കു് യാതൊന്നും ആവശ്യമില്ല. സീതയെകൊണ്ടു് കാര്യമെന്തു്? എന്തിനാണെനിക്കു് അയോദ്ധ്യാരാജ്യം? ഈ യുദ്ധംകൊണ്ടു് ഫലമെന്തു്? എൻെറ പൊന്നനുജൻ മൃതനായി പോർക്കളത്തിൽ കിടക്കുകയാണോ? എല്ലാം നിസ്സംശയം ഉപേക്ഷിച്ചിട്ടാണു് എൻെറ ഒന്നിച്ചു് ഇവൻ അരണ്യവാസത്തിന്നു് പോന്നതു്. അതേപോലെ ഇവൻെറ പിന്നാലെ ഞാനും ഇന്നുപോകും. യമാലയത്തിലേക്കു് ഞങ്ങൾ ഒന്നിച്ചു് എത്തും. ഏതു സമയത്തും എൻെറ സുഖത്തെമാത്രം ആഗ്രഹിക്കുന്നവൻ–എല്ലായ്പ്പോഴും എന്നെ അനുഗമിക്കുന്നവൻ–ഈ മായാവികളായ രാക്ഷസന്മാരാൽ ഇമ്മട്ടിലായല്ലോ.

ഏതൊരു നാട്ടിൽചെന്നാലും സുന്ദരിമാരായ പത്നിമാരെ സമ്പാദിക്കാം; ഏതുനാട്ടിൽചെന്നാലും സുഹൃത്തുക്കളെ സമ്പാദിക്കാം. എന്നാൽ ഒരനുജനെ ഏതൊരു ദേശത്തുപോയാലും കിട്ടുകയില്ല. ഹേ കപിവ്യാഘ്ര, ദുർജ്ജയനായ സുഷേണാ, സൗമിത്രിയില്ലാത്ത അയോദ്ധ്യ എനിക്കു് എന്തിനാണു്? ചെറിയമ്മ സുമിത്രാദേവിയുടെ പ്രാണതുല്യതനയനാണിവൻ. അമ്മയുടെ വാക്കുകളെ ഞാൻ എങ്ങിനെ കേൾക്കും സഹിക്കും. എൻെറ അമ്മ കൗസല്ല്യാദേവിയോടും കൈകേയീമാതാവിനോടും ഞാൻ എന്തൊന്നാണു്പറയുക? അത്യുജ്ജ്വലനായ ശത്രുഘ്നനോടും, മഹാനുഭാവനായ ഭരതനോടും, ഞാൻ ഒററക്കു് മടങ്ങിച്ചെന്നാൽ എന്തുപറയും? മരണമാണു് ഇവിടെ അത്യുത്തമമായിട്ടുള്ളതു്. ബന്ധുക്കളെപ്പററി പരിഭവം പറഞ്ഞിട്ടെന്തുകാര്യം? ജന്മാന്തരങ്ങളിൽ എന്തൊരു മഹാപാപമാണാവോ ഞാൻ ചെയ്തിട്ടുള്ളതു്? എൻെറ മുമ്പിൽനിന്നുകൊണ്ടു്, പൊന്നനുജൻ വീരമൃത്യുവരിക്കുന്നതു് കാണുവാൻ സംഗതിവന്നുവല്ലൊ. എൻെറ അനുജാ, നരന്മാ

രിൽശ്രേഷ്ഠാ, ശൂരന്മാരിൽ അഗ്രഗണ്യാ, പ്രഭോ, എന്നെതനിച്ചാക്കി നീ എങ്ങിനെയാണ് പരലോകത്തിലേക്ക് പോകുക, ഇങ്ങിനെ ദുഃഖിച്ച വിലപിക്കുന്ന എന്നോടെന്താണ് ഒരക്ഷരംപോലും മറുപടി പറയാത്തതു്? എന്താണിങ്ങിനെ വെറുംമണ്ണിൽ കിടക്കുന്നതു്? എഴുന്നേല്ക്കു; എന്നെ ഒന്നുനോക്കു; എത്രമാത്രം ദുഃഖമാണ് ഞാൻ സഹിച്ചുകൊണ്ടിരിക്കുന്നതു്? മാമലകളിലെ അരണ്യങ്ങളിൽ വ്യസനത്തോടെ ഞാൻ മൂർച്ഛയേല്ക്കുമ്പോൾ സമാശ്വസിപ്പിക്കുന്ന തമ്പി, ആശ്വാസവാക്ക് ഒന്നുംപറയാതെ എന്താണ് ഇങ്ങിനെ കിടക്കുന്നതു്?''

വിഷാദകലുഷിതേന്ദ്രിയനായ ശ്രീരാമൻ, ഇത്തരത്തിൽ വിലപിക്കുവാൻ തുടങ്ങിയപ്പോൾ, സുഷേണൻ:—

“പുരുഷോത്തമ, വീര്യംകെടുത്തുന്ന ഇത്തരം ചിന്തകളെ പരിത്യജിക്കു. യുദ്ധത്തിൽ കഠിനശരങ്ങളെപ്പോലെ വേദനയുണ്ടാക്കുന്ന തോന്നലുകളും കളയു. ശ്രീമാനായ കുമാരൻ മരിച്ചിട്ടില്ല. മഹാബാഹുവായ മഹാപ്രഭോ, ഈ മുഖം നോക്കു; അല്പവും കരിവാളിപ്പോ വികൃതത്തമോ ഇല്ല; നേരെ മറിച്ച് തെളിഞ്ഞ പ്രഭയാണുള്ളതു്. കൈത്തലങ്ങൾ ചെന്താമരപ്പൂപോലെയാണ്; കണ്ണുകൾ പരിനിർമ്മലങ്ങളായിരിക്കുന്നു. പ്രാണൻ വെടിഞ്ഞിട്ടുള്ളവർക്ക് ഇത്തരത്തിൽ ഒരിക്കലും കാണുന്നതല്ല. പരന്തപനായ കുമാരൻ ജീവനോടുകൂടിയാണ് കിടക്കുന്നതു്. ഒരിക്കലും വ്യസനിക്കേണ്ട. അംഗം മുറിഞ്ഞു് രക്തംവാന്നാലും, ഈ നിലത്തു കിടന്നു ഉറങ്ങുന്നവൻ എന്നപോലെ നെഞ്ചിടപ്പ് ഇഴയ്ക്കിടക്ക് കാണുന്നുണ്ടു്. പ്രാണാപഹാരിയല്ല ഇതെന്നതിൻെറ ലക്ഷ്യമല്ലോ ഇതു്.''

മഹാബുദ്ധിമാനായ സുഷേണൻ ശ്രീരാമചന്ദ്രനോടു് ഇത്തരം പറഞ്ഞു് സമീപത്തിൽനില്ക്കുന്ന ഹനുമാനെ വെമ്പിച്ചുകൊണ്ടു് തുടന്നു:—

''ഹേ വീര, അന്നു് ജാംബവാൻ പറഞ്ഞതരികയുണ്ടായില്ലേ, ആ മഹൗഷധി മലമുകളിലേക്ക് അതിവേഗത്തിൽ പോകണം. അതിൻെറ തെക്കെ കൊടുമുടിയിലുള്ള മരുന്നു് ക്ഷണത്തിൽ കൊണ്ടുവരണം. വീരനായ ലക്ഷ്മണനും പ്രാണനേകുവാൻ, ഒന്നു് വിശല്യകരണി, രണ്ടു് സാവർണ്യകരണി, മൂന്നു് സന്ധാനകരണി, നാലു് സഞ്ജീവനി എന്നിവ വീരവീരനായ ഹനുമാനെ, കൊണ്ടുവരു.''

സുഷേണവാക്കുകൾ കേട്ട മാരുതി അടുത്തനിമിഷത്തിൽ മഹൗഷധിമലയിലേക്ക് ഭീമരൂപത്തിൽ പിതുല്യനായി പോയിക്കഴിഞ്ഞു. അവിടെ നാലു

പുറവും സൂക്ഷ്മംനോക്കിയിട്ടും മരുന്നുകഠം മനസ്സിലാകുന്നില്ല. കരുത്തനായ വായുതനയൻ ചിന്തിച്ചു:—

"ഈ ഗിരിവരൻെറ ശിഖരം അങ്ങിനെത്തന്നെ കൊണ്ടുപോയ്ക്കളയാം. ഈ കൊടുമുടിയുടെ മുകളിലാണ് ആ ദിവ്യൗഷധങ്ങഠം എന്ന് അടയാളങ്ങളാൽ അറിയുന്നു. ഈ ലക്ഷണങ്ങഠംതന്നെയാണ് സുഷേണൻ പറഞ്ഞിട്ടുള്ളതും. വിശല്യകരണിയും കൊണ്ടല്ലാതെ ഞാൻ ഇവിടെനിന്നുപോയാൽ വലിയ അമളിതന്നെപററിച്ചേരും. താമസിക്കുവാനും നിവൃത്തിയില്ല. എന്നാൽ ദോഷം സംഭവിക്കും."

കാര്യങ്ങഠം ചെയ്യേണ്ടതെന്തെന്ന് തീരുമാനിച്ച പവനതനയൻ ശിഖരത്തിലേറി മൂന്നുപ്രാവശ്യം പിടിച്ചുകുലുക്കി. പുഷ്പാലംകൃതങ്ങളായ നാനാവൃക്ഷങ്ങഠംനിറഞ്ഞ ഗിരിശൃംഗത്തെ പറിച്ചെടുത്ത് വെള്ളംനിറഞ്ഞ കാർകൊണ്ടൽ പോലെ ഉയർത്തി. ഉത്തരക്ഷണത്തിൽ വാനിലേക്കു ചാടിഉയന്നു. അല്പസമയത്തിന്നുള്ളിൽ മാരുതി ലങ്കാരാജ്യത്തിൽ അടർക്കളത്തിൽ എത്തി, കൊടുമുടി താഴെവെച്ചു. അല്പമൊന്നു വിശ്രമിച്ച് സുഷേണനോട് പറഞ്ഞു:—

"ഹരീന്ദ്രാ, ആ മരുന്ന് വ്യക്തമായിട്ടെനിക്ക് മനസ്സിലായില്ല. അതു കൊണ്ട് ഈ ഗിരിശൃംഗവുംകൊണ്ട് ഞാൻപോന്നു.'

ഹനൂമാനെ പ്രശംസിച്ചുകൊണ്ട് സുഷേണൻ മരുന്നുകഠം പറിച്ചെടുത്തു. അരക്കന്മാരും, വാനരന്മാരും, മാരുതിയുടെ പ്രവൃത്തിയെ, വാനവന്മാക്കുകൂടി ദുഷ്ക്കരമാണെന്ന് പറഞ്ഞു് വിസ്മയപ്പെട്ടു. യഥാവിധി മരുന്നുകഠംചതച്ച്, സുഷേണൻ ലക്ഷ്മണന്നു് നസ്യംചെയ്തു. ആ മരുന്നുകഠം വാസനിച്ചതോടെ ലക്ഷ്മണൻ കൺമിഴിച്ചു, പൂൎവ്വാധികം ഉന്മേഷത്തോടെ എഴുന്നേററുനിന്നു. സുഷേണൻെറ വൈദ്യശാസ്ത്രപാടവം കണ്ടു കപിവരന്മാർ സ്തുതിച്ചു. പരന്തപനായ ശ്രീരാമസ്വാമി നിറഞ്ഞ കണ്ണുകളോടെ അനുജനെ നോക്കി "വരു; വരു", എന്നരുളിച്ചെയ്ത് കെട്ടിപ്പിടിച്ച് ഗാഢഗാഢം പുണന്നു്:—

"വീരവീരനായ അനുജാ, അന്തകഹസ്തത്തിൽനിന്ന് ഭാഗ്യത്താൽ നിന്നെ എനിക്കു വീണ്ടുകിട്ടി. ലക്ഷ്മണാ, നീ ഇല്ലെങ്കിൽ, ജീവനെക്കൊണ്ട് എനിക്ക് കാര്യമില്ല; സീതയെ തിരികെ കിട്ടിയാലും ഞാൻ സംതൃപ്തനല്ല; ജയംകൊണ്ട് എന്താണ് കാര്യം?"

മഹാത്മാവായ പുരുഷോത്തമന്റെ സ്നേഹപൂർണ്ണമായ വാക്കുകൾകേട്ട ലക്ഷ്മണൻ ഇടറിയ വാക്കുകളോടെ മറുപടിപറഞ്ഞു:-

"സത്യവിക്രമനായ ജ്യേഷ്ഠാ, അവിടുന്നുചെയ്ത പ്രതിജ്ഞ ഓർക്കണെ. ധൈര്യമില്ലാത്ത ഒരു നിസ്സാരനെപ്പോലെ ഇങ്ങിനെ അരുളിച്ചെയ്യരുതേ. അവിടുത്തെപ്പോലെയുള്ളവർ സത്യത്തെ ഒരിക്കലും പാഴാക്കുക പതിവില്ലല്ലോ. വാക്കിന്നനുസരിച്ച കർമ്മം ചെയ്യുന്നതല്ലെ മഹത്വത്തിന്റെ ചിഹ്നംതന്നെ. ഇവനെപ്പററി ഇങ്ങിനെ നിരാശതോന്നരുതേ. അനർഘനായ അവിടുത്തെ ആശ്രിതവാത്സല്യം അറിയാത്തവനല്ല ഇവൻ. ഇന്നു ദശാനനനെ നിഗ്രഹിച്ച് അവിടുത്തെ പ്രതിജ്ഞ പരിപാലിക്കണം. അവിടുത്തെ മുന്നിലെത്തിയ ഒരുദുഷ്ടൻ-ശത്രു-ജീവിതം തുടരുകയോ? ഉഗ്രദംഷ്ട്രനായ സിംഹത്തിന്റെ കണ്ണിൽപെട്ടാൽ മദയാനപോലും രക്ഷപ്രാപിക്കുമോ? ഈ ദുഷ്ടാഗ്രേസരനെ അതിവേഗം നിഗ്രഹിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇന്നത്തെ സൂര്യന്റെ തൊഴിൽ കഴിഞ്ഞ് വിശ്രമിക്കുന്നതിന്നുമുമ്പ് ഇവനെ വധിക്കണം. ദശാസ്യനെ അവിടുത്തേക്ക് നിഗ്രഹിക്കണമെന്ന് ആഗ്രഹമുണ്ടെങ്കിൽ, അവിടുത്തെ പ്രതിജ്ഞ ശരിയ്ക്കും നിറവേറണമെങ്കിൽ, ജനകമഹാരാജപുത്രിയിൽ അവിടുന്ന് ദൃഢാനുരക്തനാണെങ്കിൽ, എന്റെ വാക്കനുസരിച്ച് വേഗത്തിൽചെയ്യണം."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നൂററിമൂന്നാം സർഗ്ഗം. [ഇന്ദ്രരഥാരോഹണം]

പരന്മാരെ ഹനിക്കുന്നതിൽ തല്പരനായ ദേവൻ അനുജന്റെ വാക്കുകേട്ട്, ഉന്മേഷത്തോടെ കാർമ്മുകമെടുത്ത് കൊടുംക്രൂരശരങ്ങളെ രാവണന്റെ നേരിട്ട് വർഷിച്ചു. പിന്നോക്കംപോയ രാവണൻ മററൊരു രഥമേറി ആർത്തുകൊണ്ട്, അഗ്നിസൂര്യനെ എന്നപോലെ ശ്രീരാമനോട് പാഞ്ഞടുത്തു. മേഘങ്ങൾ വൻഗിരിയിൽ മഹാമാരി ചൊരിയുന്നതുപോലെ, വജ്രതുല്യങ്ങളായ ബാണങ്ങളെ രഘുപതിയിൽ ലങ്കാധിപൻ തൂകി. അതിശ്രദ്ധയോടെ പൊന്നണിസ്സായകങ്ങൾ എരിതിയ്യ് എന്നപോലെ ദേവനും ഉതിർത്തു.

കൈവേഗമാന്ന ശരപ്രയോഗം കൊടുമ്പിരികൊണ്ടു.

"ശ്രീരാമചന്ദ്രൻ വെറും നിലത്തു് കോദണ്ഡപാണിയായി നില്ക്കുന്നു. അരക്കർകോൻ ദിവ്യരഥത്തിൽ ഭീമചാപമേന്തി നില്ക്കുന്നു. ഈ പോരു് യോജിക്കുന്നതല്ല."

എന്നിങ്ങനെ ദേവന്മാരും ഗന്ധർവ്വന്മാരും കിന്നരന്മാരും പറഞ്ഞു.

മാറേറവും പൊന്നുകൊണ്ടു് വിചിത്രമായി നിർമ്മിച്ചതാണു്. അനേകം കനകക്കിങ്ങിണികൾ കോർത്തിട്ടുണ്ടു്. വൈഡൂര്യരത്നമാണു് അച്ചുതണ്ടു്. ബാലാർക്കതുല്യമായ ശോഭ പ്രസരിക്കുന്നു. ഒന്നാന്തരം പച്ചക്കുതിരകൾ, ലക്ഷണമെല്ലാമൊത്തവയാണു് ഉള്ളതു്; ശരൽക്കാലമേഘത്തിന്റെ വെണ്മയാർന്ന വെൺചാമരങ്ങൾ തൂക്കിയിരിക്കുന്നു. തങ്കത്തൊങ്ങൽ സൂര്യഗോളങ്ങൾപോലെ പ്രകാശിക്കുന്നു. സ്വർണ്ണക്കൊടിമരം. ഇങ്ങിനെ രഥങ്ങളിൽവെച്ചു് ഉത്തമോത്തമമായതു് ദേവേന്ദ്രന്റെയാണു്, അമരനാഥന്റെ ആജ്ഞയനുസരിച്ച മാതലി പെട്ടെന്നു് ആകാശത്തിൽനിന്നു് തേരും കൊണ്ടിറങ്ങി. ഇക്ഷ്വാകുവംശരത്നമായ ദാശരഥിയുടെ മുന്നിൽ ചെന്നു്, ഇന്ദ്രസാരഥി കൈകൂപ്പി സവിനയമുണർത്തി:—

"പരന്തപനായ കാകുൽസ്ഥാ, സത്ഗുണസ്വരൂപാ, മഹാപ്രഭോ, ദേവേന്ദ്രൻ അവിടത്തെ വിജയത്തിന്നുവേണ്ടി കല്പിച്ചയച്ചതാണു് ഈ രഥം. ഇതാ ഐന്ദ്രചാപം; ചെന്തീയിനൊത്ത പോർച്ചട്ട; സൂര്യസന്നിഭമായ ബാണങ്ങൾ; അതിനിശിതമായ തെളിഞ്ഞ വേൽ; ഇതിൽ എഴുന്നെള്ളിയിരുന്നു്, അസുരചക്രവർത്തിയെ നിഗ്രഹിച്ചാലും; ദാനവന്മാരെ ഇന്ദ്രൻ എന്നപോലെ, അവിടുന്നു് ഇവരെ വിജയിച്ചാലും. ഈ മഹായുദ്ധത്തിൽ അവിടത്തെ സൂതനായി ഞാൻ തന്നെ തേർ തെളിക്കാം.

അമരനാഥരഥത്തെ പ്രദക്ഷിണം വെച്ചു് വന്ദിച്ചു്, ലോകങ്ങളെ മുഴുവൻ സ്വതേജസ്സാൽ തിളക്കിക്കൊണ്ടു് രാഘവൻ, ആ ഉത്തമ വാഹനത്തിൽ കയറി

മഹാബാഹുവായ ശ്രീരാമന്റേയും രക്ഷോവരനായ രാവണന്റേയും തേരിലിരുന്ന പോരു് രോമാഞ്ചജനകമായിത്തീർന്നു തുടങ്ങി. അത്യാശ്ചര്യകരമായി ആ അടർ പ്രശോഭിച്ചു. ദിവ്യാസ്ത്രാഭിജ്ഞനായ ദാശരഥി ഗാന്ധർവ്വംകൊണ്ടു് ഗാന്ധർവ്വത്തേയും ദൈവംകൊണ്ടു് ദൈവത്തേയും തടുത്തു. അതിഘോരമായ ആസുരാസ്ത്രത്തെ, മറെറാന്നിനോടു് സാദൃശ്യപ്പെടുത്തുവാൻ സാധിക്കാത്ത തീക്ഷ്ണാസ്ത്രത്തെ,

നിശാചരനായകൻ വീണ്ടും ഞാണിൽ ചേർത്തു. കൊടും വിഷമാന്ന അത്യുഗ്ര സർപ്പങ്ങളായിട്ടാണു് ആസുരാസ്ത്രം പുറപ്പെട്ടതു്. വാസുകിയെപ്പോലെ വലിയ പത്തികൾ, സ്വയം പ്രകാശിച്ച അവ വിഷപൂർണ്ണദംഷ്ട്രകൾ കാണുമാറു് വായ് പിളന്നു് അതിഘോരാകൃതിയോടെ, ചെന്തീവമിച്ചുകൊണ്ടു്, ദിക്കുകളും പ്രദിക്ഷകളും മറച്ചുകൊണ്ടു്, ദേവസമീപത്തിലേക്കു് പറന്നടുത്തു. ഉരഗനായകന്മാരെപ്പോലെ അടുക്കുന്ന സർപ്പനിരകളെ കണ്ട ശ്രീരാമചന്ദ്രൻ, ഭയങ്കരമായ ഘോരഗാരുഡാസ്ത്രം അഭിമന്ത്രിച്ചു് പൊൻകടയമ്പുകൾ അനേകം വിട്ടുകഴിഞ്ഞു. അഗ്നിപ്രകാശത്തോടെ കോദണ്ഡത്തിൽനിന്നും പുറപ്പെട്ട ബാണങ്ങൾ കനകനിറമാന്ന ഗരുഡന്മാരായി ആകാശത്തിലെത്തി. വൈനതേയരൂപമാന്ന ആ കാമശരങ്ങൾ സർവ്വസർപ്പങ്ങളേയും റാഞ്ചിയെടുത്തുകഴിഞ്ഞു.

താൻ അയച്ച സർപ്പരൂപ ആസുരാസ്ത്രത്തെ, താർക്ഷ്യമെയ്യാന്ന രാമബാണങ്ങൾ ഹനിച്ചതുകണ്ട അരക്കർകോൻ ക്രോധാന്ധനായി ആയിരം അമ്പുകൾ ഒന്നിച്ചു് അക്ലിഷ്ടകർമ്മാവായ ശ്രീരാമനിൽ അയച്ചു് പരിക്കേല്പിച്ചു. മാതലിയുടെ ദേഹത്തിലും ക്രൂരമ്പുകൾ തറച്ചു. കനകക്കൊടി മുറിച്ചു് തേർത്തട്ടിൽ വീഴ്ത്തി. മഹേന്ദ്രാശ്വങ്ങളിലും ശരങ്ങൾ ആഞ്ഞെയ്തു. രാവണന്റെ ക്രൂരനാരാചങ്ങൾ ഇന്ദ്രരഥത്തെതന്നെ മൂടിയതുപോലെയായിത്തീന്നു.

ദുരാത്മാവായ രാവണന്റെ കഠിനകൃത്യം കണ്ടപ്പോൾ, ദേവന്മാരും ഗന്ധർവ്വന്മാരും–അസുരന്മാരും–ചാരണന്മാരും–വിഷാദമൂകരായി. ശ്രീരാമൻ അല്പമൊന്നു് പരവശനായതു കണ്ട സിദ്ധന്മാരും ഋഷീന്ദ്രന്മാരും മങ്ങിയ മുഖത്തോടെ വിഭീഷണന്റേയും വാനരേന്ദ്രന്മാരുടേയും ഒപ്പം വ്യസനാക്രാന്തരായി. ശ്രീരാമചന്ദ്രൻ ദശഗ്രീവരാഹുവാൽ ഗ്രസിക്കുവാൻ തുടങ്ങിയപ്പോൾ പ്രജാപതി നക്ഷത്രമായ ചന്ദ്രപ്രിയരോഹിണിയെ ബുധൻ സ്വയം ആക്രമിക്കാൻ ആരംഭിച്ചു. പ്രജകളുടെ മുഴുവൻ അശുഭസൂചകമായി വിജ്ഞന്മാർ അതു കണ്ടു. പുകഞ്ഞുകൊണ്ടെന്നപോലെ വലിയ വലിയ അലകൾ സാഗരത്തിലുയന്നു. സൂര്യനെ സ്പർശിക്കത്തക്ക ഭീമരൂപത്തിലാണു് ചൊടിച്ച കടലിൽനിന്നു് ഊർമ്മികളടിച്ചതു്. ആദിത്യൻ വാളിന്റെ നിറത്തിൽ ഒളിമങ്ങി; പരുപരുത്തു. കബന്ധാങ്കം സൂര്യബിംബത്തിൽ വ്യക്തമായി; ധൂമകേതു സംയോജിച്ചു. രഘുവംശനക്ഷത്രവും, ഇന്ദ്രനും അഗ്നിയും ദേവതയുമായ വിശാഖത്തെ, സുസ്പഷ്ടമായമട്ടിൽ അംബരതലത്തിൽ ചൊവ്വാഗ്രഹം തീണ്ടിത്തുടങ്ങി. ഇരുപതുകൈകളും പത്തുമുഖങ്ങളുമാന്നു് ഭയങ്കരരൂപത്തിൽ, മൈനാകപർവ്വതംപോലെ രാവണൻ വില്ലേന്തി നില്ക്കുന്നതു് എല്ലാവരും കണ്ടു. ദശവദനനിൽനിന്നു് ഇടിവുവരുന്ന

ദാശരഥിക്കു്, ക്രൂരമ്പുകളെ തടുക്കുവാൻകൂടി വിഷമമായിത്തുടങ്ങി. പരാജയത്തിന്റെ വക്കിലെത്തിയ ദേവന്റെ പുരികങ്ങൾ വളഞ്ഞു; കണ്ണുകൾ ചുകന്നു; കൺകൊണ്ടുലോകം ചുട്ടെരിക്കത്തക്കവിധത്തിൽ കോപിഷ്ഠനായി രഘുകുലതിലകൻ.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിമൂന്നാം സർഗ്ഗംഅവസാനിച്ചു.**

---

## നൂററിനാലാം സർഗ്ഗം. [രാവണശൂലഭംഗം]

ശ്രീരാമദേവന്റെ വദനം ഇത്തരത്തിൽ ആക്കും ഒരിക്കലും കാണുവാൻ സാധിച്ചിട്ടില്ല. ക്രോധാഗ്നി വമിക്കുന്ന ആ മുഖത്തെക്കണ്ടു സർവ്വഭൂതങ്ങളും ഞെട്ടി, നടുങ്ങി; ഭൂമിയാകെ ഒന്നു് കലുങ്ങി; സിംഹവ്യാഘ്രാദികളോടുകൂടിയ മാമലകൾ ചാഞ്ചാടി; വൃക്ഷങ്ങളെല്ലാം വിറച്ചു. നദീപതിയായ മഹാസാഗരം അത്യധികം കലങ്ങിമറിഞ്ഞു; പക്ഷികളും, കൊടുങ്കാററുകളും കഠിനശബ്ദത്തിൽ ദുർന്നിമിത്തങ്ങൾ ഗർജ്ജിച്ചുകൊണ്ടു് വാനിടത്തിൽ ചുററി സഞ്ചരിച്ചു. ശ്രീരാമചന്ദ്രന്റെ അരിശം ഭീമാകാരങ്ങളായ ഉൽപ്പാതകൾ എന്നിവ കണ്ടു ഭൂതങ്ങളെല്ലാം പകച്ചു; ഞെട്ടിവിറച്ചു. രാവണനും് അത്ഭുതപൂർവ്വമായ ഭയം ഉണ്ടായി.

വിമാനസംസ്ഥിതരായ ദേവന്മാർ–ഗന്ധർവ്വന്മാർ–ഉരഗമുഖ്യന്മാർ–ഋഷിവരന്മാർ–ദാനവന്മാർ–ദൈത്യന്മാർ–ഗഗനചാരികളായ പക്ഷങ്ങൾ മുതലായ എല്ലാവരും കല്പാന്തതുല്യമായ ആ പെരുമ്പട നോക്കി. അനേകവിധ ഘോരാസ്ത്രങ്ങളെക്കൊണ്ടു് മാനവദൈത്യന്മാർ പൊരുതുമ്പോൾ, ദേവന്മാരും ദാനവന്മാരും മത്സരത്തോടെ പലതും വാതുവെച്ചുതുടങ്ങി. അതിസ്നേഹപൂർവ്വം രണ്ടു പേരേയും നോക്കുന്ന കാണികൾ ഒരുപോലെ സന്തുഷ്ടരാകത്തക്കവിധമാണു് യുദ്ധം നടക്കുന്നതു്. അസുരന്മാർ ദശഗ്രീവന്റെ ചുററംനിന്നു് "ജയിക്കുക ജയിക്കുക" എന്നിങ്ങനെ ആശംസ തുടങ്ങിയപ്പോൾ, ദേവന്റെ നാലുപാടും ദേവവൃന്ദങ്ങൾ എത്തി "കാകുൽസ്ഥൻ വിജയിക്കട്ടെ വിജയിക്കട്ടെ" എന്നിങ്ങനെ പ്രാർത്ഥിച്ചു.

ശ്രീരാമനെ പ്രഹരിച്ചു് വീഴ്ത്തത്തക്ക ഒരു മഹായുധമേതെന്നു് ആലോചിക്കുകയാണു് കോപാന്ധനായ രാവണൻ. വജ്രസാരതുല്യവും, അതിമഹത്തായ നാദവും, സർവ്വശത്രുനാശകവും, ഗിരിശിഖരങ്ങൾപോലെയുള്ള മൂന്നു മുനകൾ

മനസ്സിനേയും നേത്രങ്ങളേയും ഒന്നിച്ച് ഭയപ്പെടുത്തത്തക്കവിധം ഭീഷണവും, യുഗാന്തത്തിലെ ദാവാഗ്നിസഞ്ചയത്തിന്റെ പുകയും ജ്വാലയും വമിക്കുന്നതുപോലെ അതിരൗദ്രവും, അന്തകനാൽപ്പോലും ദുജ്ജയവും, അനാസാദ്യവും, സവ്വജീവജാലങ്ങൾക്കും ഭയാവഹവും, ഏതൊന്നിനേയും അതിദാരുണമായി ഭേദിക്കുവാൻ ശക്തവും തീക്ഷ്ണതരവുമായ ഒരു ഭീമശൂലത്തെ, കോപം ആളിക്കത്തുന്ന രാവണൻ എടുത്തു. അനേകം അസുരന്മാരാൽ ആവൃതനായ രാജേശ്വരൻ ആ വരായുധത്തിൻെറ മദ്ധ്യത്തിൽ പിടിച്ചൊന്നു ചുഴററി; അതിഭയങ്കരമായൊന്നലറി. കോപത്താൽ രക്തവർണ്ണനേത്രനായ ആ പെരുംക്കുററൻ സ്വസൈന്യത്തിന്ന് ആനന്ദമേകത്തക്കവിധം, ഭൂമിയേയും ആകാശത്തേയും, ദിക്കുകളേയും, പ്രദിക്കുകളേയും കുലുക്കത്തക്കവിധം, ആ കൊട്ടിയനാദത്തിൽ വീണ്ടും അലറി. ആ ദുരാത്മാവിന്റെ ഘോരശബ്ദം കേട്ട ഭൂതങ്ങളെല്ലാം ഞെട്ടിത്തെറിച്ചു; സമുദ്രം കലങ്ങി. ആ വലിയ ശൂലം ഓങ്ങി ചുഴററി ആർത്തുകൊണ്ട് പരുഷസ്വരത്തിൽ, വീര്യവാനായ രാവണൻ ശ്രീരാമനോട് പറഞ്ഞു:—

“രാമാ, അതിരുഷ്ടനായ ഞാൻ ഈ അയയ്ക്കുന്ന വജ്രസാരശൂലം, ക്ഷണത്തിൽ അനുജനോടുകൂടിയ നിൻെറ ജീവനെ കൈക്കലാക്കുകയായി. അനേകം അരക്കരെ അടരിൽ ഇന്നു് നിഗ്രഹിച്ച അഹങ്കാരി, അവരുടെ പിന്നാലെ പോകത്തക്ക നിലയിൽ നീ എത്തിക്കഴിഞ്ഞു. അവിടെ നില്ക്കു്. ഈ ശൂലംകൊണ്ട് ഞാനിതാ നിന്നെ നിഗ്രഹിക്കുകയായി.”

ഇതോടെ നിശാചരേന്ദ്രൻ ശൂലം ആഞ്ഞു ചാട്ടി. രാവണബാഹുവിൽ നിന്നു് പുറപ്പെട്ട ആയുധം എട്ടു കടമണികളുടെ ശബ്ദത്താലും, മിന്നലൊളിയാലും ഗഗനസ്ഥലത്തിൽ വെട്ടിത്തിളങ്ങി. കണ്ടാൽ ഭയപ്പെട്ടു നടുങ്ങത്തക്ക ആ ഭീഷണശൂലത്തെ ശരജാലങ്ങളെക്കൊണ്ട്, ഇന്ദ്രൻ മഹാമാരിയാൽ കല്പാന്താഗ്നിയെ എന്നപോലെ തടുത്തു. എന്നാൽ ആളിക്കത്തുന്ന തീയ്യിൽ ഈയാംപാററകൾ എന്നപോലെ മഹാശൂലം ശ്രീരാമബാണങ്ങളെ എരിച്ചുകൊണ്ട് മുന്നേറി. അംബരമദ്ധ്യത്തിൽനിന്നുതന്നെ ബാണങ്ങൾ വെണ്ണീറായതു കണ്ട ദേവൻ ഏററവും കോപത്തോടെ ഇന്ദ്രരഥത്തിലുള്ളതും മാതലികൊണ്ടുവന്നതുമായ ഐന്ദ്രം എന്ന വേൽ എടുത്തു് ഒന്നു ചുഴററി. കോപാവിഷ്ടനായ രാഘവൻെറ ബലിഷ്ഠബാഹുവിൽനിന്നു് മണിക്കിലുക്കത്തോടെ ഗഗനതലത്തിൽ, കല്പാന്തത്തിലെ കൊള്ളിമീൻപോലെ ആ ആയുധം മിന്നിജ്വലിച്ചു. ദാശരഥി ചാട്ടിയവേൽ പൗലസ്ത്യശൂലമായി കൂട്ടിയടിച്ചു. അനേകമനേകം ശകലങ്ങളായി ശൂലം ഒളികെട്ട് നിലം പതിച്ചു. ചീററിക്കൊണ്ട് ഞാൺവിട്ട രാഘുനായക

ശരങ്ങരം, ദശഗ്രീവരഥത്തിലെ വായുതുല്യതുരംഗങ്ങളെ പിളത്തി, നിശിതശര ങ്ങരം അവൻെറ മാറിടത്തേയും. കാകൽസ്ഥൻ മൂന്നേറി, മൂന്നമ്പുകരം നക്ത ഞ്ചരൻെറ നെഞ്ചിടത്തിൽ തറപ്പിച്ചു. സർവ്വ അവയവങ്ങളിലും അഗ്നി സദൃ ശങ്ങളായ കണകരംകൊണ്ടു് രക്താഭിഷിക്തനായ അരക്കർകോൻ പൂത്ത അശോകവൃക്ഷംപോലെയായി. ശ്രീരാമസായകങ്ങളാൽ സർവ്വാംഗങ്ങളിലും നിണമണിഞ്ഞ നിശാചരനായകൻ, അടരിൽ സൈന്യമദ്ധ്യത്തിൽ അവശ നായി, കോപത്തെ വഹിച്ചുകൊണ്ടു് ഇതികത്തവ്യതാമൂഢനായിനിന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം നൂററിനാലാം സഗ്ഗം അവസാനിച്ചു.

---

## നൂററിഅഞ്ചാം സഗ്ഗം [രാവണരഥാപവാഹനം]

രുഷ്ടനായ രാഘവൻ രാവണനു് ഇങ്ങിനെ പരിക്കണ്ടാക്കി. രണശ്ലാ ഘിയായ അരക്കൻ അരിശത്തോടെ കണ്ണകരം ജ്വലിപ്പിച്ചു് വീർപ്പു് അടക്കി, അതിപരാക്രമത്തോടെ ശ്രീരാമനും പരിക്കകരം ഉണ്ടാക്കാൻ ശ്രമിച്ചു. വാനി ടത്തിൽനിന്നു അംബുദമാല ഘോരമാരി ചൊരിഞ്ഞു് സരസ്സ് നിറക്കുന്നതു പോലെ, ശരജാലങ്ങരം ദാശരഥിയിൽ നിറഞ്ഞു. എന്നാൽ എത്രമാത്രം വിശി ഖങ്ങരം ചെന്നിട്ടും, മാമലപോലെ ദേവൻ ചലനരഹിതനായിത്തന്നെ നിന്നു. രാവണശരങ്ങളെ രാമബാണങ്ങരം തട്ടത്തു. സൂര്യരശ്മികളെപ്പോലെ അവയെ ഏല്ക്കുകയും ചെയ്തു. മഹാവീരനായ രഘുവരൻ, കൈവേഗമിയന്ന രാവണൻെറ അനേകായിരം സായകങ്ങളെ സ്വമാറിൽ ഏററു് വിളങ്ങി. ലക്ഷ്മണാഗ്രജൻ ആ യുദ്ധത്തിൽ അടിമുടി പൂത്തൊരു പിലാശുവൃക്ഷംപോലെ രക്താഭിഷിക്ത നായി. അമ്പുകളേററ രാഘവൻ പ്രളയാദിത്യതേജസ്സുള്ള ഘോരവിശിഖങ്ങളെ എടുത്തു. രണ്ടുപേക്കും വാശിയേറി. പരസ്പരം കാണാത്തമട്ടിൽ ശരൗഘങ്ങരം നിറഞ്ഞു. മഹാപ്രഭു മന്ദഹാസത്തോടെ ലോകകണ്ടകനായ രാവണനോടു് പരു ഷമായി ഇങ്ങിനെ പറഞ്ഞു:—

"അറിവില്ലാത്ത നീചരാക്ഷസാ, എൻെറ ധമ്മപത്നിയെ, ദുഃഖിതയായ സീതയെ, ജനസ്ഥാനത്തുനിന്നു അപഹരിച്ചതോത്താൽ ഒട്ടുംതന്നെ വീരനല്ല അങ്ങു്. ഞാൻ ഇല്ലാത്ത തക്കംനോക്കി അവശയായ അവളെ ഘോരാരണ്യത്തിൽ നിന്നു് ബലത്തോടെ കട്ടെടുത്ത നീ, വിചാരിക്കുന്നു "ഞാൻ മഹാശൂരനാണെ ന്നു്." പരപത്നികളിൽ ശക്തികാണിക്കുന്ന ധൃഷ്ടനായ നീ അനാഥയായൊരു

വളിൽ ദുഷ്കൃത്യം ചെയ്തിട്ട് വിചാരിക്കുന്നു "ഞാൻ മഹാശൂരനാണെന്ന്." ഹേ ലജ്ജയില്ലാത്തവനെ, സ്വന്തം നിലയെന്താണെന്ന് അറിവില്ലാത്തവനെ, സൽസ്വഭാവ ചാരിത്ര്യാദികൾ ഉപേക്ഷിച്ചവനെ, അഹങ്കാരത്താൽ മൃത്യുവിനെ കയ്യിലെടുത്ത് നീ വിചാരിക്കുന്നു "ഞാൻ മഹാശൂരനാണെന്ന്" മഹാവീരനും, സാക്ഷാൽ കുബേരന്റെ അനുജനും, ത്രിലോകങ്ങളിൽവെച്ച് ശക്തിയുള്ളവനുമായ നീ, പുകഴ്ത്തക്കതും, യശസ്സേറുന്നതുമായൊരു കൃത്യമാണല്ലോ ചെയ്തിട്ടുള്ളത്? അഹന്തകൊണ്ട്, സർവ്വരാലും നിന്ദ്യമായൊരു വേണ്ടാത്ത കാര്യം ചെയ്തതിന്റെ ഫലം നീ അനുഭവിക്കുകയായി. രാക്ഷസവംശചക്രവർത്തിയായിട്ടും വെറുമൊരു തസ്കരനെപ്പോലെ നാണമില്ലാതെ കട്ടെടുത്ത് വിചാരിക്കുകയാണ്, അഭിമാനിക്കുകയാണ് "ഞാൻ മഹാശൂരനാണെന്ന്" ഞാൻ അടുത്തുള്ള സന്ദർഭത്തിലായിരുന്നു, സീതയെ ബലാൽ കക്കാൻ തുടങ്ങിയിരുന്നതെങ്കിൽ, അന്നുതന്നെ നിന്റെ സഹോദരൻ ഖരനെ, എന്റെ അമ്പുകളേററു പരലോകം പ്രാപിച്ചവനെ, നീ കാണുമായിരുന്നു. മഹാദുഷ്ടബുദ്ധിയായ നീ, ഇന്ന് എന്റെ കൺമുമ്പിൽ ഭാഗ്യത്താൽ എത്തിച്ചേർന്നുവല്ലൊ. ഞാൻ ഇന്നു നിന്നെ ക്രൂരമ്പുകൾ കൊണ്ട് അന്തകാലയത്തിലേക്ക് പറഞ്ഞയക്കാം. രാമബാണത്തിന്റെ ശക്തി എന്താണെന്ന് അറിയാൻ തുടങ്ങുകയായി. മനോഹരകുണ്ഡലങ്ങളണിഞ്ഞ നിന്റെ ശിരസ്സ്, മാംസഭക്ഷണം ചെയ്യുന്ന പക്ഷിമൃഗങ്ങൾ ഭൂമിയിലിട്ടു കടിച്ചു വലിച്ചിഴക്കട്ടെ! അടക്കളമദ്ധ്യത്തിൽ വീണുകിടക്കുന്ന നിന്റെ മാറിൽ ബാണം തട്ടിമുറിപ്പെട്ട സ്ഥലത്തുനിന്നുവരുന്ന രക്തത്തെ കഴുകന്മാർ വന്ന് യഥേഷ്ടം പാനം ചെയ്യട്ടെ!! ഹേ രാവണ, എന്റെ ശരജാലങ്ങളാൽ ജീവനററു വീണ നിന്റെ ഉദരത്തിൽനിന്ന്, വൈനതേയൻ സർപ്പങ്ങളെ കൊത്തിവലിക്കുന്നതുപോലെ കുടൽമാലകൾ പക്ഷികൾ വലിച്ചെടുക്കട്ടെ!!"

കോപാകലനായ പരന്തപൻ ഇത്രയും പറഞ്ഞ് കട്ടത്തബാണങ്ങൾ തുരുതുരെ അയക്കുവാൻ ആരംഭിച്ചു. ബലവും വീര്യവും സന്തോഷവും ദാശരഥിക്കു പതിന്മടങ്ങ് വദ്ധിച്ചു. ശത്രുമർദ്ദകനായ ദേവന്ന് അസ്ത്രപ്രഭാവം പെരുകി. രഹസ്യങ്ങളും ദിവ്യങ്ങളുമായ സർവ്വ അസ്ത്രങ്ങളും വ്യക്തമായി പ്രത്യക്ഷമായി. ആനന്ദത്താൽ തേജസ്സും കൈവേഗവും അനേകം മടങ്ങ് ഇരട്ടിച്ചു. ശുഭഭൂയിഷ്ഠങ്ങളായ ഇത്തരം ലക്ഷണങ്ങൾ തന്നിൽ ഉദിച്ചപ്പോൾ, അസുരാന്തകനായ ശ്രീരാമചന്ദ്രൻ വളരെയധികം പരിക്കുകൾ ആശരേന്ദ്രന്ന് തട്ടിച്ചു. വാനരവീരന്മാരുടെ ശിലാവർഷവും രഘുപതിയുടെ ബാണവർഷവുംകൊണ്ട് ദശാസ്യൻ ആകെ തരളിത ഹൃദയനായി. ഹൃദയം ഒന്നിച്ച് തളർന്നതിനാൽ വിൽ

വലിക്കുവാനോ മററ് വരായുധങ്ങളെടുക്കുവാൻപോലുമോ ദശകന്ധരന്നു് സാധി ക്കുന്നില്ല. യമസമാഗമമടുത്ത അരക്കർകോന്നു്, ആയുധങ്ങളും സായകങ്ങളും അടിക്കടികൊണ്ടിട്ടും യുദ്ധകാര്യങ്ങൾ നടത്തുവാൻ സാധിക്കാതെയായിത്തീൎന്നു. സ്വബോധം വിട്ടുവാൻ തുടങ്ങിയ തമ്പുരാനെ കണ്ട സാരഥി, പെട്ടെന്നു ഒട്ടുംപതറാതെ, രഥത്തെ അടക്കളത്തിൽനിന്നു മന്ദം പിന്തിരിപ്പിച്ച് രക്ഷയേകി.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഅഞ്ചാം സൎഗ്ഗം അവസാനിച്ചു.

## നൂററിആറാം സൎഗ്ഗം. (രാവണരഥ പ്രത്യായനം)

മന്ദമാരുതൻ വീശി തളർച്ചതീൎന്ന രാവണൻ സ്വബോധവാനായി. കാല ബലപ്രേരിതനായ രാക്ഷസേന്ദ്രൻ കോപംകൊണ്ടു് കലങ്ങിയ കണ്ണുകളോടെ സൂതനോടു് ചോദിച്ചു:—

"എടോ ദുരാത്മാവേ, ഒട്ടുംതന്നെ വീൎയ്യമില്ലാത്തവനും, ശക്തിയില്ലാത്ത വനും, ആണത്തമില്ലാത്തവനും, സത്വഗുണസമ്പത്തില്ലാത്തവനും, മഹാഭീരുത്വ മുള്ളവനും, നിസ്സാരനും, തേജസ്സിന്റെ അല്പംപോലുമില്ലാത്തവനും, അസ്ത്രപ്രയോ ഗം യാതൊന്നുമറിയാത്തവനും, മായാപ്രയോഗങ്ങളിൽ അസമൎത്ഥനുമായ ഒരുത്ത നെപ്പോലെ നീ എന്നെ കണക്കാക്കിയിട്ടാണോ, ഇത്തരം താന്തോന്നിത്തം ചെ യ്തതു്? എന്റെ അഭിപ്രായം എന്താണെന്നറിയാതെ, എന്നെ ഒട്ടുംതന്നെ കണ ക്കാക്കാതെ, ശത്രുവിന്റെ മുമ്പിൽനിന്നു് രഥം മാററി നിൎത്തിയതു് എന്തി നാണു്? എടോ നീചാ, അനേകകാലംകൊണ്ടു് ഞാൻ സമാജ്ജിച്ച കീൎത്തിയും തേജസ്സും വീൎയ്യവും ഇന്നു നീ നശിപ്പിച്ചു. നിന്നിലുണ്ടായിരുന്ന വിശ്വാസം പോയിക്കഴിഞ്ഞു. യുദ്ധംകൊണ്ടു് സന്തുഷ്ടനാക്കിത്തീൎക്കേണ്ടവനാണു് ശത്രു. ആ മഹാവീൎയ്യവാൻ കാണത്തക്കവിധം, പോരിൽ കരുത്തനാണെങ്കിലും, എന്നെ വെറുമൊരു കോമാളിയാക്കിത്തീൎത്തു നീ. ദുഷ്ടാത്മാവെ, അജ്ഞതയാൽ, ഈ തേർ മുന്നോട്ടു് തെളിച്ചില്ലല്ലൊ. നീ വൈരിയാൽ വശത്താക്കപ്പെട്ടതുപോലെ യാണു് തോന്നുന്നതു്. ഗുണമുണ്ടാകണമെന്നു് വിചാരിക്കുന്ന ഒരു സുഹൃത്തിന്റെ തൊഴിൽ ഇത്തരത്തിലല്ല. എന്റെ ശത്രുവിനൊത്ത കൃത്യമാണു് നീ ചെയ്തതു്. എടാ നീചാ, അതിവേഗത്തിൽ തേർതിരിക്കു്, വൈരിയായ രാമൻ പോകുന്ന

തിന്നുമുമ്പ് അവിടെ എത്തു്; എന്റെ ഒന്നിച്ച് താമസിച്ച് ജീവിതം കഴിച്ച വനാണ് നീയെങ്കിൽ, അല്പമെങ്കിലും സ്നേഹമോ ഭക്തിയോ എന്നിലുണ്ടെങ്കിൽ ഇനിയെങ്കിലും തേർതിരിയ്ക്കു്.''

ആലോചനാരഹിതനായി, ബുദ്ധിശൂന്യനായൊരുത്തനെപ്പോലെ, ഇങ്ങിനെ ഉരത്തുപറയുന്ന രാവണനോടു്, ഹിതവും അനുനയവും ചേർന്ന നല്ല വാക്കുകൾ സാരഥി മറുപടിയായി തുടന്നു:—

''പ്രഭോ, ഭയപ്പെട്ടിട്ടോ, അറിവില്ലാഞ്ഞിട്ടോ, വൈരിയുടെ അധീനത്തിലായിട്ടോ, സ്നേഹമില്ലാഞ്ഞിട്ടോ, തെററപററിയിട്ടോ, അവിടുന്നുചെയ്ത ഉപകാരങ്ങൾ ഓർക്കാഞ്ഞിട്ടോ, ഇങ്ങിനെ ചെയ്തതല്ലെന്നു് മനസ്സിലാക്കണേ. നേരെ മറിച്ച്, തിരുമേനിയുടെ നന്മക്കും കീർത്തിക്കുംവേണ്ടി, സ്നേഹാർദ്രചിത്തനായി, ഹിതമായകാര്യം, അപ്രിയമെന്നപോലെ ചെയ്തതാണു്. അന്നദാതാവായ തിരുമേനിയിലുള്ള, സ്നേഹഭക്തികളാൽ ആർദ്രചിത്തനായ അടിയൻ, അവിടുത്തെ പ്രിയവും ഹിതവുമാണ് നോക്കിയിട്ടുള്ളതു്. മഹാപ്രഭോ, വെറുമൊരു അനാര്യനെപ്പോലെ അവിടുന്നു് അടിയനെ കുററപ്പെടുത്തരുതേ. പോർക്കളത്തിൽനിന്നു് തേർ പിന്തിരിപ്പിക്കാനുള്ള കാരണം ഉണർത്തിക്കാം; സമുദ്രത്തിൽചേരുന്ന മഹാനദിയുടെ ഒഴുക്കിനെ അലകൾപിന്നാക്കം മാററിയതുപോലെ, അടിയൻ തിരുമേനിയേയുംകൊണ്ടുപോന്നതു് എന്തിന്നാണെന്നു് ശ്രദ്ധവെച്ച് കേൾക്കുമാറാകണേ. അത്യുഗ്രമായ പോരിൽ അവിടുത്തേക്കു തളർച്ചവന്നതു് അടിയന്നു് മനസ്സിലായി. വീര്യംകൊണ്ടുള്ളഭാവം അവിടുത്തെ മുഖത്തിൽനിന്നു് മറഞ്ഞു. തിരുമേനിക്കു് യുദ്ധത്തിൽ കയററം ചുരുങ്ങി, ഈ പള്ളിത്തേരിലെ കുതിരകൾ ഓടിത്തളർന്നു് വിയർത്തു്, മഴയേററ പശുക്കൾപോലെയായി. എത്തെല്ലാം നിമിത്തങ്ങളാണോ ഇവിടെ ഉണ്ടായിട്ടുള്ളതു് അതിൽ മിക്കതിലും അടിയൻ കണ്ടതു് പ്രതികൂലമാണു്. മഹാശക്തപരാക്രമിയായ പ്രഭോ, ദേശവും കാലവും, നിമിത്തവും സാരഥിയുടെ അഭിപ്രായവും അറിയണം. ഉത്സാഹം, മാന്ദ്യം, തളർച്ച, മന്നിന്റെ പൊക്കം, താഴ്ച, നിരപ്പ്, വിഷമം, എന്നിവയും, യുദ്ധം ചെയ്യുന്നകാലം, ശത്രുവിന്റെ പഴുതു്, അടുത്തുചെല്ലൽ, അകലത്തേക്കൊഴിയൽ, നില്ക്കൽ, പിൻതിരിഞ്ഞുമാറൽ എന്നിവയും രഥത്തിലേറി അശ്വങ്ങളെ തെളിക്കുന്നവനു് അറിയണം. അല്പം വിശ്രമം തിരുമേനിക്കുവേണം, ഈ തേർക്കുതിരകളുടെ കടുംതളർച്ച തീരണം. ഇതിന്നുതക്ക കൃത്യമാണു് അടിയൻ ചെയ്തതു്. താന്തോന്നിത്തമാണു് അടിയൻ ഇങ്ങിനെ ചെയ്തതെന്നു പറയരുതെ. തിരുമേനിയിലുള്ള അപാരസ്നേഹംകൊണ്ടുമാത്രം, തേരൊന്നു് പിൻമാററിനിർത്തി.

തമ്പുരാനെ ഏതൊന്നുതന്നെയും അവിടുന്നു് ആജ്ഞാപിച്ചാൽ അതേപോലെ ചെയ്യുന്നവനാണു് ഈ ഭൃത്യൻ. അടിയൻെറ കടംവീട്ടുന്നതിന്നുള്ള ഏതൊന്നും ചെയ്യാൻ തയ്യാറാണു്. വേണ്ടതു കല്പിച്ചാലും."

സാരഥിയുടെ മറുപടി രാവണനെ അതിററു് ആനന്ദിപ്പിച്ചു. രണോത്സുകനായ രക്ഷോവരൻ സൂതനെ പലതരത്തിലും ശ്ലാഘിച്ചു് തുടൎന്നു:—

"ഹേ സാരഥി, അതിവേഗത്തിൽ തേർ തെളിക്കുക. ഉടനെ രാമൻെറ അടുത്തു് എത്തണം. യുദ്ധത്തിൽ ശത്രുക്കളെ നിശ്ശേഷം നിഗ്രഹിക്കാതെ ഈ രാവണൻ പിൻമാറുകയില്ല."

സന്തോഷത്തെ വ്യക്തമാക്കത്തക്കവിധം, അമൂല്യമായൊരു ഹസ്താഭരണം രാക്ഷസേശ്വരൻ സൂതന്നു് സമ്മാനിച്ചു. രാവണനിർദ്ദേശമനുസരിച്ചു് തേരാളി രഥം പിൻതിരിച്ചു് തെളിച്ചു. വായുവേഗത്തിൽ കുതിരകൾ കുതിച്ചു, നിശാചരേന്ദ്രൻെറ ദിവ്യരഥം അല്പസമയത്തിനുള്ളിൽ യുദ്ധക്കളത്തിൽ പടയുടെ മുന്നിൽനില്ക്കുന്ന ശ്രീരാമചന്ദ്രൻെറ പുരോഭാഗത്തെത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിആറാം സൎഗ്ഗം അവസാനിച്ചു.

---

## നൂററിഏഴാം സൎഗ്ഗം. [ആദിത്യഹൃദയോപദേശം]

ശ്രീരാമസ്വാമി പൊരുതി അല്പമൊന്നു് തളൎന്നു് ചിന്തയോടെനില്ക്കുന്നതും, രാവണൻ ആലസ്യംതീൎന്നു് യുദ്ധസന്നദ്ധനായി മുന്നിലടുത്തതും, അംബരചാരികളായ ദേവന്മാർ കണ്ടു. ഭഗവാൻ അഗസ്ത്യൻ, പെട്ടെന്നു് മഹാപ്രഭു സമീപത്തിൽചെന്നു് ഇങ്ങിനെ അരുളിച്ചെയ്തു:—

"ശ്രീരാമ, മഹാബാഹുവായ രാമ, സനാതനവും അത്യന്തരഹസ്യവുമായതിനെ കേൾക്കുക. ഉണ്ണീ, സൎവ്വശത്രുവിനാശകമാണിതു്. അരികളെയെല്ലാം ഈ യുദ്ധത്തിൽ ഉണ്ണിക്കു് വിജയിക്കുവാൻ ഇതുകൊണ്ടു് സാധിക്കും. സകലരിപുനാശകവും, പുണ്യസംവൎദ്ധകവും, ജയപ്രദവും, ഏററവുമധികം ശുഭവും, അനശ്വരവുമായ ആദിത്യഹൃദയം നിത്യവും ജപിയ്ക്കൂ. സർവ്വമംഗളങ്ങളേയും വൎദ്ധിപ്പിക്കുന്നതും, സർവ്വപാപങ്ങളേയും നശിപ്പിക്കുന്നതും, ചിന്തയേയും ദുഃഖത്തേയും

ഇല്ലാതാക്കുന്നതും, ആയുസ്സിനെ വദ്ധിപ്പിക്കുന്നതും, ഉത്തമോത്തമവുമായ ആദിത്യ ഹൃദയം കേൾക്കുക.

## ആദിത്യഹൃദയം:

തേജസ്സേറിയ രശ്മികളോടുകൂടിയവനും ദിനംപ്രതി ഉദിക്കുന്നവനും, ദേവാസുരന്മാർ എല്ലവരും നമസ്കരിക്കുന്നവനും, സ്വകിരണങ്ങളാൽ അത്യുജ്ജ്വലനും സകലലോകങ്ങളുടേയും ഈശ്വരനുമായ ഭാസ്കരനെ പൂജിക്കുക. സർവ്വദേവാത്മകനായ ഈ തേജസ്വി, രശ്മിഭാവനനാണു്. അറിയേണ്ടതേതോ അതു് വ്യക്തമാക്കുന്ന സത്യകിരണങ്ങളാൽ ദേവാസുരവൃന്ദങ്ങളെ സദാ രക്ഷിക്കുന്നതു് മററാരുമല്ല. ബ്രഹ്മാവു്- വിഷ്ണു-ശിവൻ-സ്കന്ദൻ-പ്രജാപതി-മഹേന്ദ്രൻ-ധനദൻ-കാലം- യമൻ- ചന്ദ്രൻ- വരുണൻ- പിതൃക്കൾ-വസുക്കൾ-സാദ്ധ്യന്മാർ-മരുത്തുക്കൾ-അശ്വിനീദേവതകൾ-മനുക്കൾ-വായു-അഗ്നി-പ്രജകളുടെ മുഴുവൻ പ്രാണൻ- ഋതുകർത്താവു്- പ്രഭാകരൻ- ആദിത്യൻ— സവിതാവു്- സൂര്യൻ- ഖഗൻ- പൂഷാവു്- ഗഭസ്തിമാൻ- സുവർണ്ണസദൃശൻ- ഭാനു- ഹിരണ്യരേതസ്സ് -ദിവാകരൻ- ഹരിദശ്വൻ—സഹസ്രരശ്മി— സപ്തസപ്തി-രശ്മിമാൻ— അന്ധകാരനാശകൻ- ശംഭു- ത്വഷ്ടാവു്- മാത്താണ്ഡൻ-അംശുമാൻ-ഹിരണ്യഗർഭൻ- ശിശിരൻ— തപനൻ— ഭാസ്കരൻ- രവി- അഗ്നിഗർഭൻ - അദിതിപുത്രൻ- ശംഖൻ— ശിശിരനാശനൻ— വ്യോമനാഥൻ- തമോഭേദി- ഋക്, യജുസ്സ്, സാമാദി ത്രിവേദപാരംഗതൻ- ഘനവൃഷ്ടി- മേഘമിത്രം- വിന്ധ്യമാർഗ്ഗപ്ലവംഗമൻ- ആതപകർത്താവു്- മണ്ഡലി- മൃത്യു- പിംഗളൻ- സവ്വതാപനൻ- കവി- വിശ്വൻ- മഹാതേജോധാമം- രക്തൻ—സവ്വഭവോദ്ഭവൻ—നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, താരങ്ങൾ എന്നിവയുടെ അധിപൻ-വിശ്വഭാവനൻ— സവ്വതേജസ്സുകളേയും പ്രദാനംചെയ്യുന്ന തേജസ്വി—ദ്വാദശരൂപമാന്ന ഭഗവാൻ-പ്രഭോ, അവിടുത്തേക്കു സാഷ്ടാംഗനമസ്കാരം!

അല്ലയോ ആദിത്യഭഗവാനെ അവിടുന്നു് പ്രത്യക്ഷനായിത്തീരുന്ന ഉദയാദ്രിക്കു് വിനീതനമസ്കാരം! അവിടുന്നു് തിരോധാനംചെയ്യുന്ന അസ്തമനപവ്വതത്തിന്നു് വിനീതനമസ്കാരം! സകലതേജോഗോളങ്ങളുടേയും അധിപനായ ദിനപതിക്കു് വിനീതനമസ്കാരം; ജയസ്വരൂപനും, ജയമംഗളകാരനും, പച്ചവണ്ണക്കുതിരകളോടുകൂടിയവനുമായ അവിടുത്തേ വീണ്ടുംവീണ്ടും നമസ്കരിക്കുന്നു. സഹസ്രകിരണന്നു് നമസ്കാരം, നമസ്കാരം. ആദിത്യദേവന്നു് നമസ്കാരം, നമസ്കാരം. ഉഗ്രനും, വീരനും നാനാവണ്ണവിചിത്രരൂപനു

മായ ഭഗവാനെ, അവിടുത്തേക്ക് സാഷ്ടാംഗനമസ്ക്കാരം. ഉത്തമപുഷ്പമായ താമരപ്പൂവിനെ ഉണർത്തുന്നവനും, മാർത്താണ്ഡനുമായ അവിടുത്തേക്ക് സവിനീത നമസ്ക്കാരം. ബ്രഹ്മേശാ, അച്യുതേശാ, നമസ്ക്കാരം. സൂര്യനായിക്കൊണ്ട്, ആദിത്യഭാസ്സിനായിക്കൊണ്ട്, ചണ്ഡകിരണനായിക്കൊണ്ട്, സർവ്വ ഭക്ഷകനായിക്കൊണ്ട്, സാഷ്ടാംഗംനമസ്ക്കാരം. രൗദ്രസ്വരൂപമാന്ന അവിടുത്തേക്ക് വിനീതനമസ്ക്കാരം. അന്ധകാരനാശകാ, ഹിമനാശകാ, ശത്രുഘ്നാ, അമേയാത്മാവേ, കൃതഘ്നനാശകാ, സർവ്വജ്യോതിസ്സുകൾക്കും നാഥനായദേവാ, അവിടുത്തേക്ക് വിനീതമായ സാഷ്ടാംഗനമസ്ക്കാരം. കനലിലിട്ട കനകംപോലെ രശ്മിയുള്ളവനേ, അഗ്നിസ്വരൂപനെ. വിശ്വത്തെ മുഴുവൻ സൃഷ്ടിക്കുന്നവനെ, അനശ്വരസത്യത്തെ പ്രകാശിപ്പിക്കുന്ന രശ്മിയാന്നവനെ, അന്ധകാരനാശകനെ, ലോകത്തിലുള്ള സർവ്വത്തിനും സാക്ഷിയായിട്ടുള്ളവനെ അവിടുത്തെ സാഷ്ടാംഗം നമസ്ക്കരിക്കുന്നു. ഈ ലോകത്തെ മുഴുവൻ മുടിക്കുന്നതു് അവിടുന്നാണ്. സൃഷ്ടിക്കുന്നതും മററാരുമല്ല. രശ്മിജാലങ്ങളാൽ ചൂടു്നൽകുന്നു; വരട്ടുന്നു; വർഷിക്കുന്നു. നിദ്രാധീനരായ ജീവജാലങ്ങളുടെ അകത്തു് ഉണന്നിരിക്കുന്നതു് അവിടുന്നല്ലാതെ മററാരുമല്ല. അവിടുന്നാണ് അഗ്നിഹോത്രം; അവിടുന്നുതന്നെയാണ് അഗ്നിഹോത്രാദികളുടെ ഫലവും. വേദങ്ങളും യജ്ഞങ്ങളും ഭഗവാനാണ്; യജ്ഞഫലങ്ങളും മററാരുമല്ല. ഈ ലോകത്തിലുള്ള സർവ്വകർമ്മങ്ങളുടേയും ഉത്ഭവസ്ഥാനം ആദിത്യഭഗവാനായ അവിടുന്നാണ്.

ഏതുതരത്തിലുള്ള കുഴപ്പങ്ങളിൽ, ആപത്തുകളിൽ, മഹാരണ്യമദ്ധ്യത്തിൽപ്പെട്ടു് ഉണ്ടാകുന്ന ഭയങ്ങളിൽ, ആദിത്യഭഗവാനെ നമസ്ക്കരിക്കുന്നവനു് ഒരുതരത്തിലുള്ള വിഷമവും ഒരിക്കലും ഉണ്ടാകില്ല. ദേവദേവനായ ഈ ജഗൽപ്പതിയെ ഏകാഗ്രനായിപൂജിക്കു. മൂന്നുപ്രാവശ്യം ഈ ആദിത്യഹൃദയമന്ത്രം, മനസ്സിനെ ചലനരഹിതമാക്കി, ജപിക്കു. ഈ ഘോരയുദ്ധത്തിൽ അങ്ങു് വിജയിക്കും. ഈ ക്ഷണത്തിൽതന്നെ ലോകകണ്ടകനായ രാവണനെ മഹാബാഹുവായ അങ്ങക്കു് നിഗ്രഹിക്കുവാൻ സാധിക്കും.''

ഇത്രയും ഓർമ്മപ്പെടുത്തിയ ഭഗവാൻ അഗസ്ത്യബ്രഹ്മർഷിവന്നതുപോലെ തന്നെ സ്വസ്ഥാനത്തേക്കുപോയി. ആദിത്യഹൃദയംകേട്ട ആ മഹാതേജോധാമം അഴലററവനായിത്തീന്നു. ആത്മസ്വരൂപിയായ ശ്രീരാമചന്ദ്രൻ സന്തുഷ്ടചിത്തനായി. ഋഷീന്ദ്രവാക്യം മനസ്സിലാക്കി. മൂന്നുപ്രാവശ്യം ആചരിച്ചു. പരിശുദ്ധിയാന്ന കോദണ്ഡമേന്തി. ആദിത്യദേവനെ കടാക്ഷിച്ചു് ജപിച്ചു. അത്യാനന്ദത്തോടെ രാവണനെ നോക്കി. യുദ്ധസന്നദ്ധനായി മുന്നോട്ടണഞ്ഞു. ഏത്ര

വലിയ പോരുനടത്തിയിട്ടും, എത്രമാത്രം പ്രധാനകർമ്മങ്ങൾചെയ്തിട്ടും രാവണ നിധനംചെയ്യുമെന്നു് നിശ്ചയിച്ചു.

അംബരമദ്ധ്യത്തിൽ അത്യന്തശോഭയാൻനില്ക്കുന്ന ആദിത്യദേവൻെറ ഹൃദയംകളിർത്തു; രോമാഞ്ചമുണ്ടായി; ശ്രീരാമചന്ദ്രനെ വിടർന്ന നേത്രങ്ങളോടെ കടാക്ഷിച്ചു; പുഞ്ചിരിപൊഴിച്ചു. സകലദേവന്മാരാലും ആവൃതനായിരിക്കുന്ന അർക്കദേവൻ നക്തഞ്ചരനാഥൻെറ വിനാശം കണ്ടറിഞ്ഞു, ലക്ഷ്മണാഗ്രജനോടു് ഇപ്രകാരം അരുളിച്ചെയ്തു:—

"ശ്രീരാമചന്ദ്രാ, പതറേണ്ട; തുടൻകൊള്ളൂ."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം നൂററിഏഴാം സർഗ്ഗം അവസാനിച്ചു.

---

## നൂറെറട്ടാം സർഗ്ഗം. [നിമിത്തദർശനം]

മാററാരുടെ പടകളെ മർദ്ദിക്കുന്ന മഹാരഥത്തെ മായാഗന്ധർവ്വനഗരംപോലെ മനോമോഹനവും, വിചിത്രങ്ങളായ കുറകൾ പാറിക്കളിക്കുന്ന ധ്വജാലംകൃതവും ഗുണസമ്പൂർണ്ണവുമായ പൊൻമാലകളണിഞ്ഞ തുരഗങ്ങൾചേന്നതും, യുദ്ധക്കോപ്പു കളെല്ലാം നിറഞ്ഞതും, അനേകതരത്തിലുള്ള കൊടിക്കാലുകൾ നിരന്നിട്ടുള്ളതും, പാരിടംമുഴുവൻ മുഴക്കുന്നതും, നഭസ്സിനെ വിഴുങ്ങുന്നമട്ടിലുള്ളതും, അരിസൈന്യങ്ങൾക്കു് അരതി, സ്വസൈന്യങ്ങൾക്കു് ആനന്ദം എന്നിവ നൽകുന്നതുമായ രാവണരഥത്തെ—സ്നേഹാധിക്യത്തോടെ സാരഥി തെളിച്ചു. വലിയ മാറെറാലി ഉണ്ടാക്കത്തക്ക ഉഗ്രനാദത്തിൽ വരുന്ന രാക്ഷസേശൻെറ തേരിനെ മാനവേശൻ കണ്ടു. കറുത്തതുരഗങ്ങളെ പൂട്ടി, ഉജ്ജ്വലതേജസ്സാന്നു് മിന്നൽക്കൊടിയുടെ ശോഭയേന്തിയ വൻവാർമഴവില്ലൊത്ത ചാപമെടുത്തു്, പേമാരിചൊരിയുന്ന അംബുദജാലംപോലെ, ശരവർഷം പൊഴിച്ചു്, കാർകൊണ്ടൽ നിറമുള്ള ലങ്കേശ്വരരഥം നേരിട്ടുവരുന്നതുകണ്ടപ്പോൾ, വജ്രമേററപിളരുന്ന മാമലയുടെ സാന്ദ്രനാദത്തിൽ, അർദ്ധചന്ദ്രനെപ്പോലെ വളഞ്ഞ വില്ലിൽനിന്നു് ഞാണൊലി മുഴക്കിയ രഘുനായകൻ മാതലിയോടു്പറഞ്ഞു:—

"മാതലീ നോക്കു; അതിശക്തിയോടെ നേരിട്ടുവരുന്ന ശത്രുവിൻെറ തേരിനെ. വീണ്ടും ഇവൻ എത്രവേഗത്തിലാണു് വരുന്നതു്. അതുകൊണ്ടു് ഒട്ടും

തന്നെ പിഴപററാതെ മുന്നോട്ടുപോവുക. ശത്രുവിൻെറ തേരായി ഏററുമുട്ടുക. ഉയരുന്ന കാററിനെ, കാററുപോലെ ഈ രഥത്തെ ഞാൻ ഉടയ്ക്കട്ടെ. ഒട്ടും ആലസ്യമിയലാതെ, പരിഭ്രമിക്കാതെ, മനസ്സുചഞ്ചലമാകാതെ, കൺതെററാതെ, കടിഞ്ഞാൺ പിടിച്ച് രഥംനടത്തു. ഇന്ദ്രൻെറ തേർ തെളിക്കുന്ന അങ്ങയോട് ഇതൊന്നും പറയേണ്ട ആവശ്യമില്ലെന്ന് അറിയായ്കയല്ല. പോരിന്ന് ഏകാഗ്രത വേണമെന്ന് ഓർമ്മിപ്പിക്കുകയാണ്, ആജ്ഞാപിക്കുകയല്ല.''

അമരനായകൻെറ സാരഥിശ്രേഷ്ഠൻ, ശ്രീരാമവാക്യംകേട്ട് അതിസന്തുഷ്ടനായി. പള്ളിത്തേർ ഓടിച്ച്, രാവണൻെറ തേര് ഇടത്തുഭാഗത്താക്കി. മാത്രമല്ല, ദേവവരരഥത്തിൽനിന്ന് അത്യത്ഭുതജനകമായ പൊടിപടലം ഉയന്ന് രാവണരഥത്തെ മൂടി. ഇരുളുടുത്ത കണ്ണുകൾ വട്ടത്തിൽ ചുഴററിത്തുടങ്ങിയ നിശാചരൻ, സായകങ്ങൾ ആഞ്ഞെയ്യുവാൻ ആരംഭിച്ചു. അവൻെറ കയററം സഹിക്കാതായപ്പോൾ കോപംകലന്ന ശ്രീരാമൻ ഏററവും ധൈര്യത്തോടെ, ഊക്കേറിയ മഹേന്ദ്രചാപവും, സൂര്യകിരണങ്ങൾപോലെ തിളങ്ങുന്ന കെല്പേറിയ ശരങ്ങളും എടുത്തു. അന്യോന്യം നിഗ്രഹിക്കുവാൻ അത്യാകാംക്ഷയോടെ, ഉഗ്രസിംഹങ്ങൾ രണ്ടെണ്ണം പൊരുതുന്നതുപോലെ പെരുംപോർ തുടങ്ങി.

രാവണക്ഷയകാംക്ഷികളായ ദേവന്മാർ– ഗന്ധർവ്വന്മാർ–സിദ്ധന്മാർ–ഋഷിവര്യന്മാർ എന്നിവർ മാനവേശ്വരദാനവനാഥന്മാരുടെ രഥപ്പോരുകാണുവാൻ അംബരത്തിൽ നിരന്നു. രോമാഞ്ചമുണ്ടാക്കുന്ന ഘോരോൽപാതങ്ങൾ–രാവണനാശത്തിന്നും, ശ്രീരാമ വിജയത്തിന്നും–കാരണമായവ പലതും ഉണ്ടായി.

കാർമേഘത്തിൽനിന്ന് രക്തമാരി രാവണരഥത്തിൽ പെയ്തു. കൊടിയ ചുഴലിക്കാററ് അപ്രദക്ഷിണമായി വീശി. വാനിൽ കഴുകന്മാർ വലംവെച്ചുകൊണ്ട് രാക്ഷസേന്ദ്രരഥം പോകുന്നിടത്തെല്ലാം പറന്നു. ചെമ്പരത്തിപ്പൂ നിറമാന്ന സന്ധ്യാശോഭ, പകലിലുംകൂടി ലങ്കയിൽ അഗ്നിപോലെ പ്രകാശിച്ചു. ഇടിവെട്ടോടുകൂടിയ വൻകൊള്ളിമീനുകൾ ചാടിത്തുടങ്ങി. പൗലസ്ത്യന്ന് അശുഭങ്ങളേകുന്ന ഇത്തരം ലക്ഷണങ്ങൾ അരക്കരെ അഴലിലാഴ്ത്തി.

രാവണൻ എത്തുന്ന സ്ഥലത്തെല്ലാം ഊഴി കലുങ്ങിത്തുടങ്ങി. അടരാടുന്ന രാക്ഷസന്മാരുടെ കരങ്ങൾ പിടിച്ചു നിർത്തിയപോലെ ചലനരഹിതമായി തോന്നി, വെളുത്തും–കറുത്തും–ചെമ്പിച്ചും–മഞ്ഞച്ചും–ഉള്ള സൂര്യരശ്മികൾ മാമലയിലെ ധാതുക്കളെപ്പോലെ ദശാനനദേഹത്തിൽ പതിച്ചു. കഴുകനാദത്തോ

ടൊപ്പം, കുറുക്കന്മാർ തീജ്വാലവമിക്കുന്ന വക്ത്രം പിളർത്തി, അസുരേന്ദ്രന്റെ അഭിമുഖമായിനിന്നു് അമംഗളസൂചകമായി ഓരിയിട്ടു. പൊടിപടർത്തിക്കൊണ്ടു് പവനൻ നേരിട്ടടിച്ചു. രക്ഷോവരന്റെ കണ്ണുകളിൽ പൊടിപാറി കാണുവാൻകൂടി സാധിക്കാതെയായി. കാർമേഘം ഒട്ടുംതന്നെയില്ലാതെ രാവണപ്പടയുടെ ചുററം ഭീകരനാദത്തോടെ ഇടിവാൾ മിന്നിത്തുടങ്ങി. ദിക്കുകളും പ്രദിക്കുകളും കൂരിരുട്ടുകൊണ്ടു് കാണാൻ കഴിയാതെയായി. വമ്പിച്ച ധൂളിസമൂഹം ആകാശത്തെ മൂടി. കഠിനമായി ചിലച്ചും, ശണ്ഠയിട്ടുകൊണ്ടു് അനേകം പെൺതത്തകൾ ലങ്കേശ്വരരഥോപരി പറന്നെത്തി. പിന്നിൽനിന്നു് അഗ്നികണങ്ങളും, കണ്ണിൽനിന്നു് അശ്രുബിന്ദുക്കളും അവന്റെ അശ്വങ്ങൾ പൊഴിച്ചു. കുതിരകൾ അഗ്നിയും വെള്ളവും അരക്കർകോന്റെ മുന്നിൽ ഒപ്പം സമർപ്പിച്ചു.

ഇത്തരം അനേകമനേകം ഭയങ്കര ദുർന്നിമിത്തങ്ങൾ രാവണന്റെ ആപത്തിനെ സൂചിപ്പിച്ചു. ശ്രീരാമചന്ദ്രനു്, മനോജ്ഞങ്ങളായ സുനിമിത്തങ്ങൾ വ്യക്തമായി. അവ മുഴുവനും ജയം കാണിക്കുന്നവയായിരുന്നുതാനും. സ്വവിജയത്തിന്റെ ലക്ഷണങ്ങൾ കണ്ടപ്പോൾ ദേവനു് അതിററ സന്തോഷമുണ്ടായി. രാവണൻ ഹതനായി എന്നുതന്നെ ഉറച്ചു. സർവ്വലക്ഷണങ്ങളും തികച്ചും അറിയുന്ന രഘുനായകൻ, സ്വാഭിവൃദ്ധിജനകങ്ങളായവയെല്ലാം കണ്ടു് നിർവൃതി നേടിക്കൊണ്ടു്, തുലോം വീര്യത്തോടെ അടരിന്നടുത്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഒമ്പതാം സർഗ്ഗം. (രാവണധ്വജഭംഗം)

ലോകത്തിനെല്ലാം ഭയമേകത്തക്കൊരു പോരാണു് പിന്നീടു് നടന്നതു്. ഉത്തമരഥങ്ങളിലിരുന്നു് ശ്രീരാമനും രാവണനും ക്രൂരമായ യുദ്ധം തുടങ്ങി. രാക്ഷസവാനരസൈന്യങ്ങൾ ആയുധങ്ങളേന്തി അടുത്തുവെങ്കിലും, ചിത്രം വരച്ചതുപോലെ നിശ്ചലരായി നില്ക്കുകയാണുണ്ടായതു്. മനുഷ്യകുലനാഥനും, അസുരകുലനാഥനും—രണ്ടുപേരും അമേയ ബലമാന്മാരാണു്. അവരുടെ യുദ്ധം കണ്ടപ്പോൾ, നേരിട്ടുനിൽക്കുന്ന ശത്രുക്കളിൽക്കൂടി മനസ്സു് നില്ക്കാതെയായി, കപിരാക്ഷസവൻപടയാളികൾക്കുകൂടി, ഉയർത്തിയ ആയുധങ്ങളോടെ, അനേകതരത്തിലുള്ളവരാസ്ത്രങ്ങളോടെ ചിത്രത്തിലെന്നപോലെ നില്ക്കുകയല്ലാതെ അന്യോന്യം

താഡനമേല്പിച്ചില്ല. അത്ഭുതംകൊണ്ടു് വിടൎന്നകണ്ണുകൾ ശ്രീരാമരാവണന്മാ
രിൽ സുസ്ഥിരമായി നിന്നു. നിമിത്തങ്ങൾ രാവണരാഘവന്മാർ കണ്ടു് തീൎപ്പു്
കല്പിച്ചിരിക്കുന്നു. രണ്ടുപേരും നിർഭയരായി പൊരുതി. ജയിക്കാം എന്നു്
കാകുൽസ്ഥനും, മരിക്കാമെന്നു് രാവണനും തീരുമാനം ചെയ്തു് വീര്യമൊക്കെ
യുദ്ധത്തിൽ കാണിച്ചു.

അരിശംകൊണ്ടു് അന്ധനായപോലെ രാവണൻ ശ്രീരാമചന്ദ്രന്റെ തേർ
കൊടിമരം മുറിക്കുവാൻ ആഞ്ഞെയ്തുതുടങ്ങി. വാസവത്തേരിന്റെ ധ്വജത്തിലേ
ക്കെത്താതെതന്നെ, തേരിന്റെ ശക്തിയേററ ബാണജാലങ്ങൾ നിലം പതിച്ചു.
രോഷംകൊണ്ടു് രക്തവൎണ്ണനേത്രത്തോടുകൂടിയ സീതാപതി പള്ളിവില്ല് വലിച്ചു്
അതിക്രൂരമായൊരു സായകം രാവണധ്വജത്തിന്റെ നേരിട്ടയച്ചു. സ്വതേജ
സ്സാൽ ജ്വലിച്ചുകൊണ്ടു്, വൻപാമ്പിനെപ്പോലെ ദുസ്സഹമായ ആ രാമബാണം
കൊടിമരം ഖണ്ഡിച്ചു് ഭൂമിയിലേക്കു് ആണ്ടുപോയി. രാവണരഥധ്വജം
മന്നിൽപതിച്ചു. അതുകണ്ട ലങ്കാധിപൻ അമർഷാഗ്നിയാൽ ദഹിപ്പിക്കത്തക്ക
വിധം കത്തിക്കാളി. അനേകമനേകം ശരങ്ങൾ പൊഴിച്ചു. കത്തുന്ന കണ
കൾ വളരെയധികം ശ്രീരാമരഥത്തിലെ കുതിരകളിൽ വർഷിച്ചു. എന്നാൽ
ദിവ്യങ്ങളായ ആ അശ്വങ്ങൾ പതറുകയോ കാലിടറുകയോ ചെയ്യാതെ സ്വച്ഛന്ദം
സഞ്ചരിക്കുകയാണു് വീണ്ടും. രാവണശരങ്ങൾ താമരത്തണ്ടുകൊണ്ടുള്ള താഡന
മായിട്ടേ അവയ്ക്കു് തോന്നിയുള്ളു. തുരഗങ്ങളുടെ ക്ലേശലില്ലായ്മ കണ്ടപ്പോൾ
അരിശമൊന്നുകൂടി ഇരട്ടിച്ച രാക്ഷസേന്ദ്രൻ, മഴപോലെ ശരനിര തൂകി. ഗദകൾ—
പരിഘങ്ങൾ—ചക്രങ്ങൾ—ഉലക്കകൾ—മരങ്ങൾ— ഗിരിശൃംഗങ്ങൾ— ശൂലങ്ങൾ—
വെൺമഴുക്കൾ—എന്നിവ മായകൊണ്ടു് നിൎമ്മിച്ചുവർഷിച്ചു. ഭേരീനാദംപോലെ
കൊടിയ മാറെറാലിയുണ്ടാക്കുന്ന, ഭയങ്കരമായ ആയുധപ്പേമാരി, ശ്രീരാമരഥത്തെ
വിട്ടു് കപിപ്പടയിലായിത്തീൎന്നു. ശരങ്ങളെക്കൊണ്ടു് ഗഗനതലം മൂടി. ആയി
രമായിരംവീതം ബാണങ്ങൾ ഉത്സാഹക്കുറവില്ലാതെ, നിരാസംഗനായി ദശഗ്രീ
വൻ ചൊരിഞ്ഞു. ഇങ്ങിനെ ആശരേശൻ പോരിലുഴറി പ്രയത്നിക്കുന്നതുകണ്ട
പ്പോൾ, മന്ദഹാസത്തോടെ മഹാപ്രഭു നൂറും ആയിരവുംവീതം ശരങ്ങൾ അങ്ങോ
ട്ടുംവിട്ടു. അതുകണ്ട രാവണൻ തന്റെ അമ്പുകളെക്കൊണ്ടു് അംബരതലത്തെ
തന്നെ മറച്ചു. രഘുവരരാവണന്മാരുടെ വിശിഖങ്ങൾ രണ്ടാമതൊരാകാശത്തെ
നിൎമ്മിച്ചു. രണ്ടുപേരുടേയും ശരങ്ങൾ തെററിയില്ല; അന്യോന്യം പിളൎത്താതിരു
ന്നില്ല; പാഴായിത്തീൎന്നതുമില്ല. ബാണവും ബാണവും കൂട്ടിമുട്ടി; ഛിന്നിച്ചതറി
ഭൂമിയിൽപ്പതിച്ചു. ഇടവും വലവും തുല്യമായി എയ്യുന്ന രാമരാവണസായക

ങ്ങൾ, പരസ്പരം പൊരുതി. നഭസ്സിനെ അവർ വീർപ്പുമുട്ടിച്ചു. ശ്രീരാമൻ രാവണാശ്വങ്ങളെ; രാവണൻ ശ്രീരാമാശ്വങ്ങളെ, പകരത്തിനുപകരമായി എയ്തു. ക്രോധാന്ധരായ അവർ കാണുന്നവക്കു രോമാഞ്ചജനകമായ അത്ഭുതപ്പോരാണു് നടത്തിയതു്. രണ്ടുപേരും ഒരുപോലെ കരുത്തരാണു്. ഉഗ്രശരങ്ങൾ കൈവേഗത്തിലയക്കുന്നതു് ഒരുപോലെയാണു്. എന്നാൽ ധ്വജപാതം കൊണ്ടു് ദശഗ്രീവനു് ശ്രീരാമനിൽ അത്യധികം കോപമുണ്ടായിത്തീൎന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഒമ്പതാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പത്താം സർഗ്ഗം [രാവണശിരച്ഛേദനം]

അമേയദ്വന്ദ്വയുദ്ധം തുടൎന്നു രാമരാവണന്മാരെ, സകലജീവരാശികളും വിസ്മയപരതന്ത്രരായി കണ്ണിമവെട്ടാതെ നോക്കി. അവരുടെ വൻതേരുകൾ നേരിട്ടേററുമുട്ടുന്നു. തമ്മിൽ അതീവ കോപിക്കുന്നു. അന്യോന്യം പരിക്കുകൾ പെടുത്തുന്നു. പരസ്പരം നിഗ്രഹോത്സുകരായി തുടൎന്ന യുദ്ധം ഭയജനകമായിരുന്നു. ഓട്ടം വട്ടംതിരിയൽ, അടുത്തുചെല്ലൽ, പിൻതിരിയൽ, ഇങ്ങനെ സൂതന്മാരുടെ വൈദഗ്ധ്യം അത്ഭുതകരമായി തോന്നി. രാവണൻ രാഘവനേയും, രാഘവൻ രാവണനേയും ആഞ്ഞെയ്തു്, പെട്ടെന്നു് പിന്നാക്കം മാറുക; പെട്ടെന്നു് വീണ്ടും അടുക്കുക; തുടങ്ങിയ ഗതിവിശേഷങ്ങൾ കാണിച്ചു. മഴപൊഴിയുന്ന രണ്ടു വൻമേഘങ്ങൾപോലെ, ആ രണ്ടു രഥങ്ങൾ അടക്കളത്തിൽ ചുററിസ്സഞ്ചരിച്ചു. വിവിധഗതികളാണു് തേരിൻെറ. അല്പസമയം രണ്ടും നേക്കുനേരെ നിലകൊള്ളും. നുകം നുകത്തോടും, കുതിരകളുടെ മുഖം, കുതിരകളുടെ മുഖത്തോടും, ധ്വജം ധ്വജത്തോടും ചേൎന്നതുപോലെ തോന്നും, ആ നില്പിൽ. മിന്നിത്തിളങ്ങുന്നതും കൂൎത്തമൂൎത്തതുമായ നാലു ശരങ്ങൾ ശ്രീരാമൻ അയച്ചതു്, രാവണരഥാശ്വങ്ങളെ പിന്നോക്കം നടത്തിച്ചു.

കുതിരകൾ പിന്നോട്ടു നടക്കുന്നതുകണ്ടു ദശാനനൻ ക്രോധാവിഷ്ടനായി ബാണജാലങ്ങൾ കാകൽസ്ഥനിൽ തൂകി. എന്നാൽ എത്രമാത്രം ശരങ്ങൾ വന്നിട്ടും രഘുപതിക്കു് അല്പമെങ്കിലും വേദനയോ ഭാവഭേദമോ ഉണ്ടായില്ല. ഇടിത്തീ വീഴുന്നതുപോലെയുള്ള ഇരമ്പത്തോടുകൂടിയ ശരങ്ങൾ, ഇന്ദ്രസൂതനായ മാതലിയിൽ വർഷിച്ചു. എന്നാൽ ക്രൂരബാണങ്ങൾ ഏററിട്ടും മാതലിക്കു് അല്പമെ

കിലും വേദനയോ മുറിവോ കാണുന്നുമില്ല. തന്നെ എയ്യുന്നതിൽ ശ്രീരാമന്നു് വലിയ വിഷമം തോന്നിയില്ലെങ്കിലും, മാതലിയിൽ അമ്പുകൾ കണ്ടപ്പോൾ ക്രോധമാന്നു. ഘോരശരങ്ങളാൽ ഇന്ദ്രാരിയെ പിൻവാങ്ങിപ്പിച്ചു. ഇരുപതു്, മുപ്പതു്, അറുപതു്, നൂറു്, ആയിരം ഇങ്ങിനെ വീരശ്രീരാമൻ അരിയുടെ തേരിലേക്കു് ശരങ്ങൾ അയച്ചു. തേരിലിരിക്കുന്ന അരക്കർകോൻ ഗദാമുസലവർഷത്താൽ ശ്രീരാമനെ വിഷമിപ്പിച്ചു. ഇങ്ങിനെ രോമാഞ്ചം ഉണ്ടാകത്തക്ക നിലയിൽ ആ വൻപോർ തുടന്നു:—

ഉലൂഖല-പരിഘം-ഗദ ഇവ പോകുമ്പോൾ ഉണ്ടാകുന്ന ചീററൽ, ശരപുംഖങ്ങളുടെ കാററു് ഇവയാൽ ഏഴു കടലുകളും കലങ്ങി. സാഗരങ്ങളുടെ കീഴ്മേൽ മറിച്ചിൽകൊണ്ടു്, പാതാള വാസികളായ ദൈതേയന്മാരും ആയിരമായിരം നാഗന്മാരും വിഷമിച്ചുപോയി. വൻകാടുകളോടുകൂടിയ മഹാഗിരികളും വിവിധതരത്തിലുള്ള അരണ്യങ്ങളോടുകൂടിയ ഭൂമിയൊക്കെയും കലുങ്ങി. സൂര്യന്റെ നിറം മങ്ങി; കാററു് വീശാതായി. ആ സമയത്തു് ദേവന്മാരും ഗന്ധർവ്വന്മാരും സിദ്ധന്മാരും ഋഷിവര്യന്മാരും ചിന്തയിൽപ്പെട്ടു. കിന്നരന്മാർ ഉരഗശ്രേഷ്ഠന്മാർ എന്നിവർ അന്തം വിട്ടു.

"ഗോക്കൾക്കും വിപ്രർക്കും നന്മ വന്നു ചേരട്ടെ! ലോകങ്ങളെല്ലാം സുസ്ഥിരമായി നിലനില്ക്കട്ടെ! അസുരനാഥനായ രാവണനെ കാകുൽസ്ഥനായ ശ്രീരാമൻ വിജയിക്കട്ടെ!"

എന്നിങ്ങനെ ദേവർഷിമാർകൂടി ജപിച്ചുകൊണ്ടാണു്, അത്യുഗ്രവും രോമാഞ്ചജനകവുമായ രാമരാവണയുദ്ധം കണ്ടതു്. അപ്സരസ്സുകൾ-ഗന്ധർവ്വന്മാർ എന്നിവർ ആ നിസ്തുല്യയുദ്ധം കണ്ടപ്പോൾ:—

ആകാശത്തിനോടു് തുല്യമായിട്ടുള്ളതു് ആകാശം മാത്രം; സമുദ്രത്തിന്നു സദൃശമായിട്ടുള്ളതു് സമുദ്രംമാത്രം; രാമരാവണയുദ്ധത്തിനോടു് സാമ്യം രാമരാവണയുദ്ധം മാത്രം." എന്നിങ്ങനെ ഉച്ചത്തിൽ പറഞ്ഞു് ആ സംഗരം കണ്ടുനിന്നു. രുഷ്ടനായ രാഘവൻ ഉഗ്രസർപ്പത്തിൻെറ ഒളിയാന്നു ഒരു ഘോരശരം ആകർണ്ണാന്തം വലിച്ചുവിട്ടു. മഹാബാഹുവും അനശ്വര യശസ്വിയുമായ ശ്രീരാമൻെറ ബാണം, ശ്രീമത്തായതും ദീപ്തകുണ്ഡലമാന്നതുമായ രാവണ ശിരസ്സു് താഴെ വീഴ്ത്തി. മൂന്നു ലോകത്തിലുമുള്ളവർ ഊഴിയിൽ വീണ തല കണ്ടു. പെട്ടെന്നു് അത്ഭുതജനകമായ മട്ടിൽ രാവണന്നു് യഥാപൂർവ്വം ശിരസ്സു് ഉണ്ടായി. എന്നും

അതിവേഗം ചെയ്യാൻ കഴിവുള്ള ദേവൻ ആ തലയും അറുത്തിട്ടു. തൽസ്ഥാനത്തു് യാതൊരു കേടുമില്ലാത്ത ദശാനനശിരസ്സ് നില്ക്കുന്നു. വജ്രതുല്യശരം അതും വീഴ്ത്തി. ഇങ്ങിനെ ഒരു നൂററിയൊന്നു പ്രാവശ്യം ശിരസ്സറുത്തിട്ടിട്ടും രാവണശിരസ്സ് പൂർവ്വവൽ നില്ക്കുന്നു. അതു കണ്ട ശ്രീരാമൻ, ദശാനനനിഗ്രഹത്തിൽ തീരുമാനമൊന്നുമില്ലാതെയായിത്തീൎന്നു. സർവ്വാസ്ത്രനിപുണനും, മഹാവീരനും, കൗസല്യാനന്ദവർദ്ധകനുമായ ദാശരഥിക്കു് അസംഖ്യം ദിവ്യാസ്ത്രങ്ങൾതന്നെ അധീനത്തിലുണ്ടു്.

"ഏതൊന്നിനാൽ മാരീചൻ, എവയാൽ ഖരദൂഷണാദി മഹാപരാക്രമികൾ, ദണ്ഡകാരണ്യത്തിലെ വിരാധൻ, ക്രൗഞ്ചക്കണ്ടിലെ കബന്ധൻ, ഇവരെല്ലാം ഹതരായി; ആ സായകങ്ങളാണിവ. ഏതൊരു യുദ്ധത്തിലും പൂർണ്ണമായി വിശ്വസിക്കാവുന്നവയുമാണു്. രാവണനിൽമാത്രം ഇവ ഫലിക്കാതിരിക്കുവാൻ കാരണമെന്തു്?"

ശ്രീരാമൻ ചിന്തയിലാണ്ടു. വീണ്ടും ഏററവും കരുതലോടെ രാവണന്റെ ഉരസ്സിലേക്കു് ശരമാരി തൂകി. പൊറുതിമുട്ടിയ നക്തഞ്ചരേന്ദ്രൻ, ഗദകൾ–മുസലങ്ങൾ എന്നിവയെ പൊഴിച്ചു് ശ്രീരാമനെ വലച്ചു. രോമാഞ്ചജനകമായ പെരും പോരു് പൂർവ്വാധികം ഉഗ്രമായി. ഗഗനത്തിലും ഭൂമിയിലും, മഹാഗിരിശിഖരങ്ങളിലും യക്ഷന്മാർ–ദേവന്മാർ–അസുരന്മാർ–പിശാചുക്കൾ–അരക്കന്മാർ–നാഗങ്ങൾ എന്നിവർ കണ്ടുനില്ക്കുന്ന ആ അതുല്യയുദ്ധം രാവും പകലും എന്നല്ല, ഒരു മുഹൂർത്തസമയംപോലും ഒരു ഞൊടിയിടപോലും വിരമിക്കാതെ തുടൎന്നുനിന്നു. ദശരഥനന്ദനനും, പൗലസ്ത്യപുത്രനും തമ്മിലുള്ള ദ്വന്ദ്വയുദ്ധത്തിൽ ശ്രീരാമദേവന്നു് ജയനില കാണാത്തപ്പോൾ, ദേവേന്ദ്രസാരഥിയായ മഹാത്മാ മാതലി അടരിന്നിടയിൽ മഹാപ്രഭുവിനോടു് പെട്ടെന്നു് പറഞ്ഞു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിപത്താം സർഗ്ഗം അവസാനിച്ചു.**

---

## നൂററിപ്പതിനൊന്നാം സർഗ്ഗം. [രാവണവധം]

രഘുവംശജാതനായ ശ്രീരാമനെ മാതലി ഓർമ്മപ്പെടുത്തി:—

"പ്രഭോ, ഒന്നും അറിയാത്തവനെപ്പോലെ എന്താണവിടുന്നു് ചെയ്യുന്നതു്? മഹാ വീരാ, ഇവനെ വധിക്കുവാൻ ബ്രഹ്മാസ്ത്രത്തെ അയക്കണെ. മഹാ

പ്രഭോ, ഇവൻെറ മരണത്തെപ്പററി ദേവന്മാർ പറഞ്ഞിട്ടുള്ള കാലവും ഇതാണ്."

മാതലിയുടെ വാക്കുകളാൽ എല്ലാം ഓർമ്മയിൽ വന്ന രഘുരാമൻ, ചീററുന്ന ഉരഗത്തെപ്പോലെ ഉജ്വലമായൊരു ശരമെടുത്തു. ഭഗവാൻ അഗസ്ത്യബ്രഹ്മർഷി ഈ ദിവ്യാസ്ത്രത്തെയാണ് ദേവന്ന് നൽകിയിട്ടുള്ളതു്. ദേവേന്ദ്രന്നുവേണ്ടി പണ്ട് ബ്രഹ്മാവ് നിർമ്മിച്ചതാണ് ഈ ബാണം. ആ വൻബാണത്തെ, അമോഘവും ദുർജ്ജയവുമായ ബ്രഹ്മാസ്ത്രത്തെ, മൂന്നു ലോകവും വിജയിക്കുവാൻ ദേവേന്ദ്രന്ന് കൊടുത്തതാണ്. ഈ ദിവ്യാസ്ത്രത്തിൻെറ പക്ഷങ്ങളിൽ വായു, മുനയിൽ അഗ്നിയും ആദിത്യനും, ശരീരത്തിൽ ആകാശം, ഘനത്തിൽ മേരുമന്ദരമാമലകൾ; ഇങ്ങിനെ അത്യുജ്വലമായി, സുവർണ്ണംകെട്ടി, നല്ലകടയോടുകൂടി സർവ്വഭൂതതേജസ്സുകളെക്കൊണ്ടും നിർമ്മിച്ച്, ഭാസ്കരതുല്യതേജസ്സാർന്ന്, കാലാഗ്നി പുകയുന്നതുപോലെ, മിന്നിത്തിളങ്ങുന്ന പത്തിയോടുകൂടിയ ഉഗ്രനാഗംപോലെ, ആന കുതിര രഥം കാലാൾ എന്നിവയെ അതിവേഗത്തിൽ പിളരത്തക്ക ശക്തിയാന്ന്, ഗോപുരം-സാക്ഷ-മലകൾ ഇവയെ ഛിന്നഭിന്നമാക്കത്തക്ക മൂർച്ചയൊത്തു്, അനേകായിരം അരികളുടെ രക്തമേദസ്സുകൾ പുരണ്ട് അതികരാളരൂപത്തോടെ, വജ്രായുധസാരവും, മഹാനാദമണ്ഡിതവും, നാനാ സൈന്യവ്യൂഹഭേദകവും എതൊരുവനും ഭയപ്പെടത്തക്ക ഉഗ്രവും, ചീററുന്ന ഉരഗേന്ദ്രതുല്യവും, പരുന്ത്-കഴുകൻ-കുറുക്കൻ-രാക്ഷസൻ തുടങ്ങിയവക്ക് നിത്യം മൃഷ്ടഭോജനദാതാവും, കപീന്ദ്രന്മാൎക്ക് ആനന്ദപ്രഭവും, അരക്കൎക്ക് വ്യസനകരവും വിചിത്ര രൂപത്താൽ മനോമോഹനവും വൈനതേയത്തൂവ്വലുകൾകൊണ്ട് ലോകത്തിൽ ശ്രേഷ്ഠസ്ഥാനമലങ്കരിച്ച്, ഇക്ഷ്വാകുവംശത്തിൻെറ ഭയനാശകമായി മാററാരുടെ പേരുതന്നെ ഇല്ലാതാക്കി, തനിക്ക് ഹർഷദായകമായി പ്രശോഭിക്കുന്ന സാക്ഷാൽ ബ്രഹ്മാസ്ത്രത്തെ മഹാപ്രഭു ദക്ഷിണകരത്തിലേന്തി.

മഹാബാഹുവായ മാനവോത്തമൻ യഥാവിധി മന്ത്രം ജപിച്ച്, വേദത്തിൽ പറഞ്ഞതുപോലെ ഞാണിൽ ചേർത്തു് തൊടുത്തു. ശ്രീരാമചന്ദ്രസ്വാമി ആ ദിവ്യാസ്ത്രത്തെ ആകർണ്ണാന്തം വലിച്ചപ്പോൾ, ദേഹികളെല്ലാം ഞെട്ടിത്തെറിച്ചു. ഭൂമി ചലിച്ചു ഞാൺ വലിക്കാവുന്നിടത്തോളം ആക്കത്തിൽ മർമ്മഭേദിയായ ശരം കോദണ്ഡത്തിൽനിന്ന് പാഞ്ഞു. ദേവേന്ദ്രൻ എറിഞ്ഞ വജ്രായുധംപോലെ രാവണൻെറ മാറിൽ ആർക്കും തടുക്കാൻ കഴിയാത്ത അന്തകനെപ്പോലെ ദുർജ്ജയമായ രാമബാണം തറച്ചു. അസാധാരണശക്തിയിൽ വിട്ട ആ മഹാസ്ത്രം

ഉരാത്മാവായ രാവണൻെറ നെഞ്ചിനെ പിളത്തി. രക്താഭിഷിക്തമായി ജീവനെ ദേഹത്തിൽനിന്നു് വിടത്തുന്ന ആ ശരം ലങ്കേശ്വരൻെറ പ്രാണനേയുമെടുത്തു് ഊഴിത്തട്ടിൽ ആഴ്ന്നുപോയി. തൻെറ കത്തവ്യം ശരിക്കും നിവ്വഹിച്ച ആ ബാണം ശാന്തമായി തിരിച്ചുവന്നു് ദേവദേവൻെറ ആവനാഴിയിൽ സ്വസ്ഥാനത്തുതന്നെ എത്തി പ്രശോഭിച്ചു.

രാവണൻെറ പ്രാണൻ ശരീരം വിട്ടതോടുകൂടി, കയ്യിൽനിന്നു് അമ്പും വില്ലും ഊൎന്നുവീണു. രാക്ഷസേന്ദ്രനായ ആ മഹാപ്രഭാവശാലി, വജ്രമേററ വൃത്രാസുരനെപ്പോലെ രഥത്തിൽനിന്നു് ഭൂമിയിൽ പതിച്ചു. ബാക്കിയായി നില്ക്കുന്ന രാക്ഷസന്മാർ തമ്പുരാൻെറ നിധനംകണ്ടു് പേടിച്ചരണ്ടു് എമ്പാടും ഓടിക്കഴിഞ്ഞു. വൃക്ഷങ്ങരം ആയുധങ്ങളായേന്തിയ വാനരന്മാർ ആത്തുവിളിച്ചു് അവരോടു് ഏററു. ദശാനനവധം, ശ്രീരാമദേവവിജയം എന്നിവകണ്ടു കപിവരന്മാർ ആനന്ദോന്മത്തരായി മർദ്ദിക്കുവാൻ തുടങ്ങിയപ്പോരം ഒരൊററ ദൈത്യനും അടർക്കളത്തിൽനില്ക്കാതെ ലങ്കാനഗരിയിലേക്കു് ഓടിയൊളിച്ചു. അനാഥരും അവശരും കണ്ണീർപ്രവഹിക്കുന്നവരുമായ ആശരവീരന്മാർ സ്വഭവനത്തിലെത്തി ഒളിച്ചു.

അത്യാനന്ദത്തോടെ ശ്രീരാമജയവും, രാവണനാശവും ഉൽഘോഷിച്ചുകൊണ്ടു് വാനരന്മാർ ആത്തുവിളിച്ചു. അംബരത്തിൽനിന്നു് അമരന്മാരുടെ ദുന്ദുഭിനാദംമുഴങ്ങി. ദിവ്യസുഗന്ധത്തോടെ മന്ദമാരുതൻവീശി. ആകാശത്തിൽനിന്നു വർഷിച്ച പൂമഴ അത്ഭുതപൂവ്വമായിത്തീൎന്നു. മഹാപ്രഭുവിൻെറ രഥം മറയുമാറു്, അഭിരാമമായ നന്ദനാരാമകുസുമങ്ങരം നിറഞ്ഞു. നഭസ്സിൽനിന്നു് ശ്രീരാമസ്തുതികരം സുവ്യക്തമായികേട്ടു. അമരന്മാരിൽ മഹാത്മാക്കരം ശ്രീരാമകമ്മത്തെ ഉച്ചത്തിൽ ഘോഷിച്ചു. ഏവക്കും ഭീതികരനും, രൗദ്രനുമായ രാവണൻ ഹതനായതിൽ ദേവന്മാക്കും ചാരണന്മാക്കും ഉണ്ടായ ആനന്ദം അളവററതായി. വിഭീഷണൻ–അംഗദൻ–സുഗ്രീവൻ തുടങ്ങിയവർക്കെല്ലാം ശ്രീരാമചന്ദ്രൻ നിശാചരവ്യാഘ്രനെകൊന്നു് സംപ്രീതിയേകി.

ദേവസംഘം മുഴുവൻ പ്രസന്നമായി; ദിക്കുകളെല്ലാം ഏററവുംതെളിഞ്ഞു; വാനിടം വെട്ടിത്തിളങ്ങി; ഭൂമി അചഞ്ചലയായി; കാററു് സൗമ്യനായി; മങ്ങലെല്ലാംപോയി ആദിത്യൻ പ്രകാശിച്ചു; വിഭീഷണൻ സുഗ്രീവൻ തുടങ്ങിയ സുഹൃത്തുക്കരം ലക്ഷ്മണനോടൊത്തു്; രാവണവധംകൊണ്ടു് സന്തോഷസമേതനായിനില്ക്കുന്ന ശ്രീരാമചന്ദ്രനെ വിധിയാംവണ്ണം പൂജിച്ചു.

മഹായുദ്ധത്തിൽ സർവ്വശത്രുക്കളേയും നിഗ്രഹിച്ച് വിജയലക്ഷ്മിയെ വരിച്ചവനും, സ്ഥിരപ്രതിജ്ഞനും, രഘുകുലനൃപനന്ദനനുമായ ആ മഹാതേജസ്സ്, സ്വസൈന്യങ്ങളാൽ ആവൃതനായി, അമരഗണമദ്ധ്യത്തിലെ മഹേന്ദ്രൻ എന്ന പോലെ പ്രശോഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദി കാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിപ്പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

## നൂററിപന്ത്രണ്ടാം സർഗ്ഗം. [വിഭീഷണവിലാപം]

ആത്മസ്വരൂപിയായ ശ്രീരാമചന്ദ്രനാൽ വധിക്കപ്പെട്ടുകിടക്കുന്ന സഹോദരനെ കണ്ട വിഭീഷണൻ ദുഃഖാധിക്യത്തോടെ, എത്രതന്നെ ഒതുക്കുവാൻ ശ്രമിച്ചിട്ടും സാധിക്കാതെ വാവിട്ടുകരഞ്ഞു:—

"ജ്യേഷ്ഠാ, മഹാവീര, അനശ്വരയശസ്സാർജ്ജിച്ചവനേ, അതിപരാക്രമത്തോടു കൂടിയ നയകോവിദാ, വിനീതനായ അവിടുത്തേക്ക് കിടക്കുവാൻ ഏററവും ശ്രേഷ്ഠമായ പള്ളിമഞ്ചമാണല്ലോ യോജിച്ചതു്. എന്നിട്ടും ഈ പൊടിമണ്ണിൽ എന്താണ് ഇങ്ങിനെ കിടക്കുന്നതു്? മനോഹരതോൾവളകൾ അണിഞ്ഞ പരിഘബാഹുക്കൾ അനങ്ങുന്നില്ലല്ലോ. സൂര്യസദൃശമായിമിന്നുന്ന ദിവ്യരത്നകിരീടം നീങ്ങിയിട്ടാണ് കാണുന്നതു്. അന്നു് അടിയൻ പറഞ്ഞകാര്യങ്ങൾ, കാമമോഹത്തഴപ്പുകൊണ്ടു് അവിടുത്തേക്കു് ഹൃദ്യമാകാതെവന്നു; ഈ അനുഭവം പറഞ്ഞിരുന്നതാണല്ലോ. പ്രഹസ്തൻ ശ്രദ്ധിച്ചില്ല; ഇന്ദ്രജിത്തിനും അമിതമദമാണ് ഉണ്ടായതു്. മഹാരഥനായ അതികായനും, അമേയബലവാനായ കുംഭകർണ്ണനും, എന്റെ വാക്കുകൾ അവമാനകരമായിതോന്നി. നരാന്തകനും അവിടുന്നും അല്പംപോലും കണക്കാക്കിയതുമില്ല. അതിന്റെ ഫലമാണ് ഇന്നുവന്നുചേർന്നതും. എല്ലാ നയങ്ങളും അറിവുള്ള ജ്യേഷ്ഠ, നയസാഗരാതിർത്തിപോയി; ധർമ്മത്തിന്റെ കുള ബരംതന്നെവീണു; കരുത്തിന്റെ കുമ്പാരം ചിന്നിച്ചിതറി; സ്തുതികളുടെ ലോചനങ്ങൾ കാഴ്ചയില്ലാതായിത്തീർന്നു; ഭാസ്കരൻ ഭൂമിയിൽ പതിച്ചു; ചന്ദ്രൻ വിഷാദകലുഷിതനായിക്കഴിഞ്ഞു; ഉജ്വലാഗ്നികെട്ടു; ഉത്സാഹമെന്ന ഗുണം ചലനരഹിതമായി; ആയുധമെടുത്തവരിൽ അദ്വിതീയനായ അവിടുന്നു് അടർക്കളത്തിൽ വീണുപോയല്ലോ. ശക്തിയില്ലാത്ത ലോകത്തിനു് ആശ്രയം നശിച്ചു. ഇനി ബാക്കിയെന്താണുള്ളതു്? വീരവീരനായ അരക്കർകോൻ വെറുംമണ്ണിൽ,

പൊടിപുരണ്ടു് കിടക്കേണ്ടിവന്നുവല്ലോ. ധൈര്യമാകുന്ന തളിരുകളും; എന്തും സഹിക്കുക എന്ന ഗുണമാകുന്ന മുട്ടകുസുമങ്ങളും; ഉഗ്രതപസ്സാകുന്ന ശക്തിയും; ഉറച്ച ശൗര്യമാകുന്ന വേരും, കൂടിയ രാക്ഷസരാജനാകുന്ന മഹാവൃക്ഷം രാമനാകുന്ന കൊടുങ്കാററിനാൽ ഈ രണത്തിൽ പൊട്ടിച്ചിന്നിവീണുവല്ലൊ. ഉഗ്രതേജസ്സാകുന്ന കൊമ്പുകൾ, ഉത്തമവംശജാതന്മാരുടെക്കൂട്ടം, കോപപരാക്രമങ്ങളാകുന്ന ശരീരപാർശ്വങ്ങൾ, പ്രസാദമാകുന്ന തുമ്പിക്കൈ, ഇങ്ങിനെയുള്ള രാവണനാകുന്ന മദയാന, ഇക്ഷ്വാകുവംശജാതനായ രാമനാകുന്ന സിംഹത്താൽ മസ്തകം പിളൎന്നു് പടിഞ്ഞുകഴിഞ്ഞു. പരാക്രമവും ഉത്സാഹവുംകൊണ്ടു് ജ്വലിക്കുന്ന നാളങ്ങൾ, സ്വശക്തിയാകുന്നചൂടു്, ശ്വാസോച്ഛ്വാസങ്ങളാകുന്ന പുക, ഇങ്ങിനെ പ്രതാപമാൎന്ന രാക്ഷസാഗ്നി, രാമനാകുന്ന കാർമേഘത്തിന്റെ വർഷത്താൽ അണഞ്ഞുപോയി. അരക്കന്മാരാകുന്ന വാലു്, ശത്രുഹനനമാകുന്ന പൂഞ്ഞയും കൊമ്പുകളും അരിനിഗ്രഹത്തിൽ മുമ്പൻ, ദശാസ്യനാകുന്ന വൻകാള, രാജേന്ദ്രനാകുന്ന വ്യാഘ്രത്താൽ ഹതനായിത്തീൎന്നുവല്ലൊ.''

വ്യസനാക്രാന്തനായ വിഭീഷണൻ, തികച്ചും സുവ്യക്തതാത്പൎയ്യത്തോടുകൂടിയും യുക്തിചേൎന്നതുമായ ഇത്തരം വാക്കുകൾ പറയുന്നതു കേട്ട രഘുപതി:—

''ഹേ, വിഭീഷണാ, യുദ്ധത്തിൽ മഹാപരാക്രമിയാണു് രാവണൻ. യത്നിക്കാതെയല്ല നിലംപതിച്ചതും. അത്യുത്തമമായ മഹോത്സാഹമാൎന്ന ഇവൻ യുദ്ധത്തിൽ അല്പവും കൂസാതെയാണു് വീണതു്. ക്ഷത്രിയധർമ്മത്തിൽ സുസ്ഥിരനായിട്ടുള്ളവർ ഇങ്ങിനെ ദുഃഖിക്കാറില്ല. ശ്രേയസ്സിനെ ആഗ്രഹിച്ചുകൊണ്ടാണു് പോർനിലത്തിൽ വീഴുകപതിവു്. ബുദ്ധിമാനായ ഏതൊരുവൻ ഇന്ദ്രനോടൊത്ത മൂന്നുലോകത്തേയും വിറപ്പിച്ചുവോ, അവൻ മരിച്ചതിൽ ദുഃഖിക്കുന്നതു് അയുക്തമാണു്. ഒരുവനും ഒരുകാലത്തും, യുദ്ധത്തിൽ ജയംമാത്രം ഉണ്ടായിട്ടില്ല. അരികളെ വധിക്കാം; ചിലപ്പോൾ മറിച്ചു്, അരികൾ ഇങ്ങോട്ടും നിഗ്രഹിച്ചു എന്നുവരാം. ഇങ്ങിനെയാണു് പ്രാചീനകാലം മുതല്ക്കുതന്നെയുള്ള ക്ഷത്രിയർക്കു് യോജിച്ച ഗതി. മാത്രമല്ല ക്ഷത്രിയൻ യുദ്ധത്തിൽ മരിച്ചാൽ വ്യസനിക്കരുതു് എന്നാണു് നിശ്ചയംതന്നെ. ഈ നിയമത്തെ ആലോചിച്ചു്, അഴൽവെടിഞ്ഞു് ഇനി ഇവിടുന്നങ്ങോട്ടുചെയ്യേണ്ടകാര്യം എന്താണെന്നു് ആലോചിച്ചു് ഉറയ്ക്കൂ.''

ശ്രീരാമവാക്കുകൾ കേട്ട രാക്ഷസേശ്വരൻ, ദുഃഖാഗ്നിതപ്തനായി, അഗ്രജഹിതത്തിന്നു് മേലാൽ വേണ്ടതു് ഇങ്ങിനെ അറിയിച്ചു:—

ഈ പുരുഷശ്രേഷ്ഠൻ ഇന്നുവരേയും ഒരു യുദ്ധത്തിലും പരാജയം പ്രാപിച്ചിട്ടില്ല. ദേവസൈന്യങ്ങളോടുകൂടിയ ദേവേന്ദ്രനെ തോല്പിച്ച ഇദ്ദേഹം, സാഗരം തീരത്തോടണഞ്ഞതുപോലെ ഇന്നു് അവിടുത്തോടു് തോററു. അർത്ഥികളെ സംതൃപ്തരാക്കിത്തീക്കത്തക്കവിധം യഥേഷ്ടം ദാനങ്ങൾ ചെയ്തു. ആശിച്ച സുഖങ്ങളെല്ലാം അനുഭവിച്ചു, ആശ്രിതന്മാരെ സ്ഥതൃപ്തമായി ഭരിച്ചു. സുഹൃത്തുക്കളിൽ ധാരാളം ധനങ്ങൾ ചൊരിഞ്ഞു, മാററാരിൽ ഇന്നുവരെയും പക വീട്ടിപ്പോന്നു. മഹാതപസ്സ് അനേകകാലം ചെയ്തവൻ; അഗ്നിഹോമാദികൾ യഥാവിധി ചെയ്തിട്ടുള്ളവൻ; വേദങ്ങളെല്ലാം തികച്ചും അറിയുന്നവൻ; ഉത്തമങ്ങളായ കർമ്മങ്ങൾ നിർവ്വഹിക്കുന്നതിൽ മഹാശൂരൻ, ഇഹലോകവാസം വെടിഞ്ഞു. അവിടുത്തെ അനുഗ്രഹത്താൽ അഗ്രജനു യോജിച്ച കൃത്യം ഞാൻ ചെയ്തുകൊള്ളട്ടെ.''

വിഭീഷണന്റെ ദീനവാക്യങ്ങൾ കേട്ട മഹാപ്രഭു—ആനന്ദസ്വരൂപമാന്ന ശ്രീരാമചന്ദ്രൻ—രാവണന്റെ സ്വർഗ്ഗപ്രാപ്തികരമായ വാക്കുകൾ അരുളിച്ചെയ്തു:—

''മരിക്കുന്നതുവരെയാണു് വൈരങ്ങൾ; കാര്യങ്ങൾ ഉദ്ദേശിച്ചതുപോലെ നാം സാധിച്ചു. അഗ്രജന്നു് യോജിക്കുന്ന തരത്തിൽ സംസ്കാരം ചെയ്യു. അങ്ങേക്കു് എങ്ങിനെയാണോ ഇദ്ദേഹം അതുപോലെത്തന്നെയാണു് എനിക്കും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിപ്പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിമൂന്നാം സർഗ്ഗം. (അന്തഃപുരസ്ത്രീവിലാപം)

മഹാത്മാവായ ശ്രീരാമൻ ലങ്കാധിപൻ രാവണനെ നിഗ്രഹിച്ച വർത്തമാനം അരമനാന്തഃപുരത്തിൽ കേട്ടു. രാക്ഷസസ്ത്രീകൾ ദുഃഖവിവശരായി യുദ്ധക്കളത്തിലേക്കു് ഓടി. പല പ്രാവശ്യം തടുത്തുനിർത്തിയിട്ടും കൂട്ടാക്കാതെ, തലമുടിയഴിഞ്ഞു് പൊടിയിൽ കിടന്നുരുണ്ടു് കട്ടി മരിച്ച പശുക്കളെപ്പോലെ ദീനദീനം വിലപിച്ചു. രാക്ഷസന്മാരോടുകൂടി ആ തരുണികൾ വടക്കെ ഗോപുരത്തിൽക്കൂടി, മഹായുദ്ധം നടന്ന സ്ഥലത്തുവന്നു് ഹതനായ ഭർത്തൃജഡം അന്വേഷിച്ചു തുടങ്ങി. ''ആര്യപുത്രാ, ഹാ നാഥാ'', എന്നിങ്ങനെ വിളിച്ചുകൊണ്ടു് അവർ, ചോരയും പൊടിയുമണിഞ്ഞു കിടക്കുന്ന കബന്ധങ്ങളോടുകൂടിയ പ്രദേശത്തിൽ, ഭർത്തൃദുഃഖത്താൽ കണ്ണീരിലാണ്ടുകൊണ്ടു്, കൊമ്പൻ പടിഞ്ഞ പിടി

കാംപോലെ ഉച്ചത്തിൽ നിലവിളി തുടങ്ങി. മഹാ ക്രൂരനും മഹാതേജസ്വിയുമായ രാവണൻ, നീലാഞ്ജനപർവ്വതതുല്യം ആ പോർപ്പുഴിയിൽ കിടക്കുന്നതു കണ്ട പത്നിമാർ മുറിച്ചിട്ട കാട്ടുവള്ളികളെപ്പോലെ അസുരേന്ദ്രജഡത്തിൽ വീണു. ഒരുവൾ കണ്ഠത്തിൽ കെട്ടിപ്പിടിച്ചുകൊണ്ടും, മറ്റൊരുത്തി പാദം തഴുകിക്കൊണ്ടും വേറൊരുവൾ പരിഘതുല്യബാഹുപിടിച്ച് ഭൂമിയിൽ ഉരുണ്ടുകൊണ്ടും കേണു. മറ്റൊരുവൾ പതിവദനം കണ്ട മാത്രയിൽതന്നെ ബോധമററു. താമരപ്പൂവിൽ മഞ്ഞുതുള്ളി വീണതുപോലെ, കണ്ണീരൊലിച്ച് കരിഞ്ഞ മുഖത്തോടെ, മടിയിൽ തലവെച്ച് ഒരുവൾ മുറയിട്ടു. ഭർത്താവായ രാവണൻ യുദ്ധക്കളത്തിൽ ഇങ്ങിനെ വീണപ്പെട്ടതു കണ്ട അവർ ഒതുങ്ങാത്ത ദുഃഖത്തോടെ വിലപിച്ചു:—

"ഏതൊരു മഹാധീരനാണ് ഇന്ദ്രനെ കിടുകിടെ വിറപ്പിച്ചതു്? ഏതൊരുവനാണ് അന്തകൻെറ ആനനം താഴ്ത്തി പലായനം ചെയ്യിച്ചതു്? ഏവനാണോ വൈശ്രവണനിൽനിന്ന് പുഷ്പകവിമാനം കയ്യൂക്കുകൊണ്ട് സ്വായത്തമാക്കിയതു്? ഗന്ധർവ്വന്മാർക്കും, മഹാനുഭാവന്മാരായ അമരന്മാർക്കും ഋഷിവരന്മാർക്കും വൻഭയമേകിയിരുന്നതു് ആരാണോ? ആ അതുല്യബലശാലിയിതാ അടരിൽ ഹതനായിക്കിടക്കുന്നു. ദേവന്മാർ-അസുരന്മാർ-നാഗപ്രമുഖന്മാർ എന്നിവർക്കൊന്നും ഒരിക്കലും അല്പംപോലും ഭയമേകുവാൻ കഴിയാത്തവനിതാ, മനുഷ്യനിൽനിന്ന് ഭീതനായിത്തീർന്നു. ദേവാസുരന്മാർക്കും രാക്ഷസർക്കും നിഗ്രഹിക്കുവാൻ സാധിക്കാത്ത മഹാഭുജനിതാ, വെറുമൊരു കാലാൾപ്പടയാളി മനുഷ്യനിൽനിന്ന് മൃതനായിക്കിടക്കുന്നു. സുരാസുരന്മാർക്കും യക്ഷന്മാർക്കും നിഗ്രഹിക്കാൻ സാധിക്കാത്ത ഭീഷണ പരാക്രമി, ഒരു ദുർബലനെപ്പോലെ നരനാൽ ഹതനായിത്തീർന്നിരിക്കുന്നു."

ഇങ്ങിനെ പലതും പറഞ്ഞ് കരയുന്ന അവർ, അത്യധികം അഴലിലാണ്ട് വീണ്ടും വിലപിച്ചു തുടങ്ങി:—

"സുഹൃത്തുക്കൾ പല പ്രാവശ്യം പറഞ്ഞു് പത്ഥ്യം കേൾക്കാതെ അവിടുന്നു്, മരിക്കുവാൻ വേണ്ടിമാത്രം സീതയെ കട്ടു; രാക്ഷസരെ മുഴുവൻ കൊല്ലിക്കയും ചെയ്തു. അവരും, ഞങ്ങളും, അവിടുത്തെ ഒപ്പം വീണു കഴിഞ്ഞു. ഹിതമായ ഉപദേശങ്ങൾതന്ന പ്രിയസഹോദരൻ വിഭീഷണനോട് അവിടുന്നു്, തെറിവാക്കുകളാണ് മൗഢ്യംകൊണ്ട്, അന്നു പറഞ്ഞതു്. വിദേഹസുതയായ സീതാദേവിയെ രാമനു് കൊടുത്തിരുന്നുവെങ്കിൽ, ഈ ഘോരവൈരവും തീരാത്ത ദുഃഖവും വരുമായിരുന്നില്ല. അനുജൻ വിഭീഷണൻ കൃതാർത്ഥനായിത്തീരുമാ

യിരുന്നു; രഘുപതി നമ്മുടെ കുലമിത്രവും. ഞങ്ങൾ വിധവകളാകുമായിരുന്നില്ല. ശത്രുക്കൾക്കു സന്തോഷവും വരുമായിരുന്നില്ല. എന്നാൽ രൗദ്രമൂർത്തിയായ അവിടുന്നു് സീതയെ ബലമായി തടവിൽ പാർപ്പിച്ചതിനാൽ, രാക്ഷസന്മാർ—ഞങ്ങൾ—അവിടുന്നു—മൂന്നിനേയും ഒപ്പം വീഴിച്ചു. അല്ലെങ്കിൽ, അരക്കർകോനായ അവിടുത്തെ താന്തോന്നിത്തത്തൊഴിലല്ല ഇതു്. എല്ലാം നടത്തിക്കുന്നതു് ദൈവമാണു്. ദൈവം കൊന്നാൽ മാത്രമെ കൊലപ്പെടുകയുള്ളു. വാനരന്മാക്കും അസുരന്മാക്കും വൻപോരിൽ അവിടുത്തേക്കും ഇത്തരം നാശം ഉണ്ടാക്കിയതു് ദൈവവിധി തന്നെയാണു്. ഐശ്വര്യത്തിമർപ്പുകൊണ്ടോ, ആഗ്രഹാധിക്യം കൊണ്ടോ, പരാക്രമപ്രൗഢികൊണ്ടോ, ആജ്ഞാശക്തികൊണ്ടോ, അല്ലമെങ്കിലും മാററിനിർത്തുവാൻ ഒരുവനും കഴിയാത്ത ഒന്നാണു് ദൈവവിധി. ദൈവേച്ഛ, ഈ ലോകത്തിൽ എല്ലായ്പ്പോഴും പരിപൂർണ്ണമായി വിജയിക്കുന്നു.

വേദനിക്കുന്ന ആട്ടിൻപിടകൾപോലെ, മാൽമൂത്ത ലങ്കാധിപ പത്നിമാർ അശ്രുവർഷിച്ചുകൊണ്ടു് വിങ്ങി വിങ്ങിക്കരഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിപ്പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിനാലാം സർഗ്ഗം. [രാവണസംസ്കാരം]

ആ രാക്ഷസ വധുക്കൾ ഇങ്ങിനെ ദീനദീനം വിലപിക്കുമ്പോൾ, എല്ലാവരിലുംവെച്ചു് മാന്യസ്ഥാനസ്ഥിതയായ ഓമനപ്പത്നിമണ്ഡോദരി, അചിന്ത്യകർമ്മങ്ങൾ ചെയ്യുന്ന ശ്രീരാമനാൽ ഹതനായ നാഥനെക്കണ്ടു് വശംകെട്ടു്, അശ്രുക്കൾ വർഷിച്ചുകൊണ്ടു്:—

"അല്ലയോ മഹാത്മാവെ, അത്യാശ്ചര്യംതന്നെയാണിതു്. അവിടുന്നു് ക്രുദ്ധനായാൽ, ഹേ ധനദാനുജാ, നേരിട്ടു നില്ക്കുവാൻ സാധിക്കാതെ മഹേന്ദ്രനും നടുങ്ങിപ്പോകും. മഹാന്മാരായ ഋഷിവരന്മാരും, പ്രഖ്യമതരായ ഗന്ധർവ്വന്മാരും ചാരണന്മാരും, അവിടുത്തെ കണ്ടാൽ ഭയപ്പെട്ടു് എമ്പാടും പാഞ്ഞുപോകും. അങ്ങിനെയുള്ള അവിടുന്നു് വെറും മനുഷ്യനായ രാമനോടേററു് തോററതിൽ ലജ്ജിക്കുന്നില്ലെ? മഹാരാവേ, രാക്ഷസേശ്വര, വീര്യംകൊണ്ടു് മൂന്നുലോകങ്ങളും നിലനിർത്തിയ ദുസ്സഹനാണു് അവിടുന്നു്. അത്തരമൊരു മഹാരാജാവിനെ

കാട്ടിൽ തെണ്ടുന്നൊരു മനുഷ്യൻ എങ്ങിനെയാണ് വധിച്ചതു്? മനുഷ്യൻ എത്താത്ത സ്ഥലങ്ങളിൽ സഞ്ചരിക്കുന്ന കാമരൂപിയായ അവിടുന്നു് യുദ്ധത്തിൽ രാമനാൽ ഹതനായി എന്നതു് യോജിക്കാത്തതാണ്. അടരിന്റെ മുന്നിൽ നിന്നു് ആ രാമൻ, എല്ലാം തികഞ്ഞ അവിടുത്തെ എതിർത്തു എന്നതുതന്നെ വിശ്വസിക്കാൻ സാധിക്കുന്നില്ല.

പ്രഭോ, ജനസ്ഥാനത്തുവെച്ച് അനേക പ്രമുഖരാക്ഷസന്മാരോടുകൂടി നേരിട്ടു, അനുജൻ ഖരനേയും മററും നിഗ്രഹിച്ച രാമൻ മനുഷ്യനല്ലെന്നു തീച്ച. ദേവന്മാർക്കുപോലും കാലെടുത്തുവെക്കുവാൻ സാധിക്കാത്തതാണ് ഈ ലങ്കാരാജ്യം. ഇവിടെ ഹനുമാൻ എന്ന വാനരോത്തമൻ വന്ന അന്നുമുതൽക്കെ നാം ദുഃഖാപ്തിയിൽ പതിച്ചു കഴിഞ്ഞു. അപാരമായ മഹാസാഗരത്തിൽ ഘോരവാനരന്മാർ സേതുബന്ധിച്ചതെന്നാണോ അന്നു മുതൽക്കേ എനിക്കു മനസ്സിലായി, രാമൻ മനുഷ്യനല്ലെന്നു്. അല്ലെങ്കിൽ അന്തകൻ വൻ മായാവേഷത്തിൽ രാമനായി വന്നു് അവിടുത്തെ വധത്തിന്നായി എതിർത്തതാകാം. അതുമല്ലെങ്കിൽ, അമിതബലാനചിതനായ നാഥാ, ഇന്ദ്രൻ അവിടുത്തെ നേരിട്ടതായിരിക്കുമോ? എന്നാൽ ശതക്രതുവിന്നു് യുദ്ധസന്നദ്ധനായി നില്ക്കുന്ന അവിടുത്തെയൊന്നു് നോക്കാൻകൂടി ധൈര്യമോ ശേഷിയോ ഇല്ലല്ലോ.

ലങ്കേശ്വരനായ പ്രാണനാഥാ, എല്ലാം എനിക്കു് മനസ്സിൽ ഇപ്പോഠം വ്യക്തമാകുന്നു. മഹായോഗീശ്വരൻ–പരമാത്മാവു്–അനശ്വരൻ–ആദ്യം മദ്ധ്യം അന്തം എന്നിവയില്ലാത്തവൻ–മഹാ മഹത്തുക്കളേക്കാഠം മഹാൻ–എല്ലാവിധ തമസ്സുകഠംക്കും അതീതൻ–സർവ്വലോകവിധാതാവു്–ശംഖചക്രഗദാപാണി–ശ്രീവത്സംവക്ഷസ്സിലണിഞ്ഞവൻ–എന്നുമെന്നും നശിക്കാത്ത ശ്രീദേവീസമാലിംഗിതൻ–ഏതൊരു ശക്തിക്കും ഒരിക്കലും ജയിക്കുവാൻ കഴിയാത്തവൻ–ശാശ്വതൻ–ചലനരഹിതൻ–സത്യപരാക്രമി–സാക്ഷാൽ വൈകുണ്ഠനാഥൻ മഹാവിഷ്ണു–മനുഷ്യരൂപമെടുത്തു് വന്നതാണ്. അമരന്മാരെല്ലാം സഹായത്തിന്നു് വാനരരൂപത്തിലും, ലോകസംരക്ഷണത്തിന്നു്, ലോകഹിതത്തിന്നു്, സകല രാക്ഷസന്മാരോടുംകൂടി അവിടുത്തെ സർവ്വലോകേശനായ ആ മഹാതേജസ്സ് നിഗ്രഹിച്ചതാണ്. അധർമ്മം നശിപ്പിച്ച് ധർമ്മത്തെ സുസ്ഥിരമാക്കുവാൻ മനുഷ്യരൂപത്തിൽ അവതാരമെടുത്ത സാക്ഷാൽ അചിന്ത്യതേജോനിധിയാണ് ശ്രീരാമചന്ദ്രൻ.

പണ്ടു് അവിടുന്നു് പഞ്ചേന്ദ്രിയങ്ങളേയും വിജയിച്ച് ഘോരതപസ്സ്

ചെയ്തു് മൂന്നു ലോകങ്ങളേയും കീഴിലാക്കി. അതിൻെറ പ്രതികാരമെന്ന നില യിൽ ഇന്നു് ഇന്ദ്രിയങ്ങറം അവിടുത്തെ വിജയിച്ചു.

"ശ്രീരാമനോടു് ശത്രുതയരുതു്, വൈരം വെടിയണം." എന്നിങ്ങനെ ഞാൻ പറയുമ്പോറം, നിസ്സാരമാക്കി തള്ളിക്കളഞ്ഞില്ലേ? ഇന്നു സംഭവിച്ചതു് അതിൻെറ ഫലമാണു്. രാക്ഷസേന്ദ്രനായ അവിടുന്നു് പെട്ടെന്നു് സീതയെ കാമിച്ചു. സർവ്വവിധത്തിലുമുള്ള ഐശ്വര്യവും, സ്വദേഹവും, സ്വജനങ്ങളും നശിക്കുവാൻ മാത്രമായിത്തീൎന്നു ആ ആഗ്രഹം. ദേവീ അരുന്ധതീ-രോഹിണീ എന്നീ സ്ത്രീരത്നങ്ങളേക്കാറം ശ്രേഷ്ഠയാണു് സീത. ആ മാന്യയെ തീണ്ടിയതി നാൽ അവിടുന്നു് അകൃത്യം ചെയ്തു; ദുഷ്ടനായി. ഭൂമിയേക്കാറം ക്ഷമയുള്ളവറം; ശ്രീമഹാലക്ഷ്മിയേക്കാറം ശ്രീയേറിയവറം; ഭർത്തൃപ്രാണസ്വരൂപിണി; ആ ദേവിയെ അപഹരിച്ചുകൊണ്ടുപോന്നു. ആത്മാവിനെ സ്വയം ദുഷിപ്പിച്ചു. ജനകരാജകുമാരിയോടു് ചേരാൻ ആഗ്രഹിച്ച അവിടുത്തേക്കു് അതു സാധി ച്ചില്ല, പാതിവ്രത്യാഗ്നിയുടെ ഉജ്ജ്വല തേജസ്സാൽ വെന്തുപോയതാണു് ലങ്കാ രാജ്യം തീൎച്ച്. സ്ത്രീരത്നങ്ങളിൽ അമൂല്യപ്രഭ ചിന്തുന്ന വൈദേഹിയെ തീണ്ടിയ ഉടനെ ചാമ്പലാകാതെ വന്ന അവിടുത്തെ ഇന്ദ്രൻ, അഗ്നി തുടങ്ങിയ സർവ്വദേവ ന്മാരും ഭയപ്പെട്ടുപോയി. അവനവൻ ചെയ്യുന്ന കർമ്മത്തിൻെറ കൊടിയ ഫലം അവനവൻതന്നെ അനുഭവിക്കുന്നു. ഏതൊന്നിൻേറയും ഫലം അനുഭവിക്കു വാൻ യുക്തമായ കാലം സന്നിഹിതമായാൽ അവൻ അതു് ശരിക്കും അനുഭവി ക്കും. നല്ലതു ചെയ്യുന്നവൻ ശുഭം നേടും; പാപിയോ പാപത്തേയും. വിഭീഷ ണൻ സുഖം സമ്പാദിച്ചു. അവിടുന്നോ, ഇങ്ങിനെ ദുഃഖവും. അനേകമനേകം തരുണീരത്നങ്ങറം, സീതയേക്കാറം മീതെ സൗന്ദര്യമുള്ളവർ ഇവിടെയുണ്ടു്. അവി ടുന്നാകട്ടെ കാമൻെറ കീഴിൽപ്പെട്ടു് അന്ധാളിച്ചു് ഒന്നും അറിയാതെപോയി. കുലം, സൗന്ദര്യം, വിദ്യാ, സാമർത്ഥ്യം എന്നിവയിൽ സീത എന്നേക്കാറം മീതെ യല്ല. എന്നോടുതുല്ല്യയുമല്ല; മൂഢതയാൽ ഇതു് അവിടുന്നു് അറിയാതെ പോയി.

ഏതൊരു ദേഹിക്കും മരണം കാരണം കൂടാതെ വരുകയില്ല. അവിടുത്തേ ക്കു് സീത ഹേതുവാണു് മൃതിപിണഞ്ഞതു്. സീത കാരണമായി, മൃതിയെ യാണു് ജനസ്ഥാനത്തുനിന്നു കൊണ്ടുപോന്നതു്. മഹാമാന്യയായ മൈഥിലി ശ്രീരാമദേവനൊത്തു് സുഖിക്കും. അഭാഗ്യവതിയായ ഞാനിതാ അഴലാഴിയിൽ പതിച്ചു കഴിഞ്ഞു. കൈലാസം, മന്ദരം, മേരു, ചൈത്രരഥം തുടങ്ങിയ വാന

വർ തോപ്പിലെല്ലാം അവിടുത്തോടുകൂടി സ്വച്ഛന്ദം രമിച്ചവളാണ് ഞാൻ. വിചിത്രങ്ങളായ മാല്ല്യങ്ങളും വസ്ത്രങ്ങളും എന്നിവയണിഞ്ഞു് അതുല്യശ്രീസമേതയായ ഞാൻ വിമാനമേറി നാനാദേശങ്ങളും കണ്ടിട്ടുണ്ടു്. അവിടുത്തെ നിധനംകൊണ്ടു് എനിക്കു് എല്ലാവിധത്തിലുമുള്ള ലൗകികസുഖങ്ങളിൽനിന്നും വിരമിക്കേണ്ടിവന്നു. അന്നു് അത്രമാത്രം ആഡംബരജീവിതം നയിച്ച ഞാൻ ആരുംതന്നെ മാറിക്കഴിഞ്ഞു; ഇന്നു് മറെറാരാളായി.

ഐശ്വര്യം! അതെത്രമാത്രം ചഞ്ചലമാണു്! സുസ്ഥിരമായൊരു ഐശ്വര്യമായിരുന്നു അവിടുത്തേക്കു് എന്നു് ഞാൻ വിശ്വസിച്ചു. അതുംകൂടി മാറിക്കഴിഞ്ഞതിൽ അത്ഭുതം തോന്നുന്നു. അഥവാ യാതൊന്നിന്നും ഒരിയ്ക്കലും തടുക്കാൻ സാധിക്കാത്തതാണു് ലക്ഷ്മിയുടെ ഗതി.

മഹാരാജാവേ, തമ്പുരാനെ, മൃദുവും സ്നിഗ്ദ്ധവുമായ പുരികങ്ങളും; ഉന്നതമായ നാസിക; ചന്ദ്രനും, പദ്മവും, അക്കനും തുല്യമായ ശോഭാശ്രീ; കിരീടകൂടത്താൽ ഉജ്ജ്വലം; രക്തവർണ്ണമായ അധരോഷ്ഠങ്ങളും; തിളങ്ങിക്കൊണ്ടിരിക്കുന്ന കുണ്ഡലങ്ങളും; ഇങ്ങിനെയുള്ള തിരുമുഖം, പാനഭൂമിയിൽ മദംകൊണ്ടു് ഉഴറിച്ചുവന്ന കണ്ണുകളോടെ പ്രശോഭിക്കുന്ന കുങ്കുമചന്ദനാദിലേപനങ്ങളോടെ; മിതപ്രഭാഷണത്തോടെ മന്ദസ്മിതമനോഹരമായിരുന്നു. പ്രഭോ, അതു് ഇന്നിതാ ശോഭിയ്ക്കാതെയായി. രാമബാണങ്ങളാൽ, ഇപ്പോഴും ഒഴുകുന്ന നിണംകൊണ്ടു് നനഞ്ഞു്, മേദസ്സോടെത്തന്നെ തലച്ചോറു ചിന്നിച്ചിതറി, തേർ പൊടി പററിപ്പിടിച്ചു് കിടക്കുന്നു. ഹാ കഷ്ടം, എനിക്കു് വൈധവ്യമേകുന്ന അവിടുത്തെ അന്ത്യാവസ്ഥ ഇങ്ങിനെ വന്നുചേരുമെന്നു് ബുദ്ധിശൂന്യയായ ഞാൻ ഒരിക്കലും ആലോചിക്കപോലും ചെയ്തിട്ടില്ല.

രാക്ഷസേശ്വരനാണു് എൻെറ പിതാവു്; അരക്കചക്രവർത്തിയാണു് ഭർത്താവു്; വാസവജേതാവായ ഇന്ദ്രജിത്താണു് ഉണ്ണി; ഞാൻ അഹങ്കാരംകൊണ്ടു് ഞെളിഞ്ഞു, മഹാ ശൂരന്മാരും, വിഖ്യാതമായ ബലപൗരുഷങ്ങളൊത്തുചേന്നവരും, ഭീകരശത്രുക്കളെകൂടി ജയിക്കുന്നവരുമാണു് എൻെറ നാഥന്മാർ; ഞാനെന്നും നിർഭയയാണു് എന്നു് പൂർണ്ണമായി വിശ്വസിച്ചു.

[''പിതാരക്ഷതി കൗമാരെ, ഭർത്താരക്ഷതിയൗവനെ; പുത്രോരക്ഷതി വാർദ്ധക്യേ'' എന്ന സ്മൃതിവചനപ്രകാരം, പിതാവും ഭർത്താവും പുത്രനും മഹാവീരന്മാരായിത്തീരുക എന്നതാണു് ഒരു സ്ത്രീജന്മത്തിൻെറ മഹാപുണ്യമായി കണക്കാ

ക്കുന്നതു്. മണ്ഡോദരിക്ക് ഇതെല്ലാം ഒത്തുചേൎന്നിരിക്കുന്നു എന്നതാണ് വിവക്ഷ] പ്രഭോ, ഇങ്ങിനെ എല്ലാ നിലയിലും പൂൎണ്ണമായ അന്തസ്സേറിയിരുന്ന നിങ്ങൾക്ക്, കേവലം ഒരു മനുഷ്യനാൽ എങ്ങിനെയാണ് ഇത്തരം ഒരാപത്തു് വന്നുചേൎന്നതു്? മാമലപോലെ വലുതും, സ്നിഗ്ദ്ധവും, നീലരത്നതുല്യവൎണ്ണവും, വൈഡൂൎയ്യരത്നാലംകൃതമായ തോൾവളകൾ അണിഞ്ഞ് മനോഹരവും, ഞങ്ങളൊന്നിച്ചു് ക്രീഡിക്കുമ്പോൾ ചാരുതരവും, യുദ്ധക്കളത്തിൽ ശത്രുദാഹകമായ അഗ്നിതുല്യവും, ഇടിമിന്നൽകൊണ്ടു് കാർകൊണ്ടൽ ശോഭിക്കുന്നതുപോലെ, ഭൂഷണാഭയാൽ ശോഭിതവുമായ തിരുമെയ്യിൽ തീക്ഷ്ണശരങ്ങൾ മുഴുവൻ തറച്ച് ഭീകരമായി, തൊടുവാൻതന്നെ സാധിക്കാത്തതായിതീൎന്നുകഴിഞ്ഞു; മേലിൽ ആലിംഗനത്തിന്നു് ഒരിക്കലും സാധിയ്ക്കാതേയുമായി. മൎമ്മങ്ങളിൽ, മുള്ളങ്കോൽപോലെയുള്ള ശരങ്ങൾ, നീളെത്തറച്ചുനില്ക്കുന്നു. സൎവ്വ ഞരമ്പുബന്ധങ്ങളും അററുകൊണ്ടു്, മഹാരാജാവേ, ശ്യാമമായും രക്തവൎണ്ണമായും മന്നിൽ വീണുകിടക്കുന്നുവല്ലൊ. വജ്രപ്രഹരമേററ പൎവ്വതംപോലെ അവിടുത്തേക്കു് യുദ്ധക്കളത്തിൽ കിടക്കേണ്ടിവന്നുവല്ലോ. തീൎച്ചയായും ഞാൻ ഈ കാണുന്നതു് സ്വപ്നമാണു്. അവിടുത്തെ രാമൻ വധിക്കുകയോ? അന്തകന്റെകൂടി അന്തകനായ അവിടുന്നു് മൃത്യുവിന്നു് കീഴൊതുങ്ങുകയോ?

ത്രിലോകങ്ങളിലേയും, ഐശ്വൎയ്യഭോഗങ്ങൾ ഭുജിക്കുന്നവൻ, മൂപ്പാരിന്നും അതിഭയങ്കരൻ; ദിക്പാലകന്മാരെ മുഴുവൻ വിജയിച്ചവൻ; കൈലാസാധിവാസിയായ മഹേശ്വരനെ പൎവ്വതത്തോടുകൂടി പൊക്കിയെറിഞ്ഞവൻ; ഗൎവ്വിഷ്ഠന്മാരായ മഹാശക്തന്മാരെ ബന്ധിച്ചു്, സ്വവിക്രമം വ്യക്തമാക്കിയവൻ; പഞ്ചഭൂതങ്ങൾ മുറയിടത്തക്കവിധം ആൎത്തവൻ; ലോകംമുഴുവൻ കിടുകിടെ വിറപ്പിച്ചവൻ; സ്വന്തം ഓജസ്സുകൊണ്ടു് മാററാരുടെ മദ്ധ്യത്തിൽനിന്നുതന്നെ ഉദ്ധതവാക്കുകൾ നിൎഭയംപറഞ്ഞവൻ; സ്വന്തം ബന്ധുക്കളേയും ഭൃത്യന്മാരേയും കാത്തുരക്ഷിച്ചവൻ; ദുൎജ്ജയമായ വിക്രമമാൎന്നവൻ; ദാനവശ്രേഷ്ഠന്മാരേയും അനേകമനേകം യക്ഷന്മാരേയും നിഗ്രഹിച്ചവൻ; നിവാതകവചൻ; കാലകേയൻ എന്നിവരെക്കൂടി പാട്ടിൽവെച്ചവൻ; വളരെയധികം യജ്ഞങ്ങൾ നശിപ്പിച്ചവൻ; സ്വന്തം ആൾക്കാരെ പുലൎത്തിയവൻ; മഹായുദ്ധങ്ങളിൽ മായ നിൎമ്മിക്കുന്നവൻ; ധൎമ്മമാകുന്ന സേതു മുറിച്ചുകളഞ്ഞവൻ; നരന്മാർ-അസുരന്മാർ-ദേവന്മാർ ഇവരുടെ കന്യകമാരെ തേടിനടന്നു് കവൎന്നവൻ; ശത്രുസ്ത്രീകൾക്കു് ദുഃഖാശ്രു

വീഴ്ത്തിയവൻ; രാക്ഷസവംശത്തിനു് നായകൻ. ലങ്ക എന്ന രാജ്യത്തെ, ദീപിനെ, രക്ഷിച്ചവൻ; അനേകം ഭീമകൃത്യങ്ങൾ ചെയ്തിട്ടുള്ളവൻ, ഞങ്ങൾ ഓരോരുത്തർക്കും യഥേഷ്ടം കാമഭോഗങ്ങൾ തന്നവൻ; മഹാരഥന്മാരിൽ അഗ്രിതീയൻ; ഇങ്ങിനെ എല്ലാവിധത്തിലും കെല്പുററ ഭർത്താവിനെ രാമൻ നിഗ്രഹിച്ചതു കണ്ടിട്ടും, ഈ ഞാൻ ശരീരത്തെ ധരിച്ചുകൊണ്ടിരിക്കുന്നുവല്ലൊ. കാന്തൻ ഹതനായിട്ടും ജീവിക്കുന്ന ഞാൻ മഹാകഠോരതന്നെയാണ്. ഉത്തമോത്തമമായ കട്ടിലുകളിൽ കിടക്കുന്ന ആശരേശ്വര, അവിടുന്നു് ഈ മണ്ണിൽ, പൊടിപററി ത്തുടുത്തുകൊണ്ടു് ഉറങ്ങുവാൻ കാരണമെന്താണു്? മഹായുദ്ധത്തിൽ എന്റെ മകൻ ഇന്ദ്രജിത്തിനെ ലക്ഷ്മണൻ വധിച്ച അന്നേ ഞാൻ ഹതയായിക്കഴിഞ്ഞു. അന്നേ ഞാൻ വീഴ്ത്തപ്പെട്ടിരിക്കുന്നു, ബന്ധുക്കൾ വേർപിരിഞ്ഞാൽ ഞാൻ ദുഃഖിക്കുകയില്ല; എന്റെ നാഥൻ, അവിടുന്നു്, വേർപെട്ടകാരണം, കാമഭോഗവിഹീനയായ ഞാൻ തീരാദുഃഖത്തിലാണു് പതിച്ചതു്. ദുർഗ്ഗമമായ ദീർഘമാർഗ്ഗത്തിലേക്കു്, രാജരാജനായ അവിടുന്നു് പ്രാപിച്ചുവല്ലൊ. എന്നേയും ഒന്നിച്ചു് കൊണ്ടുപോകണെ. അവിടത്തോടു് വേർപെട്ടാൽ ഞാൻ ഉയിരോടെ വസിക്കുകയില്ല. വ്യസനാർണ്ണവത്തിൽ പതിച്ച ഈ പാപത്തെ വിട്ടുപോകുവാൻ അവിടുന്നു് കരുതിയതെന്താണു്? കരഞ്ഞുകേഴുന്ന ഈ മന്ദഭാഗ്യയോടു് യാതൊന്നും മിണ്ടാതിരിക്കുന്നതെന്താണു്? യാതൊരു മറയുമില്ലാതെ അന്തഃപുരത്തിൽനിന്നു്, രാജപാതയിൽകൂടി നടന്നുവന്ന എന്നെ കണ്ടു് കോപിച്ചിരിക്കുകയാണോ? നോക്കു, അവിടത്തെ പത്നിമാർ എല്ലാവരും ലജ്ജവിട്ടു് പുറത്തേക്കുവന്നതിൽ, ഭാര്യാപ്രിയനായ അവിടേയ്ക്കു് അരിശംതോന്നുന്നില്ലെ? അവിടത്തെ കളിത്തുണകളായ ഇവർ അനാഥകളെപ്പോലെ വിലപിക്കുന്നതു് കാണുന്നില്ലെ? എന്താണു് ഇവർക്കു് ആശ്വാസമേകാത്തതു്? എന്താണു് ആദരിക്കാത്തതു്? സദ്വംശജാതകളായ അനേകം തരുണീരത്നങ്ങൾ അവിടുന്ന കാരണം വിധവകളായിത്തീർന്നതു് മനസ്സിലാക്കാത്തപോലെ കിടക്കുന്നതെന്താണു്? പതിവ്രതാരത്നങ്ങളും ധർമ്മപരകളും ഗുരുശുശ്രൂഷകൃത്യമായി ചെയ്യുന്നവരുമായ സ്ത്രീകളുടെ ശാപത്താൽ ശത്രുവിനു് അവിടുന്നു് അടിപ്പെട്ടു. അവിടുന്നുചെയ്ത ദ്രോഹങ്ങളാൽ അവർ അന്നു് ശപിച്ചു. മഹാരാജാവേ, ഏററവും പ്രധാനമായൊരു പഴഞ്ചൊല്ലു് അവിടത്തെ കാര്യത്തിൽ സത്യമായിത്തന്നെതീർന്നു. "പതിവ്രതമാരുടെ കണ്ണുനീർ നിലത്തിൽ വീഴുന്നതു് വെറുതെയാകയില്ല." എന്നു്,

മഹാപ്രഭുവായ ചക്രവർത്തി, മൂന്നുലോകങ്ങളും സ്വന്തം തേജസ്സുകൊണ്ടു് ആക്രമിച്ചു ജയിച്ച അവിടുന്നു് അതിക്ഷുദ്രമായ സ്ത്രീമോഷണംചെയ്തു് ശൗര്യം

നടിച്ചവല്ലൊ. രാമനെ സ്വന്തം ആശ്രമത്തിൽനിന്നു മായാമാനിനെക്കൊണ്ടു് അകററി, രാമപത്നിയെ അപഹരിച്ചതു് അവിടുത്തെ ഭീരുത്വത്തിന്റെ ലക്ഷണമായിപ്പോയി. ഏതൊരു വൻപോരിലും അവിടുത്തേക്കു് ഭയമുണ്ടായതു് എനിക്കു് ഓർമ്മയില്ല. നിർഭാഗ്യവശാൽ അന്നു് അങ്ങിനെ തോന്നിയതു് നാശലക്ഷണമായിത്തീർന്നു. ഭൂതവും വർത്തമാനവും ഭാവിയും തികച്ചും കണ്ടറിഞ്ഞവനാണു്, ദേവരനായ വിഭീഷണൻ. മൈഥിലീഹരണംകണ്ടു് നെടുവീർപ്പിയന്ന ആ മഹാത്മാവു് സത്യവാക്കുകൾ അന്നു് നേരിട്ടു് ഉണർത്തിക്കുകയുംചെയ്തു. രാക്ഷസപ്രമുഖന്മാക്കു് ഇത്തരം അനുഭവങ്ങൾ വന്നതു് ആ നാശമാണു്. കാമക്രോധങ്ങളാൽ ഉണ്ടായിത്തീർന്ന ഈ വ്യസനത്തിനാൽ കുലം വേരററ മഹാപത്തു്, അവിടുന്നു നിമിത്തം വന്നുചേർന്നു. രാക്ഷസവംശത്തിനേ നാഥനില്ലാതാക്കി.

അവിടുന്നു ഒരിക്കലും ശോച്യനല്ല; വിഖ്യാതമായ ബലപൌരുഷങ്ങളാർന്നവൻ തന്നെയാണു്. എന്നാൽ സ്ത്രീസ്വഭാവം എന്റെ ഹൃദയത്തിനെ ദുഃഖസാഗരനിമഗ്നമാക്കിത്തീർക്കുകയാണു്. പുണ്യപാപങ്ങൾ തുല്യമാക്കിത്തീർത്ത അവിടുന്നു് യഥാർത്ഥത്തിൽ മുക്തിനേടിക്കഴിഞ്ഞു. എന്നാൽ അവിടുത്തെ വിയോഗത്താൽ ഞാൻ എന്നെക്കുറിച്ചുമാത്രമെ ദുഃഖിക്കുന്നുള്ളു. അവിടുത്തെ ഹിതാന്വേഷികളായ കൂട്ടുകാരുടെ വാക്കുകൾ ശ്രദ്ധിക്കാൻ തോന്നിയില്ലല്ലൊ. അവിടുത്തെ അനുജന്മാർ എല്ലാതരത്തിലുള്ള ഹിതവും പറഞ്ഞുതന്നു. വിശേഷിച്ചും, യുക്തി, അർത്ഥം, എന്നിവ നിറഞ്ഞതും, സൗമ്യവും ശ്രേയസ്സിന്നു് കാരണവുമായ വിഭീഷണവാക്കുകൾ അനുസരിച്ചു് അവിടുന്നു് നടക്കേണ്ടതായിരുന്നു. മാരീചൻ-കുംഭകർണ്ണൻ-എന്റെ അച്ഛൻ-എന്നിവർ പറഞ്ഞതൊന്നും അവിടുന്നു് കേട്ടില്ല-വീര്യമദമാന്ന അവിടുന്നു് അതെല്ലാംതന്നെ തിരസ്ക്കരിച്ചു. ഈ വന്നു ചേന്നതു് അതിന്റെ ഫലമാണു്. കാർകൊണ്ടൽ വർണ്ണമാന്നവനേ, മഞ്ഞപ്പട്ടുടയാടയണിഞ്ഞവനേ, ശുഭങ്ങളായ അംഗങ്ങളുള്ളവനേ, സ്വാംഗങ്ങൾ നീട്ടിക്കൊണ്ടു് ഈ രക്തച്ചേറണിഭൂമിയിൽ പള്ളികൊള്ളുന്നതെന്താണു്? ഉറങ്ങിയപോലെ കിടക്കുന്ന അവിടുന്നു് ഈ ശോകാർത്തയോടു് യാതൊന്നും സംസാരിക്കാത്തതെന്താണു്? ഒരിക്കലും വൻപോരിൽനിന്നു് പിൻമാറാത്ത വീരവീരനായ രാക്ഷസേന്ദ്രന്റെ പുത്രിയുടെ പുത്രനല്ലെ അവിടുന്നു്? എന്നിട്ടും എന്നെ ഒന്നു കടാക്ഷിക്കാത്തതെന്താണു്? എഴുന്നേല്ക്കു! എഴുന്നേല്ക്കൂ! ഇന്നുവരേയും സംഭവിക്കാത്തൊരു തോൽവിപെട്ടുകിടക്കുകയാണൊ?

രാക്ഷസകുലവീരാ, ആദിത്യരശ്മികൾ ഇന്നു് നിർഭയമായി ലങ്കയിലേക്കു് കടന്നുകഴിഞ്ഞു. നാഥാ, അവിടുന്നു് ആദിത്യതുല്യമായ ഏതൊന്നിനാൽ യുദ്ധ

ത്തിൽ അരികളെ അമർത്തിയോ, പൊന്നണിഞ്ഞ ആ തൃപ്പുരിഘം–അവിടുന്നു് നിത്യവും പൂജിച്ചിരുന്നതും, പോരിൽ ശത്രുപ്രാണഹരണവുമായ ദിവ്യായുധം–ഇന്ദ്രവജ്രതുല്യം–ഇതാ ബാണജാലങ്ങളേററു് ആയിരം ഖണ്ഡങ്ങളായി കിടക്കുന്നു. സ്വപ്രിയയെപ്പോലെ അടർക്കളത്തെ ആലിംഗനംചെയ്തു കിടക്കുകയാണോ? അവിടുന്നു് വേർപിരിഞ്ഞിട്ടുണ്ടായ ദുഃഖാധിക്യം ഹൃദയത്തിൽ വിങ്ങിഞെരുങ്ങിയിട്ടും ആയിരമായിരമായി പൊട്ടിത്തെറിക്കുന്നില്ലല്ലോ?"

കണ്ണുനീർപ്രവഹിച്ചുകൊണ്ടു്, ഉള്ളുരുകി വിലപിക്കുന്ന സ്നേഹാർദ്രയായ മണ്ഡോദരി, രാവണൻെറ വിശാലവക്ഷസ്സിൽ മോഹിച്ചു തളർന്നുവീണു. സന്ധ്യാസമയത്തിലെ ചെമ്മുകിലിൽകാണുന്ന വാർമഴവില്ലുപോലെ കിടക്കുന്ന രാവണപട്ടമഹിഷിയുടെ സമീപത്തിൽ വശംകെട്ട സപത്നിമാർ കേണുകൊണ്ടു്, സാന്ത്വനപ്പെടുത്തി.

"ദേവീ, ലോകത്തിൻെറ അസ്ഥിരമായ നില ശരിക്കും അറിവില്ലേ? സ്ഥിതിക്കു് അല്പമൊരു മാററം വന്നാൽ രാജലക്ഷ്മിക്കു് ഇളക്കം തട്ടുകയായി."

ഇത്തരത്തിൽ അവർ പറയുമ്പോഴേക്കും വാവിട്ടുകരഞ്ഞ മണ്ഡോദരിയുടെ അശ്രുക്കൾ ഉരസ്തടത്തെ മുഴുവൻ കുളിപ്പിച്ചു കഴിഞ്ഞു.

ഇതിന്നിടയിൽ ശ്രീരാമചന്ദ്രൻ വിഭീഷണനോടു് അരുളിച്ചെയ്തു:—

"വിഭീഷണാ, ഈ സ്ത്രീരത്നങ്ങളെ അടർക്കളത്തിൽനിന്നു് മാററി, ജ്യേഷ്ഠന്നു് സംസ്കാരം യഥോചിതംചെയ്യു."

ദേവൻെറ വാക്കു ശിരസ്സുകനിച്ചുകേട്ട വിഭീഷണൻ അല്പമൊന്നാലോചിച്ചു. ശ്രീരാമാനുസരണത്തിന്നുവേണ്ടിമാത്രം, ധർമ്മാർത്ഥങ്ങൾചേർന്ന ഉത്തരം, ധർമ്മജ്ഞനായ വിഭീഷണൻ പറഞ്ഞു:—

"പ്രഭോ, ധർമ്മങ്ങളെല്ലാംതന്നെ ഉപേക്ഷിച്ച മഹാക്രൂരനും, അസത്യതല്പരനും, അതിദുഷ്ടനും, പരാംഗനകളെ ബാധിച്ചവനുമായ ഇദ്ദേഹത്തെ ഞാൻ സംസ്കരിക്കുകയില്ല. സഹോദരരൂപത്തിലുള്ള ഒരു ശത്രുവാണിദ്ദേഹം. എല്ലാവിധത്തിലുമുള്ള അനിഷ്ടകർമ്മങ്ങൾചെയ്ത രാവണൻ ഗുരുത്വംകൊണ്ടു് പൂജ്യനാണെങ്കിലും മററുള്ളയാതൊന്നുകൊണ്ടും പൂജ്യനല്ല. ഒരുപക്ഷേ, എന്നേയും നൃശംസൻ എന്നു് ജനങ്ങൾ പറയുമായിരിക്കും. എന്നാൽ ഇദ്ദേഹത്തിൻെറ ദുഷ്കൃതകൾ കേട്ടാൽ വളരെനന്നായി എന്നു് എല്ലാവരുംപറയും."

ധാർമ്മികസത്തനായ ശ്രീരാമചന്ദ്രൻ, ഏററവും സന്തുഷ്ടനായി. വാക്യജ്ഞനായ ദേവൻ വാക്യപടുവായ വിഭീഷണനോടു് സമന്ദഹാസം അരുളിച്ചെയ്തു:—

"വിഭീഷണാ, ഞാൻ അങ്ങേക്ക പ്രിയംചെയ്യേണ്ടവനാണു്. എൻെറ വിജയം അങ്ങയെ ആശ്രയിച്ചാണു് നിലനില്ക്കുന്നതും. അസുരവംശദീപമെ, അങ്ങയോടു് വേണ്ടതെന്തോ അതു ഞാൻപറഞ്ഞുതരണം. അധർമ്മവും അനൃതവും കൂടിയവനാണു് ഈ നിശാചരേന്ദ്രനെങ്കിലും, അതിതേജസ്വിയും, ബലവാനും, ശൂരനുമാണു്. ഇന്ദ്രാദിദേവന്മാരോടുകൂടിയുള്ള യുദ്ധങ്ങളിൽ യാതൊന്നിലും ഒരിക്കലും തോല്ക്കാത്തവനാണു്. ലോകരെ മുഴുവൻ കരയിക്കുന്നവനാണെങ്കിലും, മഹാശക്തനും മഹാത്മാവുമാണു് അങ്ങയുടെ അഗ്രജൻ രാവണൻ. വിഭീഷണാ, ശത്രുത മരിക്കുന്നതുവരെ മാത്രമെയുള്ളു. നാം ഉദ്ദേശിച്ചപോലെ ധാർമ്മികകാര്യങ്ങൾ നടന്നു; ഫലംസിദ്ധിച്ചു. അങ്ങുതന്നെ ഇദ്ദേഹത്തെ സംസ്കരിക്കണം. അങ്ങേക്കു് ഉള്ളതുപോലെത്തന്നെയാണു് ഈ രാവണൻ എനിക്കും. അങ്ങയുടെ കൈകൾകൊണ്ടുതന്നെ യഥാവിധി സംസ്കാരങ്ങൾ സിദ്ധിക്കേണ്ടവനാണു് അഗ്രജൻ. ഹേ ധർമ്മജ്ഞ, അങ്ങു് അതിയശസ്വിയായിത്തീരും"

ശ്രീരാമചന്ദ്രൻെറ വാക്കുകളുടെ സാരാർത്ഥം മനസ്സിലാക്കിയ വിഭീഷണൻ, യഥാർഹം സംസ്കാരകർമ്മത്തിന്നു് വെമ്പലോടെ ഏർപ്പാടുകൾ ചെയ്തു തുടങ്ങി. അതിവേഗത്തിൽ രാവണാരമനയിൽ ചെന്നു്, രാക്ഷസേന്ദ്രൻ, രാവണനീയാഗ്നിഹോത്രത്തെകൊണ്ടുവന്നു. മരപ്പാത്രങ്ങൾ–വണ്ടികൾ–അതുപോലെ അഗ്നികൾ–യജനം ചെയ്യുന്നവർ–ചന്ദനവിറകുകൾ–പലതരത്തിലുള്ള ഉത്തമവൃക്ഷവിറകുകൾ–സുഗന്ധപൂരിതങ്ങളായ അകിൽ തുടങ്ങിയവകൾ–പവിഴം, മുത്തു് തുടങ്ങിയ രത്നങ്ങൾ–എല്ലാം കൊണ്ടു്, രാക്ഷസമുഖ്യന്മാരൊന്നിച്ച് വിഭീഷണൻ അല്പസമയത്തിന്നുള്ളിൽ എത്തിച്ചേർന്നു. പിന്നീടു് മാല്യവാനോടുകൂടി ക്രിയാദികൾ ആരംഭിച്ചു. അസുരവരനാഥനെ വെൺപട്ടുവസ്ത്രം ധരിപ്പിച്ചു. സ്വർണ്ണനിർമ്മിതമായ പള്ളിമേനാവിൽ കണ്ണീർ വാർത്തുകൊണ്ടു് അന്തണന്മാർ കയററി. അനേകതരത്തിലുള്ള വാദ്യങ്ങൾ മുഴങ്ങി; സ്തുതിപാഠകന്മാർ കൊണ്ടാടി; ചിത്രക്കൊടിക്കൂറകളും വിചിത്രപൂമാല്യങ്ങളുംകൊണ്ടു് അണിഞ്ഞ ആ മേനാവിനെ വിഭീഷണൻകൂടി എടുത്തു. തെക്കോട്ടു് വിറകുമെടുപ്പിച്ചു് എല്ലാവരും നടന്നു.

വിധിപ്രകാരം ജ്വലിക്കുന്ന അഗ്നിയോടുകൂടിയ പാത്രങ്ങൾ എടുത്തു് യജ്ഞകർത്താക്കൾ മുന്നിൽ. തൊട്ടു്, വ്യസനാധിക്യത്താൽ മുറയിട്ടു നീങ്ങുന്ന

പോലെ അന്തഃപുരസ്ത്രീകൾ. നിർമ്മലസ്ഥലത്തു ദശാസ്യജഡത്തെ വെച്ചു. ദുഃഖാർത്തരായ അവർ രാമച്ചം പാദ്മകം (പതിമുകം) എന്നിവയാൽ ചുഴ്ന്നുള്ള ചിത, മാൻതോൻ വിരിപ്പോടുകൂടിയ ചന്ദനമുട്ടികളാൽ നിർമ്മിച്ചു. ഏററവും മികച്ചതായ പിതൃമേധം ആശരേന്ദ്രനുവേണ്ടി അനുഷ്ഠിച്ചു.

അഗ്നികോണിൽ, ഉത്തമവേദിയിൽ, യഥാസ്ഥാനത്തിൽ അഗ്നിയെവെച്ചു. തയിർ, നെയ്യ് എന്നിവ നിറച്ച സ്രുവം ചുമലിൻെറ സ്ഥാനത്തിൽ; ശകടം പാദ സ്ഥാനത്തിൽ; ഊരുമദ്ധ്യത്തിൽ ഉരൽ; അഗ്നികടഞ്ഞെടുക്കുവാനുള്ള അരണിയും; ഉത്തരാരണിയും, എല്ലാമരപ്പാത്രങ്ങളും, ഉലയ്ക്കയും കർമ്മവിജ്ഞരായ അവർ യഥാ നത്തുവെച്ചു. ശാസ്ത്രോക്തമായും, മഹർഷീശ്വരന്മാരുടെ വിധിയനുസരിച്ചുമാണ് ഓരോന്നും ചെയ്യുന്നതു്. നല്ലൊരു ആടിനെക്കൊന്നു് രാക്ഷസേന്ദ്രൻെറ തിരു വക്ത്റത്തിൽ അതിൻെറ വപയെ നെയ്യിൽ നനച്ചുവെച്ചു. ഉത്തമങ്ങളായ മാല്യങ്ങൾ, മനോഹരപട്ടാംബരങ്ങൾ എന്നിവയാൽ, വിഭീഷണൻ അനുചര ന്മാരൊന്നിച്ച് ദീനവിലാപത്തോടും കണ്ണീരോടുംകൂടി ദശാസ്യനെ അണിയിച്ചു. മലർതൂകി. വിധിയനുസരിച്ച് വിഭീഷണൻ ചിതയ്ക്കു് തീകൊളുത്തി. കളിച്ചു് ഈറൻ വസ്ത്രത്തോടെ വന്നു് എള്ളും കറുകപ്പുല്ലും കൂടിയ ഉദകം വിധിയാംവണ്ണം സമർപ്പിച്ചു.

ദീർഘനിശ്വാസത്തോടെ ഗദ്ഗദാക്ഷരത്തിൽ വധുക്കളെ സാന്ത്വനിപ്പി ച്ചു്, അന്തഃപുരത്തിലേക്കു് പോകുവാൻ അപേക്ഷിച്ചു. കരഞ്ഞുകൊണ്ടു് സ്ത്രീ കൾ പുരംപൂകി. അവരെല്ലാം പോയശേഷം, കർമ്മം ചെയ്തവസാനിച്ച വിഭീ ഷണൻ ശ്രീരാമചന്ദ്രൻെറ സമീപത്തുവന്നു് വിനീതനായി നിന്നു. സുഗ്രീവ ലക്ഷ്മണാന്വിതനായ രഘുപതി, വൃത്രനെ വധിച്ച ദേവേന്ദ്രനെപ്പോലെ സസ ന്തോഷം കപിപ്പട മദ്ധ്യത്തിൽ പ്രശോഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിപ്പതിനാലാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിനഞ്ചാം സർഗ്ഗം. [വിഭീഷണാഭിഷേകം]

ലങ്കേശ്വരനായ ദശാനനവധം കണ്ട ദേവന്മാരും ഗന്ധർവ്വന്മാരും ദാനവ ന്മാരും സന്തുഷ്ടചിത്തരായി അവരവരുടെ വിമാനങ്ങളിൽ കയറി. എല്ലാവരു ടെ നാവുകളിൽനിന്നും രാമകഥയാണ് പുറപ്പെടുന്നതു്. രഘുവരൻെറ അതുല്ല്യ

മായ ഘോരപരാക്രമം; രാവണനിഗ്രഹം; വാനരസൈന്യങ്ങളുടെ ധർമ്മയുദ്ധം; സുഗ്രീവന്റെ രാജകീയ മന്ത്രസാമർത്ഥ്യം; സുമിത്രാനന്ദനനായ സ്നേഹമൂർത്തി ലക്ഷ്മണന്റെ വീരപരാക്രമം; ശ്രീഹനുമാന്റെ ബലവിക്രമം; സീതാദേവിയുടെ അചിന്ത്യപാതിവ്രത്യം; എന്നിവയെ എത്ര ആവർത്തിച്ചിട്ടും അവർക്കു തൃപ്തിവരുന്നില്ല. സന്തോഷാശ്രുക്കൾ ഒഴുക്കിക്കൊണ്ട് അവർ വന്ന വഴിക്ക് മടങ്ങിപ്പോയി. അഗ്നിജ്വാലയുടെ ശോഭയുള്ള ദിവ്യമായ ഇന്ദ്രരഥത്തിന്ന് വിടയേകി. മഹാപ്രഭു മാതലിയെ മാനിച്ചു. ശ്രീരാമനിൽനിന്ന് അനുവാദം കിട്ടിയ ഇന്ദ്രസാരഥി അതിസന്തോഷത്തോടെ, തേരിൽക്കയറി. ആ ദിവ്യരഥം വിണ്ണിലേക്ക് ഉയൎന്നു.

ദേവേന്ദ്രസൂതൻ സ്വർഗ്ഗത്തിലേക്ക് പോയശേഷം, ലക്ഷ്മണപൂജിതനായ ശ്രീരാമചന്ദ്രൻ സുഗ്രീവനെ ഗാഢാലിംഗനം ചെയ്ത്, കപിസമൂഹങ്ങളാൽ മാനിതനായി കൈനിലയിൽ പ്രവേശിച്ചു. സത്വസമ്പന്നനും, മഹാതേജസ്സാളുന്നവനും സുമിത്രാനന്ദവർദ്ധകനും, അതിവിനീതനായി സമീപത്തു നില്ക്കുന്നവനുമായ ലക്ഷ്മണനോട് പുഞ്ചിരിപൊഴിച്ച് അരുളിചെയ്തു:—

"കുമാരാ, ഭക്തിയും സ്നേഹവും നിറഞ്ഞവനും അനേകം ഉപകാരങ്ങൾ ചെയ്തവനുമാണ് വിഭീഷണൻ. ലങ്കാധീശ്വരനായി, രാക്ഷസചക്രവർത്തിയായി, സൈ്വരമായി അഭിഷേകം നടത്തു. സൗമ്യനായ ലക്ഷ്മണാ, ഇതാണ് എന്റെ ഏററവും പ്രധാനമായ ആഗ്രഹം. ലങ്കാധിപനായി അഭിഷേകം ചെയ്ത വിഭീഷണനെ–രാവണാനുജനെ–എത്രയുംവേഗം എനിക്കു കാണണം."

"അവിടുത്തെ തിരുവുള്ളംപോലെ എല്ലാം നടക്കും." സസന്തോഷം ലക്ഷ്മണൻ കനകക്കുടമൊന്ന് എടുത്തു. സത്വസമ്പന്നനായ സൗമിത്രി, മനോവേഗമുള്ള വാനരേന്ദ്രരോട് സമുദ്രജലംകൊണ്ടുവരുവാൻ നിർദ്ദേശിച്ചു. ഉത്തരക്ഷണത്തിൽ, കരുത്തന്മാരായ കപിവരന്മാർ സാഗരോദകം എത്തിച്ചു. ശ്രീരാമചന്ദ്രന്റെ അരുളപ്പാടുപ്രകാരം, ലങ്കയിൽ ശ്രേഷ്ഠമായ അരമനയിൽ, രാക്ഷസപ്രമുഖമദ്ധ്യത്തിൽ സ്വർണ്ണസിംഹാസനത്തിലിരുത്തിയ വിഭീഷണനെ കനകക്കുടംകൊണ്ട്, യഥാവിധി ലക്ഷ്മണൻ അഭിഷേകം ചെയ്തു. മിത്രങ്ങളാലാവൃതനും നിർമ്മലസ്വഭാവനുമായ വിഭീഷണൻ ധർമ്മസ്വരൂപിയായ ലക്ഷ്മണനാൽ ആനന്ദസാഗരത്തിലും ആറാടി. രാക്ഷസേശ്വരന്റെ അമാത്യന്മാരും ഭക്തരായ അരക്കവരന്മാരും അഭിഷേകമഹോത്സവത്തിൽ സന്തുഷ്ടഹൃദയരായി. ശ്രീരാമസ്വാമിദത്തമായ മഹാരാജ്യം നേടിയ വിഭീഷണചക്രവർത്തി പ്രജകളെ

യെല്ലാം യഥാർഹം സമാശ്വസിപ്പിച്ച് ശ്രീരാമസന്നിധിയിൽ അതിവേഗത്തിൽ എത്തി വന്ദിച്ചു.

അക്ഷതങ്ങൾ, കൊഴുക്കട്ടകൾ, മലർ ദിവ്യങ്ങളായ പുഷ്പങ്ങൾ എന്നിവയെ, സന്തുഷ്ടചിത്തരായ രാക്ഷസപ്രജകൾ കാഴ്ചവെച്ചതിനെ, ധൈര്യശാലിയായ വിഭീഷണൻ സ്വീകരിച്ചു. ശ്രീരാമദേവനും, മഹാവീര്യവാനായ ലക്ഷ്മണനും മംഗളകരങ്ങളായ ആ വിശുദ്ധപദാർത്ഥങ്ങളെ മുഴുവൻ സമർപ്പിച്ചു. കാര്യങ്ങളെല്ലാം ഉദ്ദേശിച്ചപോലെ സഫലമായിക്കണ്ടു് കൃതാർത്ഥനായിത്തീർന്ന വിഭീഷണന്റെ പ്രീതിക്കുവേണ്ടി, കാകുൽസ്ഥൻ അവയെ സ്വീകരിച്ചു. അഞ്ജലികൂപ്പി സമീപത്തുനില്ക്കുന്ന ഹനുമാനോടു് അരുളിച്ചെയ്തു:—

"സൗമ്യനായ വായുപുത്രാ, വിഭീഷണ മഹാരാജാവിന്റെ അനുവാദം വാങ്ങി ലങ്കയിൽ പ്രവേശിച്ചു്, സീതയോടു് കുശലം ചോദിക്കുക. രാക്ഷസേശ്വരൻ രാവണനെ പോരിൽ നിഗ്രഹിച്ചതും മററും ജയസത്തമനായ നീ പറയുക. പ്രിയ വർത്തമാനങ്ങൾ—സുഗ്രീവനും ലക്ഷ്മണനും ഞാനും കുശലികളാണെന്ന വർത്തമാനങ്ങൾ—മൈഥിലിയോടു് പറഞ്ഞു് പ്രതിസന്ദേശവും വാങ്ങി വേഗത്തിൽ വരിക."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിപ്പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപതിനാറാം സർഗ്ഗം. [ഹനുമൽസീതാസംവാദം]

ശ്രീരാമചന്ദ്രന്റെ ആജ്ഞയനുസരിച്ചു് അനിലാത്മജൻ ലങ്കാപുരിയിൽ ചെന്നു് വിഭീഷണ ചക്രവർത്തിയുടെ—അനേകം നക്തഞ്ചരരാൽ ബഹുമാന്യനായിരിക്കുന്ന രാക്ഷസേശ്വരന്റെ—സന്തോഷസമേതമായ അനുജ്ഞ വാങ്ങി അവരാൽ മുഴുവൻ യഥോചിതം പൂജ്യനായി അശോകവനികയിലെത്തി. മലിനവസ്ത്രധാരിയും, അഴുക്കുപുരണ്ടവളും രാക്ഷസീമദ്ധ്യത്തിലിരിക്കുന്നവളുമായ ശ്രീരാമപട്ടമഹിഷിയെ രോഹിണിയെപ്പോലെ മാരുതി കണ്ടു. പതുക്കെപ്പതുക്കെ അടുത്തുചെന്നു് താണുവണങ്ങി. അഭിവാദ്യം ചെയ്തു. മഹാശക്തനായ ആഞ്ജനേയരെ കണ്ടു് എല്ലാം മനസ്സിലായ ദേവി സന്തുഷ്ടചിത്തയായി. എന്നാൽ യാതൊന്നും മിണ്ടാതെ കടാക്ഷിച്ചുകൊണ്ടു് ഇരിക്കുകമാത്രമാണു് ചെയ്തതു്.

അതിസൗമ്യതയാർന്ന ആ പൂർണ്ണചന്ദ്രവദനം കണ്ട വാനരോത്തമൻ ഹനുമാൻ ശ്രീരാമന്റെ അരുളപ്പാട് പറയാൻ ഒരുങ്ങി.

"ദേവീ, സുഗ്രീവവാനരരാജാവോടും കുമാരലക്ഷ്മണനോടുംകൂടിയ ശ്രീരാമചന്ദ്രൻ കുശലിയായി വർത്തിക്കുന്നു. മാററാരെ മുഴുവൻ നിഗ്രഹിച്ച തന്തിരുവടി കൃതാർത്ഥനായി കുശലം ചോദിക്കുന്നു. വിഭീഷണസഹായിയായ ദേവൻ ലക്ഷ്മണനോടും പ്ലവംഗപ്പടയോടുംകൂടി, വീര്യവാനായ ദശവദനനെ വധിച്ചു കഴിഞ്ഞു. ദേവി, അവിടത്തേക്ക് പ്രിയമായ വർത്തമാനം അടിയൻ ഉണർത്തുന്നു; വീണ്ടും വീണ്ടും സന്തുഷ്ടി ഉണ്ടാക്കുന്നതു്; അവിടത്തെ പ്രഭാവംകൊണ്ടു് ശ്രീരാമചന്ദ്രസ്വാമി യുദ്ധത്തിൽ വൻ വിജയം നേടി, ദുഃഖം വിട്ടു് സ്വസ്ഥയായിത്തീരു. വീരവീരനായ രഘുവരൻ അവിടത്തോടു് കുശലം ചോദിക്കുന്നു. കൃതാർത്ഥതയും സന്തോഷവും നിറഞ്ഞ ഹൃദയത്തോടുകൂടി സ്വാമി ഇങ്ങനെ അരുളിച്ചെയ്തു:—

"സീതേ, ദേവിയെ വീണ്ടെടുക്കുന്നതിന്നു് ഉത്സാഹിച്ചുകൊണ്ടിരുന്ന എനിക്കു് ഇന്നുവരെയും ശരിയ്ക്കൊന്നു് ഉറങ്ങുവാൻ സാധിച്ചിട്ടില്ല. ശത്രുവായ രാവണനെ വധിച്ചു് ലങ്ക ഞാൻ കീഴടക്കിക്കഴിഞ്ഞു. ലവണമഹാസമുദ്രത്തിൽ സേതുബന്ധിച്ചു്, പ്രതിജ്ഞയേയുംകൂടി ഞാൻ കടന്നിരിക്കുന്നു. രാവണരാജ്യത്തിലാണു് വസിക്കുന്നതു് എന്നു് സംഭ്രമിക്കേണ്ട. സർവ്വൈശ്വര്യങ്ങളോടുംകൂടിയ ലങ്കയെ ഞാൻ രാവണാനുജൻ വിഭീഷണന്നു് നല്കിയിരിക്കുന്നു. സ്വന്തം രാജ്യത്തിൽ, സ്വഭവനത്തിലാണു് ദേവി ഇന്നു് അധിവസിക്കുന്നതു്. സന്തുഷ്ടചിത്തനായ ഞാൻ ദേവിയെ കാണുവാൻ ആഗ്രഹിക്കുന്നു."

മുഴുതിങ്കൾമുഖിയായ മൈഥിലി പെട്ടെന്നു് എഴുന്നേററുനിന്നു. സന്തോഷാധിക്യത്താൽ ഒരക്ഷരവും പുറപ്പെടുന്നില്ല. മറുപടിയൊന്നും പറയാതെ നില്ക്കുന്ന ദേവിയോടു് കപീന്ദ്രൻ തുടന്നു:—

"ദേവീ, എന്താണു് ചിന്തിച്ചുകൊണ്ടിരിക്കുന്നതു്? എന്താണു് യാതൊന്നും സംസാരിക്കാത്തതു്?"

ധർമ്മമാർഗ്ഗത്തിൽനിന്നു അണുമാത്രം വ്യതിചലിക്കാത്ത വൈദേഹി, ഹനുമാന്റെ ചോദ്യംകേട്ടു് സന്തോഷക്കണ്ണീർ കൊണ്ടു് കണ്ഠമടഞ്ഞു്—ഇടറിക്കൊണ്ടു്—ഇങ്ങിനെ മറുപടി പറഞ്ഞു:—

"ഭർത്തൃവിജയം എന്ന പ്രിയവർത്തമാനം എന്നെ ആനന്ദസാഗരമദ്ധ്യത്തിൽ ആഴ്ത്തിക്കഴിഞ്ഞു. വാക്കുകൾ യാതൊന്നുമില്ലാത്തവളായിത്തീർന്നിരിക്കുകയാൽ അല്പസമയം നിശ്ശബ്ദയായിനിന്നു എന്നുമാത്രം. വാനരവീരാ, ഇത്രമാത്രം പ്രിയമോതിയ നിനക്കു് പ്രത്യഭിനന്ദനമായി, എത്ര ആലോചിച്ചിട്ടും എനിക്കു യാതൊന്നും തോന്നിയതുമില്ല മൂന്നു ലോകത്തിലും നീ പറഞ്ഞതിന്നു് തക്കൊരു പ്രതിഫലം തരുവാൻ കാണുന്നില്ല. ത്രിലോകങ്ങളിലുള്ള സ്വർണ്ണമോ വെള്ളിയോ അനേകതരത്തിലുള്ള അമൂല്യരത്നങ്ങളോ നിന്റെ വാക്കിന്നു് വിലയായിത്തന്നാൽ മതിയാകയില്ല; മൂന്നുലോകങ്ങളിലേയും അധിപസ്ഥാനംകൂടി തുല്യമായി കാണുന്നില്ല."

ഇത്രയും സീതാദേവി പറഞ്ഞപ്പോൾ അഞ്ജലികൂപ്പി നില്ക്കുന്ന ഹനുമാൻ, സന്തോഷാശ്രുക്കൾ നിറഞ്ഞ കണ്ണുകളോടെ മറുപടിയായി പറയാൻ തുടങ്ങി:—

"ഭർത്തൃപ്രിയമേതൊന്നു തന്നേയും ചെയ്യുവാൻ തയ്യാറായ ദേവി, ഭർത്തൃജയത്തെ മത്രം ആഗ്രഹിക്കുന്ന നിന്തിരുവടിയിൽ നിന്നല്ലാതെ, ഇങ്ങിനെയുള്ള സ്നേഹപൂർണ്ണവാക്കുകൾ പുറപ്പെടുകയില്ല. ശാന്താകാരയായ ദേവി, അനർഘരത്നങ്ങളേക്കാൾ, മൂന്നു ലോകത്തിന്റേയും ചക്രവർത്തി സ്ഥാനത്തേക്കാൾ, എത്രയോ ഉയർന്നതാണു് അവിടുന്നരുളി ചെയ്ത അസാമാന്യത്വങ്ങളടങ്ങിയ വാക്കുകൾ. ദേവി, അമരന്മാരുടെ അധിവാസസ്ഥാനമായ സ്വർഗ്ഗം മുതൽക്കുള്ള സ്ഥാനങ്ങളേക്കാൾ, അവർണ്ണ്യവും അചിന്ത്യവുമായ ഗുണസമൂഹങ്ങൾ അടിയന്നു് കിട്ടിക്കഴിഞ്ഞിരിക്കുന്നു. ശത്രുസമൂഹങ്ങളെ മുഴുവൻ മർദ്ദിച്ചു് മഹാവിജയം വരിച്ച കോദണ്ഡപാണി ശ്രീരാമസ്വാമിയെ അടിയന്നു് ശരിക്കും കാണാൻ സാധിച്ചു. അതിലധികം ഉയർന്നൊരു സ്ഥാനം ഇവന്നു് കിട്ടാനുണ്ടോ? തീർച്ചയായും ഇല്ല."

[സുന്ദരകാണ്ഡത്തിൽ ശ്രീഹനുമാൻ ശ്രീരാമസ്വാമിയെ തികച്ചും മനസ്സിലാക്കിയതു് വ്യക്തമാക്കിയ ഭഗവാൻ വാല്മീകി, സീതാസമീപത്തേക്കു് ഹനുമാനെ പറഞ്ഞയക്കുന്ന സമയത്തു്, തന്റെ യഥാർത്ഥ രൂപം–മാംസചക്ഷുസ്സുകൾക്കു് ഏററവും സുദുർല്ലഭമായ പരമാത്മരൂപം–മാരുതിയുടെ ഹൃദയത്തിൽ തെളിയിച്ചതായും, സീതാദേവിയെക്കൂടി ആ നിലയിൽ കാണിക്കുവാൻ കാരുണ്യം ദേവനുണ്ടായതായും, സൂചിപ്പിച്ചിട്ടുണ്ടു്. "ദിഷ്ട്യാജീവസിധർമ്മജ്ഞേ......." എന്ന ശ്ലോകത്താൽ, ദേവിയുടെ പ്രഭാവംകൊണ്ടു് സ്വാമി വിജയിച്ചു, എന്നിങ്ങനെ ഹനുമാൻ പറയുന്നതും അതുകൊണ്ടാണു്.]

പവനതനയൻെറ മറുപടി കേട്ട ജനകാത്മജ ശുഭസഹിതമായ വാക്കുകളാണ് സസന്തോഷം തുടൎന്നതു്:—

"മാരുതീ, മധുരാക്ഷരങ്ങൾ നിറഞ്ഞതും, സുലക്ഷണങ്ങൾകൊണ്ടു് സമൃദ്ധവും അഷ്ടാംഗബുദ്ധിയുക്തവുമായ വാക്കുകൾ പറയുവാനുള്ള ത്രാണി നിനക്കു മാത്രമേയുള്ളു. സമീരപുത്രനായ നീ അതിധാൎമ്മികനും ശ്ലാഘ്യനുമാണല്ലോ. ആത്മജതുല്യനായ ആഞ്ജനേയാ, ശൗൎയ്യം, ശാസ്ത്രം, ബലം, സത്ത്വം, മഹാസാമൎത്ഥ്യം, പരാക്രമം, തേജസ്സ്, ധൈൎയ്യം, ക്ഷമ, സ്ഥിരത, വിനയം, ഇങ്ങനെയുള്ള അനേകം ഗുണങ്ങൾ ഒത്തിണങ്ങി ശോഭിക്കുന്നതു് നിന്നിൽ മാത്രമാണു്."

ദേവിയുടെ സ്തുതിവാക്കുകൾ കേട്ടിട്ടും യാതൊരു ഭാവവ്യത്യാസവും പവനതനയനിൽ ഉണ്ടായില്ല. സസന്തോഷം തൊഴുതുകൊണ്ടു് സവിനയം ഇങ്ങിനെ തുടൎന്നു:—

"ദേവീ, നിന്തിരുവടി ഒന്നനുവദിച്ചാൽ ഈ ഘോരരാക്ഷസികളെ അടിയൻ അവസാനിപ്പിക്കാം. പലപ്പോഴും അവിടുത്തെ ശകാരിച്ചവരും ഭീഷണിപ്പെടുത്തിയവരുമാണല്ലോ ഈ ദുഷ്ടകൾ. ഏററവും ദുഃഖിതയായി, അശോകവനികാമദ്ധ്യത്തിലിരിക്കുന്ന അവിടുത്തെ, ഉഗ്രനേത്രകളും ഭീമരൂപികളുമായ ഈ ക്രൂരകൾ ഘോരവാക്കുകൾ പറഞ്ഞവരല്ലേ? പതിവ്രതാരത്നമായ ദേവിയോടു് അനിഷ്ടവാക്കുകളുച്ചരിച്ചതിൻെറ ഫലം ഇവരനുഭവിക്കണം. മുഷ്ടികളാലും കാലടികളാലും പലതരത്തിലുള്ള പ്രഹരങ്ങൾ കൊടുത്തു്, ഈ ഘോരരാക്ഷസികളെ മുടിച്ചുകൊള്ളാം. ശോഭനാംഗിയായ മംഗളരൂപിണി, കണങ്കാൽ മുട്ടുകളാൽ വീക്കിയും, പല്ലുകളാൽ കടിച്ചുകീറിയും മൂക്കും കാതും പറിച്ചെടുത്തും, മുടി ചുററിപ്പിഴുതെടുത്തും, അടിച്ചും, മേലിൽ വീണും, കൂൎത്തനഖങ്ങളാൽ മാന്തിപ്പൊളിച്ചും, അടിയൻ ഈ ദുഷ്ടകളെ–നിന്തിരുവടിക്കു് അനിഷ്ടമേകിയ ഈ ഭയങ്കരികളെ–പല പല പരിക്കുകളുമേല്പിച്ചു് ചിത്രവധം ചെയ്യാം. അനാശ്ചൎയ്യയശസ്വിനീ, അസഹായിനിയായിരിക്കുന്ന സമയത്തിൽ അവിടുത്തെ ദ്രോഹിച്ച ദുരാത്മാക്കളാണിവർ."

ഹനുമാൻെറ ഈ വാക്കുകൾ കേട്ട ജനകാത്മജ–ദീനന്മാരിൽ ആശ്രിതവാത്സല്യം പൊഴിക്കുന്ന ശ്രീരാമസഹധൎമ്മിണി–ധൎമ്മയുക്തമായി അരുളിച്ചെയ്തതിങ്ങിനെയാണു്:—

"വാനരോത്തമനായ മാരുതീ, രാജസേവാവശഗരായ ഇവർ അസ്വതന്ത്രകളാണ്. ദാസിമാരാണ്. രാജകല്പനയനുസരിച്ച ഇവരിൽ ആർക്കാണ് ദ്വേഷ്യം വരുക? ഭാഗ്യദോഷത്താലും, മുജ്ജന്മദുഷ്കർമ്മഫലത്താലുമാണ് എനിക്കിങ്ങിനെ വന്നു ചേർന്നത്. സ്വകർമ്മമനുസരിച്ചാണ് അനുഭവങ്ങൾ വരുക. ദശകളുടെ യോഗങ്ങൾ ഇത്തരത്തിൽ വരണമെന്നായിരിക്കും എന്റെ വിധി. പാവം അബലകളാണ് ഈ രാക്ഷസികൾ. ദശാനനദാസികളുടെ സർവ്വ അപരാധങ്ങളും ഞാൻ പൊറുത്തിരിക്കുന്നു. രാവണന്റെ കല്പന സ്വീകരിച്ച ഇവർ എന്നെ തർജ്ജിച്ചു എന്നുമാത്രം. ലങ്കാധിപ നിഗ്രഹത്താൽ ഇനി ഇവർ എന്നെ ഒരിക്കലും ഭീഷണിപ്പെടുത്തുകയോ ശകാരിക്കുകയോ ചെയ്യില്ല. ഒരു പുലിയുടെ സമീപത്തുവെച്ച് ഏതോ ഒരു കരടി പറഞ്ഞുവത്രെ! ആ ധർമ്മവാക്കുകളെ ഒരു പൗരാണിക ശ്ലോകംകൊണ്ട് വ്യക്തമാക്കിയത് കേൾക്കു. "അറിവുള്ള ഒരുവൻ പരദ്രോഹികളെപ്പോലും ഒരിക്കലും ഉപദ്രവിക്കുകയില്ല. സൽസ്വഭാവനിഷ്ഠരായ ഉത്തമ പുരുഷന്മാർ ഒരിക്കലും ആചാരത്തെ വിടുകയില്ല."

ദുഷ്കൃത്യങ്ങൾ ചെയ്യുന്നവരാകട്ടെ, സൽകർമ്മങ്ങൾ ചെയ്യുന്നവരാകട്ടെ വദ്ധ്യരാണെങ്കിൽകൂടി ഉൽകൃഷ്ടഗുണമുള്ളവൻ ദയയുള്ളവനാകണം. ഈ ലോകത്തിൽ തെററ ചെയ്യാത്ത ഒരാൾപോലും ഉണ്ടാകില്ല. ലോകങ്ങളെ ഹിംസിക്കുന്നത് വിനോദശീലമായിട്ടുള്ള നിഷ്ഠൂരന്മാർ, കാമരൂപമാന്ന് കുററങ്ങൾ ചെയ്താൽകൂടി ദണ്ഡനം അർഹിക്കുന്നില്ല."

ദേവിയുടെ അരുളപ്പാടുകേട്ട ഹനുമാൻ, അതിയശസ്സാന്ന ശ്രീരാമപത്നിയോട് അത്യുത്തമമായ വാക്കുകൾ ഉത്തരമായി ഉണർത്തി:—

"ഗുണസ്വരൂപിണിയായ ദേവി, ശ്രീരാമചന്ദ്രസ്വാമിക്ക് സർവ്വഥാ അർഹയായ ധർമ്മപത്നിതന്നെയാണെന്ന് ഈ അരുളിയതിൽനിന്നുതന്നെ ആർക്കും വ്യക്തമായി മനസ്സിലാക്കാം. ദേവീ, പ്രതിസന്ദേശം തരു, അടിയൻ ശ്രീരാമസന്നിധിയിലേക്ക് പോകട്ടെ."

സീതാദേവി ഹനുമാനോട് സസ്നേഹം പറഞ്ഞു:—

"ആശ്രിതവത്സലനായ ലോകനാഥനെ കാണുവാൻ അത്യാഗ്രഹമുണ്ട് എനിക്ക്."

ആ വാക്കുകൾ മഹാബുദ്ധിമാനായ മാരുതി കേട്ട് ദേവിക്ക് ഇമ്പമേകത്തക്ക വിധത്തിൽ:—

"ദേവീ പൂർണ്ണചന്ദ്രവദനൻ-സസ്ഥിരമിത്രൻ-ശത്രുവംശഹന്താവ്- ലക്ഷ്മണകുമാരനൊന്നിച്ച് ശ്രീരാമചന്ദ്രസ്വാമിയെ അടുത്ത സന്ദർഭത്തിൽ തിരുമുമ്പാകെ കാണും."

സാക്ഷാൽ മഹാലക്ഷ്മിയെപ്പോലെ ഉജ്ജ്വല തേജസ്സ് ചിന്നിച്ചിതറുന്ന സീതാദേവിയോട് നമസ്കാരത്തോടെ വിടവാങ്ങിയ അമേയ ഗുണബല പൗരുഷശാലി ഹനുമാൻ ഉത്തരക്ഷണത്തിൽ ശ്രീരാമചന്ദ്രസന്നിധിയിലെത്തിക്കഴിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിപ്പതിനാറാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിനേഴാം സർഗ്ഗം. [സീതാസമാനയനം]

അമേയ വിജ്ഞനായ അനിലസുതൻ, വില്ലാളിവീരനായ രഘുരാമനെ അഭിവാദ്യം ചെയ്തു് പ്രണമിച്ചു. ആ പദ്മപത്രവിശാലലോചനനോട് പറഞ്ഞു:—

"ദേവ, ഏതൊരാളെക്കുറിച്ച് ആരംഭിച്ചതിന്റെ ഫലമാണോ ഈ സിദ്ധിച്ചതു്? ദുഃഖാഗ്നിയിൽ വെന്ത ആ വൈദേഹീദേവിയെ അവിടുന്നു് ഉടനെ കാണണം. കണ്ണിൽനിന്നു് ഒരിക്കലും വേർപെടാതെ അശ്രുവാർത്തുകൊണ്ടിരുന്ന മാലാണ്ട ദേവി, നിന്തിരുവടിയുടെ വിജയവാർത്ത കേട്ടതോടെ സന്തുഷ്ട ചിത്തയായിക്കഴിഞ്ഞു. മുമ്പ് എന്നെ കണ്ടതിൽ ഉണ്ടായ വിശ്വാസത്തോടെ അടിയനോട് പറയുകയും ചെയ്തു; എന്റെ നാഥനും അനുജനും കൃതകൃത്യരായിത്തീർന്നു് കാണുവാൻ അത്യാഗ്രഹമുണ്ട്; എന്നു്."

ഹനുമാന്റെ വാക്കുകൾ കേട്ട ധർമ്മസ്വരൂപി ശ്രീരാമൻ പെട്ടെന്നു് ഉത്ഭവിച്ച കണ്ണുനീരോടെ ചിന്നിച്ചിതറിയ ചിന്തയിലാണ്ടുപോയി. ചുടുനെടുവീർപ്പുകൾ, ഭൂമിയെ നോക്കിക്കൊണ്ടു് ഉണ്ടായി. കാർമേഘതുല്യം സമീപത്തിൽ നില്ക്കുന്ന വിഭീഷണനോട് അരുളിച്ചെയ്തു:—

"യഥാർഹം മുങ്ങിക്കുളിച്ച് ദിവ്യാംഗരാഗങ്ങളും, ദിവ്യവിഭൂഷണങ്ങളും അണിഞ്ഞ സീതയെ അതിവേഗത്തിൽ ഇങ്ങോട്ടു കൊണ്ടുവരു."

ശ്രീരാമന്റെ ആജ്ഞയനുസരിച്ചു ആശരേന്ദ്രൻ, ശുദ്ധാന്തഃപുരത്തിൽ ചെന്നു്, തന്റെ ഉത്തമ സ്ത്രീരത്നങ്ങളെക്കൊണ്ടു് പറയിപ്പിച്ചു:—

"വിദേഹരാജപുത്രി, ദിവ്യമെയ്ക്കോപ്പുകളെല്ലാമണിഞ്ഞു്, അഭൗമ അംഗരാഗാദികൾ ചാർത്തി, വാഹനത്തിൽ കയറൂ. ദേവിയുടെ ഭർത്താവു് കാണ്മാൻ വെമ്പിക്കൊണ്ടു് നില്ക്കുന്നു."

"രാക്ഷസചക്രവർത്തിയായ വിഭീഷണാ, കുളിക്കുന്നതിനുമുമ്പുതന്നെ, ലോകനാഥനെ കാണ്മാൻ ഞാൻ ആഗ്രഹിക്കുന്നു.

സീതാദേവിയുടെ അഭിപ്രായം കേട്ട ലങ്കേശ്വരൻ സാദരം പറഞ്ഞു:—

"അവിടത്തെ ഭർത്താവായ രാജരാജൻ പറഞ്ഞതുപോലെ ചെയ്യുന്നതല്ലെ സമുചിതമായിട്ടുള്ളതു്?"

വിഭീഷണാശയം മനസ്സിലാക്കിയ ദേവി അങ്ങിനെയാകാം എന്നു് സമ്മതിച്ചു. ഭർത്തൃഭക്തിവ്രതങ്ങളിൽ സുസ്ഥിരയായ ആ പതിവ്രത മുങ്ങിക്കുളിച്ചു. രാക്ഷസതരുണികളാൽ മികച്ച പട്ടും ആഭരണാദികളും അണിയിക്കപ്പെട്ടു. ഉത്തമ പട്ടാംബരംകൊണ്ടു മൂടിയ മണിപ്പല്ലക്കിൽ ദേവിയെ വിഭീഷണൻ, അനേകം അരക്കപ്രമുഖന്മാരുടെ അകമ്പടിയോടുകൂടി കൊണ്ടുപോന്നു. എല്ലാം അറിഞ്ഞിട്ടും ചിന്തയാണ്ടു നില്ക്കുന്ന നരവരനെ അഭിവന്ദിച്ചുകൊണ്ടു് സസന്തോഷം സീത, സമാഗതയായ വർത്തമാനം ഉണർത്തി.

രാക്ഷസഗൃഹത്തിൽ അനേകദിവസങ്ങൾ അധിവസിച്ച സീത വന്ന വർത്തമാനം കേട്ടപ്പോൾ സന്തോഷവും—വല്ലായ്മയും—അരിശവും ദേവനു് പെട്ടെന്നു് വർദ്ധിച്ചു. സമീപസ്ഥിതനായ വിഭീഷണനെ നോക്കി, രഘുപതി ശങ്കിതമാനസനായി ഹർഷംവിട്ട നിലയിൽ:—

"ഹേ രാക്ഷസാധിപാ, സൌമ്യാ, എന്റെ ജയത്തിൽ എപ്പോഴും ആഗ്രഹിക്കുന്നവനേ, മൈഥിലി വേഗത്തിൽ എന്റെ അരികിലേക്കു് വരട്ടെ."

ദേവന്റെ മൊഴികേട്ട വിഭീഷണൻ, എല്ലായിടത്തും തിങ്ങിനില്ക്കുന്ന ജനങ്ങളെ മാററി നിർത്തുവാൻ ഏർപ്പാടു് ചെയ്തു. തഴമ്പോടുകൂടിയ കൈകളിൽ ചൂരൽവടി എടുത്തു് കുപ്പായം തൊപ്പി എന്നിവ അണിഞ്ഞ അനേകം രക്ഷാഭ

ഭന്മാർ ആളുകളെ മാററിനിർത്തിക്കൊണ്ടു് എല്ലായിടത്തുമെത്തി. ഋക്ഷന്മാരും വാനരന്മാരും രാക്ഷസന്മാരും എല്ലാവരേയും മാററിനിർത്തി. വിസ്തൃതമായ വഴിയുണ്ടാക്കുമ്പോൾ അതിഘോരമായ ശബ്ദം കൊടുങ്കാററിനാൽ സാഗരം ഇരമ്പുന്നതുപോലെ നാനാദിക്കിൽനിന്നും ഉയന്നു. മാററി നിർത്തപ്പെടുന്നവരുടെ പരിഭ്രമം കണ്ട കാകുൽസ്ഥന്റെ കണ്ണുകൾ തുടുത്തു തുടങ്ങി. ദീനാനുകമ്പിയായ ശ്രീരാമൻ, രാജഭടന്മാരുടെ കൃത്യത്തെ തടുത്തു്, അല്പം നിന്ദാഭാവത്തോടെ രോഷംകൊണ്ടു് മുഖം തുടുത്തു് ബുദ്ധിമാനായ വിഭീഷണനോടു്:—

“എന്തു്, എന്നെ ഒട്ടുംതന്നെ ഗണിയ്ക്കാതെ, പ്രജകളെ വിഷമിപ്പിക്കുന്നതെന്താണു്? ഈ മാററിനിർത്തലും പതറിപ്പിക്കലും നിർത്തു ഇവരെല്ലാം എന്റെ സ്വന്തം ആൾക്കാരാണു്. ഉറപ്പുള്ള ഭവനമോ, മതിലുകളോ, മനോഹരവസ്ത്രങ്ങളോ അല്ല, ഒരു മാനിനിക്കു് ആവരണമായിട്ടുള്ളതു്. ഇത്തരത്തിലുള്ള യോഗ്യത കാണിക്കുന്നതിലല്ല ആചാരനിഷ്ഠ; ഒരു ഉത്തമസ്ത്രീക്കു്. ശ്രേഷ്ഠമായ മറ സദാചാരമാണു് ആവരണം. യുദ്ധത്തിൽ, സ്വയംവരത്തിൽ, ആപത്തിൽ, വിഷമഘട്ടത്തിൽ, യാഗത്തിൽ, വിവാഹത്തിൽ, സ്ത്രീയെ കാണുന്നതു് ദോഷരഹിതമാണു്. ആപത്തിൽപെട്ടവളാണു് സീത, ഏററവും വിഷമത്തിലും. ഇവളെ മറെറാരാൾ കാണുന്നതിൽ ദോഷമില്ല; വിശേഷിച്ചും എന്റെ സമീപത്തിലുമാണല്ലൊ. അതുകൊണ്ടു് മേനാവിൽ നിന്നിറങ്ങി, നടന്നുകൊണ്ടുതന്നെ എന്റെ അടുത്തേക്കു് വന്നുചേരട്ടെ. എന്റെ സമീപത്തുനില്ക്കുന്ന സീതയെ വാനരന്മാർ എല്ലാവരും യഥേഷ്ടം കണ്ടുകൊള്ളട്ടെ.”

ശ്രീരാമവാക്യത്തിന്റെ പൊരുൾ ചിന്തിച്ചുകൊണ്ടു് വിഭീഷണൻ, വണക്കം പൂണ്ടുവരുന്ന സീതയെ രഘുപതി സമീപത്തിലെത്തിച്ചു.

സൌമിത്രിയും സുഗ്രീവനും വാനരേന്ദ്രൻ ഹനുമാനും ശ്രീരാമന്റെ അഭിപ്രായംകേട്ടു് ഏററവുമധികം വേദനയാന്നവരായി. സ്വപത്നിയെ തീരെ വിലവെയ്ക്കാത്ത ഒരുവന്റെ ഘോരങ്ങളായ കല്പനകളാണിതു്. ദേവിയിൽ പ്രീതിയില്ലാത്തവനെപ്പോലെയാണു് രഘുപതിയെ ഇപ്പോൾ കാണുന്നതു്. ലജ്ജകൊണ്ടു് സ്വശരീരത്തിൽതന്നെ ഒളിച്ച മൈഥിലി, വിഭീഷണന്റെ പിന്നാലെ ഭർത്തൃസവിധത്തിലെത്തി. വസ്ത്രത്താൽ മുഖംമൂടിയ ദേവി, ആയിരമായിരം ജനങ്ങളുടെ മദ്ധ്യത്തിൽ ലജ്ജാധിക്യത്താൽ തലതാഴ്ത്തി, നാഥനെനോക്കി. “ആര്യപുത്രാ” എന്നിങ്ങനെ കേണുകൊണ്ടു് വിളിച്ചു. വിസ്മയം–സന്തോഷം–സ്നേഹം എന്നീ ഗുണങ്ങളാൽ സ്വരൂപമാന്ന മൈഥിലി, ഭർത്താവിന്റെ സൌമ്യമായ

വദനത്തെ, അതിലധികം സൗമ്യഭാവമാൎന്നു് നോക്കി. ദേവിയുടെ മനസ്സിൻെറ മാലിന്യവും തളർച്ചയും പെട്ടെന്നു് നീങ്ങി. തെളിഞ്ഞുവിളങ്ങുന്ന പൂൎണ്ണചന്ദ്ര സുന്ദരമായ ഭർത്തൃമുഖത്തെ_അനേകകാലമായി കാണ്മവാൻ ആഗ്രഹിച്ച പ്രിയതമ മുഖത്തെ_കണ്ടതോടെ, തെളിഞ്ഞ കളിരമ്പിളിപോലെയായി ദേവിയും.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിപ്പതിനേഴാം സൎഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിനെട്ടാം സൎഗ്ഗം. [രാമപരുഷവാക്യം]

ശിരസ്സുകനിച്ചു് ഒരു ഭാഗത്തിൽ ഒതുങ്ങിനില്ക്കുന്ന സീതാദേവിയെക്കണ്ടു് ശ്രീരാമൻ തിരുവുള്ളത്തിലെ ഭാവം വിശദമാക്കുവാൻ ഒരുങ്ങി:—

"ഹേ, ഭദ്രേ, ശത്രുക്കളെ മുഴുവൻ യുദ്ധത്തിൽ നിഗ്രഹിച്ചു് ദേവിയെ ഞാൻ വീണ്ടെടുത്തു. ഒരുവൻ പൌരുഷംകൊണ്ടു് ചെയ്യേണ്ടതേതോ അതു് ഞാൻ ചെയ്തുകഴിഞ്ഞു. എനിക്കു വന്നുചേൎന്ന അപമാനഭാരത്തെ, അരിശത്തിൻെറ അററമണഞ്ഞു് ഞാൻ മായ്ച്ചു. അപമാനത്തേയും ശത്രുവിനേയും ഒന്നിച്ചു് ഞാൻ പറിച്ചെടുത്തു. ഇന്നു് എൻെറ യത്നം സഫലമായി. ഇന്നു് എൻെറ പൌരുഷം ലോകം കണ്ടു. പ്രതിജ്ഞാസാഗരം കടന്ന ഞാൻ ഇന്നു് സ്വതന്ത്രനായി. ചപലന്മാരായ രാക്ഷസന്മാർ എന്നിൽനിന്നു് നിന്നെ അപഹരിച്ചു, ദൈവം പിണച്ച ആപത്തു്! മനുഷ്യൻെറ ധീരതകൊണ്ടു് ഞാനിന്നതിനെ ഇല്ലാതാക്കി. വന്നുചേൎന്ന അപമാനത്തെ സ്വന്തം കെല്പുകൊണ്ടു് ഇല്ലാതാക്കി. ശക്തിയില്ലാത്തവനെന്തിനാണു് പൌരുഷം? മഹാസമുദ്രത്തെ ചാടിക്കടന്നു; ലങ്കാരാജ്യത്തെ മുഴുവൻ മുടിച്ചു; ഈ ഹനൂമാൻെറ വൻകൎമ്മം പുകഴ്ത്തത്തക്ക ഫലമുള്ളതായിത്തീൎന്നു. യുദ്ധത്തിൽ എല്ലാപ്പോഴും എൻെറ ഇഷ്ടത്തെ മാനിച്ചു് സ്വപരാക്രമബലങ്ങൾ കാണിച്ച സുഗ്രീവൻെറ പ്രയത്നമിന്നു് സഫലമായി. മഹാഭുഷ്ടനായ അഗ്രജനെ പിരിഞ്ഞു് എന്നെ സമീപിച്ച വിഭീഷണൻ ചെയ്തുകൃത്യങ്ങൾ ഇന്നു് സഫലമായി."

ശ്രീരാമദേവൻെറ വാക്കുകൾകേട്ട മൈഥിലി പെൺമാൻപോലെ പകച്ചുപോയി. വിടർന്നമിഴികളിൽനിന്നു് അശ്രുക്കൾ ഒഴുകി. സീതയെ കാണുന്തോറും ദേവന്നു് അരിശം ആളുവാനാണു് തുടങ്ങിയതു്. ആ കണ്ണുനീർ, അഗ്നി

യിൽ ഒഴിച്ച നെയ്യുപോലെയാണു് വന്നതു്. പുരികക്കൊടികൾ വളഞ്ഞു, തൃക്കൺനോട്ടം പിന്തിരിച്ചു; കപികളും രാക്ഷസപ്രമുഖന്മാരും കേൾക്കത്തക്ക വിധം പരുഷമായ വാക്കുകളാണു് ദേവിയോടു് തുടർന്നതു്:—

“ഒരു മനുഷ്യൻ അവമാനത്തെ മറയ്ക്കുവാൻവേണ്ടി എന്തൊന്നാണോ ചെയ്യേണ്ടതു്, ആ കൃത്യം രാവണനെ നിഗ്രഹിച്ചു് ഞാൻ ചെയ്തുകഴിഞ്ഞു. ഉഗ്രതപസ്സുകൊണ്ടു് ഭാവിതാത്മാവായ ഭഗവാൻ അഗസ്ത്യൻ അചിന്ത്യമാംവിധം തെക്കൻ ദിക്കിനെ വീണ്ടെടുത്തതുപോലെ ഞാൻ നിന്നെ വീണ്ടെടുത്തു. ഹേ ഭദ്രേ, നിനക്കുവേണ്ടിയല്ല ഞാനീച്ചെയ്തതെല്ലാം, എന്നു മനസ്സിലാക്കുക. എന്റെ വംശത്തിന്നു് താഴ്ചയും ദുഷ്പേരും ഉണ്ടാകാതിരിക്കുവാനും രാജനീതി പരിപാലിക്കുവാനുമാണു് ഞാൻ യത്നിച്ചതു്. ചാരിത്ര്യത്തിൽ സംശയമാർന്നവളാണു നീ. കണ്ണിൽ രോഗം പിടിപെട്ടവന്റെ മുന്നിൽ ദീപം വെയ്ക്കുന്നതുപോലെ, നീ എന്റെ മുന്നിൽ നില്ക്കുന്നതേ ദുസ്സഹമായിത്തീരുന്നു. അതുകൊണ്ടു് ഹേ ജാനകീ, ഞാനിതാ സമ്മതം തരുന്നു; യഥേഷ്ടം എങ്ങോട്ടുവേണമെങ്കിലും പോകാം. പത്തു ദിക്കുകളിലും നിന്നെക്കൊണ്ടു് ഇനി കാര്യമില്ല. അന്യന്റെ ഗൃഹത്തിൽ അനേക ദിവസം പാർത്തൊരു പെണ്ണിനെ കുലീനനായ ഏതൊരു തേജസ്വിയാണു് ഉത്കണ്ഠയോടെ തിരികെ സ്വീകരിക്കുക? രാവണന്റെ അകതലത്തിൽ വസിച്ചവളാണു് നീ. ദുഷ്ടാഗ്രേസരനായ രാക്ഷസേന്ദ്രന്റെ കണ്ണിൽപെട്ടവളാണു് നീ. വംശമഹിമയെപററി പറയുന്ന എനിക്കു് നിന്നെ തിരിച്ചെടുക്കുവാൻ പാടുണ്ടോ? ഏതൊന്നിന്നുവേണ്ടിയാണോ ഞാൻ നിന്നെ വീണ്ടെടുക്കുവാൻ ഉദ്ദേശിച്ചതു് ആ ഫലം കിട്ടിക്കഴിഞ്ഞു. എനിയ്ക്കു നിന്നിൽ യാതൊരാസക്തിയുമില്ല; യഥേഷ്ടം എന്നെ വിട്ടുപോകാം. ആലോചിച്ചു് തീർപ്പുചെയ്തിട്ടാണു് ഞാൻ ഇങ്ങിനെ പറഞ്ഞതു്. നിന്റെ ഇഷ്ടംപോലെ, ഭരതൻ–ലക്ഷ്മണൻ–ശത്രുഘ്നൻ–സുഗ്രീവൻ– അസുരേന്ദ്രൻ വിഭീഷണൻ–എന്നിവരിൽ ആരെയാണോ സേവിക്കുവാൻ ഇഷ്ടം, അവരെ സേവിച്ചുകൊള്ളുക. അഥവാ മറെറവിടെയെങ്കിലും തോന്നുന്നുണ്ടെങ്കിൽ അവിടെയുമാകാം. ദിവ്യാംഗസൗന്ദര്യമിയന്ന സീതേ, സ്വഗൃഹത്തിൽ വസിക്കുന്ന നിന്നെക്കണ്ടു് അനേകദിവസങ്ങൾ മനസ്സിനെ നിയന്ത്രിക്കുവാനുള്ള ശക്തി ദുരാത്മാവായ രാവണന്നു് ഇല്ലല്ലോ.”

അനേകകാലമായി പ്രിയവാക്കുകൾ കേൾക്കുവാൻ ആഗ്രഹിച്ചുകൊണ്ടിരുന്നവളും, തികച്ചും അതിന്നർഹയുമായ, ആ മാനിനീരത്നം പ്രിയനിൽനിന്നു് ഇത്തരം കേട്ടപ്പോൾ, കുംഭീന്ദ്രൻ തുമ്പിക്കരത്താൽ പിളർത്തിയ ഈന്തൽപോലെ വിറച്ചു് കണ്ണീരൊഴുക്കിത്തുടങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിപ്പതിനെട്ടാം സൎഗ്ഗം അവസാനിച്ചു.

---

## നൂററിപ്പത്തൊമ്പതാം സൎഗ്ഗം. [സീതാഗ്നിപ്രവേശം]

ദേഹം തരിപ്പിക്കുന്ന ഇത്തരം വാക്കുകൾ കോപിഷ്ഠനായ രഘുപതി പരുഷമായിപ്പറഞ്ഞതുകേട്ട മൈഥിലി ഏററവും വേദനയാൻ്റ. ഭൎത്താവിൻെറ മുഖത്തിൽനിന്നു് ഇതിനു മുമ്പൊരിക്കലും കേൾക്കാത്തവ, മഹാലോകമദ്ധ്യത്തിൽ നിന്നു് കേട്ട ദേവി ലജ്ജയിലാണ്ടുപോയി. തൻെറ ശരീരത്തിൽ താൻതന്നെ ഒതുങ്ങിയതുപോലെയായി. ആ ക്രൂരവാക്കുകൾ, ഉള്ളിൽത്തറച്ച മുള്ളുകൾപോലെ വേദിനിപ്പിച്ചു. അശ്രുക്കൾ തൂകി. അല്പസമയംകഴിഞ്ഞു്, കണ്ണീരൊഴുകുന്ന മുഖത്തെ ഒന്നുതുടച്ചു്, തൊണ്ടയിടറിക്കൊണ്ടു് ഭൎത്താവിനോടു് ഇങ്ങിനെ പറഞ്ഞു:—

"അതിരൂക്ഷവും കൎണ്ണകഠോരവുമായ വാക്കുകൾ അവിടുന്നു് അരുളിച്ചെയ്യാനെന്താണു് കാരണം. ഹീനനായൊരുവൻ അത്തരത്തിലുള്ളൊരുവളോടു് എന്നപോലെയാണല്ലോ ഈ വാക്കുകൾ. മഹാപ്രഭോ, അവിടുന്നു് വിചാരിക്കുന്നതുപോലെയല്ല എൻെറ നില. തികച്ചും വിശ്വസിക്കാവുന്ന ചാരിത്ര്യമാണു് എന്നിലുള്ളതു്. എൻെറ ചാരിത്ര്യത്തെത്തന്നെ മുൻനിൎത്തി ഞാൻ സത്യംചെയ്യുന്നു. വെറുമൊരു പ്രാകൃതസ്ത്രീയുടെ നടപ്പുപോലെ എന്നിൽ ശങ്കിക്കുകയാണു്. ഇങ്ങിനെയുള്ള സംശയമേ ഉപേക്ഷിക്കുക. അവിടത്തേക്കു് ഞാൻ പരീക്ഷിക്കപ്പെട്ടവളല്ലെ? എൻെറ ശരീരത്തെ രാക്ഷസരാജാവു് സ്പൎശിച്ചതു്, എൻെറ അബലത്വംകൊണ്ടുമാത്രമാണു്. എൻെറ ആഗ്രഹത്താലല്ല, സമ്മതത്താലല്ല അങ്ങിനെ പററിയതു്; ദൈവേച്ഛ എന്നുമാത്രമെ പറയുവാനുള്ളു. എൻെറ അധീനത്തിലാണു് മനസ്സു്; അതു് അവിടത്തെ തിരുമുമ്പിൽ ഇതാ സുസ്ഥിരമായി നില്ക്കുന്നു. ദേഹത്തിൻെറ പരാധീനതവന്നതിൽ, അബലയായ ഞാൻ എന്തൊന്നാണു്ചെയ്യുക? ഒന്നിച്ചു് വളരൽ; സംസൎഗ്ഗം; എന്നിവകൊണ്ടു് അവിടത്തേയ്ക്കു് എന്നെ അറിയാൻ സാധിച്ചിട്ടില്ലെങ്കിൽ, എന്നേക്കും ഞാൻ ഹതയായിക്കഴിഞ്ഞു. വീരനായ ഹനൂമാനെ ലങ്കയിലേയ്ക്കയച്ചതു് എന്നെ കാണുവാനല്ലെ? ഈ രാജ്യത്താൽ അധിവസിക്കുകയാണെന്നറിഞ്ഞിട്ടും അവിടുന്നു് അന്നു് എന്തുകൊണ്ടാണു് ഉപേക്ഷിക്കാതിരുന്നതു്? അന്നു് അവിടത്തെ അഭിപ്രായം അറിഞ്ഞിരുന്നെങ്കിൽ, ഈ കപികേസരിയുടെ മുന്നിൽവെച്ചുതന്നെ

ഞാൻ ജീവനെ വെടിഞ്ഞേനെ. എന്നാൽ, പ്രാണഹാനികൂടി വരത്തക്കവിധത്തിലുണ്ടായ ഈ പരിശ്രമങ്ങളൊന്നും അവിടുത്തേക്ക് ആവശ്യമില്ലായിരുന്നു. സഹായികളായ ഇവർക്കെല്ലാം ഫലമില്ലാത്ത കഷ്ടപ്പാട് വേണ്ടായിരുന്നു. നരവ്യാഘ്രനായ അവിടുന്ന് രോഷത്തിൻെറ പിന്നാലെയാണ് നടക്കുന്നത്. അതുകൊണ്ട് വെറുമൊരു സാധാരണ സ്ത്രീമാത്രമായിട്ടാണ് എന്നെ കാണുന്നത്. നിസ്സാരനായ ഒരുവനെപ്പോലെ അവിടുന്ന് താഴ്ന്നുകാണരുതേ. അയോനിജയായി, ഭൂമിയിൽനിന്ന് ജനിച്ച ഞാൻ ജനകമഹാരാജപുത്രിയായി വളർന്നു –എൻെറ സ്വഭാവസ്ഥിതി– ഇതൊന്നും, സർവ്വജീവരാശികളുടേയും നടപ്പറിയുന്ന അവിടുന്ന് ഗണിച്ചില്ല. അതിബാല്യകാലത്ത്, ബാലനായ അവിടുന്ന് വിവാഹം കഴിച്ചു. എന്നിട്ടും എൻെറ പതിഭക്തിയും സ്വഭാവവും പിന്നിലേക്കാക്കി.''

അശ്രുക്കൾ ഒഴുക്കിക്കൊണ്ട് ഗദ്ഗദത്തിൽ ഇത്രയും പറഞ്ഞ വൈദേഹി ചുററുംനോക്കി. അതിചിന്തയിലാണ്ട് ലക്ഷ്മണനെ കണ്ട് ഇങ്ങിനെ പറഞ്ഞു:—

''സൗമിത്രീ, എനിക്കുവേണ്ടി ഒരു ചിത വേഗത്തിൽ നിർമ്മിക്കു. എൻെറ ദുഃഖത്തിന്ന് ഉത്തമമായ ഔഷധമാണത്. ഈ പൊല്ലാപ്പുകളിൽപ്പെട്ട്, ഇത്തരം അപവാദഭാജനമായ ഞാൻ ജീവിച്ചിരിക്കുവാൻ ആളല്ല; അർഹയുമല്ല. ഭർത്താവ് എന്നെ ദുസ്സ്വഭാവിയായിക്കണ്ട്, ഈ ജനസമൂഹത്തിൽ ഉപേക്ഷിക്കയാൽ, സമുചിതമായ ഗതിനേടുവാൻ അഗ്നിയിൽ ചാടുന്നുണ്ട്.''

ശത്രുക്കൾക്ക് ചെന്തീപോലെയുള്ള ലക്ഷ്മണൻ ദേവിയുടെ വാക്കുകൾ കേട്ട്, സഹിക്കാൻ സാധിക്കാതെ അഗ്രജനെ നോക്കി. ശ്രീരാമചന്ദ്രസ്വാമിയുടെ തിരുവുള്ളം എന്താണെന്ന് ആ ഭാവത്തിൽനിന്നും, ചെറിയൊരു ആംഗ്യത്തിൽനിന്നും, കുമാരന് വ്യക്തമായി. ഉത്തരക്ഷണത്തിൽ വലിയൊരു അഗ്നികുണ്ഡം അവിടെ നിർമ്മിച്ചുകഴിഞ്ഞു. കാലാന്തകതുല്യനായ ശ്രീരാമനെ ഒന്നു നോക്കുവാനോ ഒരുവാക്കുസംസാരിക്കുവാനോ ആർക്കും സാദ്ധ്യമായില്ല. തിരുമുഖം അല്പമൊന്നു കുനിച്ചുനില്ക്കുന്ന കോദണ്ഡപാണിയെ ദേവി വലത്തുവെച്ചു.

പ്രകൃതീദേവിയുടെ പ്രത്യേകതകൾ പലതും പ്രസ്പഷ്ടമായി പ്രകാശിച്ച ആ രംഗത്തിൽ, ആളിക്കത്തുന്ന അഗ്നികുണ്ഡസമീപത്തിൽ എത്തിയ ദേവി ദേവന്മാരേയും ബ്രാഹ്മണവരന്മാരേയും ഭക്തിയോടെ വന്ദിച്ചു. ഇങ്ങിനെ അരുളിച്ചെയ്തു:—

"ശ്രീരാമചന്ദ്രദേവനിൽനിന്നു് ഏതുകാലത്തും എന്റെ ഹൃദയം അകന്നിട്ടില്ല എങ്കിൽ, ലോകത്തിന്റെ എല്ലാകർമ്മങ്ങൾക്കും സാക്ഷിയായ അഗ്നിദേവൻ എന്നെ രക്ഷിക്കട്ടെ! പരിശുദ്ധയായ എന്നെ ദുഷ്ടയാണെന്നു് ദേവൻ വിചാരിക്കുന്നതു് അയഥാൎത്ഥമാണെങ്കിൽ സർവ്വലോകസാക്ഷിയായ അഗ്നിദേവൻ എന്നെ പരിരക്ഷിക്കട്ടെ! ധർമ്മമൂർത്തിയായ ശ്രീരാമദേവനെ ബുദ്ധികൊണ്ടോ വാക്കകൊണ്ടോ കർമ്മംകൊണ്ടോ തള്ളിക്കളഞ്ഞവളല്ല, ഈ ഞാൻ എങ്കിൽ, സർവ്വലോകസാക്ഷിയായ അഗ്നിദേവൻ എന്നെ പരിരക്ഷിക്കട്ടെ! എന്റെ ചാരിത്ര്യം, ഭഗവാൻ ആദിത്യൻ-സർവ്വവ്യാപിയായ പവനൻ-ദിക്കുകൾ-ചന്ദ്രൻ-പകൽ-രാത്രി—രണ്ടുസന്ധ്യകൾ—മാതാവായ ഭൂമീദേവി-തുടങ്ങിയവരും മററുള്ളവരും തികച്ചും അറിഞ്ഞിട്ടുണ്ടെങ്കിൽ, ഞാൻ രക്ഷിതയാകട്ടെ!"

ജനകരാജപുത്രി, അഗ്നിയെ പ്രദക്ഷിണംചെയ്തു. അല്പംപോലും മനസ്സിനൊരു ചാഞ്ചല്യമില്ലാതെ, ശങ്കയില്ലാതെ, ആളുന്ന അഗ്നിമദ്ധ്യത്തിലേയ്ക്കു് ചാടിക്കഴിഞ്ഞു. ബാലന്മാർമുതൽ വൃദ്ധന്മാർവരെയുള്ള പുരുഷാരമാണു് അവിടെ നോക്കിനില്ക്കുന്നതു്. ദേവിയുടെ അഗ്നിപ്രവേശം ഞെട്ടിത്തെറിച്ചുകൊണ്ടാണു് അവർ കണ്ടതു്. കറകളഞ്ഞ കനകനിറമാൎന്നവൾ, ദിവ്യാഭരണങ്ങളെല്ലാം അണിഞ്ഞവൾ, സർവ്വലോകരുടേയും കൺമുന്നിൽവെച്ചു് ആ ചെന്തീയിൽ ചാടി. ഒരു പൊൻവേദിയിലേയ്ക്കെന്നപോലെ അഗ്നിയിൽ പതിക്കുന്ന വിശാലലോചനയായ ദേവിയെ ജീവജാലങ്ങളെല്ലാം കണ്ടു. ദേവന്മാർ-ഋഷിവരന്മാർ-ഗന്ധർവ്വന്മാർ തുടങ്ങിയ അംബരചാരികൾ, യജ്ഞത്തിൽ പൂർണ്ണാഹുതിചെയ്യുന്ന ഹവിസ്സുപോലെ പതിക്കുന്ന മൈഥിലിയെ കണ്ടു. യാഗത്തിൽ മന്ത്രപൂർവ്വം സംശുദ്ധയാക്കി ഹോമിക്കുന്ന തീൎത്ഥോദകംപോലെ, തീപൂകുന്ന ദേവിയെ കണ്ട സ്ത്രീകളെല്ലാം വാവിട്ടുകരഞ്ഞു. ശാപംകൊണ്ടു് സ്വൎഗ്ഗത്തിൽനിന്നു് നരകത്തിൽ പതിക്കുന്നൊരു ദേവവനിതയെപ്പോലെ, മൂപ്പാരിലുള്ള ദേവഗന്ധർവ്വദൈത്യന്മാർ ദേവിയെ കണ്ടു. കപികളും രാക്ഷസന്മാരും സീതാദേവിയുടെ അഗ്നിപ്രവേശം കണ്ടപ്പോൾ, "അയ്യോ അയ്യോ" എന്നു് ഉച്ചത്തിൽ വിലപിച്ച ശബ്ദം ഇതിന്നുമുമ്പൊരിക്കലും ലോകത്തിൽ കേൾക്കാത്തവിധം നിസ്തുല്യമായി അത്യധികം ഉയൎന്നു.

**ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിപ്പത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.**

---

## നൂററിഇരുപതാം സർഗ്ഗം. ശ്രീരാമസ്തുതി [ബ്രഹ്മസ്തുതി]

ലങ്കാരാജ്യത്തിലുള്ള സർവ്വരുടേയും കണ്ഠത്തിൽനിന്നു് ഉച്ചത്തിൽ ഉയൎന്ന ആ വിലാപംകേട്ടപ്പോഠം രഘുവരൻ, അഴലിലാണ്ടു; ധൎമ്മാത്മാവായ അവിടുന്നു് നിറകണ്ണുകളോടെ അല്പനേരം എന്തോ ചിന്തിച്ചുകൊണ്ടുനിന്നു.

അചിന്ത്യവും അവൎണ്ണ്യവും അത്ഭുതപൂൎവ്വവുമായ ഒരു രംഗമാണവിടെ പെട്ടെന്നു് വന്നുചേൎന്നതു്, ഉത്തരദിക്കിൻ പെരുമാളായ കുബേരൻ-പിതാവിനോടുകൂടിയ അന്തകൻ-സഹസ്രാക്ഷനായ ദേവേന്ദ്രൻ-ജലധിനായകനായ വരുണൻ-വൃഷഭധ്വജനും ത്രിലോചനനുമായ സാക്ഷാൽ മഹാദേവൻ-ബ്രഹ്മവിദ് ശ്രേഷ്ഠനും സൎവ്വലോകത്തേയും സൃഷ്ടിക്കുന്നവനുമായ ബ്രഹ്മാവു്-ഇവരെല്ലാം ആദിത്യസങ്കാശങ്ങളായ വിമാനങ്ങളിലേറി ലങ്കാപുരത്തിൽ ശ്രീരാമചന്ദ്രന്റെ തിരുമുമ്പിൽ, കോപ്പുകളെല്ലാമണിഞ്ഞ കൈകഠം ഉയൎത്തിപ്പിടിച്ചുകൊണ്ടു് പ്രത്യക്ഷരായി നിന്നു. കൈകൂപ്പി വിനീതനായി നിൽക്കുന്ന രഘുവരനോടു്, അമരമുഖ്യന്മാർ ഇങ്ങിനെ അരുളിച്ചെയ്തു:—

"സർവ്വലോകങ്ങളുടേയും സ്രഷ്ടാവും, ശ്രേഷ്ഠന്മാരിൽ ശ്രേഷ്ഠനും, ജ്ഞാനികളിൽ ജ്ഞാനിയുമായ ഭവാൻ, അഗ്നിയിൽച്ചാടുന്ന സീതാദേവിയെ തടുക്കാതെ ഉപേക്ഷിച്ചതു് എന്താണു്? ദേവദേവനാണു് താൻ എന്നു് അറിവില്ലാതായി നടിക്കുന്നതെന്താണു്? ഋതുശോഭയും, അഗ്നിയും, അഷ്ടവസുക്കളുടേയും സ്രഷ്ടാവും, മൂന്നുലോകങ്ങളുടേയും ആദികൎത്താവും, സ്വയംപ്രഭുവും, രുദ്രന്മാരിൽ എട്ടാമനും, സാദ്ധ്യന്മാരിൽ അഞ്ചാമനും, അവിടുന്നല്ലേ? ദേവാ, അവിടുത്തെ ചെവികഠം അശ്വനീ ദേവന്മാരാണു്; ചന്ദ്രനും സൂൎയ്യനുമാണു് നേത്രങ്ങഠം; ഹേ പരന്തപ, അവിടേക്കു് മാത്രമേ ലോകത്തിന്റെ ആദ്യവും അന്തവും കാണുവാൻ സാധിക്കുകയുള്ളു. എന്നിട്ടും വെറും പ്രാകൃതമനുഷ്യനെപ്പോലെ സീതയെ ഉപേക്ഷിച്ചതെന്താണു്?"

ലോകപാലകന്മാരായ അവരുടെ വാക്കുകഠം കേട്ട, സർവ്വലോകപാലകനായ ധർമ്മമൂൎത്തി ശ്രീരാമചന്ദ്രൻ, ആ ദേവവര്യന്മാരോടു് മറുപടി പറഞ്ഞതു് ഇങ്ങിനെയാണു്:—

"ഞാൻ രാജാദശരഥന്റെ പുത്രനായ രാമനാണു്. വെറും മനുഷ്യൻ. ഞാൻ ആരാണു്? ആരുടെയാണു്? എന്താണു് പറയുന്നതു്? എന്തിനാണു്

ഇങ്ങോട്ടു വന്നതു്? ഭഗവാനെ എല്ലാം ഞങ്ങൾക്കു് മനസ്സിലാകത്തക്കവിധം പറയണേ."

ബ്രഹ്മജ്ഞാനികളിൽ അദ്വിതീയനായ വിധാതാവു് മന്ദസ്മിതത്തോടെ അരുളി:—

"സത്യപരാക്രമിയായ രാമദേവ, സത്യം ഞാൻ തുറന്നു പറയുന്നതിനെ കേട്ടാലും. ശ്രീനാരായണദേവൻ അവിടുന്നാണു്; ശംഖചക്രായുധധാരിയായ വിഷ്ണു മററാരുമല്ല. ഭൂതഭാവികാലങ്ങളിലെ ശത്രുനാശകമായ ഒററത്തേററയുള്ള വരാഹമാണു് അവിടുന്നു്; മദ്ധ്യത്തിലും അവസാനത്തിലും സ്ഥിതി ചെയ്യുന്ന സത്യമായ അക്ഷരബ്രഹ്മം; സകലലോകങ്ങളുടേയും മൂലാധാരമായ ധർമ്മം; എതൊരാൾക്കും തടുക്കുവാൻ സാധിക്കാത്ത ആജ്ഞാശക്തിയുള്ള ചതുർഭുജൻ; ശാർങ്ഗമെന്ന ദിവ്യധനുസ്സേന്തിയവൻ; സാക്ഷാൽ വൈകുണ്ഠപതി മഹാവിഷ്ണു; പുരുഷൻ; പുരുഷോത്തമൻ; ഖഡ്ഗധാരിയായ അജിതൻ; വിഷ്ണു; അമേയബലവാനായ കൃഷ്ണൻ; ദേവസേനാനായകൻ; അതിശ്രേഷ്ഠൻ; ബുദ്ധി–സത്വം–ദമം–ക്ഷമ എന്നീ ഗുണസ്വരൂപി; എല്ലാററിൻേറയും ഉത്ഭവസ്ഥാനവും നാശസ്ഥാനവും ആയിട്ടുള്ളവൻ; ഉപേന്ദ്രൻ; മധു എന്ന മഹാസുരനെ മഥിച്ചവൻ; ഇന്ദ്രകർമ്മാവായ മഹേന്ദ്രൻ; രണാന്തകനായ പദ്മനാഭൻ; ദിവ്യമഹർഷിവര്യന്മാർ വിധിച്ച ശരണ്യനും ശരണവുമായിട്ടുള്ളവൻ; സഹസ്രശൃംഗൻ; വേദാത്മാവു്; ശതജിഹ്വൻ; മഹർഷഭൻ; മൂന്നുലോകങ്ങളേയും ആദ്യമായി സൃഷ്ടിച്ചു് അതിൽ സ്വയം പ്രകാശിക്കുന്നവൻ; സിദ്ധന്മാർക്കും സാദ്ധ്യന്മാർക്കും അവലംബമായി ആദ്യം ജനിച്ചവൻ; പ്രഭോ അവിടുത്തെ മഹിമാതിശയം അവർണ്ണ്യമാണു്. യജ്ഞവും–വഷഡ്കാരവും–ഓങ്കാരവും–അത്യുഗ്രതപസ്സും അവിടുന്നാണു്. നിന്തിരുവടിയുടെ ആദ്യമോ അന്തമോ ഞങ്ങൾക്കറിയില്ല; അവിടുന്നു് ആരാണെന്നുള്ളതും ഞങ്ങൾക്കാർക്കും നിശ്ചയമില്ല. സർവ്വജീവജാലങ്ങളിലും, ഗോക്കളിലും, ബ്രാഹ്മണവരന്മാരിലും നിന്തിരുവടിയെ കാണാം. ദിക്കുകളിലും പ്രദിക്കുകളിലും അംബരത്തിലും, പർവ്വതങ്ങളിലും, അരണ്യങ്ങളിലും നിന്തിരുവടി വിളങ്ങുന്നതുകാണാം. സഹസ്രംചരണങ്ങളോടുകൂടിയവൻ; ശ്രീമാനായ ശതശിരസ്സ്; നിന്തിരുവടിയാണു്. സർവ്വഭൂതങ്ങളേയും ധരിക്കുന്നതു്; ശൈലാരണ്യങ്ങളോടുകൂടിയ ഭൂമിക്കു് ആലംബമായിട്ടുള്ളതും മററാരുമല്ല. ഈ ലോകം മഹാ പ്രളയത്തിലാഴുമ്പോൾ, ജലമദ്ധ്യത്തിൽ നാഗരാജാവായിട്ടാണു് നിന്തിരുവടിയെ കാണുക. ദേവദാനവഗന്ധർവ്വന്മാരോടുകൂടിയ മൂപ്പാരിനേയും ഹേ ശ്രീരാമാ, അവിടുന്നല്ലേ താങ്ങുന്നതു്? അവിടുത്തെ ഹൃദയമായിട്ടാണു് ഈ

ഞാൻ ഇരിക്കുന്നതു്. നാവു് അക്ഷരജ്ഞാനസ്വരൂപിണിയായ ദേവി സരസ്വതി. പരബ്രഹ്മസ്വരൂപിയായ അവിടുത്തെ ഗാത്രരോമങ്ങളാണു് ദേവന്മാർ. അവിടുത്തെ നിമേഷം രാത്രിയും, ഉന്മേഷം പകലും. അവിടുത്തെ സംസ്കാരരൂപങ്ങളാണു് വേദങ്ങൾ. ദേവാ, അവിടുന്നില്ലാതെ ഏതൊരു ലോകത്തിലും യാതൊന്നും കാണാൻ സാദ്ധ്യമല്ല. ഈ പാർത്ഥിവങ്ങളെല്ലാം അവിടുത്തെ ശരീരമാണു്. ഉറപ്പു് മന്നിടമായിത്തീർന്നു. കോപം അഗ്നിരൂപത്തിൽ പ്രത്യക്ഷമായി. ശ്രീവത്സാങ്കിതനായ മഹാപ്രഭോ അവിടുത്തെ പ്രസാദമായി രൂപം കൊണ്ടതാണു് പൂർണ്ണചന്ദ്രൻ. ഈ മൂന്നുലോകവും മൂന്നടികൊണ്ടു് അളന്നു് ദൈത്യേന്ദ്രനായ മഹാബലിയെ ബന്ധിച്ചു്, രാജ്യം ഇന്ദ്രനു് കൊടുത്തതു് നിന്തിരുവടിയല്ലോ? സാക്ഷാൽ മഹാലക്ഷ്മിയാണു് സീതാദേവി. നിന്തിരുവടി വിഷ്ണു ഭഗവാൻ; കൃഷ്ണനായ പ്രജാപതി. ഇവിടെ ഈ മഹാ ദുഷ്ടൻ രാവണനെ നിഗ്രഹിക്കുവാൻവേണ്ടി മർത്ത്യരൂപമെടുത്തു. ഞങ്ങൾ അഭ്യർത്ഥിച്ചതനുസരിച്ചു് ധാർമ്മികോത്തമനായ അവിടുന്നു് കാര്യങ്ങൾ എല്ലാം ചെയ്തു തീർത്തു. ശ്രീരാമ, രാവണനെ വധിച്ചു. ഇനി വിണ്ണിലേക്കു് സന്തുഷ്ടനായി എറിയാലും. ദേവാ, അവിടുത്തെ വീര്യം സഫലമായി; അവിടുത്തെ പരാക്രമം സഫലമായി; അവിടുത്തെ ദീർഘദർശനം സഫലമായി; അവിടുത്തെ സ്തുതിവാക്കുകളും സഫലമായി. ലോകനാഥനായ നിന്തിരുവടിയിൽ ഭക്തിയുള്ള മനുഷ്യരുടെ ധാർമ്മികാഗ്രഹങ്ങളെല്ലാം സഫലമായിത്തീരും. നിന്തിരുവടിയെ കുറിച്ചുള്ള സ്തുതികൾ സഫലമായി ഭവിക്കും. പുരാണനും, നാശമില്ലാത്തവനും, പുരുഷോത്തമനുമായ നിന്തിരുവടിയെ ഏതൊരുവനാണോ ഭജിക്കുന്നതു് തീച്ചയായും അവന്റെ ആഗ്രഹങ്ങൾ ഇഹലോകത്തിൽ സാധിക്കും. പരലോകത്തിൽ മുക്തിനേടി പൂർണ്ണസുഖം കിട്ടും. ഋഷിപ്രോക്തവും പുരാതനവുമായ ഈ ശ്രീരാമസ്തുതി നിത്യവും ചൊല്ലുന്ന ഏതൊരു മനുഷ്യനും യാതൊരു വിധത്തിലുള്ള താഴ്ച്ചയും സംഭവിക്കുന്നതല്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിഇരുപതാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തൊന്നാം സർഗ്ഗം [സീതാസ്വീകാരം]

സർവ്വലോകപിതാമഹൻ ഇങ്ങിനെ എല്ലാവരേയും ശ്രീരാമതത്വം വ്യക്തമാക്കുമ്പോഴേക്കും, അഗ്നി ഭഗവാൻ വൈദേഹിയെ വഹിച്ചുകൊണ്ടു് അഗ്നി

കണ്ഡത്തിൽ പ്രത്യക്ഷമായി പട്ടടസദൃശമായി. തൽസ്ഥാനത്തു് ജനകരാജ പുത്രിസീതാദേവിയെ കൈക്കൊണ്ട പാവകൻ സ്വന്തം രൂപമാൻ് എഴുന്നേററു നില്ക്കുന്നു.

ബാലാദിത്യനിറമാന്നു്, തങ്കപ്പൊൻ കോപ്പുകളെല്ലാമണിഞ്ഞു്, പാടല വണ്ണപട്ടുടുത്തു്, കനവാർകരികുന്തലോടുകൂടി, ഉത്തമപുഷ്പമാലകഠം അല്പമെങ്കിലും വാടാതെ തെളിഞ്ഞു. ഈ മാല്യങ്ങഠം ധരിച്ചു് ജാജ്വല്യമാനമായി മുന്നിൽ നില്ക്കുന്ന ദേവീസീതയെ ഹവ്യവാഹനൻ ശ്രീരാമചന്ദ്രനുനൽകി. സർവ്വകർമ്മ സാക്ഷിയായ പാവകദേവൻ രഘുപതിയോടു് അരുളിച്ചെയ്തു:-

"പ്രഭോ ശ്രീരാമ, അവിടുത്തെ ധർമ്മപത്നി സീതാദേവി ഇതാ നില്ക്കുന്നു. യാതൊരുവിധദോഷവും ജാനകീദേവി ചെയ്തില്ലെന്നു് അറിയാമല്ലൊ. വാക്കോ, ഹൃദയമോ, നോട്ടമോ, മനസ്സോകൊണ്ടു്, അവിടുത്തെ തള്ളിയ നിലയിൽ ഒരി ക്കലും ഈ സുരചിത്ര നടന്നിട്ടില്ല. വീര്യംകൊണ്ടു് ഗർവ്വിഷ്ഠനായ രാവണൻ ദേവിയെ അപഹരിച്ചു. ശൂന്യാരണ്യത്തിൽനിന്നു് വേർപെട്ട ദേവി വളരെയ യധികം വലയുകയും അഴലിലാഴുകയുംചെയ്തു. എന്നാൽ ഹൃദയത്തിൽ അവിടുത്തെ അടച്ചിട്ടിരുന്നതിനാൽ ദേവിക്കു് അവലംബമായിരുന്നതു് നിന്തിരുവടി മാത്ര മാണു്. അവിടുത്തെ സ്മരിച്ചുകൊണ്ടുമാത്രമാണു് ദേവി വസിച്ചിരുന്നതും. വി കൃതങ്ങളും ഘോരാകാരകളുമായ രക്ഷഞ്ചരികഠം ചുററം കാവലിരുന്നു് പലപ്ര കിട്ടും പഴികളും പറഞ്ഞുവെങ്കിലും ആ അരക്കരെയൊന്നും അവിടുത്തെ സ്മരി ക്കുന്ന ദേവി ഗണിച്ചില്ല. യാതൊരുവിധദോഷവുമേല്ക്കാത്ത, ഏതൊരു ദോഷ ത്തെയും നശിപ്പിക്കുന്ന, നിർമ്മലചിത്തയായ ദേവിയെ സ്വീകരിക്കു. യാതൊന്നും ഇങ്ങോട്ടുപറയുകയേ വേണ്ട; അവിടുത്തോടു് ഞാൻ ആജ്ഞാപിക്കുകതന്നെയാണു് ഇപ്പോഠം."

ശ്രീരാമചന്ദ്രൻെറ വദനം ഏററവും തെളിഞ്ഞുവിളങ്ങി. ആ ധാർമ്മികാ ഗ്രേഹസരൻെറ നേത്രങ്ങളിൽ അശ്രുനിറഞ്ഞു. അല്പനേരം ചിന്തിച്ചുകൊണ്ടു് വാക്യജ്ഞസത്തമനായ ദേവൻ-ദൃഢവിക്രമനും അതിതേജസ്സിയന്നവനും, രൂപ മെട്ടത്ത ധീരന്മമായ ദേവൻ-അമരവരനോടരുളിച്ചെയ്തു:—

"മംഗളരൂപണിയാണു് മൈഥിലി. മൂന്നുലോകങ്ങളിലും ദോഷലേശ മില്ലാത്ത ഒരുവ്യക്തി സീത മാത്രമെയുള്ളു. ഇതു് എനിക്കു് തികച്ചും അറിയു കയുംചെയ്യും. എന്നാൽ രാവണൻെറ അന്തഃപുരത്തിൽ അനേകം നാഠംവസിച്ചു

വളായ വൈദേഹിയെ പരീക്ഷിക്കാതെ സ്വീകരിച്ചാൽ സജ്ജനങ്ങൾ, "കഷ്ടം മൂഢനായ ദശരഥനന്ദനൻ, അതികാമിയായ രാമൻ" എന്നിങ്ങനെ പറയും. നിർമ്മലഭക്തി എന്നിലുള്ളവരും, എന്റെ ഹൃദയഗതിയ്ക്കനുസരിച്ച് നടക്കുന്നവരും, എന്തൊന്നിനെ സമീപിച്ചുവോ അവിടം മുഴുവൻ പരിശുദ്ധിയാക്കുന്നവരും, ഈ ജനകരാജകുമാരിയെ മുപ്പാരിന്റേയും വിശ്വാസത്തിനുവേണ്ടി മാത്രമാണ് മഹാലോകമദ്ധ്യത്തിൽവെച്ച് ഞാനിങ്ങനെ ചെയ്തത്. സത്യത്തെ ഉപാസിക്കുന്ന ഞാൻ ചെന്തീയിൽ ചാടുന്ന പ്രിയതമയെ തടുക്കാത്തത് അതുകൊണ്ടാണ്. രാവണനല്ല, ആരുതന്നെയായാലും, സമുദ്രം തീരത്തെ എന്നപോലെ ഈ ആര്യലോചനയെ അതിക്രമിക്കുകയില്ല. സ്വന്തം തേജസ്സുകൊണ്ട് എന്തിൽനിന്നും രക്ഷനേടുവാൻ സീതയ്ക്ക് സാധിക്കും. മഹാദുഷ്ടനായ രാവണന്ന് മനസ്സുകൊണ്ടു പോലും എന്റെ ധർമ്മപത്നിയെ, അഗ്നിജ്വാലകളെ എന്നപോലെ തീണ്ടുവാൻ സാധിക്കുന്നതല്ല. രാവണന്റെ അന്തഃപുരത്തിലെ ഐശ്വര്യങ്ങളെയൊന്നും സതീരത്നമായ ദേവി ഒന്നു കടാക്ഷിക്കുക പോലുമില്ല. സൂര്യനിൽനിന്നു പ്രഭ വിട്ടു നില്ക്കാത്തതുപോലെ, എന്നിൽനിന്നു സീതയെ മാററുവാൻ ഒരുശക്തിക്കും ഒരിയ്ക്കലും സാദ്ധ്യവുമല്ല. ത്രിഭുവനങ്ങളിലുംവെച്ച് സംശുദ്ധയായ ദേവി ജനകാത്മജയെ, എനിക്ക് ഉപേക്ഷിക്കുവാൻ സാധിക്കുന്നതുമല്ല. ധീരനായ ഒരുവനു് കീർത്തിയെ വിടുവാൻ കഴിയുമോ? ഇതിൽനിന്നെല്ലാം ഉപരിയായി, ജഗത്തെല്ലാം ബഹുമാനിക്കുന്നവരും നിർമ്മലസ്നേഹമുള്ളവരുമായ നിങ്ങൾ പറയുന്നതേതോ അതു കേൾക്കേണ്ട കടമ എനിക്ക് ഉണ്ടല്ലോ."

തിരുവുള്ളത്തിൽ വിചാരിച്ച കാര്യങ്ങൾ ഇത്തരത്തിൽ വ്യക്തമാക്കിയപ്പോൾ, ദേവന്റെ നിസ്തുല്യസച്ചരിതത്തെ, അമേയപ്രഭാവമുള്ള ദേവന്മാർ സ്തുതിച്ചുതുടങ്ങി. അനശ്വരയശസ്വിയായ ശ്രീരാമചന്ദ്രൻ, പ്രിയതമയായ സാക്ഷാൽ മഹാലക്ഷ്മി സീതയെ സ്വീകരിച്ചു. സുഖാർഹനായ നിന്തിരുവടി മനസ്സുഖത്തോടെ ലോകങ്ങളുടെ മുന്നിൽ സ്വതേജസ്സ് വ്യക്തമാക്കിനിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഇരുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

## നൂററിഇരുപത്തിരണ്ടാം സർഗ്ഗം. (ദശരഥദർശനം)

ശ്രീരാമദേവന്റെ ശ്രേഷ്ഠങ്ങളായ വാക്കുകൾ ത്രിലോകവന്ദ്യനായ ജഗദീശ്വരൻ മഹാദേവൻ കേട്ട് നല്ലവാക്കുകൾ ഇങ്ങിനെ പറഞ്ഞു:—

"പുഷ്ക്കരാക്ഷ, മഹാബാഹോ, പരന്തപ, വിശാലവക്ഷസ്സുള്ള സത്യപരാക്രമീ, ആയുധമെടുത്തവരിൽ അദ്വിതീയനായ ഭവാൻ, ഈ കർമ്മങ്ങളെല്ലാം ചെയ്തുകഴിഞ്ഞുവല്ലൊ; ലോകത്തിന്നുമുഴുവൻ രാവണഭയമാകുന്ന അന്ധകാരമുണ്ടായിരുന്നതു്, ഭാഗ്യസൂര്യനായ അങ്ങയുടെ ഉദയംകൊണ്ടു് നശിച്ചുകഴിഞ്ഞു. അധർമ്മവൃക്ഷത്തെ പറിച്ചെടുത്തു്, തൽസ്ഥാനത്തു് ധർമ്മദ്രുമംനട്ടു. ദുഃഖാബ്ധിയിൽ പതിച്ച ഭരതൻ, യശസ്വിനിയായ കൗസല്യ, കൈകേയി, ലക്ഷ്മണമാതാവായ സുമിത്ര ഇവരെക്കണ്ടു്, അയോദ്ധ്യാ മഹാരാജ്യചക്രവർത്തിയായി സുഹൃത്തുക്കൾക്കും പ്രജകൾക്കും സന്തുഷ്ടി നൽകുക; അമേയബലവാനെ, ഇക്ഷ്വാകുവംശത്തിനെ സുദൃഢമാക്കിനിത്തുക; അശ്വമേധം തുടങ്ങിയ ഉത്തമയജ്ഞങ്ങൾ യഥാവിധി കഴിച്ചു്, യഥേഷ്ടം ബ്രാഹ്മണശ്രേഷ്ഠന്മാക്കു് ധനമേകി, ആക്കും ഇന്നുവരെ സാധിച്ചിട്ടില്ലാത്ത യശസ്സാജ്ജിച്ചു്, അവിടുന്നു് ത്രിദിവത്തിലേക്കു് പോയാലും. ഈ വിമാനത്തിൽ ഭവാൻെറ പിതാവു്—ദശരഥനൃപേന്ദ്രൻ—മത്ത്യലോകത്തിൽവെച്ചു് കീത്തിയേറിയ ഗുരു—ഇരിക്കുന്നു. സകലശ്രീകളുമൊത്തപുത്രനായ അങ്ങയാൽ പിതാവു് എന്നും സ്വൎഗ്ഗലോകവാസിയാണു്. അനുജൻ ലക്ഷ്മണനോടുകൂടി പിതാവിനെ നമസ്ക്കരിക്കു."

മഹാദേവമൊഴി കേട്ട കാകുൽസ്ഥൻ ലക്ഷ്മണനോടുകൂടി വിമാനസമീപത്തിൽചെന്നു്, സസുഖമിരിക്കുന്ന താതനെ അഞ്ജലികൂപ്പി വണങ്ങി. വെൺപട്ടുടുത്തു് ആത്മശോഭകൊണ്ടു് നാലുദിക്കും പ്രശോഭിച്ചുകൊണ്ടിരിക്കുന്ന അച്ഛനെ, അനുജനൊന്നിച്ചുചെന്ന മഹാപ്രഭു തൃക്കൺപാത്തു. ആനന്ദാശ്രുക്കളണിഞ്ഞു് വിമാനസംസ്ഥിതനായിരിക്കുന്ന മഹാരാജാദശരഥൻ പ്രാണാധികപ്രിയനായ പുത്രനെ മടിയിലിരുത്തി, ദീർഘബാഹുക്കളാൽ കെട്ടിപ്പിടിച്ചു് ഇപ്രകാരം തുടർന്നു:—

"രാമാ, ഈ സ്വൎഗ്ഗം എനിക്കു് എത്രയോ നിസ്സാരം, ദേവർഷിമാരുടെ ബഹുമാനത്തേയും ഞാൻ കണക്കാക്കുന്നില്ല. നീ പിരിഞ്ഞിരിക്കുന്ന എനിക്കു് ഇതൊന്നും സുഖമേകുന്നതല്ലെന്നുള്ളതു് സത്യമാണു്. നിന്നെ നാട്ടിൽനിന്നു പറഞ്ഞയയ്ക്കുവാൻ കൈകേയി പറഞ്ഞതു മുഴുവൻ എൻെറ ഹൃദയത്തിൽ മായാതെ കിടക്കുന്നുണ്ടു്. കുമാരാ, അനുജനൊന്നിച്ച നിന്നെ ഇന്നു ക്ഷേമത്തോടുകൂടി കാണുവാനും ആലിംഗനം ചെയ്യുവാനും സാധിച്ചതിൽ, എല്ലാവിധത്തിലുമുള്ള ദുഃഖവും, മഞ്ഞു് ഭാസ്ക്കരനെയെന്നപോലെ എന്നിൽനിന്നും വിട്ടുപിരിഞ്ഞിരിക്കുന്നു. ധർമ്മാത്മാവായ കഹോലൻ എന്ന ബ്രാഹ്മണനെ അഷ്ടാവക്രാമുനി

കരകയററിയതുപോലെ, മഹാനും ഉത്തമോത്തമനുമായ നീ എന്നെ ഉയർത്തി ക്കഴിഞ്ഞു. ഹേ പുരുഷോത്തമ, ദേവേന്ദ്രൻ എന്നോട് ഇപ്പോഠം എല്ലാകാര്യ ങ്ങളും പറഞ്ഞു. രാവണനിഗ്രഹത്തിനുവേണ്ടിയാണ്. ഇങ്ങിനെയെല്ലാം ചെയ്യതെന്നു് മനസ്സിലായി. പരന്തപനായ മകനേ, അരണ്യത്തിൽനിന്നു് മടങ്ങിയെത്തിയ നിന്നെ സസന്തോഷം കാണുവാൻ സാധിക്കുന്ന കൗസല്യ ഭാഗ്യവതിയും കൃതാത്ഥയുമാണ്. അയോദ്ധ്യാരാജ്യത്തിലെ പൗരന്മാർ കൃതകൃത്യ രാണ്. നഗരത്തിലെത്തുന്ന നിന്നെ വീണ്ടും അവർക്കു് കാണുവാൻ സാധിക്കു മല്ലൊ. ശക്തനും ഭക്തനും നർമ്മചാരിയും, വിശുദ്ധിമാനുമായ ഭരതനെ ചെന്നു കണ്ടു്, അവനോടുകൂടിച്ചേന്നു്, അയോദ്ധ്യാനഗരിയിൽ സ്വർണ്ണസിംഹാസന ത്തിലിരുന്നു് അഭിഷേകം കഴിക്കുന്നതു് കാണാൻ ഞാൻ ആഗ്രഹിക്കുന്നു. മഹാ ബുദ്ധിമാനായ സൗമിത്രിയോടും, സതീരത്നമായ സീതയോടുംകൂടി നീ പതിനാലു വർഷങ്ങഠം കാട്ടിൽ വസിച്ചു്, സത്യസാഗരത്തെ കടന്നുവല്ലൊ. നിന്റെ വനവാസം അവസാനിച്ചു; സത്യം നീ പൂർണ്ണമായി നിറവേററി. മഹായുദ്ധ ത്തിൽ രാവണനെ നിഗ്രഹിച്ചു് അമരന്മാർക്കു് ആനന്ദമേകിയ കർമ്മം എത്ര മാത്രം ശ്ലാഘിച്ചാലും അധികമാകുന്നതല്ല. അനശ്വരകീർത്തികൈവരിച്ച നീ സഹോദരന്മാരോടുകൂടി അയോദ്ധ്യയിൽ നീണാഠം വസിക്കുക.''

തമ്പുരാന്റെ ഈ വാക്കുകഠം കേട്ട ശ്രീരാമചന്ദ്രൻ തൊഴുതുകൊണ്ടു് അഭ്യ ത്ഥിച്ചു:—

''ധാർമ്മികാഗ്രേസരനായ പ്രഭോ, ചെറിയമ്മ കൈകേയിയിലും അനുജൻ ഭരതനിലും കനിവുണ്ടാകണേ. ''നിന്നെ മകനോടുകൂടി ഞാൻ ഉപേക്ഷിക്കുന്നു'' എന്നിങ്ങനെ കൈകേയിയോടു പറഞ്ഞതു്—ആ ഘോരശാപം, അനുജനും അമ്മയും ഏല്ക്കരുതേ.''

വിനീതനായി തൊഴുതുകൊണ്ടു നില്ക്കുന്ന പുത്രനോടു് ''അങ്ങിനെത്തന്നെ'' എന്നു പറഞ്ഞു്, അടുത്തു നില്ക്കുന്ന ലക്ഷ്മണനെ ഗാഢഗാഢം പുണന്നുകൊണ്ടു് മഹാരാജാവു്:—

''ലക്ഷ്മണാ, സീതാസമേതനായ രാമനെ ഭക്തിയോടെ വേണ്ട ശുശ്രൂഷ കഠം ചെയ്യതു് എന്നെ അതീവ സന്തുഷ്ടനാക്കി; ധർമ്മഫലത്തെ നീ നേടിക്കഴി ഞ്ഞു. ധർമ്മജ്ഞനായ കുമാരാ, നീ ധർമ്മത്തെ ഇനിയും നേടും; എന്നും എവി ടേയും പരന്ന കീർത്തിയും ഉണ്ടാകും; രാമന്റെ അനുഗ്രഹത്തിൽ നിനക്കു് സ്വർഗ്ഗ

പ്രാപ്തിയും മഹത്വവും മോക്ഷവും സിദ്ധിക്കും. സുമിത്രാനന്ദവർദ്ധകനായ ഉണ്ണീ, സർവ്വലോകത്തിലും നന്മ പുലർത്തുന്ന പുരാണപുരുഷനാണ് രാമൻ. ഈ പുരുഷോത്തമനെ മൂന്നുലോകത്തിലുമുള്ള ഋഷിവര്യന്മാരും സിദ്ധന്മാരും ഇന്ദ്രനെ പുരസ്കരിച്ചുകൊണ്ട് പൂജിക്കുന്നതു നോക്കു. ലക്ഷ്മണാ, അതിഗൂഢമായ ദേവഹൃദയം ശക്രൻ എന്നോടു പറഞ്ഞു. ഏതൊരാൾക്കും വ്യക്തമല്ലാത്ത സാക്ഷാൽ അക്ഷരപരബ്രഹ്മമാണ്–പരന്തപനായ ദേവദേവനാണ്–രാമൻ എന്ന പുണ്യനാമധേയത്തിൽ വന്നിട്ടുള്ളത് എന്നു്. വൈദേഹീ സഹിതനായ രാമനെ ഭക്തിയോടെ ശുശ്രൂഷ ചെയ്തതുകൊണ്ട് ധർമ്മാചരണവും, അമേയയശസ്സും നീ നേടിക്കഴിഞ്ഞു.

വീരസൗമിത്രിയെ സാമോദം അഭിനന്ദിച്ച നൃപേന്ദ്രൻ, സമീപത്തിൽ തൊഴുതു നില്ക്കുന്ന സ്നുഷയെ (പുത്രപത്നിയെ) മകളേ എന്നിങ്ങനെ അതിമധുരമായി വിളിച്ചു, മന്ദഹാസത്തോടെ തുടന്നു:—

"മകളേ, രാമൻ ഇങ്ങിനെ നിന്നെ ഉപേക്ഷിച്ചതിൽ ഒട്ടും കോപം തോന്നരുതു്. നിന്റെ ഹിതാനുവർത്തിയായ രാമൻ ചെയ്തതു്, നിന്റെ ശുദ്ധിക്കുവേണ്ടിമാത്രമാണ്. ഓമനമകളേ, നീ ചെയ്ത കൃത്യങ്ങൾ ഏതൊരുവൾക്കും ദുഷ്കരംതന്നെ, സംശയമില്ല. നിന്റെ ചാരിത്രവ്രതം അനുസരിക്കുവാൻമാത്രം ചിലപ്പോൾ ചിലക്കു സാധിച്ചെന്നു വന്നേക്കാം. നിന്റെ ഈ കൃത്യങ്ങൾ, ഏതൊരു സ്ത്രീയശസ്സിനേയും തോല്പിക്കും. ഭർത്തൃശുശ്രൂഷയെപ്പററി നിന്നോടൊന്നും പറഞ്ഞുതരേണ്ട ആവശ്യമേയില്ല. എന്നാൽ എന്തെങ്കിലുമൊന്നു് ഉപദേശിക്കേണ്ട കടമ എനിക്കുള്ളതിനാൽ, ഒന്നുമാത്രം പറയാം; നിന്റെ പരദൈവമാണ് രാമൻ."

പുത്രന്മാരോടും സ്നുഷയായ സീതാദേവിയോടും ഇത്തരത്തിൽ പറഞ്ഞ മഹാരാജാ ദശരഥൻ, വിമാനമേറി വിണ്ണിലേക്ക് സസന്തോഷം പോയി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡത്തിൽ നൂററിഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.**

---

## നൂററിഇരുപത്തിമൂന്നാം സർഗ്ഗം. [ഇന്ദ്രവരദാനം]

ധന്യാത്മാവായ ദശരഥ മഹീപതി പോയശേഷം മഹേന്ദ്രൻ, തൊഴുതു നില്ക്കുന്ന ശ്രീരാമനോടു് അത്യാനന്ദത്തോടെ അരുളിച്ചെയ്തു:—

"ഹേ പരന്തപ, ഞങ്ങളുടെ ദർശനം ഭവാനു് അമോഘമായിത്തീരട്ടെ. ഞങ്ങൾ എല്ലാവരും ഏററവും സന്തുഷ്ടരായിത്തീൎന്നു. ഇഷ്ടമെന്തായാലും പറയൂ."

മഹാത്മാവായ ശതക്രതു പ്രസാദിച്ചു് ഇങ്ങിനെ അരുൾ ചെയ്തതു കേട്ടപ്പോൾ, മനംതെളിഞ്ഞ രഘുപതി സാഹ്ലാദം അറിയിച്ചു:—

"ഹേ അമരേശ്വര, അവിടേക്കു് എന്നിൽ പ്രീതിയുണ്ടു് എങ്കിൽ, എന്റെ ആഗ്രഹം നിറവേററിത്തരുക. എനിക്കുവേണ്ടി അടരാടി ജീവൻ വെടിഞ്ഞു് അന്തകാലയമണഞ്ഞിട്ടുണ്ടു് അനേക വാനരവീരന്മാർ. അവരെല്ലാവരും പൂർവ്വവൽ ജീവനോടുകൂടി എഴുന്നേൽക്കട്ടെ. ഞാൻ കാരണം പത്നീപുത്രന്മാരോടു വേർപെട്ടു് മരണത്തെ പുല്ലുപോലെ ഗണിച്ചു്, എന്റെ പ്രിയത്തിനുവേണ്ടി യുദ്ധം ചെയ്തവരാണു് അവർ. ആ കപികളെല്ലാം സ്വകുടുംബങ്ങളോടുകൂടി സംയോജിക്കട്ടെ. അവിടുത്തെ അനുഗ്രഹത്താൽ എനിക്കുവേണ്ട വരം ഇതാണു്. കപിപ്പടകളുടെ വേദനയും വ്രണങ്ങളും മാറണം. ബല പൗരുഷങ്ങളോടെ ഋക്ഷസംഘവും എന്റെ മുന്നിൽ കാണണം. സ്വച്ഛജലപൂർണ്ണമായ ആറുകൾ, അകാലങ്ങളിൽകൂടിപുഷ്പഫലമൂലാദികൾ, ഇവ വാനരന്മാർ വസിക്കുന്ന വനങ്ങളിൽ ഉണ്ടാകണം."

മഹാത്മാവായ രഘുവരന്റെ ആഗ്രഹമറിഞ്ഞ സ്വർഗ്ഗലോകാധിപൻ, പ്രീതിയെ വ്യക്തമാക്കുന്ന മറുപടി പറഞ്ഞു:—

"ദാശരഥി രാമാ, ഉണ്ണീ, ഭവാൻ ചോദിച്ച വരം ഏററവും വലുതാണു്. എന്നാൽ ഇതിന്നുമുമ്പു് ഒരിയ്ക്കലും ഞാൻ രണ്ടുവാക്കു് പറഞ്ഞിട്ടില്ല. അങ്ങയുടെ ഇംഗിതംപോലെ എല്ലാം ശരിപ്പെടും. അരക്കന്മാരിൽനിന്നു് ഹതരായ വാനരന്മാർ, ഋക്ഷവരന്മാർ എല്ലാവരും എഴുന്നേൽക്കും. കയ്യും മുഖവും മുറിഞ്ഞവരുടെ വേദനകളും വ്രണങ്ങളും മാറി പൂർവ്വാധികം ബലപൗരുഷത്തോടെ, ഉറക്കത്തിൽനിന്നു് ഉണരുന്നതുപോലെ എഴുന്നേല്ക്കും. സുഹൃത്തുക്കൾ ബന്ധുക്കൾ എന്നിവരൊന്നിച്ചു് സന്തുഷ്ടഹൃദയരായി അവർ ചെന്നുചേരുകയും ചെയ്യും. ദേവദേവ, അവർ അധിവസിക്കുന്ന അടവികളിൽ അകാലത്തും വിചിത്ര പുഷ്പങ്ങളോടെ കായ്ക്കുന്ന മരങ്ങളും, നിർമ്മലജലം നിറഞ്ഞ നദികളും ഉണ്ടാകും."

സർവ്വവ്രണങ്ങളും കലകളോടുകൂടി മാറിയ വാനരപ്പട, നിദ്രയിൽനിന്നെ

ന്നപോലെ എഴുന്നേററു. എന്തെല്ലാമാണു് സംഭവിച്ചതു് എന്നു് അത്ഭുതത്തോടെ അങ്ങുമിങ്ങും നോക്കി. സാനുജനായി നില്ക്കുന്ന കോദണ്ഡപാണിയെ എല്ലാ വാനരന്മാരും വിനീതരായി വണങ്ങിനിന്നു.

ഇങ്ങിനെ ഉദ്ദേശിച്ച കാൎയ്യമെല്ലാം പരിപൂൎണ്ണമായി സാധിച്ചു്, അചിന്ത്യതേജസ്സാനും ലക്ഷ്മണാനുചിതനായി നില്ക്കുന്ന ശ്രീരഘുരാമനെ കണ്ട ദേവമുഖ്യന്മാർ എല്ലാവരും ഏററവും സ്തുതിച്ചു. സ്തുത്യാൎഹനായ ദേവനോടു് വീണ്ടും അഭ്യൎത്ഥിച്ചു:—

"ദേവാ, അയോദ്ധ്യാനഗരിയിലേക്കു് പോയാലും. വീരാഗ്രേസരാ, കപിവരന്മാരെ പിരിച്ചയയ്ക്കൂ; സ്നേഹസ്വരൂപിണിയും സതീമണിയുമായ സീതാദേവിക്കു് ആശ്വാസമേകു; വ്യസനാബ്ധിയിൽ കളിച്ചു് വ്രതങ്ങളം സ്വീകരിച്ചിരിക്കുന്ന അനുജൻ ഭരതനേയും, മഹാത്മാവായ ശത്രുഘ്നനേയും, എല്ലാ മാതൃജനങ്ങളേയും കണ്ടു് സന്തോഷമേകു; ഹേ പരന്തപ, യഥാൎഹം, യഥാവിധി അഭിഷേകം നടത്തി എല്ലാ പൗരന്മാരേയും ആഹ്ളാദിപ്പിക്കു."

സൗമിത്രിയുതനായ ശ്രീരാമനോടു് അമരവരൻ ദേവേന്ദ്രൻ ഇത്ഥം പറഞ്ഞു് അനുവാദം വാങ്ങി, അത്യാനന്ദത്തോടെ ദേവവൃന്ദങ്ങളോടൊത്തു് സൂൎയ്യസങ്കാശമായ വിമാനത്തിൽ കയറി വിണ്ണിലേക്കു് ഉയൎന്നു് മറഞ്ഞു. അനുജൻ ലക്ഷ്മണനോടുകൂടി ദേവന്മാരെ മുഴുവൻ വണങ്ങിയ ശ്രീരാമൻ അന്നു് എല്ലാവരോടും ലങ്കയിൽ താമസിക്കുവാൻ ആജ്ഞകൊടുത്തു. ശ്രീരാമലക്ഷ്മണ പരിപാലിതമായ ആ വൻപട സന്തോഷമാൎന്നു്, മുഴുതിങ്കളാൎന്ന നിശയെപ്പോലെ, സ്വപ്രഭയാൽ ജ്വലിച്ചു് എല്ലായിടത്തും വിളങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം നൂററിഇരുപത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തിനാലാം സൎഗ്ഗം. [വിഭീഷണസൽക്കാരം]

ആ രാത്രി സുഖമായി വസിച്ചു് പ്രഭാതത്തിൽ സുഖമായി എഴുന്നേററ ശത്രുമൎദ്ദനൻ ശ്രീരാമദേവനെ കൈകൂപ്പിക്കൊണ്ടു് വിഭീഷണൻ വിജയം ചോദിച്ചു് പറഞ്ഞു:—

"കുളിക്കുവാനുള്ള വെള്ളം കുറിക്കൂട്ടുകൾ, വാസനദ്രവ്യങ്ങൾ, ആഭരണങ്ങൾ, ദിവ്യങ്ങളായ ചന്ദനങ്ങൾ, അനേകവിധ കുസുമമാല്യങ്ങൾ തുടങ്ങിയ എല്ലാം ഇതാ സൈരന്ധ്രിമാരും താമരപ്പൂവിതൾപോലെ വിശാലലോചനകളായ തരുണീരത്നങ്ങളും തയ്യാറാക്കിയിരിക്കുന്നു. പ്രഭോ, അവിടുത്തെ യഥോചിതം ഇവർ നീരാടിക്കും. അടിയനെ അനുഗ്രഹിക്കുവാൻവേണ്ടി ഇതെല്ലാം സ്വീകരിക്കണേ."

വിഭീഷണൻ ഇങ്ങിനെ അറിയിച്ചപ്പോൾ കാകുൽസ്ഥൻ മറുപടി അരുൾചെയ്തു:—

"ലങ്കേശ്വരാ, സുഗ്രീവൻ തുടങ്ങിയ വാനരേശ്വരന്മാരെ സ്നാനത്തിനുവേണ്ടി ക്ഷണിക്കൂ. അത്രമാത്രം അവരെല്ലാം ക്ഷീണിച്ചിട്ടുണ്ടു്. എന്റെ വിജയത്തിനുള്ള അശ്രാന്തപരിശ്രമമാണു്, സുഖാർഹരായ അവരെ ഇങ്ങിനെ പരവശമാക്കിയിട്ടുള്ളതു്. വിഭീഷണ, മഹാബാഹുവും, സുകുമാരനും, സത്യമാർഗ്ഗത്തിൽ സുസ്ഥിരനും, ധർമ്മചാരിയുമായ കൈകേയീ പുത്രൻ ഭരതനോടുകൂടിയല്ലാതെ, സ്നാനമോ ഉത്തമവസ്ത്രാഭരണങ്ങളോ സ്വീകരിക്കുവാൻ എനിക്കു് ഇഷ്ടമില്ല. രാക്ഷസേശ്വര, അതുകൊണ്ടു് ഞാൻ ഇതാ ഉടനെ അയോദ്ധ്യയിലേക്കു് പുറപ്പെടുകയായി. അങ്ങോട്ടുള്ള വഴി ഏററവും ദുർഗ്ഗമായിട്ടുള്ളതാണല്ലോ."

ഇതു കേട്ട വിഭീഷണൻ വീണ്ടും പറഞ്ഞു:—"മഹാ പ്രഭോ, ഒരൊററ ദിവസംകൊണ്ടു് അവിടുത്തെ അയോദ്ധ്യയിൽ എത്തിക്കാം. അവിടുത്തേക്കു് മംഗളം ഭവിയ്ക്കട്ടെ. എന്റെ സഹോദരൻ കുബേരന്റെ വിമാനം—മഹാശക്തനായ രാവണനാൽ യുദ്ധത്തിൽ തോല്പിച്ച പുഷ്പകം—ദിവ്യവും ഉത്തമവും മനോഗതിയ്ക്കനുസരിച്ചുപോകുന്നതും, ആദിത്യശോഭയാർന്നതുമായ ദിവ്യവിമാനം—അവിടുത്തേയ്ക്കുവേണ്ടി ഇവിടെ സൂക്ഷിച്ചിട്ടുണ്ടു്. കാർമേഘതുല്യമായ ആ ശ്രേഷ്ഠവാഹനമിതാ നില്ക്കുന്നു. ഇതിൽ കയറി യഥേഷ്ടം അവിടുത്തേക്കു് അയോദ്ധ്യയിലേക്കു് എഴുന്നെള്ളാം. ഞാൻ അനുഗ്രഹിക്കപ്പെടുവാൻ അർഹനാണെങ്കിൽ, അവിടുത്തെ കാരുണ്യത്തിനുതക്ക ഗുണങ്ങൾ എനിക്കു് ഉണ്ടെങ്കിൽ, എന്നിൽ നിന്തിരുവടിക്കു് സ്നേഹമുണ്ടെങ്കിൽ, അനുജനായ ലക്ഷ്മണനോടും സഹധർമ്മിണിയായ ജനകാത്മജയോടുംകൂടി, അടിയൻ ആഗ്രഹിക്കുന്ന സർവ്വ ആഗ്രഹങ്ങൾക്കനുസരിച്ചു് അർച്ചനകൾ സ്വീകരിച്ചു് ഇന്നിവിടെ താമസിച്ചു് പിന്നീടു് യാത്ര തിരിക്കാം. സേനകളും സുഹൃത്തുക്കളുമൊത്തു് എല്ലാം ഒരുക്കിയ സൽക്കാരത്തെ സ്വീകരിക്കണം. നിന്തിരുവടിയിലുള്ള, വിശ്വാസത്താൽ, ബഹുമാന

ത്താൽ, ഭക്തിയാൽമാത്രമാണ് അടിയനിങ്ങിനെ അപേക്ഷിക്കുന്നതു്; ആജ്ഞാപിക്കുകയല്ല; നിന്തിരുവടിയുടെ വെറുമൊരു ദാസനാണ് ഈയുള്ളവൻ.''

കാരുണ്യവാരിധിയായ ശ്രീരാമൻ, രാക്ഷസന്മാരും വാനരന്മാരും കേട്ടുനില്ക്കത്തന്നെ സസ്നേഹം വിഭീഷണനോടു മറുപടി പറഞ്ഞതു് ഇങ്ങിനെയാണ്:—

''ലങ്കേശ്വരാ, പരന്തപനായ വിഭീഷണ, അമാത്യനെന്ന നിലയാലും, എല്ലാതരത്തിലുള്ള കൃത്യങ്ങളാലും, സർവ്വോപരി വൻമൈത്രിയാലും അങ്ങു് എന്നെ പൂജിച്ചു. അതിപ്രിയമായവയെല്ലാം ചെയ്തു കഴിഞ്ഞു. ഇപ്പോൾ പറഞ്ഞ കാര്യം ഞാൻ ചെയ്യുന്നതല്ല. ആശരേശ്വര, ഭരതകുമാരനെ കാണുവാൻ ഹൃദയം വെമ്പുകയാണ്. അമ്മമാരായ സുമിത്രാദേവി, കൗസല്യാദേവി, പുകഴാന്ന കൈകേയി, സുഹൃത്തുക്കൾ, ഗുരുവരന്മാർ, നാട്ടുകാർ, പ്രജകൾ, എന്നിവരെയെല്ലാം കാണുവാൻ വൈകിയതായി തോന്നുന്നു. ചിത്രകൂടപർവ്വതത്തിൽ, എന്നെകൊണ്ടുപോകുവാൻ അവരെല്ലാം വന്നിരുന്നു. പ്രണമം ചെയ്തു അഭ്യർത്ഥിച്ചിട്ടുപോലും അന്നു് ഞാനതു് ചെയ്തില്ല. രാക്ഷസചക്രവർത്തി വിഭീഷണ, അതിവേഗം വിമാനം കൊണ്ടുവരു. കാര്യങ്ങളെല്ലാം ഉദ്ദേശിച്ചപോലെ കഴിഞ്ഞിട്ടു് ഇവിടെ താമസിക്കുവാൻ എനിക്കു് എങ്ങിനെയാണ് ഇഷ്ടമുണ്ടാകുക. സൗമ്യനായ വിഭീഷണ, എനിക്കു് യാത്രാനുവാദം തരു; അങ്ങയാൽ ഞാൻ പൂജിക്കപ്പെട്ടവനായി; ഒരുവിധത്തിലുള്ള അസുഖവും തോന്നരുതേ; ഞാൻ അങ്ങയോടു് അപേക്ഷിക്കുകയാണ്.''

ലോകാന്തകനായ രഘുവരന്റെ വാക്കുകൾ കേട്ട വിഭീഷണൻ, അതിവേഗത്തിൽ പുഷ്പകവിമാനത്തെ വിളിച്ചു. സ്വർണ്ണചിത്രങ്ങളാൽ സുന്ദരമായി, വൈഡൂര്യരത്നത്തറചേർന്നു്, മുഴുവൻ തൂവെൺമയുള്ളതായി, ചുററും വരാന്തകളോടെ, ധ്വജങ്ങളും വെള്ളക്കൊടിക്കൂറകളുംകൊണ്ടു് അലംകൃതമായി, സുവർണ്ണവർണ്ണഹർമ്മ്യങ്ങളാൽ ഉജ്ജ്വലാഭമായി, സ്വർണ്ണപ്പങ്കജങ്ങൾ ഇടക്കിടക്കു് ഇണങ്ങി, നാലുപുറവും കനകക്കിങ്ങിണി മാലകൾ ചാർത്തി, മുത്തുരത്നജനവാതിലുകളോടുകൂടി, ചുററുഭാഗവും കുടമണികൾകൊണ്ടു് മധുരക്വാണത്തോടുകൂടി, മഹാമേരുശൃംഗം പോലെ വിശ്വകർമ്മനിർമ്മിതമായ ആ വിമാനം പ്രശോഭിച്ചു. മുത്തുകളാലും വെള്ളികളാലും മിന്നിത്തിളങ്ങുന്ന വൻമേടകൾ നിരന്നിട്ടുള്ളതും, വിചിത്ര പളുങ്കുനിലവും, വിചിത്രരത്നഖചിതസിംഹാസനങ്ങളും മികച്ച മേൽവിരിപ്പുകളും

ഉത്തുചേർന്നതും, മനോവേഗമുള്ളതും, ദുർജ്ജയമായിട്ടുള്ളതും ആയ പുഷ്പകത്തെ ദേവ സമീപത്തിലെത്തിച്ചു. വിവരമുണർത്തിച്ചു് വിഭീഷണൻ വണങ്ങിനിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിഇരുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തഞ്ചാം സർഗ്ഗം. [വാനരസമ്മാനം]

വിചിത്രകുസുമങ്ങളാൽ വിഭൂഷിതമായ പുഷ്പകത്തിനെ സമീപം നിർത്തിയ വിഭീഷണൻ തൊഴുതുകൊണ്ടു്, എന്താണു് ഞാൻ ചെയ്യേണ്ടതു്? എന്നു് വിനീത സ്നേഹങ്ങളോടെ ചോദിച്ചു. അതുകേട്ട ശ്രീരാമചന്ദ്രൻ അല്പം ആലോചിച്ചു് ലക്ഷ്മണൻ കേട്ടുനിൽക്കെ, വേഴ്ചയെ മുൻനിർത്തിക്കൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"രാക്ഷസകുലചക്രവർത്തിയായ വിഭീഷണാ, ഈ വാനരപ്പടയെല്ലാം അത്യധികം പ്രയത്നിച്ചു് യുദ്ധം ചെയ്തവരാണു്. പ്രാണഭയം കൂടാതെ, ഒട്ടും പിന്തിരിയാതെ പൊരുതിയ ഇവർക്കു് രത്നങ്ങൾ, ധനങ്ങൾ, മൈക്കോപ്പുകൾ എന്നിവ അങ്ങു് യഥോചിതം കൊടുക്കുക. ഉത്സാഹയുക്തരായ ഇവരോടുകൂടി യാണു് അങ്ങു് ലങ്കയെ വിജയിച്ചതു്. നിഷ്കളങ്കമായ കർമ്മങ്ങളാണു് കപി പ്പടകൾ ചെയ്തിട്ടുള്ളതു്. രത്നധനാദികളാൽ ഇവരുടെ പണിക്കൂലികൊടുക്കുക. മാന്യരായ ഈ കപിയൂഥപന്മാർ, കൃതജ്ഞനായ അങ്ങയാൽ സമ്മാനിക്കപ്പെ ട്ടാൽ കൃതകൃത്യരായിത്തീരും. ഇവരെല്ലാം, അങ്ങയെ—ദാനശീലനും, ദയാശീല നും, ജിതേന്ദ്രിയനും, സുസ്നേഹിതനുമായിട്ടാണു് കണക്കാക്കുന്നതു്. അതുകൊ ണ്ടുമാത്രമാണു് ഞാൻ ഇങ്ങിനെ പറയുന്നതു്. സ്നേഹവും ദയയുമുള്ള രാജാവി നെയല്ലാതെ സേനകൾ ആത്മാർത്ഥമായി സഹകരിക്കുകയില്ല. സദ്ഗുണവിഹീ നനായ നൃപതിയെ, പടകൾ യുദ്ധത്തിൽ ഉപേക്ഷിക്കുകതന്നെ ചെയ്യുക. അത്തരം മന്നവന്നു് നാശമാണു് ഫലം."

സ്വാമിയുടെ അഭിപ്രായമനുസരിച്ചു് വിഭീഷണൻ ധനരത്നാദികൾ അർഹ തയ്ക്കനുസരിച്ചു് കപിയൂഥന്മാർക്കു്, വിഭജിച്ചു് സസന്തോഷം ദാനം ചെയ്തു. വാനരേന്ദ്രന്മാർ ലങ്കേശ്വരസമ്മാനങ്ങൾ അത്യധികം സന്തുഷ്ടരായി സ്വീകരിച്ചു. അവരുടെ ആനന്ദപ്രകടനം കണ്ട രഘുപതി വിമാനത്തിൽ കയറി. ലജ്ജാവന തമുഖിയായ സീതാദേവിയെ മടിയിലിരുത്തി ലക്ഷ്മണസേവിതനായിരുന്നു.

വില്ലേന്തി സമീപം നില്ക്കുന്ന ലക്ഷ്മണൻ അങ്കതലത്തിലിരിക്കുന്ന മൈഥിലീദേവി, ശ്രീരാമചന്ദ്രൻ രണ്ടുപേരെയും കടാക്ഷിച്ചുകൊണ്ട്, വാനരന്മാരേയും സുഗ്രീവവിഭീഷണന്മാരേയും മാനിച്ചുകൊണ്ട് അരുളിച്ചെയ്തു:—

"പ്രിയ സുഹൃത്തുക്കളെ, മിത്രകാര്യം നിങ്ങൾ സ്തുത്യർഹമായി ചെയ്തുകഴിഞ്ഞു. ഇനി നിങ്ങൾ യഥേഷ്ടം അവരവരുടെ നിവാസസ്ഥലത്തേക്ക് പോകാൻ അനുവാദം തരുന്നു. ശത്രുസംഹാരിയായ ഒരു ചങ്ങാതിക്ക് എന്തെല്ലാം ചെയ്യാമോ അതു മുഴുവൻ സുഗ്രീവൻ എനിക്കുവേണ്ടി ചെയ്തു കഴിഞ്ഞു. അധർമ്മഭീരുവാണ് വാനരാജാവ്. സഖേ, സൈന്യങ്ങളോടുകൂടി കിഷ്ക്കിന്ധക്ക് മടങ്ങിക്കൊള്ളു. വിഭീഷണ, ഞാൻ അങ്ങയ്ക്ക് നൽകിയ ലങ്കാരാജ്യത്തിൽ സസുഖം വസിച്ചുകൊള്ളു. വിഭീഷണ, സർവ്വദേവന്മാരോടുംകൂടിയ ദേവേന്ദ്രൻ തന്നെ വന്നാലും അങ്ങയെ ഇന്നുമുതൽക്ക് എതിർക്കുവാൻ സാദ്ധ്യമല്ല. എന്റെ പിതാവിന്റെ രാജ്യത്തിലേക്ക്—അയോദ്ധ്യയിലേക്ക്—ഞാൻ പോകട്ടെ. നിങ്ങളോട് എല്ലാവരോടും യാത്ര ചോദിക്കുന്ന എനിക്ക് അനുവാദം തരു."

ദേവന്റെ യാത്രാവചനം കേട്ട വിഭീഷണാദിരാക്ഷസപ്രമുഖന്മാരും, മഹാശക്തരായ വാനരവീരന്മാരും അഞ്ജലികൂപ്പി അഭ്യർത്ഥിച്ചു:—

"മഹാപ്രഭോ, ഞങ്ങളേയും അവിടുന്ന് കൊണ്ടുപോകണേ. ഞങ്ങളെല്ലാവരും അയോദ്ധ്യാനഗരത്തിലേക്ക് വരുന്നു. കാട്ടിലും മേട്ടിലുംകൂടി ഞങ്ങൾ അതിശ്രദ്ധയോടുകൂടി നടന്നുകൊള്ളാം. മന്നോർമന്നവ, അവിടുത്തെ പട്ടാഭിഷേകം കൺകുളിർക്കെ കണ്ട്, കൗസല്യദേവിയേയും മററും നമസ്ക്കരിച്ച് ഞങ്ങൾ സ്വഭവനങ്ങളിലേക്ക് ഉടനെ മടങ്ങിക്കൊള്ളാം. തിരുവുള്ളമുണ്ടാകണേ."

സുഗ്രീവാദികപിപുംഗവന്മാർ ലങ്കേശ്വരനോടുകൂടി ഇങ്ങിനെ പറയുന്നതു കേട്ട ധർമ്മസ്വരൂപിരാഘവൻ സന്തോഷസമേതനായി വേഗത്തിൽ മറുപടി പറഞ്ഞു:—

"പ്രിയത്തിലുംവെച്ച് പ്രിയമാണ് നിങ്ങൾ ആവശ്യപ്പെട്ടത്. എന്റെ സുഹൃജനങ്ങളോടുകൂടി അയോദ്ധ്യയിൽ എത്താമല്ലൊ. ആമോദത്തോടെ ദിവസങ്ങൾ അയോദ്ധ്യയിൽ വസിക്കാമല്ലൊ. സുഗ്രീവാ, വാനരവീരന്മാരൊത്ത് വേഗത്തിൽ വിമാനത്തിലേറ. രാക്ഷസചക്രവർത്തിവിഭീഷണ, അമാത്യയുക്തനായ അങ്ങും കയറൂ."

ആ ദിവ്യമായ പുഷ്പകവിമാനത്തിലേക്ക് വാനരപ്പടയൊന്നിച്ച് സുഗ്രീവൻ ആരോഹണംചെയ്തു. അമാത്യന്മാരോടുകൂടി വിഭീഷണൻ സന്തോഷസമേതം ശ്രീരാമദേവനിർദ്ദേശം സ്വീകരിച്ചു. എല്ലാവരും കയറിയപ്പോൾ, അനുവാദത്താൽ, കുബേരപ്പുള്ളിവാഹനം നഭസ്ഥലത്തിലേക്ക് ഉയന്നു. രാജഹംസംപോലെയുള്ള ആ വാഹനത്തിൽ, ആമോദമിയന്ന ദേവൻ കുബേരന്റെ ശോഭയാന്നു് വിളങ്ങി. വാനരന്മാരും ഋക്ഷശ്രേഷ്ഠന്മാരും മഹാബലവാന്മാരായ അരക്കന്മാരും ഒട്ടുംതന്നെ തിങ്ങലില്ലാതെ ഇരിക്കത്തക്കവിധമായി ആ ദിവ്യവിമാനം.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിഇരുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്താറാം സർഗ്ഗം [അയോദ്ധ്യാപ്രതിയാനം]

അരയന്നയുക്തമായ ആ അതിശ്രേഷ്ഠവിമാനം ഉജ്ജ്വലശബ്ദത്തോടെ ഉയന്നു. ശ്രീരാമദേവന്റെ അനുഗ്രഹം എപ്പോൾ കിട്ടിയോ പുഷ്പകം ഉടനെ ഭൂസ്പർശം വിട്ടുകഴിഞ്ഞു. എല്ലാഭാഗത്തേക്കും തൃക്കൺപാത്തുകൊണ്ടു്, പൂർണ്ണചന്ദ്രവദനനായ ദേവൻ ജാനകീദേവിയോടു് ഇപ്രകാരം അരുളിച്ചെയ്തു:—

"സീതേ, കൈലാസശൃംഗതുല്യമായ ത്രികൂടത്തിൻ മുകളിൽ വിശ്വകർമ്മാവു് നിർമ്മിച്ച ഈ ഉൽകൃഷ്ടലങ്കാരാജ്യത്തെ നോക്കു. വൈദേഹി, മാംസവും രക്തവുംകൊണ്ടു് ചേറാർന്ന പോർക്കളം കാണു. വാനരപ്പടയും അരക്കസംഘവും ഇവിടെയാണു് യുദ്ധംചെയ്തതു്. ക്രൂരൻ കൊലസ്ഥലമായിക്കിടക്കുന്നതു നോക്കൂ. വിശാലലോചനേ, മഹാദ്രോഹി അരക്കർകോൻ, ദേവിയെ അപഹരിച്ച കാരണത്താൽ ഞാൻ കൊന്ന രാവണൻ, ഇതാ ഇവിടെയാണു് കിടന്നിരുന്നതു്. രാക്ഷസപ്രമുഖന്മാരായ കുംഭകർണ്ണനും പ്രഹസ്തനും ഹതരായി. വാനരകേസരിയായ ഹനുമാനാൽ ധൂമ്രാക്ഷൻ–മഹാത്മാവായ സുഷേണനാൽ വിദ്യുന്മാലി–മഹായുദ്ധത്തിൽ ഇന്ദ്രജിത്തിനെ ലക്ഷ്മണൻ–വികടനായ ദൈത്യവരൻ അംഗദനാൽ–ദുജ്ജയന്മാരായ വിരൂപാക്ഷൻ, മഹാപാർശ്വൻ, മഹോദരൻ, അകമ്പനൻ തുടങ്ങിയ ശക്തരായ അരക്കന്മാർ–മൃതരായതു് ഈ അടർക്കളത്തിൽവെച്ചാണു്. അനേകം സപത്നിമാരാൽ പരിവൃതയായ മണ്ഡോദരി, കണ്ണുനീർ ധാരധാരയായി വർഷിച്ചു് ദീനദീനം വിലപിച്ചു. ഹേ സുകുമാരാംഗി, ഇതാ സമുദ്രക്കടവു് കാണുന്നു. ഞങ്ങൾ എല്ലാവരും സാഗരം കടന്നു് രാത്രി കഴിച്ചുകൂട്ടിയതു് ഇവിടെ

വെച്ചാണ്. സീതേ, ദേവിയെച്ചൊല്ലിയാണ് ആഴിമദ്ധ്യത്തിലെ ഈ സേതു നിർമ്മിച്ചതു്. ഈ കടവിൽ അവസാനിക്കുന്ന ചിറ, നളനാൽ കെട്ടിയതു് ഒരാറാംക്കം നിർമ്മിക്കുവാൻ വിഷമമേറിയതാണ്. മഹാശംഖുചിപ്പികൾ എന്നിവ നിറഞ്ഞു് അററം കാണാത്ത ഈ സാഗരഭംഗിനോക്കൂ. ഹിരണ്യനാഭം, അഥവാ മൈനാകം എന്ന പൊന്മലയാണ് അക്കാണുന്നതു്. സമുദ്രതരണസമയത്തിൽ ഹനുമാന് വിശ്രമിക്കുവാൻവേണ്ടി കടലിൻ നടുവിൽനിന്നു് ഉയൻ വന്നു. ഇതാ പടകൾ വസിച്ചിരുന്ന കടീരങ്ങൾ. ഈ വമ്പിച്ച കടലിൻ കടവിനെനോക്കൂ. മൂന്നുലോകങ്ങളും അർച്ചിക്കുന്ന ഒരുസ്ഥലമാകും ഭാവിയിൽ ഇതു്. സേതുബന്ധം എന്നു് യശസ്സാർജ്ജിക്കും. പരിശുദ്ധിയെ പ്രദാനംചെയ്യുന്നതും, മഹാപാപങ്ങളെ കഴുകിക്കളയുന്നതുമായ ദിവ്യതീർത്ഥമായിത്തീരും. ഇവിടെ കൈലാസവാസിയായ ഭഗവാൻ മഹേശ്വരൻ അത്രമാത്രം അനുഗ്രഹംപൊഴിച്ചുകൊണ്ടു് ഇവിടെ. ഇവിടെവെച്ചാണ്, രാക്ഷസേശ്വരനായ വിഭീഷണൻ അമാത്യന്മാരൊന്നിച്ചു് എന്റെ സമീപം വന്നുചേന്നതു്. വിചിത്രാരണ്യത്തോടു കൂടിയ കിഷ്ക്കിന്ധ ഇതാ കാണുന്നു. ഇവിടെയാണ് വനരാജാസുഗ്രീവന്റെ അരമന. സുഗ്രീവന്റെ അഗ്രജനായ ബാലിയെ നിഗ്രഹിച്ച സ്ഥലമാണ് അക്കാണുന്നതു്."

വാനരേശ്വരനായ ബാലിയാൽ പരിരക്ഷിതമായ കിഷ്ക്കിന്ധാപുരി കണ്ട സീതാദേവി, അപ്രമേയസ്നേഹബഹുമാനത്തോടെ, എന്നാൽ അല്പം സങ്കോചപൂർവ്വം, വിനീതയായി ചോദിച്ചു:—

"നിർമ്മലമൂർത്തിയായ മഹാപ്രഭോ, താര തുടങ്ങിയ സുഗ്രീവ സഹധർമ്മിണിമാരോടും മററു വാവരപ്രമുഖസ്ത്രീരത്നങ്ങളോടുംകൂടി അയോദ്ധ്യക്കു് പോകണമെന്നാണ് ആഗ്രഹം. സപത്നീതരായ കപിവരന്മാരൊത്തു് അവിടുന്നു് നഗരിയിലേക്കു് പ്രവേശിക്കുവാൻ ആഗ്രഹമുണ്ടു്."

മന്ദഹാസത്തോടെ ഉന്നോർമന്നവൻ ശ്രീരാമൻ 'അങ്ങിനെയാകാം' എന്നു സമ്മതമരുളി. പുഷ്പകവിമാനം കിഷ്ക്കിന്ധയിൽ മന്ദമന്ദം ഇറങ്ങി. സുഗ്രീവനെ തൃക്കൺപാർത്തുകൊണ്ടു് രഘുപതി അരുളിച്ചെയ്തു:—

"ഹേ കപിസിംഹമേ, എല്ലാവാനരന്മാരും സഭാര്യരായിത്തന്നെ അയോദ്ധ്യയിലേക്കു് വരേണമെന്നു് സീത പറഞ്ഞതായി പറയൂ. മഹാബലവാനായ സുഗ്രീവാ, അങ്ങയുടെ അന്തഃപുരനാരിമാർ എല്ലാവരുംവേണം. ഒട്ടും താമസിക്കരുതു്. കപികുലദീപമേ, വേഗത്തിൽ നമുക്കു് പോകണം."

വാനരരാജാവ് അതിവേഗത്തിൽ അരമനയിലെ അന്തഃപുരത്തിലെത്തി. താരയെ വിളിച്ച്:—

"ദേവീ, മഹാത്മാരായ കീശന്മാരുടെ മങ്കമാരെയെല്ലാം വേഗത്തിൽ പുറപ്പെടുവിക്കുക. ജാനകീദേവിയുടെ പ്രീതിക്കുവേണ്ടി ശ്രീരാമസ്വാമി ആജ്ഞാപിച്ചിരിക്കുന്നു. എല്ലാ വാനരതരുണിമാരുമൊന്നിച്ച് അയോദ്ധ്യക്ക് പുറപ്പെടണം എന്ന്. ഒട്ടും അമാന്തിക്കരുത്. അയോദ്ധ്യാനഗരം-മഹാരാജാദശരഥപത്നിമാർ-തുടങ്ങിയ എല്ലാം നമുക്ക് നേരിട്ടുകാണാം."

ആനന്ദാശ്രുക്കളേന്തിയ സുഗ്രീവന്റെ കല്പന, സർവ്വാംഗസുന്ദരിയായ താരയെ രോമാഞ്ചമണിയിച്ചു. ഉത്തരക്ഷണത്തിൽ വാനരനാരിമാരെ മുഴുവൻ വിളിച്ച് പറഞ്ഞു:—

"സഹോദരികളെ, വാനരരാജാസുഗ്രീവൻ അരുളിച്ചെയ്യുന്നത് കേൾക്കുവിൻ! സർവ്വവാനരസ്ത്രീകളും ഉടനെ പുറപ്പെടണം; അയോദ്ധ്യയെ നമുക്കെല്ലാം ഒന്നിച്ചുകാണണം. ഈ കാര്യം എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടതു കൂടിയാണ്. നാട്ടുകാരും പ്രജകളുമൊന്നിച്ച് ശ്രീരാമചന്ദ്രനഗരിയെ പൂകണം. ദശരഥചക്രവർത്തിയുടെ പത്നിമാർക്കുള്ള ഐശ്വര്യവും നമുക്കുകാണാം."

താരയുടെ അനുജ്ഞ കിട്ടിയപ്പോഴേക്കും വാനരനാരിമാർ ഉത്തമവസ്ത്രാഭരണങ്ങളണിഞ്ഞു് പുറപ്പെട്ടുകഴിഞ്ഞു. പുഷ്പകവിമാനത്തെ പ്രദക്ഷിണംവെച്ച് എല്ലാവരും ആ ദിവ്യവാഹനത്തിൽ സീതാദേവിയെ കാണുവാനുഴറിക്കൊണ്ട് കയറി.

കുബേരവാഹനം വാനിലേക്ക് കപിപ്പടകളേയും പത്നികളേയുംകൊണ്ട് ഉയർന്നു. രഘുപതി ഋശ്യമൂകാചലത്തെ ചൂണ്ടിക്കാണിച്ച് സീതാദേവിയോട് തുടർന്നു:—

"നോക്കു, സുവർണ്ണധാതുക്കളാൽ ആവൃതമായ ഈ ഋശ്യമൂകാചലം, മിന്നലണിഞ്ഞ കാർമേഘംപോലെ ശോഭിക്കുന്നതു്. ഈ ഗിരിവരനിൽവെച്ചാണ് ഞാൻ സുഗ്രീവനോടു സഖ്യംചെയ്തതും, ബാലിയെ നിഗ്രഹിക്കാമെന്ന് ശപഥംചെയ്തതും. വിചിത്രവനവിഭൂഷിതമായ ഈ പമ്പാതീരത്തിൽ വെച്ച്, ദേവീ വിയോഗദുഃഖാർത്തനായ ഞാൻ വിലപിച്ചു, ധർമ്മത്തിൽ അതിനിഷ്ഠയുള്ള യോഗിനി ശബരിയെ കണ്ടതു് ഈ തടത്തിൽ വെച്ചായിരുന്നു, ഓരോ യോജന നീളം കൈകളുള്ള കബന്ധനെ ഹനിച്ച സ്ഥലമാ

ണിയു്. ഇതാ ജനസ്ഥാനം. ഈ കാണുന്ന മാമരത്തിലാണു് ജടായു നമ്മെ കാത്തുകൊണ്ടിരുന്നതു്. ദേവിയെ രക്ഷിക്കുവാൻ ശ്രമിച്ച ആ ബലിഷ്ഠഖഗവരനെ രാവണൻ നിഗ്രഹിച്ച സ്ഥലം മനസ്സിലായില്ലേ? ഹേ സുന്ദരാംഗി, മഹാവീരന്മാരും അതിശക്തരുമായ ഖരനേയും ദൂഷണനേയും ത്രിശിരസ്സിനേയും, നിസ്തുല്യങ്ങളും നിശിതങ്ങളും നേരെ പോകുന്നവകളുമായ ഉഗ്രശരങ്ങളാൽ കാലനു്ക്കയച്ച സ്ഥലമാണതു്. നമ്മറം സസുഖം വസിച്ച ആശ്രമസ്ഥാനം അതാ, ലക്ഷ്മണനിർമ്മിതമായ അഴകേറുന്ന പർണ്ണശാലനോക്കു. നിശാചരചക്രവർത്തിയായ രാവണൻ ദേവിയെ ഇവിടെവെച്ചാണു് അപഹരിച്ചതു്. നിർമ്മലജലപൂർണ്ണമായ ഗോദാവരീനദി, തെളിഞ്ഞു് പ്രവഹിക്കുന്നതു കാണു. കദളീവൃന്ദങ്ങളാൽ ആവൃതമായ അഗസ്ത്യാശ്രമവും കാണുന്നുണ്ടു്. പ്രശോഭിതമായ ഈ പർണ്ണശാല മഹാത്മാവായ സുതീക്ഷ്ണന്റേതാണു്. വൈദേഹി, ശരഭംഗമഹാശ്രമം ഇതാ കാണുന്നു. സഹസ്രാക്ഷനായ മഹേന്ദ്രൻ ഇവിടെവെച്ചാണു് പ്രത്യക്ഷമായി വന്നതു്. മഹാക്രൂരനായ വിരാധരാക്ഷസനെ വധിച്ച സ്ഥലം മനസ്സിലായില്ലേ? ഹേ സുന്ദരി, മാമുനിമാരുടെ പർണ്ണശാലകൾ കാണാൻ തുടങ്ങുകയായി. സൂര്യാഗ്നിതുല്യം പ്രഭ ചിതറുന്ന കുലപതി അത്രിമുനീന്ദ്രന്റെ ആശ്രമംനോക്കു. അതിധർമ്മിഷ്ഠയായ മഹർഷിപത്നിയെ ദേവി ഇവിടെനിന്നാണു് കണ്ടതു്. ഉജ്ജ്വലപ്രഭയാർന്ന ചിത്രകൂടമഹാചലം ഇതാ. കൈകേയീസുതനായ ഭരതൻ, എന്നെ സന്തോഷിപ്പിക്കുവാൻ വന്ന സ്ഥലം. മനോമോഹനവനതീരങ്ങളോടുകൂടിയ കാളിന്ദീനദി അതാ ദൂരത്തിൽ കാണുന്നു. ഉത്തമമോത്തമമായ ഭരദ്വാജാശ്രമം പരിലസിക്കുന്നതു കാണു. ത്രിപഥഗാമിനിയായ മന്ദാകിനി, പുഷ്പാവൃതങ്ങളായ മാമരസമൂഹതീരത്തിൽ, വിഹംഗമനാദമുഖരിതമായി പ്രവഹിക്കുന്നു. ഇതാണു് ശൃംഗിവേരപുരം. എന്റെ സുഹൃത്തമനായ ഗുഹൻ അധിവസിക്കുന്നസ്ഥലം. അനേകം യൂപങ്ങൾ തിങ്ങിനില്ക്കുന്ന സരയൂനദി, അനേകമനേകം വൃക്ഷലതകൾ നിറയെ പുഷ്പങ്ങളലങ്കരിച്ച കാട്ടിൻ നടുവിൽക്കൂടി നമ്മുടെ രാജ്യാതിർത്തിയായി ഒഴുകുന്നു. സീതേ, എന്റെ പിതാവിന്റെ രാജ്യം, അത്യുത്തമമായ അരമന അതാ ദൂരത്തിൽ കാണുന്നു. വനവാസം മുഴുമിച്ചവനെ ദേവി സവിനയം പ്രണമിച്ചാലും.

ഏററവും ഉയരത്തിൽ സഞ്ചരിക്കുന്ന വിമാനത്തിൽനിന്നു് വിഭീഷണൻ തുടങ്ങിയ നിശാചരേന്ദ്രന്മാരും, സകലവാനരന്മാരും എന്തിനിന്നു്, മനോമോഹനമായ ആ നഗരിയെ സൂക്ഷിച്ചുനോക്കി. അതിവിപുലങ്ങളും ഉന്നതങ്ങളുമായ മതിലുകൾ; അംബരസ്പർശികളായ വെണ്മേടനിരകൾ, ആനപ്പന്തികൾ; കുതിരാ

ലയങ്ങൾ എന്നിവയോടുകൂടിയ അയോദ്ധ്യാപുരി, അമരാവതിയെപ്പോലെ തിളങ്ങു ന്നതു് വിമാനസഞ്ചാരികൾ എല്ലാവരും കണ്ടു.

ഇങ്ങിനെ ആഷ്മായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ യുദ്ധകാണ്ഡം നൂററിഇരുപത്താറാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തേഴാം സർഗ്ഗം. [ഭരദ്വാജാശ്രമവാസം]

നീണ്ടനീണ്ട വർഷങ്ങൾ പതിന്നാലുകഴിഞ്ഞു. ലക്ഷ്മണാഗ്രജൻ പഞ്ചവടിയിൽ ഭരദ്വാജാശ്രമത്തിൽ പ്രവേശിച്ചു് വിനീതമായി മഹർഷിവര്യനെ വണങ്ങി, ഇപ്രകാരം ചോദിച്ചു:—

"ഭഗവാനെ, അയോദ്ധ്യയിൽ സുഭിക്ഷമായ അനാമയം കേൾക്കാറില്ലെ? രാജകാര്യങ്ങളിലെല്ലാം ഭരതൻ ശ്രദ്ധാലുവല്ലെ? അമ്മമാർ ജീവിച്ചിരിക്കുന്നുണ്ടല്ലൊ."

സന്തോഷമന്ദഹാസം യതിവരൻ സുസ്പഷ്ടമായി മറുപടി അരുളിച്ചെയ്തു:—

"അങ്ങയുടെ പാദുകങ്ങളെ മുൻനിർത്തി, ജടാവല്ക്കലധാരിയായി മലിനവേഷത്തിൽ, അങ്ങയെ ഭരതൻ കാക്കുന്നുണ്ടു്. കൊട്ടാരത്തിൽ എല്ലാവക്കും കുശലമാണു്. പതിനാലാണ്ടുമുമ്പു്, വല്ക്കലം ചുററിയ അങ്ങു് ഘോരാരണ്യത്തിലേക്കു് പോയതു്; രാജ്യത്തിൽനിന്നു് ബഹിഷ്കൃതമായി, ധമ്മസംരക്ഷണത്തെമാത്രം മുൻനിർത്തി, മൂന്നാമത്തെ വ്യക്തി സ്ത്രീയോടുകൂടി, ഐശ്വര്യങ്ങളെല്ലാം ഉപേക്ഷിച്ചു്, പിതൃകല്പന നിറവേററാൻ കാൽനടയായി പോയതു്; സകല സുഖങ്ങളും ത്യജിച്ചു്, സ്വർഗ്ഗത്തിൽനിന്നു് ഭ്രഷ്ടനായ ദേവനുതുല്യം കൈകേയിയുടെ വാക്കുകൾക്കു് വശംവദനായി, കാട്ടുകായ്കനികൾ തിന്നു് ദിവസം കഴിച്ചതു്; ഇതെല്ലാം കണ്ട എനിക്കു് അല്പം സങ്കടം തോന്നി എന്നതു് യഥാത്ഥമാണു്. പരന്തപനായ രാമാ, ഉദ്ദേശിച്ചപോലെ എല്ലാകാര്യങ്ങളും നിറവേററിയ അങ്ങിന്നു് കൃതാത്ഥനായിത്തീർന്നുവല്ലൊ. മിത്രബന്ധുവർഗ്ഗസമേതനായ ശത്രുരാവണനെ കൊന്നു് വിജയംവരിച്ച അങ്ങയെ കണ്ട ഞാൻ അപാരസന്തോഷം നേടിക്കഴിഞ്ഞു. രാമ, എല്ലാവിധത്തിലും അങ്ങു് അനുഭവിച്ച സുഖവും ദുഖവും ഞാൻ അറിഞ്ഞിരിക്കുന്നു. വലിയ ജനസ്ഥാനത്തിൽവെച്ചു് അനേക നിഗ്രഹങ്ങൾ ബ്രാഹ്മണാഭ്യർത്ഥനെയനുസരിച്ചു് മുനി രക്ഷ നടത്തുമ്പോൾ ചെയ്തുണ്ടിവന്നുവല്ലൊ.

സർവ്വ ജീവരാശികളാലും വന്ദിക്കപ്പെട്ട സീതയെ രാവണൻ വന്നു് അപഹരിച്ചുപോയതും, മാരീചരാക്ഷസസന്ദർശനത്താൽ വൈദേഹി വലഞ്ഞതും, തുടന്നു് കബന്ധനെ കണ്ടതും, പമ്പയിൽ എത്തിച്ചേർന്നതും, വാനരാധിപൻ സുഗ്രീവനായി സഖ്യം ചെയ്തതും, ബാലിയെ നിഗ്രഹിച്ചതും, മൈഥിലിയെ ആരാഞ്ഞതും, പവനപുത്രൻ അന്വേഷിച്ചതും, സീതാവൃത്താന്തമറിഞ്ഞു് നളനെക്കൊണ്ടു് സേതുബന്ധിച്ചതും, കപിവരന്മാർ സന്തുഷ്ടമാനസരായി ലങ്കാനഗരിയെ ചുട്ടെരിച്ചതും പുത്രന്മാർ അമാത്യന്മാർ സുഹൃത്തുക്കൾ സേനകൾ വാഹനങ്ങൾ എന്നിവയോടുകൂടിത്തന്നെ, അമരാരിയായ ദശവദനനെ അടരിൽ നിഗ്രഹിച്ചതും, ദേവന്മാർ എല്ലാവരും അങ്ങയുടെ മുന്നിൽ എത്തിയതും, അവിടെ വെച്ചു വരങ്ങൾ അങ്ങക്കു നൽകിയതും ഹേ ധർമ്മവത്സലനായ രാമ, തപസ്സുകൊണ്ടു് ഞാൻ അറിഞ്ഞിരിക്കുന്നു. വർത്തമാനങ്ങൾ പറയുവാൻവേണ്ടി എന്റെ ശിഷ്യന്മാർ അങ്ങയുടെ രാജ്യത്തിലേക്കു് അടിയ്ക്കടി പോകാറുമുണ്ടു്. ആയുധമെടുത്തവരിൽ അഗ്രിമനായ രഘുവര, ഞാനും അങ്ങയ്ക്കു് ഒരു വരം തരുകയാണു്. ഇന്നു് ഇവിടെ താമസിച്ചു് എന്റെ ആതിഥ്യം സ്വീകരിക്കു. നാളെ അയോദ്ധ്യയ്ക്കു പോകാം.''

ഹർഷംകൊണ്ടു് രോമാഞ്ചമണിഞ്ഞ ദാശരഥി കല്പനപോലെ എന്നു് സമ്മതിച്ചതിനെ തുടന്നു്, ശിരസ്സിൽ കൈകൂപ്പി ഒരു വരം യാചിച്ചു:—

''ഭഗവാനെ, ഞാൻ അയോദ്ധ്യയിലേക്കു് പോകുന്ന മാർഗ്ഗത്തിലെ എല്ലാ വൃക്ഷങ്ങളും അകാലത്തിലാണെങ്കിലും, കായ്കൾ നിറഞ്ഞു് തേൻ വർഷിക്കട്ടെ! വിവിധങ്ങളായ ദ്രുമങ്ങളിൽ അമൃതതുല്യഫലങ്ങൾ നിറയട്ടെ.''

പുഞ്ചിരിപൊഴിച്ചുകൊണ്ടു് ബ്രഹ്മർഷി ''അങ്ങിനെയാകട്ടെ.'' എന്നു പറഞ്ഞപ്പോഴേക്കും നന്ദനവനത്തിലെപ്പോലെയായി മാറിക്കഴിഞ്ഞു എല്ലാ വൃക്ഷങ്ങളും. പുഷ്പങ്ങളില്ലാത്തവയിൽ നിറയെ പുഷ്പങ്ങൾ നിറഞ്ഞു. കായില്ലാത്തവയിൽ അടിമുടി കായ് നിറഞ്ഞു. ഉണങ്ങിയ വൃക്ഷങ്ങളിൽ ഇലയും പൂവും കായും വന്നു് തേൻ ഒഴുകിത്തുടങ്ങി. ഇങ്ങിനെ ദേവന്നു് പോകേണ്ട വഴി മൂന്നു യോജനദൂരം അത്യത്ഭുതകരമായ ഒരു പരിവർത്തനം വന്നു. സ്വർഗ്ഗത്തിൽ എത്തിയപോലെ സന്തോഷസമേതരായ വാനരന്മാർ, യഥേഷ്ടം കൂട്ടമിട്ടുകൊണ്ടുതന്നെ മൃഷ്ടഭോജനം കഴിച്ചു് സംതൃപ്തരായിത്തീർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിഇരുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തിഎട്ടാം സർഗ്ഗം. [ഹനൂമൽപ്രേഷണം]

അയോദ്ധ്യാമഹാരാജ്യത്തെ കണ്ടു്, അല്പമൊന്നാലോചിച്ച ശ്രീരാമസ്വാമി, സമീപവത്തിയായ ശ്രീഹനൂമാനെ സസ്നേഹം വീക്ഷിച്ചു് അരുളിച്ചെയ്തു:—

“ഹേ മാരുതീ, അതിവേഗത്തിൽ അയോദ്ധ്യയിലെത്തണം. കപീന്ദ്രാ, രാജഗൃഹത്തിൽ എല്ലാവക്കും സുഖമാണോ എന്നറിയണം. ആദ്യം, ശൃംഗിവേരപുരത്തിൽപോയി, എൻെറ സുഹൃത്തും നിഷാദരാജാവുമായ ഗുഹനോടു് എൻെറ കുശലവത്തമാനം പറയു. ആത്മസുഹൃത്തായ ഗുഹൻ, അരോഗിയും കുശലിയുമാണു് ഞാൻ എന്നറിഞ്ഞാൽ, വളരെ സന്തുഷ്ടനാകും. അയോദ്ധ്യയിലേക്കുള്ള വഴിയും ഭരതൻെറ വത്തമാനവും വനരാജാവു് വിശദമാക്കിത്തരുകയും ചെയ്യും. ഗുഹൻെറ സന്തോഷവത്തമാനങ്ങൾ കേട്ടു്, ഭരതനോടു് എൻെറ വിവരങ്ങൾ പറയൂ. ഉദ്ദേശിച്ചപോലെ എല്ലാ കാര്യങ്ങളും നിവൃത്തിച്ചു്, പത്നിയോടും അനുജൻ ലക്ഷ്മണനോടുംകൂടി ഞാൻ കുശലിയായി വസിക്കുന്നുണ്ടെന്നും, മഹാശക്തനായ രാവണൻ സീതയെ അപഹരിച്ചതും, വാനരരാജാസുഗ്രീവനോടുകൂടി സഖ്യമുണ്ടായതും, യുദ്ധത്തിൽ ബാലിയെ വധിച്ചതും, വൈദേഹിയെ അന്വേഷിച്ചതും, അപാരസാഗരം നീ ചാടിക്കടന്നു് മൈഥിലിയെ കണ്ടതും, വാനരപ്രമുഖനായ നളൻ സേതുബന്ധിച്ചതും, ദശവദനനെ നിഗ്രഹിച്ചതും, ദേവേന്ദ്രൻ, ബ്രഹ്മാവു്, വരുണൻ, എന്നീ ദേവവരന്മാർ വരമേകിയതും, വൃഷഭധ്വജനായ മഹേശ്വരപ്രസാദത്താൽ അച്ഛനെ കണ്ടു സംസാരിച്ചതും, അയോദ്ധ്യാരാജ്യസമീപത്തിൽ ഞാൻ വന്നടുത്തതും, രാക്ഷസപ്പെരുമാറാം വിഭീഷണനും, വാനരേന്ദ്രൻ സുഗ്രീവനും എൻെറ ഒന്നിച്ചു് വരുന്നുണ്ടെന്നുള്ളതും വിശദമായി പറയണം. ശത്രുവംശത്തെ നശിപ്പിച്ചു് കീത്തിനേടിയ രാഘവൻ, കൃതാർത്ഥനായി, ശക്തരായ മിത്രങ്ങളോടൊത്തു് വരുന്നുണ്ടു്.” എന്നു് അറിയിക്കുമ്പോൾ ഭരതന്നു് ഉണ്ടാകുന്ന ഭാവം എന്താണു് എന്നു്, സൂക്ഷ്മമായി ശ്രദ്ധിക്കണം. എന്നിൽ അവന്നു് ഉണ്ടാകുന്ന വിചാരങ്ങൾ മനസ്സിലാക്കണം. എല്ലാ കഥകളും അറിയണം. ഭരതൻെറ അന്തർഗ്ഗതങ്ങൾ ശരിക്കും, മുഖത്തിൻെറ ഭാവവ്യത്യാസത്താൽ, നോട്ടത്താൽ, വാക്കുകളാൽ, പഠിക്കുവാൻ നീ സമർത്ഥനാണല്ലോ. സകലവിധത്തിലുമുള്ള സുഖസമ്പൂർണ്ണമായ, രഥങ്ങൾ–അശ്വങ്ങൾ–ഗജങ്ങൾ എന്നിവയാൽ നിറഞ്ഞ, മുത്തച്ഛൻ തുടങ്ങി പരമ്പരാഗതമായ, സമൃദ്ധരാഷ്ട്രം പലരുടേയും മനസ്സിനെ മാററി മറിക്കുന്നതു് പതിവാണല്ലോ. മഹാത്മാവായ ഭരതൻ സംസർഗ്ഗത്താൽ രാജ്യാർത്ഥിയായി മാറിയിട്ടുണ്ടെങ്കിൽ രക്ഷകളെല്ലാ

റൊത്തുഭാചന്ദ് അയോദ്ധ്യാരാജ്യത്തെ, യഥേഷ്ടം പരിപാലിച്ചു കൊള്ളട്ടെ. ഭരതന്റെ മനോവിചാരങ്ങളും പ്രവൃത്തികളും ഏർപ്പാടുകളും എല്ലാം അറിഞ്ഞ് അതിവേഗം വരു. ഞങ്ങൾ നഗരത്തിന്ന് ഏററവും അടുത്തെത്തുന്നതിന്നുമുമ്പ് വരണം.''

സ്വാമി കല്പന ശിരസാവഹിച്ച്, സവിനയം വണങ്ങിയ ഹനുമാൻ മനുഷ്യശരീരത്തിലാണ് അയോദ്ധ്യക്ക് പുറപ്പെട്ടത്. രൂപമേതായാലും, പെട്ടെന്ന് മേല്പോട്ട കുതിക്കുന്ന മാരുതി, വൻസർപ്പത്തെ റാഞ്ചുവാൻ ഉയരുന്ന വൈനതേയനെപ്പോലെ ശോഭിച്ചു. പക്ഷീന്ദ്രമാർഗ്ഗപന്ഥാവിൽ, പിതാവിന്റെ നിർമ്മലസ്ഥാനത്തിൽ, അണഞ്ഞ പവനതനയൻ, ഗംഗകാളിന്ദി സംഗമസ്ഥാനം കടന്ന് ശൃംഗിവേരപുരത്തിൽ വാഴുന്ന നിഷാദരാജാഗുഹ സമീപത്തിൽ ക്ഷണത്തിൽ എത്തിച്ചേന്നു. അതിമോദത്തോടെ ശുഭമായ വാക്കുകൾ ഗുഹന്റെ മുന്നിൽ പറയുവാനും തുടങ്ങി:—

''അങ്ങയുടെ സുഹൃദ്ശ്രേഷ്ഠൻ–സത്യപരാക്രമി–രഘുവംശതിലകൻ–ശ്രീരാമചന്ദ്രസ്വാമി–സീതാദേവിയോടും അനുജൻ ലക്ഷ്മണനോടുംകൂടി, കുശലം ചോദിക്കുന്നു. ഈ പഞ്ചമീതിഥി നിശയിൽ, ഭരദ്വാജാശ്രമത്തിൽ, ബ്രഹ്മർഷി നിദ്ദേശം സ്വീകരിച്ച് വസിക്കുകയാണ്. നാളത്തെ പ്രഭാതത്തിൽ മുനീന്ദ്രനാൽ അനുജ്ഞ സിദ്ധിച്ച ദേവൻ അങ്ങയുടെ മുന്നിൽ കാണപ്പെടും.''

ഇത്രയും രോമാഞ്ചത്തോടെ പറഞ്ഞ ഹനുമാൻ–കെല്പേറുന്ന കപീന്ദ്രൻ–പെട്ടെന്ന് മേല്പോട്ട് ഉയന്നുകഴിഞ്ഞു. ശ്രീരാമതീർത്ഥം, വലുകി നീ വരൂഥിനി, ഗോമതി തുടങ്ങിയ മഹാനദികൾ, രമ്യസാലഭ്രയിഷ്ഠങ്ങളായ കാനനങ്ങൾ, അനേക ജനനിബിഡങ്ങളായ നാട്ടിൻ പുറങ്ങൾ എന്നിവയെ കണ്ടുകൊണ്ട് ശ്രീരാമഭക്തൻ മുന്നോട്ട കുതിച്ചു.

അനേകം വഴി പിന്നിട്ട ഹനുമാൻ പുഷ്പാലംകൃതങ്ങളായ വൃക്ഷങ്ങൾ നിറഞ്ഞ നന്ദിഗ്രാമം സസന്തോഷം കണ്ടു. അയോദ്ധ്യാനഗരത്തിൽനിന്ന് ഒരു വിളിപ്പാട് ദൂരത്തിൽ, ബാലവൃദ്ധ സ്ത്രീകൾകൂടി രമിച്ചുകൊണ്ടിരിക്കുന്നതും, ഇന്ദ്രന്റെ ഉദ്യാനമായ നന്ദനവനം, കുബേരന്റെ പൂന്തോട്ടമായ ചൈത്രരഥം എന്നിവയ്ക്ക് തുല്യമാന്നതും, പരിശുദ്ധിയാന്നതുമായ നന്ദിഗ്രാമത്തിൽ ആഞ്ജനേയനെത്തി.

സഹോദരവിയോഗ ദുഃഖത്താൽ ആർത്തനായി, ശരീരത്തിൽ ചെളി പുരണ്ടു്, കായ്കനികൾ ഭക്ഷിച്ചു്, ഇന്ദ്രിയങ്ങളെല്ലാമടക്കി, വൻചിടകെട്ടു ധരിച്ചു്, മാമരത്തോലുടുത്തു്, അതുകൊണ്ടുതന്നെ പുതച്ചു് ബ്രഹ്മർഷിതുല്യതേജസ്സാർന്നു്, ഭാവിതാത്മാവായി, മൗനത്തോടുകൂടി, ലോകങ്ങൾക്കാധാരമായ ശ്രീരാമതൃപ്പാദങ്ങളെ മുൻനിർത്തി പാരിനെ പരിപാലിച്ചുകൊണ്ടു്, ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രാദി ചാതുർവ്വർണ്യങ്ങൾക്കു് രക്ഷകളണച്ചു് വാഴുന്ന ഭരതകുമാരനെ ഹനൂമാൻ കണ്ടു. അമാത്യവരന്മാരും, പരിശുദ്ധരായ പുരോഹിതന്മാരും ചുററിലുമുണ്ടു്. അവരെല്ലാം കാവിവസ്ത്രങ്ങളാണു് ധരിച്ചിട്ടുള്ളതു്. സേനാപതികളടക്കം അതേ വേഷത്തിൽ ഭരതനെ അനുവർത്തിക്കുന്നു_മാമരത്തോലുടുത്ത നരപാലക കുമാരനെ സർവ്വാത്മനാ അനുഗമിക്കുന്ന അവരാരുംതന്നെ, അല്പംപോലും സുഖലോലുപന്മാരല്ല. സ്വന്തം ധർമ്മം രാജാവിനെ അനുസരിക്കുകയാണെന്നു് അവർക്കു് അറിയാം. മററൊരു ധർമ്മം രൂപമെടുത്തതുപോലെ കാണുന്ന ദശരഥനന്ദനനോടു്_ധർമ്മജ്ഞനായ ഭരതനോടു്_തൊഴുതുകൊണ്ടു് അനിലാത്മജൻ ഉണർത്തി:—

"മരത്തോലുടുത്തു് ജടധരിച്ചു് ദണ്ഡകവനത്തിൽ വസിക്കുന്നതിൽ, അതീവദുഃഖിക്കുന്ന അവിടുത്തോടു് അഗ്രജൻ ശ്രീരാമസ്വാമികുശലം പറഞ്ഞിരിക്കുന്നു. ദേവ, അവിടുത്തോടു് പ്രിയാൽപ്രിയമായ വർത്തമാനം അറിയിക്കുന്നു. കൊടിയവ്യസനത്തെ ത്യജിക്കു. അധിക താമസം കൂടാതെ സഹോദരനോടുകൂടി അവിടുത്തേക്കു് ചേരുവാൻ സംഗതി വരുകയായി. ശ്രീരാമചന്ദ്രൻ, രഘുവംശദീപം, ഉഗ്രയുദ്ധത്തിൽ രാവണനെകൊന്നു്, ദേവി വൈദേഹിയെ വീണ്ടെടുത്തു്, കെല്പേറിയ കൂട്ടുകാരൊന്നിച്ചു്, കൃതകൃത്യനായി ഇതാ എഴുന്നെള്ളുന്നുണ്ടു്. അമിതതേജസ്സിയന്ന ലക്ഷ്മണനും, ശചീദേവിക്കു തുല്യയും, പൂർണ്ണകാമിതയുമായ സീതാദേവിയും തന്തിരുവടിയെ അനുഗമിക്കുന്നു."

ഹനൂമാൻെറ വാക്കുകൾ, ഇത്രയും കേട്ടപ്പോഴേക്കു്, ഭ്രാതൃസ്നേഹവിവശനായ ഭരതൻ ആനന്ദാർണ്ണവത്തിൽ മുങ്ങി, പെട്ടെന്നു് മോഹാലസ്യപ്പെട്ടു് വീണു കഴിഞ്ഞു. ഹർഷമൂർച്ഛ തെളിയുവാൻ അല്പസമയം വേണ്ടിവന്നു. ദുഃഖം നീങ്ങി, സന്തോഷാശ്രുക്കൾ പ്രവഹിക്കുന്ന ആനനത്തോടെ ഭരതൻ, ജീവതുല്യപ്രിയോക്തി പറഞ്ഞ അനിലാത്മജനെ കെട്ടിപ്പിടിച്ചു്, കണ്ണീർകൊണ്ടു് നനച്ചു് ചോദിച്ചു:—

"അങ്ങു് മനുഷ്യനാണോ? ദേവനാണോ? സദയം ഇവിടെവന്നു്, എൻെറ

ജീവന്നാധാരമായ ഹിതോക്തികൾ പറഞ്ഞതിന്നു്, നൂറായിരം പശുക്കളേയും നൂറു് നാട്ടുകളേയും ഇതാ തന്നുകഴിഞ്ഞു. പൊന്നിൻകുണ്ഡലങ്ങളണിഞ്ഞു്, പൂർണ്ണചന്ദ്രവദനമാരന്ന പതിനാറു് സുകുമാരാംഗികളെ–ഉത്തമവംശജാതകളും, സച്ചരിതകളും, കനകവർണ്ണമാരും ദിവ്യാഭരണ വിഭൂഷിതകളുമായ തരുണീരത്നങ്ങളെ–വിവാഹത്തിന്നു് ഞാനിതാ ദാനം ചെയ്യുന്നു.''

വാനരമുഖ്യനായ ഹനൂമാൻെറ വാക്കുകൾ ശ്രീരാമാഗമനവർത്തമാനം അതുല്യമായ പ്രിയാക്ഷരങ്ങൾ, ഭരതനെ ആനന്ദംകൊണ്ടു് ഉന്മാദിയെന്നപോലാക്കിത്തീർത്തു. സന്തോഷഗദ്ഗദത്തോടെ വീണ്ടും ഭരതൻ തുടർന്നു:—

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിഇരുപത്തിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഇരുപത്തിഒമ്പതാം സർഗ്ഗം [ഹനൂമത്ഭരതസംവാദം]

നീണ്ട നീണ്ട വർഷങ്ങൾ അനേകമായി, ഞാൻ കാത്തുകൊണ്ടിരിക്കുകയാണു്. ഈ ആനന്ദാക്ഷരങ്ങൾ ശരിക്കും ഞാൻ കേൾക്കുന്നുണ്ടല്ലോ. ജീവിച്ചിരുന്നാൽ, നൂറാണ്ടുകഴിഞ്ഞാലെങ്കിലും ആഗ്രഹം സാധിക്കും, എന്നുള്ള ലോകോക്തി സത്യം തന്നെയാണു്. എൻെറ ജ്യേഷ്ഠനും, വാനരനുംകൂടി എങ്ങിനെ, എവിടെവെച്ചു്, എന്തു കാരണത്താൽ ബന്ധമുണ്ടായി? ആ സച്ചരിതം അറിയുവാൻ ആഗ്രഹിക്കുന്ന എന്നോടു് എല്ലാം സത്യമായി പറയൂ.''

രാജേന്ദ്രകുമാരൻ ഹനൂമാനെ രത്നപീഠത്തിൽ ഇരുത്തി. അരണ്യത്തിൽ നടന്നവയെല്ലാം മാരുതി പറഞ്ഞു:—

''ദേവാ, അവിടുത്തെ മാതാവിന്നു് വരമേകി, സ്വാമിയെ രാജ്യത്തിൽനിന്നു് അയച്ചതും, മഹാരാജാദശരഥൻ പുത്രദുഃഖത്താൽ പരലോകം പ്രാപിച്ചതും, കേകേയരാജഗൃഹത്തിൽ വസിച്ചിരുന്ന അവിടുത്തേയും അനുജനേയും ദൂതന്മാർകൊണ്ടുവന്നതും, അയോദ്ധ്യയിലെത്തിയ അവിടുന്നു് രാജ്യത്തെ സ്വീകരിക്കാതെ ത്യജിച്ചതും, സദ്ധർമ്മത്തിൽ സുസ്ഥിരനായ അവിടുന്നു്, ശത്രുമർദ്ദകനായ അഗ്രജനെ ചിത്രകൂടാചലത്തിൽ ചെന്നു് രാജ്യം സ്വീകരിക്കുന്നതിന്നുവേണ്ടി സവിനയം അപേക്ഷിച്ചതും, പിതൃവചനരക്ഷണത്തിൽ അചഞ്ചലഹൃദയനായ തമ്പുരാൻ

രാജത്വത്തെ നിരാകരിച്ചതും, സകല ലോകാശ്രയമായ തൃപ്പാദുകകളെ വാങ്ങിയ
അവിടുന്നു് ഇങ്ങോട്ടു പോന്നതും, എല്ലാം വഴിപോലെ അവിടുത്തേക്കു് അറിയാ
മല്ലോ. മഹാ ബാഹുവായ അവിടുന്നു് മടങ്ങിപ്പോന്നതിന്നുശേഷം ഉണ്ടായ
തെല്ലാം അറിയിക്കാം. തിരുമേനി അഗ്രജസമീപത്തിൽനിന്നു് തിരിച്ചപ്പോൾ
ആ മഹാരണ്യം, ഭ്രാന്തപക്ഷി മൃഗൌഘങ്ങളോടുകൂടി അത്യധികം സങ്കടപ്പെടുന്ന
തുപോലെയായിത്തീൎന്നു.

തുടൎന്നു് മഹാപ്രഭു ദണ്ഡകമഹാരണ്യത്തിലേയ്ക്കാണു് എത്തിയതു്. അതി
വിജനവും, മദഗജങ്ങളാൽ മഥിതവും, സിംഹവ്യാഘ്രാദികളായ ഘോരമൃഗങ്ങ
ളാൽ പൂരിതവുമായ ദുൎഗ്ഗമവനത്തിൽ നടക്കുന്ന അവരുടെ നേരിട്ടു്, അതിശക്ത
നായ വിരാധൻ വന്നടുത്തു. ആകാശം ഭേദിയ്ക്കത്തക്ക ശക്തിയിൽ അലറി,
മഹാപരിഘതുല്യങ്ങളായ ബാഹുക്കളുയൎത്തി പാഞ്ഞുവരുന്ന ആ നക്തഞ്ചരനെ,
വലിയൊരു കുഴിയിലേയ്ക്കു്, ആനയെപ്പോലെ മറിച്ചിട്ടു് മൺകപ്പിച്ചു. സാധാ
രണക്കാൎക്കു് ഒരിക്കലും കഴിയാത്ത ഈ കാൎയ്യം ചെയ്തു ശ്രീരാമലക്ഷ്മണന്മാർ
സന്ധ്യാസമയമായപ്പോഴേക്കും ശരഭംഗാശ്രമത്തിലേക്കാണു് എത്തിയതു്.
ബ്രഹ്മൎഷിവൎയ്യൻ വിണ്ണേറിയശേഷം, പുറപ്പെട്ട സത്യപരാക്രമി, മാമുനിമാരെ
വന്ദിച്ചു് ജനസ്ഥാനത്തിൽ ചെന്നുചേൎന്നു. അവിടെവെച്ചാണു് ശൂൎപ്പണേഖ,
ദേവന്റെ സന്നിധിയിലെത്തിയതു്. അക്രമിക്കാൻ തുടങ്ങിയ നിശാചരിയെ
മഹാബലവാനായ ലക്ഷ്മണകുമാരൻ, കല്പനയനുസരിച്ചു് ഖഡ്ഗംകൊണ്ടു്
ചെവിയും മൂക്കും അറുത്തിട്ടു. കൊടുംക്രൂരകൃത്യങ്ങൾ നിരന്തരം ചെയ്യുന്ന പതി
ന്നാലായിരം അരക്കന്മാരെ—ദണ്ഡകാരണ്യത്തിൽ സ്വച്ഛന്ദം സഞ്ചരിച്ചു്, തപോ
വിഘ്നാദികൾ ചെയ്തിരുന്ന മഹാവീൎയ്യബലമിയന്ന ദുഷ്ടന്മാരെ—മഹാപ്രഭു ഒററ
ക്കു് യുദ്ധം ചെയ്തു് നിഗ്രഹിച്ചു. പരന്തപനായ തന്തിരുവടിക്കു് അതിന്നു്
വെറും മൂന്നു നാഴിക സമയമേ വേണ്ടിവന്നുള്ളു. അതുല്ല്യശക്തരിൽ അദ്വിതീയ
രായ ദൂഷണനേയും, രണ്ടാമതു് ത്രിശിരസ്സിനെയും, മൂന്നാമതു് ഖരനേയും കാകുൽ
സ്ഥൻ അന്തകാലയത്തിലെത്തിച്ചു. സഹോദരന്മാരും സൈന്യവും നശിച്ച
തിനാൽ ദുഃഖിതയും, പരിക്കുകൊണ്ടു് വികൃതയുമായ മൂഢശൂൎപ്പണേഖ രാവണാ
ന്തികത്തിൽ ചെന്നു് വിലപിച്ചു. മാരീചൻ എന്നുപേരായ ഘോരരാക്ഷസൻ,
രാക്ഷസേശ്വരന്റെ കല്പനയനുസരിച്ചു് ഒരു രത്നമയമാനായിച്ചെന്നു് സീതാ
ദേവിയെ പ്രലോഭിപ്പിച്ചു. മനോമോഹനമായ ഈ മൃഗം നമ്മുടെ പൎണ്ണശാലയ്ക്കു്
മോടികൂട്ടും, അതുകൊണ്ടു് എങ്ങിനെയെങ്കിലും എനിക്കു പിടിച്ചുതരണം എന്നു്
ദേവി അഭ്യൎത്ഥിച്ചു.

സത്യപരാക്രമിയായ പരന്തപൻ വില്ലെടുത്തു. ഓടിച്ചാടി തുള്ളിക്കളിയ്ക്കുന്ന മാനിനെ അനുഗമിച്ചു. അവസാനം, ജീവനോടെ അതിനെ പിടിക്കുവാൻ സാധിക്കുകയില്ലെന്നു് മനസ്സിലാക്കിയ അവിടുന്നു്, നിശിതമായൊരു ശരമയച്ചു് ആ സ്വർണ്ണമാനിനെ നിഗ്രഹിച്ചു. സൌമ്യനായ രഘുവരകുമാരാ, മൃഗത്തിൻെറ പിന്നാലെ എഴുന്നള്ളിയ അഗ്രജനെ അന്വേഷിച്ചു് ലക്ഷ്മണൻ പർണ്ണശാലയിൽനിന്നു് പുറത്തേക്കു് പോന്ന തക്കത്തിൽ രാവണൻ അകത്തേക്കു കടന്നു. അംബരത്തിൽ രോഹിണീനക്ഷത്രത്തെ ചൊവ്വാഗ്രഹംപോലെ ബാധിച്ചു. ദേവിയെ രക്ഷിക്കുവാൻ ശ്രമിച്ച, ഗൃദ്ധ്റരാജാ ജടായുവിനെ യുദ്ധത്തിൽ കൊന്ന ദശാനനൻ ദേവിയേയുമേന്തി അതിവേഗത്തിൽ ആകാശഗമനം തുടങ്ങി. മാമലയിൽ ഇരിക്കുന്നവരും അത്ഭുതരൂപികളും ഗിരിതുല്യശരീരികളുമായ വാനരന്മാർ, അരക്കർകോൻ ദേവിയെ കൊണ്ടുപോകുന്നതു് കാണുകയുണ്ടായി. ലോകകണ്ടകനായ രാവണൻ മനോവേഗമുള്ള പുഷ്പകത്തിൽ കയറി പെട്ടെന്നു് ലങ്കയിൽ എത്തിച്ചേർന്നു്, സ്വർണ്ണനിർമ്മിതമായ കൊട്ടാരത്തിൽ ദേവിയെ കൊണ്ടുപോയാക്കി. പലവിധത്തിലുള്ള സാന്ത്വനങ്ങളും പറഞ്ഞുനോക്കി. ആ വാക്കുകളേയും രാക്ഷസപ്പെരുമാളേയും പുല്ലുപോലെയാണു് ദേവി തള്ളിക്കളഞ്ഞതു്. അശോകവനികയിൽ ദുഃഖസന്തപ്തയായ ജനകാത്മജ ജീവസന്ധാരണം ചെയ്തുകൊണ്ടു് കഴിച്ചുകൂട്ടി.

കൊടിയ കാനനത്തിൽവെച്ചു് മാനിനെ വധിച്ചു് സ്വാമി മടങ്ങുമ്പോൾ, ഹതനായിക്കിടക്കുന്ന ജടായുവിനെക്കണ്ടു് അതീവ ദുഃഖിച്ചു. പിതാവിൻെറ ആത്മസുഹൃത്തായിരുന്ന ആ ഗൃദ്ധ്റരാജാവിനെ സൗമിത്രിയോടുകൂടി അവിടുന്നു തന്നെ സംസ്കരിച്ചു്, ദേവിയേയുമാരാഞ്ഞു് നടന്നുതുടങ്ങി. പൂവണിഞ്ഞ മനോഹരാരണ്യങ്ങളിൽ, നിർമ്മലജലപ്രവാഹമുള്ള ഗോദാവരിയുടെ തീരങ്ങളിൽ ആരായുമ്പോഴാണു്, കബന്ധൻ എന്നു പേരായ നിശാചരേന്ദ്രനെ കണ്ടതു്. സത്യപരാക്രമിയായ ശ്രീരാമദേവൻ കബന്ധൻെറ വാക്കുകളനുസരിച്ചു് ഋശ്യമൂകാദ്രിയിൽവന്നു് വാനരപ്രമുഖൻ സുഗ്രീവനോടുകൂടി സഖ്യംചെയ്തു. സന്തുഷ്ടമാനസരായ അവർക്കു് അന്യോന്യം ഗാഢമൈത്രിയുദിച്ചു. മനസ്സുകൊണ്ടു് ഏററവും അടുത്തു. ക്രുദ്ധനായ ബാലിയാൽ നാട്ടിൽനിന്നും പായിയ്ക്കപ്പെട്ടവാനാണു് സുഗ്രീവൻ. വർത്തമാനങ്ങൾ പരസ്പരം പറഞ്ഞപ്പോൾ വേരുറച്ച സ്നേഹമുണ്ടായ സ്വാമി, സ്വബാഹുബലത്താൽ ബാലിയെ രണത്തിൽ നിഗ്രഹിച്ചു്, നാടു് സുഗ്രീവനു നൽകി. മഹാക്രൂരനും കരുത്തനുമായ ബാലിയെ വധിക്കുവാൻ മഹാപ്രഭുവിന്നു് ഒരൊററശ്ശരമെ വേണ്ടിവന്നുള്ളു. സർവ്വ വാനരസംയുക്ത

നായ സുഗ്രീവൻ വാനരരാജാവായി. സീതാദേവിയെ അന്വേഷിക്കുവാൻ സ്വയമായി ഏററവ്, പത്തുകോടി പ്ലവഗമുഖ്യന്മാരെ നാലു ദിക്കിലേക്കും പറഞ്ഞയച്ചു. മഹാത്മാവായ സുഗ്രീവൻെറ ആജ്ഞയനുസരിച്ച് ദക്ഷിണദിക്കിൽ ആരായുന്ന ഞങ്ങൾ വിന്ധ്യാദ്രിയിലുള്ള ഒരു ഗുഹയിൽപെട്ട് ദിവസങ്ങൾ കുറച്ചധികം കഴിഞ്ഞു. വ്യസനാക്രാന്തരായി, ജീവൻ വെടിയുവാൻ തീരുമാനിച്ചപ്പോൾ, ജടായുസഹോദരൻ സമ്പാതിവീരൻ, സീതാദേവി രാവണഭവനത്തിലുണ്ട് എന്ന സദ്വർത്തമാനം പറഞ്ഞുതന്നു. പ്രഭോ, ദീനരായ കപികളുടെ ദുഃഖമകററുവാൻ, സ്വവീര്യബലമിയന്ന് നൂറുയോജന ദൂരം സാഗരം ചാടിക്കടന്ന് ഞാൻ ലങ്കയിലെത്തി.

അശോകവനികാമദ്ധ്യത്തിൽ, മഞ്ഞപ്പട്ടുടുത്ത് ഒളിമങ്ങിയ സാദ്ധ്വീരത്നത്തെക്കണ്ടു. അടുത്തുചെന്ന് എല്ലാ വിവരങ്ങളും പറഞ്ഞു; ചോദിച്ചു. ശ്രീരാമനാമാങ്കിതമായ അംഗുലീയകം അടയാളമായി സമർപ്പിച്ചു. ദേവി മിന്നിത്തിളങ്ങുന്ന ചൂഡാമണി അടയാളമായി എൻെറ പക്കലും തന്നു. ഉദ്ദിഷ്ടകാര്യലാഭത്താൽ കൃതകൃത്യനായ ഞാൻ മടങ്ങി ദേവസമീപത്തിൽ അചിരേണ വന്നുചേന്ന്, രത്നം തൃക്കരങ്ങളിൽ സമർപ്പിച്ചു. അസാദ്ധ്യരോഗിക്ക് അമൃതം കിട്ടിയതുപോലെ, ദേവിയുടെ വൃത്താന്തം കാകൽസ്ഥജീവരക്ഷണംചെയ്തതുപോലെയായി. പ്രളയകാലത്തിൽ മുടിയ്ക്കുന്ന അഗ്നിയെപ്പോലെ ലങ്കാരാജ്യത്തിലെ അധിപനെ ബന്ധുമിത്രാദികളോടെ അവസാനിപ്പിയ്ക്കുവാൻ ഒരുക്കം ചെയ്തു. കപിപ്പടയുമൊത്ത് മഹാപ്രദ്ധ സാഗരതീരത്തു വന്നു്, നളനെക്കൊണ്ട് സേതുബന്ധിപ്പിച്ച് അക്കരെക്കടന്നു. വാനരപ്രമുഖനും സർവ്വസൈന്യാധിപനുമായ നീലൻ പ്രഹസ്തനേയും, ലക്ഷ്മണൻ രാവണതനൂജന്മാരായ അതികായൻ, ഇന്ദ്രജിത്തു് എന്നിവരേയും, താൻതന്നെ കുംഭകർണ്ണനേയും ലോകകണ്ടകനായ രാവണനേയും നിഗ്രഹിച്ചു. ഇന്ദ്രൻ, അന്തകൻ, വരുണൻ, ബ്രഹ്മാവു്, മഹാശിവൻ, എന്നിവരോടുകൂടി മററാ രാജാദശരഥനേയും കണ്ടരഘുസത്തമൻ, അവരിൽനിന്നു് വേണ്ടുന്ന വരങ്ങളും നേടി. ഋഷിവരന്മാർ, ദേവർഷിമാർ എന്നിവരിൽനിന്നു് ശ്രീരാമസ്വാമി–പരന്തപനായ സഹോദരൻ–കപിപ്പടയോടുചേന്ന് പുഷ്പകവിമാനത്തിൽ കയറി കിഷ്കിന്ധയിൽ വന്നു. സുഗ്രീവാദിവാനരനായകന്മാരുടേയും മററും പത്നിമാരെ ദിവ്യവാഹനത്തിൽതന്നെ കൊണ്ടുപോന്നു് ഭരദ്വാജമാമുനീന്ദ്രൻെറ ആശ്രമത്തിൽ എത്തിയിരിക്കുന്നു. നാളെ പ്രഭാതത്തിൽ പൂയം നക്ഷത്രം തുടങ്ങുമ്പോഴേയ്ക്കും ലോകാഭിരാമൻ ഇവിടുത്തെ മുമ്പിൽ എത്തും. നിർവ്വിഘ്നമായി അഗ്രജനെ കാണുവാൻ സാധിക്കും.''

"അനേകകാലമായി ആഗ്രഹിച്ച കാര്യം ഇന്ന് സഫലമായിത്തീൎന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, യുദ്ധകാണ്ഡത്തിൽ നൂററിഇരുപത്തിഒമ്പതാംസൎഗ്ഗം അവസാനിച്ചു.

## നൂററിമുപ്പതാം സൎഗ്ഗം. [ശ്രീരാമഭരതാദിസമാഗമം]

വീരാരിസൂദനനായ സത്യവിക്രമിഭരതൻ, പരമാനന്ദദമായ രഘുരാമചരിതംകേട്ട്, ശത്രുഘ്നനോടു പറഞ്ഞു:—

"കുമാരാ, എല്ലാ ദേവാലയങ്ങളിലും, ചൈത്യങ്ങളിലും, ശുദ്ധിവരുത്തി, പ്രജകൾ സുഗന്ധമാല്യങ്ങൾ ചാൎത്തട്ടെ! അൎച്ചനകൾ എല്ലാം പരിശുദ്ധിയോടെ ചെയ്യട്ടെ! വാദ്യങ്ങൾ മുഴങ്ങട്ടെ! പുരാണസ്തുതി വിജ്ഞന്മാരായ എല്ലാ സൂതന്മാരും മാഗധന്മാരും, വാദ്യക്കാർ ഏവരും, സൎവ്വവേശ്യാസ്ത്രീകളും, സചിവന്മാർ–സൈന്യങ്ങൾ തുടങ്ങിയവരും അവരുടെ ധൎമ്മപത്നികളും, രാജദാരങ്ങളും, രാജവംശജാതന്മാർ–ബ്രാഹ്മണന്മാർ–വൈശ്യന്മാർ–മണിക്വരന്മാർ മുതലായവരുടെ സംഘങ്ങളും, എന്റെ ജ്യേഷ്ഠൻ ശ്രീരാമന്റെ സുന്ദരവദനം കാണുവാൻ വേണ്ടി ഉടനെ പുറപ്പെടട്ടെ."

അഗ്രജനിൎദ്ദേശംകേട്ട വീരവീരൻ ശത്രുഘ്നൻ, ആയിരമായിരം പണിക്കാരെ വെവ്വേറെ ഓരോന്നിനുമായി ഏല്പിച്ചു:—

"നന്ദിഗ്രാമം മുതല്ക്കു ഭൂമിയെല്ലാം നിരത്തുവിൻ. ഉയൎച്ചയും താഴ്ചയും എവിടെയും ഉണ്ടാകരുത്. സമാസമങ്ങൾ എല്ലാം നീക്കിയ നിലങ്ങളിൽ മഞ്ഞിനൊത്ത കുളിർജലം പാററട്ടെ. സുഗന്ധകുസുമങ്ങൾ എല്ലായിടത്തും വിതറട്ടെ. പട്ടുനല്ലാതകളിൽ മുഴവൻ, കുറകൾ പാറിക്കളിയ്ക്കുന്ന കൊടികൾ നാട്ടട്ടെ! സൎവ്വഭവനങ്ങളും, പൂക്കളാലും, പൂമാലകളാലും അലങ്കരിക്കട്ടെ! വിസ്തൃതരാജവീഥിയിൽ നൂറു കണക്കിനാളുകൾ, വാസനമൂററി നിൽക്കുന്ന പഞ്ചവൎണ്ണകുങ്കുമങ്ങൾ, സൂൎയ്യോദയം മുതല്ക്കേ തൂകിക്കൊണ്ടിരിയ്ക്കട്ടെ."

ശത്രുഘ്നകുമാരന്റെ ആജ്ഞ കേട്ടപ്പോൾ സൎവ്വജനങ്ങളിലും ആഹ്ളാദം അലയടിച്ചുതുടങ്ങി. ജയന്തൻ–ധൃഷ്ടി–വിജയൻ–സിദ്ധാൎത്ഥൻ–അൎത്ഥസാധകൻ–അശോകൻ തുടങ്ങിയ അമാത്യവരന്മാർ സുമന്ത്രരൊന്നിച്ച് പുറപ്പെട്ടു കഴിഞ്ഞു. ആയിരക്കണക്കിൽ ആനകൾ അണിനിരന്നു, പൊൻചങ്ങലയണിഞ്ഞ

പിടിയാനകൾ, ഉത്തമലക്ഷണങ്ങളുള്ള കുതിരകളെ കെട്ടിയ രഥങ്ങൾ, ഇവയിൽ മഹാരഥന്മാരായ പടനായകന്മാർ ആരോഹണം ചെയ്തു. ആയിരമായിരം കുതിരകളിൽ, മിന്നിത്തിളങ്ങുന്ന ആയുധങ്ങളേന്തിയവർ കയറി. കുന്തം–വേല്–ഖഡ്ഗം തുടങ്ങിയവ ധരിച്ച കാലാൾസൈന്യങ്ങൾ നിരന്നു. ദശരഥപത്നിമാർ എല്ലാവരും പുറപ്പെട്ടു. കൗസല്യയേയും സുമിത്രയേയും മുൻനിർത്തി അവരുടെ പിന്നിലായി എല്ലാവരും മനോഹരവാഹനങ്ങളിൽ കയറി നന്ദിഗ്രാമത്തിലെത്തി. അല്പസമയംകൊണ്ട് നന്ദിഗ്രാമം ജനസാഗരമായി മാറി. കുതിരക്കുളമ്പുകളിൻനാദം, അണിത്തേരിൻ ഉരുളൊച്ച, ശംഖം തൂര്യം എന്നിവയുടെ ശബ്ദം ഇങ്ങിനെ നന്ദിഗ്രാമത്തിൽ ഉണ്ടായ നിനാദം മേദിനിയെ കിടുങ്ങിപ്പിച്ചു.

സുഗന്ധപുഷ്പമാലകൾ, കൊഴുക്കട്ടകൾ, എന്നിവ ഉപഹാരമായെടുത്ത അമാത്യന്മാർ, വണിക്കുകൾ, ദ്വിജവരന്മാർ, ഓരോ ചേരിയിലേയും നായകന്മാർ, എന്നിവരാൽ ആവൃതനായി ധർമ്മം തന്നെ ഉടലെടുത്ത ഭരതൻ, ബന്ദികളാൽ സംസ്തുതനായി, ശംഖഭേരീരവത്തോടെ, തൃപ്പൊൻപാദുകങ്ങൾ ശിരസ്സിലെടുത്തു. വെൺമാലകളണിഞ്ഞ വെൺകൊററക്കുട, തങ്കപ്പിടിയോടുകൂടിയ രണ്ടു് വെൺചാമരങ്ങൾ, ഇങ്ങിനെ ചക്രവർത്തി ചിഹ്നങ്ങൾ ആ പൊൻപാദുകങ്ങൾക്കേകി, വ്രതങ്ങൾകൊണ്ടു് ചടച്ചു്, അവശനായി, മാമരത്തോലുടുത്തു്, അഗ്രജാഗമനവാർത്തയാൽ ആനന്ദസാഗരത്തിൽ ആറാടിയ ആ ധർമ്മശാരദൻ, ശ്രീരാമസ്വാമിയെ എതിരേല്ക്കുവാൻ, സചിവന്മാരോടും പ്രജാപ്രമുഖന്മാരോടുംകൂടി മനംകുളിർത്തുകൊണ്ടു് പോന്നു. നാലുപുറവും നോക്കിയ ഭരതൻ സമീപവർത്തിയായ കാററിൻമകനോടു പറഞ്ഞു:—

"ഹനുമാനേ, വാനരന്മാരുടെ ചാപല്യമൊന്നുംതന്നെ അങ്ങയിൽ കാണുന്നില്ലല്ലൊ. അങ്ങു് അവയെ സ്വീകരിയ്ക്കുകയല്ലല്ലോ. അരിമർദ്ദകനായ അഗ്രജനെ കാണുന്നില്ല. കാമരൂപികളായ കപിവരന്മാരേയും കാണുന്നില്ലല്ലോ."

സത്യവിക്രമിയായ ഭരതനു് വ്യക്തമായി മനസ്സിലാകത്തക്കവിധം മാരുതി മറുപടിയോതി:—

"പ്രഭോ, ഭഗവാൻ ഭരദ്വാജാനുഗ്രഹത്താൽ നന്ദിഗ്രാമംവരെയുള്ള എല്ലാ വൃക്ഷങ്ങളും പൂത്തും കായ്ച്ചും തേൻ വാർന്നും നില്ക്കുകയാണു്. മദിച്ചവണ്ടുകൾ ആർക്കുന്നു. തന്തിരുവടിക്കു് അങ്ങിനെയൊരു വരം നൽകി. അമരേന്ദ്രനും

ഇതേ വരമേകിയിട്ടുണ്ട്. സർവ്വസൈന്യങ്ങൾക്കും ആതിഥ്യം, സർവ്വഗുണോപേതമായി ചെയ്യുകയാണ് ബ്രഹ്മർഷിവര്യൻ. കുമാരാ, അതാ കപികളുടെ ഉച്ചാരവം ഇമ്പത്തോടെ ഉയരുന്നു. ഗോമതീനദിയെ കടക്കുകയാവണം ഇപ്പോൾ. നോക്കൂ, ബാലവന സമീപത്തിൽ ധൂളീപടലം ഉയരുന്നതു്. പ്ലവംഗപ്പട ബാലവനത്തെയിട്ട് ഉലയ്ക്കുകയാകും. അതാ ദൂരത്തിൽ, തെളിഞ്ഞ അമ്പിളിപോലെ കാണുന്നില്ലെ? ബ്രഹ്മാവിനാൽ മനസാനിർമ്മിതമായ ദിവ്യവിമാനം പുഷ്പകമാണതു്. ബന്ധുക്കളോടുകൂടിയ രാവണനെ നിഗ്രഹിച്ച് നേടിയതും ബാലാദിത്യസമാനവും, കുബേരാനുഗ്രഹത്താൽ ദിവ്യവും മനോജവവുമാന് ശ്രീരാമദേവവാഹനം ഇതാ അടുക്കുന്നു. ദേവി സീതയൊന്നിച്ച് വീരവീരന്മാരായ രഘുകുലസഹോദരന്മാർ അതിലുണ്ട്. രാക്ഷസചക്രവർത്തി വിഭീഷണനും വാനരസാമ്രാട്ട് സുഗ്രീവനും ദേവനെ അകമ്പടിസേവിച്ച് ഒന്നിച്ചിരിക്കുന്നുണ്ടാകണം.

"ഇതാ ശ്രീരാമൻ" എന്ന ശബ്ദം—സ്ത്രീകളും ബാലന്മാരും വൃദ്ധകളുമടക്കം ഉച്ചരിച്ച മഹാനാദം—ആകാശദേശത്തിൽ തട്ടി പ്രതിധ്വനിച്ചു. ആന, കുതിര, തേര്, എന്നിവയിൽനിന്നു് എല്ലാവരും മന്നിലിറങ്ങി ഊർദ്ധ്വമുഖരായി നിന്നു. വാനിൻമദ്ധ്യത്തിൽ പൂർണ്ണചന്ദ്രനെപ്പോലെ ശ്രീരാമദേവന്റെ വദനബിംബം ഭരതൻ കണ്ടു അഞ്ജലി കൂപ്പി. പറഞ്ഞ സമയത്തുതന്നെ വന്നുചേന്ന അഗ്രജനെ അനുജൻ പുകഴ്ത്തി. കമലദളംപോലെ വിശാലലോചനനായ രഘുവീരൻ, ബ്രഹ്മാവു് മനസാ നിർമ്മിച്ച ദിവ്യവിമാനത്തിൽ, മറെറാരിന്ദ്രൻപോലെ പ്രശോഭിച്ചു. മേരുപർവ്വതശിഖരത്തിൽ വാഴുന്ന ആദിത്യനെയെന്നപോലെ, പുഷ്പകസ്ഥിതനായ ദേവനെ ഭരതൻ താണുവണങ്ങി. ശ്രീരാമന്റെ അരുളപ്പാടുപ്രകാരം ആ ദിവ്യവിമാനം–ഹംസയുക്തമായ പുഷ്പകവിമാനം–മഹാവേഗത്തിൽ മന്നിടത്തിലേക്ക് താഴ്ന്നു.

ഭൂസ്പർശമെത്തിയപ്പോഴേക്കും ഭരതൻ ആ വാഹനത്തിലേക്കു് ഓടിക്കയറി; തൃപ്പാദങ്ങളിൽ സാഷ്ടാംഗം വീണുകഴിഞ്ഞു. അനേകവർഷങ്ങൾ കാണാതിരുന്ന അനുജനെ എഴുന്നേല്പിച്ചു രാഘവൻ സന്തോഷത്തോടെ മടിയിലിരുത്തി കെട്ടിപ്പിടിച്ചു. ലക്ഷ്മണന്റെ ബന്ധനമസ്കാരത്തെ സ്വീകരിച്ച് കണ്ണുനീരണിഞ്ഞ ഭരതൻ, പേരുച്ചരിച്ച് സീതാദേവിയുടെ പാദങ്ങളിൽ ശിരസ്സ് സമർപ്പിച്ചു.

കൈകേയീനന്ദനൻ തുടന്നു്, സുഗ്രീവൻ–അംഗദൻ–ജാംബവാൻ–നീലൻ–ഋഷഭൻ–മൈന്ദൻ–ദ്വിവിദൻ–നളൻ–സുഷേണൻ– ശരഭൻ– ഗവാക്ഷൻ–

ഗന്ധമാദനൻ-പനസൻ തുടങ്ങിയ വാനരപ്രമുഖന്മാരെ സാനന്ദം ആലിംഗനം ചെയ്തു. കപിവീരന്മാർ കാമരൂപികളായതിനാൽ എല്ലാവരും മനുഷ്യരൂപമാണ് അപ്പോൾ കൈക്കൊണ്ടിരുന്നതു്.

തേജസ്സിയന്ന ധാർമ്മികാഗ്രേസരനായ ഭരതൻ വീണ്ടും സുഗ്രീവനെ കെട്ടിപ്പിടിച്ചുകൊണ്ടു്:—

"വാനരേശ്വരാ, ഞങ്ങൾ നാലുപേരായിരുന്നു ഇതുവരെ സഹോദരന്മാരായിട്ടു്. എന്നാൽ ഇന്നുമുതൽ അങ്ങു് അഞ്ചാമനായിത്തീർന്നിരിക്കുന്നു. സ്നേഹിക്കുന്നവൻ ആരോ അവൻ ബന്ധുവാണ്. അരിയുടെ ലക്ഷണം ദ്രോഹിക്കലും."

വിഭീഷണനെ സാദരം തഴുകിക്കൊണ്ടു് ഭരതൻ തുടന്നു:—

"ലങ്കേശ്വരാ, ഞങ്ങളുടെ ഭാഗ്യം! ദുഷ്കരകർമ്മങ്ങൾ അങ്ങയുടെ സഹായത്താൽ ചെയ്തു തീർത്തുവല്ലൊ."

ശത്രുഘ്നൻ ശ്രീരാമലക്ഷ്മണന്മാരേയും, അതിവിനയത്തോടെ പേരുച്ചരിച്ചുകൊണ്ടു് സീതാദേവിയുടെ തൃച്ചേവടികളേയും, പ്രണമിച്ചു. ദുഃഖംകൊണ്ടു് മെലിഞ്ഞു് ഒളിമങ്ങി നില്ക്കുന്ന കൌസല്യാദേവിയുടെ ചരണാരവിന്ദങ്ങളിൽ ശ്രീരാമചന്ദ്രൻ ദണ്ഡനമസ്കാരം ചെയ്തു. തുടന്നു് സുമിത്രാദേവിയേയും, യശസ്സാന്ന കൈകേയിയേയും പുരോഹിതന്മാരേയും പ്രണമിച്ചു.

"കൌസല്യാനന്ദവർദ്ധക, മഹാബാഹോ, സ്വാഗതം."

കൈക്കൂപ്പിക്കൊണ്ടു് പൌരമുഖ്യന്മാരെല്ലാം ശ്രീരാമചന്ദ്രന്റെ ചുററുമെത്തി. ആയിരമായിരം താമരപ്പൂമൊട്ടുകൾപോലെ പ്രജകളുടെ പാണിയുഗളങ്ങൾ ദേവന്റെ നാലുപുറവും നിരന്നു.

ധർമ്മകോവിദനായ ഭരതൻ പൊന്നണിപ്പാദുകകൾ എടുത്തു് ദേവന്റെ തൃച്ചേവടികളിൽ ചേർത്തു്, തൊഴുതുകൊണ്ടു്:—

"പ്രഭോ, അയോദ്ധ്യാരാജ്യം ന്യാസമായി വെച്ചിരുന്നതു് ഇതിലാണു്. തിരുവടിയുടെ മുന്നിലിതാ സമർപ്പിക്കുന്നു. അടിയന്റെ ജന്മം ഇന്നു് സഫലമായി. അഭീഷ്ടങ്ങൾ നിറവേറി. അയോദ്ധ്യയുടെ ചക്രവർത്തിയായ അവി

ടന്നു് ഈ നഗരത്തിൽ എത്തിയതു് കാണുവാൻ ഈ കണ്ണുകൾക്കു് പുണ്യം സിദ്ധിച്ചുവല്ലൊ. ഖജാനകളും നെല്ലറകളും സൈന്യങ്ങളും നിറഞ്ഞ നഗരിയെ സംരക്ഷിച്ചാലും. അവിടുത്തെ അമേയ പ്രഭാവത്താൽ എല്ലാം പത്തിരട്ടിയായി വർദ്ധിച്ചിരിക്കുന്നു.''

സഹോദരസ്നേഹവിവശനായ ഭരതന്റെ ഗദ്ഗദാക്ഷരങ്ങളോടുകൂടിയ വാക്കുകൾ, കപിവീരന്മാരുടേയും, ലങ്കാധിപന്റേയും നേത്രങ്ങളിൽനിന്നു് ബാഷ്പമൊഴുക്കിച്ചു.

രഘുകുലനാഥൻ വിമാനത്തിൽ കയറി. ഭരതനെ മടിയിലിരുത്തി. സർവ്വ പടകളും ആൾക്കാരുമൊന്നിച്ചു് ഭരതൻ അധിവസിച്ചിരുന്ന ആശ്രമത്തിലിറങ്ങി. പർണ്ണശാലാദ്വാരത്തിൽനിന്നു്, ആ ശ്രേഷ്ഠവിമാനത്തോടു്:—

''ദിവ്യവാഹനമേ, വൈശ്രവണനെ സേവിച്ചുകൊള്ളൂ. പോകാം. ഞാൻ അനുവാദം തരുന്നു.''

ശ്രീരാമദേവനാൽ അനുജ്ഞ നൽകപ്പെട്ട പുഷ്പകം സ്വയം ഉയർന്നു. ഉത്തരദിക്കിലേക്കു്—കുബേരപുരിയിലേക്കു്—യാത്രയായി. രാവണചക്രവർത്തിയാൽ അപഹൃതമായ ആ വാഹനം, അയോദ്ധ്യാധിപന്റെ ആജ്ഞയനുസരിച്ചു് അളകാപുരിയിൽ സ്വാമിയുടെ മുന്നിൽ എത്തിച്ചേർന്നു.

അമരേന്ദ്രൻ ബൃഹസ്പതിയെ എന്നപോലെ, ആചാര്യപാദങ്ങളിൽ ശിരസ്സു സമർപ്പിച്ച ശ്രീരാമചന്ദ്രൻ, തുല്യസിംഹാസനത്തിൽ പുരോഹിതനെ ഇരുത്തി. അടുത്തു് താനും സമന്ദഹാസം ഇരുന്നരുളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, യുദ്ധകാണ്ഡത്തിലെ നൂററിമുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## നൂററിമുപ്പത്തൊന്നാം സർഗ്ഗം. [ശ്രീരാമപട്ടാഭിഷേകം]

കൈകേയീദേവിക്കു് ആനന്ദമേകുന്ന ആത്മജൻ—ഭരതകുമാരൻ—തലയ്ക്കുമുകളിൽ കൈകൾകൂപ്പി, സത്യവിക്രാന്തനായ അഗ്രജനോടു്—രഘുവംശാലങ്കാരമായ ശ്രീരാമചന്ദ്രനോടു്—സവിനയം ഉണർത്തി:—

"മഹാപ്രഭോ, എൻെറ അമ്മയെ ഏററവുമധികം സന്തോഷിപ്പിച്ച്, എനിക്കനല്കിയ രാജ്യം, അവിടുന്ന് തന്നതുപോലെത്തന്നെ അങ്ങോട്ട് സമർപ്പിക്കുന്നു. നല്ലകരുത്തുള്ളൊരു കാള വലിച്ചുകൊണ്ടുപോകുന്ന വലിയ ഭാരത്തെ, ഒരു പശുക്കുട്ടിക്ക് ചുമക്കുവാൻ സാധിക്കുമോ? ദേവാ, അവിടുത്തെ മുമ്പിൽ ചെറിയൊരു കുട്ടിമാത്രമാണ് ഈ ഞാൻ. അതിശക്തിയിലുള്ള പ്രവാഹത്താൽ പൊട്ടിപ്പൊളിഞ്ഞ ചിറയെപ്പോലെ, ഓട്ടപ്പെടുന്ന രാജ്യത്തെ, അശക്തനായൊരു നൃപന് നിലനിർത്തുവാൻ സാധിക്കുമോ? പരന്തപനായ ജ്യേഷ്ഠാ, ഉത്തമലക്ഷണങ്ങളെല്ലാമൊത്തിണങ്ങിയ ഉഗ്രാശ്വത്തെ, വെറുമൊരു കഴുതയെപ്പോലെ; രാജഹംസത്തെ കാക്കയെപ്പോലെയാണ് അവിടുത്തെ ഈ ഞാൻ പിൻതുടർന്നാൽ! മണിമന്ദിരത്തിൻെറ മനോഹരാരാമമദ്ധ്യത്തിൽ നട്ടുവളർത്തിയ ഒരു മരം, തടിയും കൊമ്പുംകൊണ്ട് തഴച്ച് ആർക്കും കയറുവാൻ പററാത്തമട്ടിൽ വലുതായി, പുഷ്പങ്ങളാൽ അലംകൃതമായിട്ടും, ഒരൊററക്കായും കാണിക്കാതെ, പൂതൽ പിടിച്ച് നില്ക്കുന്നതായാൽ, അത് നട്ടുണ്ടാക്കിയവന് ഉണ്ടാകുന്ന അനുഭവം എന്തായിരിക്കും? മഹാബാഹോ, ഈ ഉപമ അവിടുത്തേക്കാണെന്ന് മനസ്സിലാക്കണേ. ഭക്തരും ഭൃത്യരുമായ ഞങ്ങളെ മഹാരാജനായ അവിടുന്ന് ഭരിക്കാതിരുന്നാൽ!

പ്രഭോ, പ്രചണ്ഡകിരണങ്ങളാൽ ചൂടേകുന്ന മദ്ധ്യാഹ്നഭാസ്കരനെപ്പോലെ, പ്രതാപശാലിയായ നിന്തിരുവടിയെ പട്ടാഭിഷേകരൂപത്തിൽ ലോകമിന്ന് കാണട്ടെ! കാകൽസ്ഥവംശദീപമേ, ഭേരീശബ്ദവും, അരഞ്ഞാൺ തള നാദവും, മധുരസ്തുതിഗീതവും കേട്ടുകൊണ്ടാകട്ടെ, അവിടുത്തെ പള്ളിയുണർത്തൽ! ഈ കാലചക്രം എതുവരെ ചുററുമോ?; ഈ ഭൂമി എതുകാലംവരെ നിലനില്ക്കുമോ? അന്നുവരെ, അവിടുന്ന് സകലലോകനാഥനായി വാഴുവാൻ ഞങ്ങളിൽ കാരുണ്യമുദിക്കണേ!!."

പരപുരംജയനായ ശ്രീരാമദേവൻ ഭരതൻെറ വാക്കുകൾ കേട്ട് മന്ദഹസിച്ചു.

"അങ്ങിനെയാകാം."

ശ്രേഷ്ഠമായൊരിരിപ്പിടത്തിൽ ആസനസ്ഥനായ അമേയതേജസ്വി, അനുജനെ ആശ്വസിപ്പിച്ചു.

അതിവിശുദ്ധന്മാരും, സുഖഹസ്തന്മാരും, സുശീഘ്രന്മാരുമായ ക്ഷുരകന്മാർ ശ്രീരാമസവിധത്തിൽ, ശത്രുഘ്നൻെറ ആജ്ഞയനുസരിച്ച് ഉത്തരക്ഷണത്തിൽ സന്നിഹിതരായി.

മഹാത്മാവായ ഭരതനും, ശക്തനായ ലക്ഷ്മണനും, വാനരരാജാസുഗ്രീവൻ രാക്ഷസേശ്വരവിഭീഷണൻ എന്നിവരോടുകൂടി സ്നാനാദികൾ കഴിഞ്ഞു. ജട കളഞ്ഞു്, നീരാടി, മനോഹരമാല്യാദികളും സുഗന്ധാംഗരാഗാദികളുമണിഞ്ഞു്, മികച്ചപട്ടുടുത്തു്, ഉജ്വലപ്രഭചിതറിയ ദേവൻ പ്രശോഭിച്ചു. ഇക്ഷ്വാകുവംശ ശ്രേഷ്ഠനായ ഭരതൻ, ശ്രീരാമനേയും അനുജൻ ലക്ഷ്മണനേയും പള്ളിച്ചമയൽ കൊണ്ടു് പതിന്മടങ്ങു് അഴകെഴുന്നവരാക്കി. മഹാരാജദശരഥപത്നിമാർ എല്ലാവരും, ഞാൻമുമ്പു്-ഞാൻമുമ്പു്–എന്നമട്ടിൽ, സീതാദേവിയെ സർവ്വാലങ്കാരവിഭൂഷണങ്ങളാൽ ത്രൈലോക്യസുന്ദരീരത്നമാക്കിത്തീർത്തു. കൌസല്യാദേവി, താൻ തന്നെ കപീന്ദ്രപത്നിമാരെ സശ്രദ്ധം ചമയിച്ചു. ലക്ഷണങ്ങളെല്ലാമൊത്ത കുതിരകളെ പൂട്ടിയതും സർവ്വാംഗശോഭനവുമായ ദിവ്യരഥത്തെ ശത്രുഘ്നനിർദ്ദേശപ്രകാരം സുമന്ത്രർ താൻതന്നെ സാരഥിയായികൊണ്ടുവന്നു. ആദിത്യബിംബസങ്കാശമായ പള്ളിത്തേരിനെ, സത്യപരാക്രമിയായ രഘുവരൻ വന്ദിച്ചു് ആരോഹണംചെയ്തു. സ്നാനാദികൾ കഴിഞ്ഞു് ദിവ്യവസ്ത്രാഭരണാദികൾ അണിഞ്ഞു് ദേവേന്ദ്രനെപ്പോലെ വിളങ്ങുന്ന സുഗ്രീവനും ഹനുമാനും പുറപ്പെട്ടു. ഉയർന്ന തരത്തിലുള്ള മെയ്ക്കോപ്പുകളും കുണ്ഡലങ്ങളുമണിഞ്ഞ സുഗ്രീവസ്ത്രീകൾ എല്ലാവരും സീതാദേവിയെ അനുഗമിച്ചു.

ദശരഥമഹാരാജാവിൻെറ അമാത്യന്മാർ, ഉപാദ്ധ്യായനെ മുൻനിർത്തി കാര്യവിചിന്തനംചെയ്തു. നഗരത്തിനും രഘുവരനും ഐശ്വര്യാഭിവൃദ്ധികൾക്കുള്ള വഴികളെ, അശോകനും വിജയനും, സിദ്ധാർത്ഥനോടുകൂടി ചിന്തിച്ചു.

"ജയാർഹനും മഹാപുരുഷനുമായ ശ്രീരാമനു് അഭിഷേകത്തിനുള്ളതെല്ലാം അതിവേഗം മംഗളപൂർവ്വം ചെയ്യുവിൻ."

ആചാര്യർ ആജ്ഞാപിച്ചു. ദാശരഥിയുടെ പട്ടണപ്രവേശം കാണുവാൻ ഉഴറിക്കൊണ്ടു് ഉപാദ്ധ്യായന്മാരും അമാത്യന്മാരും അതിശീഘ്രം എത്തി. പച്ചക്കുതിരകളെ പൂട്ടിയ ദിവ്യരഥത്തിൽ സഹസ്രാക്ഷനായ ഇന്ദ്രൻ എന്നതുപോലെ, അനഘനായ കൌസല്യാനന്ദനൻ പള്ളിത്തേരിലേറി ശ്രേഷ്ഠനഗരിയിലേക്കു് എഴുന്നെള്ളി.

കടിഞ്ഞാണും ചമ്മട്ടിയുമേന്തി സൂതസ്ഥാനത്തിരിക്കുന്നതു് ഭരതൻ; വെൺകൊററക്കുട പിടിച്ചിരുന്നതു് ശത്രുഘ്നൻ; ദേവശിരസ്സിൽ മന്ദമാരുതനേല്പിച്ചുകൊണ്ടു്, ഉത്തമോത്തമമായ ആലവട്ടം വീശുന്നതു് സുമിത്രാനന്ദനൻ; സ്വർണ്ണ

പ്പിടിയോടുകൂടിയതും ചന്ദ്രികാധവളിതവുമായ വെൺചാമരമൊന്നു് ലക്ഷ്മണൻ തന്നെ എടുത്തിരിക്കുന്നു. മറെറാന്നു് രാക്ഷസേന്ദ്രൻ വിഭീഷണനും.

ആകാശമണ്ഡലത്തിൽ, ഋഷിവര്യന്മാരും, ദേവന്മാരും, മരുത്തുക്കളുംനിരന്നു. ശ്രീരാമചന്ദ്രനെ സ്തുതിച്ചുകൊണ്ടുള്ള മധുരഗാനങ്ങൾ ദേവഗന്ധർവ്വന്മാരിൽ നിന്നു് ഒന്നിച്ചു് ഉയർന്നു.

മാമലയ്ക്കൊത്ത ശത്രുഞ്ജയൻ എന്ന മാതംഗശ്രേഷ്ഠനിൽ, അതിതേജസ്വി യായ വാനരരാജാസുഗ്രീവൻ കയറി അകമ്പടി സേവിച്ചു. ഒമ്പതിനായിരം കപി കൾ മനുഷ്യരൂപത്തിൽ ആനപ്പുറത്തു് അണിനിരന്നു. ആടയാഭരണാദികൾ കൊണ്ടു് അവരെല്ലാം ദേവസദൃശരായി തിളങ്ങിയിരുന്നു. മനോമോഹനമന്ദിര ങ്ങൾ നിറഞ്ഞ നഗരിയിലേക്കു്, പെരുമ്പറനാദം-ശംഖുവിളി-ആർപ്പു്- എന്നിവയോടെ ദേവൻ പ്രവേശിച്ചു.

മഹാരഥന്മാരിൽ അഗ്രഗണ്യനായ ശ്രീരാമചന്ദ്രൻ അത്യുജ്ജ്വലകാന്തിയെ ഴുന്ന തേരിൽ അകമ്പടിയൊന്നിച്ചു് വരുന്നതു്, രാജപാതയുടെ ഇരുഭാഗവും തിങ്ങിനില്ക്കുന്ന നാട്ടുകാർ കണ്ടു. സഹോദരന്മാരാലാവൃതനായ ദേവദേവനെ സ്തുതിച്ചുകൊണ്ടു് പൌരവൃന്ദം പിൻതുടർന്നു് നീങ്ങി. അമാത്യന്മാർ-വിപ്ര ന്മാർ-പ്രജാപ്രമുഖന്മാർ-തുടങ്ങിയവരാൽ ചൂഴ്ന്ന കാകുൽസ്ഥൻ, നക്ഷത്രമധ്യ ത്തിലെ ശശാങ്കനെപ്പോലെ വിളങ്ങി. ഏററവും മുന്നിൽ ഭേരീവാദ്യം, തൊട്ടു പിന്നിൽ സ്വസ്തികചിഹ്നത്തിൽ താളംപിടിക്കുന്നവർ, ശ്രേഷ്ഠന്മാരായ സ്തുതി പാഠകന്മാർ ഗാനാലാപംചെയ്തുകൊണ്ടു് അതിന്നടുത്തു്; മഞ്ഞൾ അക്ഷതം എന്നിവയേന്തിയ കന്യകാരത്നങ്ങൾ അണിഞ്ഞൊരുങ്ങി അണിയണിയായി തൊട്ടുപിന്നിൽ; അടുത്തനിരയിൽ ഗോക്കളും വിപ്രവര്യന്മാരും. കൊഴുക്കട്ട തുടങ്ങിയ ഉപഹാരങ്ങൾ എടുത്തവർ തിരുമുമ്പിൽ.

യാത്രാമദ്ധ്യേ, സുഗ്രീവസഖ്യം-പവനതനയൻ ഹനുമാൻെറ പ്രഭാവം- കപികളുടെ നിസ്തുല്യകർമ്മങ്ങൾ-നിശാചരന്മാരുടെ ശക്തി-വിഭീഷണനുമായുള്ള സഖ്യം-തുടങ്ങിയവയെ ദേവൻ, സചിവന്മാരോടു് വിശദമായി അരുളിച്ചെയ്തു. വാനരവര്യന്മാരോടൊപ്പം ദശരഥനന്ദനൻ നഗരമദ്ധ്യത്തിലേക്കു് സംപ്രഹൃഷ്ടഹൃഷ് ഹൃദയരായ പ്രജാമദ്ധ്യത്തിലേക്കു്-എത്തുമ്പോഴേക്കും എല്ലാഭവനങ്ങളിലും കൊ ടികൾ ഉയർന്നു് അംബരസ്പർശിയായി പാറിക്കളിച്ചിരുന്നു.

പട്ടണപ്രദക്ഷിണം കഴിഞ്ഞു് ദേവൻ മടങ്ങി. ഇക്ഷ്വാകുരാജപരമ്പര അധിവസിച്ചിരുന്ന പിതാവിൻെറ അരമനയിൽ പ്രവേശിച്ച കാകുൽസ്ഥൻ, അർത്ഥപൂർണ്ണമധുരവാക്കുകൾ ധർമ്മിഷ്ഠനായ ഭരതനോടു് അരുളി:—

"കുമാരാ, മഹാത്മാക്കളായ സുഹൃത്തുക്കളെ താതമന്ദിരത്തിലേക്കു് കൊണ്ടുപോക; കൌസല്യ—സുമിത്ര— കൈകേയി തുടങ്ങിയ മാതാക്കളെ വന്ദിക്കട്ടെ! മുത്തു്—വൈഡൂര്യം എന്നീരത്നവിഭൂഷിതവും അശോകവനികായുതവും ഞാൻ താമസിച്ചിരുന്നതുമായ ഉത്തമമണിഭവനത്തിൽ സുഗ്രീവൻ വസിക്കട്ടെ."

അഗ്രജൻെറ അരുളപ്പാടുകേട്ട ഭരതൻ സുഗ്രീവൻെറ കൈപിടിച്ചു് ആ അരമനയിലേക്കു്പോയി. അവരെത്തുമ്പോഴേക്കും, സുഗന്ധപൂരിതങ്ങളായ എണ്ണനിറച്ച വിളക്കുകൾ—അതുല്യങ്ങളായ കട്ടിലുകൾ—വിരിപ്പുകൾ—തുടങ്ങിയവ ശത്രുഘ്നൻെറ ആജ്ഞയനുസരിച്ചു് തയ്യാറായിട്ടുണ്ടു്. ഉജ്ജ്വലകാന്തിയെഴുന്ന രാഘവാനുജൻ കപീശ്വരനോടു്:—

"രാജരാജ, അഗ്രജൻെറ അഭിഷേകസംഭാരണങ്ങൾക്കു് ആളെ അയച്ചാലും."

സവ്വരത്നവിഭൂഷിതങ്ങളായ നാലുപൊന്നിൻ കുടങ്ങൾ എടുത്തു് സുഗ്രീവൻ, വാനരോത്തമന്മാർ നാലുപേരെ വിളിച്ചു്:—

"നാലുഭാഗങ്ങളിലുമുള്ള സാഗരങ്ങളിലെ ജലം പ്രഭാതത്തിനുമുമ്പു് ഈ കുടങ്ങളിൽ നിറച്ചു് നിങ്ങൾ കാത്തുനില്ക്കണം. അതിനുതക്കതു് ചെയ്യുവിൻ."

മദഗജസന്നിഭരായ ആ കപിവീരന്മാർ— ജാംബവാൻ—ഹനുമാൻ—വേഗദർശി—ഋഷഭൻ—എന്നിവർ, ഗരുഡനെപ്പോലെ ആകാശത്തിലേക്കു് ഉയർന്നു. അഞ്ഞൂറുമഹാനദികളിലെ പുണ്യതീർത്ഥങ്ങൾ അവർ അതിവേഗത്തിൽ എത്തിച്ചു കഴിഞ്ഞു.

കിഴക്കെ സമുദ്രത്തിലെ ജലം രത്നകുടത്തിൽനിറച്ചു്, സത്ത്വസമ്പന്നനായ ജാംബവാനും, രക്തചന്ദനകർപ്പൂരാദികൾ ഇട്ട കനകക്കുടത്തിൽ തെക്കെ സാഗരത്തിൽനിന്നു് ഋഷഭനും, പടിഞ്ഞാറെ മഹാർണ്ണവത്തിലെ ശീതളതെളിനീർ രത്നകുംഭത്തിൽ വായുതുല്യവിക്രമമാന്ന ഗവയനും (വേഗദർശി) വടക്കെ മഹാബ്ധിയിലെ നിർമലവാരി, ഗരുഡവായുവേഗതുല്യപരാക്രമിയും സുധാർമ്മികനുമായ ശ്രീഹനുമാനും കൊണ്ടുവന്നു.

ഇങ്ങിനെ വാനരേന്ദ്രന്മാർ ശ്രീരാമാഭിഷേകാർത്ഥം കൊണ്ടുവന്ന ആ പുണ്യ തീർത്ഥഘടങ്ങൾ കണ്ട ശത്രുഘ്നൻ മന്ത്രിമാരോടുകൂടി പ്രധാനപുരോഹിതസമീപത്തിൽചെന്നു് വിവരമറിയിച്ചു. സർവ്വസുഹൃത്തുക്കൾക്കും ഈ ശുഭവർത്തമാനം അടുത്ത നിമിഷത്തിൽ എത്തിച്ചു.

## പട്ടാഭിഷേകം

വയോവൃദ്ധനും ബ്രഹ്മർഷിസത്തമനുമായ വസിഷ്ഠൻ ഉത്തമബ്രാഹ്മണരോടുകൂടിവന്നു. രത്നമയസിംഹാസനത്തിൽ സീതാസമേതനായ രഘുരാമനെ ഇരുത്തി. സുഗന്ധം വമിക്കുന്ന നിർമ്മലജലത്താൽ, വസിഷ്ഠൻ- വാമദേവൻ- ജാബാലി- കാശ്യപൻ- കാത്യായനൻ- സുയജ്ഞൻ- ഗൌതമൻ- വിജയൻ എന്നിവർ, ദേവേന്ദ്രനെ വസുക്കൾ എന്നപോലെ ആ നരകേസരിയെ അഭിഷേകംചെയ്തു, ഋത്വിക്ശ്രേഷ്ഠന്മാരായ ദ്വിജന്മാർ, കന്യകാരത്നങ്ങൾ, മന്ത്രിപ്രമുഖന്മാർ, സേനാപതികൾ, എന്നിവർ ആനന്ദരോമാഞ്ചമണിഞ്ഞുകൊണ്ടു് തുടർന്നു് അഭിഷേകിച്ചു.

സർവ്വദേവസമാവൃതരായ ദിക്പാലകന്മാർ നാലുപേർ നഭസ്സിൽനിന്നു് എല്ലാ ഔഷധരസങ്ങളും ദേവശിരസ്സിലേക്കു്തൂകി. നാനാരത്നസമാകീർണ്ണമായി പ്രോജ്വലിക്കുന്ന ആ കനകസഭാതലത്തിൽ രഘുവംശമഹാരാജാക്കന്മാരെ അഭിഷേകം നടത്തിയ ഭഗവാൻ വസിഷ്ഠൻ, അതുല്യതേജസ്വിയായ ശ്രീരാമചന്ദ്രനെ വിചിത്രമണിഭൂഷിതസിംഹാസനത്തിലിരുത്തി-പണ്ടു്, മനുമഹാരാജാവിനെ യഥാവിധി നീരാടിച്ചു് അണിയിച്ചതും ബ്രഹ്മനിർമിതവും ദിവ്യരത്നശോഭിതവുമായ കിരീടത്തെ ദേവശിരസ്സിൽചൂടി. ഋത്വിക്കുകൾ, അമൂല്യാഭരണങ്ങളെ യഥാർഹം ചാർത്തി.

ശുഭശ്രീയിഷ്ഠവും പരിശുദ്ധധവളവർണ്ണവുമുള്ള വെൺകൊററക്കുട ശത്രുഘ്നൻ പിടിച്ചു. പൂനിലാവൊളിയുള്ള വെൺചാമരത്തിലൊന്നു് വാനരരാജാസുഗ്രീവനും, മറേറതു് രാക്ഷസേശ്വരൻ വിഭീഷണനും എടുത്തു.

നന്ദനോദ്യാനത്തിലെ പൊൻതാമരപ്പൂക്കൾ നൂറെണ്ണംകൊണ്ടു് നിർമ്മിച്ചതും അമേയഗുണസമ്പൂർണ്ണവുമായൊരു മാലയെ ദേവേന്ദ്രൻ കൊടുത്തയച്ചതു് വായുഭഗവാൻ തിരുമാറിലണിയിച്ചു. മററൊന്നുകൂടി വാസവൻ അയച്ചു. ദിവ്യരത്നങ്ങൾ എല്ലാം കോർത്തതും നടുവിൽ നായകമണിയായി സുരത്നമൊന്നുള്ളതുമായ ദിവ്യാഭരണം, ദേവന്മാരും ഗന്ധർവ്വന്മാരും ശ്രീരാമസ്തുതികൾ ഉച്ചത്തിൽ ആല

പിച്ചു. അപ്സരസ്ത്രീകൾ നൃത്തം തുടങ്ങി. ഇത്തരത്തിലുള്ള അലൌകികോപചാരങ്ങൾക്ക് അർഹനാണ് ശ്രീരാമചന്ദ്രമഹാപ്രഭു എന്ന് ലോകത്തെ, ആ അഭിഷേകവേളയിൽ അമരന്മാർ സുവ്യക്തമാക്കി.

ശ്രീരാമപട്ടാഭിഷേകസമയത്തിൽ മന്നിടമാകെ സസ്യശ്യാമളവർണ്ണമായിരുന്നു; വൃക്ഷങ്ങളെല്ലാം സുമണം കലർന്ന കുസുമങ്ങളേയും, മധുരഫലങ്ങളേയും അടിമുടി വഹിച്ചു.

മന്നോർമന്നവൻ, ലക്ഷം കുതിരകളേയും, അടുത്തകാലത്തിൽ പ്രസവിച്ച അത്രയും പശുക്കളേയും ദ്വിജവര്യന്മാക്ക് നല്കി. വീണ്ടും മുപ്പതുകോടിപൊന്നും, ഉത്തമരത്നാഭരണങ്ങളും ബ്രാഹ്മണശ്രേഷ്ഠന്മാക്ക് ഏകി. അർക്കരശ്മിതുല്യമായൊരു പൊന്നാഭരണം, അമൂല്യരത്നം നടുവിൽ ചേർത്തു്, പുരുഷോത്തമൻ സുഗ്രീവന്നു് സസന്തോഷം സമ്മാനിച്ചു. വൈഡൂര്യരത്നഖചിതവും വജ്രരത്നവിഭൂഷിതവുമായ രണ്ടുതോൾവളകൾ അംഗദനു് ആ സഭാമദ്ധ്യത്തിൽ വെച്ചു് കൊടുത്തു. തൂനിലാവൊളിചിന്നുന്ന—വില കണക്കാക്കുവാൻ ഏതൊരുവന്നും സാധിക്കാത്ത മുത്തുരത്നങ്ങൾ കോർത്തൊരു മാലയെ തന്തിരുവടി സീതാദേവിയുടെ ഗളത്തിൽ തൃക്കൈകളാൽ ചാർത്തിച്ചു. സ്വച്ഛവും ദിവ്യവുമായ രണ്ടുപട്ടുവസ്ത്രങ്ങൾ, സുന്ദരതരങ്ങളായ ആഭരണങ്ങൾ എന്നിവ ജാനകീദേവി വായുസുതന്നു് നല്കി. അല്പമൊന്നു് ആലോചിച്ച അവനീപുത്രി, ഭർത്തൃകരങ്ങളാൽ അണിയിച്ച ആ അമൂല്യരത്നഹാരത്തെ ഊരി തൃക്കയ്യിൽ പിടിച്ചു. എല്ലാ കപിവരന്മാരേയും, തമ്പുരാനായ ഭർത്താവിനേയും പുഞ്ചിരിപൊഴിച്ചുകൊണ്ടു് വീണ്ടും വീണ്ടും കടാക്ഷിച്ചു. ജനകരാജപുത്രിയുടെ അന്തർഗതം ഇന്നതാണെന്നറിഞ്ഞ രഘുപതി മന്ദഹാസത്തോടെ:—

"ലോകൈകസുന്ദരിയായ ദേവി, ആരിലാണോ ദേവിക്കു് അധികം സന്തുഷ്ടിതോന്നുന്നതു്—പൌരുഷം, പരാക്രമം, ബുദ്ധി ഇവയെല്ലാം ഏതൊരാളിലാണോ ഒത്തുചേർന്നതായി തോന്നുന്നതു്—ആ ആൾക്കു് ഈ ഹാരത്തെ സമ്മാനിച്ചുകൊള്ളു.

വൈദേഹിയുടെ നീലോല്പലനയനങ്ങളിൽനിന്നു് സസ്നേഹം സദയം കടാക്ഷം പതിഞ്ഞതു് മാരുതിയിലായിരുന്നു. ആ അമൂല്യഹാരത്തെ ഹനുമാന്നു് ദേവി സമ്മാനിച്ചു.

നിലാവിന്റെ നിർമ്മലതയാർന്ന ആ മാല വായുസുതന്റെ വിശാലവക്ഷഃസ്ഥടത്തിൽ മാമലയിൽ വെൺമുകിലെന്നപോലെ വെട്ടിത്തിളങ്ങി.

ദ്വിവിദൻ-മൈന്ദൻ-തുടങ്ങിയ ഹരിവരന്മാർക്കും, വയോവൃദ്ധരായ വാനരേന്ദ്രന്മാർക്കും, ഉത്തമവസ്തുക്കളെ രാജരാജൻ ബഹുമാനിച്ച് സമ്മാനിച്ചു. യഥോചിതങ്ങളായ വസ്ത്രാഭരണാദികൾ, വിഭീഷണചക്രവർത്തിക്കും, ജാംബവാൻ— ഹനുമാൻ എന്നിവരോടുകൂടിയ സുഗ്രീവനും ശ്രീരാമചന്ദ്രൻ കൊടുത്ത് സല്ക്കരിച്ചു. വന്നുചേർന്ന സകല വാനരന്മാരും ദേവസമ്മാനങ്ങളാൽ ആനന്ദാബ്ധിയിൽ ആറാടി.

സത്കർമ്മങ്ങൾ മാത്രംചെയ്യുന്ന ദാശരഥിയാൽ വേണ്ടപോലെ ബഹുമാനിക്കപ്പെടുകയും സർവ്വവിധകാമസന്ദായകരത്നങ്ങൾ ലഭിയ്ക്കുകയുംചെയ്ത കപിപ്പട സന്തുഷ്ടചിത്തരായി സ്വഭവനങ്ങളിലേക്ക് പുറപ്പെട്ടു. ശ്രീരാമപട്ടാഭിഷേകം ദർശിക്കുവാൻ പുണ്യം സിദ്ധിച്ച സുഗ്രീവാദിവാനരന്മാർ, അയോദ്ധ്യാചക്രവർത്തിയാൽ സല്ക്കൃതരായി കിഷ്കിന്ധാനഗരിയിലേക്ക്, സ്വജന്മം കൃതകൃത്യമായി എന്ന വിശ്വാസത്തോടെ മടങ്ങി. ദേവദേവന്റെ സഹചാരിത്വം കൊണ്ട് അനശ്വരയശസ്സുസമ്പാദിച്ച രാജാവിഭീഷണൻ—ധാർമ്മികകുലോത്തംസനായ ലങ്കേശ്വരൻ—രാക്ഷസേന്ദ്രരായ അമാത്യന്മാരൊന്നിച്ച് കുലധനമായി ലഭിച്ച ലങ്കയിലേക്ക് യാത്രയായി. ഉദാരഹൃദയനും, ശത്രുക്കളെ മുഴുവൻ വിജയിച്ചവനും, സൽകീർത്തി അനശ്വരമായി സമ്പാദിച്ചവനും, ആനന്ദസ്വരൂപനുമായ ശ്രീരാമദേവൻ, പ്രജാശാസനംചെയ്ത് പിതൃതുല്യം രാജ്യമെല്ലാം പരിപാലിച്ചു. ധർമ്മജ്ഞനായ ലക്ഷ്മണകുമാരനോട് ഏകാന്തത്തിൽവെച്ച് ഒരുദിവസം ആ സത്യസ്വരൂപി:—

"ധർമ്മവിജ്ഞനായ കുമാരാ, മഹത്തായ സൈന്യങ്ങളോടുകൂടിയതും ഇക്ഷ്വാകുവംശരാജവര്യന്മാർ പരിരക്ഷിച്ചിരുന്നതുമായ ഈ അയോദ്ധ്യയെ നമ്മുടെ പിതാക്കന്മാർ കൈക്കൊണ്ടിരുന്നതുപോലെ രക്ഷിക്കുക. "യുവരാജാ" എന്ന പട്ടത്തോടെ, ധാർമ്മികമായ ആഗ്രഹങ്ങൾ യഥേഷ്ടം അനുഭവിക്കുക."

മഹാപ്രഭു വീണ്ടും വീണ്ടും യുക്തിയുക്തങ്ങളായ വാക്കുകൾ സൌമിത്രിയോട് പറഞ്ഞു. "യുവരാജാ" സ്ഥാനം ഏതു വിധത്തിലും സ്വീകരിക്കുവാൻ അർഹത ലക്ഷ്മണനാണെന്ന് ആ വാക്യവിശാരദൻ സ്ഥാപിച്ചു. എന്നാൽ, മഹാപ്രജ്ഞനായ സൌമിത്രി സസന്തോഷം ആ സ്ഥാനം പരിത്യജിക്കുക

യാണുണ്ടായതു്. അഗ്രജശുശ്രൂഷമാത്രം ജീവിതലക്ഷ്യമാക്കിയ കുമാരനു് മററൊരു സ്ഥാനവും അധികാരവും ആവശ്യമില്ലെന്നു് വ്യക്തമാക്കി. ലക്ഷ്മണന്റെ ഭക്തിയിൽ അത്യധികം സന്തുഷ്ടനായ മഹാത്മാ ശ്രീരാമസ്വാമി "യുവരാജാ" സ്ഥാനം, സസ്നേഹം നല്കിയതു് ഭരതനാണു്.

രാജരാജനായ ദാശരഥി ബ്രഹ്മയജ്ഞം–അശ്വമേധയജ്ഞം–വാജപേയം തുടങ്ങിയവയേയും മററു ശാസ്ത്രനിർദ്ദിഷ്ടങ്ങളായ പുണ്യകർമ്മങ്ങളേയും യഥാവിധി നിർവ്വഹിച്ചു, നൂറു് അശ്വമേധങ്ങളാണു് രഘുനന്ദനൻ ചെയ്തതു്. ഉത്തമാശ്വരത്നങ്ങളോടുകൂടിയ യജ്ഞങ്ങളോരോന്നും, അന്നദാനാദികളെക്കൊണ്ടു് ഏതൊരുവനും സന്തുഷ്ടിയേകി. ബന്ധുമിത്ര സുഹൃത്തുക്കളോടുകൂടിയ ശ്രീരാഘവൻ പതിനായിരം വർഷം സ്തുത്യർഹമായി ഭൂമിയെ ഭരിച്ചു. മഹാബാഹുവും സൌമിത്രീസേവിതനുമായ അവിടുന്നു് രാജ്യത്തിലുടനീളം ധർമ്മത്തെ നട്ടുനനച്ചു വളർത്തി. ഉത്തമഭരണത്തിൽ രാജ്യം മികച്ചതായി.

രാമരാജ്യത്തിൽ വിധവകളുടെ വിലാപം ഒരിടത്തും ഒരിക്കലും കേട്ടിട്ടില്ല; ദുഷ്ടമൃഗഭീതി ഉണ്ടായിട്ടില്ല. പ്രജകളെല്ലാം അരോഗദൃഢഗാത്രരായിരുന്നതിനാൽ വ്യാധിഭയം ഉണ്ടായില്ല. ചോരന്മാർ തീരെ ഇല്ല. ഒരു തരത്തിലുള്ള ആപത്തും ആരേയും സ്പർശിച്ചില്ല. ബാലമരണം എവിടേയും കേൾക്കുകതന്നെ ഉണ്ടായില്ല. വൃദ്ധന്മാർക്കു് പ്രേതകർമ്മം ചെയ്യേണ്ടിവന്നില്ല. എല്ലാ ഗൃഹങ്ങളിലും, എല്ലാവരുടെ ഹൃദയങ്ങളിലും അലയടിച്ചിരുന്നതു് ഒന്നുമാത്രം; സന്തോഷം. ആബാലവൃദ്ധം ജനങ്ങളും ധർമ്മസ്വഭാവികളായിത്തീർന്നു. ശ്രീരാമദേവൻ മനസ്സിൽ അധിവസിക്കുകയാൽ അന്യോന്യം യാതൊരുവിധത്തിലുള്ള ദ്രോഹകർമ്മങ്ങളും ചെയ്തില്ല. ആയിരം വർഷം ആയിരം സൽസന്താനങ്ങൾ ഒന്നിച്ചു് ആനന്ദത്തോടെ വസിച്ചു.

ശ്രീരാമചന്ദ്രൻ രാജ്യം ഭരിക്കുമ്പോൾ രോഗമോ വ്യസനമോ ആർക്കും അനുഭവിക്കേണ്ടി വന്നില്ല. നാട്ടിൽ ഉടനീളം, നാട്ടുകാരുടെ നാവിൽനിന്നു് ഒന്നുമാത്രം എപ്പോഴും മുഴങ്ങി; "രാമൻ–രാമൻ–ശ്രീരാമൻ." എന്ന നാമം. ലോകം മുഴുവൻ രാമമയമായിത്തീർന്നു. ശ്രീരാമസ്വാമി രാജ്യം ഭരിക്കുമ്പോൾ, വൃക്ഷങ്ങൾ എല്ലാകാലത്തും പൂത്തും കായ്ചും നിന്നിരുന്നു. യഥാകാലത്തിൽ കാർമേഘങ്ങൾ യഥേഷ്ടം വർഷിച്ചു. മാരുതൻ ഹൃദ്യവും സുഖവുമായി വീശി. ബ്രാഹ്മണർ–ക്ഷത്രിയർ–വൈശ്യർ–ശൂദ്രർ, എന്നീ ചാതുർവർണ്യം ഫലത്തിൽ ആഗ്രഹലേശമില്ലാതെ, സ്വസ്വകർമ്മങ്ങൾ യഥാവിധി ചെയ്തു് സന്തുഷ്ടിനേടി. ശ്രീരാ

മൻ രാജ്യനാഥനായിരിക്കുന്ന കാലത്തിൽ അടിയുറച്ച ധർമ്മവിശ്വാസത്താൽ അസത്യമെന്നതു് നേരമ്പോക്കിൽകൂടി ഉച്ചരിച്ചിരുന്നില്ല. പ്രജകളേവരും ലക്ഷണമൊത്തവരായിരുന്നു. ധാർമ്മികകൃത്യങ്ങളല്ലാതെ മനസാ ചിന്തിച്ചതുപോലുമില്ല. അനുജന്മാരോടുകൂടി ശ്രീരാമസ്വാമി ഇങ്ങിനെ പതിനോരായിരം വർഷങ്ങൾ അതുല്യമായി ഭൂമിയെ ഭരിച്ചരുളി.

## പാരായണഫലം

ഭഗവാൻ വാല്മീകി ബ്രഹ്മർഷിയാൽ നിർമ്മിതമായ ഈ ആദികാവ്യം വായിക്കുകയോ കേൾക്കുകയോ ചെയ്യുന്നവനിൽനിന്നു്, അന്നുവരെ ചെയ്തിട്ടുള്ള പാപങ്ങൾ വിട്ടുപോകും. ധർമ്മവും യശസ്സും ആയുസ്സും വർദ്ധിക്കും. മന്നവന്മാർ വിജയികളാകും.

ശ്രീരാമപട്ടാഭിഷേകംവരെയുള്ള ചരിത്രം ഭക്തിശ്രദ്ധയോടെ കേൾക്കുന്നവർ പുത്രകാമികളാണെങ്കിൽ, സത്സന്താനയുക്തരാകും. ഐശ്വര്യമാണ് ആഗ്രഹിക്കുന്നതെങ്കിൽ മഹാലക്ഷ്മിതന്നെ അവരുടെ ഗൃഹങ്ങളിൽ അധിവസിക്കും. ഈ ലോകജീവിതത്തിലെ ധാർമ്മികങ്ങളായ ആശകൾ ഏതൊന്നും നിറവേറും. ഒരു മന്നവനാണ് ഈ സൽക്കഥ സശ്രദ്ധം കേൾക്കുന്നതെങ്കിൽ, മാററാരെയെല്ലാം വെന്നു് മന്നിനെ സ്വാധീനമാക്കിത്തീർക്കും. സന്താനേച്ഛുക്കളായ ഉത്തമസ്ത്രീകൾ ശ്രദ്ധിച്ചാൽ, കൌസല്യാദേവിക്കു് ശ്രീരാമൻ, സുമിത്രക്കു് ലക്ഷ്മണൻ, കൈകേയിക്കു് ഭരതൻ എന്നിവരെപ്പോലെയുള്ള ആത്മജന്മാർ ഉണ്ടാകും. യാതൊരു വിഷമവുംകൂടാതെ ധർമ്മകൃത്യങ്ങൾമാത്രം ചെയ്ത ശ്രീരാമൻെറ സകലവിജയങ്ങളുമടങ്ങിയ ഈ രാമായണം കേട്ടാൽ ദീർഘായുസ്സ് ലഭിക്കും. ബ്രഹ്മർഷിവര്യനായ വാല്മീകിയാൽ കൃതമായ ഈ ആർഷകാവ്യം, ഏതൊരുവൻ വിശ്വാസത്തോടെ, ക്രോധത്തെ അടക്കി കേൾക്കുന്നുവോ, തീർച്ചയായും അവൻ എല്ലാവിധ ദുർഘടങ്ങളേയും പിന്നിടും. വിദേശത്തിൽ വസിക്കുന്നവൻ സസുഖം അവസാനിപ്പിച്ച് സ്വജനങ്ങളോടുകൂടി ഒത്തുചേരും. ഈ രാമായണം കേൾക്കുന്നവൻെറ ഹൃദയത്തിൽ ഏതൊന്നാണോ ആഗ്രഹമുള്ളതു്, രഘുവരൻ അതിനുള്ള വരം തീർച്ചയായും നൽകാതിരിക്കുകയില്ല. മാത്രമല്ല; മുഴുവൻ കേൾക്കുവാൻ സാധിക്കുന്നവരിൽ, സർവദേവന്മാരും സന്തുഷ്ടരായിത്തീരും. സ്വഭവനത്തിൽ വസിക്കുന്ന അനിഷ്ടകർത്താക്കളായ നായകന്മാർ തന്നത്താൻ ഒഴിഞ്ഞുപോകും.

രാജാക്കന്മാർ ശത്രുരാജ്യങ്ങളെ വിജയിക്കും. അന്യദിക്കിലേക്ക് പോയിട്ടുള്ളവർ സുഖമായി മടങ്ങിവരും. ആർത്തവകാലങ്ങളിൽ സ്ത്രീകൾ കേൾക്കുന്നതായാൽ ഉത്തമസുതന്മാർ ഉണ്ടാകും. ഈ പൌരാണിക കഥ വായിക്കുകയോ പൂജിക്കുകയോ ചെയ്താൽ പാപങ്ങൾ ഒഴിയുകയും ദീർഘായുസ്സ് ലഭിക്കുകയും ചെയ്യും. ബ്രാഹ്മണവൃത്തിയാന്നവനിൽനിന്നു് ക്ഷത്രിയൻ ഈ സൽക്കഥയെ ശ്രവിക്കണം; എന്നാൽ ഐശ്വര്യം സൽസന്താനം എന്നിവ തീർച്ചയായും ഉണ്ടാകും.

സനാതനനായ സാക്ഷാൽ മഹാവിഷ്ണുതന്നെയാണ് ശ്രീരാമൻ; അതുകൊണ്ട്, വാല്മീകികൃതമായ ഈ രാമായണം വായിക്കുന്നവനിലും ശ്രദ്ധയോടെ കേൾക്കുന്നവനിലും പരമാത്മാവായ ശ്രീരാമചന്ദ്രൻ അനുഗ്രഹിക്കാതിരിക്കയില്ല. മഹാപ്രഭുവും ആദിദേവനായ ഹരിനാരായണനുമാണ് മഹാബാഹുവായ രഘുവരൻ.

ഈ പുണ്യപുരാണചരിതത്തെ എല്ലാ സജ്ജനങ്ങളും വിശ്വാസപൂർവ്വം വായിക്കുവിൻ! സർവ്വവിധ നന്മകളും നിങ്ങൾക്ക് വന്നുചേരും!

വൈഷ്ണവബലം നാൾക്കുനാൾ വർദ്ധിക്കട്ടെ! ഉത്തമോത്തമമായ ഈ രാമായണകഥ, വായിക്കുകയോ കേൾക്കുയോ ചെയ്താൽ അമരന്മാർ ആനന്ദപൂർവ്വം അനുഗ്രഹിക്കാതിരിക്കയില്ല. മാത്രമല്ല, രാമായണപാരായണംകൊണ്ട് പിതൃക്കൾക്കുടി ഏററവും സന്തോഷിക്കും. വാല്മീകി ബ്രഹ്മർഷി കൃതമായ ഈ ശ്രീരാമസംഹിതയെ ഏതൊരാളാണോ എഴുതിവെക്കുന്നത് അവർ പാക്കുക വിണ്ണിലാണ്. സംശയമില്ല. അനേകം മഹത്വങ്ങൾ കൊള്ളുന്ന ഈ ആദികാവ്യകഥ ഒരൊററ പ്രാവശ്യം കേട്ടാൽ, സകലാർത്ഥങ്ങളും സിദ്ധിക്കും; ക്ഷേമം മേല്ക്കുമേൽ അഭിവൃദ്ധിപ്പെടും. ഉത്തമ സ്ത്രീകൾ ഗൃഹത്തിൽ ഉണ്ടാകും. കുടുംബം തഴയ്ക്കും. ധനധാന്യങ്ങൾ അടിക്കടി അധികരിക്കും. ആരോഗ്യം, ആയുസ്സ്, സത്കീർത്തി, ബുദ്ധിശക്തി, സത്സുഹൃത്ത്, സൌഖ്യം, മനക്കരുത്ത്, സർവ്വോപരി ഐശ്വര്യം എന്നിവ ഈ പുണ്യരാമചരിതം അനായാസേന നൽകുന്നതിനാൽ, സജ്ജനങ്ങൾ ഒരൊററ ദിവസവും മുടങ്ങാതെ സശ്രദ്ധം ഇതു് കേൾക്കണം.

ഇങ്ങിനെ ശ്രീവാല്മീകി രാമായണം യുദ്ധകാണ്ഡം അവസാനിച്ചു.

ശ്രീഗോമതീതീരത്തിലുള്ള നൈമിശാരണ്യത്തിൽ, അശ്വമേധയജ്ഞ ശാലയിൽ,
മുനീന്ദ്രന്മാർ_ദിഗ്ഗജേന്ദ്രന്മാർ_ നരേന്ദ്രന്മാർ_ ഋക്ഷേന്ദ്രന്മാർ_ ഗോപുച്ഛവാനരേന്ദ്ര
ന്മാർ_രാക്ഷസേന്ദ്രന്മാർ_എന്നിവരാൽ ആവൃതനായും, മുനികൾ_ദേവവൃന്ദ
ങ്ങൾ_മുതലായ ദിവ്യാത്മാക്കളുടെതൊഴുകൈകളാകുന്ന താമരപ്പൂമൊട്ടുക
ളാൽ അർച്ചിതതൃപ്പാദങ്ങളോടുകൂടിയവനായും, അയോദ്ധ്യാപുരാധീ
ശനായും, രാജാധിരാജനായും, കൃതജ്ഞനായും, സകലലോകശര
ണ്യനായും, സകല ജഗത്തുക്കളേയും സംരക്ഷിക്കുന്നതിൽ ജാഗ
രൂകനായും, ലോകാഭിരാമനായുമിരിക്കുന്ന ശ്രീരാമചന്ദ്രസമീ
പത്തിൽ, ശ്രീരാമാത്മജന്മാരായ കുശലവന്മാ
രുടെ, ശ്രീമദ് രാമായണാഖ്യാനത്തിൽ
ഇരുപത്തിഅഞ്ചാമത്തെ ദിവസം
പകൽ അവസാനിക്കുന്ന
തോടെ ചൊല്ലിയ
ശ്ലോകങ്ങൾ
പരിസ
മാപി
ച്ചു.

**മംഗളം കോസലേന്ദ്രായ**
**മഹനീയ ഗുണാബ്ധയേ**
**ചക്രവർത്തി തനൂജായ**
**സാർവ്വഭൌമായ മംഗളം.**

ശുഭമസ്തു.



## ശ്രീ വാല്മീകിരാമായണം.

# ഉത്തരകാണ്ഡം

അമേയനായ ശ്രീരാമചന്ദ്രൻ അവനിയെ മുഴുവൻ അതുല്യമായി പരിപാലിച്ചുകൊണ്ടിരിക്കുന്ന കാലത്തിൽ-അധർമ്മചാരികളായ അരക്കരെ മുഴുവൻ അന്തകാലയമണച്ച് സജ്ജനങ്ങൾക്ക് ആശ്വാസമേകിയ സന്ദർഭത്തിൽ-മാമുനീന്ദ്രന്മാരിൽ പലരും ദേവനെ ദർശിക്കുവാനും വന്ദിക്കുവാനും അയോദ്ധ്യയിലെത്തി.

കിഴക്കെ ദിഗ്വാസികളാണ്, കൌശികൻ-യവക്രീതൻ-ഗാലവൻ-മേധാതിഥിസുതനായ കണ്വൻ-മുതലായവർ. ഭഗവാൻ നമുചി-മഹാനായ അത്രേയൻ-പ്രമുഖനായ പ്രമുചി-അമേയപ്രഭവനായ അഗസ്ത്യൻ-ബ്രഹ്മർഷിവര്യനായ അത്രി-മഹാത്മാവായ സുമുഖൻ-ഉത്തമോത്തമനായ വിമുഖൻ-എന്നി മഹർഷീശ്വരന്മാരുടെ അധിവാസം തെക്കെ ദിക്കിലാണ്. പശ്ചിമപ്രദേശത്തിൽ നിവസിക്കുന്നവരായിരുന്നു നൃകണ്ഡു-ധൌമ്യൻ-കവഷി-ഋഷിസത്തമനായ കൌഷീയൻ-തുടങ്ങിയവർ. തപോനുഷ്ഠാനത്തിലിരിക്കുന്ന വസിഷ്ഠൻ-കശ്യപൻ-വിശ്വാമിത്രൻ-ഭഗവാൻ അത്രി-ഗൌതമൻ-ജമദഗ്നി-ഭരദ്വാജൻ എന്നീ സപ്തർഷിമാരുടെ അധിവാസം ഉത്തരഭൂഖണ്ഡത്തിലും. ശിഷ്യപ്രധാനികളോടുകൂടിയ ഈ അചിന്ത്യതപോധനന്മാർ, അയോദ്ധ്യാനഗരിയിൽ-ശ്രീരാമചന്ദ്രന്റെ അരമനയിൽ എത്തിച്ചേർന്നു. വേദവേദാംഗങ്ങളുടേയും സർവ്വശാസ്ത്രങ്ങളുടേയും മറുകരയിലെത്തിയിരുന്ന ഇവരെല്ലാം അഗ്നിസദൃശതേജസ്സാർന്നവരുമാണ്.

ഭഗവാൻ അഗസ്ത്യൻ ദ്വാരപാലകന്മാരോട്:—

“ദാശരഥി രാമനെ സന്ദർശിക്കുവാൻ ഋഷികളായ ഞങ്ങൾ കാത്തു നില്ക്കുന്നതായി ഉണർത്തിയ്ക്കൂ.”

ഭക്തിപൂർവ്വം പ്രണമിച്ച ദ്വാരപാലകന്മാർ വെമ്പിക്കൊണ്ടു് ദേവസവിധത്തിലെത്തി. നയവും ഇംഗിതവും അറിയുന്നവനും, സച്ചരിതനും, നിപുണനും, അതിധീരനും, രാകേന്ദുതുല്യവദനനുമായ മന്നോർമന്നനെ നമസ്കരിച്ചുകൊണ്ടു് രാജഭടൻ:—

"ദേവാ, അഗസ്ത്യഭഗവാനോടുകൂടി ഋഷീശ്വരന്മാർ വന്നു് സമയം കാത്തു നില്ക്കുന്നു."

ഉദയസൂര്യാഭരായ മുനീന്ദ്രന്മാർ കൊട്ടാരവാതില്ക്കൽ എത്തി, എന്നറിഞ്ഞപ്പോൾ സാദരം:—

"അവരെയെല്ലാം അതിവേഗത്തിൽ ഉപചാരപൂർവ്വം കൂട്ടിക്കൊണ്ടു വരൂ."

അമേയതപോധനം ആജ്ഞാപിച്ച അവരുടെ ആഗമനം കണ്ട രഘുപതി, സിംഹാസനത്തിൽനിന്നു് എഴുന്നേററു് സാദരം തൊഴുതുവന്ദിച്ചു. അർഗ്ഘ്യാപാദ്യം എന്നിവയാൽ യഥാവിധി പൂജിച്ചു് ഉചിതങ്ങളായ ഇരിപ്പിടങ്ങളേകി. ആശ്രമജീവിതത്തിന്നു് അത്യന്താപേക്ഷിതങ്ങളായ ഗോക്കൾ തുടങ്ങിയവയുടെ സുഖാന്വേഷണം സസ്മിതം ചോദിച്ചു.

കനകനിർമ്മിതവും വിചിത്രതരവും ഉത്തമവും ശ്രേഷ്ഠതരവുമായ ആ ആസനങ്ങളിൽ ദർഭപ്പുല്ലുകൾ വിരിച്ചു് മാൻതോലിട്ടിട്ടുണ്ടു്. മുനിപ്രമുഖന്മാർ തക്കവിധം ഇരുന്നു. ശ്രീരാമദേവന്റെ കുശലപ്രശ്നം ആ വേദജ്ഞന്മാരെ സന്തുഷ്ടമാനസരാക്കി. ശിഷ്യന്മാരോടുകൂടിയ ഋഷിദേവന്മാർ പുഞ്ചിരി പൊഴിച്ചു് അരുളിച്ചെയ്തു:—

"മഹാബാഹുവായ രഘുവരനന്ദനാ, ഞങ്ങൾക്കെല്ലാവർക്കും കുശലമാണു്. മാററാരെ മുഴുവൻ മുടിച്ചു് സസുഖം നിവസിക്കുന്ന അങ്ങയെ കാണുവാൻ സാധിച്ചതുതന്നെ ഭാഗ്യം. സർവ്വലോകങ്ങളേയും കരയിപ്പിക്കുന്ന രാവണൻ അങ്ങയാൽ ഹതനായതു് ഭാഗ്യം. ഹേ രാമാ, പുത്രന്മാരോടും പൌത്രന്മാരോടുംകൂടിയ ദശകന്ഥരൻ അങ്ങക്കു് എത്രയോ നിസ്സാരനാണു്. കോദണ്ഡമേന്തിയാൽ മൂന്നു ലോകങ്ങളും വിജയിക്കുവാൻ നിഷ്പ്രയാസം സാധിക്കും; സംശയമില്ല. രാക്ഷസവംശരാജാവായ രാവണൻ രാമശരംകൊണ്ടു് മൃതനായതു് ലോകത്തിന്റെ ഭാഗ്യം. ധർമ്മസ്വരൂപിയായ രാമാ, അങ്ങയുടെ പ്രിയങ്ങൾമാത്രം എപ്പോഴും ചെയ്തുകൊണ്ടിരിക്കുന്ന അനുജൻ ലക്ഷ്മണനോടൊന്നിച്ചു് വിജയശ്രീലാളിത

നായി, സീതയോടൊന്നിച്ച് കാണുവാൻ സാധിച്ചതു് ഭാഗ്യം! അമ്മമാരോടും അനുജന്മാരോടും ഒന്നിച്ച് അരമനയിൽ അധിവസിക്കുന്ന അങ്ങയെ സന്ദർശിക്കുവാൻ സാധിച്ചതു് തീർച്ചയായും ഞങ്ങളുടെ ഭാഗ്യമാണ്.

പ്രഹസ്തൻ-വികടൻ-വിരൂപാക്ഷൻ-മഹോദരൻ-ദുർജയനായ അകമ്പനൻ-തുടങ്ങിയ നിശാചരന്മാർ ഭാഗ്യംകൊണ്ടു് ഹതരായി. ഈ ലോകത്തിൽ ഏവനൊരുത്തനേക്കാൾ ഏതൊരാൾക്കും വലുപ്പമില്ലയോ ആ കുംഭകർണ്ണനെ മഹായുദ്ധത്തിൽ അങ്ങു് നിഗ്രഹിച്ചതു് ഭാഗ്യംതന്നെ. ത്രിശിരസ്സ്-അതികായൻ-ദേവാന്തകൻ-നരാന്തകൻ-എന്നീ വിദ്യാധ്യരാക്ഷസന്മാരെ ആയാസമെന്യേ വധിച്ചതു് ഭാഗ്യം! ഹേ രാമാ, കുംഭകർണ്ണപുത്രന്മാരും പിതൃതുല്യന്മാരും മേലാരൂപികളുമായ കുംഭനേയും നികുംഭനേയും ഭാഗ്യത്താൽ ഹനിച്ചു. യുദ്ധോന്മത്തൻ-മത്തൻ-കാലാന്തകൻ തുടങ്ങിയ യമതുല്യനക്തഞ്ചരന്മാരും, യജ്ഞകോപൻ-മഹാശക്തനായ ധൂമ്രാക്ഷൻ-എന്നിവരും ശസ്ത്രാസ്ത്രപാരംഗതരായിരുന്നു. ശത്രുക്കളെ കൊടും പരിക്കുകളേല്പിക്കുന്ന ആ ഭയങ്കരന്മാരെ അന്തകതുല്യശരങ്ങളാൽ, ഹേ രാമാ, ഭാഗ്യംകൊണ്ടു് കാലയവനികക്കുള്ളിലാക്കി. എല്ലാദേവന്മാരും ഒന്നിച്ചു ചേർന്നാൽകൂടി നേരിട്ടു് നിൽക്കുവാൻ സാധിക്കാത്ത രാക്ഷസചക്രവർത്തിയോടുകൂടി ദ്വന്ദ്വയുദ്ധം ചെയ്തു് അങ്ങു് വിജയിച്ചുവല്ലൊ; ഭാഗ്യംതന്നെ!

എന്നാൽ രാവണനെ അടരിൽ ജയിച്ചതുകൂടി അത്രമാത്രം ശ്ലാഘ്യമായി തോന്നുന്നില്ല; രാവണിയെവെന്നതു് ആലോചിക്കുമ്പോൾ ദ്വന്ദ്വയുദ്ധത്തിൽ ഇന്ദ്രജിത്തിനെ നിഗ്രഹിച്ചതു് മഹാഭാഗ്യമാണ്. ദേവവിദ്വേഷിയായ ആ കാലതുല്യൻ ഓടിയടുക്കുമ്പോൾ രക്ഷനേടുവാൻ ഇതുവരെ ആർക്കും സാധിച്ചിട്ടില്ല. മഹാബാഹുവായ അങ്ങാകട്ടെ, ജയവും നേടി. മേഘനാദവധവൃത്താന്തം ഞങ്ങളെ എത്രമാത്രമാണു് സന്തോഷിപ്പിച്ചതെന്നോ? വ്യക്തമാക്കുവാൻ വാക്കുകളില്ല. ഏതൊരുവന്നും അവൻ അവദ്ധ്യനാണ്. മപാരിൽ വൻമായപൂണ്ടവനാണ്. ആ ഇന്ദ്രജിത്തിനെ വധിച്ചു എന്നു കേട്ടപ്പോഴാണു് അത്യധികം വിസ്മയമുണ്ടാകുന്നതു്. രഘുവംശതിലകനായ അങ്ങു്, കാമരൂപികളായ അനേകം അരക്കന്മാരെ ഭാഗ്യത്താൽ വധിച്ചു. ഞങ്ങൾക്കെല്ലാം അഭയദക്ഷിണ തന്നു് മഹാപുണ്യം സമ്പാദിച്ചു. ശത്രുനാശകനായ കാലൽസ്ഥ, അങ്ങയുടെ സാർവ്വവിജയവും ഞങ്ങളുടെ ഭാഗ്യമാണ്."

ആത്മതത്വം വ്യക്തമായറിയുന്ന ആ ഋഷിവര്യന്മാർ ഇങ്ങിനെ പറഞ്ഞു കേട്ടപ്പോഠം വിസ്മയഭരിതനായിത്തീർന്ന ശ്രീരാമചന്ദ്രൻ തൊഴുതുകൊണ്ടു് സവിനയം ചോദിച്ചു:—

"തപസ്സുകൊണ്ടു് അചിന്ത്യശക്തിയാർജ്ജിച്ച ഭഗവാന്മാരേ, മാമലതുല്യനായ കുംഭകർണ്ണൻ, രാക്ഷസേശ്വരനായ രാവണൻ, എന്നീ വീരാത്മാക്കളേക്കാഠം അധികം രാവണിയെ വാഴ്ത്തുവാൻ കാരണമെന്തു്? മഹോദരൻ–പ്രഹസ്തൻ–വിരൂപാക്ഷൻ– മത്തൻ– ഉന്മത്തൻ– ദേവാന്തകൻ–നരാന്തകൻ എന്നീ ദുർജ്ജയനക്തഞ്ചരപ്രമുഖന്മാരേക്കാഠം അധികം ഇന്ദ്രജിത്തിനെ പുകഴ്ത്തുവാൻ കാരണം? അതികായൻ–ത്രിശിരസ്സു്–ധൂമ്രാക്ഷൻ എന്നീനിശാചരധീരന്മാരേക്കാഠം, രാവണപുത്രനെ കീർത്തിക്കുവാൻ കാരണം? അത്രയും പ്രാഭവം രാവണിക്കെന്താണു്? അവനു് എത്രമാത്രം ശക്തിയുണ്ടു്? പരാക്രമം എത്രമാത്രമാണു്? ത്രിഭുവനവിജയിയായ ദശഗ്രീവനേക്കാഠം എന്തുകൊണ്ടാണു് അവനു് ഇത്രയും മേന്മ? എനിക്കു് അതെല്ലാം കേഠക്കാമെങ്കിൽ, രാജകീയമായ ആജ്ഞാപനമല്ല, അഭ്യർത്ഥനയാണു്, പറയുവാൻ പാടില്ലാത്തതല്ലെങ്കിൽ, കേട്ടാൽ കൊള്ളാമെന്നുണ്ടു്. ഇന്ദ്രനെ വിജയിച്ചതു് എങ്ങിനെയാണു്? വരങ്ങഠം എന്തൊക്കെ ആരിൽനിന്നു് എങ്ങിനെയെല്ലാംനേടി? പിതാവായ രാവണനേക്കാഠം അധികം ശക്തി ഇന്ദ്രജിത്തിനായതെങ്ങനെ? അച്ഛനേക്കാഠം അവൻ യുദ്ധത്തിൽ എങ്ങിനെയാണു് മുന്തിയതു്? അമരേന്ദ്രനെ ആ അരക്കൻ എങ്ങിനെ വിജയിച്ചു? വരങ്ങളെല്ലാം എങ്ങിനെയാണു് നേടിയതു്! ജിജ്ഞാസയോടെ ചോദിക്കുന്ന എന്നോടു്, ഭഗവാനേ, വിസ്തരിച്ചു് എല്ലാം അരുളിച്ചെയ്യണേ?"

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ
ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഒന്നാം സർഗ്ഗം അവസാനിച്ചു.

---

## രണ്ടാം സർഗ്ഗം. [പൌലസ്ത്യോൽപത്തി]

മഹാത്മാവായ കാകുൽസ്ഥൻെറ ഇത്തരത്തിലുള്ള ചോദ്യങ്ങഠം കേട്ട അഗസ്ത്യബ്രഹ്മർഷി പുഞ്ചിരിപൊഴിച്ചുകൊണ്ടു്:—

"രാമ, അവൻെറ ചരിത്രങ്ങളും, മഹാതേജസ്സുകളും, തപോബലവരങ്ങളും, ശത്രുക്കളെ മുഴുവൻ വിജയിച്ച യുദ്ധങ്ങളും, അന്യന്മാരിൽനിന്നു് അവദ്ധ്യത്വ

മാന്നും വിശദമാക്കാം. രഘുവീര, ആ രാവണന്റെ വംശം, ജന്മം അവൻ സമ്പാദിച്ച വരം എന്നിവ ആദ്യമായി പറയാം.

രാമ, പണ്ടു് കൃതയുഗത്തിൽ പ്രജാപതിയുടെ തനയനായി പുലസ്ത്യൻ എന്നുപേരായ ഒരു ബ്രഹ്മർഷിശ്രേഷ്ഠൻ ഉണ്ടായി. പിതാവായ ബ്രഹ്മാവിനോടു തുല്യനായി വളർന്നുവന്ന ആ മഹാന്റെ ധർമ്മശീലഗുണങ്ങളെ ആർക്കും വർണ്ണിക്കുവാൻ സാദ്ധ്യമല്ല. ഒന്നുമാത്രം പറയാം; പ്രജാപതിതുല്യൻ തന്നെയാണു് പുത്രൻ എന്നു്. സകല ദേവന്മാക്കും പ്രാജാപത്യത്താൽ ഇഷ്ടനായിത്തീന്നു. ലോകത്തിന്റെ മുഴുവൻ പ്രിയം സമ്പാദിച്ചു. സൽഗുണങ്ങൾ നിറഞ്ഞ ബുദ്ധിമാനായ ആ മുനിപുംഗവൻ, മഹാമേരുമാമലസമീപത്തിൽ തൃണബിന്ദു എന്ന ആശ്രമത്തിൽ ധർമ്മസമ്പാദനത്തിനായി വസിച്ചു. സ്വാദ്ധ്യായം തുടങ്ങിയവയാൽ വിജിതേന്ദ്രിയനായിത്തീന്ന ആ മാമുനി കഠിനതപസ്സുചെയ്തുകൊണ്ടാണു് അവിടെ താമസിച്ചിരുന്നതു്. എന്നാൽ, ദേവന്മാരുടേയും, ഉരഗങ്ങളുടേയും, രാജർഷിമാരുടേയും കുമാരിമാർ അവിടെ സ്വച്ഛന്ദം വിഹരിക്കുക പതിവായിരുന്നതിനാൽ പലപ്പോഴും തപോവിഘ്നംതന്നെ ആ ബ്രഹ്മർഷിയ്ക്കുവന്നു. അപ്സരസ്ത്രീകൾ ആ പുണ്യാശ്രമപരിസരത്തിൽ നത്തനമാടും. സവ്വഋതുക്കളാലും ആ കാനനം മനോമോഹനമാന്നു വിലസിയിരുന്നതിനാൽ, രൂപയൌവ്വനസമ്പന്നകളായ കന്യകാസ്ത്രീകൾ, പുലസ്ത്യബ്രാഹ്മണോത്തമൻ വസിക്കുന്ന പ്രദേശത്തിന്റെ ഭംഗികണ്ടു് വിഹരിയ്ക്കാറുണ്ടു്. ആ സുന്ദരീരത്നങ്ങൾ വാദ്യങ്ങൾ മുഴക്കും, പാട്ടുപാടും, നൃത്തമാടും; യതീന്ദ്രന്റെ തപസ്സിനു് പലപ്പോഴും ഇതു തടസ്ഥം വരുത്തി.

ദേവതരുണിമാരുടേയും മററും കളികൾകൊണ്ടു് ബ്രഹ്മർഷിക്കു് കോപം വന്നു്, പറഞ്ഞു:—

''എന്റെ മുന്നിൽ വരുന്നവൾ ആരുതന്നെയായാലും അവൾ ഗർഭവതിയായിത്തീരട്ടെ.''

ആ മഹാത്മാവിന്റെ ശാപംകേട്ടു് ഭയന്ന അവർ അവിടെ തീരെ ചെല്ലാതായി.

എന്നാൽ തൃണബിന്ദു എന്ന രാജർഷിസത്തമന്റെ മകൾ ഈ മഹാശാപത്തെ അറിഞ്ഞിരുന്നില്ല. അവൾ ചേതോമോഹനമായ ആ പ്രദേശത്തിൽ സ്വച്ഛന്ദം നടന്നു. നിർഭയയായി തോഴിമാരെ കാത്തുനില്ക്കുന്ന കുമാരി ആരെയും

കാണാതെ ആശ്രമസമീപത്തിലേക്ക് അന്വേഷിച്ചു ചെന്നു. അമേയ തേജസ്സ്വിയായ പുലസ്ത്യൻ അപ്പോൾ വേദാദ്ധ്യായനം ചെയ്തുകൊണ്ടിരിയ്ക്കുകയാണ്. പ്രജാപതിതുല്യനായ ആ തപോധനന്റെ വേദോച്ചാരണശബ്ദംകേട്ട കമനീയാംഗി മാമുനീശ്വരനെ ചെന്നു കണ്ടു. പെട്ടെന്ന് അവളുടെ ശരീരം വിളർത്തു. സ്പഷ്ടമായ ഗർഭചിഹ്നങ്ങൾ ഉണ്ടായി. ദേഹത്തിന്നു സംഭവിച്ച പന്തികേടു കണ്ടപ്പോൾ, ഏററവും നെഞ്ചിടിപ്പോടെ, സമീപത്തിലുള്ള പിതാവിന്റെ ആശ്രമത്തിലേക്ക് ആ കുമാരി ഓടിച്ചെന്നു. മകളുടെ ആകൃതിയിലുള്ള വ്യത്യാസം കണ്ടു തൃണബിന്ദു:—

"മകളേ, നിന്റെ ദേഹത്തിന് ഇത്തരം പന്തികേടു വരുവാൻ കാരണമെന്തു്?"

എന്തു ചെയ്യേണമെന്നറിയാതെ ഉഴന്ന ആ കന്യക തൊഴുതുകൊണ്ടു് മറുപടി പറഞ്ഞു:—

"അച്ഛാ, എന്റെ ശരീരം ഇങ്ങിനെയായിത്തീരുവാൻ കാരണമെന്താണെന്ന് അറിയുന്നില്ല. എന്നാൽ ഞാനിപ്പോൾ വരുന്നതു് സുകൃതാത്മാവായ പുലസ്ത്യമാമുനീന്ദ്രന്റെ ദിവ്യാശ്രമത്തിൽ നിന്നാണ്; തോഴികളെ ആരാഞ്ഞുപോയ ഞാൻ തനിയെയാണ് യതീശ്വരന്റെ പർണ്ണശാലയിൽ എത്തിയതു്. എന്റെ ദേഹത്തിനുവന്ന മാററം കണ്ടു് ഭയപ്പെട്ടു് അതിവേഗത്തിൽ മടങ്ങിപ്പോരുകയും ചെയ്തു."

തപോവര്യനായ തൃണബിന്ദു, അല്പനേരം കണ്ണടച്ചിരുന്നു. ആ ജ്ഞാനചക്ഷുസ്സിന്നു മുന്നിൽ എല്ലാം വിശദമായി. ബ്രഹ്മർഷിവര്യനായ പുലസ്ത്യന്റെ ശാപമാണ്, സ്വതനയയിൽ ഗർഭലക്ഷണം വരുത്തിയതെന്നു മനസ്സിലാക്കിയ തൃണബിന്ദു, കുമാരിയേയുംകൂട്ടി മാമുനീ സമീപത്തിലെത്തി:—

"ഭഗവാനേ, സൽഗുണസമ്പന്നയായ ഇവളെ—എന്റെ ആത്മജയെ— ആവശ്യപ്പെടാതെ കിട്ടിയ ഭിക്ഷയെ എന്നപോലെ, അവിടുന്നു സ്വീകരിക്കണേ. ഉഗ്രതപസ്സിലിരുന്ന് ഇന്ദ്രിയങ്ങൾക്ക് ക്ഷീണം തട്ടുമ്പോൾ ഇവൾ അങ്ങയെ വേണ്ടപോലെ ശുശ്രൂഷിക്കും സംശയമില്ല."

രാജർഷിയുടെ വാക്കുകൾ കേട്ട പുലസ്ത്യൻ ആ ധർമ്മിഷ്ഠനെ നോക്കി, അങ്ങിനെയാകാമെന്ന് അരുളിച്ചെയ്തു. കന്യകാഗ്രഹണത്തിൽ കുതുകിയായ

പോലെ, മന്നവേന്ദ്രനെ സന്തോഷിപ്പിച്ചു പറഞ്ഞയച്ചു. കുമാരിയാകട്ടെ, ഏററവും വിനീതയായി ഋഷിവരനെ പരിചരിച്ച്, ആമോദമേകി വസിച്ചു. പത്നിയുടെ സ്വഭാവവൃത്താദികളിൽ മനംതെളിഞ്ഞ മാമുനീശ്വരൻ, പ്രീതിയാന്നു് ഇപ്രകാരം അരുളിച്ചെയ്തു:—

"സുകുമാരാംഗി, നിന്റെ സൽഗുണങ്ങളിൽ ഞാനതീവസന്തുഷ്ടനായി. അതുകൊണ്ടു്, നമുക്കു് യോജിച്ച ഒരു ഉണ്ണിയെ തരുന്നുണ്ടു്. നമ്മുടെ രണ്ടുവംശങ്ങൾക്കും അഭിമാനമിയററുന്ന അവൻ പൌലസ്ത്യൻ എന്നു യശസ്സാർജ്ജിക്കും. ഞാൻ വേദം ഉച്ചരിച്ചിരുന്നതു് നീ കേട്ടുവല്ലോ. അതുകൊണ്ടു് അവന്നു് വിശ്രവസ്സ് എന്ന പേർ പരക്കും. സംശയമില്ല."

അമേയ തേജസ്വിയന്ന ഭർത്താവിന്റെ വാക്കുകൾ, ദേവിയുടെ ഹൃദയം ഏററവും കുളർപ്പിച്ചു. അധിക നാൾ കഴിയുന്നതിനിടയിൽ, ഒരു ആൺകുട്ടി ജനിച്ചു. മൂപ്പാരിലും കീർത്തികേട്ട ധാർമ്മികാഗ്രഗണ്യനായ വിശ്രവസ്സ് മഹാമുനി വ്രതാചാരാദികളാൽ പിതാവിന്നൊപ്പം തപോധനവും അചിരേണ സമ്പാദിച്ചു. സകല ചരാചരങ്ങളേയും തുല്യദൃഷ്ടിയിലാണു് ബ്രഹ്മർഷിവര്യൻ വിശ്രവസ്സ് കണ്ടിരുന്നതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മൂന്നാം സർഗ്ഗം. (വൈശ്രവണോൽപത്തി)

പുലസ്ത്യ ബ്രഹ്മർഷീന്ദ്രന്റെ പുത്രൻ കഠിനതപത്തോടെ അച്ഛനുതുല്യമായി വസിച്ചു. സത്യനിഷ്ഠനും, സൽസ്വഭാവിയും, ശാന്തനും, മഹാശുദ്ധനും, സ്വാദ്ധ്യായാദികളിൽ സുനിശ്ചിതനുമായ വിശ്രവസ്സിന്റെ എല്ലാ അവസ്ഥകളുമറിഞ്ഞ ബ്രഹ്മർഷി ഭരദ്വാജൻ, ആത്മജയായ ദേവവർണ്ണിനിയെ, ലൌകിക സുഖാസക്തനല്ലാത്ത ആ മാമുനിക്കു് വിവാഹം കഴിച്ചുകൊടുത്തു. ധാർമ്മികമായ കന്യാദാനത്തിൽ വിശ്രവസ്സ് സന്തുഷ്ടനായി. മാത്രമല്ല, ജ്യോതിശ്ശാസ്ത്രപാരംഗതനായ ബ്രഹ്മർഷി, സന്താന നന്മയെ മനസ്സിലാക്കി, അതിവീര്യമിയന്നൊരത്ഭുതപുത്രനെ, സ്വന്തം തനയനായി ദേവവർണ്ണിനിയിൽ ജനിപ്പിച്ചു. സർവ്വബ്രഹ്മഗുണശ്രേഷ്ഠനായ ബാലൻ പിറന്ന സമയത്തു്, പിതാമഹനായ പുലസ്ത്യമാമുനീന്ദ്രൻ ഏററവും സന്തുഷ്ടനായിത്തീർന്നു. ശ്രേയസ്കരമായ ബുദ്ധി ഗുണമാണു് പൌത്രനിൽ കാണുന്നതു്.

"ഇവൻ ധനാധീശ്വരനായി ഭവിയ്ക്കും."

മാമുനീന്ദ്രൻ അരുളിച്ചെയ്തു. മാത്രമല്ല, ആനന്ദംകൊണ്ടു് രോമാഞ്ചമണിഞ്ഞു്, ദേവർഷിവരന്മാരൊന്നിച്ചു് ബാലന്നു് നാമകരണം ചെയ്തു:—

"വിശ്രവസ്സിൻെറ ആത്മജനായ ഇവൻ, വിശ്രവസ്സായതന്നെയാണു്. അതു കൊണ്ടു് വൈശ്രവണൻ എന്നപേർ പാരിലെങ്ങും പരത്തട്ടെ."

എന്നിങ്ങനെ അനുഗ്രഹിച്ചു. ഹവിസ്സുകൊണ്ടു് ഹോമാഗ്നി ആളിജ്വലിക്കുന്നതുപോലെ, അതിതേജസ്വിയായ വൈശ്രവണൻ വളൎന്നു തുടങ്ങി. ആശ്രമത്തിൽ വസിക്കുന്ന ആ മഹാശയന്നു് തോന്നി.

"ഏററവും പ്രധാനപ്പെട്ട ശ്രേഷ്ഠധൎമ്മങ്ങൾ ഞാൻ ചെയ്യും. മഹത്തായ ഗതി ധൎമ്മാചരണം മാത്രമാണല്ലോ."

ഗഹനവനത്തിൽ ആയിരമായിരം വർഷങ്ങൾ, കടുംനിയമത്തോടുകൂടിയ വൻതപസ്സു് വൈശ്രവണൻ തുടൎന്നു. ആയിരം വർഷങ്ങൾ പിന്നിട്ടപ്പോൾ, ക്രമീകരണമായി തപസ്സിൻെറ കാഠിന്യവും കൂടി. ജലം മാത്രം കഴിച്ചുകൊണ്ടു് ആയിരം കൊല്ലം; വായുമാത്രം ഭക്ഷിച്ചു്, വീണ്ടും സഹസ്രാബ്ദങ്ങൾ, ഒന്നുമില്ലാതെ തുടൎന്നു് ആയിരം. ഇങ്ങിനെ ഓരോ ആയിരം ഓരോ ആണ്ടുപോലെ സന്തുഷ്ടിയോടെ കഴിഞ്ഞു. സംതൃപ്തനായ വിധാതാവു്, ഇന്ദ്രാദിദേവന്മാരോടുകൂടി വൈശ്രവണ സമീപത്തിലെത്തി ഇങ്ങിനെ പറഞ്ഞു:—

"ഉണ്ണീ, ഞാൻ നിന്നിൽ ഏററവും തെളിഞ്ഞു. വ്രതനിഷ്ഠയോടുകൂടിയ ഇത്തരം തപസ്സു് അധികമാൎക്കും സാധിക്കാത്തതാണു്. ബുദ്ധിമാന്മാരിൽ അഗ്രമനായവനേ, വരാൎഹനായ നീ ആഗ്രഹിക്കുന്ന വരങ്ങൾ വാങ്ങുക."

പുരോഭാഗത്തിൽ പ്രത്യക്ഷനായ ധാതാവിനോടു്, വിനീതനായി തൊഴുതു കൊണ്ടു് വൈശ്രവണൻ ഉണൎത്തി:—

"ഭഗവാനേ, ദിക്പാലകത്വവും, ധനരക്ഷയുമാണു് അടിയൻ ആഗ്രഹിക്കുന്നതു്."

ഉള്ളിൽ നിറഞ്ഞ സന്തോഷത്തോടെ, സൎവ്വദേവയുക്തനായ ബ്രഹ്മാവു് അരുളിച്ചെയ്തു:—

"അങ്ങിനെത്തന്നെയാകാം. ഇന്ദ്രൻ–യമൻ–വരുണൻ എന്നിവരെപ്പോലെ, നാലാമതു് ഒരാളെ സൃഷ്ടിക്കുവാൻ ഞാൻ തുടങ്ങിയതാണു്. ഏതൊരു സ്ഥാന മാണോ നീ ആഗ്രഹിക്കുന്നതു് അവിടേക്കു പോവുക. നിധികളുടെ നാഥനു മായിത്തീരുക. ദേവേന്ദ്രൻ, അന്തകൻ, സാഗരേശൻ എന്നിവരിൽ നാലാമ ത്തേവൻ ഉണ്ണിയിയിത്തീരും. ഏററവും സന്തുഷ്ടനായ ഞാൻ ഇതാ ആദിത്യ സങ്കാശമായ ഈ പുഷ്പകമെന്ന വിമാനത്തെ തരുന്നു. ഇതിനെ സ്വീകരിച്ചുകൊ ള്ളു. യഥേഷ്ടം എങ്ങോട്ടു വേണമെങ്കിലും യാത്ര ചെയ്യാം. വാനവർക്കു സമ നായിത്തീരട്ടെ. എല്ലാവിധത്തിലും നന്നായിവരും. ഞങ്ങൾ വന്നവഴിക്കു തന്നെ പോകട്ടെ. ഇത്തരത്തിലുള്ള വരം തന്നതിൽ ഞങ്ങൾ അതീവകൃതാർത്ഥ രായിത്തീന്നു."

ബ്രഹ്മാവു് തുടങ്ങിയ സവ്വദേവന്മാരും സ്വവാസസ്ഥാനത്തേക്കു് മടങ്ങി. ദേവേന്ദ്രൻ തുടങ്ങിയവരെല്ലാം വിണ്ണിലേക്കു് പോയി മറഞ്ഞതിന്നുശേഷം വൈ ശ്രവണൻ, കൊടുങ്കാട്ടിൽ ആശ്രമത്തിലിരിക്കുന്ന പിതൃസമീപം ചെന്നു് തൊഴ തുകൊണ്ടു് പറഞ്ഞു:—

"അച്ഛാ, ഭഗവാൻ വിധാതാവു് എനിക്കു താമസിക്കുവാനുള്ള സ്ഥലം കല്പിച്ചു തന്നില്ല. ഭഗവാനേ, ബ്രഹ്മാവിൽനിന്നു് ഞാൻ ആഗ്രഹിക്കുന്ന വര ങ്ങളെല്ലാം സിദ്ധിച്ചു. ഇനി എനിക്കു് ഉതകുന്നൊരു പാർപ്പിടം അവിടുന്നു് അരുളിച്ചെയ്യണം. യാതൊരു ജീവിക്കും ഒരിക്കലും ഉപദ്രവം ഉണ്ടാകാത്തൊരു സ്ഥലം വേണം."

ആത്മജൻെറ വാക്കുകൾ കേട്ട വിശ്രവസ്സ് സന്തുഷ്ടനായി. ധമ്മജ്ഞ നായ ആ ഋഷിപുങ്ഗവൻ:—

"ഉത്തമനായ മകനേ, പറയുന്നതു് ശ്രദ്ധിക്കു. ദക്ഷിണസാഗരത്തിൻെറ വക്കിലായി ത്രികൂടമെന്നൊരു പർവ്വതമുണ്ടു്. അമരാവതിയെപ്പോലെ അതി ന്മേൽ അത്യുത്തമമായൊരു നഗരി കാണാം. വിശ്വകമ്മാവു് നിമ്മിച്ച ആ രമ്യപുരിക്കു് ലങ്ക എന്നാണു് പേരു്. ദേവേന്ദ്രന്നു് അമരാവതി എന്നപോലെ അരക്കന്മാക്കു് വസിക്കുവാനുള്ളതാണതു്. ആ ലങ്കയിൽ നീ സസുഖം വസി ക്കുക. ഉണ്ണിക്കു് ശുഭമായിത്തീരും; സംശയമില്ല. കനക മതിലുകൾ; യന്ത്ര ശസ്ത്രങ്ങൾ; പൊന്നും വൈഡൂര്യവുംകലന്ന കമാനങ്ങൾ, ഇവയെല്ലാമൊത്ത ആ നഗരി അതിമോഹനമായി വിലസുന്നു. വൈകുണ്ഠപതി മഹാവിഷ്ണുവി

നാൽ ഭയപീഡിതരായ അസുരന്മാർ ആ പുരി ഉപേക്ഷിച്ചുപോയി. നിശാചരന്മാർ എല്ലാവരുമിപ്പോഠം പാതാളത്തിൽ അധിവസിക്കുന്നു. ലങ്കയിന്നു് ആരുമില്ലാതെ ശൂന്യമായി കിടക്കുകയാണു്. യാതൊരു ഉടമസ്ഥരുമില്ല. അതുകൊണ്ടു്, അവിടെ താമസിക്കുവാൻ പൊയ്ക്കൊള്ളുക. യഥാസുഖം അവിടെ വസിക്കാം. ഏതൊരു ജീവിക്കും ഉണ്ണിയെക്കൊണ്ടു് ഉപദ്രവം ഉണ്ടാകയുമില്ല.''

പിതാവിൻെറ ധാർമ്മികവചനങ്ങഠം കേട്ടു, ആ ധർമ്മചാരി, അപ്പോഠം തന്നെ ലങ്കാനഗരിയിലേക്കു് പോയി. ത്രികൂടാചലത്തിലുള്ള മനോഹരപുരിയിൽ താമസമാക്കി. ഹൃഷ്ടതുഷ്ടരായ അനേകം ആശരന്മാർ വൈശ്രവണൻെറ സദ്ഭരണത്താൽ, അതിവേഗത്തിൽ അഭിവൃദ്ധിപ്പെട്ടു. ആഴിതന്നെ കിടങ്ങായ ലങ്കാനഗരിയിൽ, ആ സുധാർമ്മികൻ പ്രീതിയോടുകൂടി, അസുരമന്നവനായി വാണു തുടങ്ങി. എപ്പോഴാണോ തോന്നുന്നതു് അപ്പോഴെല്ലാം ആ ധർമ്മിഷ്ഠനായ ധനനായകൻ, പുഷ്പകവിമാനാരൂഢനായി പിതാക്കളെപോയി കണ്ടുവന്നു. ദേവന്മാരും ഗന്ധർവ്വന്മാരും പുകഴ്ത്തത്തക്കവിധം, ദിവ്യവാഹനാരൂഢനായി, വാനിൽ കൂടി അച്ഛൻെറ സമീപത്തിലേക്കു്, ചണ്ഡരശ്മിയാന്ന ആദിത്യദേവനെന്നപോലെ പോവുക പതിവായിരുന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ മൂന്നാം സർഗ്ഗം അവസാനിച്ചു.**

---

## നാലാം സർഗ്ഗം. [രാക്ഷസോൽപ്പത്തി]

ഭഗവാൻ അഗസ്ത്യബ്രഹ്മർഷിയുടെ വാക്കുകഠം ശ്രീരാമചന്ദ്രനെ ആശ്ചര്യഭരിതനാക്കി.

''പണ്ടു് ഈ ലങ്കയിൽ നക്തഞ്ചരന്മാർ ഉണ്ടായിരുന്നുവെന്നോ? എങ്ങിനെ?''

വിസ്മയാവിഷ്ടനായ ദാശരഥി തലയാട്ടിക്കൊണ്ടു്, ത്രേതാഗ്നിരൂപനായി പ്രശോഭിക്കുന്ന കുംഭജാതൻ അഗസ്ത്യമാമുനീന്ദ്രനോടു് വീണ്ടും:—

''ഈ ലങ്കാരാജ്യം മുമ്പും രാക്ഷസന്മാർക്കുതന്നെയായിരുന്നുവോ? ഭഗവാനേ, അവിടുത്തെ വാക്കുകഠം കേട്ടു് ഞാൻ ആശ്ചര്യപ്പെടുന്നു. പൌലസ്ത്യവംശജാത

രാണ് നിശാചരന്മാർ എന്നാണല്ലോ കേട്ടിട്ടുള്ളതു്. ഇപ്പോഠം പറഞ്ഞതുപ്രകാരം മററവഴിക്കാണ് അവരുടെ ഉത്ഭവമെന്നു് വ്യക്തവുമായി. രാവണൻ–കുംഭകർണ്ണൻ എന്നിവരും ദശവദനാത്മജരായ പ്രഹസ്തൻ–വികടൻ എന്നിവരും, നിസ്സല്യരാണല്ലോ? ഇവരേക്കാഠം കെല്പരാണോ അവർ? ആദ്യം ഉണ്ടായ അസുരൻ ആരാണ്? മഹാശക്തനായ അവൻെറ പേരെന്തു്? എന്തു് തെററ ചെയ്തു? എങ്ങിനെയാണ് വിഷ്ണുവിനാൽ ഓടിയ്ക്കപ്പെട്ടതു്? ഭഗവാനേ, ഇതെല്ലാം വിശദമായി എന്നോടു പറയണം. അക്കദേവൻ അന്ധകാരത്തെ എന്നപോലെ, എൻെറ സംശയങ്ങളെ അവിടുന്നു് തീക്കണം.''

സുവ്യക്താക്ഷരങ്ങളോടുകൂടി ശുഭമായ വാക്കുകഠം ശ്രീരാമചന്ദ്രൻ അരുളിച്ചെയ്തതുകേട്ടു് അല്പമൊന്നു് വിസ്മയിച്ചെങ്കിലും മന്ദഹാസത്തോടെ മറുപടിയിങ്ങനെ തുടന്നു:—

''പദ്മസംഭവനായ വിധാതാവു് ആദ്യം അംഭസ്സിനെ സൃഷ്ടിച്ചു. അതിനെ സംരക്ഷിക്കുവാൻ അനേകം പ്രാണികളേയും സൃഷ്ടിച്ചു. പൈദാഹഭയമേററുകൊണ്ടു് ആ ജീവികഠം പിതാമഹസമീപത്തിൽ ചെന്നു് വണക്കത്തോടെ:—

''ഞങ്ങഠം എന്താണ ചെയ്യേണ്ടതു്?'' എന്നു ചോദിച്ചു.

ചിരിച്ചുകൊണ്ടു് പ്രജാപതി, അവരെ വിളിച്ചു് അരുളിച്ചെയ്തു:—

''എത്രമാത്രം പണിപ്പെട്ടാലും, നിങ്ങഠം ഇതിനെ രക്ഷിയ്ക്കുവിൻ.''

''ഞങ്ങഠം രക്ഷിയ്ക്കാം'' എന്നു ചിലരും, ''ഞങ്ങഠം യക്ഷിക്കാം'' എന്നു മററ ചിലരും വിശപ്പും ദാഹവും വഷിച്ചുകൊണ്ടു പറഞ്ഞു. രക്ഷിയ്ക്കാമെന്നു പറഞ്ഞവർ രക്ഷസ്സുകളും യക്ഷിയ്ക്കാമെന്നേററവർ യക്ഷന്മാരുമായിത്തീരുമെന്നു് ധാതാവു് അനുഗ്രഹമേകി. മധു–കൈടഭൻ എന്നിവരെപ്പോലെ, ഹേതി, പ്രഹേതി എന്നു പേരുള്ള രണ്ടു രക്ഷസ്സുകഠം–ശത്രുമദ്ദകരായ സോദരന്മാർ–ഉണ്ടായി. അതിൽ പ്രഹേതി ധർമ്മിഷ്ഠനായിത്തീന്നു. തപോവനം പൂകി ഈശചരധ്യാനനിരതനായി. ഹേതിയാകട്ടെ വിവാഹം കഴിച്ചു് ഗൃഹസ്ഥാശ്രമിയായിരിപ്പാനാണ് ആഗ്രഹിച്ചതു്. കാലൻെറ സഹോദരി ''ഭയ'' എന്നു പേരായ കന്യകയെ സ്വയമേതന്നെ മഹാബുദ്ധിമാനായ ഹേതി വിവാഹം കഴിച്ചു. അമേയാത്മനായ അവന്നു്, ഭയം കൂട്ടുന്ന ഭയയിൽ വിദ്യുത്കേശൻ എന്നൊരു പുത്രന

ണ്ടായി. നിർമ്മലജലാശയത്തിൽ താമരപ്പൂവെന്നപ്പോലെ, ആദിത്യതുല്യനായ വിദ്യുത്കേശൻ വളർന്നുവന്നു. രാക്ഷസപുംഗവൻ താരുണ്യത്തിലെത്തി. അവനെക്കൊണ്ടു വിവാഹം കഴിപ്പിച്ചു് ഗൃഹസ്ഥാശ്രമത്തിലേക്കു പ്രവേശിപ്പിയ്ക്കുവാൻ പിതാവു് നിശ്ചയിച്ചു. പ്രഭാവംകൊണ്ടു്, സന്ധ്യയ്ക്കുതുല്യയായ ആത്മജയെ പുത്രവധുവായി, നിശാചരപ്രമുഖൻ ഹേതി വരിച്ചു. ആക്കെങ്കിലും തന്റെ ആത്മജയെകൊടുക്കേണമല്ലോ എന്നിങ്ങനെ ആലോചിച്ചിരുന്ന സന്ധ്യ, വിദ്യുത്കേശനു് മകളെ കൊടുത്തു. രഘുവീര, വിദ്യുത്കേശൻ സന്ധ്യാപുത്രി, സാലകടങ്കടയെ ധർമ്മപത്നിയായി സ്വീകരിച്ചു്, ഇന്ദ്രൻ ശചിദേവിയൊന്നിച്ചു് എന്നപോലെ സസുഖം വസിച്ചു. കാലം മുന്നോട്ടു നീങ്ങിയപ്പോൾ, അംബുരാശിയിൽനിന്നു് കാർമേഘമെന്നപോലെ രാക്ഷസേന്ദ്രനിൽനിന്നു്, സാലകടങ്കട ഗർഭിണിയായിത്തീർന്നു. മേഘഗർഭസമപ്രഭമായ ഗർഭത്തെ, ഗംഗ ബഡവാഗ്നിയെ എന്നപോലെ മന്ദരപർവ്വതത്തിൽ പ്രസവിച്ചു. വിദ്യുത്കേശസഹവാസത്തെ ആഗ്രഹിച്ച അവൾ, കുട്ടിയെ അവിടെത്തന്നെ ഉപേക്ഷിച്ചു് മടങ്ങി. പ്രഥമസന്താനത്തെക്കൂടി മറന്നു് ഭർത്താവൊന്നിച്ചു് അവൾ രമിച്ചുകൊണ്ടു വാണു. മന്ദരഗഹ്വരത്തിലൊന്നിൽ അനാഥനായി കിടക്കുന്ന ബാലൻ ഇടിനാദതുല്യം കരഞ്ഞുകൊണ്ടിരുന്നു. മാതൃപരിത്യക്തനായ ആ ബാലൻ, ശരൽക്കാലാർക്കതുല്യനായി അവിടെക്കിടന്നു്, സ്വപാണിയിലെ അംഗുലികൾ വായിൽവെച്ചു് വീണ്ടും വീണ്ടും കേണു.

കൈലാസവാസി ഭഗവാൻ പരമേശ്വരൻ, പാർവ്വതീദേവിയൊന്നിച്ചു് വൃഷഭവാഹനനായി വാനിൽക്കൂടി സഞ്ചരിക്കുകയായിരുന്നു. അപർണ്ണയൊന്നിച്ചു് അംബരതലത്തിൽനിന്നു് ദേവദേവൻ, കേഴുന്ന ബാലനെ കണ്ടു. കാരുണ്യവാരിധിയായ ഭവാനീദേവിയുടെ അഭ്യർത്ഥനയാൽ, മുപ്പുരാരി സാലകടങ്കടയ്ക്കു് തുല്യമായ വയസ്സു് അവനേകി. നിത്യനും പ്രണവാക്ഷരസ്വരൂപനുമായ ദേവദേവൻ, പാർവ്വതീദേവിയുടെ പ്രിയാർത്ഥം, അവനു് അമരത്വവും വിണ്ണിലുള്ളൊരു പുരവുമേകി. രാക്ഷസവംശത്തിനു്, മൃഡാനിദേവിയും തുടർന്നു് ഇങ്ങിനെ അനുഗ്രഹം കൊടുത്തു:—

"ഗർഭമുണ്ടായാൽ ഉടൻതന്നെ പ്രസവിക്കട്ടെ. അല്പസമയത്തിനുള്ളിൽ അമ്മയുടെ പ്രായത്തിലെത്തട്ടെ."

സുകേശനെന്ന ആ നിശാചരേന്ദ്രൻ വരദാനഗർവ്വിതനായി, ശ്രീശങ്കരാനുഗ്രഹത്താൽ, വാനിലുള്ള പുരിയെ, ദേവേന്ദ്രനെന്നപോലെ പൂകി. മതിമത്ത

ായണെങ്കിലും മഹാനായ സുകേശൻ യഥേഷ്ടം എല്ലാടവും സഞ്ചരിച്ചു.

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാലാം സൎഗ്ഗം അവസാനിച്ചു.**

## അഞ്ചാം സൎഗ്ഗം. (മാല്യവദാദ്യുൽപത്തി)

ധമ്മിഷ്ഠനായൊരു രാക്ഷസമുഖ്യനായിരുന്നു സുകേശൻ. അഗ്നിതുല്യനായ ഗ്രാമണി എന്ന ഗന്ധർവൻ, സുകേശൻെറ യോഗ്യതകഠം മനസ്സിലാക്കി. ഗ്രാമണിക്കു് ദേവവതി എന്നൊരു പുത്രിയുണ്ടു്. രണ്ടാമതൊരു മഹാലക്ഷ്മിയാണെന്നു തോന്നും അവളുടെ രൂപസൌന്ദൎയ്യം കണ്ടാൽ. യൌവനപ്രായമെത്തിയ ദേവവതിയെ, ധാമ്മികനായ ഗന്ധൎവ്വൻ, രാക്ഷസശ്രീ എന്നപോലെ സുകേശനു് നല്കി. ഏററവും ദരിദ്രനായ ഒരുവനു് അമിതൈശ്വൎയ്യം കൈവന്നതുപോലെയുള്ള സന്തോഷം, വരധനപൂൎണ്ണനായ ഭൎത്താവിനാൽ ഗന്ധൎവ്വതരുണിക്കു് ഉണ്ടായി. പിടിയാനയെക്കൊണ്ടു് കൊമ്പനാന എന്നപോലെ, നിശാചരേന്ദ്രൻ അവളെക്കൊണ്ടു് പ്രകാശിച്ചു.

അഗ്നിത്രയങ്ങഠംപോലെ മൂന്നുപുത്രന്മാർ–അമിതബലവാന്മാരായ മാല്യവാൻ–സുമാലി–മാലി എന്നീ രാക്ഷസകുമാരന്മാർ–വളൎന്നു വന്നു. മുക്കണ്ണനായ പരമേശ്വരനെപ്പോലെയുള്ളവർ–മൂന്നുലോകങ്ങഠംപോലെ അചഞ്ചലർ മൂന്നഗ്നികഠംപോലെ ദ്യുതിയാൎന്നവർ–മൂന്നുമന്ത്രങ്ങഠംപോലെ അത്യുഗ്രർ–മൂന്നു് രോഗങ്ങഠംപോലെ അതിദാരുണർ–ഉപേക്ഷിക്കപ്പെട്ട മൂന്നു മഹാവ്യാധികഠംപോലെയുള്ളവൻ–സുകേശപുത്രന്മാർ–യൌവനത്തിലെത്തി.

തപശ്ശക്തികൊണ്ടു് അനേകം വരങ്ങഠം അച്ഛൻ സമ്പാദിച്ചതു് മനസ്സിലാക്കിയ ആത്മജന്മാർ, തപസ്സു ചെയ്യാൻ തീർച്ചപ്പെടുത്തി. മഹാമേരുപൎവ്വതപാൎശ്വത്തിലാണവർ എത്തിയതു്. അഗ്നിത്രയതുല്യരായ അരക്കന്മാർ, സാധാരണക്കാൎക്കു് അസാദ്ധ്യമായ ഘോരനിയമങ്ങഠം കൈക്കൊണ്ടു് തപസ്സു തുടങ്ങി. സർവ്വഭൂതങ്ങളും ഭയപ്പെട്ടു. സത്യം–ആൎജ്ജവം–ശമം എന്നിവയൊത്തുചേൎന്ന അതിദുർല്ലഭതപോവൃത്തി; ത്രിലോകങ്ങളിലുള്ള ദേവാസുരമനുഷ്യന്മാരേയും തപിപ്പിച്ചു.

ദേവദേവനായ നാന്മുഖൻ, അമരന്മാരോടും ദേവേന്ദ്രനോടുംകൂടി ദിവ്യവിമാനത്തിൽ അസുരവരന്മാരുടെ മുന്നിൽ പ്രത്യക്ഷമായി:—

"ചോദിക്കുന്ന വരങ്ങൾ തരാം."

വിധാതാവിന്റെ വാക്കുകൾ കേട്ട അവർ മയൂരങ്ങൾപോലെ ചാഞ്ചാടി. വിനീതമായി തൊഴുതുകൊണ്ടു് അഭ്യർത്ഥിച്ചു.

"പ്രഭോ, ദേവദേവ, ഞങ്ങളുടെ തപസ്സിനാൽ അവിടുന്നു് സംപ്രീതനായി വരം തരുകയാണെങ്കിൽ, യുദ്ധത്തിൽ ശത്രുക്കളോടു് ഞങ്ങൾ ഒരിക്കലും തോല്ക്കരുതു്; അവരെ നിഗ്രഹിക്കുവാൻ സാധിക്കുകയും വേണം; ഞങ്ങളുടെ ആയുസ്സ് വർദ്ധിയ്ക്കണം; പ്രഭുക്കളായിത്തീരുന്ന ഞങ്ങൾ എല്ലാകാലത്തും ഐക്യത്തോടെ വർത്തിക്കണം."

ബ്രാഹ്മണവത്സലനായ ബ്രഹ്മദേവൻ "അങ്ങിനെത്തന്നെ." എന്നരുളിച്ചെയ്തു് ദേവവരന്മാരൊത്തു് അപ്രത്യക്ഷമായി സത്യലോകത്തിലേക്കു് എഴുന്നെള്ളി.

സുകേശപുത്രന്മാർ, ഭയരഹിതരായി സ്വച്ഛന്ദം വിഹരിക്കുകയായി. ഹേ രഘുരാമാ, ദേവാസുരജനങ്ങളെ ആ രാക്ഷസപ്രമുഖന്മാർ യഥേഷ്ടം ഉപദ്രവിച്ചു. ദ്രോഹമേല്ക്കുന്ന ദേവചാരണ മഹർഷിഗണങ്ങൾ, നരകസ്ഥിതമനുഷ്യരെപ്പോലെ, രക്ഷിതാവിനെ കാണാതെ ഉഴന്നു.

മനം കളിത്തു് സന്തോഷത്തോടെ സഞ്ചരിക്കുന്ന നിശാചരവരന്മാർ, നിത്യശില്പീന്ദ്രനായ വിശ്വകർമ്മാവിനോടു്:—

"മഹാബുദ്ധിമാനായ ശിൽപിവരാ, ഓജസ്സും തേജസ്സും ഒത്തു് ബലമാർന്ന വമ്പരായ വാനവന്മാർക്കു്, യഥേച്ഛം മണിമന്ദിരങ്ങൾ നിർമ്മിക്കുന്നതു് അങ്ങാണല്ലൊ. അത്യുത്തമമായ ഭവനമൊന്നു് ഞങ്ങൾക്കും തീർത്തുതരു. മേരുപർവ്വതത്തിലോ, കൈലാസശിഖരമുള്ള ഹിമവാനിലോ, മഹേന്ദ്രാലയംപോലെ വലിയതൊന്നു് ഉടനെ പണിതീർക്കണം."

ദേവേന്ദ്രന്റെ അമരാവതിപോലെയുള്ളൊരു പാർപ്പിടം, മഹാനായ വിശ്വകർമ്മാവു് പറഞ്ഞുകൊടുത്തു:—

"രാക്ഷസേശ്വരന്മാരെ, ദക്ഷിണസാഗരമദ്ധ്യത്തിൽ ത്രികൂടമെന്നൊരു പർവ്വതമുണ്ടു്. സുവേലമെന്ന മാമല അതിന്നടുത്തായി കാണാം. അസുരശ്രേഷ്ഠന്മാരേ, ആ ഗിരിയുടെ നടുക്കൊടുമുടി കാർമുകിൽപോലെ, കല്ലുളികൊണ്ടു് ചെത്തിമിനുസമാക്കി, പക്ഷികൾക്കുപോലും കയറുവാൻ സാധിക്കാതെ പ്രശോഭിക്കുന്നു.

നൂറുയോജനനീളവും മുപ്പതുയോജന വീതിയുമാണതിനുള്ളതു്. പൊന്നിൻ മതിലുകളും, കനകക്കമാനങ്ങളും എന്നിവ ചേർന്ന്, ലങ്ക എന്നൊരു മഹാനഗരി ഞാൻ നിർമ്മിച്ചിട്ടുണ്ടു്. അമരേന്ദ്രൻെറ ആജ്ഞ പ്രകാരം അമരാവതിക്കു തുല്യമായാണു് ഞാനതു് തീർത്തിട്ടുള്ളതു്. ദുർജയരായ നിശാചരവീരന്മാരേ, ദേവകളൊന്നിച്ചു് ഇന്ദ്രൻ സ്വർഗ്ഗനഗരത്തിലെന്നപോലെ, അരക്കവെരന്മാരൊത്തു്, ലങ്കാദുർഗത്തിൽ സസുഖം വസിക്കുവിൻ. ശത്രുവംശംത്തന്നെ നശിപ്പിക്കുവാൻ കെൽപുള്ള നിങ്ങൾ ദുർധർഷരായി അങ്ങോട്ടു പോകുവിൻ."

വിശ്വകർമ്മാവിൻെറ നിർദ്ദേശമനുസരിച്ചു്, സുകേശപുത്രന്മാർ അനേകമനേകം രാക്ഷസപ്രമുഖന്മാരൊന്നിച്ചു് ആ പുരിയിൽ വാസം തുടങ്ങി. ശക്തിയുക്തങ്ങളായ മതിൽക്കെട്ടുകൾ, അസംഖ്യം പൊൻ ഭവനങ്ങൾ, ദുർഗ്ഗമങ്ങളായ കിടങ്ങുകൾ, ഇവയൊത്തലങ്കാനഗരിയിൽ നിശാചരന്മാർ ഇമ്പത്തോടെ പാർത്തു.

ഹേ രാഘവ, അവർ ഇങ്ങിനെ സസുഖം അവിടെ വസിക്കുന്ന കാലത്തിൽ നർമ്മദ എന്നൊരു ഗന്ധർവ്വവനിത വർത്തമാനങ്ങൾ എല്ലാം അറിഞ്ഞു. അവൾക്കു്, ബുദ്ധി-ശ്രീ-കീർത്തി-എന്നിവയ്ക്കു് തുല്യരായി മൂന്നുപെൺമക്കൾ ഉണ്ടായിരുന്നു. നർമ്മദ സ്വപുത്രികളെ ആ അരക്കപ്രമുഖന്മാർക്കു് ജ്യേഷ്ഠാനുജക്രമത്തിൽ, ഉത്രം നക്ഷത്രത്തിൽ വിവാഹം കഴിച്ചുകൊടുത്തു. അമരന്മാർ അപ്സരസ്ത്രീകളോടൊന്നിച്ചെന്നപോലെ, സുകേശപുത്രന്മാർ പൂർണ്ണചന്ദ്രവദനകളായ, സൌഭാഗ്യതരുണിമാരൊത്തു് യഥേഷ്ടം രമിച്ചു. മാല്യവാൻെറ ധർമ്മപത്നി, "സുന്ദരി" എന്ന അന്വർത്ഥനാമാവായ സുകുമാരാംഗിയാണു്. നിശാചരേന്ദ്രനു് സുന്ദരിയിൽ വജ്രമുഷ്ടി-വിരൂപാക്ഷൻ-ദുർമുഖൻ-സുപ്തഘ്നൻ-യജ്ഞകോപൻ-മത്തൻ-ഉന്മത്തൻ—എന്നീ ആജ്ഞന്മാരും, സുന്ദരീതിലകമായ അനലയും ജനിച്ചു.

സുമാലിയുടെ പത്നിയാണു് കേതുമതി. സ്വപ്രാണനേക്കാൾ സ്നേഹമാണു് നക്തഞ്ചരേന്ദ്രനു് ആ ശശിവദനയിൽ. ആ രാക്ഷസേന്ദ്രനു് കേതുമതിയിൽ പ്രഹസ്തൻ, അകമ്പനൻ, വികടൻ, കാലകാർമ്മുകൻ, ധൂമ്രാക്ഷൻ, ദണ്ഡൻ, അമിതബലവാനായ സുപാർശ്വൻ, സംഹ്രാദി, പ്രഘസൻ, ഭാസകർണ്ണൻ, എന്നീപുത്രന്മാരും, രാക്യ, പുഷ്പോൽക്കട, മധുരസ്മിതയായ കൈകസി, കുംഭീനസി എന്നീ തനയകളും ഉണ്ടായി. മാലിയുടെ ധർമ്മദാരങ്ങളായ ഗന്ധർവ്വകുമാരിയുടെ പേർ വസുദ എന്നാണു്. ഹേ രഘുവര, താമരപ്പൂവിതൾപോലെ വിശാലലോചനയും, സർവ്വാംഗസുന്ദരിയുമായ ഗന്ധർവ്വകുമാരി, യക്ഷാംഗനാരത്നംപോലെയായിരുന്നു. സുമാലീസഹോദരനു് അവളിൽ, ജനിച്ചവരെ വിശദമാക്കാം. പ്രഭോ, അനി

ലൻ, അനലൻ, ഹരൻ, സമ്പാദി എന്നീ ശ്രേഷ്ഠന്മാരായ ആ രാക്ഷസന്മാർ വിഭീഷണന്റെ മന്ത്രിമാരാണു്.

ഇങ്ങിനെ ഈ മൂന്നസുരവരന്മാരും, പത്നീപുത്രന്മാരൊന്നിച്ചു്, ഏതൊരാറം കും എതിരില്ലാത്ത വിധത്തിൽ വസിച്ചു. ദേവന്മാർ, ഋഷിവരന്മാർ, ഉരഗപ്രമുഖന്മാർ, യക്ഷശ്രേഷ്ഠന്മാർ എന്നിവരെയെല്ലാം അമരേന്ദ്രനോടൊപ്പം വിഷമപ്പെടുത്തിത്തുടങ്ങി. ആർക്കും അടക്കുവാൻകൂടി കഴിയാത്ത അവർ അന്തകതുല്യരായി പ്രശോഭിച്ചു. കൊടുങ്കാററുപോലെ അവർ ലോകം മുഴുവൻ ചുററിക്കറങ്ങി. വരസമ്പാദനത്താൽ അത്യധികം ഗർവ്വിഷ്ഠന്മാരായ ആ അസുരന്മാരുടെ ഒരു വിനോദംതന്നെ, യാഗാദികളെ മുടക്കലും, ഋഷിമാരേയും ദേവന്മാരേയും ഉപദ്രവിക്കലും ആയിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## ആറാം സർഗ്ഗം. [മാല്യവദാദിയുദ്ധം]

അസുരവരന്മാരിൽനിന്നു് അത്യധികം ദ്രോഹങ്ങളേല്ക്കുന്ന വാനവരും, തപോധനരായ മാമുനിമാരും, പേടിച്ചുവിറച്ചു. ദേവദേവനായ കൈലാസപതി പരമേശ്വരനെ എല്ലാവരുംകൂടി അഭയം പ്രാപിച്ചു. മുപ്പുരാരിയും മദനഹന്താവുമായ മുക്കണ്ണനെ തൊഴുതുകൊണ്ടു് ഇടറുന്ന വാക്കുകളോടെ അമരന്മാർ ഉണർത്തി:—

''ദേവദേവ, ഭഗവാനേ, കാരുണ്യവാരിധേ, സുകേശന്റെ പുത്രന്മാർ, സർവ്വലോകവാസികൾക്കും ദുഃഖമേകുന്നു. ലോകനാഥാ, ശത്രുമർദ്ദകരായ അവർ ഞങ്ങളുടെ വാസസ്ഥാനങ്ങളെ സ്വാധീനമാക്കിക്കഴിഞ്ഞു. സ്വർഗ്ഗത്തിലവർ സ്ഥിരമായി വസിക്കുവാൻ ആരംഭിച്ചു. വാനവന്മാരെ ആട്ടിപ്പായിച്ചു്, ബാലക്രീഡയാണു്.

ഞാൻ വിഷ്ണുവാണു്; ഞാനാണു് മഹാദേവൻ; ബ്രഹ്മാവു് ഇനി ഞാനാണു്; അന്തകൻ എന്ന ദിക്പാലകനാണു് ഞാൻ; ഞാൻ വരുണൻ; ഞാൻ സൂര്യൻ; ചന്ദ്രൻ ഇനിമുതൽ മററാരുമല്ല.''

എന്നിങ്ങനെ കൂട്ടുകാരുമൊത്ത മാല്യവാൻ, സുമാലി, മാലി എന്നിവർ അമരാവതിയിൽ കളിക്കുകയാണ്. രണകുതുകികളായ ആ നിശാചരന്മാർ വളരെയധികം ദ്രോഹിയ്ക്കുന്നു. പേടിച്ച് "അരണ്ട ഞങ്ങൾക്ക് അവിടുന്ന് അഭയം തരണേ. മഹാദേവ, ഉഗ്രരൂപധാരിയായിട്ട്, അവിടുന്ന് ആ ദേവകണ്ട കന്മാരെ നിഗ്രഹിയ്ക്കണേ."

ദേവന്മാരുടെ, ദീനദീനമായ വാക്കുകൾ കേട്ടപ്പോൾ, സുകേശനെക്കുറിച്ച് ഉള്ളുമാന്നാലോചിച്ച്, ആ ലോകനിയന്താവ് അരുളിച്ചെയ്തു:—

"ദേവപ്രമുഖന്മാരെ, ഞാൻ അവരെ നിഗ്രഹിയ്ക്കുകയില്ല. എനിക്ക് അവർ വദ്ധ്യരല്ല. എന്നാൽ അവരെ കൊല്ലുവാനുള്ളവഴി ഞാൻ പറഞ്ഞുതരാം. ഇങ്ങോട്ടുവന്ന അതേ ഉത്സാഹത്തിൽ നിങ്ങൾ വൈകുണ്ഠവാസിയെ ശരണം പ്രാപിയ്ക്കു. ആ മഹാപ്രഭു, അതിദുഷ്ടന്മാരായ അരക്കപ്രഭുക്കളെ സംഹരിച്ചുകൊള്ളും."

മഹേശ്വരനെ ഭക്തിയോടെ സ്തുതിച്ചുകൊണ്ട്, വാനവർ അതിവേഗം, പാലാഴിയുടെ തീരത്തെത്തി, ശംഖചക്രാദിവരായുധപാണിയായ മഹാവിഷ്ണുവിനെ, നക്തഞ്ചരന്മാരിൽനിന്ന് ഭയപ്പെട്ടുവിറയ്ക്കുന്ന അവർ സമീപിച്ച് സാദരം ഉണർത്തി:—

"മഹാപ്രഭുവായ കാരുണ്യക്കടലേ, സുകേശതനയന്മാരായ മൂന്നുപേർ മൂന്നഗ്നികളെപ്പോലെ അതുല്യരാണ്. ഞങ്ങൾക്ക് അഭയമുള്ള സ്ഥലങ്ങളെല്ലാം അവർ അക്രമിച്ചു കീഴടക്കിക്കഴിഞ്ഞു. വരപ്രാപ്തികൊണ്ട് അതിഗർവ്വിഷ്ഠന്മാരുമാണ് അവർ. ത്രികൂടശിഖരത്തിൽ ലങ്ക എന്നുപേരായ ഒരു നഗരിയുണ്ട്. അവിടെ കേന്ദ്രമാക്കിയ ആ ദുഷ്ടന്മാർ ഞങ്ങൾക്ക് എപ്പോഴും അഴലേകുകയാണ്. ഹേ മധുസൂദന, അവിടുത്തെ ശരണംപ്രാപിച്ച ഞങ്ങളെ രക്ഷിയ്ക്കണേ. സജ്ജനങ്ങൾക്ക് താങ്ങും തണലുമായ ലോകനാഥ, ഞങ്ങളിൽ കനിവ് ഉദിച്ച് അവരെ നിഗ്രഹിയ്ക്കണേ. കൊടുംക്രൂരനിശാചരന്മാരുടെ മുഖങ്ങളാകുന്ന പത്മങ്ങളെ, സുദർശനചക്രംകൊണ്ട് അറുത്ത് കാലന് നല്കണേ. ഭയാന്ധരായുഴലുന്ന ഞങ്ങൾക്ക് അഭയമേകുവാൻ അവിടുന്നല്ലാതെ മറ്റൊരാളേയും കാണുന്നില്ല. കൂട്ടാളികളോടുകൂടി ആ നിശാചരവീരന്മാരെ മുഴുവൻ മുടിയ്ക്കണേ. മഞ്ഞിനെ ആദിത്യദേവനെന്നപോലെ ഞങ്ങളുടെ അഴലിനെ ഒഴിയ്ക്കണേ."

അമരന്മാരുടെ വാക്കുകൾ, ദേവദേവനായ ജനാർദ്ദനൻ കേട്ട്, അഭയമേകി ക്കൊണ്ട് ഇങ്ങിനെ അരുളിച്ചെയ്തു:—

"സുരപ്രമുഖന്മാരേ, ബ്രഹ്മവരത്താൽ ഗർവ്വിഷ്ഠനായിത്തീൎന്ന ആ അരക്കൻ സുകേശനേയും, അവന്റെ പുത്രന്മാരേയും എനിയ്ക്കറിയാം. മൂത്തവൻ മാല്യ വാനും, അനുജന്മാരും, അധൎമ്മതല്പരന്മാരായി എല്ലാവരേയും ഉപദ്രവിയ്ക്കുന്നതും ഞാനറിയും. ഉഗ്രയുദ്ധത്തിൽ കോപാകുലനായ ഞാൻ അവരെ മുഴുവൻ നി ഹനിയ്ക്കും. ഒട്ടുംതന്നെ വിഷമിയ്ക്കാതെ വസിക്കുവിൻ."

വൈകുണ്ഠവാസിയെ പ്രണമിച്ച് സ്തുതിച്ച് അവരെല്ലാം സ്വസ്വഭവനങ്ങ ളിലേയ്ക്കു തിരിച്ചു.

ദേവന്മാരുടെ ഒരുക്കങ്ങൾ മാല്യവാൻ കേട്ടു. വീരന്മാരായ സഹോദരന്മാ രെ വിളിച്ച് ആശരേശൻ പറഞ്ഞു:—

"പ്രിയപ്പെട്ട അനുജന്മാരെ, വാനവന്മാരും, മാമുനിമാരുമൊന്നിച്ച്, പരമേ ശ്വരസമീപത്തിൽചെന്ന്, നമ്മെ നിഗ്രഹിക്കുവാൻ വേണ്ടി ഇങ്ങിനെ അഭ്യർ ത്ഥിച്ചുവത്രെ!:—

"സർവ്വജീവികൾക്കും നാഥനായ ത്രിലോചന, സുകേശനന്ദനന്മാർ ഞങ്ങ ളെ വളരെയധികം ദ്രോഹിക്കുന്നു. വരദാനത്താൽ ഗർവ്വിതരായ അവർ ഘോര രൂപധാരികളായി ഞങ്ങളെയെല്ലാം തോൽപിച്ചു. അടിയ്ക്കടി ഉപദ്രവിക്കുന്നു. സ്വവസതികളിൽ വസിക്കുവാൻ ഞങ്ങൾക്കു സാധിക്കുന്നില്ല. ആ ദുരാത്മാ ക്കൾ അത്രമാത്രം ഭയമാണ് ഉണ്ടാക്കുന്നതു്. സംഹാരസ്വരൂപനായ ദേവദേവ, അവിടുത്തെ ഹുങ്കാരത്താൽ ആ ദാനവവരന്മാരെ ദഹിപ്പിക്കണേ. നിർഭയ രായി ജീവിക്കുവാൻ അനുഗ്രഹമേകണേ."

അന്തകാരിയായ പരമശിവൻ അമരന്മാരുടെ വാക്കുകൾ കേട്ട് കയ്യും തല യും ചലിപ്പിച്ചുകൊണ്ട് മറുപടി പറഞ്ഞതു്:—

"ദേവന്മാരെ, സുകേശപുത്രന്മാർ എനിക്ക് അവദ്ധ്യരാണ്. എന്നാലും അതിനുള്ള വഴി ഞാൻ പറഞ്ഞു തരാം. ശംഖചക്രഗദാധരനും, മഞ്ഞപ്പട്ടുടുത്ത വനുമായ ശ്രീഹരിനാരായണനെ ശരണം പ്രാപിക്കുവിൻ. ജനാൎദ്ദനനായ ലോക നാഥൻ വേണ്ടതു ചെയ്യും."

രക്ഷാമാർഗ്ഗമരുളിയവനും മഹേശനുമായ കാമാരിയെ പ്രണമിച്ച് സ്തുതി ച്ചുകൊണ്ട് അവർ ശ്രീനാരായണാലയത്തെ പ്രാപിച്ചു. എല്ലാം വിശദമായി അറിയിച്ചു. ദേവേന്ദ്രൻ തുടങ്ങിയവരോട് നാരായണസ്വാമി ഇപ്രകാരം മറ പടിയോതി:—

"ദേവാരികളായ ആ അരക്കന്മാരെ ഞാൻ നിഗ്രഹിച്ചുകൊള്ളാം. ദുഃഖ മൊഴിഞ്ഞ് നിങ്ങൾ മടങ്ങിപ്പോകുവിൻ."

"രാക്ഷസവീരവീരന്മാരായ അനുജന്മാരേ, അച്യുതൻ ഇങ്ങിനെ അമരന്മാരെ അനുഗ്രഹിച്ചിട്ടുണ്ട്. നാളെ വധിക്കുവാൻ ഏററിട്ടുണ്ട്. നാമിനി എന്താ ണ് ചെയ്യേണ്ടത് എന്ന് ആലോചിക്കണം. ഹിരണ്യകശിപുവിനും മററ നേകം അസുരന്മാക്കും അന്തകനായത് മഹാവിഷ്ണുവാണ്. കാലനേമി, നമുചി, പരാക്രമത്തിൽ അദ്വിതീയനായ സംഹ്രാദൻ, മഹാമായാവിയായ രാധേയൻ, ലോകപാലകനായിരുന്ന ധാർമ്മികൻ, യമലൻ, അജ്ജുനൻ, ഹാർദ്ദി ക്യൻ, സുംഭൻ, നികുംഭകൻ, ഇവരെല്ലാം, നെഞ്ഞൂക്കം വിക്രമവുമേറിയ അസുര ന്മാരാണ്. ഈ നക്തഞ്ചരന്മാരിൽ ആരുംതന്നെ, ഒരു യുദ്ധത്തിലും പിന്മാറി യതായി കേട്ടിട്ടില്ല. അത്യുഗ്രസമരം ചെയ്യുന്നവരും എല്ലാ വിധത്തിലുള്ള മായ കൾ അറിയുന്നവരുമാണ്. ഏതൊരു ശത്രുവിനും പേടിസ്വപ്നംപോലെയുള്ള ഇവരെല്ലാം സർവ്വാസ്ത്രകോവിദന്മാരുമായിരുന്നു. ഇങ്ങിനെയുള്ള അസുരന്മാരെ, നൂറും ആയിരവുമായി കൊന്നിട്ടുള്ളത് വിഷ്ണുവാണ്. ഇതെല്ലാം ആലോ ചിച്ച്, നമുക്കെല്ലാം രക്ഷയ്ക്കുള്ളവഴി എന്താണെന്ന് വേഗത്തിൽ തീരുമാനി ക്കണം."

മാല്യവാന്റെ വാക്കുകൾ കേട്ട മാലിയും, സുമാലിയും അശനീദേവന്മാർ ക്കുവജ്രനോട്ട് എന്നപോലെ പറഞ്ഞു:—

"രാക്ഷസേശ്വരാ, സ്വാദ്ധ്യായാദികർമ്മങ്ങൾ യഥാവിധി നിർവ്വഹിച്ച് അനേകമനേകം ദാനങ്ങൾ നാം ചെയ്തു; യജ്ഞങ്ങൾ പലതും നടത്തി; ഐശ്വ ര്യസംരക്ഷണത്തോടുകൂടി ആയുസ്സും ആരോഗ്യവും നേടി; മാർഗ്ഗഭ്രംശം പററാത്ത മട്ടിൽ ധർമ്മത്തെ നിലനിർത്തി. ദേവന്മാരാകുന്ന മഹാബ്ധിയിലേക്ക്, ശസ്ത്രാ സ്ത്രസമൂഹത്തോടെ നാം ഇറങ്ങി; എതിരില്ലാതിരുന്ന ശത്രുക്കളെ മുഴുവൻ നാം വിജയിച്ചു. നാരായണൻ, മുക്കണ്ണൻ, വിണ്ണോർ നായകൻ, കൃതാന്തൻ തുടങ്ങി യവർക്കൊന്നും നമ്മുടെ നേരെ നില്ക്കുവാൻകൂടി കരുത്തില്ല. അവരെല്ലാം ഭയ

പ്പെട്ടു് പിന്മാറും. പിന്നെ, നമ്മളിൽ ഒരു ശത്രുത്വം വിഷ്ണുവിന്നു് ഉണ്ടാകുവാൻ കാരണമേ ആലോചിച്ചാലും കാണുന്നില്ലല്ലോ? ഏഷണിക്കാരായ വാനോരുടെ വാക്കുകളാൽ വിഷ്ണുവിന്റെ മനസ്സു് ഇളകിയിട്ടുണ്ടാകാം. അതുകൊണ്ടു് നമ്മൾ ഉടനെ പുറപ്പെടണം. താമസിക്കരുതു്. ആപത്തു് ഉണ്ടാക്കാൻ തുടങ്ങിയ അമരന്മാരെ മുഴുവൻ, നാമൊന്നിച്ചുചെന്നു് മുടിക്കണം.''

അനുജന്മാരുടെ അഭിപ്രായമനുസരിച്ചു് കാര്യങ്ങളെല്ലാം ഉറച്ചു. നിശാചരവരന്മാർ സൈന്യങ്ങൾക്കു് കൽപന കൊടുത്തു. ജംഭൻ, വൃത്രൻ, തുടങ്ങിയവരെപ്പോലെ, അമിതബലശാലികളായ അസുരന്മാർ പോരിന്നു് പുറപ്പെട്ടു.

പൊന്നണിഞ്ഞ രഥങ്ങൾ; മാമലകൾപോലെയുള്ള ആനകൾ; ഗജതുല്യങ്ങളായ വാജികൾ, എന്നിവ നിരന്നു. പലവിധ മൃഗസഞ്ചയങ്ങളുമുണ്ടു് അവരൊന്നിച്ചു്. ഒട്ടകങ്ങൾ, കാളകൾ, കഴുതകൾ, ശിംശുമാരങ്ങൾ, ഉഗ്രനാഗങ്ങൾ, ക്രൂരങ്ങളായ മകരമത്സ്യങ്ങൾ, വൈനതേയ തുല്യങ്ങളായ ഖഗങ്ങൾ, എട്ടടിമാനുകൾ, ചമരിമാനുകൾ, പന്നികൾ, നരികൾ, സിംഹങ്ങൾ ഇങ്ങിനെ അനേകം മൃഗസമൂഹങ്ങളുമൊത്തു്, അസുരശ്രേഷ്ഠന്മാർ ലങ്കയിൽനിന്നു് ദേവലോകത്തിലേക്കു് യാത്ര തുടർന്നു. ലങ്കാരാജ്യത്തിന്റെ നാശത്തെ സൂചിപ്പിക്കുന്ന ലക്ഷണങ്ങൾ കണ്ടപ്പോൾ അവിടെ വസിക്കുന്ന സർവ്വജീവജാലങ്ങൾക്കും മനസ്സിടിഞ്ഞു. വലിയ വലിയ തേരുകളിൽ നൂറും ആയിരവുമായി രാക്ഷസന്മാർ സ്വർഗ്ഗലോകത്തിലേക്കു് അതിയത്നത്തോടെ എത്തിതുടങ്ങി. അരക്കന്മാരെ അനുഗമിച്ചുതന്നെ, ലങ്കാനിവാസികളായ ദേവതകളും പുറപ്പെട്ടു. കാലത്തിന്റെ പ്രേരണയാൽ, രാക്ഷസവിനാശത്തിനുള്ള ഉൽപ്പാതങ്ങൾ, മന്നിലും വാനിലും പ്രത്യക്ഷമായി.

മേഘങ്ങൾ, ചുടുചോരയും, എല്ലിൻ കഷണങ്ങളും വർഷിച്ചു. കടൽ, തീരമതിക്രമിച്ചു് മുന്നോട്ടു് കയറി. പർവ്വതങ്ങൾ ചലിച്ചു. ഉഗ്രരൂപികളായ കറുക്കന്മാർ അട്ടഹാസം മുഴക്കിക്കൊണ്ടു് ഇടിനാദത്തിൽ ഓരിയിടുവാൻ തുടങ്ങി. ചെന്തീജ്വാലകൾ വമിക്കുന്ന വക്ത്രം പിളർത്തി, കൂട്ടംകൂട്ടമായി കഴുകന്മാർ രാക്ഷസപ്പടയുടെ മുകളിൽ വട്ടമിട്ടു ചുററിപ്പറന്നു. തുടുത്ത കാലുകളോടുകൂടിയ പെൺതത്തകളും പിറാവുകളും പറന്നു. ആന, പൂച്ച, കാക്ക എന്നിവ കാരണമില്ലാതെ ഉച്ചത്തിൽ ശബ്ദിച്ചു.

ഇത്തരത്തിലുള്ള ഉൽപാതങ്ങളെ കണ്ടിട്ടും യാതൊന്നും വകവെക്കുവാൻ ബലഗർവ്വിതരായ ആ കാലചോദിതക്കു് തോന്നിയില്ല. കാലപാശകടുക്കിൽ

പെട്ടതുപോലെത്തന്നെ പിൻമാറാതെ മാല്യവാനും, സുമാലിയും, മാലിയും മുന്നോട്ട് യാത്രതുടൎന്നു. രാക്ഷസപ്പടകൾക്കുമുന്നിൽ, കത്തിക്കാളുന്ന അഗ്നികൾ പോലെ ഈ മൂവരും നിലകൊണ്ടു. വിധാതാവിനെ വാനവർപോലെ, അസുര വംശം മുഴുവൻ, മാല്യവാൻ എന്ന പർവ്വതത്തിനു് സദൃശനായ മാല്യവാനെ സേവിയ്ക്കുന്നവരാണു്. മാലിയുടെ നായകത്വത്തിൽ, സർവ്വരാക്ഷസസൈന്യങ്ങളും, വലിയ വലിയ കാർമേഘങ്ങളെപ്പോലെ ശബ്ദമുതിർത്തു്, വിജയതല്പരന്മാരായി ദേവലോകത്തിലെത്തിച്ചേൎന്നു.

അരക്കന്മാരുടെ ഒരുക്കങ്ങൾ ദേവദൂതന്മാർ മുഖാന്തരം അറിഞ്ഞ മഹാപ്രഭു അച്യുതൻ, അടരാടുവാൻ ഒരുങ്ങി പുറപ്പെട്ടു. ആയിരം ആദിത്യന്മാൎക്കുതുല്യമായ ദിവ്യപോർച്ചട്ടയണിഞ്ഞു. കമലലോചനനായ ശ്രീഹരി, മിന്നിത്തിളങ്ങുന്ന ശരങ്ങൾ നിറഞ്ഞ രണ്ടു് ആവനാഴികൾ ധരിച്ചു. ശസ്ത്രാസ്ത്രധാരിയായി ഗരുഡപ്പുറത്തു് ഇരുന്നരുളി. അരപ്പട്ടയിൽ നിൎമ്മലശ്രീയാൎന്ന ഖഡ്ഗം കെട്ടിമുറുക്കി. ശംഖു്, ചക്രം, ഗദ, ശാർങ്ഗം എന്നിവ കയ്യിലേന്തി. വാളി തുടങ്ങിയ ദിവ്യാസ്ത്രങ്ങൾ സേവിച്ചുകൊണ്ടിരിക്കുന്ന വൈകുണ്ഠനാഥൻ, പർവ്വതതുല്യനായ വിനതാസുതന്റെ കണ്ഠത്തിൽ ദിവ്യശോഭയാൎന്നു്, രാക്ഷസസമൂഹത്തെ നശിപ്പിക്കുവാൻ എഴുന്നെള്ളി. കനകമാമലക്കൊടുമുടിയിലെ കാർ നിരയെപ്പോലെ, പീതാംബരധാരിയായ ശ്യാമളവൎണ്ണൻ വൈനതേയപ്പുറത്തു് പ്രോജ്ജ്വലിച്ചു.

ദേവന്മാർ, മാമുനീന്ദ്രന്മാർ, മഹോരഗങ്ങൾ, സിദ്ധന്മാർ, യക്ഷന്മാർ, ഗന്ധൎവ്വന്മാർ എന്നിവരുടെ സ്തുതിഗീതങ്ങൾ കേട്ടുകൊണ്ടു്, ശംഖ്, ചക്രം, ഗദ, ശാർങ്ഗം എന്നിവയേന്തിയ ശ്രീനാരായണൻ ദാനവസൈന്യനാശമേകുവാൻ അടുത്തെത്തി.

പക്ഷീന്ദ്രഗരുഡന്റെ ചിറകടിക്കാററു കൊണ്ടു് ഉലഞ്ഞും, ശസ്ത്രാസ്ത്രങ്ങൾതട്ടി നാലുപാടും ചിന്നിച്ചിതറിയും, കൊടിയാടകൾ പാറിക്കളിച്ചുംകൊണ്ടു് ആ രാക്ഷസരാജസൈന്യം ഇളകുന്ന പാറക്കല്ലുകളോടുകൂടിയ നീലാചലശിഖരം പോലെ പ്രശോഭിച്ചു. ആയിരമായിരം അരക്കന്മാർ ലക്ഷ്മീപതിയുടെ ചുററും എത്തി. അതിനിശിതങ്ങളും മാംസനിണങ്ങൾ പുരണ്ടതുമായ ദേവദേവനായ വൈകുണ്ഠനാഥനിൽ പതിച്ചു.

**ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ആറാം സൎഗ്ഗം അവസാനിച്ചു.**

---

## ഏഴാം സർഗ്ഗം. (മാലിവധം)

അസുരന്മാർ ആർത്തു വിളിച്ചടുത്തു. മാമലമുകളിൽ കാർമേഘം മഴപൊഴിക്കുന്നതുപോലെ, ശ്രീമുകുന്ദനാകുന്ന ഗിരിയിൽ അസ്ത്രവർഷം തുടങ്ങി. ശ്യാമളവർണ്ണമുള്ള ശ്രീമഹാവിഷ്ണു, കറുത്തിരുണ്ട രാക്ഷസേന്ദ്രന്മാരാൽ, മഴപൊഴിയുന്ന കാർമേഘം ചൂഴ്ന്ന അഞ്ജനപർവ്വതംപോലെ ശോഭിച്ചു. നെല്ലുണക്കത്തിൽ ചാഴിയെപ്പോലെ, തേൻകുടത്തിലെത്തുന്ന കാട്ടീച്ചപ്പോലെ, അബ്ധിയിലെ വൻമത്സ്യങ്ങൾപോലെ, അരക്കന്മാരുടെ ബാണസമൂഹം വജ്രതുല്യംവായുവേഗത്തിൽ ചെന്നു്, ലോകാവസാന കാലത്തിൽ സകല ചരാചരങ്ങളോടുകൂടിയ പാരിടം ഭഗവാൻ മഹാവിഷ്ണുവിൽ ലയിക്കുന്നതുപോലെയായിത്തീന്നു. രഥാരൂഢർ രഥത്തോടുകൂടി, ആനപ്പുറമേറിയവർ ആനയോടുകൂടി, കുതിരപ്പുറമേറിയവർ കുതിരയോടുകൂടി, അംബരസ്ഥിതരായ കാലാളുകൾ അങ്ങിനെ ഒന്നിച്ചു്, പ്രാണായാമം ബ്രാഹ്മണനെയെന്നപോലെ, ദേവദേവനെ വീർപ്പുമുട്ടിക്കത്തക്കവിധം അടുത്തു. വേലു്, പരിഘം, തോമരം, അസ്ത്രം എന്നിവയാൽ, പർവ്വതാകാരരാക്ഷസന്മാർ ശ്രീഹരിയെ വിഷമിപ്പിക്കുവാൻ തുടങ്ങി. മഹാസാഗരത്തിൽ മത്സ്യങ്ങൾ സ്വച്ഛന്ദം മദിക്കുന്നതുപോലെ നക്തഞ്ചരന്മാർ ഗർവ്വിഷ്ഠരായി പുളയ്ക്കുന്നതു കണ്ടു, ലോകനാഥൻ ശാർങ്ഗം കുലയേററി; ക്രൂരമ്പുകൾ നിശാടരിൽ, ദുർജ്ജയനായ പരമാത്മാവു് തൂകി. നൂറു്, ആയിരം എന്നിങ്ങനെ ഘോരരാക്ഷസന്മാർ വീണു. വജ്രതുല്യസായകവർഷത്താൽ, കൊടുങ്കാററു് വർഷത്തെ എന്നപോലെ നിശാചരസൈന്യത്തെ മഹാപ്രഭു ഓടിച്ചു. പുരുഷോത്തമൻ ഉത്തമമായ പാഞ്ചജന്യം ഊതി. വരുണാലയസിദ്ധമായ പാഞ്ചജന്യത്തെ, ശാർങ്ഗപാണി ഉച്ചത്തിൽ വിളിച്ചപ്പോൾ മുപ്പാരും നടുങ്ങത്തക്കഘോരനിസ്വനം ഉയന്നു. വനമദ്ധ്യത്തിലെ അത്യുഗ്രനായ സിംഹത്തിൻെറ ഗർജ്ജനംകേട്ട മദയാനകൾപോലെയായി, പള്ളിശ്ശംഖിൻെറ ശബ്ദം കേട്ട നിശാചരന്മാർ. അശ്വസമൂഹങ്ങൾക്കു് നില്ക്കുവാൻകൂടി സാധിയ്ക്കാതായി. ആനകളുടെ മദമെല്ലാം ഒഴിഞ്ഞു, തേരിൽ നിന്നിരുന്ന മഹാരഥന്മാർ മന്നിടത്തിൽ പതിച്ചു. പാഞ്ചജന്യനാദം അവരുടെയെല്ലാം കെല്പകററി. ശാർങ്ഗമെന്ന പള്ളിവില്ലിൽനിന്നും വരുന്ന ശരങ്ങൾ, വജ്രതുല്യമുനകളോടുകൂടിയവയാണു്. രാക്ഷസപ്പരിഷകളെ പിളത്തിക്കൊണ്ടു് അവ ഊഴിയിലേക്കു് ആണ്ടു തുടങ്ങി, ശ്രീനാരായണസ്വാമിയുടെ ഘോരാസ്ത്രങ്ങൾ തട്ടിയ അസുരന്മാർ, വജ്രംതട്ടിയ അദ്രികളെപ്പോലെ മന്നിടത്തിൽ പതിച്ചു. മഹാവിഷ്ണുവിൻെറ ചക്രമേററു് മുറിഞ്ഞ ശത്രുശരീരങ്ങൾ, കാവിമൺചുരണ്ട ശൈലങ്ങൾപോലെ ചുടുരക്തം ഒഴുക്കി. പള്ളിശ്ശം

ഖിന്റേയും, ശാർങ്ഗചാപത്തിന്റെയും നിസ്വനമുയന്നു. രാക്ഷസപ്പടകളുടെ ഘോരാട്ടഹാസം വൈഷ്ണവനാദത്തിൽ ലയിച്ചതുപോലെയായി.

അരക്കന്മാരുടെ അമ്പുകളും, വില്ലുകളും, രഥങ്ങളും, ധ്വജങ്ങളും, കൊടിക്കൂറകളും, തൂണീരങ്ങളും ചലിച്ചുകൊണ്ടിരിക്കുന്ന ശിരസ്സുകളും എന്നിവയെ വൈഷ്ണവാസ്ത്രങ്ങളും ഛിന്നങ്ങളാക്കി. സൂര്യൻ, തീക്ഷ്ണങ്ങളായ കിരണങ്ങളെപ്പോലെ, മഹാസമുദ്രം ഉഗ്രപ്രവാഹങ്ങളെ എന്നപോലെ, പർവ്വതങ്ങളും ഉഗ്രസർപ്പങ്ങളെ എന്നപോലെ, കാർമേഘങ്ങളും പേമാരികളെപ്പോലെ, ചക്രധാരിയുടെ ശ്രീശാർങ്ഗം, അമ്പിൻനിരകളെ വിട്ടുതുടങ്ങി. നൂറ്, ആയിരം, പതിനായിരം ഇങ്ങിനെ കണക്കും പാഞ്ഞു. ശരഭം എന്ന മൃഗവീരൻ, കേസരികളെ എന്നപോലെ, സിംഹം മദയാനകളെപ്പോലെ, ഗജവീരൻ വ്യാഘ്രങ്ങളെ എന്നപോലെ, വ്യാഘ്രം കുറുനരികളെ എന്നപോലെ, കുറുനരി ശ്വാക്കളെ എന്നപോലെ, നായ പൂച്ചകളെ എന്നപോലെ, പൂച്ച സർപ്പങ്ങളെ എന്നപോലെ, വിഭുവായ വിഷ്ണുവിന്റെ ശരങ്ങളും രജനീചരന്മാരെ ഓടിച്ചുതുടങ്ങി. ചിലർപാഞ്ഞു; ചിലർ പാരിടത്തിൽ പതിഞ്ഞുകിടന്നു. ഇങ്ങിനെ സംഖ്യാതീതമായി ആശരന്മാരെ നിഗ്രഹിച്ച മഹാവിഷ്ണു, ഇടിനാദത്തെ ഇന്ദ്രൻ എന്നപോലെ വീണ്ടും പാഞ്ചജന്യനിസ്വനത്തെ പുറപ്പെടുവിച്ചു. ഭഗവാന്റെ നിശിതങ്ങളായ ശരധാരകളുംകൊണ്ടു് ഭയപ്പെട്ടും പാഞ്ചജന്യനാദത്താൽ തളന്നും, ആശരപ്പട അവശരായിത്തീന്നു. ജീവസംരക്ഷണാത്ഥം ലങ്കാരാജ്യത്തിലേക്കു് പലായനംചെയ്തു.

ശ്രീഹരിയുടെ ബാണജാലങ്ങളും ആശരപ്പടയെ ഉടച്ചു. അതുകണ്ട സുമാലി മുന്നോട്ടുവന്നു് ശരവർഷത്താൽ തടുത്തു. സൂര്യനെ കാർമേഘമെന്നപോലെ, ബാണങ്ങളെക്കൊണ്ടു് മഹാവിഷ്ണുവിനെ മറച്ചു. നെഞ്ചുക്കു് ഏററവുമുള്ള അസുരന്മാർ, ധൈര്യമേന്തിക്കൊണ്ടു് ചൊടിയോടെ വീണ്ടും അടുത്തു. ബലംകൊണ്ടു് ഗർവ്വിഷ്ഠനായ അസുരപ്രമുഖൻ ഉച്ചത്തിലാത്തു് സൈന്യങ്ങൾക്കു് ജീവനേകുന്ന മട്ടിലായി. ഞാണു കിടക്കുന്ന ചങ്ങല കാലിൽനിന്നു് വേർപെടുത്തി തുമ്പിയാട്ടുന്ന ഗജേന്ദ്രൻപോലെ ഹർഷോന്മത്തനായ രാക്ഷസൻ, മിന്നലാന്ന കാർമേഘംപോലെ അലറിത്തുടങ്ങിയപ്പോഴേക്കും, കുണ്ഡലാദികളും ധരിച്ച സൂതന്റെ ശിരസ്സു് മന്നിൽപതിച്ചു. പരിഭ്രാന്തങ്ങളായ അശ്വങ്ങളും രഥത്തെ വട്ടം ചുററിച്ചു. ഭോഗാസക്തങ്ങളായ ഇന്ദ്രിയാശ്വങ്ങളാൽ ചുററുന്ന അധീരനെപ്പോലെയായി സുമാലി. മഹാബാഹുവായ വിഷ്ണുഭഗവാൻ നിണ

രുളുന്ന പടനിലത്തിലേക്കായി അശ്വങ്ങളുടെ യാത്ര. ശ്രീഹരിയുടെ അടുത്തേക്കു് അടുക്കുന്ന സുമാലി തേരിനെക്കണ്ടപ്പോൾ വില്ലും അമ്പുമെടുത്ത മാലി പെട്ടെന്നു് ഓടിയടുത്തു. കേശവശരീരത്തിലേക്കു്, മാലിയുടെ പൊന്നണിസ്സായകങ്ങൾ തുരുതുരെ ക്രൌഞ്ചത്തിലേക്കു് പക്ഷികൾപോലെ പ്രവേശിച്ചു. ഒരു തപോനിധിയുടെ ഹൃദയത്തെ ദുഃഖത്തിന്നു് ചലിപ്പിക്കുവാൻ കഴിയാത്തതുപോലെ, അരക്കൻെറ അസ്ത്രങ്ങൾ അച്യുതനെ അല്പവും കലുക്കിയില്ല. ഭൂതഭാവനനായ ഭഗവാൻ നാരായണൻ ചെറുഞാണൊലി മുഴക്കി. ശാർങ്ഗത്തിൽനിന്നു് ക്രൂരമ്പുകൾ പുറപ്പെട്ടു. വജ്രതുല്യവും, വിദ്യുത്തുല്യവുമായ അവ മാലിശരീരത്തിൽ തറച്ചു. ഉരഗങ്ങൾ സുധയെ എന്നപോലെ രാക്ഷസരക്തം പാനം ചെയ്തു. ശംഖചക്രഗദാപാണിയായ ദേവദേവൻ മാലിയെ പിന്തിരിപ്പിച്ചു. അവൻെറ കിരീടം, കൊടി, വില്ലു്, അശ്വങ്ങൾ എന്നിവയെ മുറിച്ചിട്ടു. പർവ്വതഗഹ്വരത്തിൽനിന്നു് സിംഹമെന്നപോലെ നക്തഞ്ചരേന്ദ്രൻ ഗദയുമേന്തി തേരിൽനിന്നു് ഭൂമിയിലേക്കു് ചാടി. അന്തകൻ പരമശിവനെ എന്നപോലെ ഗദകൊണ്ടു് വൈനതേയനെ ആഞ്ഞൊന്നു് അടിച്ചു. ഇന്ദ്രൻ വജ്രംകൊണ്ടു് പർവ്വതത്തിൽ എന്നപോലെ, രാക്ഷസൻെറ ഗദാപാതം നെററിത്തടത്തിലേററ ഗരുഡൻ വേദനയാർന്നു്, ഒന്നു് പിന്നോക്കം മാറിയൊഴിഞ്ഞു. ദേവനെ ഗരുഡൻ യുദ്ധക്കളത്തിൽനിന്നു് പിന്മാററിയതു കണ്ടു അരക്കന്മാർ അത്യുച്ചത്തിൽ കൂക്കിയാർത്തു. ഹർഷോന്മത്തരായ നിശാചരന്മാരുടെ കൂക്കിവിളികേട്ടു ഭഗവാൻെറ അംബുജലോചനങ്ങൾ അല്പമൊന്നു് തുടുത്തു വൈനതേയൻെറ മുകളിൽ പെട്ടെന്നു് പിൻതിരിഞ്ഞു് ഇരുന്നു്, തൃച്ചക്രത്തെ മാലിയുടെ നേരിട്ടു്വിട്ടു. സ്വതേജസ്സിനാൽ അംബരതലത്തെ ജാജ്വല്യമാനമാക്കിയ സൂര്യനെപ്പോലെ കാലചക്രാഭമായ സുദർശനം മാലിയുടെ ശിരസ്സിനെ ഉടലിൽനിന്നു് വേർപെടുത്തിക്കഴിഞ്ഞു. രാഹുവിൻെറ തലപോലെ, മാലിയുടെ ശിരസ്സു് ചുടുരക്തം ചിന്തിക്കൊണ്ടു് കിടന്നുരുണ്ടു. അമരന്മാർ ആനന്ദതുന്ദിലരായി, ദേവനെ സ്തുതിച്ചു. "നന്നു് നന്നു്" എന്നിങ്ങനെ ആർപ്പുവിളിച്ചു. മാല്യവാനും സുമാലിയും അനുജൻെറ നിഗ്രഹം കണ്ടു് അഴലാർന്നു്, ബാക്കിപ്പടകളോടുകൂടി ലങ്കയിലേക്കു് ധൃതിയിൽ ഓടിത്തുടങ്ങി.

ഗരുഡൻ ആശ്വാസമാർന്നു് മടങ്ങി. അരിശമാർന്നു് ചിറകടിച്ച കാററിനാൽ അരക്കപ്പട അലഞ്ഞുലഞ്ഞു. ശത്രുമർദ്ദനനായ ലോകനാഥൻ ശ്രീനാരായണസ്വാമിയുടെ ചക്രംകൊണ്ടു് തലയററും, ഗദാപ്രഹരത്താൽ നെഞ്ചുപിളൎന്നും, കരികൊണ്ടു് കഴുത്തൊടിഞ്ഞും, മുസലത്താൽ തലപൊളിഞ്ഞും, വാളുകൊണ്ടു്

ദേഹം രണ്ടായിമുറിഞ്ഞും, ശരങ്ങൾകൊണ്ടു് പിടഞ്ഞും, അംബരതലത്തിൽ നിന്നു് അസുരപ്രമുഖന്മാർ അംബുധിയിലേക്കു് തുടരെത്തുടരെ പതിച്ചുകൊണ്ടിരുന്നു. മധുകൈടഭ ഹന്താവായ ശ്രീപത്മനാഭന്റെ ഇടിത്തീപോലെയുള്ള കണകൾ, ചിന്നിപ്പാറുന്ന തലമുടിയോടുകൂടിയ രാക്ഷസന്മാരുടെ ശരീരങ്ങളെ, കൊടുങ്കാററു് കാർമേഘങ്ങളെപ്പോലെ ചിതറിച്ചു. രഥങ്ങളിലെ വെൺകൊററക്കുടകൾതകർന്നു; ആയുധജാലങ്ങൾ പൊളിഞ്ഞുവീണു; ശരീരം മുഴുവൻ വിണ്ടുകീറി; കുടൽമാലകൾ പുറത്തുചാടി; ഭയപ്പെട്ട കണ്ണുകൾ തുറിച്ചു; ഇങ്ങിനെ ആ സൈന്യം മുഴുവൻ ഉന്മത്തരായിത്തീർന്നു. സിംഹത്താൽ പരിക്ഷപററിയ മദഗജങ്ങൾപോലെ. ആനകളാകുന്ന രാക്ഷസന്മാരുടെ നേരിട്ടു് ആ പുരാണകേസരിവന്നപ്പോൾ അലർച്ചയും പാച്ചിലും ഒന്നിച്ചായിത്തീർന്നു. ദൈത്യാരിയായ സത്യസ്വരൂപന്റെ അമ്പുകൾ നേരിട്ടുവന്നപ്പോൾ, സ്വന്തം ചാപങ്ങളേയും, ബാണങ്ങളേയും ഉപേക്ഷിച്ചുകൊണ്ടു് രാക്ഷസകാർമേഘങ്ങൾ, കാററിലുലഞ്ഞ കൊണ്ടൽനിരയെപ്പോലെയായി. ചക്രത്താൽ ശിരസ്സററുവീണു; ഗദാപ്രഹരത്താൽ അംഗങ്ങൾ ചിന്നിച്ചിതറി; ഖഡ്ഗപാതത്താൽ ശരീരം ഖണ്ഡങ്ങളായി; ഇങ്ങിനെ രാക്ഷസപ്രമുഖന്മാർ, മുറിഞ്ഞ മാമലപോലെ വീണു. സ്ഥാനംതെററിയ രത്നഹാരങ്ങളും കുണ്ഡലങ്ങളും, കരിങ്കാറിൻ നിറമൊത്ത നിശാചരശരീരങ്ങളുംകൊണ്ടു്, പാരിടംനിറഞ്ഞു. കറുത്ത ശൈലങ്ങളെക്കൊണ്ടു് മൂടിയപോലെയായി അവരുടെ ശവങ്ങളെക്കൊണ്ടു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഏഴാം സർഗ്ഗം അവസാനിച്ചു.

---

## എട്ടാം സർഗ്ഗം. [മാല്യവദാദിപരാജയം]

സരോജാക്ഷനായ നാരായണസ്വാമി, ഉഗ്രന്മാരും മായാവികളുമായ അരക്കന്മാരെ മുഴുവൻ ഇങ്ങിനെ വിജയിച്ചരുളി. കരയ്ക്കു് അടിച്ചുകയറുന്ന അലകൾ സമുദ്രത്തിലേക്കുവരുന്നതുപോലെ മാല്യവാൻ അതിവേഗത്തിൽ പിൻതിരിഞ്ഞു്, ക്രോധതാമ്രാക്ഷനായി പുരുഷോത്തമൻ പത്മനാഭനോടുപറഞ്ഞു:—

“ഹേ വിഷ്ണോ, പുരാതനമായ ക്ഷാത്രധർമ്മം അങ്ങയ്ക്കറിയില്ലെ? ഒരു മഹാമൂഢനെപ്പോലെയാണല്ലോ അങ്ങു്. പിൻതിരിഞ്ഞു് ഓടുന്നവരെ നിഗ്രഹിയ്ക്കുന്നുവല്ലോ? അസുരനല്ലാത്തൊരുവന്റെ അധർമ്മവും, പാപവർദ്ധകവുമായ

ഇത്തരം വധത്തെ ചെയ്യുമോ? ഭയംകൊണ്ട് യുദ്ധത്തിൽനിന്നു് പിൻമടങ്ങുന്ന ഞങ്ങളെ ഹനിയ്ക്കുന്നതു് വെറും രാക്ഷസസ്വഭാവമല്ലെ? പുണ്യംകൊണ്ട് സിദ്ധിയ്ക്കുന്ന വിണ്ണ്, തിരിഞ്ഞോടുന്നവൻ ഹതനായാൽ, കൊന്നവനു് ഒരിയ്ക്കലും ലഭിയ്ക്കുന്നതല്ല. ശംഖചക്രഗദകൾ ധരിച്ചവനായ അങ്ങയ്ക്കു് അടരിനു് അത്യാഗ്രഹമുണ്ടെങ്കിൽ, ഇതാ ഞാൻനില്ക്കുന്നു. അങ്ങയുടെ ബലപരാക്രമങ്ങളെ തികച്ചും കാണിയ്ക്കൂ.''

പർവ്വതംപോലെനിന്നു് ഇത്തരം പറയുന്ന മാല്യവാനോടു് പരംപൊരുളായ അമേയബലവാൻ ഇങ്ങനെ മറുപടി അരുളിച്ചെയ്തു:—

''രാക്ഷസേന്ദ്ര, നിങ്ങളിൽനിന്നു് ഭയപ്പെട്ടു് അമ്പുന്ന വാനവന്മാർക്കു് ഞാൻ അഭയം കൊടുത്തിരിയ്ക്കുന്നു. അതിനെ കാക്കവാനാണു് ഞാൻ രക്ഷോവധംചെയ്യതു്. പ്രാണൻ കളഞ്ഞും സുരന്മാരെ രക്ഷിയ്ക്കേണ്ടവനാണു് ഞാൻ. നിങ്ങൾ പാതാളത്തിലേക്കു് പോയാലും എന്നിൽനിന്നു് രക്ഷകിട്ടുകയില്ല.''

ചെന്താമരക്കണ്ണനായ ദേവദേവന്റെ വാക്കുകൾ കേട്ടു, അസുരപ്രമുഖൻ ചെമ്പരത്തിപ്പൂപോലെ കണ്ണുകൾ ചുകപ്പിച്ചു്, അതിശക്തിയുള്ള വേലിനെ ആഞ്ഞുവിട്ടു. മാറിടം പിളർക്കത്തക്ക അത്ഭുതബലമാർന്ന ആ നിശിതായുധം മണിക്കിലുക്കത്തോടെ അന്തരീക്ഷത്തിൽക്കൂടിവന്നു് പീതാംബരന്റെ നെഞ്ചിൽ, കാർമേഘത്തിലെ ഇടിമിന്നൽപോലെ പ്രശോഭിയ്ക്കുയാണുണ്ടായതു്. മഹാപ്രഭു ആ വേലിനെത്തന്നെ എടുത്തു്, രാക്ഷസേശ്വരന്റെ നേരിട്ടുചാട്ടി. ശ്രീസുബ്രഹ്മണ്യസ്വാമിയുടെ വേലിനെപ്പോലെ മഹാവിഷ്ണു എറിഞ്ഞ വേൽ വെട്ടിത്തിളങ്ങി. ഇന്ദ്രവജ്രം അഞ്ജനാദ്രിയിൽ എന്നപോലെ, ആ വരായുധം, നിശാചരേന്ദ്രന്റെ മണിമാലകളാലലംകൃതമായ വിസ്തൃതവക്ഷസ്സിൽ, ഇടിത്തീ പർവ്വതശിഖരത്തിലെന്നപോലെ പതിച്ചു. മാല്യവാന്റെ പോർച്ചട്ട പൊളിഞ്ഞു്, നെഞ്ഞിൽ തട്ടുകകൊണ്ടു് മൂർച്ഛിച്ചു പർവ്വതമെന്നപോലെ വീണു. അല്പനേരം കഴിഞ്ഞു് ബോധവാനായ സുകേശപുത്രൻ ഒരു മാമലപോലെനിന്നു്, അനേകം മുള്ളുകൾഉള്ള ഒരു ഉരുക്കുശൂലം എടുത്തു് ഭഗവാന്റെ മാറിടത്തിൽ ശക്തിയോടെ കുത്തി. സമരപ്രിയനായ അവൻ മുഷ്ടികളെക്കൊണ്ടും താഡിച്ചു. ഒരു വിൽപ്പാടു പിന്നിലേക്കു മാറിനിന്നു. ''നന്നു, നന്നു്'' എന്നിങ്ങനെ ദേവന്മാർ കൂടി ഉൽഘോഷിച്ചു. എട്ടുദിക്കിലും ആ ശബ്ദം അലയടിച്ചു.

വിഷ്ണുവിനെ അടിച്ച അരക്കൻ പക്ഷീന്ദ്രൻ താർക്ഷ്യനേയും ശക്തിയിൽ താഡിച്ചു. ചൊടിച്ച ഗരുഡൻ ചിറകിൻ കാററുകൊണ്ടു്, ആ അസുര

പ്രമുഖനെ ചവിററിലയെപ്പോലെ പറപ്പിച്ചു. ഖഗേന്ദ്രന്റെ പക്ഷക്കാററുകൊണ്ടു് പറന്ന അഗ്രജനെക്കണ്ടു സുമാലി ഓടിത്തുടങ്ങി. സ്വസൈന്യങ്ങളോടെ ലങ്കയിലേയ്ക്കു മടങ്ങുന്ന അനുജന്റെ ഒന്നിച്ചു് മാല്യവാനും അതീവലജ്ജയോടെ ചേൎന്നു് പാഞ്ഞുപോയി.''

ഭഗവാൻ അഗസ്ത്യബ്രഹ്മർഷി മന്ദഹാസത്തോടെ തുടർന്നു:—

''അംബുജലോചനനായ രാമ, ആ അസുരശ്രേഷ്ഠന്മാർ അനേകപ്രാവശ്യം ഇങ്ങിനെ ശ്രീഹരിയോടുനേരിട്ടു. മുഖ്യനേതാക്കൾ അനേകംപേർ ഹതരായി. പലപ്പോഴും തോററു് പിൻതിരിഞ്ഞു. ദേവദേവനായ പരന്തപനോടു് പൊരുതുവാൻ കെല്പില്ലാതെ, അവരെല്ലാം, പത്നികളോടും പുത്രന്മാരോടുംകൂടി ലങ്കയിൽനിന്നു് പാതാളത്തിലേക്കു് താമസംമാററി. സുമാലി രാക്ഷസന്റെ കീഴിൽ സാലകടങ്കടാവംശജരായി പുകഴാന്ന അവരെല്ലാം അതിവീര്യമിയന്നുതന്നെ വാണു. രഘുവീര, അങ്ങു നിഗ്രഹിച്ച, പൌലസ്ത്യനിശാചരന്മാരെക്കാൾ അതിശക്തന്മാരാണു് മാലി, സുമാലി മാല്യവാൻ എന്നിവർ. ദേവന്മാരെ സർവ്വദാ ഉപദ്രവിയ്ക്കുന്ന ആ അസുരശ്രേഷ്ഠന്മാരെ നിഗ്രഹിയ്ക്കുവാൻ ശംഖചക്രഗദാശാർങ്ഗപാണിയായ വിഷ്ണുദേവനൊഴികെ മറെറാരാൾക്കും സാധിക്കുന്നതുമല്ല. ചതുർബ്ബാഹുവും, സനാതനനും, അവ്യയനും, മഹാപ്രഭുവുമായ ദേവദേവൻ ശ്രീനാരായണനാണു് ഭവാനെന്നു് ഞങ്ങൾക്കു് അറിയാം. ധൎമ്മം എപ്പോഴെല്ലാമാണോ നശിയ്ക്കുന്നതു്, അധൎമ്മം വൎദ്ധിയ്ക്കുന്നതു്, അപ്പോഴെല്ലാം ആശ്രിതവത്സലനായ അവിടുന്നു് ഓരോ രൂപത്തിൽ അവതരിക്കുകയല്ലെ പതിവു്. ഖലന്മാരെ നിഗ്രഹിച്ചു്, നശിച്ച ധൎമ്മത്തെ വീണ്ടും പ്രതിഷ്ഠിയ്ക്കുന്നതു് അവിടുത്തെ ലീലാവിനോദമല്ലെ? രാജരാജനായ ശ്രീരാമ, രാക്ഷസന്മാരുടെ ഉല്പത്തി ഇങ്ങിനെയാണു്. എല്ലാം വിസ്തരിച്ചു് ഞാൻപറഞ്ഞു. പുത്രപൌത്രാദികളോടെ വാണിരുന്ന ദശകണ്ഠന്റെ അതുല്യമായ ജന്മപ്രഭാവം എന്താണെന്നു് ഞാൻ വ്യക്തമാക്കാം. ശ്രദ്ധിച്ചു കേൾക്കു.

ശ്രീവൈകുണ്ഠനാഥസ്വാമിയിലുള്ള ഭയത്താൽ രാക്ഷസന്മാരെല്ലാം പുത്രന്മാരും പൌത്രന്മാരുമൊന്നിച്ചു് രസാതലത്തിൽ സ്വച്ഛന്ദം വിഹരിച്ചുകൊണ്ടു വാണു. ധനനാഥനായ വൈശ്രവണൻ പിതൃനിർദ്ദേശമനുസരിച്ചു, ലങ്കാരാജ്യത്തിൽ ജീവികൾക്കെല്ലാം ഹിതമേകി സസുഖം താമസിച്ചു.

**ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എട്ടാം സൎഗ്ഗം അവസാനിച്ചു.**

---

## ഒമ്പതാം സർഗ്ഗം. [രാവണാദ്യുൽപ്പത്തി]

വർഷങ്ങൾ പലതു് പിന്നിട്ടു. രജനീചരേന്ദ്രനായ സുമാലി പാതാളത്തിൽനിന്നും പാരിടത്തിലേക്ക വന്നു് ചുററി സഞ്ചരിച്ചു. കനകകണ്ഡലങ്ങളണിഞ്ഞവനും, കരിങ്കാറിന്നുതുല്യനുമായ നിശാചരപ്രമുഖൻെറ ഒന്നിച്ചു് ഓമനപ്പുത്രിയുമുണ്ടു്. താമരപ്പൂവിൽനിന്നു ജനിയ്ക്കാത്ത മഹാലക്ഷ്മിക്ക തുല്യയാണു് ആത്മജ. പിതാവും പുത്രിയും ഒന്നിച്ചങ്ങനെ നടക്കമ്പോൾ, പുലസ്ത്യമാമുനീന്ദ്രന്റെ പൌത്രൻ, വിശ്രവസ്സിനെ കാണുവാൻ പോകുന്നതു കണ്ടു. ചണ്ഡകിരണതുല്യനായ വൈശ്രവണൻ പുഷ്പകവിമാനത്തിലാണു് പിതാവിനെ വന്ദിക്കവാൻ പോകുന്നതു്. പാതാളത്തിൽനിന്നു് ഭൂതലത്തിലെത്തി പര്യടനം ചെയ്യുന്ന സുമാലി, രാക്ഷസന്മാരിൽവെച്ചു് ബുദ്ധിമാനാണു്. അസുരവരൻ വൈശ്രവണ യാത്ര കണ്ടു് വിസ്മയഭരിതനായി:—

"ഞങ്ങളുടെ ഉന്നതിയ്ക്കുവേണ്ടി, എന്തൊരു നന്മയാണു് ചെയ്യേണ്ടതു്?"

എന്നിങ്ങനെ ചിന്തിച്ചു. ഒന്നിച്ചുതന്നെയുള്ള പുത്രി കൈകസിയോടു് ഇപ്രകാരം പറഞ്ഞു:—

"മകളെ, നിന്നെ വിവാഹം കഴിച്ചുകൊടുക്കാനുള്ള കാലമായി. ഉജ്ജ്വലമായ യൌവ്വനം അതിവേഗം പോവുന്നതാണു്. ഒരാളുപോലും വിവാഹാർത്ഥിയായി നിന്നെ ചോദിക്കുന്നുമില്ല. അവരുടെ അപേക്ഷയെ ഞാൻ ഉപേക്ഷിക്കുമോ എന്ന സംശയമായിരിക്കാം. ധർമ്മമാലോചിച്ചു് ഞങ്ങളെല്ലാവരും നിന്നെച്ചൊല്ലി പാടുപെടുകയാണു്. ഓമനമകളേ, സർവ്വഗുണസമ്പന്നയായ നീ സാക്ഷാൽ മഹാലക്ഷ്മിയെപ്പോലെയാണു്. അഭിമാനമാഗ്രഹിക്കുന്ന ഏതൊരച്ഛനും കന്യക, ദുഃഖഹേതുതന്നെ. പുത്രിക്കു് ഏതൊരുവനെയാണു് വരനായി കിട്ടുക എന്നുള്ള ചിന്ത സദാ അലട്ടിക്കൊണ്ടിരിക്കും. അമ്മയുടേയും അച്ഛൻേറയും വരൻേറയും വംശത്തെ നിലനിർത്തേണ്ടതു് കന്യകയല്ലേ? ഈ മൂന്നു വംശക്കാരും കന്യകയെ സംശയദൃഷ്ടിയോടെയാണു് നോക്കുക; അവരെ ശങ്കിപ്പിച്ചുകൊണ്ടാണു് കന്യക വാഴുന്നതും. സച്ചരിതയായ മകളേ, പുലസ്ത്യ മുനീന്ദ്രനെപ്പോലെയുള്ളവനാണു് വിശ്രവസ്സു് നീ തന്നെത്താൻ ചെന്നു് മഹർഷിവരനെ വരിക്ക. ഹേ പുത്രി, തേജസ്സിനാൽ സൂര്യസദൃശനായ വൈശ്രവണനെപ്പോലെയുള്ള പുത്രന്മാർ നിനക്കു്, യതീന്ദ്രനിൽനിന്നു് ഉണ്ടാകും."

പിതൃസ്നേഹത്തിൽ അദ്വിതീയയായ ആ തരുണീരത്നം, അച്ഛൻെറ വാക്കിലുള്ള വിശ്വാസത്താൽ, വിശ്രവസ്സ് തപസ്സുചെയ്യുന്ന സ്ഥലത്തു ചെന്നുനിന്നു. ഹേ രാമാ, ആ സമയത്തു് നാലാമത്തെ അഗ്നിപോലെ ജാജ്വല്യമാനനായ വിശ്രവസ്സ് അഗ്നിഹോത്രത്തിന്നു് തയ്യാറായി ഇരിക്കുകയായിരുന്നു. അച്ഛനിലുള്ള സ്നേഹത്താലും, വിശ്വാസത്താലും കൈകസി ബ്രഹ്മർഷി സമീപത്തിൽ ആ ഘോരസമയം മനസ്സിലാക്കാതെ ചെന്നുനിന്നു്, ലജ്ജകൊണ്ടു് തലതാഴ്ത്തി കാൽ പെരുവിരൽത്തുമ്പാൽ മന്നിൽ വരച്ചുകൊണ്ടിരുന്നു. അതിസുകുമാരാംഗിയായ ആ പൂർണ്ണചന്ദ്രവദനയോടു്, സ്വതേജസ്സിനാൽ പ്രദീപ്തനായ ഋഷിവരൻ ഏററവും ഉദാരഹൃദയനായി ചോദിച്ചു:—

"ഹേ മംഗളരൂപിണീ, ശോഭനേ, നീ ആരുടെ പുത്രിയാണു്? എവിടെനിന്നു്, എന്തിനായി ഇങ്ങോട്ടു വന്നു? സത്യം പറയൂ."

ആ പെൺകൊടി തൊഴുതുകൊണ്ടു് മറുപടി പറഞ്ഞു:—

"എൻെറ ഹൃദയവിചാരം എന്താണെന്നു്, തപഃപ്രഭാവത്താൽ അവിടുത്തേക്കു് അറിയാം. അച്ഛൻെറ ആജ്ഞ അനുസരിച്ചാണു് ഞാൻ വന്നിട്ടുള്ളതു്. എൻെറ പേർ കൈകസി എന്നാണു്. മററുള്ളതെല്ലാം ബ്രഹ്മർഷിവര്യനായ അവിടുത്തേക്കു് അറിയാമല്ലോ."

മാമുനീന്ദ്രൻ അല്പനേരം കണ്ണടച്ചിരുന്നു. ഇങ്ങിനെ ഉരുത്തു:—

"ഭദ്രേ, നീ വന്നതിൻെറ കാരണം മനസ്സിലായി. സുന്ദരീരത്നമായ നിനക്കു് എന്നിൽനിന്നും ആത്മജന്മാർ വേണം. എന്നാൽ ഹേ സുകുമാരാംഗീ, അതിഘോരസമയത്താണു് നീ വന്നതു്. അതുകൊണ്ടു്, ഉണ്ടാകുന്ന പുത്രന്മാർ ഇന്ന തരത്തിലാകുമെന്നു് പറയാം. കേൾക്കുക. ബന്ധുപ്രിയന്മാരാണെങ്കിലും അതിഘോരരൂപവും സ്വഭാവവും ഒത്തുചേർന്ന ക്രൂരരാക്ഷസപ്രമുഖന്മാരെയാണു് നീ പ്രസവിക്കുക."

ബ്രഹ്മർഷിയുടെ അരുളപ്പാടുകേട്ടു കൈകസി വണങ്ങിക്കൊണ്ടു് പറഞ്ഞു:—

"വേദങ്ങളെ വിധിപ്രകാരം ഉച്ചരിക്കുന്ന അവിടുന്നിൽനിന്നു് ഉണ്ടാകുന്ന പുത്രന്മാരെ ഞാൻ ആഗ്രഹിക്കുന്നില്ല. ഭഗവാനേ, പ്രസാദിച്ചരുളണേ."

കൈകസിയുടെ അർത്ഥനകേട്ട ഋഷിപുങ്ഗവൻ വിശ്രവസ്സ്, രോഹിണി യോട്ട് ചന്ദ്രൻ എന്നപോലെ വീണ്ടും തുടൎന്നു:—

"ഹേ ശുഭാംഗി, നിനക്ക് അവസാനമുണ്ടാകുന്ന പുത്രൻ, എന്റെ വംശ ത്തിന്നു യോജിച്ച ഉത്തമനായിത്തീരും. സംശയമില്ല.

ഭഗവാൻ വിശ്രവസ്സിനെ ശുശ്രൂഷിച്ചുകൊണ്ട് കൈകസി ആശ്രമത്തിൽ വസിച്ചു. അല്പകാലത്തിനുള്ളിൽ, കണ്ടാൽ ഭയപ്പെടത്തക്ക ഘോരാകാരനാ യൊരു രാക്ഷസ പ്രജയെ അവൾ പ്രസവിച്ചു. നീലാഞ്ജനവൎണ്ണം, പത്തുതല, വലിയ ദംഷ്ട്രങ്ങൾ, ചുകന്ന ചുണ്ട്, വലിയ മുഖം, എരിതീപോലെയുള്ള കേശം, ഇരുപതു കയ്യുകൾ, ഇങ്ങിനെ അത്ഭുതപൂർവ്വമായ രൂപത്തിലാണ് സീമന്തസന്താ നം കൈകസിക്ക് ജനിച്ചതു്. അവൻ ജനിച്ച സമയത്തു്, തീ വിഴുങ്ങുന്ന കുറു ക്കന്മാർ, മാംസഭക്ഷണാശയോടെ അപ്രദക്ഷിണമായി നടന്നുവത്രെ. കാർമേഘ ത്തിൽനിന്നു് പെയ്തതു് രക്തബിന്ദുക്കളാണ്. അതിഭീകരമായിട്ടാണ് ഇടി നാദമുയൎന്നതു്. സൂര്യന്റെ നിറം മങ്ങി. വൻകൊള്ളിമീനുകൾ പാരിടത്തിൽ പതിച്ചു. ഭൂവലയംതന്നെ ചലിച്ചു. അതിഘോരമായി കാററടിച്ചു. കലങ്ങിയ നദീയോഗത്താൽകൂടി മാററം വരാത്ത സാഗരം കലങ്ങി. ആ അതുല്യബാല ന്റെ പിതാവു്, പിതാമഹതുല്യനായ വിശ്രവസ്സ്:—

"പത്തുമുഖങ്ങളോടുകൂടി ജനിച്ച ഇവൻ ദശാസ്യനെന്ന പേരിൽ പ്രസിദ്ധ നാകും." എന്നു് അരുളിച്ചെയ്തു. രണ്ടാമത്തെ പുത്രൻ, അമിതബലവാനായ കുംഭകൎണ്ണനാണ്. ഇവനേക്കാൾ വലുപ്പമുള്ള ഒരുവൻ ലോകത്തിൽ ഉണ്ടായി ട്ടില്ല. തൊട്ടുണ്ടായതു് വികൃതവദനയായ ശൂർപ്പണഖ. അവസാനത്തെ പുത്ര നായി ധൎമ്മകൎമ്മനിരതനായ വിഭീഷണൻ സംജാതനായി. ആ സാത്വിക കുമാ രൻ ജനിച്ചപ്പോൾ, പുഷ്പവൃഷ്ടിയുണ്ടായി; ദേവന്മാർ പെരുമ്പറ മുഴക്കി. 'നല്ല വൻ, നല്ലവൻ' എന്നിങ്ങനെയുള്ള ശബ്ദംകൊണ്ട് അന്തരീക്ഷം മുഖരിത മായി.

ആ ഘോരാരണ്യത്തിൽ, പാരിടത്തിനാകെ ഭയമേകുന്ന ദശാസ്യനും, കുംഭ കൎണ്ണനും, അത്യുജ്ജ്വല തേജസ്സോടെ വളൎന്നുവന്നു. ഏററവും വലിയ ശരീരമുള്ള കുംഭകൎണ്ണൻ, ധാൎമ്മികകൃത്യനിരതരും, തപോനിഷ്ഠരുമായ താപസേന്ദ്രന്മാരെ പിടിച്ച് ഭക്ഷിച്ചിട്ടും തൃപ്തിപ്പെടാതെ മൂന്നുലോകവും ചുററിത്തിരിഞ്ഞു നടന്നു. സദാചാരതൽപരനും, ധൎമ്മത്തിൽനിന്നു് അണുവും വ്യതിചലിയ്ക്കാത്തവനുമാ ണ് വിഭീഷണൻ. ആഹാരാദികളിൽ നിയമമുള്ളവനായും, ഇന്ദ്രിയങ്ങളെ

ഒതുക്കിയവനായും, സദാവേദാദ്ധ്യായനാദികൾ ചെയ്യുന്നവനായും അദ്ദേഹം വസിച്ചു.

അധികദിവസങ്ങൾ കഴിയുന്നതിന്നുമുമ്പ്, പിതാവിനെ ദർശിക്കുവാൻ വേണ്ടി പുഷ്പകദിവ്യവിമാനത്തിൽ, ധനേശ്വരൻ അവിടേക്കു വന്നു. സ്വതേജസ്സിനാൽ ജാജ്ജ്വല്യമാനനായി വരുന്ന വൈശ്രവണനെ കണ്ടപ്പോൾ, കൈകസി, സീമന്തപുത്രൻ ദശവദനസമീപത്തിൽ ചെന്നു് ദീർഘനിശ്വാസത്തോടെ പറഞ്ഞു:—

"ഉണ്ണീ, നിന്റെ സഹോദരനാണു് ഉജ്ജ്വലകാന്തിയെഴുന്ന ഈ വൈശ്രവണൻ. നിങ്ങൾ രണ്ടുപേരും ഭ്രാതാക്കൾ. എന്നാൽ എത്രമാത്രമാണു് വ്യത്യാസം? ഈ കൊടുങ്കാട്ടിലുള്ള ഉണ്ണിയുടേയും പുഷ്പകവിമാനത്തിലുള്ള അഗ്രജന്റേയും ജീവിതം! അമേയപരാക്രമിയായ ഉണ്ണീ, വൈശ്രവണനെപ്പോലെയാകുവാൻ പ്രയത്നിക്കു. എന്നാലെ അമ്മയ്ക്കു് ആശ്വാസമുണ്ടാകൂ."

അമ്മയുടെ വാക്കുകൾ കേട്ട ദശകന്ധരൻ അമർഷമാന്നു. ആ മഹാപ്രതാപി, അത്യുഗ്രമായ സത്യം ചെയ്തു:—

"അമ്മയുടെ മുന്നിൽനിന്നു് ഞാനിതാ പ്രതിജ്ഞ ചെയ്യുന്നു. അമ്മ ഒരിക്കലും ദുഃഖിക്കേണ്ട. ഓജസ്സുകൊണ്ടു് ഞാൻ അഗ്രജന്നു് തുല്യനായോ മീതെയായോ തീരും."

സഹോദരന്മാർ മൂന്നുപേരും, അതിദുഷ്ക്കരമായ ഉഗ്രതപസ്സനുഷ്ഠിക്കുവാൻ ആ ക്രോധത്തോടുകൂടിത്തന്നെ ഒരുങ്ങി.

"തപസ്സുകൊണ്ടു് ഞാൻ ആഗ്രഹങ്ങൾ നേടും."

ദശാസ്യൻ ആലോചിച്ചു് തീർച്ചപ്പെടുത്തി. ഗോകർണ്ണം എന്ന പാവനപ്രദേശത്തിൽ അനുജന്മാരൊത്തു്, ആഗ്രഹസിദ്ധിക്കു്, അതുല്യമായ തപസ്സു തുടങ്ങി. ആ ഉഗ്രവിക്രമി വിരിഞ്ചനെ പ്രത്യക്ഷനാക്കി. സന്തുഷ്ടനായ ധാതാവു്, രാക്ഷസേന്ദ്രന്നു് ജയമുണ്ടാകത്തക്കവരമേകി."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ഒമ്പതാം സർഗ്ഗം അവസാനിച്ചു.

## പത്താം സർഗ്ഗം. (രാവണാദിവരലാഭം)

അഗസ്ത്യബ്രഹ്മർഷിയുടെ വാക്കുകഠം കേട്ട ശ്രീരാമചന്ദ്രൻ സവിനയം ചോദിച്ചു:—

"ഭഗവാനേ, ആ ഘോര വിപിനത്തിൽ, കഠിനതപസ്സിൽ, മഹാശക്ത രായ ആ ഭ്രാതാക്കഠം എങ്ങിനെയാണു് വസിച്ചതു്?"

ഏററവും പ്രീതനായ മാമുനിസത്തമൻ രാജരാജനോടു് അരുളിച്ചെയ്തു:—

"രാമാ, ആ സഹോദരന്മാർ അവരവക്കനുസരിച്ച ധർമ്മവിധികഠം സ്വീ കരിച്ചു് നിയമത്തിലിരുന്നു. കുംഭകർണ്ണനാണു് ഏററവും വിഷമിച്ചതു്. എ ങ്കിലും സദ്മാർഗ്ഗസ്ഥിതനായിത്തന്നെ ഉഗ്രതപം തുടങ്ങി. ചണ്ഡകിരണ ങ്ങഠം ആളിക്കത്തുന്ന കൊടുംവേനലിൽ പഞ്ചാഗ്നി മദ്ധ്യത്തിലിരുന്നും; ഭയങ്കര വർഷക്കാലത്തിൽ വീരാസനത്തിൽ മഴയേററു് ഇരുന്നും; ഹേമന്തത്തിലെ കട്ടത്ത മഞ്ഞിൽ രാത്രിയും പകലും ജലമദ്ധ്യത്തിൽനിന്നും; ചെയ്യുന്ന തപസ്സുകൊണ്ടു് പതിനായിരം വർഷങ്ങഠം കഴിഞ്ഞു. അക്കാലം മുഴുവനും സന്മാർഗ്ഗത്തിൽ അടിയുറച്ചു്, ധർമ്മാചരണങ്ങളിൽ അതിശ്രദ്ധയോടെയാണു് കുംഭകർണ്ണൻ കഴി ഞ്ഞതും.

ധർമ്മപഥത്തിൽനിന്നു് അണുവും വ്യതിചലിയ്ക്കാത്ത വിഭീഷണൻ, ദേഹ വും മനസ്സും ശുചിയാക്കി സത്തുക്കളുടെ സഞ്ചാരമാർഗ്ഗത്തിൽക്കൂടി നിയമങ്ങഠം അനുഷ്ഠിച്ചു്, ഒരൊററക്കാൽ ഭൂമിയിലൂന്നി അയ്യായിരമാണ്ടുകഠം നീങ്ങി. വിഭീ ഷണന്റെ നിയമാവസാനത്തിൽ അപ്സരസ്ത്രീകഠം ആനന്ദനൃത്തമാടി; ദേവസമൂഹം സ്തുതിച്ചു; വാനിടത്തിൽനിന്നു് കുസുമവർഷം പൊഴിഞ്ഞു. തുടർന്നു് അയ്യായി രം കൊല്ലം, സ്വാദ്ധ്യായാദികളിൽ തല്പരനായി കൈകളുയർത്തി ആദിത്യനെ ഇമ വെട്ടാതെ നോക്കിക്കൊണ്ടു് അവസാനിച്ചു. ആ കാലമത്രയും, ഉത്തമനായൊരു ദേവൻ നന്ദനോദ്യാനത്തിൽ നിവസിക്കുന്നതുപോലെയാണു്, നിയതാത്മാവായ വിഭീഷണൻ കഴിഞ്ഞതു്.

ദശകന്ധരനാകട്ടെ പതിനായിരം വർഷം അവസാനിക്കുന്നതുവരെ നിരാ ഹാരനായിരുന്നു. ആയിരം വർഷം അവസാനിക്കുമ്പോഠം സ്വശിരസ്സു് ഒന്നു് അറുത്തു് ഹോമിയ്ക്കും. ഇങ്ങിനെ ഒമ്പതിനായിരം കൊല്ലങ്ങഠം അവസാനിച്ച

പ്പാഴേക്കും ഒമ്പതു തലകൾ ചെന്തീക്കുണ്ഡത്തിൽ വീണുകഴിഞ്ഞു. അചഞ്ചലചേതസ്സായ ദശാസ്യൻ പത്താമത്തെ തലയും വെട്ടുവാൻ, കൃത്യസമയത്തു് വാൾ ഉയർത്തി. എന്തുവന്നാലും തൻെറ നിശ്ചയത്തിൽനിന്നു് പിന്മാറാത്ത രാക്ഷസേന്ദ്രൻെറ മുന്നിൽ, പിതാമഹൻ ദേവന്മാരോടൊത്തു് സന്തുഷ്ടനായി എത്തി അരുളിച്ചെയ്തു:—

"ഹേ ദശഗ്രീവ, ഞാൻ നിന്നിൽ അതീവ സന്തോഷിച്ചു. ധർമ്മതത്വങ്ങളെല്ലാം അറിയുന്ന ദശാനന, എന്തുവരമാണോ ആഗ്രഹിക്കുന്നതു് അതു് ചോദിച്ചുകൊള്ളുക. നിൻെറ പരിശ്രമം ഒരിക്കലും വിഫലമായിത്തീരുകയില്ല. വേണ്ടതു ചോദിയ്ക്കു."

ദശവദനൻെറ ഹൃദയം കുളിർത്തു. വിധാതാവിനെ വന്ദിച്ചുകൊണ്ടു് സന്തോഷത്താൽ തൊണ്ടയിടറിപ്പറഞ്ഞു:—

"ഭഗവാനേ, ഏതൊരു ജീവിക്കും ഭയം മരണത്തിൽ മാത്രമാണു്. അജയ്യനായ ശത്രുവാണല്ലോ മൃത്യു. അതുകൊണ്ടു് എനിക്കു് അമരത്വം തരണം."

നിശാചരേന്ദ്രൻെറ ആഗ്രഹം കേട്ട ധാതാവു് അരുളി:—

"കൈകസീനന്ദനാ, സർവ്വാമരത്വം ഒരിക്കലും വരുന്നതല്ല. അതുകൊണ്ടു് ഉചിതമായ വരം വേറെയെന്തെങ്കിലും വരിയ്ക്കു."

ലോകനായകനായ ബ്രഹ്മാവിൻെറ വാക്കുകൾ കേട്ട ദശാനനൻ സവിനയം, തൊഴുതുകൊണ്ടു് വീണ്ടും പറഞ്ഞു:—

"പ്രഭോ, ഖഗങ്ങൾ, ഉരഗങ്ങൾ, യക്ഷന്മാർ, ദൈത്യന്മാർ, ദാനവന്മാർ, രാക്ഷസന്മാർ അമരന്മാർ എന്നിവരിൽനിന്നു് എനിക്കു് അവധ്യത്വം ഉണ്ടാകണം. മററു ജീവികളെ യാതൊന്നിനേയും എനിക്കു് ലേശവും ഭയമില്ല. അമരപൂജിതനായ അവിടുത്തെ അനുഗ്രഹമുണ്ടാകണേ. മനുഷ്യർ തുടങ്ങിയ പ്രാണികൾ എനിക്കു പുല്ലാണു്. അവയെപ്പററി യാതൊരു ചിന്തപോലുമില്ല."

അരക്കപ്രമുഖനായ ദശഗ്രീവൻ ഇങ്ങിനെ പറയുന്നതുകേട്ട പിതാമഹൻ, ദേവകളാലാവൃതനായ വിധാതാവു്, അരുൾ ചെയ്തു:—

"ഹേ രാക്ഷസപ്രമുഖ, നീ പറഞ്ഞതുപോലെ എല്ലാം വന്നുചേരട്ടെ."

അല്പമൊന്നാലോചിച്ച ബ്രഹ്മാവ് തുടന്നു:—

"നിന്നിൽ അതിസന്തോഷമിയന്ന എൻെറ വാക്കുകറ്റ വരങ്ങളാണ്. ഹേ അനഘ, കഠിനനിഷ്ഠയിൽ ഇരുന്ന നീ, ഹോമിച്ച ശിരസ്സുകറ്റ, വീണ്ടും അതേ നിലയിൽത്തന്നെ ഉണ്ടാകും. ഏററവും ദുർല്ലഭമായ മറെറാരു വരംകൂടി ഞാൻ തരുന്നു. ഇച്ഛാമാത്രത്തിൽത്തന്നെ, നിൻെറ ദേഹം ഇഷ്ടംപോലെയായി ത്തീരും. നിശാചരേന്ദ്ര, ഞാൻ തരുന്ന ഈ വരത്തിന്നു യാതൊരു മാററവും ഉണ്ടാകുന്നതല്ല; സംശയിക്കേണ്ട."

ലോകനാഥനായ വിധാതാവിൻെറ അരുളപ്പാട് അവസാനിച്ചപ്പോഴേക്കും അത്യത്ഭുതമായ മട്ടിൽ, അഗ്നിയിൽ ആഹുതി ചെയ്തിരുന്ന ശിരസ്സുകറ്റ എല്ലാം ഉണ്ടായി.

പിതാമഹൻ വിഭീഷണ സവിധത്തിലേക്കാണ് പിന്നീട് എഴുന്നെള്ളി യതു്. മന്ദഹാസത്തോടുകൂടി ലോകവിധാതാവു്:—

"ഉണ്ണീ, വിഭീഷണാ, നിൻെറ ബുദ്ധിധർമ്മത്തിലായതിനാൽ എനിക്കു് ഏററവും സന്തോഷമുണ്ടു്. ഹേ ധർമ്മാത്മാവേ, ഞാനതീവ സന്തുഷ്ടനായി, യഥേഷ്ടം വരം വാങ്ങുക."

ധർമ്മത്തിൽ സുസ്ഥിരനായ വിഭീഷണൻ, പൂർണ്ണചന്ദ്രബിംബത്തിലെ ധവളരശ്മികറ്റപോലെ സൽഗുണങ്ങറ്റ ഒത്തുചേന്നവനാണ്. സവിനയം തൊഴുതു് സാഷ്ടാംഗം നമസ്കരിച്ചു:—

"മഹാ പ്രഭോ, ജഗദ്ഗുരുവായ ഭഗവാൻ സന്തോഷിച്ചതിൽ ഞാനത്യധി കം കൃതാർത്ഥനായി. അടിയന്നു് വരം കൽപിച്ചു തരുകയാണെങ്കിൽ, ഹേ ദേവദേവ, എത്രമാത്രം ആപത്തു് വന്നാലും, അടിയൻെറ ബുദ്ധി ധർമ്മത്തിൽ നിന്നു് പതറരുതു്. പഠിയ്ക്കാതെതന്നെ, വേണ്ടിവന്നാൽ അടിയന്നു് ബ്രഹ്മാസ്ത്ര വും തോന്നണം. ഓരോരോ ആശ്രമങ്ങളിലേക്കും പ്രവേശിക്കുന്ന അടിയൻെറ ബുദ്ധി, ധർമ്മത്തിൽ അടിയുറച്ചിരിക്കണം. ഏതൊരാശ്രമത്തിലായാലും ധർമ്മം പുലത്തുവാനുള്ള കെൽപ്പ് നൽകണം. കരുണാനിധിയായ അവിടുന്നു് തരേണ്ട ഉദാരാനുഗ്രഹം ഇതാണെന്നാണ് അടിയൻെറ പൂർണ്ണവിശ്വാസം. ഉത്കൃഷ്ട മായ വരമാണിതു്. ധർമ്മപരായണന്മാർക്കു് ദുർലഭമായ യാതൊന്നും ഈ ലോ കത്തിൽ ഉണ്ടാകുന്നതല്ലല്ലൊ. ധാർമ്മികങ്ങളായ സർവ്വസൌഭാഗ്യങ്ങളും അടി യന്നു് അവിടുത്തെ അനുഗ്രഹംകൊണ്ടു് സിദ്ധിക്കും."

പ്രജാനാഥനായ വിധാതാവു് സംപ്രീതനായി. വിഭീഷണനോടു് തുടർന്നു:—

"ഉണ്ണി ധർമ്മിഷ്ഠനാണല്ലൊ. അതിന്നനുസരിച്ചവ നീ ചോദിച്ചു. എല്ലാം അതേപോലെ വന്നുചേരും. അരക്കവംശത്തിൽ ജനിച്ചവനാണെങ്കിലും ശത്രുഞ്ജയനായ നിനക്കു് അധർമ്മചിന്തപോലും കാണുന്നില്ല. ഉണ്ണീ വിഭീഷണ, ചോദിക്കാതെതന്നെ നിനക്കു് അമരത്വവും ഞാൻ തരുന്നു."

പ്രജാപതി കുംഭകർണ്ണസമീപത്തിലേക്കു് പോകാൻ തുടങ്ങിയപ്പോൾ, ദേവന്മാരെല്ലാവരും തൊഴുതുകൊണ്ടു്:—

"പ്രഭോ, ദേവദേവ, കുംഭകർണ്ണന്നു് വരമേകരുതേ. ലോകങ്ങളെ മുഴുവൻ വിറപ്പിക്കുന്നവനാണു് ഈ ദുഷ്ടനെന്നു് അവിടുത്തേക്കു് അറിയില്ലേ? നന്ദനവനത്തിൽനിന്നു് ഏഴു് അപ്സരസ്സുകൾ; ഇന്ദ്രാനുഗരായ പത്തുപേർ, അനേകം മുനിമാർ, മനുഷ്യർ എന്നിവരെല്ലാം ഇവന്നു് ഭക്ഷണമായിക്കഴിഞ്ഞിരിക്കുന്നു. വരം കിട്ടുന്നതിന്നുമുമ്പുതന്നെ ഈ ഘോരൻ ഇത്തരത്തിലുള്ളതെല്ലാം ചെയ്തതു് ആലോചിക്കണേ. വരലബ്ധികൂടിയുണ്ടായാൽ മൂന്നുലോകങ്ങളും ഇവൻ തിന്നൊടുക്കും. മഹാദേവാ, വെളിവുകേടു് ഇവന്നു് ഉണ്ടാക്കിയതിനുശേഷമേ വരമേകാവൂ. വ്യാജം ഇവനിൽ ഉപയോഗിച്ചാൽ മുപ്പാരിനും നന്മവരും. ഇവന്നു് തെളിവും ഉണ്ടാകും."

സുരന്മാർ ഇത്രയും പറഞ്ഞപ്പോൾ, ദേവദേവനായ പത്മസംഭവൻ സരസ്വതീദേവിയെ സ്മരിച്ചു. ദേവി പെട്ടെന്നു് സവിധത്തിലെത്തി തൊഴുതുകൊണ്ടു്:—

"ദേവ, ഞാനിതാ എത്തി. എന്താണു് ചെയ്യേണ്ടതു്? അരുളിച്ചെയ്താലും."

വിനീതയായി മുമ്പിൽ നില്ക്കുന്ന വാഗ്ദേവിയോടു് പ്രജാപതി:—

"വാണീ, വാനവന്മാർ ആഗ്രഹിക്കുന്ന തരത്തിലുള്ള വാക്കായി മാറി, രാക്ഷസേന്ദ്രന്റെ രസനയിൽ വാഴ."

"കല്പനപോലെ ചെയ്യാം."

ദേവി നിശാചരേശ വക്ത്രത്തിലേക്ക് പ്രവേശിച്ചു. വിധാതാവ്, പിന്നീട് ഇപ്രകാരം അരുളിച്ചെയ്തു:—

"മഹാബാഹുവായ കുംഭകർണ്ണാ, നീ ആഗ്രഹിക്കുന്ന വരം വാങ്ങിക്കൊള്ളു."

"ദേവദേവ, അനേകം ആണ്ടുകൾ ഉറങ്ങുവാനാണ് എനിക്ക് ആഗ്രഹം."

കുംഭകർണ്ണന്റെ അഭ്യർത്ഥന കേട്ടയുടൻ നാന്മുഖൻ "അങ്ങിനെത്തന്നെ" എന്നരുളിച്ചെയ്തു് അമരവരന്മാരോടുകൂടി സത്യലോകത്തേക്ക് പെട്ടെന്ന് എഴുന്നെള്ളി. രാക്ഷസജിഹ്വാഗ്രത്തിൽനിന്ന് വാഗ്ദേവിയും വിട്ടൊഴിഞ്ഞു. വിധാതാവൊന്നിച്ച് വാനവന്മാർ സന്തുഷ്ടരായി സ്വർഗ്ഗം പൂകി. സരസ്വതീദേവിയാൽ ഉപേക്ഷിക്കപ്പെട്ട കുംഭകർണ്ണന്ന് സ്വബുദ്ധിവന്നു. ദുരാത്മാവായ രാക്ഷസമുഖ്യൻ സങ്കടത്തോടെ ചിന്തിച്ചു:—

"അയ്യോ കഷ്ടംതന്നെ. ഇത്തരത്തിലുള്ള വാക്കുകൾ എന്റെ നാവിൽനിന്ന് പുറപ്പെടുവാൻ എന്താണ് കാരണം? പ്രപിതാമഹന്റെ ഒന്നിച്ചുണ്ടായിരുന്ന ദേവന്മാർ എന്നെ എങ്ങിനെയോ അന്ധാളിപ്പിച്ചിട്ടുണ്ടാകണം."

തേജസ്സേറുന്ന സഹോദരന്മാർ മൂന്നുപേരും, ഇത്തരത്തിലുള്ള വരങ്ങൾ സമ്പാദിച്ച് ശ്ലേഷ്മാതകവനത്തിൽവന്ന് സസുഖം വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ പത്താം സർഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാം സർഗ്ഗം. [രാവണലങ്കാക്രമണം]

ഈ നിശാചരവീരന്മാർ ഉദ്ദിഷ്ടവരങ്ങൾ വാങ്ങിയ വർത്തമാനം കേട്ട സുമാലിയാകട്ടെ, നിർഭയനായി പാതാളത്തിൽനിന്ന്, സ്വഭാജനങ്ങളൊത്ത് കയറി. സുമാലിയുടെ മന്ത്രിമാരാണ് മാരീചൻ–പ്രഹസ്തൻ–വിരൂപാക്ഷൻ–മഹോദരൻ എന്നീമഹാശക്തന്മാർ. അമാത്യവരന്മാരുമൊത്ത സുമാലി ദശാസ്യസമീപത്തിലെത്തി സന്തോഷത്തോടെ പറഞ്ഞു:–

"ഉണ്ണീ, നിൻെറ മനാഭിലാഷം ഭാഗ്യത്താൽ നിറവേറി. മൂന്നുലകിന്റേയും നാഥനോട്ട് നീ വരങ്ങൾ വാങ്ങിയല്ലോ. മനോഹരമായ ലങ്കാനഗരിയെ വെടിഞ്ഞു് പാതാളത്തിലേക്ക് ഞങ്ങൾപോയി. അതിന്നു് കാരണമായ വിഷ്ണുഭയം, മഹാത്ഭുജനായ ഉണ്ണി കാരണം ഞങ്ങൾക്ക് ഇല്ലാതെയായി. സ്വഭവനങ്ങൾ ഉപേക്ഷിച്ച് സദാ വിഷ്ണുവിനെ ഭയപ്പെട്ടാണ് പാതാളത്തിൽ ഞങ്ങൾ വസിക്കുന്നതു്. അരക്കന്മാർ പാർത്തുവന്നിരുന്ന പുരിയാണ് ലങ്ക. നമ്മളുടെ ആ നഗരിയിൽ, നിൻെറ അഗ്രജൻ വൈശ്രവണൻ കേറി കുടിപാർക്കുന്നു. സാമമോ, ദാനമോ, വേണ്ടിവന്നാൽ ഭേദമോകൊണ്ടു് ആകുമെങ്കിൽ ആ മനോഹരസ്ഥലം സ്വാധീനമാക്കു. എന്നാൽ മഹാബാഹുവായ ഉണ്ണിക്ക് ലങ്കേശ്വരനായി വാഴാം. അധോലോകത്തിൽ ഗമിക്കേണ്ടിവന്ന രാക്ഷസവംശത്തെ, ഉയർത്തിയ ഉണ്ണി ഞങ്ങളുടെ എല്ലാം പ്രഭുവാണ്."

സ്വസമീപത്തിൽവന്നു് ഇത്തരത്തിൽ പറഞ്ഞ മാതാമഹനോട്ട് ദശാനനൻ മറുപടിയായി:—

"ധനേശ്വരൻ ഞങ്ങൾക്ക് ഗുരുവാണ്. അതുകൊണ്ടു് ഇത്തരത്തിലുള്ള കാര്യം പറയരുതേ?

സുമാലിയുടെ സാമവാക്കുകളെ ഇങ്ങിനെ രാക്ഷസേശ്വരൻ നിരസിച്ചപ്പോൾ, ഉള്ളു് അറിഞ്ഞുകൊണ്ടു് കുറച്ചുകാലം നിശ്ശബ്ദനായി സസുഖം വസിച്ചു. ആ കൊടുംകാട്ടിൽ വസിക്കുന്ന ദശവദനൻ വീണ്ടും ഇങ്ങിനെത്തന്നെ പറഞ്ഞപ്പോൾ, പ്രഹസ്തൻ അതിവിനയത്തോടെ യുക്തിയുക്തമായി തുടന്നു:—

"മഹാബാഹുവായ രാക്ഷസേശ്വരാ, അവിടുന്നു് ഇത്തരത്തിൽ പറയരുതു്. ശൂരന്മാക്ക് സൌഭ്രാത്രം എന്തെന്നു് ഓക്കുവാൻ സമയമില്ല. എൻെറ വാക്കുകൾ ശ്രദ്ധിച്ചു് കേൾക്കണേ. സുകുമാരാംഗികളാണു് അദിതിയും ദിതിയും. ഈ സഹോദരിമാർ കശ്യപപ്രജാപതിയുടെ ധർമ്മപത്നിമാരായിത്തീന്നു. മൂപ്പാരിന്നും അധിപരായ ദേവന്മാരെ അദിതി പ്രസവിച്ചു. ദിതിയുടെ പുത്രന്മാരാണ് ദൈത്യന്മാർ—കശ്യപപ്രജാപതിയുടെ ആത്മജന്മാർതന്നെയാണ് ദേവന്മാരും ദാനവന്മാരും. ഹേ ധർമ്മജ്ഞ, അലയാഴിയാൽ ചുററപ്പെട്ടതും, അരണ്യങ്ങളും മാമലകളും നിറഞ്ഞു് പ്രശോഭിക്കുന്നതുമായ പാരിടം മുഴുവൻ പണ്ടുകാലത്തു് ദൈത്യന്മാരുടെയായിരുന്നു. ഹേ വീര, വീരവീരന്മാരായ അവരെ മുഴുവൻ കൈടഭാരി വിഷ്ണു ഉഗ്രയുദ്ധത്തിൽ നിഗ്രഹിച്ചു. ജഗത്ത്രയത്തെ വാനോരുടെ

വശമാക്കിത്തീർത്തതാണ്. എന്നെന്നേയ്ക്കുമായിപ്പോയ ഭൂതലത്തിന്റെ ആധിപത്യത്തെ അവിടുന്ന് മാത്രംമാററി മറിയ്ക്കുകയില്ല. സുരാസുരന്മാർ പണ്ടുമുതല്ക്കേ ആചരിക്കുന്നതാണിതു്. അതുകൊണ്ടു് എന്റെ വാക്കുകൾ സ്വീകരിയ്ക്കുവാൻ മടിക്കേണ്ടതില്ല.''

പ്രഹസ്തന്റെ അഭിപ്രായം ദശഗ്രീവന്റെ ഹൃദയത്തെ ആനന്ദിപ്പിച്ചു. അല്പനേരം സ്വയം ആലോചിച്ചിരുന്ന അരക്കപ്രമുഖൻ:—

''അങ്ങിനെയാകാം''

എന്നു് ഏററുപറഞ്ഞു.

ആ രാക്ഷസന്മാരോടുകൂടിത്തന്നെ ദശാസ്യൻ അരണ്യമദ്ധ്യത്തിലെത്തി. ത്രികൂടാചലത്തിലെ മഹാവനമൊന്നിലിരുന്ന രാക്ഷസേന്ദ്രൻ, വാഗ്‌ധാടിയുള്ള പ്രഹസ്തനെ വിളിച്ചു്:—

''നിശാചരപ്രമുഖനായ പ്രഹസ്‌ത, നൈരൃതശ്രേഷ്ഠനായ വിത്തേശസമീപത്തിലേക്കു് അതിവേഗത്തിൽ ചെല്ലുക. ഞാൻ പറഞ്ഞതായി ഇങ്ങിനെ പറയു:—

''വമ്പന്മാരായ അസുരവരന്മാർക്കുള്ളതാണ് ലങ്കാനഗരി. അനഘനായ അങ്ങു് അരചനായി അവിടെ കേറിപ്പാർത്തുതുടങ്ങി. സൌമ്യനായ അങ്ങയ്ക്കു് ഇതു് യോജിച്ചതല്ല. അതുല്യവിക്രമനായ അങ്ങു് ഇപ്പോൾ എനിയ്ക്കു് അതു് നല്കുന്നതു് എന്നെ സന്തുഷ്ടനാക്കും. അങ്ങു് ധർമ്മത്തെ രക്ഷിച്ചവനായിത്തീരുകയും ചെയ്യും.''

വൈശ്രവണൻ പരിപാലിച്ചുപോരുന്ന ലങ്കാരാജ്യത്തിൽ, അടുത്തക്ഷണത്തിൽ പ്രഹസ്‌തനെത്തി. വിനയാന്വിതനായി ഇപ്രകാരം പറഞ്ഞു:—

''സദാചാരനിരതനായ മന്നവ, അവിടുത്തെ അനുജൻ അയച്ചതാണു് എന്നെ. എല്ലാ ശാസ്ത്രങ്ങളിലും വിജ്ഞനും, സർവ്വശസ്ത്രാസ്ത്രങ്ങളിൽ സമർത്ഥനും, മഹാപ്രാജ്ഞനുമായ അവിടുന്നു് അനുജന്റെ വാക്കുകൾ എന്നിൽനിന്നു് കേൾക്കണേ. 'വിശാലാക്ഷനായ ജ്യേഷ്ഠ, ഈ മനോഹരമായ ലങ്കാനഗരിയിൽ, ഭീമപരാക്രമികളായ സുമാലി തുടങ്ങിയ ആശരേന്ദ്രന്മാരാണു് പണ്ടു് വസിച്ചിരു

ന്നതു്. വൈശ്രവണ മഹാരാജാവേ, അതിനാലാണു് ഇത്രയും സാമത്തിൽ അഭ്യർത്ഥിയ്ക്കുന്നതു്. ഈ ലങ്കാപുരി തമ്പിക്കുവേണ്ടി അവിടുന്നുകൊടുക്കുക.''

വിജ്ഞനായ വിശ്രവപുത്രൻ വാഗ്ധാടിയോടെ പ്രഹസ്തനോടു മറുപടി പറഞ്ഞു:—

''രാക്ഷസന്മാർ ഉപേക്ഷിച്ചുപോയ ഈ ലങ്കയെ, അച്ഛനാണു് എനിക്കു തന്നതു്. യക്ഷന്മാർ, ദാനമാനാദികളാൽ എന്റെ ഒന്നിച്ചു് ഇവിടെ വസിക്കുന്നുണ്ടു്. എന്നാലും അനുജൻ ദശാസ്യനോടുപറയൂ; 'ഈ നാടും നഗരിയും നിന്റേതുമാണു്. യഥേഷ്ടം ഇവിടെ വസിക്കാം. എന്റേതായ ഈ നാടും ഐശ്വര്യവും പങ്കുവെയ്ക്കേണ്ട ആവശ്യമില്ല. നിർബ്ബാധമായിത്തന്നെ ഇങ്ങോട്ടു വരാം.''

ധനേശ്വരൻ ഇത്രയുംപറഞ്ഞു് അതിവേഗം അച്ഛന്റെ അടുത്തെത്തി. തൊഴുതുകമ്പിട്ടു് സവിനയം അനുജന്റെ ആഗ്രഹത്തെ അറിയിച്ചു:—

''അച്ഛാ, ദശാനനൻ, ഇതാ എന്റെ അടുത്തേക്കു് ദൂതനെ അയച്ചിരിക്കുന്നു; രാക്ഷസന്മാർമുമ്പു് താമസിച്ചിരുന്ന ലങ്കയെ തരണം,'' എന്നും പറഞ്ഞു്. എന്താണു് ഞാൻ ചെയ്യേണ്ടതെന്നു്, സദ്ധർമ്മചാരിയായ അച്ഛൻ അരുളിച്ചെയ്യണം.''

ബ്രഹ്മർഷിസത്തമനായ വിശ്രവസ്സു്, അതിവിനയത്തോടെ. തൊഴുതുകൊണ്ടു് ചോദിക്കുന്ന പുത്രനോടു്:—

''ഉണ്ണീ, ശ്രദ്ധവെച്ചു് എന്റെ വാക്കുകൾ കേൾക്കു. മഹാഭുജനായ ദശഗ്രീവൻ എന്റെ അടുത്തുവന്നു് ഈ കാര്യംപറഞ്ഞു. :ഞാൻ ആ ദുരാശയനെ ഒരുപാടു് ശകാരിക്കുകയുംചെയ്തു. അവനിൽ ഉണ്ടായ ദ്വേഷത്താൽ നീ മേന്മേൽ കെട്ടുപോകുകയാണെന്നും'' കൂടിപറയുകയുണ്ടായി. മകനേ, ശ്രേയസ്കരവും ധർമ്മയുക്തവുമായ എന്റെ വാക്കുകേൾക്കു. വരപ്രാപ്തികൊണ്ടു് അവൻ അഹങ്കാരിയായിക്കഴിഞ്ഞിരിക്കുന്നു. മാന്യന്മാരേയും അമാന്യന്മാരേയും വേർതിരിച്ചറിയുവാനുള്ള കെല്പു് അവന്നു് കെട്ടുപോയി. എന്റെ ശാപത്താൽ ഘോരനായും തീർന്നുകഴിഞ്ഞു. മഹാഭുജനായ ഉണ്ണീ, നീ കൈലാസശൃംഗത്തിലേക്കു് പൊയ്ക്കൊള്ളൂ. മനോമോഹനമായ ഭവനങ്ങൾ തീർത്തു്, ആൾക്കാരുമൊന്നിച്ചു് ലങ്കയിൽനിന്നു് അങ്ങോട്ടുപോകയാണു് ഉത്തമം. നദികളിൽ ശ്രേഷ്ഠമായ മന്ദാകി

നി പ്രവഹിക്കുന്ന സ്ഥലമാണത്. ഉദയസൂര്യസന്നിഭമായ പൊൻചെന്താമരപ്പൂവുകൾ, ആമ്പൽപ്പൂവുകൾ, ചെങ്ങഴിനീർപ്പൂവുകൾ എന്നിവ വികസിച്ച് സൌരഭ്യമേറിയ നിർമ്മലജലമാണ്, നദീമുഖ്യയായ ഭാഗീരഥിയിൽ. ദേവന്മാർ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, ഉരഗങ്ങൾ, കിന്നരന്മാർ തുടങ്ങിയവരുടെ തരുണീരത്നങ്ങൾ, എല്ലാ ദിവസവും അവിടെ വിഹരിച്ച് ആനന്ദിയ്ക്കാറുണ്ട്. ഉണ്ണീ, ധനേശ്വര, ഈ രാക്ഷസനോട് പിണങ്ങുന്നതു യുക്തമല്ല. അമേയങ്ങളായ വരങ്ങൾ പലതും അവൻ വാങ്ങിയിട്ടുള്ളതു് അറിയില്ലേ''

വൈശ്രവണന്നു് അചഞ്ചല ഭക്തിവിശ്വാസങ്ങളാണ് പിതാവിലുള്ളതു്. താതനിർദ്ദേശം ശിരസാവഹിച്ച്, പത്നിപുത്രാമാത്യന്മാരോടും, ധനവാഹനാദികളോടുംകൂടി ലങ്കാനഗരിയെ ഉപേക്ഷിച്ച്, ധനേശ്വരൻ കൈലാസത്തിലേക്കു പോയി.

ആനന്ദതുന്ദിലനായ പ്രഹസ്തൻ, അമാത്യന്മാരോടും അനുജന്മാരോടുംകൂടിയിരിയ്ക്കുന്ന മഹാത്മാവായ ദശകന്ധര സമീപത്തിലെത്തി:—

''പ്രഭോ, ലങ്കാരാജ്യം ഒഴിവായി. വൈശ്രവണൻ ആൾക്കാരോടുകൂടി അവിടെനിന്നു് പോയിക്കഴിഞ്ഞു. ഞങ്ങളോടുകൂടിയ അങ്ങ് സ്വധർമ്മരക്ഷ ചെയ്തു് നിർബ്ബാധമായി അവിടെ വസിയ്ക്കുക.''

അമിതബലവാനായ ദശഗ്രീവൻ അനുജന്മാരോടും സേനകളോടുംകൂടി ലങ്കാരാജ്യത്തിലെത്തി. രാജപാതകൾകൊണ്ടു് വേർതിരിഞ്ഞു് പ്രശോഭിക്കുന്നതും, ധനേശ്വരൻ ഉപേക്ഷിച്ചതുമായ ലങ്കയിലേക്ക്, ദേവേന്ദ്രൻ അമരാവതിയിലേക്കെന്നപോലെ രാക്ഷസേശ്വരൻ പ്രവേശിച്ചു.

അരക്കന്മാർ എല്ലാവരും ഒത്തുകൂടി. അസുരന്മാരുടെ അരചനായി ദശവദനനെ അഭിഷേകംചെയ്തു. കാർകൊണ്ടലിൻ നിറമാന്ന നിശാചരന്മാർ ലങ്കാനഗരിയിൽ നിറഞ്ഞു.

പിതൃവാക്യത്തെ വിശ്വസിച്ച വൈശ്രവണൻ കൈലാസപർവ്വതത്തിലെത്തി. ഇന്ദ്രൻ സ്വർഗ്ഗത്തെ എന്നപോലെ, ഉത്തമഗൃഹഭൂഷിതമായ പുരിയൊന്നു് ശിവമലയിൽ നിർമ്മിച്ചു. സർവ്വസൌഭാഗ്യങ്ങളുമൊത്തു് അവിടെ വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സർഗ്ഗം. [ഇന്ദ്രജിത്യുദ്പ്പത്തി]

നിശാചരേന്ദ്രനായി അഭിഷേകം കഴിഞ്ഞ ദശാസ്യൻ, സഹോദരിയുടെ വിവാഹത്തെക്കുറിച്ച് അനുജന്മാരോടുകൂടി ആലോചിച്ചു. വിദ്യുജ്ജിഹ്വൻ എന്നുപേരായ കാലകേയദാനവപ്രമുഖന്ന് അനുജത്തി ശൂർപ്പണഖയെ കൊടുത്തു. പെങ്ങളുടെ വിവാഹം സാഘോഷം നടത്തിയതിന്നുശേഷം ദശാനനൻ വേട്ടയാടുവാൻവേണ്ടി തനിയെ പുറപ്പെട്ടു. ഘോരാരണ്യത്തിൽ ഏകനായി വേട്ടയാടി നടക്കുന്ന രാക്ഷസേശ്വരൻ, മയൻ എന്നുപേരായൊരു ദൈത്യവരനെ അവിടെവെച്ച് കണ്ടു. ഹേ രാമാ, സുകുമാരാംഗിയായൊരു കന്യകയോടുകൂടി നില്ക്കുന്ന മയനെ കണ്ടപ്പോൾ ദശഗ്രീവൻ ചോദിച്ചു:—

"അങ്ങ് ആരാണ്? മർത്ത്യജീവികൾ ആരുമില്ലാതെ മൃഗാകീർണ്ണമായ ഈ മഹാവനത്തിൽ, ഏണാക്ഷീരത്നമായ ഈ കാമിനിയൊന്നിച്ച് വരുവാൻ എന്താണ് കാരണം?"

രാക്ഷസേശ്വരന്റെ ചോദ്യങ്ങൾ കേട്ട മയാസുരൻ:—

"ഉണ്ണീ, ഞാൻ എന്റെ വർത്തമാനങ്ങളെല്ലാം പറയാം. കേൾക്കു. ഹേമ എന്നുപേരായ ഒരു അപ്സരസ്ത്രീയെക്കുറിച്ച് അങ്ങ് മുമ്പുതന്നെ കേട്ടിരിക്കുമല്ലോ ഹേ വത്സ, ശചീദേവിയെ ഇന്ദ്രന്ന് എന്നപോലെ വാനവർ ഹേമയെ എനിക്ക്തന്നു. ആ കമനീയാംഗിയിൽ ആസക്തചിത്തനായി അഞ്ഞൂറുവർഷങ്ങൾ ഞാൻ പിന്നിട്ടു. പതിന്നാലുവർഷങ്ങൾക്കുമുമ്പ്, ദേവകാര്യാർത്ഥമായി അവൾ എന്നെ പിരിഞ്ഞുപോയി. ഹേമയ്ക്കുവേണ്ടി ഹേമമയമായൊരു മായാമന്ദിരം ഞാൻ നിർമ്മിച്ചിരുന്നു. വജ്രം വൈഡൂര്യം തുടങ്ങിയ അമൂല്യരത്നങ്ങളാലലംകൃതമായ ആ മണിമന്ദിരത്തിൽ ഹേമ വേർപിരിഞ്ഞ അഴലോടെ ഞാൻ പാർത്തുവന്നു. ഹേമയിൽ എനിക്ക് ആത്മജയായി പിറന്നവളാണ് ഇവൾ. എന്റെ ഈ പുത്രിക്ക് അനുയോജ്യനായൊരു ഭർത്താവിനെ അന്വേഷിക്കാൻവേണ്ടി ഇവളോടുകൂടി പുറപ്പെട്ടു. മാനം ആഗ്രഹിയ്ക്കുന്ന ഏതൊരാൾക്കും കന്യാപിതൃത്വം ദുഃഖഹേതുവാണല്ലോ. രണ്ടുവംശങ്ങളെ സംശയത്തിൽ നിലനിർത്തിക്കൊണ്ട് വളരുന്ന കന്യക. ഉണ്ണീ, എനിക്ക് ആ പത്നിയിൽ രണ്ടുപുത്രന്മാരും ഉണ്ടായിട്ടുണ്ട്. ഒന്നാമൻ മായാവി എന്നവൻ; രണ്ടാമൻ ദുന്ദുഭിയും. വർത്തമാനങ്ങൾ ചോദിച്ച അങ്ങയോട് എല്ലാം ഞാൻപറഞ്ഞു. ഉണ്ണിയെ ഏതൊരുനിലയിലാണ് ഞാൻ മനസ്സിലാക്കേണ്ടതു്?"

മയന്റെ വർത്തമാനങ്ങൾ കേട്ട ദശകന്ധരൻ സവിനയം മറുപടി തുടർന്നു:—

“ബ്രഹ്മാവിന്റെ മൂന്നാമത്തെ തലമുറയായി ബ്രഹ്മർഷി വിശ്രവസ്സ് എന്ന മഹാത്മാവില്ലേ? ആ പൌലസ്ത്യപുത്രനാണ് ഞാൻ. ദശഗ്രീവൻ എന്നാണ് പേര്.”

രാക്ഷസചക്രവർത്തിയാണ് തന്റെ മുന്നിൽനില്ക്കുന്നതെന്ന് മയൻ അറിഞ്ഞു. മാമുനീന്ദ്രപുത്രനാണെന്ന് മനസ്സിലായതിൽ അത്യധികം സന്തോഷിച്ചു. തന്റെ ഓമനമകളെ അവന്ന് കൊടുക്കാമെന്നു തീരുമാനിച്ചു. അവളുടെ കൈ പിടിച്ച്, ചിരിച്ചുകൊണ്ട് മയാസുരൻ ലങ്കേശ്വരനോട്:—

“നിശാചരമന്നവ, ഹേമാപ്സരസ്ത്രീയിൽ എനിക്ക് പിറന്ന ഈ ഔരസ പുത്രി മണ്ഡോദരിയെ അങ്ങ് കളത്രമായി കൈക്കൊണ്ടാലും.”

“അങ്ങിനെയാകാം.”

എന്ന് ദശാനനൻ സമ്മതിച്ചു. അവിടെത്തന്നെ അഗ്നിയെ ജ്വലിപ്പിച്ചു. അഗ്നിസാക്ഷിയായി പാണിഗ്രഹണം കഴിപ്പിച്ചുകൊടുത്തു. മാമുനീശ്വരശാപം *ഏററിട്ടുള്ളവനാണെന്നറിഞ്ഞിട്ടും മയൻ മകളെ കൊടുത്തത്, ബ്രഹ്മർഷിവംശ്യ* മാണല്ലോ എന്ന് വിചാരിച്ചിട്ടാണ്. സ്ത്രീധനമെന്ന നിലയിൽ അത്യത്ഭുത ശക്തിയാന്നൊരു വേൽ—ഉഗ്രതപസ്സുകൊണ്ട് സമ്പാദിച്ച ദിവ്യായുധം—നല്കി. രാമാ, ആ ദുർജ്ജയവേലായുധമാണ് ലക്ഷ്മണന്റെ നേരിട്ടുപ്രയോഗിച്ചത്.”

ഇങ്ങിനെ ലങ്കേശ്വരൻ വിവാഹം കഴിച്ച്, അരമനയിലെത്തി. അനുജന്മാർക്ക് യോജിച്ച പത്നിമാരെ തിരഞ്ഞെടുത്തു. വൈരോചനന്റെ മകളുടെ മകൾ, വജ്രജ്വാല എന്നു പേരാന്നവളെയാണ് കുംഭകർണ്ണൻ ഭാര്യയായി സ്വീകരിച്ചത്.

ഗന്ധർവ്വന്മാരിൽ മഹാപ്രഭുവായി ശൈലൂഷൻ എന്നൊരുമാന്യനുണ്ട്. അദ്ദേഹത്തിന്റെപുത്രി, ധർമ്മജ്ഞയായ സരമയെ വിഭീഷണൻ പത്നിയാക്കി. മാനസാസരസ്സിന്റെ തീരത്തിലാണ് അവളെ പ്രസവിച്ചത്. മഴപെയ്യുന്ന സന്ദർഭമായതിനാൽ സരസ്സിൽ ജലംപൊങ്ങിത്തുടങ്ങി. മകളിലുള്ള സ്നേഹാധിക്യത്താൽ മാതാവ്, കരഞ്ഞുകൊണ്ട് ഉറക്കെപ്പറഞ്ഞു:—

"ഹേ സരോ, മാവൃദ്ധി."

വെള്ളം ഉയരരുതെന്നു് അപേക്ഷിച്ച ആ വാക്കുതന്നെ, അവളുടെ പേരു മായിത്തീന്നു. ആ സച്ചരിത സരമയാണു് വിഭീഷണധമ്മപത്നി.

രാക്ഷസ സഹോദരന്മാർ സസുഖം കളത്രങ്ങളോടൊത്തു് അമരന്മാർ നന്ദനോദ്യാനത്തിൽ എന്നപോലെ ലങ്കാനഗരിയിൽ വസിക്കുന്ന കാലത്തു്, മണ്ഡോദരിയിൽ മേഘനാദൻ എന്നുപേരായ പുത്രൻ ദശാസ്യനു് ഭൂജാതനായി. നിങ്ങളെല്ലാവരും ഇന്ദ്രജിത്തു് എന്നു് പറയുന്നവനാണു് അവൻ. ജനിച്ചവീണ സന്ദർഭത്തിൽത്തന്നെ, കാർമേഘത്തിൽനിന്നു ഉയരുന്ന ഇടിനാദംപോലെ കട്ടി കരഞ്ഞുതുടങ്ങി. ലങ്കാരാജ്യമാകെ സ്തംഭിച്ചു. ഹേ രഘുരാമാ, ആ മഹാനാദം കേട്ട ദശാസ്യൻ അന്തഃപുരത്തിൽ പ്രവേശിച്ചു് സ്വയമായി നല്കിയ നാമമാണു് മേഘനാദൻ എന്നു്. വിറകുകൊണ്ടുമൂടിയ അഗ്നികുണ്ഡംപോലെ, നല്ല സ്ത്രീക ളാൽ കാത്തുരക്ഷിക്കപ്പെടുന്ന കുമാരൻ, മാതാപിതാക്കന്മാർക്കു് സന്തോഷ മേകി വളന്നുതുടങ്ങി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## പതിമൂന്നാം സർഗ്ഗം. [വൈശ്രവണസന്ദേശം]

ദിവസങ്ങ‍ൾ പലതുകഴിഞ്ഞു. ലോകനാഥനായ വിധാതാവിന്റെ വര ദാനത്താൽ കടുത്തനിദ്ര കുംഭകർണ്ണനെ ബാധിച്ചു. സിംഹാസനത്തിൽ ചക്ര വത്തി ചിഹ്നങ്ങളൊത്തു് സസന്തോഷമിരിയ്ക്കുന്ന സഹോദരനോടു്:—

"രാജരാജനായ ജ്യേഷ്ഠ, ഉറക്കം തടുക്കാൻ സാധിക്കാതെ വരുന്നു. എനി ക്കു് ഉറങ്ങുവാൻ യുക്തമായൊരു സ്ഥലം തീർപ്പിച്ചുതരു."

അപേക്ഷ കേട്ട നക്തഞ്ചരേന്ദ്രൻ സഹോദരന്റെ കിടപ്പറയുണ്ടാക്കുവാൻ വിശ്വകമ്മാവിനു് തുല്യരായവരോടു് ആജ്ഞാപിച്ചു. രണ്ടുയോജനനീളത്തിൽ, ഒരുയോജനവീതിയിൽ നിർബ്ബാധമായി കുംഭകർണ്ണനു് ഉറങ്ങുവാൻ ഒരു ഗൃഹ മതിവേഗം നിമ്മിച്ചു കഴിഞ്ഞു. പൊന്നും മുത്തും രത്നവുമൊത്ത വിചിത്രത്തൂണു കളും, വൈഡൂര്യരത്നംകൊണ്ടുള്ള ഒളുക്കകളും, ആനക്കൊമ്പിൻ കമാനങ്ങളും, വജ്ര സ്ഫടികത്തറകളും, കിങ്ങിണിച്ചാത്തുകളും, ഇങ്ങിനെ മനോമോഹനവും സകല

സുഖപൂർണ്ണവുമായ പള്ളിയറ, മേരുമാമലയിലെ പുണ്യഗുഹപോലെ നിത്യസുഖമേകത്തക്കവിധം രാക്ഷസരാജാവു് പണിചെയ്യിച്ചു. കെല്പിയന്ന ആ മണിഭവനത്തിൽ, അനേകായിരം വർഷങ്ങൾ, ഗാഢനിദ്രയിൽ, ഉണരാതെ കുംഭകർണ്ണൻ കിടക്കും. അനുജൻ നിദ്രാവശഗനായി കിടക്കുമ്പോൾ ദശാനനൻ യഥേഷ്ടം, ദേവന്മാർ–ഋഷിവരന്മാർ–യക്ഷന്മാർ–ഗന്ധർവ്വന്മാർ–, എന്നിവരെ ഉപദ്രവിയ്ക്കും. നന്ദനം മുതലായ മനോഹരാരാമങ്ങളെ കോപമിയന്ന ദശകന്ധരൻ തകർത്തു. ആനകൾ പുഴയിൽ ഇറങ്ങിയതുപോലെ, സരസ്സുകൾകലക്കി; കൊടുങ്കാററു് കൊമ്പുകളേയും ചില്ലകളേയും പറപ്പിയ്ക്കുന്നതുപോലെ ഉദ്യാനത്തിലെ വൃക്ഷങ്ങളെ ഛിന്നഭിന്നമാക്കി; വജ്രായുധമേററപർവ്വതംപോലെ ദശാസ്യനെത്തുന്ന പ്രദേശങ്ങൾതന്നെ പിളർന്നു.

രക്ഷോനായകൻെറ നടപടികൾ എല്ലാം ധനേശ്വരൻ അറിഞ്ഞു. തൻെറ വംശത്തിന്നു് അനുചിതമായ ഇത്തരം കർമ്മങ്ങളോർത്തു്, സഹോദരസ്നേഹം വ്യക്തമാകത്തക്കവിധം കുബേരൻ ലങ്കാരാജ്യത്തിലേക്കു് ഒരു ദൂതനെ അയച്ചു. ദശാസ്യനു് ഹിതമോതുവാൻ വന്ന ദൂതൻ ആദ്യം എത്തിയതു് വിഭീഷണമന്ദിരത്തിലാണു്. ധർമ്മത്തെ മാനിക്കുന്ന വിഭീഷണൻ, ജ്യേഷ്ഠനായ തമ്പുരാനും, മററു വേണ്ടപ്പെട്ടവർക്കും ക്ഷേമമന്വേഷിച്ചു് വന്ന കാര്യം ചോദിച്ചു. രാജസദസ്സിലിരിക്കുന്ന അഗ്രജനെ കാണിച്ചുകൊടുക്കുകയും ചെയ്തു.

സ്വതേജസ്സുകൊണ്ടു് ജാജ്വല്യമാനനായിരിക്കുന്ന അസുരചക്രവർത്തിയെക്കണ്ടു് ബഹുമാനത്തോടെ ദൂതൻ ‘ജയിച്ചാലും, വിജയിച്ചാലും’ എന്നു് ആശംസിച്ചു്, അല്പസമയം നിശ്ശബ്ദനായി നിന്നു. പൊന്നിൻ സിംഹാസനത്തിൽ ഒന്നാന്തരം വിരിപ്പിട്ടു് ഉജ്വലാഭനായിരിക്കുന്ന ദശഗ്രീവനോടു് ദൂതൻ സവിനയം പറഞ്ഞു:—

“പ്രഭോ, അവിടുത്തെ അഗ്രജൻ പറഞ്ഞതെല്ലാം തിരുമുമ്പിൽ ഉണർത്തിയ്ക്കാം:—

“ഹേ വീരനായ അനുജാ, രണ്ടുവംശത്തിനും അർഹമായ മട്ടിൽ ജീവിക്കണം. യഥേഷ്ടം ചെയ്തിരുന്നതു് മതിയാക്കു. യഥാവിധി ധർമ്മത്തിൽ ഊന്നിനില്ക്കുവാൻ ശ്രമിക്കൂ. നന്ദനോദ്യാനത്തെ തകർത്തതു് ഞാൻ കണ്ടു. മാമുനീന്ദ്രന്മാരെ നിഗ്രഹിച്ചതു് ഞാൻ കേട്ടു. അങ്ങയെപ്പററി ദേവന്മാർ ആലോചന തുടങ്ങിയതും അറിഞ്ഞു. രാക്ഷസേന്ദ്രനായ അനുജാ, പല പ്രാവശ്യം എന്നെയും

ധിക്കരിച്ചു. എന്നാലും, തെററു ചെയ്ത ബാലനെ രക്ഷിക്കേണ്ടതു് ബന്ധുക്കളുടെ കടമയല്ലെ? ധാർമ്മാചരണത്തോടെ ജീവിക്കുവാൻ ഞാൻ കൈലാസശിഖരത്തിലേക്കു പോന്നു. ഉഗ്രങ്ങളായ വ്രതനിയമാദികളെക്കൊണ്ടു് വിജിതേന്ദ്രിയനായ ഞാൻ, ദേവി ഭവാനിയോടൊന്നിച്ചു് ലോകപാലകനായ മഹാദേവനെ കണ്ടു. ദൈവഃയാഗമെന്നല്ലാതെ എന്തുപറയട്ടെ. എൻെറ ഇടത്തെ കണ്ണു് ലോകമാതാവിൽ പതിഞ്ഞു. ഇത്രയും സൌന്ദര്യവതിയായ മംഗളാംഗി ഏതാണെന്നൊരു ചിന്തയുമുണ്ടായി. മററൊരു തരത്തിലുള്ള വിചാരവുമുണ്ടായിട്ടില്ല. ഏതൊന്നിനോടും തുല്യപ്പെടുത്തുവാൻ സാധിക്കാത്ത ഉടൽവടിവാണു് മൃഡാനീദേവിക്കു് അപ്പോഠം ഉണ്ടായിരുന്നതും. ദേവിയുടെ ദിവ്യപ്രഭാവത്താൽ, എന്റെ ഇടത്തെ കണ്ണു് തൽക്ഷണം പൊട്ടിപ്പോയി. പൊടിപടലങ്ങളാന്ന ജ്യോതിസ്സുപോലെ വലത്തെ കണ്ണു് സ്വർണ്ണനിറവുമായി. ഹിമവൽ പർവ്വതത്തിലെ മററൊരു താഴ്വരയിൽ, എണ്ണൂറുകൊല്ലം നിശ്ശബ്ദമായി, കഠിനവ്രതത്തോടെ കഴിച്ചു. അതിൻെറ അവസാനം ദേവദേവൻ മഹേശ്വരൻ പ്രത്യക്ഷനായി ഇങ്ങിനെ അരുളിച്ചെയ്തു:—

"ഹേ ധർമ്മജ്ഞ, ഉഗ്രമായ ഈ തപസ്സുകൊണ്ടു് അങ്ങയിൽ ഞാൻ അതീവ സന്തുഷ്ടനായി. ഇത്തരത്തിലുള്ള വ്രതത്തിൽ ഞാനും ഇരുന്നിട്ടുണ്ടു്. നാം രണ്ടുപേരൊഴികെ മൂന്നാമതൊരാഠക്കു് ഇങ്ങിനെയുള്ള വ്രതാചരണത്തിന്നു് സാദ്ധ്യവുമല്ല. ഞാൻ തന്നെയാണു് ദുഷ്ക്കരമായ ഈ തപോനിയമം പണ്ടു് നിർമ്മിച്ചതും. അതുകൊണ്ടു്, ഹേ സൌമ്യ, ഞാനുമായി സഖ്യം കൊള്ളൂ. ഹേ ധനേശ്വര, തപസ്സുകൊണ്ടു് അനഘനായ അങ്ങു് എന്നെ ജയിച്ചു കഴിഞ്ഞു. ദേവിയുടെ അമേയശക്തികൊണ്ടു് അങ്ങയുടെ ഇടത്തെ കണ്ണു് പൊട്ടിപ്പോയല്ലോ; വലത്തേതു് പിംഗവർണ്ണവുമായി. ആക്കും ദൃഷ്ടിഗോചരമല്ലാത്ത പരാശക്തിയുടെ തിരുവുടലിനെ കണ്ടുവല്ലോ. അതുകൊണ്ടു് മേലാൽ ഏകാക്ഷിമാത്രം മതി. പിംഗാക്ഷൻ എന്ന നാമവും പ്രസിദ്ധമാകും."

ഇങ്ങിനെ കൈലാസവാസിയായ ഭഗവാൻ പരമേശ്വരനുമായി ഞാൻ സഖ്യം ചെയ്തു് വിടവാങ്ങിപ്പോന്നു. മടങ്ങിവന്നപ്പോഴാണു് അങ്ങയുടെ പാപചേഷ്ടിതങ്ങഠം എല്ലാം കേട്ടതു്. അധർമ്മിഷ്ഠരുമായുള്ള സംസർഗ്ഗം തന്നെ കുലദൂഷ്കരമാണു്. അതിനെ വേഗത്തിൽ ത്യജിക്കൂ. മാത്രമല്ല, നിന്നെനിഗ്രഹിക്കുവാനുള്ള മാർഗ്ഗങ്ങഠം ദേവന്മാരും, ഋഷിവര്യന്മാരും നോക്കിത്തുടങ്ങിയിരിക്കുന്നുവത്രെ."

ധനേശ്വരദൂതന്റെ വാക്കുകൾ ദശഗ്രീവനെ ക്രോധതാമ്രാക്ഷനാക്കി. പല്ലു കളുരമ്മി. കൈപ്പടങ്ങൾ ഞെരിച്ചു. ക്രൂരസ്വരത്തിൽ കയൎത്തു:—

"എടോ ദൂത, നീ പറഞ്ഞതിന്റെ അൎത്ഥം എനിക്കു മനസ്സിലായി. എന്നാൽ, ഒന്നുതീൎച്ച; നീയും നിന്നെ വിട്ട സഹോദരനും ഇനിയില്ല. ധനേശ്വരൻ എനിക്കു് ഇഷ്ടമായ വൎത്തമാനമല്ല പറഞ്ഞയച്ചതു്. എടാ മൂഢാ, മഹാദേവനായി സഖ്യമുണ്ടായി എന്ന വർത്തമാനമാണല്ലോ എന്നെ കേൾപ്പിച്ചതു്. ഇത്തരത്തിൽ നീ പറയുന്നതു് അക്ഷന്തവ്യമായിട്ടുള്ളതാണു്. ഇതുവരെയും ഞാൻ അയാളിൽ ക്ഷമിച്ചിരുന്നു. എടോ ദൂത, എന്റെ അഗ്രജനാണു്, ഗുരുവാണു്, അവദ്ധ്യനാണു്, എന്നെല്ലാം ഞാൻ വിചാരിച്ചു. എന്നാൽ ഇപ്പോൾ അവന്റെ വാക്കുകൾ നിന്നിൽനിന്നു് കേട്ടതുകൊണ്ടു് ഒന്നു തീൎച്ചപ്പെടുത്തി; എന്റെ കയ്യൂക്കുകൊണ്ടു് മൂന്നു ലോകത്തേയും ജയിക്കുന്നുണ്ടു്. അവനൊരുവന്റെ കൊള്ളരുതായ്മയാൽ അധികതാമസം കൂടാതെത്തന്നെ നാലു ദിക്പാലകന്മാരേയും അന്തകാലയത്തിലേക്കു് ഞാൻ അയയ്ക്കുകയായി."

ഇത്രയും പറഞ്ഞതോടുകൂടി ദൂതനെ വെട്ടിക്കഴിഞ്ഞു. രണ്ടു കഷ്ണമായി വീണ ദൂതന്റെ ശരീരത്തെ ദുഷ്ടരായ രാക്ഷസന്മാൎക്കു് ഭക്ഷണമായി സംഭാവന ചെയ്തു ദശാനനൻ, സ്വസ്ത്യയനാദികൾ ചെയ്തു് മഹാരഥത്തിൽ കയറി ആദ്യം ധനനാഥന്റെ അടുത്തേക്കു് പുറപ്പെട്ടു. മുപ്പാരിടവും വിജയിക്കുവാൻ തീരുമാനിക്കുകയും ചെയ്തു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ പതിമ്മൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## പതിനാലാം സൎഗ്ഗം. (രാവണയക്ഷയുദ്ധം)

അതിശക്തന്മാരായ ആറു് അമാത്യന്മാർ, മഹോദരൻ-പ്രഹസ്തൻ-മാരീചൻ-ശുകൻ-സാരണൻ-ധൂമ്രാക്ഷൻ എന്നീ വീരപരാക്രമികൾ, അംഗരക്ഷകന്മാരായി രാക്ഷസേശ്വരന്റെ ചുററിലുമുണ്ടു്. കോപത്താൽ പാരിടം മുഴവൻ ചുട്ടുപൊട്ടിക്കുംവിധം ആ ശ്രീമാൻ യാത്ര തുടൎന്നു. ഭംഗിയാൎന്ന നഗരങ്ങൾ, മാമലകൾ, വനങ്ങൾ, ഉപവനങ്ങൾ എന്നിവയെ മുഴവൻ കടന്നു് അരക്ഷണംകൊണ്ടു് കൈലാസശൈലത്തിൽ എത്തി. യുദ്ധസന്നദ്ധനായി, മന്ത്രിമാരുമൊന്നിച്ചു്, ആ ദുഷ്ടൻ പൎവ്വതശൃംഗത്തിൽ വന്നിരിക്കുന്ന വൎത്തമാനം കേട്ടപ്പോൾ, യക്ഷന്മാർ പരിഭ്രാന്തരായി അരക്കന്റെ മുന്നിൽ നില്ക്കുവാൻതന്നെ അശക്തരാ

യിത്തീൎന്നു. യക്ഷരാജാവിന്റെ അനുജനാണു് വന്നിട്ടുള്ളതെന്നു് അറിഞ്ഞ പ്പോൾ, വിത്തേശസമീപത്തിൽ ചെന്നു് ഭ്രാതാവിന്റെ വരവും അവന്റെ ഭാവ വും ഉണൎത്തിച്ചു. പോരിന്നു് ഒരുങ്ങാനുള്ള സ്വാമി നിൎദ്ദേശം യക്ഷന്മാരെ ഹൎഷാ കുലരാക്കി. അടരിന്നു് അണഞ്ഞു.

മഹാസാഗരംപോലെയുള്ള രാക്ഷസപ്പടയൊന്നു് ഇളകി. മാമലയൊന്നു് ഇളകിക്കുന്നതുപോലെ ലങ്കേശ്വരസൈന്യം തുള്ളിച്ചാടി. യക്ഷരാക്ഷസന്മാർ ഏററമുട്ടി. വമ്പിച്ച രണം തുടങ്ങി. അസുരാമാത്യന്മാർ അല്പം അഴലിൽപ്പെട്ടു. പടയുടെ ഉലച്ചിൽ കണ്ടു ദശാനനൻ സിംഹനാദം മുഴക്കിക്കൊണ്ടു് കോപ ത്തോടെ പാഞ്ഞേററു. നിശാചരന്റെ വരവുകണ്ടപ്പോഴേക്കും സചിവന്മാർ ഉന്മേഷഭരിതരായി. അതിഘോരപരാക്രമികളായ മന്ത്രിമാരിൽ ഓരോരുത്തനും പതിനായിരം യക്ഷന്മാരോടു് പൊരുതി. ഉലൂഖലം–ഗദകൾ–ഖഡ്ഗങ്ങൾ– വേല്കകൾ–തോമരങ്ങൾ–തുടങ്ങിയ നിശിതായുധങ്ങളെ ഏററുകൊണ്ടു് യക്ഷ ന്മാർ ദശഗ്രീവ സൈന്യ മദ്ധ്യത്തിലേക്കു് കുതിച്ചിറങ്ങി. വലിയ കാർമേഘ ങ്ങളിൽനിന്നു് വൎഷത്തുള്ളികൾപോലെ അസ്ത്രങ്ങൾ ദശാസ്യന്റെ നേരിട്ടു് ഉതിൎന്നു. എന്നാൽ, കാർകൊണ്ടലിൽനിന്നു് അതിശക്തിയിലേല്ക്കുന്ന വൎഷ പാതം മാമലക്കു് കലുക്കമുണ്ടാക്കാത്തതുപോലെ, അസ്ത്രവൎഷം ദശഗ്രീവനെ ചഞ്ചലനാക്കിയില്ല; വേദനയൊന്നു കൂടിയില്ല. അന്തകദണ്ഡംപോലെയുള്ള ഒരു ഗദയുമേന്തിക്കൊണ്ടു് ദശാസ്യൻ യക്ഷന്മാരെ കാലഗൃഹത്തിലേക്കു് തെരു തെരെ അയച്ചു. ഉണങ്ങി ദ്രവിച്ച വിറകിൻകൊള്ളികളിൽ, ശുഷ്ക്കങ്ങളായ തൃണങ്ങളിൽ ചെന്തീയ് വിതറുന്ന കാററിനെപ്പോലെ, ദശകന്ധരൻ യക്ഷപ്പട യെ എരിച്ചുതുടങ്ങി. മഹാമന്ത്രികളായ മഹോദരനും ശുകനും കൊടുങ്കാററു് കാർമേഘങ്ങളെ എന്നപോലെ യക്ഷന്മാരെ മുക്കാലും തീൎത്തു. അടികൊണ്ടു് ചതഞ്ഞു് രണാങ്കണത്തിൽ പലരും വീണു. കടുപ്പമേറിയ പല്ലുകൾകൊണ്ടു്, ദേ്വഷ്യത്താൽ ചുണ്ടുകടിച്ചു മററു ചിലർ. വിവശരായ മററു ചിലർ പരസ്പരം കെട്ടിപ്പിടിച്ചു. പലരുടേയും ആയുധങ്ങൾ യുദ്ധക്കളത്തിൽ വീണുപോയി. വെള്ളപ്പൊക്കം കരകളെ എന്നപോലെ യക്ഷസൈന്യത്തിനു് ഇടിവു സംഭവി ച്ചു. മന്നിൽനിന്നു് പൊരുതി വിണ്ണേറുന്നവൎക്കും, യുദ്ധം കാണുവാൻ അംബര തലമണഞ്ഞ മഹൎഷി വൎയ്യന്മാൎക്കും ഒന്നിച്ചുകൂടാനുള്ള സ്ഥലം വാനിടത്തിലില്ലാ തെയായി. കെല്പേറുന്നവരെങ്കിലും യക്ഷന്മാരുടെ പരാജയംകണ്ടപ്പോൾ, അനേ കം യക്ഷന്മാരെ മഹാബാഹുവായ ധനാധീശൻ പറഞ്ഞയച്ചു. സംയോധ കണ്ടകനായ ആ യക്ഷൻ സേനാസമൃദ്ധിയോന്നു് അടക്കളത്തിൽ വന്നു്, മഹാ

വിഷ്ണുവിനെപ്പോലെ ചക്രമയച്ചു. അതു തട്ടിയ മാരീചൻ, പുണ്യം ക്ഷയിച്ചു ശോഭയില്ലാതെ മന്നിലേക്കു വീഴുന്ന ഗ്രഹംപോലെ, കൈലാസശിഖരത്തിൽ നിന്നു് ഊഴിത്തട്ടിൽ പതിച്ചു. ഉത്തരക്ഷണത്തിൽ ബോധംപൂണ്ടു് ക്ഷീണം തീർത്ത മാരീചൻ ആ യക്ഷനോടുതന്നെ നേരിട്ടു. അവൻ തോററു് പിന്മാറി ഓടിയൊളിച്ചു. കനകംകൊണ്ടു് നിർമ്മിച്ചു് വൈഡൂര്യരത്നപ്പൊടി വിതറി മിന്നിത്തിളങ്ങുന്ന തോരണത്തിലേക്കു്, ധനേശ്വരാതിർത്തിയിലേക്കു്, ദശാനനൻ എത്തി. തോരണത്തിലേക്കു് കയറുവാൻ തുടങ്ങുന്ന നക്തഞ്ചരനെ, സൂര്യഭാനു എന്ന ദ്വാരപാലകൻ തടുത്തു. എന്നാലും നിശാചരേന്ദ്രൻ മുന്നോട്ടു നടന്നു. ആ തോരണത്തെത്തന്നെ പറിച്ചു് ദ്വാരപാലകൻ ദശാസ്യനെ ആഞ്ഞടിച്ചു. ധാതുക്കൾ തൂകുന്ന മാമലയെപ്പോലെ, ലങ്കേശ്വരൻ രക്തം ചിന്തി പ്രശോഭിച്ചതല്ലാതെ, പർവ്വതശൃംഗസന്നിഭമായ തോരണംകൊണ്ടു് അടികൊണ്ടിട്ടും ലങ്കാധിപന്നു് യാതൊരു കുലുക്കവും ഉണ്ടായില്ല. വിധാതാവിൻെറ വരബലം അതും കരുത്തുള്ളതാണല്ലോ. അതേ തോരണംതന്നെ വലിച്ചെടുത്തു് ദശാസ്യൻ യക്ഷനേയും ഒന്നടിച്ചു. ശരീരം മുഴുവൻ വെണ്ണീറായതിനാൽ ആ യക്ഷനെ പിന്നീടാരും കണ്ടതുതന്നെയില്ല. രക്ഷോനായകൻെറ വിക്രമം കണ്ടു് എല്ലാവരും ഓടിപ്പോയി. ശ്രീമങ്ങിയ മുഖത്തോടെ നദീതീരങ്ങളിലും ഗുഹകളിലും, ആയുധങ്ങൾ ഉപേക്ഷിച്ചു് അവർ ഒളിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ പതിനാലാം സർഗ്ഗം അവസാനിച്ചു

---

## പതിനഞ്ചാം സർഗ്ഗം. [പുഷ്പകഗ്രഹണം]

യക്ഷന്മാരിൽ പ്രമുഖരായ പലരും ഭയപ്പെട്ടു് പിൻതിരിക്കുന്നതുകണ്ടു ധനേശ്വരൻ, മാണീഭദ്രൻ എന്ന മഹായക്ഷനോടു പറഞ്ഞു:—

"ദുഷ്ടബുദ്ധിയും ദുരാചാരനുമായ ദശാനനനെ, ഹേ യക്ഷേന്ദ്ര, നിഗ്രഹിക്കൂ. പൊരുതിക്കൊണ്ടിരിക്കുന്ന വീരയക്ഷന്മാർക്കു് അവലംബമായിത്തീരൂ."

സുദുർജ്ജയനായ മാണീഭദ്രൻ മന്നവൻെറ ആജ്ഞയനുസരിച്ചു. നാലായിരം യക്ഷപ്പടയൊന്നിച്ചു് ആ മഹാബാഹു ഉഗ്രയുദ്ധം തുടങ്ങി. തോമരം–മുൾത്തടി–ഗദ–കുന്തം–വേൽ–മുസലം എന്നിവകൊണ്ടു് താഡിച്ചു് യക്ഷന്മാർ അരക്കരോടു് അടരാടി. പരുന്തിനെപ്പോലെ വട്ടം ചുഴന്നു് തുമുലപ്പോർ നടത്തി.

"ഓഹോ അങ്ങിനെത്തന്നെ, മനസ്സില്ല, തരു," എന്നിങ്ങനെയുള്ള ശബ്ദങ്ങളും രണക്കളത്തിൽനിന്നുയൎന്നു. ദേവന്മാർ_ഗന്ധൎവ്വന്മാർ_വേദാദ്ധ്യയനം ചെയ്യുന്ന മാമുനീന്ദ്രന്മാർ-തുടങ്ങിയവർ, ആ ഭയങ്കരയുദ്ധംകണ്ടു് അത്യത്ഭുതപ്പെട്ടു. ആയിരം യക്ഷമുഖ്യന്മാരെ പ്രഹസ്തൻ ഹനിച്ചു. മറ്റൊരായിരം പരാക്രമികളെ മഹോദരനും. ഹേ രാമാ, കോപാകുലനായ മാരീചൻ, യുദ്ധക്കൊതിയനായ ആ നിശാചരപ്രമുഖൻ, കണ്ണിമയ്ക്കുന്നതിന്നിടയ്ക്കു് രണ്ടായിരം യക്ഷശ്രേഷ്ഠന്മാരെയാണു് നിഗ്രഹിച്ചതു്. സത്യയുദ്ധത്തിൽനിന്നു് അല്പവും തെററാത്ത യക്ഷരെവിടെ? ഭയങ്കരമായാവികളായ അരക്കരെവിടെ? അധൎമ്മയുദ്ധനിരതരായ രാക്ഷസന്മാർ യക്ഷരേക്കാൾ ഉയൎന്നു. ധൂമ്രാക്ഷൻ ഉഗ്രയുദ്ധംതന്നെ മാണിഭദ്രനോടു ചെയ്തു. ഇരിമ്പുലയ്ക്കകൊണ്ടു് അസുരൻ യക്ഷപ്രമുഖന്റെ നെഞ്ചത്തു് ആഞ്ഞടിച്ചു. എന്നാൽ മാണിഭദ്രൻ അല്പവും ഇളകാതെ സുസ്ഥിരനായിനിന്നു്, ഗദവീശി ധൂമ്രാക്ഷന്റെ ശിരസ്സിലടിച്ചു. പെട്ടെന്നു് നക്തഞ്ചരൻ മോഹാലസ്യപ്പെട്ടു വീണുപോയി. ചെഞ്ചോര വാൎന്നുകിടക്കുന്ന ധൂമ്രാക്ഷനെ കണ്ട ദശഗ്രീവൻ അവിടേക്കു് പാഞ്ഞണഞ്ഞു. ക്രുദ്ധനായിവരുന്ന അസുരചക്രവൎത്തിയെ മൂന്നു വേലുകൾകൊണ്ടു് യക്ഷപ്രമുഖൻ തടഞ്ഞു. കുത്തേററ ദശാസ്യൻ മാണിഭദ്രന്റെ ശിരസ്സിലടിച്ചു. അതിന്റെ ശക്തിയാൽ യക്ഷപ്രമുഖന്റെ തല അല്പം ചെരിഞ്ഞു. രാക്ഷസേശ്വരന്നു യാതൊരു കുലുക്കവുമുണ്ടായില്ല. എന്നാൽ അന്നുമുതല്ക്കു്, മണിഭദ്രന്നു് "പാർശ്വമൌലി" എന്നൊരു പേർകൂടി ഉണ്ടായി. മഹാത്മാവായ വാണീഭദ്രൻ പിന്മാറിയതോടെ കൈലാസശിഖരത്തിൽനിന്നു് അത്ഭുതപൂൎവ്വമായ ആരവമൊന്നുയൎന്നു.

അടുത്ത ക്ഷണത്തിൽ ശംഖൻ, പത്മൻ, പ്രൌഷ്ഠപദൻ തുടങ്ങിയ നിധിനാഥന്മാരോടുകൂടിയ ധനേശ്വരൻ ദൂരത്തിൽ ഗദാപാണിയായി നില്ക്കുന്നതു കണ്ടു. ശാപംകൊണ്ടു് ഗുരുത്വക്കേടു സംഭവിച്ച അനുജനെ യുദ്ധസന്നദ്ധനായിക്കണ്ടപ്പോൾ വിധാനകുലത്തിന്നു് ഉചിതമായ വാക്കുകൾ, ആ ബുദ്ധിമാൻ പറഞ്ഞു:—

"ഹേ ദുൎമ്മതേ, ഞാൻ തടുത്തിട്ടും നിനക്കു് മനസ്സിലാക്കുവാൻ സാധിച്ചില്ലല്ലോ. ഇതിന്റെയെല്ലാം ഫലം മേലിൽ നീ അനുഭവിക്കും. നരകത്തിൽ എത്തുമ്പോൾ എല്ലാം അറിയും. തന്റേടമില്ലാത്തൊരുവൻ, വിഷപാനം ചെയ്താൽ, അതിന്റെ അനുഭവം അല്പകാലം കഴിഞ്ഞാലെങ്കിലും അറിയാതിരിക്കുമോ? നിന്റെ എതൊരു കൎമ്മത്തിലും ദേവന്മാർ ആരും സന്തോഷിക്കുന്നില്ല.

അതുകൊണ്ടാണ് നീ ഈ നിലയ്ക്ക് ആയത്. നിനക്ക് യാതൊന്നും അറിയാതെയുമായി. പിതാവ്, മാതാവ്, ഗുരുനാഥൻ എന്നിവരെ ഏതൊരുവനാണോ അൽപമെങ്കിലും അപമാനിക്കുന്നത് കാലം മുന്നോട്ടു നീങ്ങുമ്പോൾ അതിന്റെ ഫലം അവൻ അറിയാതിരിക്കയില്ല. ഈ ദേഹം സ്ഥിരമല്ലെന്ന് എപ്പോഴും ഓർക്കണം. ആ ചിന്തയോടുകൂടി തപസ്സ് ചെയ്യണം. അങ്ങിനെ ചെയ്യാതെ, എല്ലാം ഞാനാണെന്ന അഹങ്കാരത്തോടെ ജീവിക്കുന്നവൻ, മരിച്ചാൽ തന്റെ മൂഢതയെപ്പററി പശ്ചാത്തപിക്കും. ധർമ്മകൃത്യങ്ങളെക്കൊണ്ടു മാത്രമേ, ധനവും സുഖവും രാജ്യവും സ്ഥിരമായി നില്ക്കുകയുള്ളു. അധർമ്മത്താൽ അഴൽ മാത്രമാണ് ലാഭം. അതുകൊണ്ട്, സുഖദായകമായ ധർമ്മത്തെ ചെയ്യു. പാപത്തെ അകററു. പാപത്തിന്റെ ഫലമാണ് ദുഃഖം; അധർമ്മാചരണത്താൽ ദുഃഖം തന്നെ അനുഭവിക്കണം. അറിവില്ലാത്തവൻ, സ്വവിനാശത്തിനുള്ള പാപകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കും. ബുദ്ധികെട്ട ഒരുവനു് സ്വയമായി നന്മയെ തോന്നുകയുമില്ല. ഏതു വിധത്തിലുള്ള കർമ്മങ്ങളാണോ ചെയ്യുന്നത് അത്തരത്തിലുള്ള ഫലമേ വരുകയുള്ളു. സൽക്കർമ്മനിരതന്മാർക്കേ നല്ലതു ചെയ്യാൻ തോന്നു. ഈ പാരിൽ ഏതൊരുവനും ധൈര്യം, ശൌര്യം, സുഖം, സന്താനം എന്നിവ നേടുവാൻ തിന്മകളെ സൽക്കർമ്മത്താൽ വിജയിക്കണം. നിന്റെ ബുദ്ധി ഇങ്ങിനെയായതിനാൽ, തീർച്ചയായും നരകമാണ് സിദ്ധിക്കുക. പിഴച്ചുപോകുന്ന ബുദ്ധിയുള്ളവരോട് ധർമ്മിഷ്ഠന്മാർ സംസാരിക്കാതിരിക്കുകയാണ് യുക്തമായിട്ടുള്ളത്; അഥവാ അതാണ് വിധി.''

ഇത്രയും ഉപദേശിച്ച വൈശ്രവണൻ ഗദകൊണ്ട് ആഞ്ഞടിച്ചു. ഇടിത്തീപോലെയുള്ള താഡനമേററ് മാരീചാദികളായ മന്ത്രികളെല്ലാവരും പിൻതിരിഞ്ഞ് ഓടി.

യക്ഷേന്ദ്രൻ, കഠിനഗദയാൽ ദശഗ്രീവന്റെ ശിരസ്സിലടിച്ചു. എന്നാൽ അല്പമെങ്കിലും ചലനം രാക്ഷസേശ്വരന്ന് അതുകൊണ്ട് ഉണ്ടായില്ല. ഹേ രാമാ, പിന്നീട് യക്ഷരാക്ഷസന്മാർ, അത്യുഗ്രമായി പൊരുതിത്തുടങ്ങി. മയക്കമോ തളർച്ചയോ രണ്ടുപേർക്കും ഉണ്ടായില്ല. ധനേശ്വരൻ ആഗ്നേയാസ്ത്രത്തെ അസുരവരന്റെ നേരിട്ട് അയച്ചു. വാരുണാസ്ത്രത്താൽ അരക്കർകോൻ അതിനെതടുത്തു. രാക്ഷസന്മാരുടെ മായയാണ് പിന്നീട് നിശാചരേന്ദ്രൻ തുടർന്നത്. നൂറായിരം രൂപമാണ് ഉടനെ ദശാസ്യൻ എടുത്തത്. നരി–പന്നി–കാർമേഘം–മാമല–മഹാബ്ധി–വന്മരം–യക്ഷൻ–ദൈത്യൻ–ഇങ്ങിനെ ദശാനനന്റെ

ശ്രുപങ്ങൾ പറയുവാൻ കഴിയാത്തവിധത്തിലായി. മറഞ്ഞുനിന്നു് അനേകം അസ്ത്രങ്ങളെ പ്രയോഗിച്ചു. രഘുരാമാ, അതിമഹത്തായൊരു അമ്പു് അസുരനാഥൻ എടുത്തു. ഉടൻതന്നെ വമ്പിച്ചൊരു ഗദ വീശി വൈശ്രവണ ശിരസ്സിലടിക്കുകയും ചെയ്തു. ഇങ്ങിനെയുള്ള മായായുദ്ധത്തിൽ അനുജന്റെ താഡനമേററ ധനനാഥൻ, വേരററ അശോകവൃക്ഷത്തെപ്പോലെ, രക്താഭിഷിക്തനായി ബോധം കെട്ടു് വീണു.

പെട്ടെന്നു് പദ്മാദിനിധികൾ ചുഴന്നു് ധനനാഥനെ നന്ദനപ്പൂങ്കാവനത്തിലേക്കു് കൊണ്ടുപോയി, സമുചിതങ്ങളായ ശുശ്രൂഷകൾ ചെയ്തു.

യക്ഷനാഥനെ ഇപ്രകാരം വിജയിച്ച ദശാസ്യൻ വിജയചിഹ്നമായി പുഷ്പകം എന്ന വിമാനത്തെ നേടി. നിരന്ന പൊന്നിൻതൂണുകൾ; വൈഡൂര്യരത്നക്കമാനങ്ങൾ; മുത്തുകളാൽ നിർമ്മിതങ്ങളായ ജനാലകൾ; ആഗ്രഹിക്കുന്ന ഫലം കൊടുക്കുന്ന കൽപകവൃക്ഷങ്ങൾ; ഇവയൊത്തു്, മനോവേഗത്തോടെ, ഇഷ്ടപ്പെടുന്ന ആകൃതിയിൽ വാനിടത്തിൽക്കൂടി സഞ്ചരിക്കുന്നതും, കനകമയക്കോണികൾ, തങ്കപ്പൊൻതിണ്ണകൾ, എന്നിവ ചേർന്നതുമായ ആ ദേവവാഹനം അക്ഷയവും സർവ്വസമയത്തിലും കണ്ണിന്നും കരളിന്നും ആനന്ദമേകിക്കൊണ്ടു് അത്യാശ്ചര്യജനകവും, ദേവദേവനായ വിധാതാവിനാൽ നിർമ്മിതവും, എല്ലാവിധത്തിലുമുള്ള ചിന്തകൾക്കൂടി സാധിപ്പിച്ചു് അതുല്യമനോമോഹനമായി, ഉഷ്ണവും ശൈത്യവുമേശാതെ സർവ്വഋതുക്കളിലും ശുഭദമായ സുഖമേകിക്കൊണ്ടു് ശോഭിതവുമാണു് പുഷ്പകം. സ്വവീര്യത്താൽ വിജയിച്ചതിന്റെ ലക്ഷ്യമായി ആ ദുഷ്ടനിശാചരൻ അതിനെ കരുതി. മാത്രമല്ല, മൂന്നുലോകവും ജയിച്ചതായി ആ അഹങ്കാരി അഭിമാനിച്ചു.

ദിക്പാലകനായ ശ്രീകുബേരനെ ഇങ്ങിനെ സ്വതേജസ്സുകൊണ്ടു വിജയിച്ച ദശാസ്യൻ, കിരീടം, ഹാരം, കുണ്ഡലം എന്നിവ അണിഞ്ഞു് ദിവ്യമായ പുഷ്പകത്തിൽ, യജ്ഞമദ്ധ്യത്തിലെ അഗ്നിയെപ്പോലെ ജാജ്വല്യമാനനായി തിളങ്ങി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.**

---

## പതിനാറാം സർഗ്ഗം. [ചന്ദ്രഹാസഗ്രഹണം]

അഗ്രജനായ വൈശ്രവണനെ ഇങ്ങിനെ വിജയിച്ച നിശാചരചക്രവർത്തി, സുബ്രഹ്മണ്യസ്വാമി തിരുഅവതാരംചെയ്ത, ആ വലിയ അമർക്കാട്ടിലേയ്ക്കു് പ്രവേശിച്ചു. പൊന്നമക്കാട്ട്, സൂര്യരശ്മിപോലെ തിളങ്ങിക്കൊണ്ടു് രണ്ടാമതൊരാദിത്യനെപ്പോലെ പ്രശോഭിക്കുന്നതു കണ്ട ദശാസ്യൻ, മനോഹരാരണ്യമുള്ളൊരു മാമലയിലേക്കു് കയറി. ഹേ രാമാ, അത്ഭുതജനകമായ മട്ടിൽ പുഷ്പകവിമാനം പെട്ടെന്നു് അവിടെ സ്തംഭിച്ചുനിന്നു.

"യഥേഷ്ടം പോകുന്ന ഈ ദിവ്യവാഹനം അനങ്ങാതെ നില്ക്കുവാൻ എന്തായിരിയ്ക്കും കാരണം?"

അമാത്യന്മാരാൽ ആവൃതനായ അസുരേന്ദ്രൻ ചിന്തിച്ചു, ചോദിയ്ക്കുകയും ചെയ്തു.

"എന്റെ ഈ പുഷ്പകം യഥേഷ്ടം നടക്കാതിരിക്കുന്നതെന്തു്? ഈ പർവ്വതത്തിൽ വസിക്കുന്ന ഏതോ ഒരുവന്റെ പണിയാകുമിതു്."

ബുദ്ധിമാനായ അമാത്യമാരീചൻ ഉണർത്തി:—

"മന്നവേന്ദ്ര, ഈ പുഷ്പകം യാത്ര തുടരാതിരിയ്ക്കുവാൻ കാരണമുണ്ടാകും. ഇതിൽ ധനനാഥന്നു് മാത്രമേ കയറുവാൻ അർഹതയുള്ള എന്നായിരിക്കുമോ നിയമം? അദ്ദേഹമില്ലാത്തതിനാലാകുമോ അനങ്ങാത്തതു്?"

ഇവർ ഇങ്ങിനെ പലതും സംശയിച്ചു് പറയുന്നതിനിടയിൽ, കരാളനും, കറുത്ത വാനരരൂപിയും, കുറിയവനും, വികടനും, മുണ്ഡനംചെയ്തവനും, വക്രഭുജനും എന്നാൽ അമിതബലവാനും, സകലലോകനാഥനായ ശങ്കരന്റെ കിങ്കരനുമായ നന്ദികേശ്വരൻ, അവരുടെ സമീപത്തുചെന്നു്, രാക്ഷസേന്ദ്രനോടു് നിശ്ശങ്കം ഇങ്ങിനെ അറിയിച്ചു:—

"ഹേ ദശഗ്രീവ, മടങ്ങിപ്പോക. കൈലാസശിഖരത്തിൽ മഹാദേവൻ ആനന്ദനൃത്തം ചെയ്യുകയാണു്. ഖഗങ്ങളും, നാഗങ്ങളും, ഗന്ധർവ്വന്മാർ, ദേവന്മാർ, യക്ഷന്മാർ, രാക്ഷസന്മാർക്കൂടങ്ങി, ഏതൊരുവനും പർവ്വതത്തിലേയ്ക്കുകയറരുതെന്നാണു് നിശ്ചയം."

നന്ദികേശ്വരന്റെ വാക്കുകൾ, അസുരേന്ദ്രനെ കോപാകുലനാക്കി. കണ്ണുകൾ രക്തവർണ്ണമായി. കണ്ഡലങ്ങൾ ആട്ടിക്കൊണ്ടു്, പുഷ്പകവിമാനത്തിൽനിന്നു് താഴത്തിറങ്ങിച്ചോദിച്ചു:—

"ആരാണെടോ ഈ ശിവൻ?"

ദശാനനൻ കൈലാസശൃംഗമൂലത്തിലെത്തി സൂക്ഷിച്ചുനോക്കി. മഹാദേവസമീപത്തിൽ ശൂലമൂന്നിക്കൊണ്ടു് രണ്ടാമത്തെ ശിവനെപ്പോലെ നില്ക്കുന്ന നന്ദികേശ്വരനെ അരക്കർകോൻ കണ്ടു. വാനരവദനനായ നന്ദിയെ കണ്ടപ്പോൾ, ഇടിനാദംപോലെ പൊട്ടിച്ചിരിച്ചു് പരിഹസിക്കുവാൻതുടങ്ങി. മഹാദേവന്റെ മറെറാരുടലായ നന്ദിക്രുദ്ധനായി. അടുത്തുനില്ക്കുന്ന ദശാസ്യനോടു്:—

"ഹേ ദശകന്ധര, കപിരൂപമാന്ന എന്നെ പുച്ഛിച്ചു് പൊട്ടിച്ചിരിച്ചുവല്ലോ? ഇടിത്തീപോലെയാണു് നിന്റെ ചിരി. അസുരചക്രത്തിയായ ദശഗ്രീവ, എന്റെ ശക്തിചേന്നവരും, എന്റെ രൂപമുള്ളവരുമായ, യഥാത്ഥവാനരന്മാർ, കുലത്തോടുകൂടിനിന്നെ നശിപ്പിയ്ക്കുവാൻ ജനിയ്ക്കും. മനോവേഗമുള്ള ആ കപിപ്രമുഖന്മാർ, ദംഷ്ട്രകളും നഖങ്ങളുമാകുന്ന ആയുധങ്ങളേന്തി, യുദ്ധോന്മത്തരായി മാമലകൾപോലെ നടക്കും. ബലോദ്ധതരായ അവർ നിന്റെ പെരിയ അഹങ്കാരവും, പലവിധത്തിലുള്ള ഞെളിച്ചിലും അവസാനിപ്പിക്കും. പുത്രന്മാരുടേയുംകൂടി അന്തകരായിത്തീരും അവർ. എനിക്കു് ഇപ്പോൾത്തന്നെ നിന്നെ നിഗ്രഹിക്കുവാൻ കഴിവുണ്ടു്. എന്നാലും വധിക്കുന്നില്ല. സ്വകർമ്മങ്ങൾകൊണ്ടു തന്നെ നീ ഹതനായിക്കഴിഞ്ഞു."

അമേയദേവനായ നന്ദിയുടെ വാക്കുകൾ അവസാനിക്കുമ്പോൾ ദേവഭേരികൾ ശബ്ദിച്ചു; അംബരതലത്തിൽനിന്നു് പുഷ്പങ്ങൾ വർഷിച്ചു.

അതുല്യബലവാനായ നിശാചരേന്ദ്രനു് നന്ദികേശ്വരന്റെ വാക്കുകളിൽ അല്പവും ബഹുമാനമേ തോന്നിയില്ല. വെള്ളിമാമലയുടെ അടുത്തുചെന്നു് ഉഗ്രതയോടെ പറഞ്ഞു:—

"ഹേ പശുപതീ, എന്റെ പുഷ്പകം പോകുന്നതിനെ തടുത്ത ഈ പവ്വതശിഖരത്തെ, ഞാനിതാപറിച്ചു ദൂരത്തു കളയുകയാണു്. ഒരു രാജാവിന്റെ മട്ടിൽ നിത്യവും വിഹരിക്കുവാനുള്ള അന്തസ്സു് എന്തൊന്നാണു് അങ്ങയ്ക്കുള്ളതു്? ഭയസ്ഥാനം ഇന്നതാണെന്നു് അങ്ങയ്ക്കു് അറിയുവാനും സാധിക്കുന്നില്ല."

ഇത്രയുംപറഞ്ഞു് അരക്കർകോൻ ആ ഗിരിയുടെ അടിയിൽ കൈകടത്തി ഒന്നുകലുക്കി.

ചലനരഹിതമായിരുന്ന കൈലാസം ഇളകി. മഹാദേവപാർഷദന്മാർ വിറച്ചു. ഭവാനീദേവി ഭയപ്പെട്ടു് അഭയമേകുവാൻ ദേവനെ കെട്ടിപ്പിടിച്ചു.

രഘുനന്ദനാ, അപ്പോഠം മഹേശ്വരൻ– ദേവപ്രവരനായഹരൻ– സലീലം കാൽവിരൽത്തുമ്പുകൊണ്ടു് കുന്നിൻമുടിയിൽ പതുക്കെയൊന്നു് അമർത്തി. അദ്രി അമർന്നുനിന്നു. നക്തഞ്ചരൻെറ കൈകഠം അടിയിൽ. രാക്ഷസമന്ത്രിമാർ അത്യത്ഭുതപ്പെട്ടു. ദശാസ്യനാകട്ടെ കൈകഠം അമർന്നതിനാലും അരിശത്താലും അതിഘോരമായൊന്നലറി. മൂന്നുലോകങ്ങളും ഇതിന്നുമുമ്പൊരിയ്ക്കലും കേട്ടിട്ടില്ലാത്ത നാദം! കല്പാന്തകാലത്തിലെ ഇടിനാദമാണെന്നാണു് സചിവന്മാർ വിചാരിച്ചതു്. അവിടവിടെ മാർഗ്ഗമദ്ധ്യത്തിൽനില്ക്കുന്ന ഇന്ദ്രാദിദേവന്മാർ കിടുകിടെ വിറച്ചു. കടലുകളെല്ലാം കലങ്ങി. അചലങ്ങഠം കലുങ്ങി. യക്ഷന്മാർ വിദ്യാധരന്മാർ എന്നിവർ എന്താണിതെന്നു് അത്ഭുതത്തോടെ അന്യോന്യം ചോദിച്ചു. മുറയിട്ടുകൊണ്ടു്, കൈകളെടുക്കുവാൻ യത്നിയ്ക്കുന്ന കൈകസീനന്ദനനോടു് മന്ത്രിമാർ പറഞ്ഞു:—

"പ്രഭോ, പാർവ്വതീപ്രാണനാഥനായ മഹേശനെ സന്തോഷിപ്പിയ്ക്കൂ. അസുരപ്രമുഖനായ ദശാനന, ശ്രീനീലകണ്ഠനല്ലാതെ മററാരും ഇവിടെ ശരണമായിട്ടില്ല. ദയാവാരിധിയായ പരമശിവനെ ശരണംപൂകി സ്തുതിക്കു. തീർച്ചയായും ദേവൻ സന്തുഷ്ടനാകും."

അമാത്യന്മാരുടെ അഭിപ്രായമനുസരിച്ചു് ദശകന്ധരൻ, വൃഷാങ്കനായ മഹേശ്വരനെ സാമവേദസ്തുതികഠംചെയ്തു് വണങ്ങി. ഇങ്ങിനെ കൈലാസപതിയെ വിളിച്ചുകരഞ്ഞുകൊണ്ടു് കൊല്ലങ്ങഠം ആയിരം പറന്നുപോയി. കൈലാസത്തിൽ വാണരുളുന്ന ശിവപ്പെരുമാഠം പ്രീതനായി. അരക്കൻെറ കൈകഠം വിടുത്തിക്കൊടുത്തു് അരുളിച്ചെയ്തു:—

"ഹേ ദശാനന, നിൻെറ ശൌര്യവും വീര്യവും എന്നെ സന്തുഷ്ടനാക്കി. ഈ കുന്നിന്നടിയിൽ പരിഘതുല്യബാഹുക്കഠംപെട്ട നീ, ഘോരഘോരമായ ആരവം പുറപ്പെടുവിച്ചില്ലെ? ആ നാദംകേട്ടു് മൂപ്പാരും പേടിച്ചു പോയിരിക്കുന്നു. പ്രതിദ്ധ്വനി മുഴങ്ങിയിരുന്നു. അതുകൊണ്ടു്, ഹേ രാജാവേ, "രാവണൻ" എന്ന

പേർ ഇന്നുമുതൽ പ്രസിദ്ധമാകും. ജഗത്തുക്കളുടെ രാവണനായ നിന്നെ ഇന്നു മുതൽ, ദേവന്മാരും, മനുഷ്യരും, യക്ഷന്മാരും, മററു സൎവ്വരും 'രാവണൻ' എന്നു വിളിയ്ക്കും. ഹേ പൌലസ്ത്യ, നീ ഇച്ഛിക്കുന്ന വഴിയ്ക്കുപൊയ്ക്കൊള്ളുക. ഞാനിതാ അനുവാദംതരുന്നു. ഹേ രാക്ഷസനായക, യഥേഷ്ടം യഥാസുഖംപോക."

കൈലാസനാഥന്റെ അരുളപ്പാടുകേട്ട ലങ്കേശ്വരൻ തുടൎന്നു:—

"മഹാദേവ, അവിടുന്നു് എന്നിൽ സന്തുഷ്ടനായെങ്കിൽ, ഞാൻ അഭ്യൎത്ഥിയ്ക്കുന്നവരം നല്കു? ദേവന്മാർ– ഗന്ധൎവ്വന്മാർ– ദൈത്യന്മാർ–യക്ഷന്മാർ–ഉരഗമുഖ്യന്മാർ–ആശരന്മാർ–മററുള്ള മഹാശക്തന്മാർ–ഇവർ ആരാലും എന്നെ നിഗ്രഹിയ്ക്കുവാൻ സാധിയ്ക്കരുതു്. ദേവദേവ, മനുഷ്യന്മാരെ ഞാൻ തീരെവിലവെയ്ക്കുന്നില്ല. അത്രമാത്രം നിസ്സാരരാണു് അവർ എനിക്കു്. വിധാതാവിനോടു് ചിരായുസ്സ് വരമായി ഞാൻനേടിയിരിക്കുന്നു. ത്രിപുരാന്തകനായ അവിടുന്നു് ബാക്കി ആയുസ്സും, ശസ്ത്രങ്ങളും തരു."

രാവണൻ ഇത്തരത്തിൽ അപേക്ഷിച്ചതുകേട്ട ശ്രീശങ്കരൻ "ചന്ദ്രഹാസം" എന്നു് വിഖ്യാതമായ ഖഡ്ഗംകൊടുത്തു. ദയാനിധിയായ ഭൂതനാഥൻ ആയുസ്സിന്റെ ബാക്കിയും നല്കിക്കൊണ്ടു് അരുളിച്ചെയ്തു:—

"ലങ്കേശ്വരനായ രാവണ, നീ ഇതിനെ അല്പമെങ്കിലും ധിക്കരിച്ചാൽ, ഈ വാൾ എന്റെ സമീപം വന്നുചേരും. അതിന്നു സംശയമില്ല."

ലോകൈകനാഥനായ മഹേശനാൽ പേരിടപ്പെട്ട രാവണൻ, മഹാദേവനെ താണുവണങ്ങി പുഷ്പകവിമാനത്തിൽകയറി. സ്വച്ഛന്ദം പാതാലത്തിൽ സഞ്ചരിയ്ക്കുവാൻതുടങ്ങി. മഹാവീരപരാക്രമികളായ ക്ഷത്രിയന്മാരെ അതാതു് സ്ഥലങ്ങളിൽചെന്നു് ഉപദ്രവിയ്ക്കും. രണവിദഗ്ദ്ധരും ശൂരന്മാരും തേജസ്വികളുമായ ക്ഷത്രിയന്മാരിൽ ചിലർ, നിശാചരേന്ദ്രന്റെ കല്പനകേൾക്കാത്തതിനാൽ കൂട്ടത്തോടെ നശിച്ചു. അറിവുള്ള ചിലരാകട്ടെ, ഈ രക്ഷോവരൻ ദുൎജ്ജയനാണെന്നു് മനസ്സിലാക്കി. ബലത്താൽ ഗൎവ്വിഷ്ഠനായ അരക്കനോടു്:—

"ഞങ്ങൾ തോററിരിക്കുന്നു. അവിടുത്തെ കീഴിൽ ജീവിയ്ക്കാം."

എന്നു് സവിനയംപറഞ്ഞു് രക്ഷനേടി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ പതിനാറാം സൎഗ്ഗം അവസാനിച്ചു

## പതിനേഴാം സർഗ്ഗം. [വേദവതീധർഷണം]

അഗസ്ത്യബ്രഹ്മർഷി സമന്ദഹാസം തുടർന്നു:—

"ഹേ രാമചന്ദ്ര, മഹാഭുജനായ രാവണൻ പാരിലത്തിൽ ചുററിസ്സഞ്ചരിച്ചുകൊണ്ടു് ഹിമവൽപാർശ്വത്തിലെ ഘോരാരണ്യത്തിൽ എത്തിച്ചേർന്നു. അവിടെ മാൻതോൽഉടുത്തു് ജടാധാരിയായി, ആർഷധർമ്മംതന്നെ ഉജ്ജ്വലരൂപംകൊണ്ട ദേവതയെപ്പോലെയിരിക്കുന്ന സുകമാരാംഗിയായ ഒരു കന്യകയെ കണ്ടു. ഘോരവ്രതങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന ആ കമനീയാംഗി നക്തഞ്ചരേന്ദ്രനെ വളരെയധികം ആകർഷിച്ചു. വീണ്ടും വീണ്ടും നോക്കി, കാമമോഹത്താൽ ഹൃദയം തിങ്ങിവിങ്ങി. ചിരിച്ചുകൊണ്ടു് ദശാസ്യൻ ചോദിച്ചു:—

"ഹേ ഭദ്രേ, യൌവനകാലത്തിന്നു് വിരുദ്ധമായിട്ടു് എന്താണു് നീയിങ്ങനെ ചെയ്യുന്നതു്? നിൻെറ സൌകമാര്യമെവിടെ? നീചെയ്യുന്ന കഠിനതയെവിടെ? ഏതൊരു മനുഷ്യനായാലും നിന്നെക്കണ്ടാൽ കാമഭ്രാന്തുപിടിപെടും. അത്രയും നിസ്തുല്യമാണു് നിൻെറ രൂപം. അതിശ്രേഷ്ഠമായ ഈ ആകൃതി തപോവിധിക്കു് യോജിച്ചതല്ല. എന്താണു് നീ ഇങ്ങിനെ ജീവിതത്തെ വ്രതവിശീർണ്ണമാക്കുന്നതു്? നീ ആരാണു്? ആരുടെയാണു്? ഭർത്താവു് ആരാണു്? ഹേ ഭീരു, നിന്നെ സ്വീകരിക്കുവാൻ-പത്നിയാക്കുവാൻ-സാധിയ്ക്കുന്നവനാണു് ഈ പാരിൽ പുണ്യവാൻ. എല്ലാം അറിയുവാൻ ആഗ്രഹിയ്ക്കുന്ന എന്നോടു് തുറന്നുപറയു. എന്തിനാണു് നിൻെറ പരിശ്രമം?"

രാക്ഷസ ചക്രവർത്തി രാവണൻെറ ചോദ്യങ്ങൾ കേട്ടു, ആ യശസ്വിനി, വിധിക്കനുസരിച്ചു് ആതിഥ്യാദികൾ ചെയ്തു് മറുപടി പറഞ്ഞു:—

"ബൃഹസ്പതീ പുത്രനും, ബുദ്ധിയാൽ തത്തുല്യനും അമിതപ്രഭാശാലിയുമായ ബ്രഹ്മർഷി കുശധ്വജനാണു് എൻെറ അച്ഛൻ. സർവ്വദാവേദാദ്ധ്യയനം ചെയ്തുകൊണ്ടിരിക്കുന്ന ആ മഹാത്മാവിൻെറ വാങ്മയിയായ കന്യകയാണു് ഞാൻ. വേദവതി എന്നു് പേരു്. ദേവന്മാർ-ഗന്ധർവ്വന്മാർ-യക്ഷന്മാർ-രാക്ഷസന്മാർ-ഉരഗശ്രേഷ്ഠന്മാർ തുടങ്ങിയവരെല്ലാം, വിവാഹാർത്ഥികളായി പിതൃസമീപത്തിൽ വന്നു. എന്നാൽ അച്ഛനാകട്ടെ അവരിൽ ഒരാൾക്കും എന്നെ കൊടുക്കുവാൻ ഇഷ്ടപ്പെട്ടില്ല. ഹേ രാക്ഷസേന്ദ്ര, അതിൻെറ കാരണവും ഞാൻ പറയാം. ശ്രദ്ധവെയ്ക്കൂ. എൻെറ അച്ഛനു് ഇഷ്ടപ്പെട്ട ജാമാതാവു് ഒരേ ഒരാൾമാത്രം;

സുരന്മാക്കുപോലും ഈശ്വരനും ത്രൈലോക്യനായകനുമായ മഹാവിഷ്ണു. അതു കൊണ്ടു യാതൊരാൾക്കും എന്നെ കൊടുത്തില്ല. വൈകുണ്ഠനാഥനു കൊടുക്കാനുള്ളവളാണു ഞാനെന്നു അറിഞ്ഞപ്പോൾ, ശംഭു എന്നു പേരായൊരു അസുരത്തമ്പുരാന്നു അടങ്ങാത്ത കോപമുദിച്ചു. ഒരു ദിവസം രാത്രി സുഷുപ്തിയാണ്ടു കിടക്കുന്ന പിതാവിനെ, ആ മഹാപാപി നിഷ്ക്കരുണം വധിച്ചു. ദുഃഖാത്തയായ മാതാവു്, പിതൃശരീരത്തെ ആലിംഗനം ചെയ്തുകൊണ്ടുതന്നെ അഗ്നിയിൽ പ്രവേശിച്ചു. അച്ഛൻെറ ആഗ്രഹം–സാക്ഷാൽ ഹരിയെ ഭത്താവാക്കണമെന്നുള്ള മനോവിചാരം–സഫലമാക്കിത്തീക്കുവാൻ തയാറായ ഞാൻ ഹൃദയംകൊണ്ടു്, അമരവന്ദ്യനായ ആ ദേവദേവനെ വരിച്ചു കഴിഞ്ഞു. പ്രതിജ്ഞയും ചെയ്തു. അതിനുവേണ്ടി കഠിനതപസ്സു അനുഷ്ഠിക്കുകയാണു്. ഹേ നക്തഞ്ചരാധിപ, എല്ലാ വത്തമാനവും ഞാൻ അവിടുത്തോടു പറഞ്ഞുകഴിഞ്ഞു. പുരുഷോത്തമനായ പത്മനാഭനാണു് എൻെറ ഭത്താവു്. മററാരുമല്ല. ഈ ഘോരവ്രതത്തിലിരിക്കുന്നതു് അതിനുവേണ്ടിമാത്രമാണു്. ഹേ രാജാവേ, അങ്ങയെ ഞാൻ അറിഞ്ഞു. ഈ മൂന്നു ലോകത്തിലുള്ള കാര്യങ്ങളൊക്കെ, തപസ്സുകൊണ്ടു ഞാൻ അറിയുന്നു. ഹേ പൌലസ്ത്യനന്ദന, അങ്ങു് പോയാലും. എനിക്കു് അനുഷ്ഠാനത്തിനുള്ള സമയമായി.''

കാമശരപീഡിതനായ രാവണൻ പുഷ്പകത്തിൽനിന്നിറങ്ങി. കഠിനവ്രതത്തിലിരിക്കുന്ന ആ കന്യകയോടു് വീണ്ടും പറഞ്ഞു:—

''ഹേ സുന്ദരീരത്നമേ, അല്പം അഹങ്കാരമാണു് നിൻെറ മനസ്സിലുള്ളതു്. ഏണാക്ഷീ, താരുണ്യത്തിലല്ല ഇത്തരത്തിലുള്ള പുണ്യസമ്പാദനം വേണ്ടതു്. വൃദ്ധന്മാക്കേ ഈ വ്രതാദികൾ യോജിയ്ക്കൂ. ത്രൈലോക്യസുന്ദരീമണിയായ നീ, സവ്വസൽഗുണങ്ങളും ചേന്നവളാണല്ലോ. ഇത്തരത്തിലുള്ളവ നീ ചെയ്യരുതു്. മനോമോഹനമായ യൌവനം ഓരോ ദിവസം കഴിയുന്തോറും നശിക്കുകയാണു്. ഇങ്ങിനെ പറയുന്നതുതന്നെ നിനക്കു യോജിക്കുന്നില്ല. ദശാസ്യൻ എന്നുപേർ കേട്ട ലങ്കേശ്വരനാണു് നിൻെറ മുന്നിൽ നില്ക്കുന്ന ഈ ഞാൻ. നീ എൻെറ പത്നിയാകു. സകല സുഖങ്ങളും അനുഭവിയ്ക്കൂ. വിഷ്ണു, വിഷ്ണു എന്നു് നീ പറയുന്നില്ലേ? നിസ്സാരനായ അവൻ ആരാണു്? തപസ്സുകൊണ്ടോ, വീര്യശൌര്യാദികൾകൊണ്ടോ, സുഖാനുഭവങ്ങൾ കൊണ്ടോ, ശക്തികൊണ്ടോ അവൻ എന്നോടു തുല്യനല്ല. അങ്ഗനാരത്നമേ, എന്നെക്കാൾ വളരെ വളരെ മോശക്കാരനായ അവനെയാണോ കാമിക്കുന്നതു്?''

ഇങ്ങിനെ ദേവനിന്ദ ചെയ്യുന്ന അരക്കർകോനോട് പെട്ടെന്ന് വേദവതി പറഞ്ഞു:—

"ഹേ അസുരരാജാവേ, ഈ മൂന്നുലോകങ്ങൾക്കും ഈശ്വരനായി, സർവ്വവ്യാപിയായി, എല്ലാവരും കമ്പിടുന്നവനായിരിക്കുന്ന മഹാവിഷ്ണുവിനെ അങ്ങല്ലാതെ മററാരും ഇത്തരത്തിൽ നിന്ദിക്കുന്നതല്ല."

വേദവതിയുടെ വാക്കുകളുടെ പൊരുൾ മനസ്സിലാകാത്ത രാവണൻ, അനങ്ഗപീഡകൊണ്ട് ബുദ്ധിമന്ദിച്ച്, ആ ദേവിയുടെ കുന്തളഭാരത്തിൽ കടന്നു പിടിച്ചു. രാക്ഷസൻ തന്റെ ചികുരത്തെ സ്പർശിച്ചപ്പോൾ വേദവതി ക്രോധതാമ്രാക്ഷയായി. അത്യത്ഭുതമായ മട്ടിൽ ആ ദേവിയുടെ വലത്തെ കൈ ഒരു ഖഡ്ഗമായി മാറി; അതുകൊണ്ട് കേശഭാരത്തെ മുറിച്ചിട്ടു. ആത്മനാശത്തിനുള്ള വെമ്പലോടെ, ആ അസുരചക്രവർത്തിയെ ചുട്ടെരിക്കത്തക്കവിധം ഒന്ന് നോക്കി മുന്നിൽ അഗ്നിയെ ജ്വലിപ്പിച്ച് ഇപ്രകാരം പറഞ്ഞു:—

"ഹേ നീച, ധൃഷ്ട, മഹാപാപിയായ നീ എന്നെ തീണ്ടിയതിനാൽ ഞാനിനി ജീവിക്കുവാൻ ആഗ്രഹിക്കുന്നില്ല. നീ നോക്കി നില്ക്കത്തന്നെ ഞാനിതാ അഗ്നിയിൽ പ്രവേശിക്കുന്നു. പാപകർമ്മങ്ങളിൽ നിമഗ്നനായ നീ, ഈ മഹാരണ്യത്തിൽവെച്ച് എന്നെ സ്പർശിച്ചു കഴിഞ്ഞു. അതുകൊണ്ട് നിന്റെ നിഗ്രഹത്തിന്ന് ഞാൻ വീണ്ടും ജനിക്കും. പാപാത്മാവായ ഒരു പുരുഷനെ ഒരു സ്ത്രീക്ക് വധിക്കുവാൻ വയ്യല്ലോ. നിന്നെ ശപിക്കുകയാണെങ്കിൽ എന്റെ തപസ്സിന്ന് ഇടിവും വരും. കർമ്മം, ദാനം, ഹുതം എന്നിവ എന്തെങ്കിലും എനിക്ക് ഉണ്ടെങ്കിൽ ഞാൻ അയോനിജയായി ജനിക്കും; ധർമ്മകർമ്മനിരതയായ സാദ്ധ്വിയായിത്തീരും."

വേദവതി മിന്നൽവേഗത്തിൽ അഗ്നികുണ്ഡത്തിൽ പതിച്ചു. ആളിക്കത്തുന്ന ചെന്തീജ്വാലകൾ ദേവിയെ വിഴുങ്ങി. ഹേ രാമ, ദിവ്യകസുമങ്ങൾ വാനിൽ നിന്ന് ഉരുയുരെ വർഷിച്ചു.

ദിവ്യകാന്തി ചിന്തുന്ന ശ്രീമഹാലക്ഷ്മിയെപ്പോലെ ചെന്താമരത്താരിൽ ഒരു ബാലികയായി ആ യോഗിനീരത്നം പിറന്നു. നിശാചരേന്ദ്രന്റെ യാത്രാമദ്ധ്യത്തിൽ, ആ കന്യകയെ കണ്ടു. അനാഥശിശുവിനെ, സ്വന്തം അരമനയിലേക്ക് കൊണ്ടുപോന്നു. ചെന്താമരമത്സ്യംപോലെ ശോഭിക്കുന്ന ബാലികയെ

അമാത്യപ്രമുഖന്നു് രാവണൻ കാണിച്ചു. ലക്ഷണാഭിജ്ഞനായ മന്ത്രിസത്തമൻ സവിനയം പറഞ്ഞു:—

"പ്രഭോ, ഈ സുകുമാരാംഗി ഇവിടെ വളൎന്നുവന്നാൽ അവിടുത്തെ വിനാശത്തിന്നു് കാരണമായിത്തീരും."

അതുകേട്ട ആശരേശൻ ആ കോമളബാലികയെ അലയാഴിയിലൊഴുക്കിക്കളഞ്ഞു. സാദ്ധ്വീരത്നമായ അവൾ, യജ്ഞശാലാസമീപത്തിൽ കരയ്ക്കടിഞ്ഞു. വിദേഹമഹാരാജാവിന്റെ കലപ്പത്തട്ടി അവൾ പുറത്തുവന്നു. ജനകരാജൎഷിസുതയായി വളൎന്നുവന്ന ദേവി, പ്രഭോ, അങ്ങയുടെ സഹധൎമ്മിണിയായിത്തീൎന്നു. നിത്യനായ ആദിപുരുഷൻ മഹാവിഷ്ണുതന്നെയാണു് അവിടുന്നു്. ദേവദേവനായ അവിടുത്തെ, അമാനുഷവീൎയ്യം നേടിയ ജാനകി സ്വീകരിച്ചു. അമേയശക്തനായ രാവണനെ നിഗ്രഹിച്ചു. മഹാഭാഗയായ ദേവി ഇനിയും മനുഷ്യരുടെ മദ്ധ്യത്തിൽ അവതരിയ്ക്കും.

കൃതയുഗത്തിൽ വേദവതിയായി ജനിച്ച ദേവി, ത്രേതായുഗത്തിൽ, വേദിയിലെ അഗ്നിയെപ്പോലെ, കരികൊണ്ടു് ഉഴുതപാൎത്ഥലത്തിൽ, രക്ഷോവംശവിനാശത്തിനായി, വിദേഹത്തിൽ, ജനകരാജസുതയായി വളൎന്നു. സീതയിൽ നിന്നുള്ള ഉൽപ്പത്തിയാകയാൽ സീത എന്നു് മൎത്ത്യന്മാർ പറയുകയാണു്.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ പതിനേഴാം സൎഗ്ഗം അവസാനിച്ചു.

---

## പതിനെട്ടാം സൎഗ്ഗം. (രാവണമരുത്തസമാഗമം)

വേദവതി അഗ്നിപ്രവേശം ചെയ്തതിന്നുശേഷം രാവണൻ വീണ്ടും ദിവ്യവിമാനത്തിലേറി ഭൂമിയിൽ ചുററി സഞ്ചരിച്ചുതുടങ്ങി.

അക്കാലത്തു്, മരുത്തൻ എന്ന മന്നവേന്ദ്രൻ ഉശീരബീജമെന്ന സ്ഥലത്തിൽ അമരന്മാരുമൊന്നിച്ചു് ഒരു യജ്ഞം ചെയ്യുകയായിരുന്നു. ദേവാചാൎയ്യനായ വ്യാഴസഹോദരൻ സംവൎത്തൻ എന്ന ബ്രഹ്മൎഷിയാണു് യാഗം കഴിപ്പിക്കുന്നതു്. ദേവന്മാരാൽ ആവൃതനായിട്ടാണു് ആ യോഗീശ്വരൻ യജ്ഞവാടത്തിലിരിക്കുന്നതും. വരലാഭംകൊണ്ടു് എല്ലതൊരുവന്നും ദുൎജ്ജയനായിത്തീൎന്ന നക്ത

ഞ്ചാരേന്ദ്രനെ കണ്ട ദേവകൾ, അവൻെറ ആക്രമണത്തിൽ ഭയപ്പെട്ടു്, പക്ഷിരൂപങ്ങളിൽ യജ്ഞശാലയുടെ പുറവംനിന്നു. ദേവേന്ദ്രൻ ഒരു മയിലിൻെറ രൂപത്തിൽ; യമധർമ്മരാജാവു് കാക്കയുടെ വേഷത്തിൽ, ധനനാഥനായ വൈശ്രവണൻ ഓന്തിൻെറ വടിവിൽ; വരുണൻ ഹംസശരീരത്തിൽ. ദേവന്മാരെല്ലാം ഇങ്ങിനെ ആകൃതിവിശേഷം ധരിച്ചു. ഒരു ശ്വാവിനെപ്പോലെ അശുദ്ധിയാന്ന രാവണൻ യാഗവാടത്തിലേക്കു് കയറി– മന്നവേന്ദ്ര സമീപത്തിൽ ചെന്നു്:—

"ഹേ രാജാവേ, ഒന്നുകിൽ എന്നോടുകൂടി ആയോധനത്തിന്നു് ഒരുങ്ങു. അല്ലെങ്കിൽ കീഴൊതുങ്ങി എന്നു് സമ്മതിക്ക."

മഹീപാലകനായ മരുത്തൻ ചോദിച്ചു:—

"അങ്ങു് ആരാണു്?"

അതുകേട്ടു് പുച്ഛിച്ചു് ചിരിച്ച രാവണൻ മറുപടി തുടർന്നു:—

"കൌതുകമില്ലാത്ത നിൻെറ ഈ നാട്യത്തിൽ ഞാൻ സന്തോഷിച്ചു. ധനേശ്വരനായ വൈശ്രവണൻെറ അനുജൻ രാവണനെ നീ അറിയില്ല അല്ലേ? ഈ മൂന്നുലോകത്തിൽ, എൻെറ കരുത്തു് അറിയാത്ത ആരാണു് ഉള്ളതു്? അഗ്രജനെ പോരിൽ ജയിച്ചു് വാങ്ങിയതാണു് ഈ പുഷ്പകവിമാനം."

ദശാനനൻെറ വാക്കുകൾ കേട്ട മരുത്തൻ:—

"അങ്ങു് മഹാ കേമൻതന്നെയാണു്, സംശയമില്ല. യുദ്ധത്തിൽ ജ്യേഷ്ഠനെ ജയിച്ചുവല്ലോ. ത്രൈലോക്യത്തിലും അങ്ങയെപ്പോലെ ശ്ലാഘ്യനായിട്ടു് ഒരുവൻ ഇല്ലതന്നെ.

[അധർമ്മം ചേൎന്ന കർമ്മങ്ങൾ നിന്ദ്യങ്ങളാണെന്നാണു് സജ്ജനങ്ങൾ നിശ്ചയിച്ചിട്ടുള്ളതു്. ദുഷ്കൃത്യങ്ങൾ ചെയ്ത അങ്ങു് തന്നത്താൻ വാഴ്ത്തുകയാണു് "ഞാൻ ജ്യേഷ്ഠനെ ജയിച്ചിരിക്കുന്നുഎന്നു്."]

അങ്ങു് ചെയ്തതുപോലെയുള്ളവ ഞാൻ ഇതിന്നുമുമ്പു് കേട്ടിട്ടുതന്നെയില്ല. ദുർമ്മതിയായ നിനക്കിനി രക്ഷയില്ല. നില്ക്കുവിടെ. പൂർവ്വജന്മത്തിൽ എന്തോ

പുണ്യകർമ്മങ്ങൾ ചെയ്തതിനാൽ ചില വരങ്ങൾ നേടുവാൻ നിനക്കു സാധിച്ചു. ഇനി ജീവനോടുകൂടി മടങ്ങുവാൻ നിനക്കു സാധിക്കുകയില്ല. നിശിതങ്ങളായ ശരങ്ങളെക്കൊണ്ടു് നിന്നെ അന്തകാലയത്തിലേക്കു് ഞാൻ എത്തിക്കുന്നുണ്ടു്."

കോപാവിഷ്ടനായ നരനായകൻ വില്ലും ശരങ്ങളുമെടുത്തു. പടക്കു് ഒരുങ്ങിയ മഹാരാജാവിനെ ബ്രഹ്മർഷിസംവർത്തൻ സസ്നേഹം തടഞ്ഞുകൊണ്ടു്:—

"നൃപേന്ദ്ര, എന്റെ വാക്കുകൾ കേൾക്കുമെങ്കിൽ, അങ്ങു് ഒതുങ്ങു. യുദ്ധം അങ്ങക്കു് യോജിച്ചതല്ല. ഈ ശിവയജ്ഞം അവസാനിപ്പിക്കാഞ്ഞാൽ വംശവിച്ഛേദം തന്നെ വന്നുചേരും. യാഗദീക്ഷിതനു് യോജിച്ചതാണോ യുദ്ധം? ക്രോധം ഉണ്ടാകുന്നതു് ശരിയാണോ? മാത്രമല്ല ഈ അരക്കൻ അതീവ ദുർജ്ജയനാണു്. എല്ലാവിധത്തിലും, വിജയം വളരെ സന്ദിഗ്ധമായിത്തീരും."

ഗുരുകല്പന മരുത്തനെ ശാന്തനാക്കി. വില്ലും അമ്പും വെച്ചു് പിൻവാങ്ങി. യജ്ഞകർമ്മങ്ങൾ മുന്നപ്പോലെ തുടങ്ങി. മനുവേന്ദ്രനായ മരുത്തൻ രാവണനോടു തോററുപോയി എന്നിങ്ങനെ ശുകൻ ഉച്ചത്തിൽ ഘോഷിച്ചു. "ദശാസ്യൻ വിജയിക്കുന്നു" എന്നു് ഉറക്കെ ആർത്തുകൊണ്ടു് യാഗശാലയിലുള്ള മാമുനികളെ പിടിച്ചു് ഭക്ഷിച്ചു്, രക്തപാനം യഥേഷ്ടം ചെയ്തു അവർ പാരിടം ചുററി സഞ്ചരിക്കാൻ പുറപ്പെട്ടു.

ദശകന്ധരനും അനുയായികളും പോയശേഷം, ഇന്ദ്രാദികളായ ദിക്പാലകന്മാർ സ്വന്തരൂപംതന്നെ ധരിച്ചു. ഏതെല്ലാം രൂപങ്ങളിലിരുന്നാണോ രക്ഷ നേടിയതു്, ആ ജീവികളിൽ അതീവ സന്തുഷ്ടരായി. നീലപ്പീലികളെഴുന്ന മയിലിനോടു് ദേവേന്ദ്രൻ:—

"ഹേ ധർമ്മജ്ഞ, ഞാൻ നിന്നിൽ ഏററവും സന്തോഷിച്ചു. നിനക്കു് ഒരിക്കലും ഉഗ്രസർപ്പങ്ങളിൽനിന്നുകൂടി ഭയം ഉണ്ടാകില്ല. മനോജ്ഞങ്ങളായ ആയിരം പീലിക്കണ്ണുകൾ നിന്റെ ശരീരത്തിൽ ഉണ്ടാകും. ഞാൻ പേമാരി ചൊരിയിക്കുമ്പോൾ, നിനക്കു് വളരെയേറെ സന്തോഷവും എന്റെ അനുഗ്രഹത്താൽ ഉണ്ടാകട്ടെ."

എന്നിങ്ങനെ വരമേകി. രഘുരാമാ, പണ്ടു് മയിലിന്റെ പീലിക്കു് വെറും നീലവർണ്ണം മാത്രമേ ഉണ്ടായിരുന്നുള്ളു. സുരനായകന്റെ വരങ്ങൾ

നേടിയ മയിലുകൾ ആനന്ദത്തോടെ മടങ്ങിപ്പോയി. രാഘവാ, പ്രാചീനവംശരായ കാക്കകളോട് ധർമ്മരാജാവ്:—

"ഹേ പക്ഷി, ഞാൻ നിന്നിലേററവും സന്തുഷ്ടനായി. ഹർഷപൂർണ്ണങ്ങളായ വാക്കുകളാണ് പറയുന്നത്. കേൾക്കൂ. ഓരോരോ വിധത്തിലുള്ള വ്യാധികൊണ്ട്, സകല ജീവികളേയും വലയ്ക്കുന്നവനാണ് ഞാൻ. എന്നാൽ എന്റെ അനുഗ്രഹത്താൽ അത്തരത്തിലുള്ള യാതൊന്നും നിങ്ങൾക്ക് ഉണ്ടാകുന്നതല്ല തീർച്ച. അല്ലയോ ഖഗമേ, നിങ്ങൾക്ക് മരണഭയവും ഉണ്ടാകുന്നതല്ല. എന്നാണോ ഒരു മനുഷ്യൻ സ്പർശിക്കുന്നത് അന്നുവരെയും ആയുസ്സ് നീണ്ടുനിൽക്കും. എന്റെ നാട്ടിൽ വസിക്കുന്ന, വിശപ്പുകൊണ്ടു വലയുന്ന മാനവന്മാർക്ക്, നീ ഭുഷ്ടാന്നഭക്ഷണം കഴിച്ചാൽതന്നെ ബന്ധുക്കളൊന്നിച്ച് തൃപ്തിയുളവാകും."

ഗംഗാനദീജലത്തിൽ സ്വച്ഛന്ദം വിഹരിക്കുന്ന ഹംസത്തോട് വരുണൻ:—

"ഹേ പക്ഷീന്ദ്ര, സംപ്രീതനായിത്തീന്ന ഞാൻ പറയുന്നതു കേൾക്കൂ. ശരൽക്കാലത്തിലെ വെൺമതിയെപ്പോലെ സുന്ദരധവളവർണ്ണം നിനക്ക് ഉണ്ടാകട്ടെ. തൂവെൺ നിരപോലെ കാന്തി നിന്റെ ദേഹത്തിന്ന് ഉണ്ടായിത്തീരും. എന്റെ സ്ഥൂലരൂപമായ അംഭസ്സിലണഞ്ഞ് എപ്പോഴും വസിക്കുന്ന നിനക്ക്, അതുല്യഭംഗിയും പ്രീതിയും വന്നുചേരും. ഞാൻ സന്തുഷ്ടനായി എന്നതിന്റെ ലക്ഷണമാണിത്."

ഹേ രാമ, വരുണദേവാനുഗ്രഹത്തിന്നുമുമ്പ് അരയന്നങ്ങൾക്ക് വെൺനിറത്തോടുകൂടി നീലനിറമുണ്ടായിരുന്നു. ചിറകിന്റെ തല നീലവർണ്ണം, മാറ് ഇളം പുല്ലു നിറം.

കുന്നിൻമുകളിൽ വസിക്കുന്ന ഓന്തിനോട് വൈശ്രവണൻ തുടന്നു:—

"എന്റെ സന്തോഷത്തിന്റെ അടയാളമായി നിനക്ക് സ്വർണ്ണവർണ്ണം തരുന്നു. പൊന്നുകൊണ്ട് നിർമ്മിച്ചതുപോലെയാകും എന്നും നിന്റെ ശിരസ്സ്. കനകവർണ്ണം എന്നുമെന്നും നിലനിൽക്കുന്നതാണ് എന്റെ പ്രതിചിഹ്നം,"

ഇത്തരത്തിൽ ദിക്പാലകന്മാർ അവയ്ക്കെല്ലാം വരമേകിക്കൊണ്ട്, യാഗാവസാനത്തിൽ, ആ മന്നവനോടുകൂടിത്തന്നെ സ്വസ്ഥാനങ്ങളിലേക്ക് മടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

## പത്തൊമ്പതാം സർഗ്ഗം. (അനരണ്യശാപം)

മരുത്തനെന്ന മന്നവേന്ദ്രനെ വിജയിച്ച രാവണൻ, പാരിടത്തിലുള്ള ഓരോരോ രാജാക്കന്മാരുടേയും അടുത്തേക്കു് യുദ്ധക്കൊതിയോടെ ചെന്നു. ദേവേന്ദ്രൻ, വരുണൻ എന്നീ അതുല്യശക്തിയോടുകൂടിയ നരപാലന്മാരോടു്, അരക്കർകോൻ:—

"എനിക്കു് യുദ്ധം തരുക; അല്ലെങ്കിൽ തോററു എന്നു് പറയുക. ഇതാണു് എന്റെ നിശ്ചയം. ഇത്തരത്തിൽ ചെയ്യാതിരുന്നാൽ നിങ്ങൾക്കു് യാതൊരു രക്ഷയും കിട്ടുന്നതല്ല."

നിർഭയരും, വീരന്മാരും, വിജ്ഞന്മാരും, ധർമ്മമനുസരിക്കുന്നവരുമായ അവർ ഒത്തുചേർന്നു് ആലോചിച്ചു. ശത്രുവിന്റെ വരബലം മനസ്സിലാക്കിയ ആ ശക്തന്മാർ:—

"ഞങ്ങൾ അങ്ങയോടു പരാജയപ്പെട്ടിരിക്കുന്നു."

എന്നു പറഞ്ഞു. പുരൂരവസ്സ്-ഗാധി-ദുഷ്യന്തൻ-സുരഥൻ-ഗയൻ-തുടങ്ങിയ മന്നോർമന്നന്മാർ "ഞങ്ങൾ തോററിരിക്കുന്നു." എന്നുതന്നെ സമ്മതിച്ചു.

രാക്ഷസേന്ദ്രനായ രാവണൻ പിന്നീടു് ചെന്നതു് അയോദ്ധ്യയിലേക്കാണു്. അമരാവതിയിൽ ദേവേന്ദ്രൻ എന്നപോലെ അനരണ്യൻ എന്ന ഭൂപതിയായിരുന്നു അന്നു് അയോദ്ധ്യ പരിപാലിച്ചിരുന്നതു്. പുരുഷവ്യാഘ്രനും ഇന്ദ്രതുല്യശക്തനുമായ നരേന്ദ്രന്റെ അടുത്തുചെന്നു് രാവണൻ പറഞ്ഞു:—

"ഹേ രാജാവേ, ഒന്നുകിൽ യുദ്ധം ചെയ്യുവാൻ തയ്യാറാക. അല്ലെങ്കിൽ തോററിരിക്കുന്നു എന്നു പറയൂ. ഇതാണു് എന്റെ തീരുമാനം."

ആ മഹാപാപിയുടെ വാക്കുകേട്ടു് അയോദ്ധ്യാധിപൻ കുപിതനായി, ഇങ്ങിനെ തുടർന്നു:—

"ഹേ രാക്ഷസേശ്വര, അങ്ങയ്ക്കു് ഞാൻ ദ്വന്ദ്വയുദ്ധം തരാം. അവിടെ നില്ക്കൂ; പോരിന്നു് ഒരുങ്ങൂ; ഞാനിതാ തയാറാവുകയായി."

ശൊസൃന്റെ വരവു് മുൻകൂട്ടിയറിഞ്ഞിരുന്ന അനരണ്യൻ വമ്പിച്ച പടയെ രാക്ഷസസൈന്യങ്ങളുടെ നേരിട്ടയച്ചു. പതിനായിരം ആനകൾ; ഒരു ലക്ഷം കുതിരകൾ; ആയിരമായിരം തേരുകൾ; അസംഖ്യം കാലാളുകൾ; ഇങ്ങിനെ പാത്തലത്തെ മൂടിക്കൊണ്ടു് രാജകീയ സൈന്യം പുറപ്പെട്ടു. യുദ്ധവിശാരദനായ രാമാ, അനരണ്യനരേന്ദ്രന്റെയും അസുരവരേന്ദ്രന്റെയും പടകൾ അത്ഭുതകരമായി ഏററുമുട്ടി. എന്നാൽ രാവണസൈന്യങ്ങളോടു്, രാജേന്ദ്രപ്പട അടുത്തപ്പോൾ അഗ്നികുണ്ഡത്തിൽ പതിച്ച ഹവിസ്സുപോലെയായിത്തീൎന്നു. അനേക സമയം പരാക്രമപ്രൌഢിയോടെ പൊരുതിയെങ്കിലും ആളിക്കത്തുന്ന അഗ്നിയോടു് സമീപിച്ച ഈയാം പാററകൾപോലെയായി ജ്വലിക്കുന്ന രാക്ഷസന്മാരോടു് നരനാഥസൈന്യമേററപ്പോൾ. അയോദ്ധ്യാധിപന്റെ സൈന്യങ്ങളെല്ലാം അവസാനിച്ചു.

തന്റെ വമ്പട കാട്ടാറുകൾ മഹാസാഗരത്തിൽ ലയിക്കുന്നതുപോലെ അരക്കസൈന്യസമുദ്രത്തിൽ അവസാനിക്കുന്നതു കണ്ട അനരണ്യഭൂപതി മഴവില്ലൊളിയാൎന്ന ധനുസ്സേന്തി, ഇടിനാദംപോലെ ചെറുഞാണൊലി മുഴക്കി, കോപാവിഷ്ടനായി രാവണനോടെതിൎത്തു. മാരീചൻ–ശുകൻ–സാരണൻ–പ്രഹസ്തൻ എന്നിവർ രാജബാണങ്ങൾ തട്ടി പിൻതിരിഞ്ഞു് മാനുകൾപോലെ ഓടിയൊളിച്ചു. അസുരനായകന്റെ അമാത്യന്മാരെ പലായനം ചെയ്യിച്ചു് മന്നവൻ എണ്ണൂറുബാണങ്ങൾ രാവണന്റെ ശിരസ്സിലേക്കു് ഒപ്പമെയ്തു. എന്നാൽ, മാമലക്കൊടുമുടിയിൽ കാർകൊണ്ടൽ മാരി ചൊരിയുന്നതുപോലെ മാത്രമേ രാവണനു് തോന്നിയുള്ളു. അചഞ്ചലനായിനിന്ന അരക്കർകോൻ ചൊടിച്ചു് അനരണ്യന്റെ ശിരസ്സിൽ കൈത്തലത്താൽ ആഞ്ഞൊന്നടിച്ചു. ഇടിത്തീ തട്ടിയവന്മരം കാട്ടിൽ കടപുഴങ്ങി വീഴുന്നതുപോലെ, ദേഹം കുഴഞ്ഞു് വിറച്ചു് രാജേന്ദ്രൻ പാരിൽ പതിച്ചു. ഇക്ഷ്വാകുവംശനാഥനോടു് നിശാചരൻ ചിരിച്ചുകൊണ്ടു് ചോദിച്ചു:—

"ഹേ രാജാവേ, ഇപ്പോൾ എന്താണു് ഫലം കിട്ടിയതു്? ഈ മൂന്നുലോകത്തിലും, എന്നോടുകൂടി ദ്വന്ദ്വയുദ്ധത്തിന്നു് ആരുംതന്നെയില്ല. ലൌകിക സുഖാസക്തനായി വാഴുന്ന അങ്ങു് എന്റെ ശക്തിയെപ്പററി കേട്ടിട്ടില്ലായിരിക്കും."

പ്രാണൻ ക്രമത്തിൽ ക്രമത്തിൽ നേൎത്തു നേൎത്തു വരുന്ന ഭൂപേന്ദ്രൻ അധീരനാകാതെ സുസ്പഷ്ടമായി പറഞ്ഞു:—

"രാക്ഷസേന്ദ്ര, ഇവിടെ എന്താണ് ചെയ്യുവാൻ സാധിക്കുക? കാലത്തെ ലംഘിയ്ക്കുവാൻ ഏതൊരു ജീവിക്ക് സാധിക്കും? തന്നത്താൻ വാഴ്ത്തുന്ന ഹേ രാക്ഷസ, അങ്ങല്ല എന്നെ വീഴ്ത്തിയതു്. കാലം എന്നെ മട്ടിച്ചു; അതിന്നൊരു കാരണംമാത്രമാണ് അങ്ങു്. ജീവൻ വേർപെടുന്ന ഈ ഘട്ടത്തിൽ എനിക്ക് എന്തൊന്നാണ് ചെയ്യുവാൻ സാധിക്കുക? പിൻതിരിയാതെ, ഭീരുവാകാതെ, അടരാടുമ്പോഴാണല്ലോ എന്നെ അങ്ങ് വീഴ്ത്തിയതു്. ഈ ഇക്ഷ്വാകുവംശത്തെത്തന്നെ നിന്ദിച്ചതു കാരണം ഞാനൊന്നു പറയുന്നു. ദാനം–ഹോമം–തപം എന്നിവ യഥാവിധി ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, എന്റെ പ്രജകളെ യഥാർഹം ഞാൻ പരിപാലിച്ചിട്ടുണ്ടെങ്കിൽ, എന്റെ ഈ വാക്കുകൾ സത്യമായിത്തീരട്ടെ. മഹാത്മാക്കളായ മഹാരാജാക്കന്മാർ ഈ ഇക്ഷ്വാകുവംശത്തിൽ ജനിക്കും. ദശരഥനന്ദനനായ രാമൻ നിന്റെ ജീവനെകൊണ്ടുപോകും."

ഇടിനാദംപോലെ ദേവപ്പെരുമ്പറനാദം പെട്ടെന്ന് കേട്ടു. അനരണ്യൻ ഇങ്ങിനെ ശപിച്ചപ്പോൾ വാനിൽനിന്നു് പുഷ്പവർഷവും ഉണ്ടായി. ഹേ രാജരാജനായ രാമ, അങ്ങയുടെ പ്രപൂർവ്വികനായ ആ മന്നവേന്ദ്രൻ വിണ്ണുലകം പൂകി. അതിന്നുശേഷമേ രാക്ഷസേശ്വരൻ രാവണൻ അവിടെനിന്നുപോയുള്ളു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപതാം സർഗ്ഗം. [രാവണനാരദസമാഗമം]

മന്നിടത്തിലുള്ള നരപാലകന്മാരെ മുഴുവൻ ഇങ്ങിനെ കിടുകിടെ വിറപ്പിച്ചുകൊണ്ടു് സഞ്ചരിക്കുന്ന രാവണൻ, മുകിലിന്റെ മുകൾഭാഗത്തുകൂടി സഞ്ചരിക്കുന്ന ശ്രീനാരദദേവർഷിയെ ഒരിയ്ക്കൽ കണ്ടു. മുനീന്ദ്രനെ വണങ്ങിയ രാവണൻ, കുശലപ്രശ്നങ്ങൾക്കുശേഷം വന്ന കാരണം ചോദിച്ചു. മേഘത്തിൽ മരുവുന്ന ഉജ്ജ്വലപ്രഭ ചിന്നുന്ന ദേവർഷി, പുഷ്പകദിവ്യവിമാനത്തിൽ വസിക്കുന്ന ദശകന്ധരനോടു് പറഞ്ഞു:—

"ബ്രഹ്മർഷിവിശ്രവസ്സിന്റെ പുത്രനായ രാക്ഷസാധിപ, സൌമ്യനായ നീ അല്പസമയം നില്ക്കു. സൽകുലജാതനായ അങ്ങയുടെ ഉഗ്രപരാക്രമങ്ങൾ എന്നെ ഏററവും സന്തുഷ്ടനാക്കി. മഹാവിഷ്ണുവിന്റെ ദൈത്യവംശനിധ

നവും. ഗന്ധർവ്വന്മാർ, യക്ഷന്മാർ_ഉരഗശ്രേഷ്ഠന്മാർ തുടങ്ങിയ അമേയബലവാന്മാർ അങ്ങയോടു് പൊരുതിയടഞ്ഞ പരാജയവും കാരണം എന്റെ സന്തോഷം ആയിരം മടങ്ങു് വദ്ധിച്ചിരിയ്ക്കുന്നു. എന്നാൽ അങ്ങു് ശ്രദ്ധിയ്ക്കേണ്ടതായ കാര്യങ്ങൾ ചിലതു് ഞാൻപറയാം; കേൾക്കുമല്ലോ. രാക്ഷസോത്തമനായ അങ്ങു് ആലോചിച്ചതിനുശേഷം വേണ്ടതു്ചെയ്യുക. ഹേ വത്സ, രാവണ, എന്റെ വാക്കുകൾ ശ്രദ്ധവെക്കു. വാനവക്കുകൂടി അവദ്ധ്യനാണു് അങ്ങു്. എന്നിട്ടും ഇങ്ങിനെ നരന്മാരെ ഹനിക്കുന്നതെന്തിനാണു്? ഈ പാത്തലംതന്നെ മൃത്യുബാധിച്ചതുകൊണ്ടു് കൊല്ലപ്പെട്ടതല്ലെ? ദേവന്മാർ_ദാനവന്മാർ_ദൈത്യന്മാർ_ഗന്ധർവ്വന്മാർ_യക്ഷന്മാർ_രാക്ഷസന്മാർ എന്നിവരെല്ലാവരും കൂടിയാൽകൂടി അങ്ങയെ ഹനിക്കുവാൻ സാധിക്കില്ല. ഈ നിസ്സാരന്മാരായ നരന്മാരെ എന്തിനാണു് ഇങ്ങിനെ വിഷമിപ്പിയ്ക്കുന്നതു്? ഏററവും അയുക്തമായിട്ടുള്ളതാണതു്. നന്മകൾ യാതൊന്നും തോന്നാതെ, കഠിനദുഃഖത്തിൽ തിങ്ങിനിറഞ്ഞു്, ജരാരോഗങ്ങളാൽ ആവൃതമായിട്ടുള്ള മനുഷ്യലോകത്തെ ആരാണു് നിഗ്രഹിക്കുവാൻ ഒരുങ്ങുക? അനിഷ്ടത്തിൽനിന്നു് അനിഷ്ടത്തിലേക്കു്മാറി ജീവിക്കുന്ന അഴലേറുന്ന മാനവന്മാരോടു്, ഏതൊരു ധീരനാണു് അടരിന്നൊരുങ്ങുക? വിശപ്പു്, ദാഹം, ജര തുടങ്ങിയവയാൽ ദൈവംതന്നെ നരന്മാരെ കൊന്നിരിയ്ക്കുന്നു. അനുനിമിഷം നാശത്തിൽനിന്നു് നാശത്തിലേക്കാണു് അവർ പോകുന്നതും. ശോകാകുലമായി അന്ധമായി ചുററുന്ന ഈ ലോകത്തെ അങ്ങയെപ്പോലുള്ള വീരപരാക്രമി മുടിയ്ക്കരുതു്. മഹാബാഹുവായ നിശാചരേന്ദ്ര, ജീവിതഗതിയെപ്പററി മൂഢന്മാരായ മത്ത്യന്മാക്കു് യാതൊന്നും അറിയില്ല. വിചിത്രാത്ഥങ്ങൾ നിറഞ്ഞതാണു് ലോകഗതി. ആനന്ദോന്മത്തരായി, വാദ്യവും കൂത്തും ചിലേടത്തു കാണുമ്പോൾ, അസഹ്യദുഃഖത്താൽ കണ്ണീരൊഴുക്കി വാവിട്ടുകരയുകയാണു് മറെറാരിടത്തു്. അച്ഛൻ-അമ്മ_മക്കൾ_പത്നി_ബന്ധു എന്നിവരിലുള്ള സ്നേഹവായ്പുകൊണ്ടു് മയങ്ങി മയങ്ങിതാണു് ഈ ലോകം. സ്വന്തം ജീവിതയാത്രാലക്ഷ്യമോ, അതിന്റെ കഷ്ടപ്പാടോ അറിയാതെ ബോധഹീനരായി വസിക്കുന്ന ഈ ലോകത്തെ വീണ്ടും വിഷമിപ്പിക്കുന്നതു്മതി. മത്ത്യലോകത്തെ മുഴുവൻ അങ്ങു് വിജയിച്ചിരിക്കുന്നു. സംശയമില്ല. ഒരു കാര്യം തീർച്ചയല്ലെ, ഈ പാത്തലത്തിലുള്ളവക്കെല്ലാം അന്തകാലയത്തിൽ പോകണമെന്നു്. ഇന്നു് അല്ലെങ്കിൽ നാളെ സ്വയംപോകേണ്ട അവരെ എന്തിനാണു് അമേയബലവാനായ അങ്ങു് ആട്ടിയോടിക്കുന്നതു്. എന്നാൽ, ഹേ പൌലസ്ത്യ, ശത്രുമദ്ദകനായ അങ്ങു് വിജയിക്കേണ്ടതു് യമനെയാണു്. അന്തകനെവെന്നാൽ എല്ലാം അങ്ങു് തോല്പിച്ചുകഴിഞ്ഞു. സംശയമില്ല”

ആത്മീയതേജസ്സുകൊണ്ടു് ജാജ്ജ്വല്യമാനനായ ദേവർഷിയുടെ വാക്കുകഠം കേട്ട ലങ്കേശ്വരൻ വന്ദിച്ചു്, ചിരിച്ചുപറഞ്ഞു:—

"അല്ലയോ മഹർഷേ, ദേവഗന്ധർവ്വവൃന്ദങ്ങളിൽ വിഹരിക്കുന്നവനും സമരപ്രിയനുമായ ദേവർഷി, ഞാൻ പാതാളത്തെ മുഴുവൻ ജയിക്കേണമെന്നു് വിചാരിച്ചു് പുറപ്പെട്ടതാണു്. പിന്നീടു് മൂന്നുലോകങ്ങളേയും ജയിച്ചു് ദേവന്മാരേയും ഉരഗങ്ങളേയും കീഴടക്കി, രസാലയത്തിലുള്ള പയോധിയെ കടഞ്ഞു് അമൃതെടുക്കും."

ഭഗവാൻ നാരദൻ ദശാസ്യനോടു് വീണ്ടും അരുളിച്ചെയ്തു.

"ശത്രുവംശനാശകനായ രാവണ, എന്നാൽ ഈ വഴിയല്ല പോകേണ്ടതു്, മറവഴിയാണു്. ഹേ ദുരാധർഷ, അതിദുർഗ്ഗമമായ ഈ മാർഗ്ഗം പ്രേതരാജനഗരിയിലേക്കാണു് ചെന്നുചേരുക."

ശരൽക്കാലമുകിലിനെപ്പോലെ പൂപ്പുഞ്ചിരിപൊഴിച്ചുകൊണ്ടു് ദശകന്ധരൻ:—

"ആവശ്യമുള്ളടത്തോളം പറഞ്ഞുകഴിഞ്ഞു"

അല്പമൊന്നാലോചിച്ചു് വീണ്ടുംതുടർന്നു:—

"ദേവർഷിപ്രമുഖ, ഞാൻ ഈ വഴിക്കുതന്നെ പോവുകയാണു്. സൂര്യസുതനായ യമനെ നിഗ്രഹിക്കുവാൻ ദക്ഷിണദിക്കിലേക്കു ഞാൻ യാത്രപോകുന്നു. ഭഗവാനെ, ഞാൻ കോപാധികൃത്താൽ യുദ്ധക്കൊതിയോടെ നാലുദിക്പാലകന്മാരേയും വിജയിക്കാമെന്നു് ശപഥംചെയ്തിരിക്കുന്നു. അതുകൊണ്ടു് സകലപ്രാണികളുടേയും ജീവഹന്താവായ യമനുതന്നെ ഒന്നാമതായി മൃത്യുവേകിയേക്കാം."

ഇത്രയും പറഞ്ഞ ദശാനനൻ നാരദമാമുനീന്ദ്രനെ വണങ്ങി. മന്ത്രിമാരുമൊന്നിച്ചു് സന്തുഷ്ടഹൃദയനായ ആശരേശൻ തെക്കെദിക്കുനോക്കിനടന്നു.

അമേയപ്രാഭവമുള്ള ദേവർഷിവര്യൻ അല്പനേരം കണ്ണടച്ചു ധ്യാനത്തിലാണ്ടു. പുകയില്ലാത്ത അഗ്നിയെപ്പോലുള്ള ആ ദ്വിജശ്രേഷ്ഠൻ ചിന്തിച്ചു.

"ഇന്ദ്രാദിദേവന്മാരോടും, എന്തിനധികം സൎവ്വചരാചരങ്ങളോടുംകൂടി മൂന്നു ലോകങ്ങളേയും ധൎമ്മത്താൽ അവസാനിപ്പിയ്ക്കുന്ന കാലനെ എങ്ങിനെയാണ് വിജയിക്കുക? രണ്ടാമത്തെ അഗ്നിയെപ്പോലെയുള്ള ഏതൊരുവനാലാണോ സ്വദത്തകൃതസാക്ഷിയാകുന്നതു്? ഏതൊരു മഹാത്മാവാലാണോ ലോകം രണ്ടാമതും ബോധമേററു് ചേഷ്ടിക്കുന്നതു്? മൂന്നുലോകങ്ങളും ഏതൊരുവനെ പേടിച്ചാണോ അരണ്ടു ഓടുന്നതു്? അവൻെറ സമീപത്തേക്കു് ഈ രാക്ഷസേശ്വരൻ എങ്ങിനെയാണ് ചെന്നുചേരുക? വിധാതാവും ധാതാവുമായിട്ടുള്ളവൻ, പുണ്യപാപസ്വരൂപമാൎന്നവൻ, മൂന്നുലോകങ്ങളേയും നിശ്ശേഷം വിജയിച്ചവൻ, അവനെ എങ്ങിനെയാണ് ഒരുവനു് ജയിക്കുവാൻ സാധിക്കുക? ഇന്നുവരയും കാണാത്ത എന്തെല്ലാം ഒരുക്കങ്ങൾകൊണ്ടാണ് രാവണൻ ഇതു് സാധിക്കുക? വെറും കൌതുകപ്രേരണകൊണ്ടുമാത്രം ഞാൻ യമസദനത്തിലേക്കുപോകുന്നു. ധൎമ്മരാജാവിന്റേയും രാക്ഷസരാജാവിൻേറയും കഠിനയുദ്ധം സ്വനേത്രങ്ങളാൽ കാണാമല്ലോ?"

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ ഇരുപതാം സൎഗ്ഗം അവസാനിച്ചു

---

## ഇരുപത്തൊന്നാം സൎഗ്ഗം. [രാവണയമഭടയുദ്ധം]

ദേവർഷിനാരദൻ അതിവേഗത്തിൽ അന്തകാലയത്തിലേക്കാണ് പോയതു്. രാവണൻെറ യുദ്ധസന്നാഹം മുൻകൂട്ടിത്തന്നെ അറിയിക്കാമല്ലോ. ഓരോ ജീവനേയും, ചെയ്ത കൎമ്മങ്ങൾക്കു് അനുസരിച്ചുവേണ്ടുന്നതു് അഗ്നിസാക്ഷിയായി അനുഭവിപ്പിയ്ക്കുന്ന യമധൎമ്മരാജാവിനെ ഭഗവാൻ നാരദൻ അവിടെ കണ്ടു. മാമുനീന്ദ്രനെ കണ്ട കാലൻ, യഥാവിധി ഇരുത്തി ധൎമ്മമനുസരിച്ചു് അൎഘ്യാദികൾകൊണ്ടു് പൂജിച്ചു് സവിനയം:—

"ദേവർഷിസത്തമ. സുഖംതന്നെയല്ലെ? ധൎമ്മം നശിക്കുന്നില്ലല്ലോ. ദേവഗന്ധൎവ്വന്മാരാൽ സദാ പൂജിതനായ അങ്ങു്, ഇങ്ങോട്ടെഴുന്നെള്ളാനുള്ള ഉദ്ദേശമെന്തെങ്കിലുമുണ്ടോ?"

പ്രേതനാഥൻെറ വാക്കുകൾ കേട്ട ഭഗവാൻ നാരദർഷി അരുളിച്ചെയ്തു:—

"ഹേ പിതൃപ്രഭോ, എല്ലാംപറയാം. ശ്രദ്ധവെച്ചു് കേട്ടാലും. വേണ്ടത്തക്ക ഏൎപ്പാടുകളും ഉടനടിചെയ്തുകൊള്ളു. രക്ഷോനായകനായ ദശാസ്യൻ, ഒരിയ്ക്കലും

ഒരാളിൽനിന്നും തോൽവിപററാത്ത അങ്ങയെ പൊരുതി കീഴടക്കുവാൻ പുറപ്പെട്ടിട്ടുണ്ട്. ഇതു് അറിഞ്ഞതുകൊണ്ടാണു് ഞാൻ വെമ്പിപ്പാഞ്ഞു് ഇങ്ങോട്ടു് എത്തിയതു്. ദണ്ഡു് ആയുധമായിട്ടുള്ള അങ്ങയ്ക്കു് എന്താണു് വന്നുചേരുക?"

ഈ സംഭാഷണമദ്ധ്യേ വിദൂരത്തിൽ പുഷ്പകവിമാനം സൂര്യൻ ഉദിച്ചതുപോലെ കാണാറായി. രക്ഷോനായകനെ വഹിച്ചുകൊണ്ടുള്ള ഈ ദിവ്യവിമാനം സ്വപ്രഭയാൽ അവിടത്തെ അന്ധകാരമകററി. മഹാശക്തനായ രാവണൻ ചുററുംനോക്കി. സൽക്കർമ്മവും ദുഷ്ക്കർമ്മവുംചെയ്ത ജീവന്മാർ അതാതിന്നനുസരിച്ച ഫലങ്ങൾ അനുഭവിയ്ക്കുന്നതു് ദശഗ്രീവൻ കണ്ടു. ഘോരസ്വരൂപികളും ഉഗ്രന്മാരും ഭയങ്കരരുമായ അനുഗാമികളേയും പടകളേയും, നിശാചരനായകൻ ശ്രദ്ധിച്ചു. സ്വകർമ്മങ്ങൾക്കനുസരിച്ചു് ചില ജീവന്മാരെ നിഷ്ക്കരുണം നിഗ്രഹിയ്ക്കുന്നു; ഏററവുമധികം വിഷമിപ്പിയ്ക്കുന്നു; ഉഗ്രദണ്ഡനങ്ങൾ ഏല്ക്കുമ്പോൾ ജീവാത്മാക്കൾ ഞെരങ്ങിക്കൊണ്ടിരിയ്ക്കുന്നു; അത്യുച്ചത്തിൽകേഴുന്നു; ശ്വാക്കൾ കടിച്ചുവലിയ്ക്കുന്നു; പുഴുക്കൾ അതിദാരുണമായി തിന്നുന്നു; ചെവി പൊട്ടത്തക്കവിധം, ഭയപ്പെടുത്തുന്ന വാക്കുകൾപറയുന്നു; രക്തം, ജലം എന്നിവ നിറഞ്ഞ വൈതരണികളിൽ നീന്തിത്തുടിച്ചു് കടക്കാൻ ശ്രമിയ്ക്കുന്നു; ചുട്ടു പഴുത്തമണലിൽ വറുക്കപ്പെടുന്നു; ചില അധാർമ്മിക ജീവന്മാരെ നിശിതങ്ങളായ ഖഡ്ഗങ്ങൾനിറഞ്ഞ കൊടുങ്കാട്ടിലാക്കി ദേഹംമുഴുവൻ ഛിന്നഭിന്നമാക്കുന്നു; രൌരവം, ക്ഷാരനദി, ക്ഷുരധാര എന്നിവകളിലിട്ടു് പൈദാഹങ്ങളാൽ വലഞ്ഞു് ഒരുതുള്ളിവെള്ളംപോലും കൊടുക്കാതെ കഷ്ടപ്പെടുത്തുന്നു; മററൊരിടത്തു് ചിലർ ശവമായിക്കിടക്കുന്നു; അസഹ്യദുഃഖത്താൽ വിവർണ്ണരായി ഛിന്നിച്ചിതറിയ മുടികളോടെ ചിലർ ഓടുന്നു; ചേറും അഴക്കും പൂശിയ രൂക്ഷന്മാർ നൂറും ആയിരവുമായി ലക്ഷ്യമില്ലാതെ നടക്കുന്നു; ഇങ്ങിനെ പാപകർമ്മനിരതന്മാരുടെ ജീവിതഫലം അനുഭവിക്കുന്നതുപോലെ, സുകൃതംചെയ്തവരുടെ സുഖജീവിതവും കാണാൻതുടങ്ങി.

ശ്രവണമധുരവാദ്യങ്ങളോടുകൂടി സംഗീതഗാനം ഉയരുന്ന മണിമന്ദിരങ്ങളിൽ സാമോദം വസിക്കുന്ന ജീവന്മാരെ നക്തഞ്ചരാധിപൻ കണ്ടു. ഗോക്കളേയും മററും സാദരം ദാനംചെയ്തിട്ടുള്ളവർ ഗോരസങ്ങൾ അനുഭവിയ്ക്കുന്നു. അന്നദാനംചെയ്തവർക്കു് മൃഷ്ടാന്നം കിട്ടുന്നു. ഗൃഹകൃത്യങ്ങൾ യഥാവിധി നടത്തിയിട്ടുള്ളവർക്കു് ഉത്തമഭവനങ്ങളാണു് തൽഫലമായി പ്രേതനാഥലോകത്തിൽ സിദ്ധിക്കുന്നതു്. കനകാഭരണങ്ങൾ, രത്നമാലകൾ എന്നിവ അണിഞ്ഞ സുന്ദരീ

രത്നങ്ങളോടുകൂടി, സ്വതേജസ്സിനാൽ ജാജ്ജ്വല്യമാനരായ ധാർമ്മികന്മാർ സസുഖം വസിക്കുന്നതും മഹാബാഹുവായ രാവണൻ കണ്ടു. ദുഷ്കൃത്യങ്ങൾക്കനുസരിച്ച് കഷ്ടപ്പെടുന്നവരെ, സ്വപരാക്രമംകൊണ്ട് ദശാസ്യൻ യമഭടന്മാരിൽനിന്ന് വിടുവിച്ചു. വിഷമങ്ങളിൽനിന്ന് വേർപെട്ട് ആ ശരീരികൾക്ക് പെട്ടെന്ന് ആശ്വാസംകൊള്ളുവാൻ ദശഗ്രീവബലം സഹായിച്ചു.

ഇങ്ങിനെ പ്രേതങ്ങളെ രാക്ഷസേന്ദ്രൻ വിടുവിയ്ക്കുവാൻ തുടങ്ങിയപ്പോൾ പ്രേതപാലകന്മാർ അതിക്രുദ്ധരായി. രാവണനോട് ഏററുമുട്ടി. ഹലഹലാശബ്ദം സർവ്വത്ര ഉയന്നു. മഹാശൂരന്മാരായ യമഭടന്മാർ ഉലക്ക–കുന്തം–പരിഘം–ശൂലം–വേൽ–തോമരം തുടങ്ങിയ നിശിതായുധങ്ങളെ പുഷ്പകത്തിലേക്ക് തുരുതുരെ ചൊരിഞ്ഞു. ആ ദിവ്യവിമാനത്തിലെ തിണ്ണകൾ–മേടകൾ–തോരണങ്ങൾ–സിംഹാസനങ്ങൾ എന്നിവയെ കടന്നലുകളെപ്പോലെ അടുക്കുന്ന യമകിങ്കരന്മാർ ഉടച്ചിട്ടു. എന്നാൽ അത്ഭുതജനകമായ ബ്രഹ്മതേജസ്സിനാൽ ദിവ്യമായ പുഷ്പകം കഠിനയുദ്ധത്തിൽ ഉടഞ്ഞുവെങ്കിലും ഉത്തരക്ഷണത്തിൽ മുൻമട്ടിലായിത്തീരുകയാണ്. ദശകന്ധരന്റെ വൻപട എണ്ണിയാൽ അവസാനിക്കാത്തത്രയുമുണ്ട്. മഹാശൂരന്മാരായ ആയിരമായിരം അസുരവരന്മാർ അനുയായികളായി നില്ക്കുന്നു. അമാത്യന്മാർ ശക്തിക്കും ഇച്ഛക്കും അനുസരിച്ച്, മലകൾ, വൃക്ഷങ്ങൾ, അനേകവിധത്തിലുള്ള ആയുധങ്ങൾ എന്നിവ കൈക്കൊണ്ട് വീരഭടന്മാരോടുകൂടി നക്തഞ്ചരേന്ദ്രനെ സഹായിച്ചു. ശസ്ത്രങ്ങൾതട്ടി ശരീരങ്ങളിൽനിന്ന് ചെഞ്ചോരപൊഴിഞ്ഞു. കൃതാന്തന്റെയും ലങ്കേശ്വരന്റേയും സചിവന്മാർ ഘോരങ്ങളായ ആയുധങ്ങളാൽ പരസ്പരം താഡിച്ചു. അന്തകാമാത്യന്മാർ മന്ത്രിമാരെവിട്ട് ദശാസ്യനോട് നേരിട്ടു. ശൂലാദ്യായുധജാലപാതത്താൽ, അടിമുടി പുഷ്പിച്ചുനില്ക്കുന്ന അശോകം പോലെയായി, പുഷ്പകത്തിലിരിക്കുന്ന പൌലസ്ത്യനന്ദനൻ. ശൂലങ്ങൾ–ഗദകൾ–കുന്തങ്ങൾ– വേലുകൾ– തോമരങ്ങൾ– ഉലയ്ക്കകൾ– കല്ലുകൾ–മരങ്ങൾ എന്നിവയെ സർവ്വാസ്ത്രകോവിദനായ രാക്ഷസവരൻ ശക്തിയോടെ അയച്ചു. യമസൈന്യങ്ങളിൽ മരങ്ങളും കല്ലുകളും പെയ്ത്തു് ഭൂമിയിൽ പതിച്ചു. നൂറായിരം അന്തകഭടന്മാർ അസ്ത്രങ്ങളെക്കൊണ്ട് അവയെ തടുത്തു് അരക്കർകോനെ, കാർകൊണ്ടലുകൾ മാമലയെപ്പോലെ ആവൃതരായി താഡിച്ചു. ശ്വാസോച്ഛ്വാസത്തിനുകൂടി വിഷമമുണ്ടാകത്തക്കവിധം, ശൂലങ്ങൾ ഭിന്ദിപാലങ്ങൾ എന്നിവയെക്കൊണ്ട് പൊതുക്കി. പോർച്ചട്ട തകന്ന് ചെഞ്ചോരയണിഞ്ഞ ദശാസ്യൻ ക്രോധാന്ധനായി. പുഷ്പകത്തിൽനിന്ന് താഴെയിറങ്ങിനിന്നു. ഉജ്ജ്വലകാന്തി ചിന്തുന്ന രാവണൻ യമനെപ്പോലെ ഉഗ്രനായിത്തീൻ. വില്ലും ശരങ്ങളുമെടുത്തു.

അല്പസമയത്തിനുള്ളിൽ പൂർവ്വാധികം ഉണർവ്വും പ്രാപിച്ച അസുരേന്ദ്രൻ 'നില്ലു്; നില്ലുവിടെ;' എന്നിങ്ങനെ ഉഗ്രസ്വരത്തിൽപറഞ്ഞു് ചെവിവരെ ഞാൺ വലിച്ചു. ഇന്ദ്രാരിയായ അസുരൻ, മുപ്പുരങ്ങളുടെ മുന്നിൽനില്ലുന്ന മുക്കണ്ണനെ പ്പോലെ ചൊടിച്ചു് പാശുപതാസ്ത്രംവിട്ടു. പുകയില്ലാതെ ആളുന്ന അഗ്നിപോലെ ആ അസ്ത്രം അന്തകസൈന്യത്തെ, വേനൽക്കാലത്തു് ഉണങ്ങിയ കാട്ടിൽപതിച്ച അഗ്നിപോലെ ചാമ്പലാക്കുവാൻതുടങ്ങി. മാംസഭക്ഷകരായ മൃഗങ്ങൾ ആ ദിവ്യാസ്ത്രത്തെ പിൻതുടരുകപതിവാണു്. ജ്വാലാമാലകളാണു് അസ്ത്രമുനയിൽനിന്നു് പുറപ്പെടുക. കാട്ടുതീപിടിച്ച മഹാവനംപോലെയായിത്തീൎന്നു അന്തകസൈന്യം. രാക്ഷസപ്രമുഖനയച്ച പാശുപതാസ്ത്രത്തിന്റെ മുന്നിൽ യമഭടന്മാർ ഉണക്കില കൾക്കൊപ്പമായിത്തീൎന്നു. കത്തിയ മാമരങ്ങൾ കടപുഴകിവീഴുന്നതുപോലെ പ്രേതപാലകന്മാർപതിച്ചു.

മൂന്നുലോകങ്ങളും കിടുകിടെ വിറയ്ക്കുത്തവിധം, അമാത്യന്മാരൊന്നിച്ച രാവണൻ ഉഗ്രസ്വരത്തിൽ അലറി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഇരുപത്തൊന്നാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിരണ്ടാം സൎഗ്ഗം. [യമവിജയം]

ദിഗന്തങ്ങളിൽനിന്നു് മാറെറാലി കൊള്ളത്തക്കവിധത്തിലുള്ള ആർപ്പു് ധർമ്മരാജാവു് കേട്ടു. ശത്രുവിന്റെ വിജയവും, തന്റെ പടകളുടെ പരാജയവും ഊഹിച്ചറിഞ്ഞ പ്രഭുവായ യമൻ, കൺചുകന്നുകൊണ്ടു് സൂതനോടു്, രഥമുടനെ കൊണ്ടുവരുവാൻ കല്പിച്ചു. അതിവേഗത്തിൽ സൂതൻ ദിവ്യമായ തേർ മുന്നിലെത്തിച്ചു. അമേയതേജസ്സുള്ള അന്തകൻ പള്ളിത്തേരിലേറി. മുൾത്തടിയും പാശവുമെടുത്തു. എന്നും ത്രൈലോക്യങ്ങളെ മുടിയ്ക്കുന്നതു് ഈ മൃത്യുവാണു്. സ്വതേജസ്സുകൊണ്ടു് അഗ്നിയെപ്പോലെ കത്തുന്നതും ദിവ്യവുമായ യമായുധം കാലദണ്ഡു് ശരീരരൂപത്തിൽ സമീപത്തിൽനിന്നു. കാലപാശങ്ങൾ ചുററുംനിരന്നു. മൂന്നുലോകവും കലുങ്ങി. അമരന്മാർകൂടി വിറച്ചു. എല്ലാതൊരുവനും ഭയമേകുന്ന യമൻ, അത്തരത്തിൽ അരിശമാൎന്നു് നില്ലുന്നതു് അതിന്നുമുമ്പു് ആരും കണ്ടിട്ടില്ല. രക്തവൎണ്ണങ്ങളായ ഉത്തമാശ്വങ്ങളെ സൂതൻ തെളിച്ചു. ഘോരസിംഹനാദത്തോടെ രക്ഷോവരസമീപത്തിലെത്തി. പച്ചക്കതിരകൾക്കുതുല്യമായ ആ

അശ്വങ്ങൾ മനോവേഗത്തിൽതന്നെ അന്തകനെ സംഗരസ്ഥലത്തെത്തിച്ചു കഴിഞ്ഞു. അത്യുജ്ജ്വലവികൃതരൂപത്തിൽ രഥത്തിലിരിക്കുന്ന മൃത്യുവിനെ കണ്ടതും, രാക്ഷസേന്ദ്രസചിവന്മാർ പിൻതിരിഞ്ഞതും ഒപ്പംകഴിഞ്ഞു. പേടിച്ചു രണ്ടു് വെളിവില്ലാത്ത അവർ, "ഞങ്ങൾക്കു് ഇവിടെ പൊരുതുവാൻ സാധിയ്ക്കില്ലെ"ന്നും പറഞ്ഞു് ഓരോദിക്കിലേക്കും ഓടിയൊളിച്ചു. ജഗത്ഭീതിജനകമായ ഭീകരത്തേര കണ്ടിട്ടും ദശഗ്രീവനു് കലുക്കമുണ്ടായില്ല; ഭയലേശംപോലുമില്ലാതെ സുസ്ഥിരനായിനിന്നു.

യമൻ രാവണനോടു് ഏററു. തോമരങ്ങൾ_വേലുകൾ എന്നിവ ചാട്ടി രാവണന്റെ മർമ്മങ്ങൾ പിളരത്തക്കവിധം ആയുധജാലങ്ങളെ അന്തകൻ അയച്ചു. എന്നാൽ അരക്കനായകൻ, കാർമേഘങ്ങൾ ചൊരിയുന്നതുപോലെ അസ്ത്രങ്ങൾ സൂര്യാത്മജന്റെ തേരിലേക്കു് പൊഴിച്ചുകൊണ്ടു് സ്വസ്ഥാനത്തുതന്നെനിന്നു. അത്യുഗ്രമായ വേൽ, അന്തകൻ അസുരവരന്റെ വിശാലവക്ഷസ്സിൽ പ്രയോഗിച്ചപ്പോൾ, അതിനെ തടുക്കുവാനോ പ്രതിക്രിയചെയ്യുവാനോ സാധിക്കാതെ പീഡിതനായി. ശത്രുഞ്ജയനായ യമധർമ്മൻ, നാനാതരത്തിലുള്ള ശസ്ത്രങ്ങളാൽ പ്രഹരിച്ചുകൊണ്ടു് ദിവസങ്ങൾ ഏഴുകഴിഞ്ഞു. വെളിവററവിധം രാവണനൊന്നു് പിന്തിരിയുകതന്നെയുണ്ടായി. യമനിശാചരന്മാരുടെ പോരിനെ വിവരിക്കുവാൻ സാദ്ധ്യമാകാത്ത വിധമായി. അത്രമാത്രം കഠിനയുദ്ധമാണു് അവർ ചെയ്തതു്. വിജയംമാത്രം വരിക്കുന്നവരാണു് രണ്ടുപേരും. ഒരിയ്ക്കലും പിന്മാറാത്തവരാണു് അടർക്കളത്തിൽനിന്നു്.

ദേവന്മാർ_ഗന്ധർവ്വന്മാർ_സിദ്ധന്മാർ_ഋഷീന്ദ്രന്മാർ എന്നിവർ വിധാതാവിനെ മുൻനിർത്തി പടക്കളമണഞ്ഞു. ലോകത്തിനാകെ പ്രളയംവന്നതായിട്ടാണു് തോന്നിയതു്. പ്രേതനാഥന്റേയും രാക്ഷസോത്തമന്റേയും പോരു് അത്രയും നിസ്തുല്യമായിരുന്നു. ഇന്ദ്രവജ്രതുല്യമായ വില്ലിൽനിന്നു് ആശരേശൻ ചെറു ഞാണൊലി മുഴക്കി അയച്ച അമ്പുകൾകൊണ്ടു് അംബരതലമാകെമൂടി. യമസമീപത്തിലുള്ള മൃത്യുവിനെ നാലുശരങ്ങളെക്കൊണ്ടു് പരിക്കേല്പിച്ചു. ഏഴസ്ത്രങ്ങൾകൊണ്ടു് സൂതനെ വിഷമിപ്പിച്ചു. നൂറായിരം അമ്പുകൾ, യമന്റെ മർമ്മങ്ങളെപിളർത്തി. സൂര്യസുതന്റെ വക്ത്രത്തിൽനിന്നു് ജ്വാലയുർക്കൊള്ളുന്ന ക്രോധാഗ്നിയുദിച്ചു. നെടുവീർപ്പുകൾ പുകകളായിമാറി. ആശ്ചര്യകരമായ അതിനെ ദേവസന്നിധാനത്തിൽ നില്ക്കുന്ന മൃത്യുവും കാലനും കണ്ടു് അതിക്രോധമാണ്ടു. അരിശമടക്കാൻകഴിയാത്ത മൃത്യുകൃതാന്തനോടു് ഉണർത്തി:—

“പ്രഭോ, എന്നെവിട്ടു. മഹാപാപിയായ അരക്കനെ ഞാൻ ഈ അടരിൽ ഹനിക്കാം. പ്രകൃതിയുടെ നിയമമാണതു്. ഹിരണ്യകശിപു–ശ്രീമാനായ നമുചി –ശംബരൻ–വിസന്ധി–ധൂമകേതുക്കൾ–വിരോചനപുത്രനായബലി– മഹാരാജനായശംഭുദൈത്യൻ– വൃത്രൻ–ബാണൻ –ശാസ്ത്രജ്ഞന്മാരായ രാജർഷിമാർ–ഗന്ധർവ്വന്മാർ–ഉരഗോത്തമന്മാർ–ഋഷീന്ദ്രന്മാർ– പന്നഗമുഖ്യന്മാർ– ദൈത്യന്മാർ–അപ്സരസ്സുകൾ– യക്ഷന്മാർ– യുഗാന്തകാലത്തിന്റെ ഊഴത്തിൽ ഈ പാർത്തലം–അപാരസാഗരം–വൻനദികൾ–മാമലകൾ–വന്മരങ്ങൾ–എന്നിവ മാത്രമല്ല, ദുർജ്ജയരായ അമേയശക്തന്മാരും എന്റെ നോട്ടത്തിൽ അവതിപ്പെട്ടു കഴിഞ്ഞിരിക്കുന്നു. പിന്നെയാണോ ഈ നക്തഞ്ചരൻ? ധർമ്മജ്ഞനായ അവിടുന്നു് അനുവദിക്കൂ; എന്നെ അയക്കൂ; ഇവനെ ഞാൻ നിഗ്രഹിക്കാം. എത്രമാത്രം പ്രബലനായാലും ഞാൻ നേരിട്ടുനിന്നുനോക്കിയാൽ പിന്നെ പ്രാണൻ ധരിക്കുകയില്ല. അതു് എന്റെ ശക്തിയല്ല; പ്രകൃതിയുടെ നിയമമാണു്. ഈ സൌരമണ്ഡലത്തിലുള്ള ഒരുവനും എന്റെ നോട്ടംതട്ടിയാൽ പിന്നെ ജീവിക്കുകയില്ല.”

ഇപ്രകാരം മൃത്യു പറയുന്നതുകേട്ട ആ പ്രതാപി ധർമ്മരാജാവു് അരുളിച്ചെയ്തു:—

“പോകാൻ വരട്ടെ. അവിലെ നില്ക്കൂ. ഞാൻ ഇവനെ ഹനിച്ചു കൊള്ളാം.”

വൈവസ്വത പ്രഭുവിന്റെ കണ്ണുകൾ ചെഞ്ചോരനിറമാണു. ഒരിക്കലും പാഴായിത്തീരാത്ത കാലദണ്ഡു് എടുത്തൊന്നു് ചുഴററി. കാലപാശങ്ങൾ അതിന്നു് ചുററിൽ എപ്പോഴുമുണ്ടു്. മൂർത്തിമത്തായ മുൾത്തടി അഗ്നിപ്രഭ ചിന്നിക്കൊണ്ടു് അടുത്തുതന്നെയുണ്ടു്. ഇതൊന്നുകണ്ടാൽ, ഏതൊരു പ്രാണിയുടേയും ജീവൻ ശരീരത്തിൽനിന്നു വേർപെടും, സംശയമില്ല. തൊടുകയോ കൊള്ളുകയോ ചെയ്താൽ പിന്നത്തെ സ്ഥിതി പറയേണ്ടതില്ലല്ലോ. അതുല്യനായ അന്തകന്റെ ബാഹുസ്പർശംകൊണ്ടു് ദിവ്യായുധം അരക്കനെ എരിക്കുന്ന മട്ടിൽ ഒന്നാളിക്കത്തി. പോർക്കളത്തിലുള്ള സകലപേരും പേടിച്ചു് ഓടിയൊളിച്ചു. യമദണ്ഡു് ഓങ്ങിയ കൃതാന്തനെ കണ്ട അമരന്മാർ ആകെ ഇളകി. കാലദണ്ഡുകൊണ്ടു് രാവണനെ അടിക്കുവാൻ ഒരുങ്ങിയപ്പോൾ പിതാമഹൻ പെട്ടെന്നു് പ്രത്യക്ഷനായി യമനോടു് അരുളി:—

“മഹാബാഹുവായ വൈവസ്വതാ, അരുതു് അരുതു്. അതുല്യവിക്രമിയായ അങ്ങക്കു് ഈ ആയുധത്താലും അസുരനെ കൊല്ലാൻ സാധിക്കുന്നതല്ല.

അത്തരത്തിലുള്ള വരമാണ് ഞാൻ അവന്നു് കൊടുത്തിട്ടുള്ളതു്. ദേവകേസരിയായ അങ്ങു് എന്റെ വാക്കു് അസത്യമാക്കിത്തീക്കരുതു്. ദേവനോ മനുഷ്യനോ എന്റെ വാക്കുകളെ മിത്ഥ്യയാക്കിയാൽ, ത്രൈലോക്യത്തിലെ വാക്കുകളെല്ലാം അസത്യമായിത്തീരും. സംശയമില്ല. പ്രിയമുള്ളവരോ അപ്രിയമുള്ളവരോ ആരിലായാലും ഈ വരായുധത്തെ അങ്ങു് കോപത്തോടെ അയച്ചാൽ കൊന്നൊടുക്കുകതന്നെ ചെയ്യും. അത്യുമാത്രം ഘോരവും ത്രൈലോക്യഭീഷണവുമാണിതു്. ഏതൊരു ദേഹിയിലായാലും അമിത പ്രഭയാന്ന ഇതു തട്ടിയാൽ പാഴാകയില്ല. ഇതിന്റെ മുന്നിൽ മൃത്യു നില്ക്കുന്നുണ്ടു്. ഞാൻ നിമ്മിച്ചതന്ന ഈ അജയ്യയമദണ്ഡിനെ രാവണന്റെ ശിരസ്സിൽ വീഴ്ത്തരുതേ. ഇതു വീണാൽ അല്പസമയംപോലും ഒരു ജീവിയ്ക്കും പ്രാണൻ ധരിക്കുവാൻ സാധിക്കുകയില്ല. ഹേ ധമ്മരാജാവേ, യമദണ്ഡുകൊണ്ടുള്ള താഡനത്താൽ രാവണൻ ഹതനായെന്നും വരാം; ഇല്ലെന്നും വരാം. രണ്ടായാലും എന്റെ വാക്കു് അസത്യമായിത്തീരും. ലങ്കേശ്വരനുവേണ്ടി ഓങ്ങിയ ഈ ദണ്ഡിനെ പിൻവലിക്കു. ഞാൻ ലോകത്തെ സംരക്ഷിക്കുന്നുണ്ടു്. എന്റെ വാക്കു് അസത്യമാക്കരുതു്.''

ധമ്മാത്മാവായ യമൻ പിതാമഹവാക്കുകൾ കേട്ടു് പറഞ്ഞു:—

“ദേവ, ഇതാ ഞാൻ ആയുധത്തെ പിൻവലിച്ചു. ഞങ്ങൾക്കെല്ലാം ഉടയവനാണു് അവിടുന്നു്. അടരിൽ നേരിട്ടുനില്ക്കുന്ന എനിക്കു് എന്താണു് ഇപ്പോൾ ചെയ്യാൻ സാധിക്കുക? വരലാഭംകൊണ്ടു് നിഗ്രഹിക്കുവാനും വയ്യ. ഇതാ ഞാൻ ഇവന്റെ മുന്നിൽനിന്നു് മറയുകയാണു്.''

അത്ഭുതകരമായ മട്ടിൽ അശ്വങ്ങളും രഥവും സൂതനും അന്തകനും കാണാതായി. ദശാസ്യൻ വിജയിയായി. തന്റെ പേർ വീണ്ടും വീണ്ടും കേൾപ്പിച്ചു. ആ പുഷ്പകത്തിൽ ആരോഹണം ചെയ്തു. യമാലയത്തിൽനിന്നു് മടങ്ങി. ധമ്മരാജാവു്, വിധാതാവിനോടും അമരവൃന്ദങ്ങളോടുമൊന്നിച്ചു് സന്തുഷ്ടരായി വിണ്ണുലകം പൂകി. ദേവർഷിനാരദൻ അതിസന്തുഷ്ടനായി യാത്ര തിരിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ ഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം. (വരുണജയം)

സുരേന്ദ്രനായ യമനെ ജയിച്ച ദശാനനൻ, സ്വസഹായികളുടെ സമീപത്തിലെത്തി. യുദ്ധത്തെപ്പറ്റി പുകഴ്ത്തുന്ന രാവണനെ കണ്ടു് എല്ലവരും വിസ്മയഭരി

തരായി. യമതാഡനങ്ങളാൽ ശരീരത്തിലെല്ലാടവും ചെഞ്ചോരവാർന്നൊഴുകുന്ന യജമാനനെ, മാരീചൻ തുടങ്ങിയവർ വിജയത്തിൽ ശ്ലാഘിച്ചു. അവരെയെല്ലാം സാന്ത്വനിപ്പിച്ച് പുഷ്പകത്തിൽ കയററി. ഉടനെത്തന്നെ പാതാളത്തിലേക്ക് എത്തുവാൻ കൂട്ടാളികളുമായി സാഗരതീരത്തിൽ ചെന്നു. ദൈത്യന്മാരും ഉരഗങ്ങളും വാഴുന്നതും വരുണസംരക്ഷിതവുമായ സമുദ്രത്തിൽകൂടി വാസുകിയാൽ പരിപാലനം ചെയ്യുന്ന ഭോഗവതീപുരത്തിൽ എത്തി, നാഗങ്ങളെ വിജയിച്ച് സസന്തോഷം മണിമതീപുരത്തിൽ പ്രവേശിച്ചു. അവിടെ നിവാതകവചാസുരന്മാരാണ് പാർക്കുന്നത്. അനേകതരത്തിലുള്ള വരബലങ്ങളും സമ്പാദിച്ച അവരെ രജനീനായകൻ പോരിനു വിളിച്ചു. അതിപരാക്രമികളായ ആ ദൈത്യന്മാർ മഹാബലശാലികളാണ്. അനേകവിധത്തിലുള്ള ആയുധങ്ങളേന്തി അവർ പടക്ക് തയാറായി. ശൂലം–ത്രിശൂലം–കലിശം–മഴു–വാളം–പട്ടസം തുടങ്ങിയ ആയുധജാലങ്ങളാൽ ദൈത്യരും അരക്കരും തമ്മിൽത്തമ്മിൽ പിളക്കുവാൻ തുടങ്ങി. ഇടതടവില്ലാതെ യുദ്ധം ചെയ്തുകൊണ്ട് കൊല്ലമൊന്ന് പിന്നിട്ടു. രണ്ടു കൂട്ടരും ഒരേതരത്തിൽ, വിജയിക്കാതേയും തോല്ക്കാതേയുംതന്നെ നിന്നു.

മൂന്നു ലോകങ്ങളുടെയും ധാതാവും അനശ്വരനുമായ പ്രപിതാമഹൻ പള്ളിവിമാനത്തിലേറി അതിവേഗത്തിലവിടെ എത്തി. നിവാതകവചന്മാരുടെ പടപൊരുതൽ തടുത്ത് വൃദ്ധപിതാമഹൻ യഥാർത്ഥമോതി:—

“ഈ രാവണനെ വിജയിക്കുവാൻ സുരാസുരന്മാർ ഒന്നിച്ചുചേർന്നാലും സാധിക്കുന്നതല്ല. നിങ്ങളെ തോല്പിക്കുവാൻ ദേവന്മാരും ദാനവന്മാരും ഒന്നിച്ച് അണിനിരന്നാലും സാധിക്കുകയില്ല. അതുകൊണ്ട് അരക്കർകോനായ ദശാസ്യനും നിങ്ങളുമായി സഖ്യം ചെയ്യുകയാണ് ഏററവും ഉചിതം. മിത്രങ്ങൾക്ക് ഏതൊരു പദാർത്ഥവും വീതിക്കപ്പെടേണ്ട ആവശ്യമില്ലല്ലോ.”

ധാതാവിൻെറ അരുളപ്പാടനുസരിച്ച് രാവണൻ അഗ്നിസാക്ഷിയായി നിവാതകവചന്മാരോട് സഖ്യം ചെയ്തു. ഏററവും വേഴ്ചയോടുകൂടി ദശഗ്രീവൻ ഒരു വർഷം, ലങ്കയിൽ സ്വന്തം അരമനയിലെന്നപോലെ സസുഖം അവരാൽ മാനിക്കപ്പെട്ടുകൊണ്ട് അവിടെ വസിച്ചു.

ഹൃദയമിണങ്ങിയ ആ വേഴ്ചയിൽനിന്ന് നൂറെറാന്നുതരത്തിലുള്ള മായകൾ രാവണൻ പഠിച്ചു. വീണ്ടും യാത്ര തിരിച്ചു. രസാതലത്തിൽ വരുണാലയമന്വേഷിച്ച് എത്തി. കാലകേയന്മാർ എന്ന് പ്രസിദ്ധിയാർജ്ജിച്ചവരുടെ അശ്മ

പാതാളത്തിൽ പ്രവേശിച്ച രാവണൻ അമേയബലവാന്മാരായ കാലകേയന്മാരെ നിഗ്രഹിച്ചു. യുദ്ധത്തിൽ വലിയ നാക്കുകൊണ്ടു് തന്റെ സൈന്യങ്ങളെ നക്കി തിന്നുന്ന ബലവാനായ വിദ്യുജ്ജിഹ്വനെ ഖഡ്ഗത്താൽ രാവണൻ വെട്ടി. സഹോദരിയായ ശൂർപ്പണഖയുടെ ഭർത്താവു് അതോടെ മൃതനായി. അളിയൻ വിദ്യുജ്ജിഹ്വനെ തുടർന്നു് നാനൂറു് ദൈത്യവരന്മാരെ കൊന്ന രാവണൻ, കൈലാസപർവ്വതംപോലെ പ്രദീപ്തമായ ദിവ്യഗൃഹം-വരുണന്റെ മന്ദിരം-മാത്രമല്ല പാൽ ചുരന്നുനില്ക്കുന്ന കാമധേനുവിനേയും കണ്ടു. ഏതൊരുവളുടെ പാലൊഴുക്കിൽ നിന്നാണോ പാലാഴി കൂടിയുണ്ടായതു്, ആ ഗോസമുദായാംബികയാണു് അവിടെ നില്ക്കുന്നതു്. ഈ ക്ഷീരാബ്ധിയിൽനിന്നാണു് നിശാകരനായ കുളിർതിങ്കൾ ജനിച്ചിട്ടുള്ളതു്; പാൽ നുരയുണ്ടു് കഠിനതപസ്സനുഷ്ഠിക്കുന്ന മഹർഷീന്ദ്രന്മാർ ആശ്രയിക്കുന്നതും മറ്റൊന്നിനെയല്ല; ഇതിൽനിന്നുതന്നെയാണു് അമൃതും, പിതൃക്കൾക്കുള്ള കവ്യവും സംജാതമായതു്. മാനവലോകം മുഴുവൻ സുരഭി എന്നു് ആരെയാണോ ഭക്തിപൂർവ്വം വിളിക്കുന്നതു്, ആ മഹാത്ഭുതയായ ഗോമാതാവിനെ പ്രദക്ഷിണംവെച്ചു് രാവണൻ വരുണമന്ദിരത്തിൽ പൂകി. അതിഘോരന്മാരായ അനേകസൈന്യങ്ങൾ കാത്തുകൊണ്ടിരിക്കുന്നു. ജലധാരകളെക്കൊണ്ടു് മൂടപ്പെട്ടും, ശരൽക്കാലമേഘംപോലെ മനോമോഹനമായിട്ടും സർവ്വദാ സന്തോഷപൂർണ്ണമായിട്ടുള്ള വരുണന്റെ ശ്രേഷ്ഠമന്ദിരത്തിൽ എത്തിയ രാവണൻ സേനേശന്മാരെ പരിക്കേൽപിച്ചു. അവരുടെ താഡനമേറ്റുകൊണ്ടു പറഞ്ഞു:—

"അതിവേഗത്തിൽ നിങ്ങളുടെ രാജാവിനോടു പറയുവിൻ; രാവണൻ പോരിന്നു വന്നു കാത്തുനില്ക്കുന്നു. ഒന്നുകിൽ അടരിന്നു് തയ്യാറായി വരണം; അല്ലെങ്കിൽ തൊഴുതുകൊണ്ടു് തോറ്റു എന്നു പറയണം. എന്നാൽ ഒരുതരത്തിലും ഭയം വരുന്നതല്ല."

മഹാത്മാവായ വരുണന്റെ പുത്രന്മാരും പൌത്രന്മാരും അപ്പോഴേക്കും ഗോപുഷ്ക്കരൻ എന്ന പുത്രനെ മുൻനിർത്തി യുദ്ധത്തിനു തയ്യാറായി. വീര്യഗുണംതന്നെ ഉടലെടുത്തപോലെയുള്ളവരാണു് അവർ ഓരോരുത്തരും. സ്വസൈന്യങ്ങളാൽ ആവൃതരായ അവർ സൂര്യസന്നിഭങ്ങളായ തേരുകളിൽ കയറി. രോമാഞ്ചജനകമായ അടരാണു് അവർ തുടങ്ങിയതു്. ജലേശനായ വരുണപുത്രന്മാരും ദശാസ്യനും ഏറ്റുമുട്ടി. വരുണപ്പടകളെ മുഴുവൻ രാവണ സചിവന്മാർ വീഴ്ത്തി കഴിഞ്ഞു. സ്വസൈന്യങ്ങളുടെ തളർച്ചയും ശരജാലങ്ങളാൽ തട്ടിയ പരുക്കും

കൊണ്ടു് യുദ്ധം നിർത്തി മടങ്ങി. മന്നിൽ നില്ക്കുന്ന അവർ പുഷ്പകത്തിലിരിക്കുന്ന ദശകണ്ഠനെ കണ്ടു്, കുതിച്ചുപായുന്ന രഥത്തിൽ വാനിടത്തിലെത്തി. തുല്യനിലയിൽ നില്ക്കുന്ന അവർ ദേവദാനവരീതിയിൽ യുദ്ധം തുടങ്ങി. അതിഭയങ്കരമായ ആകാശയുദ്ധത്തിൽ ചെന്തീയിനൊത്ത ശരങ്ങളാൽ രാവണനെ പിന്തിരിപ്പിച്ച അവർ പലവിധ ശബ്ദങ്ങളാൽ ആർത്തു. രാജാവിൻെറ പരാജയം കണ്ട മഹോദരൻ അത്യന്തരുഷ്ടനായി, മൃത്യുഭയമില്ലാതെ വരുണപുത്രരോടു് നേരിട്ടു. വലിയൊരു ഗദയേന്തിയ മഹോദരൻെറ അടികൊണ്ടു് അവർ മന്നിടത്തിൽ വീണു. വായുപോലെ കാമഗരായ അവരുടെ തേർക്കുതിരകളെ മുഴുവൻ അസുരവരൻ അടിച്ചുകൊന്നു. സൂതന്മാരും അശ്വങ്ങളും നശിച്ച തേർ ഭൂതലത്തിൽ പതിച്ചു. തേർപോയി നില്ക്കുന്ന അവരെനോക്കി അസുരന്മാർ ഉറക്കെ ആർത്തു തുടങ്ങി. ശൂരന്മാരായ വരുണപുത്രന്മാർ സ്വപ്രഭാവത്താൽ അനാമയരായി ആകാശത്തിലേക്കു് ഉയർന്നു്, വില്ലു് കുലച്ചു് വജ്രതുല്യങ്ങളായ ശരൌഘങ്ങൾ കൊണ്ടു് മഹോദരനെ പിളർന്നു. ക്രോധാവിഷ്ടരായ കുമാരന്മാർ ഒത്തുചേർന്നു് ദശകന്ധരനോടു് എതിർത്തു. വന്മലയെ കാർകൊണ്ടലുകൾപോലെ അരക്കനെ പിളർന്നു. ചൊടിച്ച പൌലസ്ത്യൻ, കാലാഗ്നിതുല്യങ്ങളായ അത്യുഗ്രാസ്ത്രങ്ങളാൽ അവരുടെ മർമ്മമെല്ലാം കീറിത്തുടങ്ങി. വിചിത്രങ്ങളായ ഉലക്കകൾ—അനേകവിധത്തിലുള്ള ഭല്ലങ്ങൾ—പട്ടസങ്ങൾ—വേലുകൾ—ശതഘ്നികൾ—തോമരങ്ങൾ എന്നിവയെ, ഊർജ്ജയനായ ദശാസ്യൻ ഊന്നിനിന്നു് ചാട്ടിത്തുടങ്ങി. കാലാൾ സൈന്യം മുഴുവൻ തളർന്നു. ചേറാണ്ട അറുപതുവയസ്സായ ആനകൾപോലെയായി പദാതികൾ. അതുകണ്ട ദശാനനൻ പെരും കാറിൻ നിനാദംപോലെ ഹസിച്ചു. ഉച്ചത്തിൽ ആർത്തുവിളിച്ചു. നാനായുധ പ്രയോഗങ്ങളെ മേഘങ്ങൾ മാരി ചൊരിയുന്നതുപോലെ രാവണനിൽനിന്നു് ഉതിർന്നപ്പോൾ വാരുണസൈന്യം മന്നിടത്തിൽനിന്നു് പിന്മാറി. അരക്കർകോൻ അവരോടു് പറഞ്ഞു:—

"നിങ്ങളുടെ രാജാവായ വരുണനോടു് പറയുവിൻ."

വരുണൻെറ അമാത്യനായ പ്രഹാസൻ രാവണനോടു് പറഞ്ഞു:—

"ജലനാഥനായ വരുണദേവൻ ബ്രഹ്മലോകത്തിലേക്കു് പാട്ടുകേൾക്കുവാൻ എഴുന്നെള്ളിയിരിക്കുന്നു. അങ്ങു് പോരിനു വിളിക്കുന്ന ഞങ്ങളുടെ ചക്രവർത്തി ഇവിടെയില്ല. തമ്പുരാൻ ഇവിടെയില്ലാത്ത സന്ദർഭത്തിൽ എന്തിനാണു് അങ്ങു് ഇങ്ങിനെ പരിശ്രമിക്കുന്നതു്. ഇവിടെയുള്ള വീരകുമാരന്മാരെല്ലാം അങ്ങയിൽനിന്നു് തോററു കഴിഞ്ഞുവല്ലോ."

ഈ വാക്കുകൾ നിശാചരേന്ദ്രനെ അത്യധികം ഹൃഷ്ടനാക്കി. തന്റെ പേർ ഉച്ചത്തിൽ കേൾപ്പിച്ചുകൊണ്ടു് രാവണൻ വരുണമന്ദിരം വിട്ടു് ഇറങ്ങി. പോയവഴിയിൽക്കൂടിത്തന്നെ പിൻതിരിഞ്ഞു് ആകാശമാർഗ്ഗത്തിൽക്കൂടി ലങ്കയിലേക്കു് യാത്രയായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ഇരുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അധ്യായം. 1 [ബലിരാവണസമാഗമം]

ആനന്ദംകൊണ്ടു് ബോധമററവനെപ്പോലെയാണു് രാവണനും മഹോദരനും ആർത്തുവിളിച്ചതു്. അവർ വരുണമന്ദിരത്തിൽനിന്നു് ഇറങ്ങി. ആ യുദ്ധദുർമ്മദന്മാർ അശ്മനഗരത്തെ വീണ്ടും ചുററി നടന്നു. അത്യത്ഭുതമായി വെട്ടിത്തിളങ്ങുന്ന ഒരു മനോഹരമന്ദിരം അവർ അവിടെ അടുത്തു് കണ്ടു. വൈഡൂര്യരത്നങ്ങളെക്കൊണ്ടാണു് തോരണങ്ങൾ; മുടുത്ത രത്നങ്ങൾ നാലുപാടും പതിച്ചിരിക്കുന്നു. പൊൻതൂണുകളും തിണ്ണകളും നിറയെ കാണാം. വജ്രരത്നങ്ങളോടുകൂടിയ സ്ഫടികക്കോണികളും ഒതുക്കുകളും. കനകക്കിങ്ങിണിതൊങ്ങൽ നിറച്ചുതൂക്കിയിട്ടുണ്ടു്, ഉത്തമസിംഹാസനങ്ങൾ അനേകം. ഇങ്ങിനെ അമരാവതിയിലെ ഇന്ദ്രഭവനംപോലെ പ്രശോഭിക്കുന്നതാണതു്. അത്ഭുതപ്രതാപമിയന്ന ദശഗ്രീവൻ അത്തരത്തിലുള്ള മോഹനഗൃഹം കണ്ടു് ചോദിച്ചു:—

“മേരുപർവ്വതസദൃശമായ ഈ ശാന്തമന്ദിരം ആരുടേതാണു്? പ്രഹസ്താ, അതിവേഗത്തിൽപോയി എല്ലാം അറിഞ്ഞുവരൂ.”

ആ ഉത്തമഗൃഹത്തിലേക്കു് പ്രഹസ്തൻ ചെന്നു. ദ്വാരസ്ഥലം വിജനമായിരുന്നു. ഏഴുമതില്ക്കെട്ടുകൾ പിന്നിട്ട രാക്ഷസപ്രവരൻ, അവിടെ അത്യുജ്ജ്വലപ്രകാശത്തിലുള്ള ഒരഗ്നിയേയും, അതിന്റെ മദ്ധ്യത്തിൽ ഒരാളേയും കണ്ടു. പ്രഹസ്തനെ കണ്ടപ്പോൾ ആ അത്ഭുതരൂപി ഇമ്പത്തോടെ ഉച്ചത്തിൽ ചിരിച്ചുതുടങ്ങി. സൂര്യനെപ്പോലെ ആർക്കും നോക്കുവാൻ കഴിയാത്തവനും, മനോഹരശരീരത്തോടുകൂടിയവനും, സാക്ഷാൽ മൃത്യുസദൃശനുമായ ആ ദിവ്യസ്വരൂപി, പൊന്മാലയണിഞ്ഞു് തീയിന്റെ നടുക്കൽനിന്നു ചിരിക്കുന്നതുകേട്ട പ്രഹസ്തൻ രോമാഞ്ചമണിഞ്ഞു. പെട്ടെന്നു പുറത്തേയ്ക്കു കടന്ന നിശാചരൻ രാവണസമീപത്തിൽ ചെന്നു് എല്ലാം വിശദമാക്കി.

പുഷ്പകത്തിൽനിന്നിറങ്ങിയ ദശാസ്യൻ, ആ ശ്രേഷ്ഠഭവനത്തിലേക്ക് കടക്കവാൻ തയ്യാറായി മുന്നോട്ട ചെന്നു. പെട്ടെന്ന് ഒരു രൂപം ദ്വാരം മറച്ച് മുന്നിലായി നില്ക്കുന്നു. സർവ്വലക്ഷണങ്ങളുമൊത്ത അവയവങ്ങൾ; ചന്ദ്രനെ ശിരസ്സിലണിഞ്ഞ ആ ഭയംകരനാണ് അഗ്നിമദ്ധ്യത്തിൽ നില്ക്കുന്നതു്. രാവണൻ ആ ദിവ്യസ്വരൂപത്തെ വീണ്ടും നോക്കി. വെളുത്ത മുഖം, ഉരുണ്ട കണ്ണ്, ചുകന്ന ചുണ്ട്, ഊർദ്ധ്വരോമങ്ങൾ, ഏററവും നീണ്ടതും മഹത്വമേറിയതുമായ മൂക്ക്, ശംഖുപോലെയുള്ള കഴുത്ത്, ശ്രേഷ്ഠങ്ങളായ താടിയെല്ലുകൾ, മൃദുലമായ മീശ, നിഗൂഢങ്ങളായ അസ്ഥികൾ, മനോഹരമായ ദന്തനിര, കറുത്ത തലമുടി, ഇങ്ങിനെയുള്ളൊരു രൂപമാണ് ദശകന്ധരൻ കണ്ടതു്. വലിയൊരു ഇരുമ്പുലയ്ക്കയുമേന്തി പ്രവേശനദ്വാരം നിരോധിച്ച നിൽക്കുന്നതുകണ്ട രാക്ഷസേശ്വരശരീരം പൊട്ടിത്തരിച്ചു; ഹൃദയസ്പന്ദനം ദ്രുതഗതിയിലായി; ദേഹമൊട്ടാകെ ചെറിയൊരു വിറതുടങ്ങി. ഇത്തരത്തിലുള്ള ദുർന്നിമിത്തങ്ങൾ കണ്ടപ്പോൾ പല പല ചിന്തകളും ഉണ്ടായി. എന്നാൽ അതിനിടയിൽ ആ ദിവ്യപുരുഷൻ സ്വയമായി ഇങ്ങിനെ പറഞ്ഞു:—

"ഹേ രാക്ഷസചക്രവർത്തി, എന്താണ് ആലോചിക്കുന്നതു്? സംശയിക്കാതെ പറയൂ. ഹേ വീര, നിശാചരപ്രമുഖ, യുദ്ധമാണോ സൽക്കാരമായി തരേണ്ടതു്?"

അല്പമൊന്നാലോചിച്ച് ഉത്തരക്ഷണത്തിൽ തുടന്നു:—

"അങ്ങയ്ക്ക് മഹാബലിയോടാണോ എതിരാടേണ്ടതു്? അതോ എന്നോടോ?"

ദ്വാരപാലകരൂപത്തിൽ നിൽക്കുന്ന ആ അത്ഭുതപുരുഷൻെറ ചോദ്യംകേട്ട രാവണൻ വീണ്ടും രോമാഞ്ചമയിർകൊണ്ടു. എന്നാലും ധൈര്യം സംഭരിച്ച് ചോദിച്ചു:—

"വക്താക്കളിൽ നിസ്തുല്യനായവനേ, ഈ ശ്രേഷ്ഠമന്ദിരത്തിൽ താമസിക്കുന്നവനാരാണു്? അങ്ങ് ഉദ്ദേശിക്കുന്നതുപോലെത്തന്നെ ആ ആളോടുകൂടി ഞാൻ യുദ്ധം ചെയ്യാം."

ആ പുരുഷോത്തമൻ മറുപടി പറഞ്ഞു.

"ഇവിടെ വസിക്കുന്നതു് അസുരേശ്വരനാണ്. പരമോദാരനും, മഹാശൂരനും, സത്യപരാക്രമനും, ഏററവും വീരനും, അനേകഗുണങ്ങളൊത്തവനുമായ അദ്ദേഹം, പാശമേന്തിയ മൃത്യുതുല്യനാകുന്നു. ബാലാദിത്യൻപോലെ

തേജസ്സിയന്നവൻ-ഏതുഗ്രയുദ്ധത്തിലും ഒരിക്കലും പിന്മടങ്ങാത്തവൻ-അമർഷി യായാൽ ഏതൊരാൾക്കും ജയിക്കുവാൻ സാധിക്കാത്തവൻ-ഗുണങ്ങളുടെ മഹാ സാഗരം-മഹാബലി എന്ന അന്വത്ഥനാമമുള്ളവൻ-മഹാസത്വസമ്പന്നൻ-കാ ലത്തിന്നു് അനുസരിക്കുന്നവൻ-സത്യവാക്കുകൾ മാത്രം പറയുന്നവൻ-സൌമ്യ ദർശനൻ-സർവ്വഗുണങ്ങളും ഒത്തുചേർന്നവൻ-സ്വാദ്ധ്യായാദികളിൽ നിഷ്ക്കർഷ യുള്ള ശൂരൻ-സിംഹനാദം മുഴക്കുന്നവൻ-സർവ്വത്രയെത്തുന്നവൻ-സദാസ്വയം ജ്വലിക്കുന്നവൻ-വൈരികൾക്കു് താപമേകുന്നവൻ-സ്വർഗ്ഗവാസികൾ, ഭൂത സമൂഹങ്ങൾ, വിഹങ്ഗങ്ങൾ, ഉരഗങ്ങൾ എന്നിവ ഒന്നിച്ചു ചേർന്നാൽക്കൂടി ഭയം എന്തെന്നു് അറിയാത്തവൻ-ഇങ്ങിനെയുള്ള മഹാ പുരുഷനോടാണോ പോ രാടുവാൻ ആഗ്രഹം? എങ്കിൽ അകത്തേക്കു ചെന്നാലും. അമേയബലവാ നായ ദശഗ്രീവ, മഹാബലിയോടുകൂടിവേണം യുദ്ധമെങ്കിൽ ഒട്ടുംതന്നെ അമാ ന്തിക്കേണ്ട."

ഈ വാക്കുകൾകേട്ട ദശാസ്യൻ ആ അത്യുത്തമാലയത്തിന്റെ അകത്തേക്കു് കടന്നു. മഹാബലി ഇരിക്കുന്ന സ്ഥലത്തെത്തി. അഗ്നിതുല്യതേജസ്സാന്നു് മദ്ധ്യാഹ്നസൂര്യനെപ്പോലെ ദുഷ്പ്രേക്ഷ്യനായിരിക്കുന്ന ദാനവോത്തമൻ ചിരി ച്ചതു കേട്ട രാവണൻ സശ്രദ്ധം നോക്കി. വിശ്വരൂപനായിരിക്കുന്ന മഹാബ ലി, രാത്രിഞ്ചരനെ പിടിച്ചു് മടിയിലിരുത്തി ഇങ്ങിനെ പറഞ്ഞു:—

"ഹേ ദശഗ്രീവ, നിനക്കു ഞാൻ ചെയ്തുതരേണ്ട ഇഷ്ടമെന്താണു്? എന്തു് ഉദ്ദേശത്തിലാണു് നീ വന്നതു്? മഹാ ബാഹുവായ നിശാചരേന്ദ്ര, പറയു."

മഹാബലിയുടെ ചോദ്യം കേട്ട രാവണൻ മറുപടിയോതി:—

"മഹോദയനായ അവിടുത്തെ വിഷ്ണു ബന്ധിച്ചു എന്നു് ഞാൻ കേട്ടി ട്ടുണ്ടു്. ആ ബന്ധനത്തെ വേർപ്പെടുത്തുവാൻ ഈ ഞാൻ മതി തീച്ച്."

ലങ്കേശ്വരന്റെ വാക്കുകൾ കേട്ട മഹാബലി ചിരിച്ചുകൊണ്ടു് പറഞ്ഞു:—

"ഹേ രാവണ, നീ ചോദിക്കുന്നവനെപ്പറ്റി ഞാൻ പറയാം. കേൾക്കു. ഇതാ പടിക്കൽ ശ്യാമളവൎണ്ണനാന്നൊരു പുരുഷൻ നില്ക്കുന്നില്ലെ? ആ മഹാത്മാ വു്, അതുല്യരായിരുന്ന ദൈത്യന്മാരേയും, അത്യൂൎജ്ജിതന്മാരേയും, പണ്ടും അതി ന്നുമുമ്പും കീഴൊതുക്കിയവനാണു്. കാലത്തെ ലംഘിക്കുവാൻ ഏതൊരാൾ

ക്കാണ് സാധിക്കുക? എന്നേയും ആ ഉത്തമൻ ബന്ധിച്ചു. ഏതു ലോകത്തിലുള്ള ഏതൊരാൾക്കും അദ്ദേഹത്തെ വഞ്ചിക്കുവാൻ ശേഷിയില്ല. പടിയ്ക്കൽ നിൽക്കുന്ന ആ ദിവ്യപുരുഷൻ, സർവ്വഭൂതക്ഷയകരനാണ്. ചെയ്യുന്നവനും, ചെയ്യിക്കുന്നവനും, ലോകവിധാതാവും ഈശ്വരനുമായിട്ടുള്ളതു് മററാരുമല്ല. ഭൂതവർത്തമാന ഭാവികാലങ്ങളുടെ നാഥനായ അവിടുത്തെ അറിയുവാനുള്ള കെൽപ്പ് നിനക്കോ എനിക്കോ ഇല്ല. സകല ജീവാപഹാരകനായ അവിടുന്ന്, കാലവും, തദ്ധർമ്മമായ കലിയുമായി പ്രശോഭിക്കുന്നു. മൂന്നുലോകങ്ങളേയും ഒടുക്കുന്ന ദേവദേവൻ അതേപോലെ വീണ്ടും സൃഷ്ടിക്കയും ചെയ്യുന്നു. ചരാചരങ്ങളോടുകൂടിയ ജഗത്തിനെ മുഴുവൻ, നിശ്ശേഷം സംഹരിയ്ക്കും; ആദിയും അന്തവും ആക്കും മനസ്സിലാക്കാൻ സാധിക്കാത്ത ആ മഹേശ്വരൻ വീണ്ടും അതുപോലെ എല്ലാം സൃഷ്ടിക്കും. ആ പുരുഷോത്തമനാണ് കരണവും, കർത്താവുമായിട്ടുള്ളതു്. ഹേ നിശാചരപ്രമുഖ, യജ്ഞവും, ദാനവും, ഹോമവും ആ സകലലോകേശിതാവാണ്. സൃഷ്ടിക്കുന്നവനും രക്ഷിക്കുന്നവനും മററാരുമല്ല. ലോകത്രയത്തിൽ ഇത്രയും അത്യത്ഭുതമായൊരു ദേവതയില്ല. ഹേ പൌലസ്ത്യ, പണ്ടു :പണ്ടുള്ള കൂട്ടരും, നീയും ഞാനും വെറും പശുക്കളാണ് ആ അമേയന്നു്. ഏവക്കും നേതാവായ അവിടുന്ന്, മാടുകളെ കയറിട്ടുകൊണ്ടുപോകുന്നതുപോലെയാണ് നമ്മെ നയിക്കുന്നതു്.

വൃത്രൻ-ദനു-ശുകൻ-ശംഭു-നിശംഭു-ദംഭു-കാലനേമി-പ്രഹ്ളാദൻ-വിരോചനപുത്രനായ ബലി-താരകൻ-കാലകേയന്മാർ-മുചുകുന്ദൻ-വിവദ്ധനൻ-ഹിരണ്യാക്ഷൻ-മധു-കൈടഭൻ-ധൂമൻ - ശംബരൻ - യമളൻ-അജ്ജുനൻ-കംസൻ-മധുകൈടഭന്മാർ; മുതലായവരെല്ലാം സ്വയം ജ്വലിക്കുന്നവരും, മാററാക്ക് ചൂടേകുന്നവരും, എന്നാൽ വീശി ക്ഷീണം തീക്കുന്നവരും, വർഷം പൊഴിയ്ക്കുന്നവരുമാണ്. കഠിനതപസ്വികളും ആയിരം യാഗങ്ങൾ ചെയ്തിട്ടുള്ളവരുമാണ്. എല്ലാവരും യോഗധർമ്മികൾ; മഹാത്മക്കൾ; ഐശ്വര്യം സംഭരിച്ച അവർ മഹത്തരങ്ങളായ ഭോഗങ്ങളെല്ലാം നേടി. വേദാദ്ധ്യയനം നടത്തിയ അവർ, യജിക്കുകയും, ദാനം ചെയ്യുകയും, പ്രജകളെ മുഴുവൻ നന്നായി രക്ഷിയ്ക്കുകയും ചെയ്തു. സ്വപക്ഷത്തിലുള്ളവക്ക് എല്ലാവിധ രക്ഷകളും നൽകുന്ന അവർ, ശത്രുവിൻെറ പക്ഷിലുള്ളവരെ കഠിനമായി ഉപദ്രവിക്കുകയും ചെയ്തിരുന്നു. യുദ്ധങ്ങളിൽ അവരോടു് എതിരിടത്തക്ക കെൽപ്പ് ഒരുവക്കും ഉണ്ടായിരുന്നില്ല. അത്ര മാത്രം ശൂരന്മാരും, സർവ്വ ശസ്ത്രാസ്ത്രപാരംഗതന്മാരും, സർവ്വ വിദ്യാവിശദന്മാരും, തോററു് പിന്മടങ്ങാത്തവരുമായ ആ മഹാത്മാക്കൾ, അഭിജാതകുലജാതന്മാരുമാ

യിരുന്നു. ദേവരാജ്യംകൂടി അവർ കലക്കി. സുരഗണങ്ങളെ അനേകപ്രാവശ്യം വിജയിച്ചു. സ്വപക്ഷീയരായ വാനോരെക്കൂടി രക്ഷിക്കുവാൻ കരുത്തുള്ള അവർ, ബാലാദിത്യതേജസ്സാന്ദ്രരാണ്. എന്നാൽ ഭോഗാസക്തിയിൽ മുഴുകി മദം വന്നു തുടങ്ങി.

സംപൂജ്യരായ വാനോരെ അക്രമിച്ചാൽ, അവരെ കാത്തുരക്ഷിക്കുന്നവനും, സർവ്വലോകവ്യാപിയുമായ മഹാവിഷ്ണു—ഭഗവാൻ വൈകുണ്ഠവാസി—ഉപായ പൂർവ്വം അറുതിവരുത്തുകയും ചെയ്യും. ഉപദ്രവമേകുന്ന സന്ദർഭങ്ങളിൽ ഈ അമേയൻ പ്രത്യക്ഷനായി വരും. അപായം വരുത്തുകയും പതിവാണ്. വീണ്ടും ആത്മാവിനാൽ ആത്മാവിൽ ലയിച്ച് വാഴുകയും ചെയ്യും. കാമരൂപധാരിയായ ഈ ഭഗവാൻ—മഹാത്മാവായ ബലശാലി—ദാനവേന്ദ്രന്മാരെ മുഴുവൻ ഇങ്ങിനെയാണ് മുടിക്കുന്നത്. കാലപ്രചോദിതരായ ആ പരാക്രമികൾ, അടക്കളത്തിൽ ഏവർക്കും ദുർജ്ജയരാണെങ്കിലും ശ്രീഭഗവാൻെറ മുന്നിൽ ഉണക്കപ്പുല്ലുകളാണ്.''

മഹാബലി അല്പസമയം മൌനമായിരുന്ന്, ചിന്തിച്ചുകൊണ്ട് രാക്ഷസേശ്വരനോട് തുടർന്നു:—

''ഹേ വീരനായ രാവണ, എരിയുന്ന അഗ്നിയെപ്പോലെ ഇതാ ഒരു ചക്രം കിടക്കുന്നത് കാണുന്നില്ലെ? ഇതെടുത്തുകൊണ്ട് എൻെറ അടുത്തേക്കു വരൂ. മഹാബലശാലിയായ നിന്നോട് അതിനുശേഷം, അനശ്വരമായ മുക്തിമാർഗ്ഗത്തെപ്പററി ഞാൻ പറഞ്ഞുതരാം. ഒട്ടും താമസിക്കാതെ കൊണ്ടുവരൂ.''

ചിരിച്ചുകൊണ്ട് ദശാസ്യൻ എഴുന്നേററു. ചക്രാകാരമായ വൻദിവ്യകുണ്ഡലമിരിക്കുന്ന സ്ഥലത്തേക്ക് ആ മഹാശക്തൻ ചെന്നു. ഹേ രഘുരാമ, ബലഗർവ്വിതനായ രാവണൻ വെറും നേരമ്പോക്കുമട്ടിൽ അതൊന്ന് പറിച്ചെടുക്കുവാൻ നോക്കി. എന്നാൽ ത്രിലോക ജേതാവായ അരക്കർകോന്ന് അതൊന്ന് അനക്കുവാൻകൂടി കഴിഞ്ഞില്ല. ലജ്ജാവനതമുഖനായ രാവണൻ മുഴുവൻ ശക്തിയും പ്രയോഗിച്ചു. കൈലാസപർവ്വതമെടുത്ത് പന്താടിയ പൌലസ്ത്യൻ ആ ദിവ്യകുണ്ഡലം അല്പമൊന്ന് ഉയർത്തിയപ്പോഴേക്കും അവശനായി അവനിയിൽ പതിച്ചു. വേരററ മരംപോലെ ചെന്നിണം വാർന്നുകിടക്കുന്ന ലങ്കാധിപനെ കണ്ടപ്പോൾ, പുഷ്പകവിമാനത്തിലിരിക്കുന്ന സചിവന്മാർ 'അയ്യയ്യോ' എന്നു് വിലപിക്കുവാൻ തുടങ്ങി. അല്പസമയം കഴിഞ്ഞു. ബോധം കിട്ടിയ രാക്ഷസേന്ദ്രൻ നാണംകൊണ്ട് തലതാഴ്ത്തിനിന്നു. മന്ദഹാസത്തോടെ മഹാബലി:—

“ഹേ നക്തഞ്ചരേന്ദ്ര, വരൂ. എന്റെ വാക്കുകൾ കേൾക്കൂ. ഹേ വീര, നീ സ്വല്പം ഉയർത്തിയ ഈ രത്നകുണ്ഡലം, എന്റെ പൂർവ്വികൻ കാതിൽ അണിഞ്ഞിരുന്നതാണ്. സശ്രദ്ധം ഇതിനെ നോക്കൂ. ഈ കർണ്ണാഭരണം ഇവിടെ വീണു; മറേറതു് പർവ്വതപ്രാന്തത്തിലാണ്‌ പതിച്ചതു്. യുദ്ധമദ്ധ്യത്തിൽ കിരീടം, വേദിയ്ക്കരികിൽ ഭൂമിയിൽ കിടക്കുന്നുണ്ടു്. എന്റെ പൂർവ്വപിതാമഹനായ ഹിരണ്യകശിപുവിന്റെയാണ്‌ ഇവയെല്ലാം. അദ്ദേഹത്തെ അവസാനിപ്പിക്കുവാൻ അന്തകനില്ല; ഒരു തരത്തിലുള്ള മരണമോ രോഗമോ ഇല്ല; നിഗ്രഹിക്കത്തക്കശക്തിയുള്ളവർ ബ്രഹ്മസൃഷ്ടിയിൽ ആരുമില്ല. പകലും രാത്രിയും രണ്ടു സന്ധ്യകളിലും അദ്ദേഹത്തിന്നു് മരണമില്ല. ആർദ്രമായതു്, ശുഷ്ക്കമായതു്, ഇവകൊണ്ടും നശിപ്പിക്കാൻ സാധിക്കില്ല. ഏതൊരു ശസ്ത്രവും അസ്ത്രവുംകൊണ്ടു് മൃതനാവുകയില്ല. ഹേ രാക്ഷസപ്രമുഖ, അതിദാരുണമായൊരു വാദമാണ്‌ പുത്രൻ പ്രഹ്ളാദനോടുകൂടിയുണ്ടായതു്. ആ വാദമദ്ധ്യത്തിലാണ്‌, ലോകഭയങ്കരനായ ധീരൻ—സർവ്വലോകനിയന്താവായ ഭഗവാൻ പരമാത്മാവു്—മഹാത്മാവായ പ്രഹ്ളാദനുവേണ്ടി നരസിംഹരൂപത്തിൽ പിറന്നതു്. ആരൌദ്രനോട്ടം തട്ടിയ സ്ഥലമെല്ലാം ക്ഷോഭിച്ചു. വെറും കൈകളെക്കൊണ്ടു് ഹിരണ്യകശിപുവിനെ പിടിച്ചു് നഖങ്ങളാൽ മാറിടം പിളർത്ത് നിഗ്രഹിച്ചു. നിരഞ്ജനനായ ആ വാസുദേവനാണ്‌ പടിക്കൽ നില്ക്കുന്നതു്. ദേവാധിദേവനായ അവിടുത്തെ തത്വം ഞാൻ പറഞ്ഞു തരാം. ശ്രദ്ധയുണ്ടെങ്കിൽ ശരിക്കു് കേട്ടു മനസ്സിലാക്കൂ.

ആയിരമായിരം അമരേന്ദ്രന്മാർ, കോടി കോടി ദേവന്മാർ, സംഖ്യകൊണ്ടു് കണക്കാക്കുവാൻ സാധിക്കാത്തത്ര സപ്തർഷികൾ, ഇവരെയെല്ലാം എണ്ണമററ സഹസ്രാബ്ദങ്ങളിൽ കീഴൊതുക്കി നിർത്തിയ പരംപൊരുളാണ്‌ പടിക്കൽ ഇരുന്നരുളുന്നവൻ.”

മഹാബലിയുടെ വിവരണം കേട്ടപ്പോൾ പെട്ടെന്നു് രാവണൻ ചോദിച്ചു:—

“പ്രഭോ, പ്രേതാധിപനെ മൃത്യുവിനോടുകൂടി ഞാൻ കണ്ടു. ഊർദ്ധ്വരോമങ്ങളോടുകൂടി, പാശമേന്തി ജ്വലിക്കുന്ന ഭീഷണനെന്റെ ദേഹരോമങ്ങൾ തേളുകളും സർപ്പങ്ങളുമാണ്. ദംഷ്ട്രകൊണ്ടു് ഭയങ്കരമായ ആ വക്ത്രം വിദ്യുത്തായി പ്രകാശിക്കും. സകലജീവലോകഭയങ്കരനായ യമൻ, മദ്ധ്യാഹ്നസൂര്യനെപ്പോലെ ഒരുവനും നോക്കുവാൻ സാധിക്കാത്തവനും, ചെന്തീപോലെ ;ജുടുജുടുത്ത നേത്ര

ങ്ങളോടുകൂടിയവനും, അതിശീഘ്രഗാമിയും, പോരിൽ പിന്മാറാത്തവനും, പാപി വർഗ്ഗങ്ങളെ മുഴുവൻ നിഗ്രഹിക്കുന്നവനുമാണല്ലോ. ആ അന്തകൻകൂടി എന്നോടു പൊരുതി തോററുപോയി. ഭയമോ ദുഃഖമോ അല്പംപോലും ആ സന്ദർഭത്തിൽ എനിക്കു് ഉണ്ടായിട്ടില്ല. അവിടുന്നു് പറഞ്ഞവനെ ഞാൻ അറിയുന്നില്ല. അതുകൊണ്ടു്, അവനെപ്പററി ഒന്നുകൂടി വിശദമാക്കി പറയൂ.''

വിരോചനസൂനുവായ മഹാബലി തുടൻ്നു:—

''ഹേ രാവണ, ഈ മൂന്നുലോകങ്ങളേയും സൃഷ്ടിക്കുന്ന മഹാപ്രഭു ഹരിനാരായണനാണു് ഈ ദേവൻ. അവസാനമില്ലാത്തവൻ, കപിലൻ, നരസിംഹം, മഹാദ്യുതിയെഴുന്ന മഹാവിഷ്ണു, എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന തേജസ്സു്, സർവ്വരാലും വാഴ്ത്തപ്പെടുന്ന പരംപ്രകാശം, ഏതൊരു ജീവികും ഭയമേകുന്ന പാശധാരി, പന്ത്രണ്ടു സൂര്യന്മാർ ഒന്നിച്ചു് ഉദിക്കുമ്പോഠം ഉള്ള ശോഭയാന്നവൻ, പുരാണനായ പുരുഷോത്തമൻ, കരിങ്കാർ നിറമാന്നവൻ, സുരന്മാരിൽവെച്ചു് ഉത്തമോത്തമൻ, അമരനാഥനാഥൻ, ജ്വാലാമാലസ്വരൂപി, മഹാബാഹുവായ യോഗീശ്വരൻ, ഭക്തജനപ്രിയൻ, ലോകങ്ങളെ മുഴുവൻ സൃഷ്ടിക്കുന്നവൻ, ചരാചരങ്ങറംക്കു് താങ്ങും തണലുമായിട്ടുള്ളവൻ, എല്ലാററിനേയും സംഹരിക്കുന്ന മഹാബലവാൻ, യജ്ഞവും യാജ്യവുമായി തിളങ്ങുന്നവൻ, ദിവ്യദിവ്യമായ ചക്രായുധത്തെ ധരിക്കുന്ന ഹരി, സർവ്വദേവസ്വരൂപൻ, സർവ്വഭൂതസ്വരൂപൻ, സർവ്വലോകസ്വരൂപൻ, സർവ്വവിജ്ഞാനസ്വരൂപൻ, സർവ്വരൂപവുമിയന്ന മഹാസ്വരൂപി, ബലങ്ങളുടെ ദേവനായ മഹാഭുജൻ, വീരചക്ഷുസ്സുള്ള വീരമഹാത്മാവു്, അനശ്വരനായ ത്രൈലോക്യഗുരു, ഇങ്ങിനെയെല്ലാമാണു് മോക്ഷാർത്ഥികളായ യോഗീശ്വരന്മാർ അവിടുത്തെപ്പററി പറയുന്നതു്. വിശ്വവ്യാപിയായി അരൂപിയായിരിക്കുന്ന പുരുഷോത്തമനെ അറിയുന്നവനിൽ ഒരു തരത്തിലുള്ള പാപവും എശുകയില്ല. സ്മരണം, സ്തുതി, യജ്ഞം എന്നിവയാൽ സന്തുഷ്ടനാകുന്ന കാരുണ്യവാരിധി ആവശ്യമുള്ള സർവ്വവും സദയം നല്കും.''

മഹാബലിയുടെ ഇത്തരത്തിലുള്ള വാക്കുകഠം രാവണനെ ക്രുദ്ധനാക്കി. കണ്ണുകഠം ചുകന്നു. മഹാശക്തനായ രക്ഷോനാഥൻ ദിവ്യാസ്ത്രവുമേന്തി പുറപ്പെട്ടു. ആ ഘോരാകാരൻെറ വരവു കണ്ടു ഗദാധാരി–മഹാപ്രഭുവായ ഹരിഭഗവാൻ–ബ്രഹ്മാണ്ഡത്തിലുള്ള സർവ്വലോകങ്ങളേയും ധരിച്ചുകൊണ്ടിരിക്കുന്ന ആദ്യന്തവിഹീനൻ–''ഈ മഹാപാപിയെ ഞാനിപ്പോഠം നിഗ്രഹിക്കുന്നില്ല.''

എന്നിങ്ങനെ വിധാതാവിൻെറ പ്രീയത്തിന്നുവേണ്ടി നിശ്ചയിച്ചു. ഹേ രാമ, അതോടുകൂടി ആ പുരുഷോത്തമനെ നിശാചരവരന്നു് കാണുവാൻ സാധി ച്ചില്ല.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഒന്നാം സർഗ്ഗം അവസാനിച്ചു.

---

## രണ്ടാം സർഗ്ഗം. [സൂര്യവിജയം] അധികപാഠം.

ദശകന്ധരൻ ബലിഭവനത്തിൽനിന്നു് പോന്നു. അല്പം ചിന്തിച്ചുനിന്നു്, നേരെ സൂര്യലോകത്തിലേക്കു് യാത്രതിരിച്ചു. മനോഹരശ്രീയാന്ന മേരുശൃംഗ ത്തിൽ ആ രാത്രി വസിച്ചു്, പ്രഭാതത്തിൽ വിമാനത്തിൽ കയറി മനോവായുക്ക ളുടെ വേഗമാന്നതും, സൂര്യാശ്വതുല്യമായതുമായ പുഷ്പകം ഉയന്നു. സകലതേ ജോനിധിയായി, ശുഭാംഗനായി, പൊന്നിൻകേയൂരങ്ങളണിഞ്ഞു്, ചെമ്പട്ടുട യാട ധരിച്ചു്, രണഖചിതകുണ്ഡലങ്ങളാൽ മിന്നിത്തിളങ്ങുന്ന വക്ത്റത്തോടെ, പതക്കം അങ്ഗദം രക്തവർണ്ണമാല്യങ്ങൾ, രക്തചന്ദനം എന്നിവയാൽ ജാജ്വ ല്യമാനശരീരനായി, ആയിരം രശ്മിജാലങ്ങളെ പ്രസരിപ്പിക്കുന്ന ആദിദേവൻ– സപ്താശ്വവാഹനനായ വിഭു–ആദി, മദ്ധ്യം, അന്തം എന്നിവയില്ലാത്തവൻ–ഉല കത്തിലെ സർവ്വകമ്മങ്ങളുടേയും സാക്ഷിയായ ഈശ്വരൻ–ദേവവര്യനായ ആദി ത്യൻ–രാവണൻെറ അക്ഷികൾക്കു് മുന്നിൽ സവ്യക്തനായി. സൂര്യതേജസ്സു കൊണ്ടു് അത്യധികം വിഷമിക്കുന്ന പ്രഹസ്തനോടു് ലങ്കേശ്വരൻ കല്പിച്ചു:—

“ഹേ അമാത്യശ്രേഷ്ഠാ, തേജോരശ്മികളോടുകൂടിയവനും, ശ്രേഷ്ഠനുമായ മാർത്താണ്ഡനോടു് എൻെറ സന്ദേശശാസനത്തെ നേരിട്ടു് വേഗത്തിൽ അറി യിക്കൂ:—

“രാവണനിതായുദ്ധസന്നദ്ധനായി വന്നിരിക്കുന്നു. ഒന്നുകിൽ അടരിന്നു് ഒരുങ്ങുക; അല്ലെങ്കിൽ തോററതായി സമ്മതിക്കുക. രണ്ടിലൊന്നു് ഉടനെ ചെയ്യണം.”

സചിവമുഖ്യൻ രാജാജ്ഞയനുസരിച്ചു് അക്കൻെറ അടുത്തേക്കു് ചെന്നു. പിങ്ഗളൻദണ്ഡി എന്നുപേരുള്ള ദ്വാരപാലകന്മാരാണു് ഭാസ്കരദേവന്നു്.

പ്രഹസ്തൻ അവരോട് ദശാസ്യന്റെ തീർപ്പ് പറഞ്ഞു് മൌനമായി നിന്നു. സൂര്യതേജസ്സുകൊണ്ടു് രാക്ഷസേന്ദ്രാമാത്യൻ ചുട്ടെരിയുവാൻ തുടങ്ങി.

ദണ്ഡി എന്ന ദ്വാരപാലകൻ പ്രഭു സമീപത്തിൽചെന്നു് തലകുനിച്ചു വണങ്ങി നക്തഞ്ചരേന്ദ്രനിർദ്ദേശം അറിയിച്ചു. ആ വർത്തമാനംകേട്ടു് അല്പമൊന്നാലോചിച്ചു് ആദിത്യൻ ദണ്ഡിയോടു് പറഞ്ഞു:—

"ദണ്ഡീ, നീ അവന്റെ അടുത്തേക്കു പോക. ഒന്നുകിൽ അവനെ ജയിക്കു. അല്ലെങ്കിൽ തോററതായി പറയൂ. നിനക്കു് എന്താണോ തോന്നുന്നതു് അതു് പറയാം. എനിക്കു നില്ക്കുവാൻ സമയമില്ല."

മഹാത്മാവായ ഭാസ്കരൻ യാത്ര തുടൻ കഴിഞ്ഞു. രാവണ സമീപത്തിലെത്തിയ ദണ്ഡി, ആദിത്യൻ അരുളിച്ചെയ്കതെല്ലാം ഉണർത്തി. മഹാനുഭാവനായ ദണ്ഡിയുടെ വാക്കുകൾ കേട്ട ദശവദനൻ, കർമ്മസാക്ഷിയായ ഭഗവാനെ വിജയിച്ചതായി ഉൽഘോഷിച്ചുകൊണ്ടു് പിന്മാറി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മൂന്നാം സർഗ്ഗം. (രാവണമാന്ധാതൃസമാഗമം) അധികപാഠം.

ഇനി ആരെയാണു് വിജയിക്കാനുള്ളതു്? മഹാമേരുശൃംഗത്തിൽ അന്നത്തെ രാത്രിയിൽ തങ്ങുന്ന അരക്കർകോൻ ചിന്തിച്ചു. ചന്ദ്രലോകത്തിലേക്കാണു് അസുരേന്ദ്രൻ യാത്ര തുടൻതു്. ദിവ്യമാല്യങ്ങൾ, ലേപനങ്ങൾ എന്നിവയണിഞ്ഞു്, അനേകം അപ്സരസ്ത്രീരത്നങ്ങളോടുകൂടി തേരിൽപ്പോകുന്ന ഒരുവനെ മാർഗ്ഗമദ്ധ്യത്തിൽ ദശാസ്യൻ കണ്ടു. ക്രീഡാദികൾകൊണ്ടു് തളൻ ആ ദിവ്യപുരുഷനെ കമനീയാംഗികളായ അപ്സരസ്ത്രീകൾ ചുംബനാദികളാലാണു് ഉണത്തുന്നതു്. അതെല്ലാം കണ്ട രാവണനു് വളരെ കൌതുകം തോന്നി. ഋഷീന്ദ്രന്മാരിൽ അഗ്രഗണ്യനായ പർവ്വതനെ വഴിക്കുവെച്ചു കണ്ട ലങ്കാധിപൻ:—

"ദേവർഷിവര്യനായ പർവ്വതാ, സ്വാഗതം. വേണ്ട സമയത്താണു് അങ്ങു വന്നുചേൻതു്. ആരാണു് ഈ പോകുന്നതു്? അപ്സരസ്ത്രീകളിൽ ശ്രേഷ്ഠകൾ ചുററിലുമുണ്ടു്. ലജ്ജയെന്നൊന്നു് കാണുന്നേയില്ല. നിർഭയനുമാണു്.

ചോദ്യങ്ങൾകേട്ട ദേവർഷി പർവ്വതൻ മറുപടിയായി:—

"ഉണ്ണീ, മഹാബുദ്ധിമാനായ രാവണാ, സത്യാവസ്ഥ പറയുന്നതുകേൾക്ക. ദേവദേവനായ വിരിഞ്ചനെ ഏററവും സന്തുഷ്ടനാക്കിയ ഇദ്ദേഹം, എല്ലാലോകങ്ങളേയും ജയിച്ച് മുക്തിയുടെ ഉൽകൃഷ്ടസ്ഥാനത്തിലേക്ക് സസുഖംപോവുകയാണ്. അങ്ങയെപ്പോലെ, ഉഗ്രതപസ്സുകൊണ്ട് ലോകങ്ങളെ മുഴുവൻ ജയിച്ച്, സോമരസം സേവിച്ച ഈ പുണ്യശാലിപോവുകയാണ്. രാക്ഷസവ്യാഘ്രനായ അങ്ങ് ശൂരനും സത്യപരാക്രമിയുമാണല്ലോ. ഉത്തമധർമ്മങ്ങൾതന്നെ സ്വരൂപമെടുത്തവരാണ് ഇവർ. അങ്ങയെപ്പോലുള്ള ഊർജ്ജിതന്മാർ, ഇത്തരത്തിലുള്ള ധർമ്മശീലരിൽ കോപിക്കുക പതിവില്ല."

പർവ്വതർഷിയുടെ മൃദുഭാഷണം രാവണനെ ശാന്തനാക്കി. ഉടനെ മറെറാരു ദിവ്യരഥം വരുന്നതുകണ്ടു. ഓജസ്സുകൊണ്ട് മിന്നിത്തിളങ്ങുന്ന ഒരു മഹാകായൻ കൊട്ടിലും പാട്ടിലും ആനന്ദിച്ചുകൊണ്ട് അതിലിരിക്കുന്നു. അത്ഭുതപരതന്ത്രനായ അരക്കർകോൻ വീണ്ടും ചോദിച്ചു:—

"ദേവർഷിപ്രമുഖ, മനംകവരത്തക്ക വിധത്തിൽ ആടിപ്പാടുന്ന കിന്നരന്മാരാൽ ആവൃതനായ ഈ മഹാതേജസ്വി എങ്ങോട്ടാണ് പോകുന്നത്?"

മുനിസത്തമൻ മന്ദഹാസത്തോടെ അരുളിച്ചെയ്തു:—

"നിശാചരേന്ദ്ര, മഹാശൂരനായ ഇവൻ ഒരിക്കൽപോലും അടർക്കളത്തിൽ നിന്നു് പിന്തിരിയാത്തവനാണ്. ഘോരയുദ്ധത്തിൽ ശത്രുക്കളാൽ മർദ്ദനമേററു ഉഗ്രരണങ്ങളിൽ വിജയംവരിക്കാറുള്ള ഇവൻ സ്വാമിയ്ക്കായി ജീവൻ വെടിഞ്ഞു. അതുല്യസൈന്യങ്ങളോടുകൂടിയ അനേകവീരന്മാരെ നിഗ്രഹിച്ച ഈ വീരൻ പോരിൽ വീരമൃത്യുവടഞ്ഞു. എല്ലാ ലോകത്തിന്നും, ഇന്ദ്രനുകൂടിയും അതിഥിയാണ് ഇദ്ദേഹം. ഈ നരവര്യനെ ശീതനൃത്താദികളാൽ പരിസേവിക്കുകയാണ് അവർ.

പെട്ടെന്നു് രാവണൻ ചോദിച്ചു:—

അമേയപ്രഭയാന്നുകൊണ്ട് പോകുന്ന ഇവൻ ആരാണ്?"

എല്ലാമറിയുന്നവനാണ് പർവ്വതദേവർഷി; എന്നാൽ അതിസാമർത്ഥ്യത്തോടുകൂടി മറുപടിയായി:—

"ഹേ രാജേന്ദ്ര, കനകനിർമ്മിതമായ ഈ ദിവ്യവാഹനത്തിൽ, മഴവമ്പിളി തുല്യവദനത്തോടുകൂടിയ ഇദ്ദേഹം, സ്വർണ്ണദാനം അനേകം ചെയ്തതിനാൽ വിചിത്രാഭരണവസ്ത്രങ്ങൾ ധരിച്ച് വായുവേഗമാന്ന യാനപാത്രത്തിൽ, അത്യുജ്വലകാന്തിയോടെപോകുന്നു."

മാമുനീന്ദ്രന്റെ വാക്കുകൾ കേട്ട ദശാസ്യൻ പിന്നേയും ചോദിച്ചു:—

"ഋഷിസത്തമ, ഈ പോകുന്ന നൃപന്മാരെപ്പററി പറയൂ. എന്റെ അച്ഛനെപ്പോലെയുള്ളവനാണ് അവിടുന്ന്. ഇവരിൽ ആരോടു യാചിച്ചാലാണ് എനിക്ക് പോർ വിരുന്ന് കിട്ടുക? ധർമ്മജ്ഞനായ അങ്ങ് വേഗത്തിൽ പറഞ്ഞു തരണം."

ദേവർഷിപ്രമുഖൻ ദശാസ്യനോട് മറുപടിതുടർന്നു:—

"മഹാരാജാവേ, ഈ പോകുന്ന മന്നവന്മാർ പോരിനെയല്ല, വിണ്ണിനെയാണ് ആഗ്രഹിക്കുന്നത്. എന്നാൽ അങ്ങയുടെ ആഗ്രഹത്തിന്നനുസരിച്ച ആളെ ഞാൻ പറഞ്ഞുതരാം. ഏഴുദ്വീപുകളുടേയും അധിനായകനായി, അതിതേജസ്സാന്ന ഒരു രാജർഷിയുണ്ട്. വിചിത്രവസ്ത്രാഭരണാദികളാൽ വിളങ്ങുന്ന അദ്ദേഹം അനശ്വരയശസ്സാർജ്ജിച്ച മാന്ധാതാവാണ്. ആ രാജർഷിപ്രമുഖൻ അങ്ങേക്ക് അടരാകുന്ന ഭിക്ഷ തരാതിരിക്കുകയില്ല."

അത്യുത്സാഹത്തോടെ പൌലസ്ത്യനന്ദനൻ ധൃതിപ്പെട്ടു: —

"ആ രാജാവ് എവിടെയാണ് ഇരിക്കുന്നത്? ആ നരർഷഭനുള്ള സ്ഥലത്തേക്ക് ഞാൻ പൊയ്ക്കൊള്ളാം."

രാവണന്റെ ജാഗ്രത കണ്ട ദേവർഷി അരുളിച്ചെയ്തു:—

"ഉണ്ണീ, യവനാശ്വന്റെ ആത്മജനാണ്, നൃപോത്തമനായ മാന്ധാതാവ്. സാഗരാന്തങ്ങളായ ഏഴുദ്വീപുകളേയും ജയിച്ച ആ മഹാനുഭാവൻ ഇപ്പോൾ സ്വർഗ്ഗത്തിലേക്കുപോകും."

അധികതാമസമെന്യെ, നൃപേന്ദ്രമുഖ്യനായ വീരമാന്ധാതാവിനെ–ബ്രഹ്മവരദൃപ്തനും മഹാപരിഘഭുജനുമായ അയോദ്ധ്യാനാഥനെ–കണ്ടെത്തി. ദ്വീപുകളേഴിന്നും ഈശൻ–ഉമുത്തുരത്നങ്ങൾ പതിച്ച പൊൻമലയും, ദിവ്യമാല്യാംഗരാഗങ്ങളുമണിഞ്ഞു് ദിവ്യരഥത്തിലേറി വരുന്നതുകണ്ട ദശാസ്യൻ അടുത്തുചെന്ന് യാചിച്ചു:—

"എനിയ്ക്കു് യുദ്ധം തന്നാലും."

ചിരിച്ചുകൊണ്ടു് രാജർഷിപറഞ്ഞു:—

"ഹേ രാക്ഷസ, ഇനിയങ്ങോട്ടു് ആയുസ്സുവേണ്ട എന്നുതോന്നുന്നുവെങ്കിൽ അടരാടിക്കൊള്ളൂ."

മാന്ധാതാവിനോടു് രാവണൻ തുടർന്നു:—

"വരുണൻ, കുബേരൻ, മാത്രമല്ല അന്തകന്റെ മുന്നിൽക്കൂടി നടുങ്ങാത്ത ഈ രാവണൻ, വെറുമൊരു മനുഷ്യനായ നിന്നെ ഭയപ്പെടുമെന്നു് വിചാരിയ്ക്കുന്നുണ്ടോ".

ക്രോധത്താൽ ദഹിപ്പിയ്ക്കുന്ന മട്ടിൽ നോക്കുന്ന ദശവദനൻ, അനുചരന്മാരായ അരക്കന്മാരോടു് ആജ്ഞാപിച്ചു. ദുരാത്മാവായ ദാനവേന്ദ്ര സചിവന്മാർ ചൊടിച്ചുകൊണ്ടു് ശരങ്ങൾ വർഷിച്ചുതുടങ്ങി. അടരിൽ അതിസമർത്ഥരായ അരക്കരുടെ അസ്ത്രങ്ങളെ അമരേന്ദ്രതുല്യനായ രാജർഷി, കഴുകത്തൂവൽ വെച്ചതും നേരിട്ടു് വേഗത്തിൽ പോകുന്നതുമായ ശരജാലങ്ങളാൽ തടുത്തു. സാരണൻ– ശുകൻ– പ്രഹസ്തൻ– അകമ്പനൻ–മഹോദരൻ–മാരീചൻ–മുതലായ സചിവന്മാർ അമ്പുകളാൽ മൂടപ്പെട്ടു. പ്രഹസ്തൻ രാജർഷിയുടെ നേരിട്ടു് ഉഗ്രങ്ങളായ ശരങ്ങളെ വർഷിച്ചുവെങ്കിലും അവയെല്ലാം അടുത്തെത്തുന്നതിന്നുമുമ്പു തന്നെ ഛിന്നമാക്കി. മുസൃണ്ഠി– തോമരം– ഭല്ലം—ഭിന്ധിപാലം എന്നിവയെ തുരുതുരെ അയച്ചതു് നരേന്ദ്രസമീപത്തിലേക്കു് എത്തുമ്പോഴേയ്ക്കും അഗ്നിയിൽ ഈയാംപാററകൾപോലെ വെണ്ണീറായിത്തീൎന്നു. നൃപേന്ദ്രൻ കോപാവിഷ്ടനായി. അത്യുഗ്രങ്ങളായ അഞ്ചുതോമരങ്ങൾ ഒപ്പം അയച്ചതു്, സുബ്രഹ്മണ്യസ്വാമിയുടെ വേലു് ക്രൌഞ്ചമാമലയെപ്പോലെ പ്രഹസ്തനെ പിളർത്തി. വജ്രതുല്യമായൊരു മുൾത്തടി വീണ്ടും വീണ്ടും ചുഴററി. ഏററവും ശക്തിയോടെ രാക്ഷസേശ്വരന്റെ നേരിട്ടു് അതിനെ ആഞ്ഞുവിട്ടു. വജ്രംപോലെ മുൾത്തടി വീണപ്പോൾ രാവണൻ ഇന്ദ്രധ്വജംപോലെ ഒന്നു് കറങ്ങിവീണു. പൂർണ്ണചന്ദ്രോദയത്തിൽ സാഗരജലമേറുന്നതുപോലെ നൃപൻ, സന്തോഷംകൊണ്ടു് തെളിഞ്ഞു. ബോധമില്ലാതെ കിടക്കുന്ന രാവണന്റെ ചുററുംനിന്നു് ആശരപ്പട മുഴവൻശുശ്രൂഷിച്ചു. വളരെ സമയം വേണ്ടിവന്നു രാവണന്നു് ബോധം വീണ്ടുകിട്ടുവാൻ. ആ ലോകരാവണനായ ലങ്കേശ്വരൻ മാന്ധാതാവു നൃപേന്ദ്രന്നു് പലതരത്തിലും പരിക്കുകൾ

ഏല്പിച്ചു. അശ്വപൂർണ്ണമായ രഥത്തെ ആ മഹാശക്തൻ പെട്ടെന്നു് ഉടച്ചു. മഹാരാജാവു് മറ്റൊരുതേരിൽ ഉടനെകയറി; കടമണികൾ ശബ്ദിക്കുന്നൊരു വേലിനെ അരക്കർകോന്റെ നേരിട്ടുചാട്ടി. അഗ്നിപോലെ ജാജ്വല്യമാനമായി അടുത്ത രാജായുധത്തെ, പൌലസ്ത്യനന്ദനനായ രജനീചരേന്ദ്രൻ ശൂലൻ, അഗ്നി പാറയെ എന്നപോലെ ചുട്ടെരിച്ചു. തുടൎന്നുകൊണ്ടു് ദശാനനൻ എടുത്തതു് മയൻ കൊടുത്ത നിശിതശരമാണു്. അതിശക്തിയിൽആഞ്ഞുവിട്ട അമ്പുതട്ടിയ മന്നവേന്ദ്രൻ മൂർച്ഛിച്ചുവീണു. രാക്ഷസപ്പടകൾ സന്തോഷത്തോടെ ആർത്തുവിളിച്ചു, സിംഹനാദങ്ങൾ മുഴക്കി. ഉത്തരക്ഷണത്തിൽ ബോധം തെളിഞ്ഞ അയോദ്ധ്യാധിപൻ, രാവണനെ ശക്തരായ രാക്ഷസപ്പടകൾ പുകഴ്ത്തുന്നതുകേട്ടു് അരിശമാൎന്നു. സൂര്യചന്ദ്രസമപ്രഭനായ ആ ഉർദ്ധർഷൻ കണക്കററ കണകളെ രാക്ഷസന്മാരുടെ നേരിട്ടു് അയച്ചു. ആ ചെറുഞാണൊലി, അമ്പിന്റെ ചീററം ഇവകൊണ്ടു് അസുരപ്പടകോൾകൊണ്ട കടൽപോലെ ഒന്നിളകിമറിഞ്ഞു. നരേന്ദ്രനും രാക്ഷസന്മാരും തമ്മിലുണ്ടായ യുദ്ധം അവർണ്ണനീയമായിത്തീൎന്നു. മഹാത്മാക്കളായ മാനവശ്രേഷ്ഠനും അസുരപ്രമുഖനും അമർഷാന്ധരായി നേരിട്ടു. ഖഡ്ഗം ചാപം എന്നിവയേന്തിയ ആ വീരന്മാർ പരസ്പരം അമോഘങ്ങളായ ശരങ്ങളേയും ആയുധങ്ങളേയും അയച്ചു. രണ്ടുപേരും വിഷമിച്ചു തുടങ്ങി. രാത്രിഞ്ചരേശ്വരൻ അത്യുഗ്രമായ രൌദ്രാസ്ത്രം പ്രയോഗിച്ചതിനെ, മഹാരാജാവു് ആഗ്നേയത്താൽ തടുത്തു. ബലശാലിയായ ദശാനനൻ ഗാന്ധർവ്വം തൊടുത്തതിനെ വാരുണാസ്ത്രംകൊണ്ടു് നൃപേന്ദ്രൻനിർത്തി. ഗതിമുട്ടിയ രാവണൻ സർവ്വഭൂതഭയാവഹമായ ബ്രഹ്മാസ്ത്രം എടുത്തതു കണ്ട മാന്ധാതാവു് ദിവ്യമായ മഹാപാശുപാതം എടുത്തൊന്നു് ചുഴററി.

ത്രൈലോക്യങ്ങളും ഭയപ്പെട്ടു് വിറയ്ക്കത്തക്ക ഘോരരൂപമാൎന്നതും, കഠിനതപസ്സുകൊണ്ടു് പ്രസാദിച്ച മഹാദേവവരത്താൽ ലഭിച്ചതുമായ ആ ഉത്തമദിവ്യാസ്ത്രത്തെ കണ്ട ചരാചരങ്ങളും, സർവ്വഭൂതങ്ങളും ഞെട്ടി. സ്ഥാവരജംഗമങ്ങളോടുകൂടിയ മൂന്നുലോകവും കിടുകിടെ വിറച്ചു. ദേവന്മാരുടെ ദേഹവും മനസ്സും ഒപ്പം ചഞ്ചലമായി. സർവ്വലോകങ്ങളുടേയും നാശത്തെത്തന്നെ ഉരഗമുഖ്യന്മാർ ശങ്കിച്ചുപോയി. മാമുനീശ്വരന്മാരായ പുലസ്ത്യനും ഗാലവനും സമാധിയിൽ നിന്നു് എല്ലാമറിഞ്ഞു് പെട്ടെന്നവിടെ എത്തി, നരപാലകനെ തടുത്തു. മുഖ്യവായ സാരവാക്കുകൾകൊണ്ടു് ആ ശൂരപ്പെരുമാളെ, വിഷമിച്ചായാലും അടക്കി. മാത്രമല്ല, മനുഷ്യരാജാവിനേയും രാക്ഷസരാജാവിനേയും സന്തുഷ്ടരാക്കി. യുദ്ധത്തിൽനിന്നു് പിൻമാററി. സംപ്രീതരായ അവർ വന്നവഴിക്കു് മടങ്ങിപ്പോയി.

ഇങ്ങിനെ ആഷ്മായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ മൂന്നാം സർഗ്ഗം അധികപാഠം അവസാനിച്ചു.

## നാലാം സർഗ്ഗം. [ശിവാഷ്ടോത്തരശതനാമോപദേശം] അധികപാഠം.

ബ്രഹ്മർഷിപ്രമുഖന്മാർ പോയശേഷം പുഷ്പകവിമാനത്തിൽക്കൂടി രാക്ഷസാധിപൻ, പതിനായിരം യോജനാവിസ്താരമുള്ള ഒന്നാമത്തെ മരുൽപഥത്തെ കടന്നു. പരമഹംസപദത്തിലെത്തിയ ഉത്തമസന്യാസിവര്യന്മാർ അവിടെയാണ് അധിവസിക്കുന്നത്. രണ്ടാമത്തെ മരുത് മാർഗ്ഗത്തിന്നും പതിനായിരം യോജനയാണ്. ആഗ്നേയം, പക്ഷജം, ബ്രാഹ്മം എന്നീപേരുകളാന്ന മൂന്നുതരത്തിലുള്ള മേഘങ്ങൾ രണ്ടാമത്തെ മരുൽപഥത്തിലാണ്. മികച്ചതായ മൂന്നാം മാരുതമാർഗ്ഗത്തിലേക്ക് പുഷ്പകമെത്തി. അതിന്റെ വിസ്താരവും പതിനായിരം യോജനതന്നെ. അവിടെയാണ് മനസ്വികളായ സിദ്ധന്മാരും ചാരണന്മാരും വസിക്കുന്നത്. രാവണൻ അതിനേയും പിന്നിട്ട നാലാമത്തെ വായുമാർഗ്ഗത്തിലെത്തി. പതിനായിരം യോജന വിസ്താരമുള്ള അവിടെയാണ് വിനായകരോടുകൂടി ഭൂതവർഗ്ഗങ്ങൾ പാർക്കുന്നത്. പുഷ്പകവിമാനം അതും പിന്നിട്ട പതിനായിരം യോജനവിശാലമായ അഞ്ചാമത്തെ മരുത് മാർഗ്ഗത്തിലെത്തി. വാനോർനദിയായ ഗംഗപ്രവഹിക്കുന്നത് അവിടെയാണ്. കുമുദം തുടങ്ങിയ ദിഗ്ഗജങ്ങൾ ഭാഗീരഥിയിൽ വിഹരിക്കുന്നു. ആ കൊമ്പനാനകൾ ഗംഗാംഭസ്സിൽനിന്ന്, നീർത്തുള്ളികൾ പൊഴിച്ച് എല്ലാടവും പരിശുദ്ധമാക്കിത്തീർക്കും. ആ കൊമ്പന്മാർ തുമ്പിക്കൈകളിൽ ഗംഗാതീർത്ഥം നിറച്ചെടുത്ത് അതിശക്തിയിൽ ഊതുന്നു. കാററുകൊണ്ട് ചിന്നിച്ചിതറിയ ജലകണങ്ങൾ വള്ളിക്കുടിലുകളിൽ മഞ്ഞുപോലെ വന്നു പതിക്കുന്നു.

മഹാദ്യുതിയെഴുന്ന രഘുരാമ, പൌലസ്ത്യനന്ദനൻ അതുംകടന്ന്, പതിനായിരംയോജനതന്നെ വിസ്താരമുള്ള ആറാമത്തെ വായുമാർഗ്ഗത്തിലെത്തി. അവിടെ, ബന്ധുമിത്രാദികളാൽ സംസേവ്യനായ ഗരുഡൻ വാഴുന്നു. ഏഴാമത്തെ വായുപന്ഥാവിന്നും വിസ്താരം പതിനായിരം യോജനതന്നെയാണ്. മഹർഷിവരന്മാരുടെ അധിവാസം അവിടെയാണ്. രാവണൻ വീണ്ടും ഉയന്നു. പതിനായിരം യോജനവിശാലമായ എട്ടാം മരുത് പഥമണഞ്ഞു. ആദിത്യമാർഗ്ഗസ്ഥിതമായിട്ടുള്ള ആകാശഗംഗയുടെ സ്ഥാനമാണവിടം. കാററററ് ഉലയുന്ന അതിന്ന് അത്യധികം ഊക്കും ഇരമ്പവും സദാ ഉണ്ടായിക്കൊണ്ടിരിക്കും.

അതിന്നുമുകളിൽ എമ്പതിനായിരം യോജനവിസ്താരത്തിൽ ഉള്ള മരുത്തിൻ പന്ഥാവിലാണു്, ഗ്രഹനക്ഷത്രങ്ങളോടുകൂടിയ ചന്ദ്രൻ പ്രകാശിക്കുന്നതു്. നൂറ ലക്ഷംരശ്മികൾ ചന്ദ്രബിംബത്തിൽനിന്നു് ഉണ്ടാകുന്നു. എല്ലാവക്കും സുഖമേകി ജഗത്തിനെ പ്രകാശിപ്പിക്കുന്ന കിരണങ്ങളാണു് ശശാങ്കൻേറതു്. ചുട്ടെരിക്ക ത്തക്ക ഭാവത്തിലാണു് ദശാസ്യൻ ചന്ദ്രനെ കണ്ടതു്. ശീതാഗ്നിരശ്മികളെ രാവണനിൽ പെട്ടെന്നു് എണാങ്കൻചൊരിഞ്ഞു. അസുരാമാത്യന്മാക്കു് അവ അസഹ്യമായിത്തീൻതുടങ്ങി. അവർ ഭയതരളിതരായി. ജയജയശബ്ദം പുറ പ്പെടുവിച്ചു്, പ്രഹസ്തൻ പറഞ്ഞു:—

"തമ്പുരാനെ, തണുപ്പു് സഹിക്കുവാൻ സാധിക്കുന്നില്ല. അതിവേഗത്തിൽ നമുക്കു മടങ്ങുക. ചന്ദ്രരശ്മികളുടെ പ്രതാപംകൊണ്ടു് ഞങ്ങളെല്ലാം ഭയപ്പെടുന്നു. ഈ ശീതാംശു സ്വകാന്തികൊണ്ടു് ദഹനാത്മകനായിത്തീൻു."

പ്രഹസ്തൻെറ വാക്കുകൾ രാവണനെ അരിശംകൊള്ളിച്ചു. ചാപമെടുത്തു് കുലച്ചു ചെറുഞാണൊലിമുഴക്കി. ക്രൂരനാരാചങ്ങളെ ചന്ദ്രൻെറ നേക്കു് അയക്കു വാൻതുടങ്ങി. പെട്ടെന്നു് ദേവദേവൻ വിധാതാവു് ചന്ദ്രലോകത്തിൽ ഉഴറി ക്കൊണ്ടെത്തിപറഞ്ഞു:—

"മഹാബാഹുവായ ദശഗ്രീവ, ബ്രഹ്മർഷിവര്യനായ പൌലസ്ത്യനന്ദന, സൌമ്യനായ നീ ഉടനെ മടങ്ങിപ്പോക. ചന്ദ്രൻെറ നേരിട്ടു് ശരങ്ങളയക്കരുതു്. മനോമോഹനശോഭയുള്ള നക്ഷത്രേശൻ പാരിടത്തിന്നു ഹിതമാണു് എപ്പോഴും ഓർക്കുന്നതുതന്നെ. പ്രാണനാശഭയമില്ലാതാക്കുന്ന ഒരു ഉത്തമമന്ത്രം ഞാൻ നിനക്കു തരാം. എതൊരുവൻ ഈ മന്ത്രം ജപിക്കുന്നുവോ അവനു് മരണഭയം സംഭ വിക്കുകയില്ല."

ദശകന്ധരൻ വിധാതാവിനെ തൊഴുതുകൊണ്ടു് പറഞ്ഞു:—

## ശിവാഷ്ടോത്തര ശതം.

നമസ്തേ ദേവദേവശ
സുരാസുര നമസ്കൃത.
ഭൂതഭവ്യമഹാദേവ
ഹരിപിംഗളലോചന. 1

ബാലസ്ത്വം വൃദ്ധരൂപീച
വൈയാഘ്രവസനച്ഛദ.
അർച്ചനീയോസിദേവത്വം
ത്രൈലോക്യപ്രഭുരീശ്വരഃ. 2

ഹരോഹരിതനേമീച
യുഗാന്തദഹനോ ബലഃ
ഗണേശോ ലോകശംഭുശ്ച
ലോകപാലോ മഹാഭുജഃ. 3

മഹാഭാഗോ മഹാശൂലീ
മഹാദംഷ്ട്രീമഹേശ്വര:-
കാലശ്ച ബലരൂപീച
നീലഗ്രീവോ മഹോദരഃ. 4

ദേവാന്തഗസ്തപോംതശ്ച
പശൂനാം പതിരവ്യയഃ
ശൂലപാണിവൃഷ: കേതു:
നേതാഗോപ്താഹരോഹരി: 5

ജടീമുംഡീശിഖംഡീച
ലകടീചമഹായശാഃ
ഭൂതേശ്വരോ ഗണാദ്ധ്യക്ഷഃ
സർവ്വാത്മാ സർവ്വഭാവനഃ 6

സർവ്വഗഃ സർവ്വഹാരീസ-
സ്രഷ്ടാ ച ഗുരുരവ്യയഃ.
കമണ്ഡലുധരോ ദേവഃ
പിനാകീധൂർ ജടിസ്തഥാ. 7

മാനനീയശ്ച ഓം കാരോ
വരിഷ്ഠോ, ജ്യേഷ്ഠസാമഗഃ
മൃത്യുശ്ച മൃത്യുഭൂതശ്ച
പാരിയാത്രശ്ച സുവ്രതഃ 8

ബ്രഹ്മചാരീ ഗുഹാവാസീ
വീണാപണവ തൂണവാൻ.
അമരോ ദർശനീയശ്ച
ബാലസൂര്യനിഭസ്തഥാ. 9

ശ്മശാനവാസീ ഭഗവാ-
നുമാപതിരനിംദിതഃ
ഭഗസ്യാക്ഷിനിപാതീച
പൂഷ്ണോദശനനാശനഃ 10

ജ്വരഹർത്താ പാശഹസ്തഃ
പ്രളയ: കാല ഏവച.
ഉല്ക്കാമുഖോഗ്നികേതുശ്ച
മുനിർദീപ്തോവിശാംപതിഃ 11

ഉന്മാദോ വേപനകര-
ശ്ചതുർത്ഥോ ലോകസത്തമഃ
വാമനോ വാമദേവശ്ച
പ്രാക്പ്രദക്ഷിണവാമനഃ 12

ഭിക്ഷുശ്ച ഭിക്ഷുരൂപീച
ത്രിജടീ കുടിലഃ സ്വയം.
ശക്രഹസ്ത പ്രതിസ്തംഭീ
വസൂനാം സ്തംഭനസ്തഥാ. 13

ഋതുഃ ഋതുകരഃ കാലോ
മധുർ മധുകലോചനഃ
വാനസ്പത്യോ വാജസനോ
നിത്യമാശ്രമപൂജിതഃ. 14

ജഗദ്ധാതാച കർത്താച
പുരുഷഃ ശാശ്വതോ ധ്രുവഃ
ധർമ്മാദ്ധ്യക്ഷോ വിരൂപാക്ഷ-
സ്ത്രിധർമ്മാ ഭൂത ഭാവനഃ 15

ത്രിനേത്രോ ബഹുരൂപശ്ച
സൂര്യായുതസമപ്രഭഃ
ദേവദേവോതി ദേവശ്ച
ചന്ദ്രാംകിത ജടസ്തഥാ 16

നക്തകോലാസകശ്ചൈവ
പൂർണ്ണേന്ദു സദൃശാനന:
ബ്രഹ്മണ്യശ്ച ശരണ്യശ്ച
സർവ്വജീവമയസ്തഥാ. 17

സർവ്വതുര്യനിനാദീച
സർവ്വബന്ധ വിമോക്ഷകഃ
മോഹനോ ബന്ധനശ്ചൈവ
സർവ്വദാനിധനോത്തമഃ 18

പുഷ്പദന്തോ വിഭാഗശ്ച
മുഖ്യഃ സർവ്വഹരസ്തഥാ
ഹരിശ്മശ്രുർധനർധാരീ
ഭീമോ ഭീമപരാക്രമഃ
(ഭക്താഭീഷ്ട പ്രദ:സ്ഥാണു:
പരമാത്മാ സനാതനംഃ.) 19

ഹേ ദശാനന, ഞാൻ പറഞ്ഞുതന്ന ഈ നൂററെട്ടുനാമങ്ങളും അത്യുത്തമമായിട്ടുള്ളതാണ്. ഭക്തിയോടെ ജപിച്ചാൽ മാററാരെ മുഴുവൻ നശിപ്പിക്കാൻ സാധിക്കും. സർവ്വപാപങ്ങളേയും ഹരിക്കുകമാത്രമല്ല, പുണ്യം വർദ്ധിപ്പിക്കും. ശരണാർത്ഥികൾക്ക് ശരണമായിട്ടുള്ളതിൽ അദ്വിതീയവുമാണ്.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാലാം സർഗ്ഗം അധികപാഠം അവസാനിച്ചു.**

---

## അഞ്ചാം സർഗ്ഗം. [കപിലദർശനം] പ്രക്ഷിപ്തഭാഗം

രാവണനു് ഉത്തരത്തിൽ വരമരുളിയ കമലഭവൻ നിത്യമായ ബ്രഹ്മ

ലോകത്തിലേക്കു് അശ്രാന്തനായി എഴുന്നെള്ളി. അവിചാരിതവരപ്രാപ്തികൊണ്ടു് സന്തുഷ്ടനായ ദശാസ്യൻ സോത്സാഹം മടങ്ങി.

അല്പകാലം സസുഖം വസിച്ച രാവണൻ അരമനവിട്ടു്, വീണ്ടും പുറപ്പെട്ടു. സചിവന്മാരും സൈന്യങ്ങളും ഒന്നിച്ചുതന്നെയുണ്ടു്. പടിഞ്ഞാറെ സമുദ്രത്തിലെ ഒരു ദ്വീപിൽ അവരെത്തി. അവിടെ ചെന്തീയിൻ നിറമുള്ള ഒരു പുരുഷനെ കണ്ടു. പ്രളയകാലത്തിലെ കൊടുന്തീ കത്തിക്കാളുന്നതുപോലെ, മികച്ച പൊന്നുപോലെ ഒററയ്ക്കു നിൽക്കുകയാണു്. അമരന്മാരിൽ ഇന്ദ്രൻപോലെ ഗ്രഹവർഗ്ഗങ്ങളിൽ ആദിത്യൻപോലെ, ശരഭങ്ങളിൽ സിംഹംപോലെ, ആനകളിൽ ഐരാവതംപോലെ വൃക്ഷവർഗ്ഗങ്ങളിൽ മന്ദാരംപോലെ, പർവ്വതങ്ങളിൽ മേരുമാമലപോലെ, അഗ്നികുണ്ഡത്തിലെ ജ്വലിക്കുന്ന തീപോലെ ആ ദിവ്യസ്വരൂപത്തെ അരക്കർകോൻ കണ്ടു.

നീണ്ടു് ഉരുണ്ടു് പരിഘംപോലെ ഞാന്നുകിടക്കുന്ന ഭയങ്കര പാണികൾ, വികടങ്ങളായ ദംഷ്ട്രകൾ, ശംഖുപോലെയുള്ള കണ്ഠം, അത്യധികം ഓജസ്സു്, മണ്ഡൂകത്തിൻെറ ഉദരംപോലെയുള്ള ഉദരം, സിംഹതുല്യവക്ത്രം, കൈലാസശിഖരംപോലെ വലുപ്പം, ചെന്താമരപ്പൂവിനൊത്ത പോലെയുള്ള വദനം, താമരപ്പൂവിനൊത്ത കാലടികൾ, ബലിഷ്ഠമായി വടിവൊത്തശരീരം, പലതരത്തിലുള്ള മഹാനാദഗർജ്ജനം, മനോവായുക്കളുടെ വേഗം, ഇങ്ങിനെയുള്ള അത്ഭുതപുരുഷൻ വലിയ ആവനാഴികൾ അഴിഞ്ഞിട്ടുണ്ടു്. കടമണി കെട്ടിയ ചാമരങ്ങൾ ഇരുഭാഗത്തും ജ്വാലാമാലകളാൽ ആവൃതനാണു്. കിങ്ങിണിജാലങ്ങൾപോലെയാണു് നാദം. താമരപ്പൂമാലകളും, സ്വർണ്ണമാലകളും നിറയെ തൂങ്ങിക്കിടക്കുന്നു. ക്ഷൗമം പോലെ പരിനിർമ്മലനായ ആ അമേയസ്വരൂപി ദീർഘമായൊരു പൊൻതാമരമാലയണിഞ്ഞിരിക്കുന്നു. അഞ്ജനപർവ്വതതുല്യവും സുവർണ്ണപർവ്വതസന്നിഭവുമായി വിരാജിക്കുന്ന ആ ദേവനോടു് ദശാസ്യൻ യാചിച്ചു:—

"എനിക്കു യുദ്ധം നല്കണമേ."

അമാത്യന്മാരോടും സൈന്യങ്ങളോടുംകൂടിയ രാക്ഷസവരൻ ഉച്ചത്തിൽ ആർത്തുവിളിച്ചു. ശൂലം-ശക്തി-പട്ടസം-തോമരം തുടങ്ങിയ ആയുധങ്ങൾകൊണ്ടു് പ്രഹരിച്ചു. വ്യാഘ്രങ്ങൾ സിംഹത്തിനോടു് എന്നപോലെ, കാളകൾ ആനയോടു് എന്നപോലെ, ആനകൾ മേരുപർവ്വതത്തോടു് എന്നപോലെ, നദീപതനങ്ങൾ ആഴിയോടു് എന്നപോലെ, രാക്ഷസന്മാർ ആ ദിവ്യനോടു് ഏററുമുട്ടി. അചഞ്ചലനായി നില്ക്കുന്ന അദ്ദേഹം രാവണനോടു് പറഞ്ഞു:—

"ദുഷ്ടബുദ്ധിയായ രാവണ, നിന്റെ യുദ്ധക്കൊതിയിന്നു് ഞാൻ തീർത്തു തരാം."

സർവ്വലോകഭയങ്കരമായ ബലം എത്രമാത്രത്തിലാണോ രാവണനിലുള്ളതു്, അത്തരത്തിൽ അനേകായിരമിരട്ടി ആ രൂപത്തിൽ ഉണ്ടായിരുന്നു. ആ കണ്ണുകൾ ആശ്ചര്യജനകങ്ങളാണു്. അനേകം ഗ്രഹങ്ങൾ ഒന്നിച്ചുചേർന്നാലുള്ള ശോഭ. ആട്ടുന്ന ചക്കിന്റെ ശബ്ദംപോലെ പൽകടിക്കുന്നതുകേട്ടു. ജഗത്സിദ്ധിഹേതുകമായിട്ടുള്ള ധർമ്മവും തപവും ആ ഊരുക്കളിലാണു്. മന്മഥൻ അധിവസിക്കുന്നതു് ശിശ്നത്തിലാണ്. കടിപ്രദേശത്തു് വിശ്വദേവകൾ; ശിരസ്സിൽ മരുത്തുകൾ; അരക്കെട്ടിൽ എട്ടുവസുക്കൾ; ഉദരത്തിൽ മഹാസാഗരങ്ങൾ; ഇരുപാർശ്വങ്ങളിൽ ദിക്കുകൾ; ശരീരസന്ധികളിൽ വായുക്കൾ, പൃഷ്ഠഭാഗത്തിൽ പിതൃഗണങ്ങൾ; ഹൃദയത്തിൽ പിതാമഹൻ; രോമങ്ങളിൽ ഗോദാനങ്ങൾ—പരിശുദ്ധങ്ങളായ ഭൂമിദാനങ്ങൾ—സ്വർണ്ണദാനങ്ങൾ എന്നിവ; ആ പുരുഷവരനെ അവലംബിച്ചു നില്ക്കുന്ന അസ്ഥികളാണു്; ഹിമവാൻ—ഹേമകൂടം—മേരു—മന്ദിരം എന്നീ ഗിരീന്ദ്രന്മാർ, അദ്ദേഹത്തിന്റെ വിശാലവക്ഷഃസ്തടം ഭൂതലം; ശരീരം ആദ്യന്തവിഹീനമായ അംബരം; ഉടൽസന്ധ്യകളായി രണ്ടു സന്ധ്യകൾ; ശരീരനിർഗ്ഗമങ്ങളായ ജലം കാർമേഘങ്ങൾ; കൈകളാണു് ധാതാവും വിധാതാവും വിദ്യാധരാദികളും. പാണിതലം വജ്രം. അനന്തൻ വാസുകി—വിശാലാക്ഷൻ—ഇരാവതൻ—കംബളൻ—അശ്വതരൻ—തുടങ്ങിയ അഹീന്ദ്രന്മാരും, കാർക്കോടകൻ—ധനഞ്ജയൻ—തക്ഷകൻ—ഉപതക്ഷകൻ—തുടങ്ങിയ നാഗേന്ദ്രന്മാരും, കാകോള വിഷം വമിച്ചുകൊണ്ടു് ആ പുരുഷന്റെ കൈവിരലുകളായി സ്ഥിതി ചെയ്യുന്നു. മുഖം അഗ്നിയാണു്, ഏകാദശരുദ്രന്മാർ വസിക്കുന്നതു് ചുമലിൽ. ദന്തങ്ങൾ പക്ഷങ്ങളും മാസങ്ങളുമായി കാണാം. ദംഷ്ട്രകളിൽ ഋതുക്കൾ അധിവസിക്കുന്നു. നാസാരന്ധ്രം അമാവാസി. അതിൽ സ്ഥിതി ചെയ്യുന്നതാണു് മരുത്തുകൾ. വീണാപാണിയായ വാണീദേവി ഇരുന്നരുളുന്നതു് ആ അമേയപുരുഷോത്തമന്റെ കണ്ഠത്തിലാണു്. അശ്വിനീദേവകൾ ശ്രവണങ്ങളായി വിലസുന്നു. ചന്ദ്രനും ഭാസ്കരനുമാണു് നേത്രങ്ങൾ. വേദാംഗങ്ങൾ, യജ്ഞങ്ങൾ, സദ്ധർമ്മവാക്യങ്ങൾ, സർവ്വവിധ തേജസ്സുകൾ തപസ്സിദ്ധികൾ, ഇവയെല്ലാം ആ നരരൂപമാന്ന ശരീരത്തിൽ കാണാനുണ്ടു്.

ആ മഹാപുരുഷൻ ചെറിയൊരു കളിമട്ടിൽ കൈചുരുട്ടി വളരെപ്പതുക്കെയൊന്നടിച്ചു. അമേയ ബലവാനാണെന്നു് അഭിമാനിച്ചിരുന്ന രാക്ഷസേശ്വ

രൻ വേരററ മരംപോലെ ഭൂതലത്തിൽ പതിച്ചു. അതുകണ്ട അമാത്യന്മാരും പട കളും ഓടിയൊളിച്ചു കഴിഞ്ഞു. താമരപ്പൂമാലയണിഞ്ഞവനും, ഋഗ്വേദസന്നിഭനുമായ ആ മഹാൻ, നടക്കുന്ന കുന്നിനെപ്പോലെ പാതാളത്തിലേക്ക് യാത്ര തിരിച്ചു.

അല്പം കഴിഞ്ഞു. ദശാസ്യൻ ഉണർന്നുനോക്കി. കൂട്ടുകാരെ ആരെയും കാണുന്നില്ല. എഴുന്നേററുനിന്ന് അമാത്യന്മാരെ വിളിച്ചു ചോദിച്ചു:—

"പ്രഹസ്തശുകസാരണന്മാരേ, ആ അത്ഭുതരൂപം എങ്ങോട്ടാണ് പോയതു്?"

ഭയപ്പെട്ട സചിവന്മാർ ഉണർത്തി:—

"തമ്പുരാനേ, ദേവന്മാരുടേയും ദൈത്യന്മാരുടേയും മദമവസാനിപ്പിക്കുന്ന ആ പുരുഷൻ ഇങ്ങോട്ടു പോയി."

വരസമ്പാദനംകൊണ്ടു് നിർഭയനും ദുർമ്മതിയുമായ ദശാസ്യൻ, ഗരുഡൻ കാളസർപ്പത്തെയെന്നപോലെ നിശിതമായൊരു വാളുമേന്തി ബിലദ്വാരത്തിൽ കൂടി പാതാളത്തിലേക്ക് കടന്നു. അവിടെ രോമാഞ്ചജനകമായൊരു കാഴ്ചയാണ് നിശാചരവരൻ കണ്ടതു്.

നീലാഞ്ജനചയ പ്രഭന്മാരും നരരൂപമാർന്നവരുമായ മൂന്നുകോടിയാളുകൾ ആട്ടമാടുകയാണ്. അഗ്നിതേജസ്സൊഴുന്ന അവർ നിർമ്മലന്മാരും നിർഭയന്മാരും മഹാശൂരന്മാരുമാകുന്നു. തോൾവളകൾ, കൈവിരൽ മോതിരങ്ങൾ, രത്നമാല്യങ്ങൾ തുടങ്ങിയ മെയ്ക്കോപ്പുകളണിഞ്ഞു്, രക്തചന്ദനം പൂശിയ ആ മഹാന്മാർ സംശയലേശം കൂടാതെ നിത്യോത്സവരായി യഥേഷ്ടം വിഹരിക്കുന്നതു്, ഭീമവിക്രമനായ ലങ്കേശ്വരൻ ബലിമുഖദ്വാരത്തിൽ എത്തിയപ്പോൾ കണ്ടു. തന്നെ നിഷ്പ്രയാസം വീഴ്ത്തിയ ആ മഹാപുരുഷനു് തുല്യരാണ് അവരോരോരുത്തരും. ഒരേ തരത്തിലുള്ള ശരീരം ഒരേ മാതിരികെൽപ്പു്, ഒരേപോലെ നിറം, എല്ലാവരും അമിതസത്വസമ്പന്നന്മാർ; നാലു കൈകളോടുകൂടിയ മഹോത്സവന്മാർ. രാവണൻ അടിമുടി കോൾമയിർകൊണ്ടുപോയി. ബ്രഹ്മവരങ്ങൾ സമ്പാദിച്ച ദശകന്ധരൻ മുന്നോട്ടു നടന്നു.

ആ അസുരചക്രവർത്തിയുടെ അക്ഷികൾക്ക മുന്നിൽ തുടന്നു കണ്ടതു് അഭൂതപൂർവ്വമായൊരത്ഭുതദൃശ്യമായിരുന്നു.

പരിനിർമ്മലവും അമോഘവുമായ കൌസ്തുഭരത്നത്താൽ ദിവ്യപ്രകാശത്തോടെ, അത്യുഗ്രനായൊരു സർപ്പരാജനിൽ പള്ളികൊള്ളുന്നൊരു പുരുഷോത്തമൻ. ആളുന്ന അഗ്നിയാണ് പുതച്ചിരിക്കുന്നത്. അതുല്യമായൊരു സിംഹാസനത്തിൽ; അഭൌമങ്ങളായ മാലകളും, ആഭരണങ്ങളും ലേപനങ്ങളുമണിഞ്ഞു്, ദിവ്യപട്ടാംബരം ധരിച്ച്, മൂന്നുലോകങ്ങൾക്കും തൊടുകുറിയായൊരു സാദ്ധ്വീമണി വെൺചാമരമെടുത്തു് അടുത്തു് ഇരിക്കുന്നു. ചെന്താരിൽ മാതാവ് വെളിയിൽ വന്നതുപോലെ തോന്നുന്ന ആ ലോകൈകസുന്ദരീരത്നം മധുരമോഹനമന്ദസ്മിതത്തോടെ ചാമരം വീശുകയാണ്. അമാത്യന്മാരോട് വേർപെട്ട് ഏകാകിയായി നില്ക്കുന്ന ആ ഉർബ്ബുദ്ധി ലങ്കേശ്വരൻ അതിസന്തുഷ്ടനായി. കാലചോദിതനായ രാവണൻ മന്ദഗമനം കീഴെയൊതുങ്ങി. ഉറങ്ങുന്ന ഘോരസർപ്പത്തിനെ എന്നപോലെ ആ ദേവിയെ പിടിക്കുവാൻ അടുത്തു. നിദ്രാവശഗനാണെന്നു് ഏവർക്കും തോന്നുന്ന ആ മഹാദേവൻ, അസുരേന്ദ്രന്റെ ആശയമറിഞ്ഞു്, തീപ്പൂതപ്പിനെ അല്പമൊന്നു് മാററി. അവനെനോക്കി ഉച്ചത്തിൽ ചിരിച്ചുതുടങ്ങി. ലോകങ്ങളെ മുഴുവൻ കരയിക്കുന്ന രാവണൻ, പുരുഷോത്തമന്റെ തേജസ്സുകൊണ്ടു് വെന്തു് ശ്വാസവായുകൊണ്ടു് പാതാളത്തിൽ പതിച്ചു. വേരററ മരംപോലെ കിടക്കുന്ന അരക്കനോടു്:—

"ആശരേന്ദ്രനായ രാവണ, എഴുന്നേല്ക്കു. നിനക്കു് ഇപ്പോഠം മരണം സംഭവിക്കുകയില്ല. ബ്രഹ്മാവിന്റെ വരം നിന്നെ രക്ഷിക്കും. ശങ്കിക്കാതെ ഇവിടെനിന്നു് പൊയ്ക്കൊള്ളൂ. ഇവിടെവെച്ചു് നീ മൃതനാവുകയില്ല."

വെന്തിരുന്ന ദേഹം അല്പസമയത്തിനുള്ളിൽ പൂർവ്വസ്ഥിതിയിലായി. ബോധംപൂണ്ട ആ അതുല്യപരാക്രമി, ആ മഹാത്മാവിനെ നോക്കി ഭയപ്പെടുക തന്നെ ചെയ്തു. രോമാഞ്ചത്തോടുകൂടിയ രാവണൻ എഴുന്നേററു് വിനീതനായി തൊഴുതുകൊണ്ടു് ആ മഹാദ്യുതിയോടു്:—

"പ്രളയകാലത്തിലെ അഗ്നിക്കുതുല്യനായ അവിടുന്നു് ആരാണു്? സർവ്വചരാചരങ്ങളിലും കുടികൊള്ളുന്ന സാക്ഷാൽ പരമാത്മാവായ ദേവദേവനാണോ.'

ദേവകണ്ടകനായ ദുർബ്ബുദ്ധി രാവണന്റെ ചോദ്യം കേട്ടു് ചിരിച്ചുകൊണ്ടു് ആ ദേവൻ മേഘഗംഭീരസ്വരത്തിൽ:—

ഹേ ദശഗ്രീവ, നിനക്കു് എന്നെക്കൊണ്ടു് എന്തുവേണം? അല്പകാലത്തിനുശേഷം, ഞാൻതന്നെ നിന്നെ വധിക്കും."

തൊഴുതുകൊണ്ടു് ദശാസ്യൻ വീണ്ടും പറഞ്ഞു:—

പ്രഭോ, ബ്രഹ്മാവിന്റെ വാക്കുപ്രകാരം ഞാൻ മൃത്യുവിന്നു് കീഴ്പെടാത്തവനാണു്. അമരന്മാരിൽക്കൂടി എനിക്കുതുല്യനായൊരുവൻ ഇതുവരെ ജനിച്ചിട്ടില്ല; ഇനി ജനിക്കുകയുമില്ല. വിധാതാവിന്റെ വരത്തെ ഏതൊരുവൻ സ്വവീര്യത്താൽ ദുർബ്ബലമാക്കുമോ, അവനിൽ യാതൊരാൾക്കും മറുകയ്യില്ല, തീർച്ച. എത്രമാത്രം ഘോരമായ തപസ്സും പ്രയത്നവും നിഷ്ഫലം. എന്നാൽ മൂന്നു ലോകത്തിലും ബ്രഹ്മവരത്തെ പാഴിലാക്കത്തക്ക ഒരുവൻ ഉണ്ടാകയില്ല. ഹേ ദേവദേവ, ഞാൻ മൃത്യുഹീനനാണു്. അതുകൊണ്ടു് നിർഭയനുമാണു്. ഒരുകാര്യം നിസ്സംശമായി പറയാം, അവിടുത്തേയ്ക്കൊഴികെ മറ്റൊരാൾക്കും എന്നെ നിഗ്രഹിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് മൃത്യുവന്നേക്കാം. അവിടുന്നാണു് എന്നെ ഹനിക്കുന്നതെങ്കിൽ, എനിക്കു് അതു് ഏറ്റവും ശ്ലാഘ്യവും കീർത്തിയേകുന്നതുമായിത്തീരും; തീർച്ചയാണു്."

ഭീമവിക്രമനായ രാവണൻ ഇത്രയും പറഞ്ഞു് ആ ദേവദേവശരീരത്തെ നോക്കി. സർവ്വ ചരാചരങ്ങളോടുംകൂടിയ ത്രൈലോക്യത്തെ മുഴുവൻ വ്യക്തമായി കണ്ടു.

ദ്വാദശാദിത്യന്മാർ, ഏകാദശരുദ്രന്മാർ അഷ്ടവസുക്കൾ, മരുത്തുകൾ, അശ്വിനീദേവകൾ, പിതൃക്കൾ, വൈശ്രവണൻ, അന്തകൻ തുടങ്ങിയ ദിക്പാലകന്മാർ, സിദ്ധന്മാർ, മഹാസാഗരങ്ങൾ, ശ്രേഷ്ഠഗിരികൾ, മഹാനദികൾ, വിദ്യകൾ, മൂന്നു്അഗ്നികൾ, നാലു്വേദങ്ങൾ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, സാദ്ധ്യന്മാർ, ഗന്ധർവ്വന്മാർ, ചാരണന്മാർ, അനാദ്യന്തമായ അംബരം, വേദപാരംഗതരായ ഋഷീന്ദ്രന്മാർ, ഖഗേന്ദ്രനായ ഗരുഡൻ, ഉത്തമനാഗങ്ങൾ, ദേവന്മാർ, ഉപദേവന്മാർ, ദൈത്യന്മാർ, അസുരന്മാർ, രാക്ഷസന്മാർ, ഇങ്ങിനെ എല്ലാമെല്ലാം സൂക്ഷ്മസ്വരൂപത്തിലാണെങ്കിലും, പള്ളിക്കുറുപ്പ്കൊള്ളുന്ന ആ തിരുമെയ്യിൽ കാണായി."

ധാർമ്മികോത്തംസമായ ശ്രീരാമചന്ദ്രൻ, ഭഗവാൻ അഗസ്ത്യനോടു് പെട്ടെന്നു് ചോദിച്ചു:

"ബ്രഹ്മർഷിവര്യനായ ഭഗവാനേ, ദ്വീപിലുള്ള ആ ദിവ്യപുരുഷൻ ആരാണു്? മൂന്നുകോടിരൂപത്തിൽ വിഹരിച്ചിരുന്നവർ ആർ? ദൈത്യാസുരമദങ്ങളെ നശിപ്പിക്കത്തക്ക കെല്പോടെ പള്ളികൊള്ളുന്ന ആ പുരുഷവരൻ ആരു്?"

ദാശരഥിയുടെ വാക്കുകഠം കേട്ട ബ്രഹ്മർഷി, വ്യക്തമായ മന്ദഹാസ ത്തോടെ പറഞ്ഞു:—

"ശരി ഞാൻ പറയാം. കേട്ടുകൊള്ളുക. ഹേ രഘുവീര, സനാതനനായ ദേവ ദേവൻ ഭഗവാൻ കപിലനാണ് ദ്വീപിലുണ്ടായിരുന്ന നരസ്വരൂപി. ശംഖ ചക്രഗദാധാരിയായ ശ്രീമദ് നാരായണസ്വാമിതന്നെയാണ് കപില വാസുദേവൻ. സർവ്വ ജീവികളേയും സൃഷ്ടിക്കുന്നവനും, രക്ഷിക്കുന്നവനും, അതേപോലെ സം ഹരിക്കുന്നവനും, ആദ്യന്തവിഹീനനായ ആ അച്യുതൻതന്നെ; അഥവാ അവ്യയ പ്രഭവവും അനശ്വരനുമായ മഹാവിഷ്ണു. ആ പരമാത്മാവിന്റെ വദനാര വിന്ദത്തിലെ സ്വരങ്ങഠം, കപിലതുല്യതേജഃപ്രതാപത്തോടെ മൂന്നുകോടി ദേവ സ്വരൂപമിയന്ന് നൃത്തമാടുകയാണ് ചെയ്തിരുന്നത്.

രഘുരാമ, ഭഗവാൻ കപിലവാസുദേവന്റെ തൃക്കണ്ണുകളിൽ അല്പമെങ്കിലും കോപം സ്ഫുരിച്ചിരുന്നില്ല. അവിടുന്ന് ക്രോധത്തോടെ നോക്കാത്തതിനാൽ, രാക്ഷസേശ്വരന്ന് വെണ്ണീറാകാതെ കഴിഞ്ഞു. ആ ദുരാത്മാവ് വെന്ത് വിവശ നായി മാമലപോലെ വിഴുകമാത്രംചെയ്തു. ദേവദേവന്റെ സ്നേഹപൂർണ്ണമായ വാക്കുകഠം, രഹസ്യത്തെ പിശുനൻ എന്നപോലെ രാവണഹൃദയത്തെ പിളർത്തി. വളരെ സമയം കഴിഞ്ഞേ ബോധംപൂണ്ടുള്ളു. സചിവന്മാർ നില്ക്കുന്ന സ്ഥല ത്തേക്ക് വീര്യമസ്തമിച്ച ദശാനനൻ മടങ്ങിഎത്തി. അവരോടുകൂടി ലങ്കയി ലേക്ക് പുഷ്പകത്തിൽ എത്തിച്ചേർന്നു."

അഗസ്ത്യബ്രഹ്മർഷിയുടെ വാക്കുകഠം കേട്ട ശ്രീരാമചന്ദ്രൻ "ആശ്ചര്യം ആശ്ചര്യം" എന്നരുളിച്ചെയ്തു. സംപൂജ്യരായി സമീപത്ത് യഥാർഹമിരിക്കുന്ന വാനരേന്ദ്രന്മാരും രാക്ഷസശ്രേഷ്ഠന്മാരും ഒപ്പംതന്നെ അതാവർത്തിച്ചു. ദേവസമീപ ത്തിലിരിക്കുന്ന ലങ്കേശ്വരൻ വിഭീഷണൻ:—

"ആശ്ചര്യം! പണ്ടുകഴിഞ്ഞ ആ കാര്യങ്ങഠം എല്ലാം എന്റെ ഓർമ്മയിൽ വന്നു കഴിഞ്ഞു".

എന്നുപറഞ്ഞു.

ഭഗവാൻ അഗസ്ത്യൻ:—

"രാമ, എല്ലാവർത്തമാനവും കേട്ടുവല്ലോ. അങ്ങയാൽ അത്യധികം സൽകൃത രായ ഞങ്ങഠം സന്തുഷ്ടരായിത്തീർന്നു. ഞങ്ങഠം പോകട്ടെ."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അഞ്ചാം സർഗ്ഗം അധികപാഠം അവസാനിച്ചു.

---

## ഇരുപത്തിനാലാം സർഗ്ഗം [സോദരീസമാശ്വാസനം]

ബ്രഹ്മർഷി, കപീശ്വരന്മാരാലും, രാക്ഷസപ്രമുഖരാലും ആവൃതനായ രാജരാജനോടു് തുടർന്നു:—

"ഹേ രാമാ, ഭഗവാൻ കപിലവാസുദേവസമീപത്തിൽനിന്നു് മടങ്ങുന്ന രാവണൻ, ദേവന്മാർ, ദാനവന്മാർ, രാജർഷിമാർ എന്നിവരുടെ സ്ത്രീരത്നങ്ങളേയും കന്യകാമണികളേയും കവർന്നെടുത്തുതുടങ്ങി. കമനീയാംഗിയായ ഒരു സ്ത്രീയേയോ കുമാരിയേയോ കണ്ടാൽ ആ ദുർബുദ്ധി ബന്ധുക്കളെ മുഴുവൻ നിഗ്രഹിച്ചു് അവളെ പുഷ്പകത്തിൽ ബന്ധിച്ചിട്ടും. ഇങ്ങിനെ ആ ദുഷ്ടൻ മാർഗ്ഗമദ്ധ്യത്തിൽ കണ്ട രാക്ഷസന്മാർ– ദൈത്യന്മാർ– ഉരഗങ്ങൾ– മാനവന്മാർ– യക്ഷന്മാർ– ദാനവന്മാർ തുടങ്ങിയവരുടെ മുഴുവൻ പെൺകൊടിമാരേയും വിമാനത്തിൽ കയററി. അഗ്നിജ്വാലയെപ്പോലെ ശോകാഗ്നിഭയസംഭവമായ കർമ്മമാണു് ആശരേശൻ തുടങ്ങിയതു്. അംഗപ്രത്യംഗസുന്ദരികളായ മാനിനീമണികൾ, ഭയശോകാതുരകളായി ഒഴുക്കിയ ബാഷ്പധാര, ആറുകൾ സാഗരാഭിമുഖമായെന്നപോലെ വിമാനത്തിൽ നിന്നൊഴുക്കി. ഗന്ധർവ്വികൾ–നാഗികൾ–മഹർഷിപുത്രിമാർ–ദൈത്യദാനവകുമാരികൾ ഇങ്ങിനെ വളരെയധികം പുഷ്പകത്തിൽ നിറഞ്ഞു. ശോകദുഃഖഭയാദികളാൽ അവരെല്ലാം വാവിട്ടുകേണു. കറുത്തു് നീണ്ടുചുരുണ്ടു ഇടതൂർന്ന ചികുരഭാരം, മുഴുവാർ തിങ്കൾമുഖം, മനോഹരവടിവാർന്ന ഗാത്രം, വട്ടണിപ്പോർകൊങ്ക, വജ്രരത്നവേദിതുല്യം മിന്നുന്ന അരക്കെട്ടു്, തേർച്ചക്രംപോലെ കരൾകക്കുന്ന നിതംബം, ഇങ്ങിനെ ആ സ്ത്രീകൾ ദേവസുന്ദരിമാരെക്കൂടി വിജയിക്കുമായിരുന്നു. ആ സുമദ്ധ്യമാർ തളർന്നു. അവരുടെ നെടുവീർപ്പുകൾ നാലുപുറവും ജ്വലിച്ചപ്പോൾ, തീയാളുന്ന അഗ്നികുണ്ഡംപോലെയായി പുഷ്പകവിമാനം. സിംഹം പിടിച്ച പെൺമാനുകളെപ്പോലെയായി, ദശാസ്യനപഹരിച്ച ആ തരുണിരത്നങ്ങൾ. ദീനദീനമായ വദനങ്ങൾ; വിലോചനങ്ങൾ.

"എന്നെ തിന്നുവാനായിരിയ്ക്കുമോ ഇവൻ കൊണ്ടുപോകുന്നതു്?" ഒരുവളുടെ വിചാരം ഇങ്ങിനെയായിരുന്നു. മററൊരുവൾ ചിന്തിച്ചതു്. "ഇവൻ

എന്നെ കൊന്നേയ്ക്കുമോ?'' എന്നാണ്. എൻെറ അച്ഛൻ- അമ്മ- ഭർത്താവ്- ഭ്രാതാവ് ഇങ്ങിനെ സ്വബന്ധുക്കളെക്കുറിച്ച് ഓർത്ത് ആ കമനീയാംഗികൾ ഒന്നിച്ച് വിലപിച്ചു തുടങ്ങി.

''എന്നോടുകൂടി വേർപിരിഞ്ഞ മകൻ എങ്ങിനെയാണ് ജീവിയ്ക്കുക? അവൻ എങ്ങിനെയായിത്തീരും?'' എൻെറ സഹോദരൻ, എൻെറ അമ്മ, ദുഃഖാബ്ധിയിലാഴുമല്ലോ. അയ്യോ കഷ്ടം! ഭർത്താവുപിരിഞ്ഞ ഞാൻ എന്താണിനി ചെയ്യേണ്ടത്? അദ്ദേഹമില്ലാതെ എങ്ങിനെയാണ് ഞാൻ ജീവിക്കുക? ഹേ മരണമേ, ഞങ്ങളിൽ ദയ തോന്നണേ. അഴലിലാണ്ട ഞങ്ങളെ ഉടനെ കൊണ്ടുപോകണേ. ഇത്തരത്തിലുള്ള അനുഭവത്തിന്ന് എന്ത് ദുഷ്കർമ്മമാണ് ഞാൻ പൂർവ്വജന്മത്തിൽ ചെയ്തിട്ടുള്ളത്? നമ്മളെല്ലാം ഇങ്ങിനെ ദുഃഖസാഗരത്തിൽ മുങ്ങുവാൻ കാരണമെന്താണ്? ഈ അഴലിൻെറ അററം നോക്കിയാൽ നമുക്ക് കാണുവാൻ സാധിക്കുന്നുമില്ലല്ലോ.

അയ്യോ കഷ്ടം! ഈ മനുഷ്യലോകം എത്രമാത്രം മോശമാണ്. ഇത്തരത്തിലുള്ള അധർമ്മങ്ങൾ മറെറാരിടത്തുമില്ല. നക്ഷത്രങ്ങളുടെ പ്രഭയെ പ്രഭാതത്തിലെ ആദിത്യൻപോലെ, നമ്മുടെ ദുർബ്ബലരായ നാഥന്മാരെ ഊർജ്ജസ്വിയായ രാവണൻ മുടിച്ചുവല്ലോ. വധോപായങ്ങളെ നോക്കുന്ന ഈ രാക്ഷസാധമൻ അതിബലവാനാണ്. നിന്ദ്യകർമ്മങ്ങൾ ചെയ്യുന്ന ഇവൻ സ്വയം വെറുക്കുന്നുമില്ലല്ലോ. ദുരാത്മാവായ ഇവൻെറ വിക്രമം, ഇവന്നു യോജിച്ചതുതന്നെ. പരസ്ത്രീകളെ തീണ്ടുന്ന ഈ തൊഴിൽ ഒരിക്കലും യുക്തമല്ല. ഈ അസുരാധമൻ അന്യസ്ത്രീരതനാണല്ലോ. അതുകൊണ്ട് ഈ ദുഷ്ടബുദ്ധി ഒരു സ്ത്രീ കാരണം വധമേല്ക്കും.''

പതിവ്രതകളായ ആ സുകുമാരാംഗികൾ ഇത്തരം പറഞ്ഞപ്പോഴേക്കും വാനിൽനിന്ന് പെരുമ്പറനാദം മുഴങ്ങി; പുഷ്പങ്ങൾ വർഷിച്ചു. പതിവ്രതകളായ സ്ത്രീകൾ എല്ലാവരും ഒപ്പം ശാപമേകിയപ്പോൾ, രാവണൻെറ ഓജസ്സററു; ഒളി കെട്ടു; ഉൾക്കാമ്പ് ഇടിഞ്ഞു.

സാദ്ധ്വികളായ നാരീരത്നങ്ങളുടെ ഇത്തരത്തിലുള്ള വിലാപങ്ങൾ കേട്ടുകൊണ്ട് ലങ്കയിൽ എത്തിയ രാവണനെ, നക്തഞ്ചരന്മാർ എതിരേററ് പൂജിച്ചു.

കാമരൂപിണിയായ ഒരു ഘോരരാക്ഷസി, പെട്ടെന്ന് മണ്ണിൽ വീണ്

രാവണനെ നമസ്കരിച്ച് വിലപിച്ചു. സ്വന്തം സഹോദരി ശൂർപ്പണഖയെ എഴുന്നേല്പിച്ച് ആശ്വസിപ്പിച്ച ആശരേന്ദ്രൻ ഇപ്രകാരം പറഞ്ഞു:—

"മംഗളരൂപിണിയായ സഹോദരി, എന്താണിത്? എന്തിനാണ് നീ തുടങ്ങുന്നത്?"

കലങ്ങിത്തുടുത്ത കണ്ണുകളിൽനിന്ന് ബാഷ്പമൊഴുക്കിക്കൊണ്ട് ശൂർപ്പണഖ:—

"മഹാരാജാവേ, ബലവാനായ അവിടുന്ന് എന്നെ വിധവയാക്കിത്തീർത്തു. കടുത്ത യുദ്ധത്തിൽ വീരന്മാരായ ദൈത്യന്മാരെ–കാലകായന്മാർ എന്ന് പ്രഖ്യാതരായ പതിനാലായിരം പേരെ അവിടുന്ന് നിഗ്രഹിച്ചില്ലെ? പ്രാണനേക്കാൾ പ്രിയപ്പെട്ട ഭർത്താവിനേയും അവിടുന്ന വധിച്ചു. സഹോദരരൂപത്തിലുള്ള മഹാശത്രുവാണ് അവിടുന്ന്. മന്നോർമന്നവ, ബന്ധുവാണെന്നു വിചാരിച്ച അവിടുന്ന് സ്വയമായിത്തന്നെ എന്നെ ഹനിച്ചു. എനിയ്ക്കിതാ വൈധവ്യം പേറേണ്ടിവന്നു. കാരണം അഗ്രജൻതന്നെ. സഹോദരീഭർത്താവിനെ ജാമാതാവിനെപോലെ അടർക്കളത്തിൽ രക്ഷിക്കേണ്ട കടമ അവിടുത്തേക്കല്ലേ? അദ്ദേഹത്തെ യുദ്ധത്തിൽ നിഗ്രഹിച്ച അവിടുത്തേക്ക് നാണവും ഇല്ല."

ഇങ്ങിനെ സഹോദരി മുറവിളിയോടുകൂടി പറഞ്ഞപ്പോൾ, അവളെ സമാശ്വസിപ്പിക്കത്തക്ക സാമവാക്യകൾ ദശാസ്യനോതി:—

"എന്റെ കുട്ടീ, കരഞ്ഞതുമതി. ഒരിടത്തും നിനക്കു ഭയംവേണ്ട ദാനം, മാനം, പ്രസാദം എന്നിവയാൽ എന്നെക്കൊണ്ട് കഴിയുന്നേടത്തോളം നിനക്കു സന്തോഷമേകാം. ഹേ ശുഭാംഗീ, പോർ മദത്തോടെ, ജയം മാത്രം ഇച്ഛിച്ച് ശരവർഷംചെയ്യുന്ന എനിക്ക് ബന്ധുക്കളേയും ശത്രുക്കളേയും വേർതിരിച്ച് അറിയുവാൻ സാധിക്കാതെ ആയിത്തീൻ. ജാമാതാവാണെന്ന് ഓർമ്മിക്കേണ്ട ഞാൻ, പോർമത്തുകൊണ്ട് അവനെ അറിഞ്ഞില്ല. സഹോദരീ, നിന്റെ ഭർത്താവിനെ അബന്ധത്തിൽ നിഗ്രഹിച്ചതാണ്. ഇതിന്നനുസരിച്ച് എല്ലാ ഇഷ്ടങ്ങളും നിനക്കുവേണ്ടി ഞാൻചെയ്യാം. സർവ്വവിധ ഐശ്വര്യങ്ങളുമൊത്ത സഹോദരനാണ് ഖരൻ. ദാനമാനാദികൾ, പതിന്നാലായിരം അരക്കപ്രമുഖന്മാരുടെ സ്വാമിയാണ് നിന്റെ സഹോദരൻ. നമ്മുടെ ചെറിയമ്മയുടെ ഉണ്ണിയുമാണല്ലോ? നിന്റെ അനുജനായ ആ ബലശാലി, ജ്യേഷ്ഠത്തിയുടെ സദാസമയവും ചെയ്തുകൊള്ളും. വീരനായ ഖരൻ ദണ്ഡകം കാക്കവാൻ അതിവേഗത്തിൽ പോകട്ടെ. സേനാനായകനായി, അത്യുജ്ജ്വലനായ ദൂഷണൻ ഒന്നിച്ചു തന്നെ ഉണ്ടാകും.

എൻെറ അനുജത്തീ, ദണ്ഡകവനത്തിൽ നീ എന്തുപറയുന്നുവോ അതെല്ലാം ഖരൻ ചെയ്യും. കാമരൂപികളായ അരക്കന്മാരുടെ നാഥനായും ഇവൻ തീരും."

ഖരനെ സഹായിയ്ക്കുവാൻ പ്രമുഖരാക്ഷസന്മാർ പതിനാലായിരം പേരെ രാവണൻ അയച്ചു. എങ്ങുമെങ്ങും നിർഭയനായ ഖരൻ, കാഴ്ചയിൽത്തന്നെ ഭയങ്കരാകാരന്മാരായ നക്തഞ്ചരന്മാരോടുകൂടി ദണ്ഡകാരണ്യത്തിലേക്ക് അഗ്രജനിർദ്ദേശപ്രകാരംപോന്നു. നിർബാധമായി, യുവരാജപദവിയിൽ ഖരൻ നാടുവാണു. ശൂർപ്പണഖയും സസന്തോഷം ദണ്ഡകഘോരാരണ്യത്തിൽ വാസംതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഇരുപത്തിനാലാം സർഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തിയഞ്ചാം സർഗ്ഗം. [മധുസഖ്യം]

മഹാ വനമായ ദണ്ഡകം ഖരനു് വിട്ടുകൊടുത്തു്, സഹോദരിയെ ആശ്വസിപ്പിച്ചു് സന്തോഷമേകിയ ദശാനനൻ യഥാപൂർവ്വം ലങ്കയിൽ സസുഖം വസിച്ചു. അല്പകാലം കഴിഞ്ഞപ്പോൾ അനുഗാമികളോടുകൂടിയ രാക്ഷസേശ്വരൻ, ലങ്കാരാജ്യത്തിലെ ഉപവനത്തിലേക്ക് സോത്സാഹം ചെന്നു. നികുംഭിലാ എന്നു പേരായ അത്യുത്തമോപവനമാണതു്. ശാന്തങ്ങളായ ചൈത്യങ്ങളോടുകൂടിയ അവിടെ അനേകശതം യൂപങ്ങൾ നാട്ടിയിരിക്കുന്നു. കൃഷ്ണാജിനം ധരിച്ചു്, കമണ്ഡലു, യോഗദണ്ഡു് എന്നിവയോടുകൂടി യഥാവിധി യജ്ഞം ചെയ്തുകൊണ്ടു് സീമന്തപുത്രൻ മേഘനാദൻ, അവിടെയിരിക്കുന്നു. ആശ്ചര്യവും സന്തോഷവുമിയന്ന രാക്ഷസേശ്വരൻ പുത്രനെ കെട്ടിപ്പിടിച്ചു് ചോദിച്ചു:—

"ഉണ്ണീ, എന്താണു് നീ ചെയ്യുന്നതു്? എല്ലാം തുറന്നു പറയൂ."

യജ്ഞസമ്പത്തിൻെറ സമൃദ്ധിക്കായിക്കൊണ്ടു് ശുക്രാചാര്യരാണു് അരക്കർകോനോടു് മറുപടി പറഞ്ഞതു്:—

"മന്നോർമന്നവ, എല്ലാം ഞാൻ പറയാം. അല്പസമയംകൂടി മകൻ മറുപടി പറയുന്നതല്ല. ഏഴുമഹായജ്ഞങ്ങൾ സീമന്തപുത്രൻ മേഘനാദൻ, വിധിക്കനുസരിച്ചു് സമംഗളം ചെയ്തു് അവസാനിപ്പിച്ചിരിക്കുന്നു. അത്യധികം

ക്ഷേമമായിട്ടാണു്, അഗ്നിഷ്ടോമം, അശ്വമേധം, സ്വാർണ്ണകം, രാജസൂയം, ഗോമേധം, വൈഷ്ണവം എന്നിവ അനുഷ്ഠിച്ചതു്. സാധാരണമനുഷ്യനു് അസാദ്ധ്യമായ മഹേശ്വരയത്തം ഏഴാമതായി നടത്തി. സാക്ഷാൽ മഹാദേവനിൽനിന്നു് അത്ഭുതപൂർവ്വങ്ങളായ വരങ്ങൾ നേടിയിരിക്കുന്നു. അതിദിവ്യവും ഇഷ്ടംപോലെ ആകാശഗമനം ചെയ്യുന്നതുമായ രഥം, താമസി എന്ന പേരായ മായ, അമ്പുകൾ ഒടുങ്ങാത്ത ആവനാഴികൾ രണ്ടെണ്ണം, ഖണ്ഡിക്കാൻ കഴിയാത്ത ഒരു ശ്രേഷ്ഠചാപം, മാററാരെ മുടിക്കുവാൻ കഴിയുന്ന പ്രബലമായ അസ്ത്രം, ഇങ്ങിനെ ദുർല്ലഭവരങ്ങളാണു് സമ്പാദിച്ചിട്ടുള്ളതു്. താമസി എന്ന മായാപ്രയോഗത്തിൽ, ദേവാസുരന്മാർകൂടി ഗതിയില്ലാതെ ഉഴലും. രാക്ഷസേശ്വരനായ രാവണ, അങ്ങയുടെ ആത്മജനനു് അചിന്ത്യമായ കെൽപ്പു് ഏകിയ മഹായാഗം ഇതാ അവസാനിച്ചു കഴിഞ്ഞു. ഉണ്ണിയും ഞാനും അങ്ങയെ കാത്തുനില്ക്കുകയാണു്.''

ദശഗ്രീവൻ ഉടനെ പറഞ്ഞതു് ഇങ്ങിനെയായിരുന്നു:—

''നിങ്ങൾ ചെയ്ത പണി നന്നായില്ല. നമ്മുടെ ശത്രുക്കളാണു് ഇന്ദ്രാദിദേവന്മാർ. അവരെയെല്ലാം ദ്രവ്യാദികൾകൊണ്ടു് പൂജിച്ചുവല്ലോ. ഏതായാലും ഇനി നമുക്കു് പോവുക. ചെയ്തു കഴിഞ്ഞ കാര്യം തിരുത്തുവാൻ സാധിക്കുകയില്ലല്ലോ. സൌമ്യനായ ഗുരുദേവ, അരമനയിലേക്കു് മടങ്ങുക.''

പുത്രനോടും വിഭീഷണനോടുംകൂടിയ ദശഗ്രീവൻ അന്തഃപുരത്തിലെത്തി. തേങ്ങിത്തേങ്ങിക്കരയുന്നവരും, സർവ്വലക്ഷണസമ്പന്നകളുമായ സ്ത്രീരത്നങ്ങളെ മുഴുവൻ, ഇറക്കി അയച്ചു. അനേകവിധത്തിലുള്ള രത്നങ്ങളും സ്വർണ്ണങ്ങളും ദൈത്യാശരസുരന്മാർക്കു് ദാനം കൊടുത്തു് സന്തോഷിപ്പിച്ചു. പരസ്ത്രീകളിൽ ആസക്തചിത്തനായ അഗ്രജനോടു്, ധർമ്മിഷ്ഠനായ വിഭീഷണൻ:—

''സൽകീർത്തി, വംശമഹിമ എന്നിവ നശിപ്പിക്കുന്ന ഇത്തരം തൊഴിൽ അവിടുന്നു് ചെയ്യുന്നുവല്ലോ. ബന്ധുക്കളുടെ ദുഃഖം അറിയാവുന്ന ജ്യേഷ്ഠൻ തോന്നിയപോലെ നടക്കാമോ? മിത്രങ്ങളിൽ കയർത്തുകൊണ്ടു്, ഈ കമനീരത്നങ്ങളെ കൊണ്ടുവരാമോ? അവിടുത്തെ നിന്ദാപൂർവ്വം കണക്കാക്കിയിട്ടല്ലെ, മധു കുംഭീനസിയെ കൊണ്ടുപോയതു്?''

പെട്ടെന്നു് രാവണൻ ചോദിച്ചു:—

''ഞാനൊന്നും അറിഞ്ഞില്ലല്ലോ. നീ പറയുന്ന മധു എന്ന പേരായവൻ ആരാണു്?''

അൽപം അരിശമാന്നുകൊണ്ടാണ് വിഭീഷണൻ ഉത്തരം പറഞ്ഞതു്:—

"പ്രഭോ, അവിടന്നു് ചെയ്ത പാപകർമ്മത്തിന്റെ ഫലം കേൾക്ക. നമ്മുടെ മാതാമഹൻ സുമാലിയുടെ അഗ്രജനാണ് മാല്യവാൻ. മഹാബുദ്ധിമാനും വയോവൃദ്ധനുമായ മാല്യവാൻ നമ്മുടെ ഗുരുവാണ്; സംശയമില്ല. അമ്മയുടെ വലിയച്ഛനായ അദ്ദേഹത്തിനു് കുംഭീനസി എന്ന പേരായ ഒരു ദൌഹിത്രിയുണ്ടു്. നമ്മുടെ ഇളയമ്മയായ അനലയുടെ പുത്രി. സഹോദരന്മാരായ നമ്മുടെ സഹോദരിയാണ് ധാർമ്മികമായി നോക്കിയാൽ. അതിബലവാനായ രാക്ഷസപ്രമുഖൻ മധു അവളെയാണ് കൊണ്ടുപോയതു്. നമ്മുടെ ഉണ്ണി മേഘനാദൻ യജ്ഞം ചെയ്തുകൊണ്ടിരിക്കുമ്പോൾ—ഞാൻ അതിന്നുതക്കവിധം സ്നാനം ചെയ്തുകൊണ്ടിരിക്കുമ്പോഴാണ് ഇതു് നടന്നതു്. മഹാരാജാവേ, ചെറിയ ജ്യേഷ്ഠൻ കുംഭകർണ്ണൻ മഹാനിദ്രയിലും. നമ്മുടെ ഇഷ്ടന്മാരും നിശാചരശ്രേഷ്ഠന്മാരുമായ അമാത്യന്മാരെ നിഗ്രഹിച്ചു. അവിടുത്തെ ഈ ശുദ്ധാന്തഃപുരത്തിൽ വസിച്ചിരുന്ന സഹോദരിയെ അപഹരിച്ചു. ഇതു കേട്ടിട്ടും ഞാൻ അവനെ വധിച്ചില്ല. കാരണം, പ്രായമെത്തിയ സ്ത്രീയെ, യഥാകാലത്തിൽ വരനെ ഏൽപിക്കേണ്ടതു് സഹോദരകടമയല്ലെ? ദുഷ്ടബുദ്ധിയോടുകൂടി അവിടന്നു ചെയ്ത പാപകർമ്മഫലമാണിങ്ങനെ അനുഭവിക്കേണ്ടിവന്നതു്. ഈ വർത്തമാനം ലോകം മുഴുവൻ ഇപ്പോൾ അറിയട്ടെ."

അനുജന്റെ വാക്കുകൾ കേട്ട രാവണൻ, തന്റെ ദോഷബുദ്ധിക്കനുസരിച്ചു് ആകെ കലങ്ങി. ഉഷ്ണജലത്തോടുകൂടി കടൽപോലെ, കോപാവിഷ്ടനായി. കണ്ണുകൾ ചുകന്നു. അലറുന്നപോലെ അരക്കർകോൻ ആജ്ഞാപിച്ചു:—

"എന്റെ രഥമൊരുക്കട്ടെ. ശൂരന്മാരായ ഭടന്മാർ തയാറാകട്ടെ. എന്റെ സഹോദരൻ കുംഭകർണ്ണനും നിശാചരപ്രമുഖന്മാരും, ശസ്ത്രാസ്ത്രങ്ങളെല്ലാമെടുത്തു് വാഹനങ്ങളിൽ കയറട്ടെ. ഈ രാവണനെ ഭയപ്പെടാത്ത ആ മധുവിനെ യുദ്ധത്തിൽ നിഗ്രഹിച്ചു് സ്വർഗ്ഗത്തിലേക്കു് അയച്ചേക്കാം."

മികച്ച ബലശാലികളായ നാലായിരം അരക്കപ്പട, എല്ലാവിധ ആയുധങ്ങളും ധരിച്ചു് രണകുതുകികളായി പുറപ്പെട്ടു. സ്വസൈന്യങ്ങളോടുകൂടി മേഘനാദൻ മുന്നിൽ. മദ്ധ്യത്തിൽ രാവണൻ; ഏററവും പിന്നിൽ കുംഭകർണ്ണൻ. അഭ്യാസകുശലന്മാരായ ആശരന്മാരെല്ലാം മധുപുരത്തിലേക്കു് പോയിക്കഴിഞ്ഞു. ധർമ്മപരനായ വിഭീഷണൻ ലങ്കയിൽ ധർമ്മം പുലർത്തുവാൻ ഇരുന്നു.

ലക്ഷണമൊത്ത തുരഗങ്ങൾ; ഒട്ടകങ്ങൾ; ശിംശുമാരങ്ങൾ; ഉരഗങ്ങൾ എന്നിവയുടെ യാത്രകൊണ്ടു് അംബരതലംപോലും മൂടിയ മട്ടായി. അരക്കന്മാർ ആകാശഗമനം ചെയ്തു. ദേവന്മാരിൽ ശത്രുതയാന്ന ദൈത്യന്മാർ നൂറുകണക്കിൽ മാർഗ്ഗമദ്ധ്യത്തിൽവെച്ചു് രാവണപ്പെരുമാളുടെ സൈന്യങ്ങളോടുകൂടിച്ചേന്നു.

മധുപുരത്തിലെത്തിയ ദശാനനൻ മധുവിനെ കണ്ടില്ല; എന്നാൽ സഹോദരി കുംഭീനസിയെ അവിടെ കണ്ടു. അഗ്രജനെ കണ്ടു് ഭയപ്പെട്ട രാക്ഷസതരുണി സാഷ്ടാംഗം നമസ്കരിച്ചു. രാക്ഷസോത്തമൻ രാവണൻ അനുജത്തിയെ എഴുന്നേല്പിച്ചു് പറഞ്ഞു:—

"സഹോദരി, ഭയപ്പെടേണ്ട, എന്തൊരു നന്മയാണു് ഞാൻ നിനക്കു് ചെയ്തുതരേണ്ടതു്?"

സഗൽഗദം കുംഭീനസി ഉത്തരമോതി:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, എന്നിൽ അൽപമെങ്കിലും കരുണയുണ്ടെങ്കിൽ, എൻെറ ഭത്താവിനെ വധിക്കരുതേ. മാനനിധിയായ മന്നവേന്ദ്ര കുലസ്ത്രീക്കു്, വൈധവ്യത്തേക്കാൾ വലിയൊരു ഭയമില്ല. മരണത്തേക്കാൾ മീതെയാണു് വൈധവ്യ സങ്കടം. അത്ഥിയായ ഈ സഹോദരിയിൽ ദയയുണ്ടാകണേ, അവിടുന്നു് അരുളിച്ചെയ്ത വാക്കു് സത്യമാക്കണേ, മഹാരാജാവേ, പേടിക്കേണ്ട എന്നു്, അവിടുന്നു് എന്നോടു പറഞ്ഞുവല്ലോ?"

സന്തുഷ്ടനായ സഹോദരൻ കുംഭീനസിയെ ആലിംഗനം ചെയ്തു് പറഞ്ഞു:—

"നിൻെറ ഭത്താവു് മധു എവിടെയാണു്. വേഗം പറയൂ. ദേവലോകം മുഴുവൻ വിജയിക്കുവാൻ ഞാൻ അവനോടുകൂടിയാണു് പോകുന്നതു്. അനുജത്തീ, നിന്നിലുള്ള സ്നേഹത്താലും അനുകമ്പയാലും മധുനിഗ്രഹത്തിൽനിന്നു് ഞാൻ പിന്മടങ്ങിക്കഴിഞ്ഞു."

ആനന്ദസമുദ്രത്തിൽ മഗ്നയായ കുംഭീനസി അന്തഃപുരത്തിലെത്തി. ഗാഢനിദ്രയിൽ കിടക്കുന്ന ഭർത്താവിനെ എഴുന്നേല്പിച്ചു്:—

"നോക്കൂ; എൻെറ സഹോദരൻ_മഹാബലശാലിയായ ദശഗ്രീവൻ വന്നിട്ടുണ്ടു്. സ്വർഗ്ഗത്തെ വിജയിക്കുവാൻ പുറപ്പെടുന്ന ജ്യേഷ്ഠൻ അങ്ങയുടെ സഹായത്തെ തേടുന്നുണ്ടു്. അദ്ദേഹത്തിൻെറ സഹായിയായി വേഗത്തിൽ പോകൂ. സ്നേഹിച്ചു് സഖ്യമാഗ്രഹിക്കുന്നവനെ സഹായിക്കേണ്ടതു് കടമയല്ലെ."

"അങ്ങിനെത്തന്നെ." എന്നു പറഞ്ഞു് മധു, അഭ്യർത്ഥനയനുസരിച്ചു് രാക്ഷസേന്ദ്രനെ കണ്ടു. യഥാവിധി സൽക്കരിച്ചു. രാജകീയസൽക്കാരമേററു് ഒരുദിവസം മുഴുവൻ രാവണനും കൂട്ടുകാരും മധുവിന്റെ അരമനയിൽ താമസിച്ചു്, പിറേറന്നു് പുറപ്പെട്ടു. ഇന്ദ്രതുല്യനായ അരക്കചക്രവർത്തി കൈലാസപർവ്വതത്തിലെത്തി. സൈന്യങ്ങളെ വൈശ്രവണരാജധാനിക്കടുത്തു് നിർത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ഇരുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്താറാം സർഗ്ഗം [നളകൂബരശാപം]

അന്നത്തെ ദിവസം അവിടെ വസിക്കുവാൻ തീർച്ചപ്പെടുത്തി. പകലോൻ പടിഞ്ഞാറെ സമുദ്രത്തിൽ പൂകി. പൂന്തിങ്കൾ പൂർവ്വദിക്കിൽ പ്രശോഭിച്ചു. വീരവീരനായ ദശവദനനൊഴികെ മററു സർവ്വരാക്ഷസപ്പടകളും ഗാഢസുഷുപ്തിയിലാണ്ടു. ആയുധജാലങ്ങൾ വെള്ളിനിലാവിൽ വെട്ടിത്തിളങ്ങി. പർവ്വതശിഖരപാർശ്വങ്ങളിലുള്ളൊരു പാറക്കല്ലിൽ ഏകാകിയായിരിക്കുന്ന രാവണനെ പാലൊളി നിലാവിൽ പ്രകാശിക്കുന്ന പ്രകൃതിഭംഗി ഏററവും ആകർഷിച്ചു. കൊന്നകൾ_കടമ്പുകൾ_ഇലഞ്ഞികൾ എന്നിവ വെള്ളിത്തകിടുകൾപോലെ മിന്നിത്തിളങ്ങുന്നു. പുഷ്പങ്ങളാൽ സമൃദ്ധങ്ങളായ പൊയ്കകൾ, വിണ്ണാറിന്റെ പരിപാവനവാരിധാരകൾ, ചമ്പകങ്ങൾ, അശോകങ്ങൾ, പുന്നകൾ, മന്ദാരവൃക്ഷങ്ങൾ, മാവുകൾ, പാതിരികൾ, പാച്ചോററികൾ, കടമ്പുകൾ, ഞാഴലുകൾ, കൈതകൾ, പിലാവുകൾ, തകരങ്ങൾ, തെങ്ങുകൾ, ഇരുളുകൾ തുടങ്ങിയ വൃക്ഷങ്ങൾ ഇടതൂർന്നു് പ്രശോഭിക്കുന്ന വനാന്തരം. ആ മനോഹരദൃശ്യം ദശവദനന്റെ നേത്രങ്ങൾക്കു് ഉത്സവമിയററി. കാമാർത്തരും അനുരക്തരുമായ കിന്നരന്മാർ മധുരസ്വരത്തോടെ ഗാനമാലപിക്കുന്നു. ഒന്നിച്ചു ചേർന്ന ഗാനമേള, ഏതൊരു ഹൃദയത്തേയും തരളിതമാക്കും. മദത്താൽ രക്തവർണ്ണച്ഛവിയാന്ന നേത്രങ്ങളോടെ വിദ്യാധരന്മാർ, സുന്ദരീരത്നങ്ങളോടുകൂടി, അന്യോന്യം ആസക്തരായി വിഹരിക്കുകയാണു്. വൈശ്രവണന്റെ അരമനയിൽനിന്നു് മണിനാദംപോലെ അപ്സരസ്ത്രീകൾ പാടുന്നതു് ഉയരുന്നുണ്ടു്. മന്ദമാരുതൻതട്ടി സുഗന്ധകുസുമങ്ങൾ വർഷിക്കുന്ന മധുഗന്ധികളായ വന്മരങ്ങൾ, ആ വെള്ളിമാമലയെ മുഴുവൻ സൌരഭ്യം പൂശിക്കുകയാണു്. തേനും പൂമ്പൊടിയും അണിഞ്ഞ മന്ദാനിലൻ,

ചതുക്കെപ്പെതുക്കെ വീശി വീശി, രാവണൻെറ ഹൃദയത്തെ മന്മഥാധീനമാക്കി ത്തീർത്തു.

കരളം കവരുന്ന ഗാനങ്ങളം; വർണ്ണഭംഗിയാർന്ന സുഗന്ധപുഷ്പങ്ങളം; സുഖ ശീതളനായി വീശുന്ന ഇളംകാററ്; ചന്ദ്രികയിൽ കളിച്ച കൈലാസശിഖര ഭംഗി; രാത്രി സമയം; ഏതൊരു ഹൃദയത്തേയും വികാരതരളിതമാക്കമാറ് ഉദി ച്ചയൎന്ന വാർതിങ്കളം; രാക്ഷസേശ്വരനായ രാവണൻ മദനന്നു് മുഴുവൻ കീഴട ങ്ങി. ചന്ദ്രനെ നോക്കി ചുടുനെടുവീർപ്പുകളിട്ടു.

ആ സന്ദർഭത്തിലാണു്, അപ്സരസ്ത്രീകളിൽ അഗ്രഗണ്യയായ രംഭ അവിടെ പ്രവേശിച്ചതു്. ദിവ്യങ്ങളായ ആഭരണങ്ങളം, ദിവ്യപുഷ്പമാലകളം, എന്നിവയ ണിഞ്ഞു് ദിവ്യചന്ദനം പൂശി. മന്ദാരമലർ ചികുരത്തിൽ ചൂടി, ദിവ്യോത്സ വത്തിന്നു് ആരംഭിക്കുകയാണു് ആ പൂർണ്ണേന്ദുവദന. രതിക്കു് അനാഘോപഹാ രമായ ജഘനത്തിൽ കനത്ത അരഞ്ഞാൺ; ആറു് ഋതുക്കളിലേയും കുസുമങ്ങളം; എപ്പോഴും ഉണങ്ങാത്ത തിലകം, ആകാശനീലിമകോലുന്ന പട്ടുടയാട എന്നിവ യഥാർഹമണിഞ്ഞ രംഭ, ലജ്ജ_ശോഭ_ശ്രീ_പ്രഭ_കീർത്തി ഇവയിൽ ഒന്നു് രൂപം കൊണ്ടതുപോലെ പ്രകാശിച്ചു. പൂർണ്ണേന്ദുപോലെയുള്ള ആനനം; കാമദേവ ചാപംപോലെയുള്ള പുരികക്കൊടികളം; ആനയുടെ തുമ്പിക്കൈപോലെയുള്ള ഊരുക്കളം; പല്ലവകോമളങ്ങളായ പാണികളം; സൌന്ദര്യസാരങ്ങളായ സർവ്വസ്വ ങ്ങളുടേയും സമാഹാരമായ അപ്സരസ്ത്രീ, അസുരസൈന്യമദ്ധ്യത്തിൽക്കൂടി പോകു ന്നതു് ആശരേശൻ സുവ്യക്തമായി കണ്ടു. കാമശരപീഡിതനായ രാവണൻ പെട്ടെന്നു് ഓടിച്ചെന്നു് രംഭയുടെ കൈപിടിച്ചു് ലജ്ജാവനതമുഖിയായ അവ ളോടു്:__

"അലോകസൌന്ദര്യരത്നമേ, എങ്ങോട്ടാണു് പോകുന്നതു്? അതുല്യമായ ലാഭം ഏതൊരുവനാണു് നൽകുവാൻ തുടങ്ങുന്നതു്? ഏതൊരുവനാണു് ഭാഗ്യ കാലം വന്നിട്ടുള്ളതു്? ഏതൊരു പുണ്യവാനാണു് നിന്നെ ഇന്നു് അനുഭവിക്കുക? താമരപ്പൂമണമാർന്ന മുഖത്തിലെ സുധാമൃതരസംകൊണ്ടു് ഇന്നു് ആർക്കാണു് മതിവ രുന്നതു്? ഹേ ഭീരു, ഇടതൂർന്നു് തിങ്ങിവിങ്ങിയ ഈ പോർ കൊങ്കകൾ ഇന്നു് ഏതൊരുവൻെറ വിശാലവക്ഷസ്സിലാണു് വിശ്രമിക്കുന്നതു്? കനകചക്രംപോ ലെ പരന്നതും, പൊന്നരഞ്ഞാൺ ചുഴന്നതും, അമരലോകാഭയാർന്നതുമായ ജഘന ത്തിൽ അധിരോഹണം ഇന്നു് ഏതൊരു ഭാഗ്യവാനാണു് ചെയ്യുന്നതു്? കമനീ യാംഗിയായ ഭീരു, എന്നെക്കാൾ ശ്രേഷ്ഠനായിട്ടു് ആരാണു് മൂന്നുലോകത്തിലു

ള്ളതു്? വിഷ്ണുവോ? അശ്വിനീദേവകളോ? ഇന്ദ്രനോ? എന്നെ കടന്നു് മറെറാരിടത്തേക്കു് പോകുന്നതു് തീരെ യോജിച്ചതല്ല. നോക്കൂ, ഒന്നാന്തരം പാറപ്പുറം; പൃഥുവായ നിതംബത്തോടുകൂടിയ തരുണീ രത്നമേ, യഥേഷ്ടം ഇവിടെ വിശ്രമിക്കൂ. മൂപ്പാരിലും എന്നെപ്പോലെ പ്രഭുവായിട്ടു് ഒരുവൻ ഇതുവരെ ഉണ്ടായിട്ടില്ല. ആ രാവണനാണു് നിന്നോടു് തൊഴുതു് യാചിക്കുന്നതു്; സ്വാമിയുടേയും സ്വാമി; ത്രൈലോക്യത്തിൻെറയും വിധാതാവു്; ഈ ദശാസ്യനിൽ അണയൂ. ഇഷ്ടംപോലെ ആനന്ദിക്കൂ.''

ലങ്കേശ്വരൻെറ വാക്കുകൾ, രംഭയെ വിറകൊള്ളിച്ചു. കൈകൂപ്പിക്കൊണ്ടു് പറഞ്ഞു:—

''പ്രഭോ, അവിടുന്നു് എൻെറ ഗുരുവാണു്. എന്നിൽ ദയയുണ്ടാകണേ. ഏതെങ്കിലും വിധത്തിൽ, മററുള്ളവരിൽനിന്നു് കാത്തുരക്ഷിക്കേണ്ടവനാണു് അവിടുന്നു്. സത്യം ഞാൻ പറയുന്നതു് കേൾക്കണേ. ധർമ്മമാലോചിച്ചാൽ ഞാൻ അവിടുത്തെ സ്നുഷയാണു്.''

കണ്ട ഉടനെ ലജ്ജാവനതമുഖിയായി, രോമാഞ്ചംകൊണ്ട രംഭയോടു് ദശാനനൻ തുടർന്നു:—

''എൻെറ മകൻെറ പത്നിയാണെങ്കില്ലല്ലേ സ്നുഷയാവുകയുള്ളു.''

അപ്സരസ്ത്രീരത്നമായ രംഭ പെട്ടെന്നു് ഉത്തരമേകി:—

''അതേ പ്രഭോ, ധർമ്മശാസ്ത്രത്തിൽക്കൂടി ആലോചിച്ചാൽ ഞാൻ അവിടുത്തെ പുത്രപത്നി തന്നെ. രാക്ഷസേശ്വര, അവിടുത്തെ അഗ്രജനായ കുബേരൻെറ പുത്രൻ, എൻെറ പ്രാണപ്രിയനാണു്, നളകൂബരനെന്നു് മൂപ്പാരിലും യശസ്സാർന്നവൻ—ധർമ്മചര്യകൊണ്ടു് ബ്രാഹ്മണൻ—വീര്യംകൊണ്ടു് ക്ഷത്രിയൻ—ക്രോധത്തിൽ കാലാഗ്നി—ക്ഷമാഗുണത്തിൽ ഭൂമി—ആ ലോകപാലപുത്രൻ എൻെറ ഭർത്താവാണു്. ഇത്തരത്തിൽ ആഭരണാദികളണിഞ്ഞു് ആ മഹാൻെറ അടുത്തേക്കാണു് പോകുന്നതു്. ആ ദേവനിലല്ലാതെ മറെറാരാളിലും എനിക്കു് ആസക്തിയുമില്ല. അത്യുൽക്കണ്ഠയോടെ കാത്തുകൊണ്ടിരിക്കുന്ന ആ ധർമ്മാത്മാവിൻെറ അടുക്കലേക്കു്, പരന്തപനായ രാജരാജേന്ദ്ര എന്നെ പറഞ്ഞയക്കണേ. അവിടുത്തെ പുത്രൻെറ ആശക്കു് വിഘ്നമായി നില്ക്കാതെ എന്നെ വിടണേ. രാക്ഷസേശ്വരനായ പിതാവേ, സജ്ജനങ്ങൾ സഞ്ചരിക്കുന്ന പന്ഥാവിൽക്കൂടിയേ

നടക്കാവൂ. അവിടുത്തെ മാനിയ്ക്കേണ്ടവളാണ് ഞാൻ; എന്നെ രക്ഷിക്കേണ്ടവനാണ് അവിടുന്നു്."

രംഭയുടെ വാക്കുകൾ കേട്ട ദശകന്ധരൻ വീണ്ടും പറഞ്ഞു:—

"എന്റെ സ്നുഷയാണ് നീ എന്നു് പറഞ്ഞതു് ശരിയല്ല. കാരണം പതിവ്രതകളായ സ്ത്രീകൾക്കാണ് ഈ ക്രമം. സ്വർഗ്ഗലോകത്തിലെ നടപ്പ് എന്താണ്? അമരന്മാരുടെ സുസ്ഥിരമായ നീതി എന്താണ്? അപ്സരസ്ത്രീകളിൽ ഒരാൾക്കുപോലും ഭർത്താവുണ്ടോ? ദേവന്മാർ ഏതെങ്കിലും ഒരു സ്ത്രീയെ വിവാഹം കഴിക്കാറുണ്ടോ? ഇതൊന്നുമില്ലാത്ത നിങ്ങൾക്ക്, ഇത്തരത്തിൽ പറയുവാനേ ന്യായമില്ല."

രാവണൻ, ആ തരുണീരത്നത്തെ ബലമായി പിടിച്ചു. വിശാലമായ പാറയിൽ കിടത്തി. കാമാന്ധനായ രാക്ഷസേശ്വരൻ രതിക്രീഡയ്ക്കു് ഒരുങ്ങി.

സ്വശരീരബലത്താൽ ആഗ്രഹം സഫലമാക്കിയ അസുരൻ രംഭയെ വിട്ടു. മദമാന്ന കൊമ്പനാന കലക്കിയ പുഴപോലെ, ആഭരണങ്ങളും മാലകളും ഉതിർന്നു്, കേശജാലം ഛിന്നിച്ചിതറി, പല്ലവപാണികൾ വിറച്ചു നില്ക്കുന്ന അപ്സരസ്ത്രീ, പൂത്തവള്ളി മന്ദമാരുതനാൽ ചലിക്കുന്നതുപോലെയായി.

ഭയവും ലജ്ജയുംകൊണ്ടു് വിറക്കുന്ന അവൾ ഓടി. നളകൂബരന്റെ പാദങ്ങളിൽ തൊഴുതുകൊണ്ടു് സാഷ്ടാംഗം വീണു. അത്തരത്തിൽ അവശയായ അവളെ മഹാത്മാവായ നളകൂബരൻ കണ്ടു് സസംഭ്രമം ചോദിച്ചു:—

"മംഗളരൂപിണിയായ രംഭേ, എന്റെ കാല്ക്കൽ വെമ്പിപ്പാഞ്ഞുവന്നു് വീഴുവാൻ കാരണമെന്താണു്? എന്തു സംഭവിച്ചു?"

ദീർഘനിശ്വാസങ്ങളുതിർത്തു് തൊഴുതുകൊണ്ടു് എല്ലാം അവൾ പറഞ്ഞു:—

"പ്രഭോ, ഉമ്പർനാട്ടിലേക്കു പോകുവാൻ തയ്യാറായ ദശാനനൻ ഇവിടെ എത്തിയിട്ടുണ്ടു്. സൈന്യസമേതനായ ആ രക്ഷോനായകൻ ഇന്നത്തെ രാത്രി കഴിക്കുന്നതു് ഇവിടെയാണു്. ഇങ്ങോട്ടുവരുന്ന എന്നെ മാർഗ്ഗത്തിൽവെച്ചു്

ആ ദുഷ്ടൻ കണ്ടെത്തി. പിടിച്ചുനിർത്തി ചോദിച്ചു. 'നീ ആരാണ്? ആരുടെയാണ്? എങ്ങോട്ടാണ് പോകുന്നതു്?' എന്നെല്ലാം. സത്യമെല്ലാം ഞാൻ പറഞ്ഞു. കാമമോഹാധീനനായ അവൻ യാതൊന്നും കേട്ടില്ല. പ്രഭോ, ആ അസുരവരനോട് അവിടുത്തെ പുത്രപത്നിയാണ് ഞാൻ, എന്നെ രക്ഷിക്കണമെന്നു് ഞാൻ യാചിച്ചു. യാതൊന്നുംതന്നെ ആ ദുരാത്മാവു് കേട്ടില്ല. ധർമ്മമാർഗ്ഗത്തിൽ അടിയുറച്ച ദേവ, ലങ്കേശ്വരൻ എന്നെ ബലാൽക്കാരം ചെയ്തു. എനിക്കുപററിയ പിഴയെ പൊറുക്കണെ. ഒരുപുരുഷനും, സ്ത്രീക്കും ദേഹശക്തി ഒരുപോലെയാണോ?"

അക്ഷന്തവ്യമായ ആ കയ്യേററം വൈശ്രവണാത്മജനെ ഏററവും കോപാകുലനാക്കി. ബ്രഹ്മർഷിവര്യനായ നളകൂബരൻ കണ്ണടച്ചു ധ്യാനിച്ചു. എല്ലാം ജ്ഞാനചക്ഷുസ്സുകൾക്കുമുന്നിൽ വിശദമായി. ആ കണ്ണുകൾ രക്തവർണ്ണമായി. വെള്ളമെടുത്തു് ആചമനീയാദികൾചെയ്തു. പാണിതലത്തിൽ തീർത്ഥമെടുത്തു്, കൊടിയശാപമൊന്നു് രാക്ഷസേന്ദ്രനു് ഇങ്ങിനെ കൊടുത്തു:—

"ആഗ്രഹലേശമില്ലാത്ത നിന്നെ അവൻ ബലാൽസംഗം ചെയ്തുവല്ലോ? ഹേ ശുഭേ, അതുകൊണ്ടു് ഇന്നുമുതൽ അകാമകളായ ഏതു സ്ത്രീകളോടും അവൻ അടുക്കുന്നതല്ല. സമ്മതമില്ലാത്ത ഒരു സ്ത്രീയെ കാമാർത്തിയോടെ പിടിച്ചാൽ അവൻെറ ശിരസ്സ് ഏഴു ഖണ്ഡമായി ഉടനെ ഛിന്നിച്ചിതറും."

ആളിക്കത്തുന്ന അഗ്നിയെപ്പോലെയുള്ള ആ ശാപം സർവ്വ ദേവന്മാരേയും ആനന്ദിപ്പിച്ചു. പാരിടത്തിലുള്ള കുലവധുക്കളുടെ രക്ഷയും അവൻെറ നാശവും അറിഞ്ഞു്; പിതാമഹൻ തുടങ്ങിയ ദേവരും ഋഷിവര്യന്മാരും, പിതൃക്കളും സന്തുഷ്ടരായി; ദേവതൂര്യങ്ങൾമുഴങ്ങി; അംബരത്തിൽനിന്നു് പൂമഴ പൊഴിഞ്ഞു.

രോമാഞ്ചമുണ്ടാക്കുന്ന ആ ശാപം ദശാസ്യൻ കേട്ടു. അകാമസ്ത്രീരതിയിൽ നിന്നു് മനസ്സിനെ പിന്മാററി. നളകൂബരൻെറ ശാപം രാവണാന്തഃപുരത്തിൽ ബന്ധിച്ച സാദ്ധ്വികളെ സന്തോഷിപ്പിച്ചു. മനഃപ്രിയകരമായിരുന്നു എവർക്കും ഈ വാർത്ത.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ ഇരുപത്താറാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിഏഴാം സർഗ്ഗം [സുമാലിവധം]

ആദിത്യൻ ഉദയാദ്രിയണഞ്ഞു. അസുരേശ്വരൻ സൈന്യങ്ങളോടുകൂടി കൈലാസമാമല കടന്നു് ഇന്ദ്രലോകത്തെത്തി. തേജസ്സേറുന്ന രാവണന്റെ പടകൾ, കയറുമ്പോൾ, കടയുന്ന കടൽപോലെ ഇരമ്പം മുഴങ്ങി. ദുർജ്ജയനായ രാവണന്റെ ആഗമനം കേട്ട ഉമ്പർകോന്റെ ഇരിപ്പു് ഇളകി. സുരന്മാരെ മുഴുവൻ വിളിച്ചു. വസുക്കൾ– രുദ്രന്മാർ– മരുത്തുകൾ– വിശ്വദേവകൾ– സാദ്ധ്യന്മാർ–ആദിത്യന്മാർ തുടങ്ങിയവരോടുപറഞ്ഞു:—

"ക്രൂരാത്മാവായ കൈകസീനന്ദനനോടു് അടരാടുവാൻ എല്ലാവരും ഒരുങ്ങുവിൻ."

സത്വസമ്പന്നന്മാരും ഇന്ദ്രതുല്യരുമായ അവരെല്ലാം, അരചന്മാരോടു് എതിരിടുവാൻ തയ്യാറായി. ലങ്കേശ്വരനെപററി ഓർക്കുംതോറും ഭയപ്പെടുന്ന ഇന്ദ്രൻ ദുസ്സഹദുഃഖത്തോടെ പാലാഴിതീരത്തിൽ, വൈകുണ്ഠത്തിൽ എത്തി, പ്രണാമത്തോടെ പറഞ്ഞു.

"മഹാപ്രഭോ, ഭഗവാനേ, മഹാവീര്യപരാക്രമനായ ആ കരുത്തൻ–നിശാചരനായ രാവണൻ–പോരിന്നു് നേരിടുന്നു. എന്താണു ഞാൻചെയ്യേണ്ടതു്? വരലാഭംകൊണ്ടു് അമേയമായ കെല്പാണു് സമ്പാദിച്ചിട്ടുള്ളതു്. മററുള്ള കർമ്മാദികളാൽ യാതൊന്നുമില്ലതാനും. വിധാതാവിന്റെ അരുളപ്പാടു് ശരിയാകയും വേണം. സത്യത്തിൽനിന്നു് തെററുന്നതു് ശരിയുമല്ലല്ലോ. എന്നാൽ നമുചി– വൃത്രൻ– നരകൻ– മഹാബലി– ശംബരൻ ഇവരെല്ലാം, അവിടുത്തെ ബലത്താലാണു് ഞാൻ അടക്കിയതു്. അത്തരത്തിൽ ഇവനേയും കീഴൊതുക്കണേ. ഹേ മധുസൂദന, അവിടുന്നല്ലാതെ മറെറാരാശ്രയം ഞങ്ങൾക്കില്ല. ദേവദേവ, ഞങ്ങൾക്കു് മറെറാരിടത്തു് ശരണം പ്രാപിക്കാനില്ല; മറെറാരാൾ രക്ഷിതാവായിട്ടില്ല. ഈ മൂന്നുലോകം സർവ്വത്ര വ്യാപിച്ചുകൊണ്ടിരിക്കുന്ന, സനാതനനായ ശ്രീപത്മനാഭൻ അവിടുന്നല്ലേ? ത്രൈലോക്യങ്ങളേയും നിലയ്ക്കുനിർത്തിയവനും, വാനോരേയും ഉമ്പർകോനായ എന്നെയും കാത്തുരക്ഷിക്കുന്ന ശ്രീനാരായണസ്വാമി മററാരുമല്ല. ചരാചരങ്ങളോടുകൂടിയ മൂപ്പാരിനേയും നിർമ്മിച്ച അവിടുത്തെ അദൃശ്യശക്തിയിൽ, യുഗാന്തത്തിൽ എല്ലാം ലയിക്കുകയുംചെയ്യും. ദേവദേവേശനായ ചക്രധാരീ, അവിടുന്നു് അരുളിച്ചെയ്യണേ. കാലചക്രം ധരിക്കുന്ന നിന്തിരുവടി ലങ്കാധിപനോടു് അടരാടുമോ?"

വിണ്ണോർനായകനായ ശക്രന്റെ വാക്കുകൾ, മഹാപ്രഭുവായ ശ്രീനാരായണൻ കേട്ട് മറുപടി അരുളിച്ചെയ്തു:—

"വാനോർകോനായ ഇന്ദ്രാ, അങ്ങു ഭയപ്പെടേണ്ട. ഞാൻ പറയുന്നതു് മനസ്സിലാക്കു. വരപ്രാപ്തികൊണ്ടു് ആ ദുരാത്മാവു് ദുർജ്ജയനാണു്. അവനെ ജയിക്കുവാനോ വധിക്കുവാനോ സുരാസുരന്മാർ ഒന്നിച്ചുചേർന്നാലും സാദ്ധ്യമല്ല. ആത്മജനോടൊന്നിച്ചു് അമരലോകത്തിലേക്കു് ആഗതനായ അരക്കൻ, ഏതു വിധത്തിലും ചെയ്യുക കടുംകയ്യുകളാണു്. അവന്റെ സ്വഭാവം ഇതുവരെ കണ്ടതുമാണല്ലോ. ആ ദുഷ്ടാത്മാവിനോടുകൂടി അടരാടുക എന്നു് എന്നോടു് അങ്ങു പറഞ്ഞുവല്ലോ. എന്നാൽ ഞാൻ അവനോടുകൂടി ഇപ്പോൾ എതിരിടുന്നതല്ല. ശത്രുവിനെ നശിപ്പിക്കാതെ വിഷ്ണു, യുദ്ധത്തിൽനിന്നു് പിന്മടങ്ങുകയില്ല. വരങ്ങൾകൊണ്ടു് അഭേദ്യമായ കവചമാണു് അവനു് ഇപ്പോൾ ഉള്ളതു്. ഒന്നും തന്നെ അവനിൽ ഫലിക്കില്ല. ഹേ ശതക്രതോ, എന്നാൽ ഞാൻ സത്യം ചെയ്യുന്നു. അരക്കർകോനായ രാവണനെ ഞാൻതന്നെ നിഗ്രഹിക്കാം. ബന്ധുമിത്രാദികളോടുകൂടിയ ലങ്കാപതിയെ, കാലം എത്തിയാൽ ഞാൻ നേരിടും. വാനോരെ സന്തുഷ്ടരാക്കത്തക്കവിധം നശിപ്പിക്കും. സത്യം ഞാനിതാ അങ്ങയോടുപറഞ്ഞു. നിർഭയനായി ഇപ്പോൾ അങ്ങുതന്നെ സൈന്യങ്ങളോടൊത്തു് അടരാടിക്കൊള്ളു."

സന്തുഷ്ടനായ ദേവേന്ദ്രൻ മടങ്ങി. ആദിത്യന്മാർ– രുദ്രന്മാർ– വസുക്കൾ– മരുത്തുക്കൾ എന്നിവരെല്ലാം ഒത്തുചേർന്നു.

രാത്രിയുടെ അറുതിവന്നു. അസുരന്മാരുടെ ഘോരഘോരശബ്ദങ്ങൾ ചുററുപാടുംനിന്നു് കേൾക്കാൻതുടങ്ങി. യുദ്ധങ്ങളിൽ അതിവമ്പന്മാരാണു് ഇരുഭാഗത്തുംഉള്ളവർ. മഹോത്സാഹത്തോടെ അവർ അന്യോന്യം അടുത്തു. അവസാനം കാണാൻ കഴിയാത്ത വമ്പട മുന്നിൽ കണ്ടപ്പോൾ, സുരബലപ്പട ഇളകി. ദേവന്മാരും ദാനവന്മാരും ആർത്തു. ഘോരയുദ്ധം ആരംഭിച്ചു. അനേകവിധത്തിലുള്ള ദിവ്യായുധങ്ങൾ ഉയർത്തി, കൂടിക്കലർന്നു് അലറി.

രാവണന്റെ അമാത്യന്മാരും സേനാനായകന്മാരുമായ, മാരീചൻ–പ്രഹസ്തൻ– മഹാപാർശ്വൻ–മഹോദരൻ– അകമ്പനൻ–നികുംഭൻ– ശുകൻ–സാരണൻ –സംഹ്രാദൻ– ധൂമകേതു– മഹാദംഷ്ട്രൻ–ഘടോദരൻ–ജംബുമാലി–മഹാഹ്രദൻ–വിരൂപാക്ഷൻ– സുപ്തഘ്നൻ– യജ്ഞകോപൻ– ദുർമ്മുഖൻ– ദൂഷണൻ– ഖരൻ–

ത്രിശരസ്സ്- കരവീരാക്ഷൻ- സൂര്യശത്രു- മഹാകായൻ- അതികായൻ-ദേവാന്തകൻ-നരാന്തകൻ-തുടങ്ങിയ പ്രമുഖദാനവന്മാരാലാവൃതനും, മഹാശക്തനും, വീര്യവാനും, ദശാനനഗുരുവുമായ സുമാലി പടയ്ക്കൊരുമ്പെട്ട് മുന്നോട്ടണഞ്ഞു. കാർമേഘങ്ങളെ കൊടുങ്കാറ്റെന്നപോലെ നിശിതങ്ങളായ ആയുധങ്ങളെക്കൊണ്ട് അമരസൈന്യങ്ങളെ നശിപ്പിച്ചു. ഹേ രഘുരാമ, ആ അസുരപ്രമുഖന്മാർ നിഗ്രഹിക്കുന്ന വാനോർപ്പട ചിന്നിച്ചിതറി. സിംഹങ്ങളാൽ ഓടിയ്ക്കപ്പെട്ട മൃഗസമൂഹംപോലെയായി ദേവസൈന്യം.

വസുക്കളെ എട്ടാമനായ സാവിത്രൻ എന്നപേരായ ശൂരൻ സ്വസൈന്യങ്ങളുടെ ക്ഷീണം കണ്ടു. അത്യുഗ്രവീര്യരായ ത്വഷ്ടാവ്, പൂഷാവ് എന്നീ ആദിത്യന്മാരോടുകൂടി നിർഭയമായി അസുരന്മാരെ എതിർത്തു കയറി. കീർത്തിയെ രക്ഷിക്കുന്നവരും, പോരിൽനിന്ന് ഒരിക്കലും പിൻമാറാത്തവരുമായ ആ അരക്കർ, ചൊടിച്ചടുക്കുന്ന ദേവന്മാരെ നൂറ്, ആയിരം എന്നീകണക്കിൽ നിഗ്രഹിച്ചു ഒടുക്കി. ഘോരഘോരങ്ങളായ ആയുധങ്ങളും അസ്ത്രങ്ങളും ഇരുഭാഗത്തുനിന്നും ഒരുപോലെ വർഷിച്ചുതുടങ്ങി. സുരാസുരസൈന്യങ്ങളിൽ അനേകം പേർ അന്തകാലയത്തിലെത്തി. ഹേ രാമാ, സുമാലി കോപാകുലനായി. അനേകതരത്തിലുള്ള നിശിതായുധങ്ങളോടെ ആ നിശാചരൻ ത്രിദശസൈന്യത്തെ പാഞ്ഞേററു. ഉഗ്രങ്ങളായ ശൂലങ്ങളും വലിയ ബാണങ്ങളും മഴയെപോലെ പൊഴിച്ചു. കാററ് കാറിനെയെന്നപോലെ സുമാലി വാനോർ പടയെ തുരത്തി. നക്തഞ്ചരൻെറ നേരിട്ടു നില്ക്കാൻ പരിക്കേററ വിണ്ണവർക്ക് സാധിക്കാതെയായി. എട്ടാമത്തെ വസുവായ സാവിത്രൻ രോഷാന്ധനായി. രഥത്തെ സുമാലിയുടെ നേരിട്ട് തിരിച്ചു. ദേവസൈന്യം ധീരതയോടെ അനുഗമിച്ചു. രോമാഞ്ചജനകമായിരുന്ന ആ അടർ. നക്തഞ്ചരേന്ദ്രനായ സുമാലിയും വസുപ്രമുഖനായ സാവിത്രനും പോരിൽ പിന്മാറാത്തവരും മഹാപരാക്രമികളുമാണ്. വിശിഷ്ടങ്ങളായ വിശിഖങ്ങൾ സുമാലിയുടെ നേരിട്ട് പൊഴിഞ്ഞു. ഉരഗതുല്യമായ രഥംപൊളിഞ്ഞു. അഗ്നി ചലിക്കുന്നതും യമദണ്ഡിനുതുല്യവുമായൊരു ഗദയെടുത്ത് സാവിത്രൻ, സുമാലിയുടെ ശിരസ്സിൽ വീഴ്ത്തി. ഇന്ദ്രവജ്രം മാമലയിൽ എന്നപോലെ, കൊള്ളിമീൻതുല്യമായ ഗദ പതിച്ചപ്പോൾ, സുമാലിയുടെ ശിരസ്സോ, അസ്ഥികളോ, മാംസശകലംപോലുമോ യുദ്ധക്കളത്തിൽ കാണാനില്ലാതായി. എല്ലാം ഭസ്മമായിത്തീർന്നു. അസുരന്മാർ ആർത്തു നിലവിളിച്ച് നാലുപുറത്തേക്കും ഓടിത്തുടങ്ങി. വസുവിൻെറ ഉഗ്രശരങ്ങൾ ശത്രുക്കളെ യുദ്ധക്കളത്തിൽ നിലകൊള്ളിക്കാതെയായി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഇരുപത്തേഴാം സർഗ്ഗം അവസാനിച്ചു.**

---

## ഇരുപത്തെട്ടാം സർഗ്ഗം. [ഇന്ദ്രരാവണയുദ്ധം]

സാവിത്രൻ എന്ന വസു സുമാലിയെ വധിച്ചതും, വാനോർസൈന്യം വലച്ച സ്വസൈന്യങ്ങൾ പാഞ്ഞതും കണ്ട മേഘനാദൻ ചൊടിച്ച് മുന്നോട്ടുവന്നു. മഹാശക്തനായ രാവണി കാമഗമായ മികച്ച രഥത്തിലേറി മഹാരണ്യത്തിലേക്ക് അഗ്നി എന്നപോലെ അരിസൈന്യസമീപത്തെത്തി. നാനാ ശസ്ത്രാസ്ത്രങ്ങളോടെ വന്ന രാക്ഷസപുത്രനെ കണ്ടപ്പോഴേക്കും ദേവകൾ നാനാദിക്കിലേക്കും മണ്ടിത്തുടങ്ങി; അവൻെറ നേരിട്ട് ആരുംതന്നെ നില്ലാതായി. അമ്പേററ് അവശരായ ദേവന്മാരോട് ഇന്ദ്രൻ പറഞ്ഞു:—

"ദേവന്മാരേ, ഭയപ്പെടേണ്ട, പിന്മടങ്ങരുത്. എല്ലാവരും തിരിച്ചുവരുവിൻ. യുദ്ധത്തിൽ പരാജിതനാകാത്ത ജയന്തൻ– എൻെറ മകൻ– നിങ്ങളെ നയിക്കും."

അത്ഭുതാകാരമിയന്ന ഉത്തമരഥത്തിൽ അമരേന്ദ്രപുത്രൻ കയറി. ശചീതനയനെ സുരസൈന്യംചുഴന്നു. രാവണാത്മജനും, ഇന്ദ്രാത്മജനും നേരിട്ടു. ദേവരാക്ഷസന്മാർക്ക് അനുസരിച്ച യുദ്ധംതുടങ്ങി. ഇന്ദ്രസാരഥിയായ മാതലിയുടെ പുത്രൻ ഗോമുഖനാണ് ജയന്തൻെറ തേരാളി. പൊന്നണിസ്സായകങ്ങൾ അസുരസൂനു ഗോമുഖനിൽ വർഷിച്ചു. അല്പവും കുറയാതെത്തന്നെ ജയന്തനും. രാവണിയും സൂതനും ശരജാലങ്ങളാൽമൂടി. മേഘനാദൻ ചൊടിച്ചു. കണ്ണുകൾ ചെന്തീയിൻ നിറമാന്നു. വാനർകോൻെറ മകനിൽ കഠിനവർഷംപോലെ ശരങ്ങൾ പൊഴിഞ്ഞു. നിശിതങ്ങളായ ബാണങ്ങളും ആയുധങ്ങളും ദേവസൈന്യത്തിലേക്ക് പാഞ്ഞു. ശതഘ്നികൾ– മുസലങ്ങൾ– കുന്തങ്ങൾ– ഗദകൾ– ഖഡ്ഗങ്ങൾ–വെൺമഴക്കൾ–മാമലക്കൊടുമുടികൾ–എന്നിവയെ ആയിരമായിരമായിട്ടാണ് ലങ്കേശപരസൂനു അയച്ചതു്.

മേഘനാദൻ ഇങ്ങനെ മാററാരെ വധിക്കവാൻ തുടങ്ങിയപ്പോൾ, ലോകമാകെ അന്ധകാരത്തിലാണ്ടതുപോലെയായി. എല്ലാവക്കും ഒരു തരത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ വേദനയനുഭവപ്പെട്ടു. ശചീപുത്രനായ ജയന്തൻെറ ചുററും

നില്ക്കുന്ന ദേവബലം, പലതരത്തിലുള്ള ശരജാലങ്ങളാൽ വിഷമത്തിലായി. ആ യുദ്ധത്തിൽ മറെറാരു പ്രത്യേകതകൂടി. അരക്കന്മാരേയും ദേവന്മാരേയും വേർതിരിച്ചു് മനസ്സിലായില്ല. പടയിൽനിന്നു് പിന്മടങ്ങുന്ന വാനോരെ വാനോരും, രാക്ഷസന്മാരെ രാക്ഷസന്മാരും വധിച്ചു. മൂടിപ്പിടിച്ച ഇരുട്ടിൽനിന്നു് ചിലർ എങ്ങിനെയോ രക്ഷപ്പെട്ടു് ഓടി.

ആ സന്ദർഭത്തിൽ അന്തം വിട്ടു് തുടങ്ങിയ വീരനായ ജയന്തനെ, മഹാ പരാക്രമിയായ ദൈത്യവരൻ പുലോമാവു് എടുത്തു് സമുദ്രത്തിലാണ്ടു. ശചീ പിതാവായ പുലോമാവു് ദൌഹിത്രനെ രണക്കളത്തിൽനിന്നു് മാററിയപ്പോൾ, നേതാവില്ലാത്ത ദേവസൈന്യം മനസ്സിടിഞ്ഞു് നാനാവഴിക്കും വേദനകൊണ്ടു് ഓടിത്തുടങ്ങി.

രാവണാത്മജനാകട്ടെ, രോഷംകൊണ്ടു് അത്യുഗ്രനായി. സ്വസൈന്യങ്ങളാൽ ആവൃതനായ ദൈത്യപുത്രൻ സുരമദ്ധ്യത്തിൽ കയറി. അതികഠിനമായ ശബ്ദത്തിൽ അലറി. മകനെ പെട്ടെന്നു് കാണാതാവുകയും, വാനോർപ്പട ഉടഞ്ഞു് പിന്തിരിയുന്നതു് കാണുകയും ചെയ്ത ദേവേന്ദ്രൻ മാതലിയോടു്:—

"അതിവേഗത്തിൽ തേരുകൊണ്ടുവരിക."

എന്നു് ആജ്ഞാപിച്ചു.

സർവ്വവിധത്തിലുമുള്ള ഉപകരണങ്ങളാൽ നിറയപ്പെട്ടതും അതിഭീഷണവുമായ ദിവ്യരഥത്തെ അതിവേഗം തെളിച്ചുകൊണ്ടു് ഉത്തരക്ഷണത്തിൽ മാതലി വന്നുചേർന്നു. ഇടിമിന്നലുകളോടിടച്ചേർന്ന വൻകാറുകൾ, രഥപുരോഭാഗത്തിൽ ഇടിനാദങ്ങൾ അത്യുച്ചത്തിൽ ഉയർത്തിക്കൊണ്ടു് കാററിലുലഞ്ഞുകൊണ്ടു് പ്രത്യക്ഷമായി. ഗന്ധർവ്വന്മാർ ഒത്തുചേർന്നു് പലവിധവാദ്യങ്ങൾ മുഴക്കി. അപ്സരസ്ത്രീകൾ നൃത്തമാടി. അണ്ടർകോൻ രഥത്തിലേറിയപ്പോഴേക്കും ത്രിലോക ചക്രവർത്തിക്കനുസരിച്ച പ്രൌഢികൾ ഒന്നിച്ചു കണ്ടു. ആദിത്യന്മാർ–വസുക്കൾ–രുദ്രന്മാർ–മരുത്തുക്കൾ–സാദ്ധ്യന്മാർ എന്നീ അമേയബലവാന്മാർ നാനാതരത്തിലുള്ള ശസ്ത്രാസ്ത്രങ്ങളുമെടുത്തു് ശചീപതിയെ അനുഗമിച്ചു. കാററു് ഉഗ്രമായി വീശി; ആദിത്യൻ നിഷ്പ്രഭനായി; വലിയ വലിയ കൊള്ളിമീനുകൾ അന്തരീക്ഷത്തിൽ ചാട്ടുവാൻ തുടങ്ങി.

വിശ്വകർമ്മാവിനാൽ നിർമ്മിതമായ വിശേഷാത്തര ദിവ്യരഥത്തിൽ മഹാ

പ്രതാപിയായ ദശഗ്രീവൻ അതേസമയത്തു് ആരോഹണം ചെയ്തു. കാണുന്ന മാത്രയിൽ കരളിന്നു് ഭയമേകുന്നവയും രോമാഞ്ചമേകുന്നവയുമായ വൻപത്തികളോടുകൂടിയ ഉഗ്രനാഗങ്ങൾ, ചീററിക്കൊണ്ടു് തേരിന്റെ ചുററും നില്ക്കുന്നു. അഗ്നിജ്വാലകളെപ്പോലെ കാകോളവിഷമാണു് അവയിൽനിന്നുത്ഭവിക്കുന്നതു്. ദൈത്യന്മാരും രാക്ഷസന്മാരും ലങ്കേശ്വരനെ പരിസേവിച്ചു് ചുററിലുമുണ്ടു്. മകനെ സസ്നേഹം രണത്തിൽ തടുത്തു് താൻതന്നെ ശചീപതിയോടു് നേരിടാൻ മുന്നോട്ടടുത്തു. ഇന്ദ്രജിത്തു് അടർക്കളത്തിൽനിന്നു് പിന്മാറി. ഒരു സ്ഥലത്തു വന്നിരിപ്പായി.

കൊടുങ്കാറുകൾ വർഷബിന്ദുക്കളെയെന്നപോലെ ഇടിനാദതുല്യശരങ്ങളെ പൊഴിച്ചുകൊണ്ടാണു് ദൈത്യന്മാരും ദേവന്മാരും യുദ്ധം തുടങ്ങിയതുതന്നെ.

ദുരാത്മാവായ കുംഭകർണ്ണൻ, അനേകതരത്തിലുള്ള ആയുധവുമേന്തിയാണു് അടരിന്നടുത്തതു്. ഇന്നവനോടെന്നില്ലാതെ മുന്നിൽ കണ്ട വാനവന്മാരോടു് എല്ലാം എതിർത്തു. പല്ലുകൾ–കൈകൾ–കാലുകൾ–വേലുകൾ–തോമരങ്ങൾ–ശരങ്ങൾ–എന്നിവയിൽ ഏതാണോ ഉപയോഗിക്കുവാൻ സാധിക്കുന്നതു് അവയെ അരികളിൽ അസുരവരൻ പ്രയോഗിച്ചു. അത്യുഗ്രന്മാരായ രുദ്രന്മാരോടാണു് കോപാന്ധനായ കുംഭകർണ്ണൻ തുടന്നു് നേരിട്ടതു്. നിശിതങ്ങളായ ആയുധങ്ങൾ അനേകം തട്ടിയ രാവണാനുജന്റെ ദേഹം രക്താഭിഷിക്തമായിത്തീൎന്നു. ഇടിമിന്നലെഴുന്ന കാർകൊണ്ടൽപോലെയായി കുംഭകർണ്ണൻ. പിൻമടങ്ങാത്തവരും അമിതബലവാന്മാരുമായ രാക്ഷസന്മാരെ, പല തരത്തിലുള്ള തീക്ഷ്ണായുധങ്ങളാൽ നാലുപുറവും മണ്ടിച്ചു. ആയുധം തട്ടിമുറിഞ്ഞ ചിലർ നിലത്തുകിടന്നു് പിടഞ്ഞു. വേറെ ചിലർ അവരുടെ വാഹനങ്ങളിൽ പററിപ്പിടിച്ചുകൂടി. തേരുകൾ–അശ്വങ്ങൾ –കഴുതകൾ –ആനകൾ –ഉരഗങ്ങൾ –ഒട്ടകങ്ങൾ– ശിംശുമാരങ്ങൾ–പന്നികൾ–പിശാചുക്കളുടെ വദനങ്ങളുള്ള മൃഗങ്ങൾ–ഇവകളെ പിടിച്ചു് ചിലർ രണക്കളത്തിൽനിന്നു് എഴുന്നേററു. ദേവാസ്ത്രങ്ങൾ രാക്ഷസന്മാരെ ഛിന്നഭിന്നങ്ങളാക്കി. ആ യുദ്ധക്കളം, ഭയങ്കരമായൊരു ചിത്രമെന്നപോലെ കണ്ടു. ആയിരക്കണക്കിലസുരന്മാർ മരിച്ചു് നിലംപൊത്തി. ചെഞ്ചോരയാകുന്ന പുഴ, ആയുധങ്ങളാകുന്ന മുതലകളോടും, കാക്കകൾ കഴുകന്മാർ തുടങ്ങിയ മാംസഭക്ഷകതിര്യക്കുകളോടുംകൂടി ശക്തിയിൽ പുറത്തേക്കു് പലവഴി ഒഴുകി തുടങ്ങി.

ദേവന്മാരാൽ സ്വസൈന്യം വീഴ്ത്തപ്പെടുന്നതു്, മഹാപ്രതാപിയായ

ശേഗ്രീവൻ കണ്ടു. അരിശം മുഴുത്തു. ആ സൈന്യസാഗരത്തിലേക്ക് അതിവേഗത്തിൽ അസുരവരൻ ചെന്നിറങ്ങി. നിലിമ്പരെ മട്ടിച്ചുകൊണ്ടു് ഇന്ദ്രനോട്ടു് അടുത്തു. ദിവ്യചാപത്തിൽനിന്നും ചെറുഞാണൊലി മുഴക്കിക്കൊണ്ടു് ഉമ്പർകോൻ നേരിട്ടു. പത്തുദിക്കുകളിലും നാദമെത്തിക്കുന്ന ആ ഞാണിൽനിന്നു്, ആദിത്യാഗ്നികളുടെ തേജസ്സുവമിക്കുന്ന അമ്പുകൾ അസുരവരശിരസ്സിലേക്ക് പാഞ്ഞു. മഹാബാഹുവായ ദശകന്ധരൻ, നിർഭയനായിത്തന്നെ ഘോരശരങ്ങളെ മാരിപോലെ വർഷിച്ചു. അന്യോന്യം അസ്ത്രങ്ങളെക്കൊണ്ടു് മൂടി. ദിക്കുകൾ ബാണങ്ങളാൽ ഇരുളിലാണ്ടു. യാതൊന്നും ശരിക്ക് കാണാതായി. സർവ്വം അന്ധകാരമയം.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ ഇരുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.**

---

## ഇരുപത്തൊമ്പതാം സർഗ്ഗം. [ഇന്ദ്രഗ്രഹണം]

ദേവന്മാരും രാക്ഷസന്മാരും തിരിച്ചറിയാത്തതിനാൽ പരസ്പരംതന്നെ പൊരുതുകയാണു്. അനേകം പേരെ അവർതന്നെ നിഗ്രഹിച്ചു. പെട്ടെന്നു് വാനോർപ്പട ഒന്നു് ഉണർന്നു. മഹത്തായ രാക്ഷസസൈന്യത്തെ പത്തിലൊന്നു് ബാക്കിയാക്കി, മററവരെയെല്ലാം കാലനുക്കയച്ചു.

[എന്നാൽ ഒരു പ്രത്യേകത അവിടെയും കണ്ടു. ദൈത്യദാനവപ്പടകൾ അന്യോന്യമറിയാതെയാണു് പൊരുതുന്നതു് എങ്കിലും, ആ ഘോരാന്ധകാരത്തിൽ അന്ധാളിക്കാത്ത മൂന്നുപേർ ഉണ്ടായിരുന്നു. ഇന്ദ്രനും, രാവണനും, മേഘനാദനും.]

സ്വന്തം സൈന്യങ്ങളെ ഇത്തരത്തിൽ നശിപ്പിക്കുന്നതുകണ്ട ദശാനനൻ, കോപംകൊണ്ടു് മറന്നപോലെ, അത്ഭുതപൂർവ്വമായൊന്നലറി. ഇടിവെട്ടുംപോലെ സാരഥിയോട്ടു് പറഞ്ഞു:—

"ശത്രുസൈന്യമദ്ധ്യത്തിലേക്ക് അതിവേഗത്തിൽ എന്നെക്കൊണ്ടുപോകു. ഈ സുരന്മാരെ മുഴുവൻ, അതിനിശിതശസ്ത്രാസ്ത്രങ്ങളെക്കൊണ്ടു് ഞാനിന്നു് അന്തകാലയമണയ്ക്കുകയായി. ഇന്ദ്രൻ–വരുണൻ–യമൻ–കുബേരൻ എന്നിവരെ നിഗ്രഹിച്ചു് ഞാൻ എല്ലാവരിലും മീതെ വാഴുകയായി. നീ ഒട്ടും വിഷമിക്കുകയോ

ദുഃഖിക്കുകയോ ചെയ്യരുതു്; വേഗത്തിൽ തേർ തെളിക്ക. വീണ്ടും ഞാൻ പറയുന്നു. എന്റെ തേര് അരിസൈന്യമദ്ധ്യത്തിലേക്കു കൊണ്ടുപോകൂ. ഹേ സൂത, നമ്മൾ നില്ക്കുന്ന ഈ സ്ഥലം നന്ദനോദ്യാനമാണ്. ഉദയാദ്രി സമീപത്തിലേക്ക് എന്നെ എത്തിക്ക."

അനുസരണമുള്ള അസുരസാരഥി ശത്രുമദ്ധ്യത്തിൽക്കൂടി തേർ തെളിയിച്ചു. മനോവേഗമുള്ള അശ്വങ്ങൾ പാഞ്ഞു. ദശാനനന്റെ നിശ്ചയമറിഞ്ഞ ദേവനാഥൻ, സമീപസ്ഥരായ പ്രമുഖന്മാരോടു് പറഞ്ഞു:—

"ഹേ ദേവന്മാരെ, എനിക്കു് തോന്നുന്നതു് ഞാൻ പറയാം. കേൾക്കുക. ഈ ദശഗ്രീവനെ ജീവനോടെ പിടിച്ചു് ബന്ധിക്കണം. കരുത്തനായ ഇവൻ കൊടുങ്കാററിനൊത്ത കുതിരകളെ കെട്ടിയ തേരിൽ, വേലിയേററത്തിൽ ക്ഷോഭം ഇളകിയ സാഗരംപോലെ അടിച്ചുകയറും. ഇവനെ എന്തൊരാൾക്കും ഹനിക്കുവാൻ സാധിക്കുകയില്ല. അത്രമാത്രം വരങ്ങൾ ഇവൻ സമ്പാദിച്ചിരിക്കുന്നു. നിർഭയനായ രാവണനെ പിടിച്ചുകെട്ടുവിൻ; യുദ്ധത്തിൽ തികച്ചും ശ്രദ്ധിക്കുവിൻ. മഹാബലിയെ ബന്ധിച്ചു് മുപ്പാരിനേയും കീഴൊതുക്കിയപോലെ, ഈ മഹാപാപിയേയും കെട്ടിയിടണമെന്നാണു് എന്റെ അഭിപ്രായം.

ദേവേന്ദ്രൻ രാവണനിൽനിന്നു് മറെറാരു ഭാഗത്തേക്കു് തിരിഞ്ഞു. അസുരന്മാരെ അവശരാക്കത്തക്ക അടർ തുടങ്ങി. പോരിൽ പിന്മാറാത്ത ദശാനനൻ വടക്കുഭാഗത്തുക്കൂടി സേനാമദ്ധ്യത്തിലേക്കു് എത്തി; ദേവാധിരാജൻ തെക്കുഭാഗത്തുക്കൂടിയും. ഉമ്പർപ്പടയിൽ നൂറുയോജന ഉള്ളിൽക്കടന്ന അരക്കർകോൻ അമ്പിൻമഴതന്നെ തൂകി. ദേവസൈന്യനാശം കണ്ട പുരന്ദരൻ, പതറാതെ മുന്നോട്ടടുത്തു് രാവണനെ അസ്ത്രശസ്ത്രങ്ങളെക്കൊണ്ടു് പിന്മാററി. "നാം നശിച്ചു; നശിച്ചു." എന്നിങ്ങനെ രാക്ഷസന്മാർ ഉച്ചത്തിൽ വിലപിച്ചു. അസുരേശ്വരൻ ദേവേന്ദ്രന്റെ വക്ത്റത്തിൽപെട്ടതു കണ്ട മേഘനാദൻ തേരിൽ കയറി. പിതാവിന്റെ അപജയം രാവണിയെ കോപാവിഷ്ടനാക്കി. ദേവസൈന്യമദ്ധ്യത്തിൽ കയറി. ശ്രീ മഹാരുദ്രൻ വരമായി നല്കിയിരുന്ന കൊടിയ മായ പ്രയോഗിച്ചു് അതിവാശിയോടെ യുദ്ധത്തിന്നൊരുങ്ങി. വാനോരെ മുഴവൻ വിട്ടു് വിണ്ണവർനാഥനോടാണു് രാവണി ഏററുമുട്ടിയതു്. അതിതേജസ്വിയാണെങ്കിലും അമരനാഥൻ ശത്രുസൂനുവിനെ കാണാതെ ഉഴന്നു. വീര വീരന്മാരായ ദേവന്മാർ പ്രധാനങ്ങളും ദിവ്യങ്ങളുമായ അസ്ത്രങ്ങൾ അയച്ചു. രാവണകുമാരന്റെ പോർച്ചട്ട തകർന്നുവെങ്കിലും കൂസലില്ലാതെ മുന്നോട്ടാഞ്ഞു്, നേരിട്ടുവരുന്ന ദേവേ

ന്ദ്രസൂതനെ അമ്പുകളെക്കൊണ്ടുമൂടി. ശചീപതിയെ അസ്ത്രങ്ങളാൽ കാണാന്നി ല്ലാതാക്കി. വിഷമിക്കുന്ന മാതലിയെ തേരോടുകൂടി പറഞ്ഞയച്ച് ഇന്ദ്രൻ ഐരാവതത്തിലാരോഹണംചെയ്തു്, മേഘനാദനെ അന്വേഷിച്ചുവെങ്കിലും, മായാശക്തികൊണ്ടു് വാനിൽ നിൽക്കുന്ന അവനെ കണ്ടതേയില്ല. മാത്രമല്ല; രാവണി മഹേന്ദ്രങ്കൽ മായവീശി, ശരങ്ങളെ വർഷിച്ചു. ഇന്ദ്രൻ അവശനാകുന്നതു കണ്ടപ്പോഠം മായാപാശങ്ങളെക്കൊണ്ടു് ബന്ധിച്ച് സ്വസൈന്യമദ്ധ്യത്തിലേക്കു കൊണ്ടുപോന്നു. അത്യുഗ്രയുദ്ധത്തിൽനിന്നു് ഇങ്ങിനെ ഇന്ദ്രനെ മഹാബലശാലിയായ മേഘനാദൻ കൊണ്ടുപോകുമ്പോഠം, "എന്തു സംഭവിച്ചു. എന്താണു് വന്നുചേന്നതു്?" എന്നിങ്ങനെ വാനോർകളെല്ലാം ചിന്തിച്ചു. "അടരിൽ അമരേന്ദ്രനെ വിജയിച്ച ആ മായാവിയെ കാണുന്നില്ല. സർവ്വവിദ്യാ വിശാരദനാണെങ്കിലും ഇന്ദ്രനെ അസുരപുത്രൻ അപഹരിച്ചു."

അമരന്മാരെല്ലാം അരിശമാന്നു് ലങ്കേശ്വരനിൽ അമ്പുകഠം വർഷിച്ചു. വസുക്കളും ആദിത്യന്മാരും ഒന്നിച്ചു് നേരിട്ടപ്പോഠം, രാവണൻെറ യുദ്ധാഹങ്കാരം അല്പമെന്നു് ക്ഷയിച്ചു. ശത്രുക്കളോടു് എതിരിട്ടുനില്ക്കുവാൻ കെല്പില്ലാതെയായി. അസ്ത്രജാലങ്ങഠം തട്ടി പരവശനായിത്തീന്ന പിതാവിനോടു്, മായകൊണ്ടുമറഞ്ഞു നിൽക്കുന്ന തനയൻ:—

"അച്ഛാ, വരു. നമുക്കു് പോകാം. യുദ്ധം ചെയ്യുന്നതു് മതിയാക്കാം. നാം ജയിച്ചുപോയി. അത്തൽവിട്ടു് സ്വസ്ഥചിത്തനാകു. മുപ്പാരിൻെറയും വമ്പിച്ച വാനോർപ്പടയുടേയും അധീശൻ ഭാഗ്യത്താൽ നമ്മുടെ പിടിയിൽ പെട്ടുകഴിഞ്ഞു. വിണ്ണിൽ വസിക്കുന്നവരുടെ മദമെല്ലാം അമന്നു. എന്തിനാണു് അച്ഛൻ വെറുതെ യത്നിക്കുന്നതു്? യുദ്ധം ഇനി വെറുതെയാണു്."

മകൻെറ വാക്കുകഠം അമൃതബിന്ദുക്കഠംപോലെ ദശാനനന്നു് തോന്നി. ദേവന്മാർ യുദ്ധം നിത്തി. നാഥൻ വേർപെട്ടതിനാൽ മ്ലാനവദനരായി നടന്നു. അതിയശസ്സാന്ന ദേവാരിരാവണൻ ആനന്ദപൂർണ്ണഹൃദയത്തോടെ ഇങ്ങിനെ പറഞ്ഞു:—

"മററാശക്തനായ ഉണ്ണീ, എൻെറ വംശത്തിന്നു് ഉചിതമായ പൌരുഷമാണു് നീ കാണിച്ചതു്. ത്രൈലോക്യാധിപനും, ദുജ്ജയനുമായ ഇന്ദ്രനേയും, സവ്വസൈന്യങ്ങളേയും നീ ഒററക്കു ഇത്തരത്തിൽ വിജയിച്ചുവല്ലോ. വാസവനെ തേരിൽക്കയററി പടകളോടുകൂടി നീ ലങ്കയിലേക്കു് വേഗത്തിൽ പൊയ്ക്കൊള്ളു.

നമ്മുടെ സചിവന്മാരോടുകൂടി ഞാനിതാ നിന്റെ പിന്നാലെത്തന്നെ ഏററവും സന്തോഷത്തോടെ എത്തുകയായി.''

രോസ്യനന്ദനൻ രഥത്തിൽ ബന്ധിച്ച ഇന്ദ്രനേയുംകൊണ്ടു്, സൈന്യസമേതം ലങ്കാപുരിയിലെത്തി അടരിൽ അവശരായ പടകളെയെല്ലാം അരമനയിൽ ചെന്ന ഉടനെ സ്വഭവനങ്ങളിലേക്കു് പറഞ്ഞയച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ഇരുപത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പതാം സർഗ്ഗം [ഇന്ദ്രവിമോചനം]

ത്രിലോകവന്ദ്യനും പ്രബലനുമായ അണ്ടർകോനെ വിജയിച്ചു് അധീനത്തിലാക്കി ലങ്കയിൽ മേഘനാദൻ സസുഖം വസിക്കുമ്പോൾ, ദേവപ്രമുഖന്മാരൊത്തുചേന്നു് പിതാമഹനെ മുൻനിത്തിക്കൊണ്ടു് അവിടെയെത്തി. പുത്രന്മാരോടും സഹോദരന്മാരോടും ഒന്നിച്ചിരിക്കുന്ന പ്രതാപിയായ രാവണനോടു്, അംബരതലത്തിൽ നിന്നുകൊണ്ടു് വിധാതാവു് സാമോപായത്തിൽ അരുളിച്ചെയ്തു:—

''ഉണ്ണീ, രാവണ, നിൻെറ മകൻെറ യുദ്ധസാമത്ഥ്യം എന്നെ ഏററവും സന്തോഷിപ്പിച്ചു. പരാക്രമത്തിലും ഔദാര്യത്തിലും മേഘനാദൻ നിന്നോടു സദൃശൻ മാത്രമല്ല, ഉപരിതന്നെയാണെന്നു് പറയാം. സ്വന്തം ഓജസ്സുകൊണ്ടു തന്നെ മൂന്നു ലോകങ്ങളും നീ ഒററക്കു് ജയിച്ചുകഴിഞ്ഞു. നീ ചെയ്തിരുന്ന സത്യം സാധിച്ചു. നിൻെറ ആത്മജനിൽ ഞാനത്യധികം പ്രീതനായി. അത്യന്തബലവാനായ പുത്രൻ, ഇന്നുമുതൽ, ഇന്ദ്രജിത്തു് എന്ന അനശ്വരനാമധേയത്തോടുകൂടിയ വീരവീരനായിത്തീരും. അമേയശക്തനായ കുമാരൻ, ഏതൊരാൾക്കും ദുർജ്ജയനുമാകും. ഹേ രാക്ഷസേശ്വരാ, വാനവന്മാരെ മുഴുവൻ നീ കീഴടക്കിയതു് ഈ ഉണ്ണി കാരണമല്ലേ? മഹാബാഹുവായ അങ്ങു് ശതക്രതുവിനെ വിട്ടയയ്ക്കണം. അതിന്നു് ദേവകൾ എന്തെങ്കിലും ചെയ്യേണ്ടതോ, നല്കേണ്ടതോ ഉണ്ടോ?''

യുദ്ധവിജയിയായ മഹാതേജസ്വി ഇന്ദ്രജിത്തു് പെട്ടെന്നു് വിധാതാവിനോടു് പറഞ്ഞു:—

"ഭഗവാനേ, അണ്ടർകോനെ വിടണമെങ്കിൽ ഞാൻ അമരനായിത്തീരണം."

ദേവദേവനായ ധാതാവു് വീണ്ടും അരുളി:—

"ഉണ്ണീ, ഭൂമിയിൽ ജനിച്ച ഏതൊരു പ്രാണിക്കും, ഒന്നുകൊണ്ടും മരിക്കുകയില്ല എന്നുള്ളതു് വരുന്നതല്ല. പക്ഷികൾക്കും മൃഗങ്ങൾക്കും, ഓജസ്സേറുന്ന ഏതു ജീവികൾക്കും ഈ നിശ്ചയത്തിൽനിന്നു് ഒരിക്കലും മാറുവാനും സാധിക്കുന്നതല്ല."

സ്വാമിയായ വിരിഞ്ചന്റെ ഇത്തരം വാക്കുകൾ ലോകൈകവീരനായ ഇന്ദ്രജിത്തു് കേട്ടു. അടുത്തുനിൽക്കുന്ന ആ ദേവനോടു് വീണ്ടും പറഞ്ഞു:—

"അല്ലെങ്കിൽ, ഹേ ദേവ, ഉമ്പർകോനെ വിട്ടാൽ എനിക്കു് കിട്ടേണ്ടതു് ഞാൻ പറയാം. ഞാൻ ദിനംപ്രതി അഗ്നിയിൽ, ശത്രുവിജയത്തിനുവേണ്ടി ഹോമം നടത്താം. യുദ്ധസന്നദ്ധനായ ഞാൻ ഹോമം നിർവ്വഹിച്ചു കഴിഞ്ഞാൽ, അശ്വങ്ങളോടുകൂടിയ രഥം അതിൽനിന്നു് ഉണ്ടാകണം. അതിൽ ഇരുന്നാൽ മരിക്കുകയുമരുതു്. ഇതാണു് എന്റെ തീർപ്പു്. ഹോമം തുടങ്ങി, ഏതെങ്കിലും വിധത്തിൽ മുടക്കം വരുകയാണെങ്കിൽ ആ യുദ്ധത്തിൽ പരാജയവും ജീവനാശവും വന്നുചേർന്നോട്ടെ. ഞാൻ ഈ വാങ്ങുന്നവരം കരുത്തുകൊണ്ടാണു്; തപസ്സുകൊണ്ടല്ല."

രാവണിയുടെ തീർപ്പുകേട്ട, ദേവൻ പിതാമഹൻ:—

"അങ്ങിനെത്തന്നെയാകട്ടെ." എന്നു് അനുഗ്രഹമേകി. ദേവേന്ദ്രനെ ഇന്ദ്രജിത്തു് ബന്ധനവിമുക്തനാക്കി. അമരന്മാരൊന്നിച്ചു് ഭഗവാൻ വിണ്ണേറി."

സശ്രദ്ധനായി കഥ കേട്ടുകൊണ്ടിരിക്കുന്ന മന്നോർമന്നനായ രഘുപതിയോടും സദസ്യരോടും ഭഗവാൻ അഗസ്ത്യൻ തുടന്നു:—

'ഹേ രാമ, ദേവശ്രീയെല്ലാം അണഞ്ഞു്, മങ്ങിയ മുഖത്തോടെ മനോരാജ്യത്തിൽ മുഴുകിയ അമരനാഥനെ തൃക്കൺപാർത്തുകൊണ്ടു് ലോകവിധാതാവു് ഇങ്ങിനെ അരുളിച്ചെയ്തു:—

"ഹേ ഇന്ദ്രാ, ശതക്രതുവാണെങ്കിലും അങ്ങ് പണ്ടൊരു അധർമ്മം ചെയ്തിട്ടുള്ളതിന്റെ ഫലമാണിത്. വാനോർനായക, ഞാൻ മനസ്സുകൊണ്ട് ആദ്യം സൃഷ്ടിച്ച പ്രജകൾ ഒരേ ആകൃതിയും ലക്ഷണവും നിറവും ഒത്തവരായിരുന്നു. വാക്കുകളിൽക്കൂടി വ്യത്യാസം യാതൊന്നുംതന്നെ ഉണ്ടായിരുന്നില്ല. അവരെപ്പറ്റി ഞാൻ മനസ്സിരുത്തി ചിന്തിച്ചു. എന്നിട്ട് അതുവരെ സൃഷ്ടിച്ചവരിൽ നിന്ന് ഭിന്നമായിട്ട് ഒരുവളെ നിർമ്മിച്ചു. മാനവശരീരാംഗങ്ങളിലെ സൌന്ദര്യസത്തെല്ലാം ഒന്നിച്ചുചേർത്താണ് ആ കന്യകയെ വിരചിച്ചത്. ഹലം എന്നാൽ വൈരൂപ്യം. അതിൽനിന്ന് ഉണ്ടാകുന്നത് ഹല്യം. യാതൊരുവിധ ഹല്യവുമില്ലാത്തതിനാൽ അഹല്യ എന്ന് അവൾക്ക് നാമംകൊടുത്തു. ഹേ പുരന്ദര, സൌന്ദര്യസാരസർവ്വസ്വമായ അഹല്യയെ കണ്ടപ്പോൾ ഞാൻ വീണ്ടും ആലോചിച്ചു. ഈ സുകുമാരാംഗി ആരുടെയാകണമെന്ന്. എന്നാൽ വിണ്ണവർനായകനായ അങ്ങ് സ്ഥാനമാനാദികളാൽ പ്രമത്തനായതിനാൽ മനസ്സു തീർപ്പുചെയ്തത്, ഇവൾ സ്വന്തം പത്നിയാകണമെന്നായിരുന്നു. അങ്ങയുടെ ചിന്താഗതിയറിഞ്ഞ ഞാൻ അഹല്യയെ സൂക്ഷിക്കുവാൻ ഗൌതമനെയാണ് ഏല്പിച്ചത്. ആണ്ടുകൾ അനേകം കടന്നുപോയി. ശുശ്രൂഷാരതയായി ഏകാന്തത്തിൽ വസിക്കുന്ന അവളെക്കണ്ട് അല്പംപോലും മനശ്ചാഞ്ചല്യമില്ലാതെയിരുന്ന ഗൌതമൻ, നിർവ്വികാരനായിത്തന്നെ മടക്കിത്തന്നു. ഗൌതമബ്രഹ്മർഷിയുടെ തപസ്സും സിദ്ധിയും മനസ്സിലാക്കിയ ഞാൻ അഹല്യയെ ധർമ്മപത്നിയായി മാമുനിക്കുതന്നെ നല്കി. ധാർമ്മികനായിരുന്ന അങ്ങ് അതിൽ കുപിതനായി. ഗൌതമാശ്രമത്തിലേക്ക് ചെന്നു. ജ്വലിക്കുന്ന അഗ്നിയെപ്പോലെയുള്ള അവളെ കണ്ടു പിടിച്ചു. പക പൂണ്ട അങ്ങ് കാമാന്ധനായിത്തന്നെ അവളെ തീണ്ടി. മഹർഷിവര്യൻ അങ്ങയെ പർണ്ണശാലയിൽ നിന്നുതന്നെ കണ്ടെത്തി. അമേയതേജസ്വിയായ ഗൌതമൻ ക്രോധത്തോടെ അങ്ങയെ ശപിച്ചു. ഹേ വാസവ, അതുവരെ ഉണ്ടായിരുന്ന നിലയിൽനിന്ന് അങ്ങ് വിപരീതനായിത്തീർന്നു.

"ഹേ ഇന്ദ്രാ, അല്പംപോലും ഭയമില്ലാതെ, സംശയലേശമില്ലാതെ, നീ എന്റെ പത്നിയെ പ്രാപിച്ചുവല്ലോ. ദേവരാജാവായ നിനക്ക് ഇത്രയും ഉർബ്ബുദ്ധിയുണ്ടായതിനാൽ, ശത്രുവിന്റെ അധീനത്തിലായിത്തീരും. മനുഷ്യന്മാരുടെ മാർഗ്ഗദർശിയായ നീ ഇത്തരത്തിൽ ആചരിച്ചതിനാൽ ഈ സമ്പ്രദായം ഇന്നുമുതൽ ഭൂതലത്തിലും ഉണ്ടാകും. എന്നാൽ ഒരു പ്രത്യേകതയുണ്ട്; ചെയ്യുന്ന മനുഷ്യന് പകുതിഫലമേ കിട്ടുകയുള്ളു. പകുതിഭാഗം നിന്നിൽ ലയിക്കട്ടെ. സുരാധിനാഥൻ എന്ന ഉന്നതസ്ഥാനം, നിനക്ക് സ്ഥിരമാകയില്ല. ദേവേന്ദ്രനായിച്ചമയുന്ന ഏതൊരാൾക്കും, ആ സ്ഥിതിവിശേഷം അനശ്വരമാകുന്നതുമല്ല."

ഇത്തരത്തിലുളെളാരു ശാപമാണ് തന്നിട്ടുള്ളതെന്ന് ഗൌതമൻ അങ്ങയോടു പറഞ്ഞിട്ടില്ലേ?''

ഇന്ദ്രാ, ആശ്രമാന്തർഭാഗത്തിൽ പേടിച്ചു വിറച്ചുനില്ക്കുന്ന അഹല്യയോട് ശകാരരൂപത്തിൽ ബ്രഹ്മർഷി തുടർന്നു:—

''ഹേ ദുഷ്ടേ, എന്റെ പർണ്ണശാലയിലുള്ള നിന്റെ സ്ഥിതി നശിച്ചു പോകട്ടെ രൂപവും യൌവനവും ഒരുപോലെയുള്ള നീ നിലവിട്ടവളായി ത്തീർന്നുവല്ലോ. നിന്റെ അസാധാരണ സൌന്ദര്യമാണ്, മനശ്ചാഞ്ചല്യത്തിന്ന് കാരണമായിത്തീർന്നതു്. മററാൎക്കുമില്ലാത്ത സൌഭാഗ്യമാണല്ലോ നിന്നിലുള്ളതു്. ഇന്നുമുതൽ മനുഷ്യസ്ത്രീകൾക്ക് ഇത്തരം രൂപഭംഗിയുണ്ടായിത്തീരട്ടെ.''

വാസവ, പ്രജകളിൽ ഭൂരിഭാഗവും അന്നുമുതൽ രൂപയുക്തരായിത്തീൎന്നു തുടങ്ങി. അഹല്യപതിയുടെ പാദങ്ങളിൽ പ്രണമിച്ചുകൊണ്ടു്:—

''സ്വാമീ, ഭഗവാനേ, അല്പമെങ്കിലും കാമവികാരത്തോടെയല്ല, ഞാൻ അമരേന്ദ്രനെ സ്പർശിച്ചിട്ടുള്ളതു്. ആ ദേവനാഥൻ അവിടുത്തെ രൂപത്തിൽ വന്നപ്പോൾ, ഞാൻ അധീനയായിത്തീൎന്നതാണ്. ദയാമൂൎത്തിയായ അവിടുന്ന് ക്ഷമിക്കണേ.''

അഹല്യയുടെ ദീനവാക്കുകൾ ഗൌതമനെ ശാന്തനാക്കി. അല്പമൊന്നാലോചിച്ച് പറഞ്ഞതു് ഇങ്ങിനെയാണ്:—

''അഹല്യേ, ഇക്ഷ്വാകുവംശത്തിൽ, അത്യുജ്ജ്വലതേജസ്സുള്ളവനും മഹാരഥനും രാമൻ എന്ന അനശ്വരനാമമാൎന്നവനുമായി, ബ്രാഹ്മണധൎമ്മങ്ങളെ സുസ്ഥിരമാക്കിത്തീൎക്കുവാൻ, സാക്ഷാൽ മാധവൻ മനുഷ്യരൂപത്തിൽ അവതരിക്കും. ശ്രീരാമദേവൻ മഹാരണ്യത്തിൽ വന്നുചേരും. എന്നാണോ നിനക്ക് ആ പരമാത്മാവിനെ കാണുവാൻ സാധിക്കുന്നതു്, അന്ന് നിന്റെ ദുഷ്കൃതഫലം നശിക്കും. നീചെയ്ത സൎവ്വ പാപങ്ങളേയും ഇല്ലാതാക്കുവാൻ രാമനല്ലാതെ മററാൎക്കും സാധിക്കുന്നതല്ല. മനുഷ്യാകാരത്തിൽ വരുന്ന ആ ദേവന്ന് ആതിഥ്യാദികൾ ചെയ്തിട്ട് എന്റെ സമീപത്തിൽ എത്തിച്ചേരുവാൻ മംഗളസ്വരൂപിണിയായ നിനക്ക് സംഗതിവരട്ടെ. അന്നുമുതൽ എന്നെ ശുശ്രൂഷിക്കുവാൻ സുകുമാരാംഗിയായ നിനക്ക് സാധിക്കട്ടെ.''

ബ്രഹ്മർഷിവര്യനായ ഗൌതമൻ സ്വാശ്രമത്തിൽ ഏകാകിയായി വസിക്കുവാൻപോയി. ഉഗ്രമായ തപസ്സാണ് അനേകവർഷങ്ങൾ അഹല്യ, ചെയ്തതു്.

മഹാബാഹുവായ ദേവേന്ദ്ര, അങ്ങ്ചെയ്ത ആ ദുഷ്കൃതത്തിന്റെ ഫലമാണ് ഇന്ന് അനുഭവിച്ചതെന്ന് ഓക്ക. ശത്രുവശഗനായതും മറെറാന്നുകൊണ്ടല്ല. ശതക്രതുവായ അങ്ങ് തികച്ചും ശ്രദ്ധയോടുകൂടി വൈഷ്ണവയാഗത്തെ വേഗത്തിൽ ചെയ്യൂ. എന്നാൽ പരിശുദ്ധനായി വിണ്ണിലേക്ക് പോകാം. അങ്ങയുടെ പുത്രൻ കഠിനയുദ്ധത്തിൽ അവസാനിച്ചതായി വിചാരിച്ച് ദുഃഖിക്കേണ്ട. വാസവ, ജയന്തനെ മഹാസാഗരത്തിൽ മുത്തച്ഛൻ സുരക്ഷിതനാക്കി താമസിപ്പിച്ചിരിക്കുന്നു.''

വിധാതാവു് അരുളിച്ചെയ്തതുപോലെ വിഷ്ണുയാഗം നടത്തിയ വിണ്ണോർനായകൻ വീണ്ടും വാനുലകം പൂകി. ദേവേന്ദ്രപദവിയിലിരുന്ന് ഭരണം തുടങ്ങി. ഹേ രഘുരാമ, ഇന്ദ്രജിത്തിന്റെ മഹാശക്തിയെ വിവരിച്ചതു് മനസ്സിലായല്ലോ. ഇന്ദ്രനെക്കൂടി വിജയിച്ച അവനു് മററുള്ളവരെല്ലാം എത്ര നിസ്സാരന്മാരാണ്?

''ആശ്ചര്യം! ആശ്ചര്യം'' ശ്രീരാമലക്ഷ്മണന്മാരും വിഭീഷണാദി യാതുധാനന്മാരും, വാനരപ്രമുഖന്മാരും, ഭഗവാൻ അഗസ്ത്യന്റെ വാക്കുകൾ കേട്ട് ഒപ്പം പറഞ്ഞു. രാഘവ സമീപത്തിലിരിക്കുന്ന രാക്ഷസചക്രവത്തി വിഭീഷണൻ:—

''ഭഗവാനേ, അവിടുത്തെ വാക്കുകൾ, പണ്ടു് കണ്ടവയെ എല്ലാം എന്നെ ഓമ്മിപ്പിച്ചു.''

എന്നുപറഞ്ഞു

''അവിടുന്നു് വിവരിച്ചതെല്ലാം ഞാൻ ശ്രദ്ധവെച്ചു് കേട്ടു.''

എന്നു് മന്നോർമന്നവൻ അഭിപ്രായപ്പെട്ടു.

ബ്രഹ്മർഷി വീണ്ടും തുടർന്നു:—

''അമരനാഥനായ ദേവേന്ദ്രനെ, പുത്രനോടുകൂടിയ രാവണൻ ഇങ്ങിനെ തോല്പിച്ചു, ലോകകണ്ടകനായിത്തീർന്നു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ മുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊന്നാം സർഗ്ഗം. [രാവണശിവപൂജ]

ബ്രഹ്മർഷിയുടെ കഥാകഥനം ശ്രീരാമചന്ദ്രപ്രഭുവിനെ അത്യത്ഭുത പ്പെടുത്തി. യതീന്ദ്രോത്തമനായ ഭഗവാനോടു് ജിജ്ഞാസയോടെ മഹാപ്രഭു ചോദിച്ചു:—

"ഭഗവാനേ, ക്രൂരകർമ്മാവായ ആ രാക്ഷസചക്രവർത്തി ഭൂലോകത്തിൽ പര്യടനംചെയ്യുമ്പോൾ, രാജാവോ തത്തുല്യപരാക്രമിയോ ആയി ഒരാളും ഉണ്ടാ യിരുന്നില്ലെ? ഏതൊരുവനും രാവണനെ ജയിക്കുവാൻ സാധിച്ചിട്ടില്ലെന്നോ? അഥവാ അക്കാലത്തു ഉള്ളവരെല്ലാം വിക്രമമില്ലാത്ത മന്നവരായിരുന്നുവോ? അത ല്ലെങ്കിൽ അവർക്കു് ഏതൊരാൾക്കും ദിവ്യാസ്ത്രശസ്ത്രങ്ങൾ അധീനത്തിലുണ്ടായി രുന്നില്ലെന്നോ? അരചന്മാർ പരാജയപ്പെടുക മാത്രമാണല്ലോ ചെയ്തിരുന്നതു്"

കാകുൽസ്ഥന്റെ വാക്കുകൾ കേട്ട ഭഗവാൻ ബ്രഹ്മർഷിയൊന്നു് ചിരിച്ചു. വിധാതാവു് ഇന്ദ്രനോടു് എന്നപോലെ പറഞ്ഞു:—

"ഹേ രാജരാജ, രഘുവംശശരണമേ, മന്നിടത്തിലുള്ള മഹീപാലരെ മുഴുവൻ ഇങ്ങിനെ പീഡിപ്പിച്ചുകൊണ്ടു്, കുറെക്കാലം രാവണൻ നടന്നു. സ്വർഗ്ഗപുരി, ഭൂമിയിൽ പ്രതിഫലിച്ചതുപോലെയുള്ളൊരു നഗരമുണ്ടായിരുന്നു. മാഹിഷ്മതി എന്നാണതിന്റെ പേർ. ശരകുണ്ഡത്തിലാളുന്ന അഗ്നിയെപ്പോലെയുള്ളൊരു നൃപനാണു് അന്നാടുഭരിച്ചിരുന്നതു്. അനന്യസാമാന്യമായ കരുത്തോടുകൂടിയ ആ ഹേഹയപ്പെരുമാളുടെ പേർ അർജ്ജുനൻ എന്നായിരുന്നു. ജലക്രീഡാസക്ത നായ അർജ്ജുനൻ ഒരു ദിവസം പത്നിമാരുമെത്തു് നർമ്മദാനദിയിലേക്കു പോയി. അന്നേദിവസം തന്നെയാണു് ദശാനനും അവിടെ എത്തിയതു്. രാജാ മാത്യന്മാരോടു് അരക്കർകോൻ:—

"എവിടെ അർജ്ജുനൻ എന്ന ആ ധരനാഥൻ? ആ രാജാവിനോടുകൂടി അട രാടുവാൻ വന്നവനാണു് ഞാൻ. ആദ്യംതന്നെ അദ്ദേഹത്തോടുപറയൂ; രാവണൻ യുദ്ധസന്നദ്ധനായി വന്നിട്ടുണ്ടെന്നു്"

മഹാവിജ്ഞാനികളായ സചിവന്മാർ സവിനയം:—

"ഞങ്ങളുടെ തമ്പുരാൻ ഇപ്പോൾ ഇവിടെയില്ല."

എന്നു് രാക്ഷസേശ്വരനെ അറിയിച്ചു.

അമാത്യന്മാരും, പൌരന്മാരും പറഞ്ഞതു്, വിശ്രവസ്സുതനയനായ രാവണൻ കേട്ടു്, കൈലാസാചലതുല്യമായ വിന്ധ്യനിലേക്കപോന്നു. കാർകൊണ്ടലിൻെറ ഉള്ളിലേക്കു് പോയപോലേയും, ഊഴി പിളൎന്നു് ഉയൎന്നു് അംബരം സ്പർശിക്കുന്നതുപോലേയുമുള്ള വിന്ധ്യപൎവ്വതം ആയിരംകൊടുമുടികളോടുകൂടി ഉയൎന്നുനില്കുന്നു. സിംഹങ്ങൾ വസിക്കുന്ന വൻഗുഹകൾ; അലറിച്ചാടുന്ന നിൎമ്മലജലപ്രവാഹങ്ങൾ; ദേവന്മാർ–ഗന്ധൎവ്വന്മാർ–ദൈത്യന്മാർ–കിംപുരുഷന്മാർ എന്നിവർ അപ്സരസ്ത്രീകളോടും തരുണീരത്നങ്ങളോടുമൊത്തു് രമിക്കുന്ന നന്ദനതുല്യങ്ങളായ വിഹാരസ്ഥലങ്ങൾ; പളുങ്കിനുതുല്യമായ പാവനവാരിയാൽ പൂൎണ്ണങ്ങളായ നദികൾ; നാഗേന്ദ്രനായ അനന്തൻെറ ചലിക്കുന്ന നാവുകൾപോലെ ഉയരത്തിൽനിന്നു് പതിക്കുന്ന നീർച്ചാട്ടങ്ങൾ; ഇങ്ങിനെ ഏതൊരുവൻെറ കരളിനേയും ആനന്ദിപ്പിക്കുന്ന ഗിരീന്ദ്രൻ ഗുഹകൾ നിറഞ്ഞ ഹിമവാനെപ്പോലെ നില്ക്കുന്നതു് നോക്കിക്കൊണ്ടു് രാവണൻ നൎമ്മദാതീരത്തിലെത്തി. പശ്ചിമസാഗരാഭിമുഖമായിപ്പായുന്ന ആ പുണ്യനദി, പാറമേൽത്തട്ടിയ തെളിനീർകൊണ്ടു് പളുങ്കിൻമണികൾ ചിന്നിച്ചിതറിയും, കാട്ടുപോത്തു്– ആൾക്കരടു് –മദയാന– എട്ടടിമാൻ–നരി–സിംഹം എന്നീ മൃഗസമൂഹങ്ങൾ ദാഹിച്ചുവന്നു് ഇറങ്ങിക്കലങ്ങിയും, ചക്രവാകങ്ങൾ–നീർക്കോഴികൾ–അരയന്നങ്ങൾ–സാരസങ്ങൾ—തുടങ്ങിയ പക്ഷികൾ മദത്തോടെ വിഹരിച്ചു് കൂകിയും, പ്രശോഭിക്കുന്നു.

നാനാവൎണ്ണപുഷ്പങ്ങളാൽ ആവൃതമായ മാമരങ്ങളാകുന്ന വാർമുടിച്ചാൎത്തു്; ചക്രവാകങ്ങളാകുന്ന സ്തനങ്ങൾ; രാജഹംസങ്ങളാകുന്ന അരഞ്ഞാൺ; തൂമണൽത്തിട്ടാകുന്ന നിതംബം; പൂമ്പൊടികളാകുന്ന കുറിക്കൂട്ടു്. പാൽനുരയാകുന്ന വെൺപട്ടുടയാട; വികസിച്ചുനില്ക്കുന്ന നീലത്താമരയാകുന്ന നേത്രം; ഇങ്ങിനെ ഒരു കമനീയാംഗിയെപ്പോലെ കുണുങ്ങിക്കുണുങ്ങിപ്പോകുന്ന നർമ്മദയെ നീർപ്പൂകലാകുന്ന (മുങ്ങലാകുന്ന) ആലിംഗനത്തിന്നു് തയാറായ രാവണൻ പുഷ്പകത്തിൽനിന്നിറങ്ങി സമീപിച്ചു. മഹാമുനികളധിവസിക്കുന്ന ആ പുണ്യനദീതീരത്തിലെ ചാരുമണൽത്തട്ടിൽ സചിവന്മാരൊന്നിച്ചു ലങ്കേശ്വരൻ ഇരുന്നു. നദീശ്വരിയായ ഗംഗതന്നെയാണു് ഇതെന്നു് ലങ്കേശ്വരൻ പുകഴ്ത്തിക്കൊണ്ടു് അമാത്യരോടു് ലീലാവിലാസത്തോടെ തുടർന്നു:—

ആയിരം കിരണങ്ങളാൽ പാരിടം മുഴുവൻ പൊന്നാക്കി മാററിയ പകലോൻ ഇതാ ആകാശമദ്ധ്യത്തിലാണു്. കൊടിയചൂടു് നല്കേണ്ടവനായ ചണ്ഡഭാനു, ഞാനിവിടെ ഇരിക്കുമ്പോൾ പാലൊളിച്ചന്ദ്രനായി മാറിയതു് നോക്കുവിൻ

നർമ്മദാതീർത്ഥത്തിലെ തണുപ്പും, പുഷ്പങ്ങളിലെ വാസനയും വഹിച്ചവായു, എത്ര മാത്രം ഭയത്തോടുകൂടിയാണ് പാരവശ്യമകററുവാൻ എന്നെ വീശുന്നതു്? മാന സോല്ലാസത്തെ വളർത്തുന്ന നർമ്മദാസരിത്തു്, പേടിച്ചരണ്ടു നില്ക്കുന്നൊരു പെൺ മണിയെപ്പോലെ, മത്സ്യങ്ങൾ...പക്ഷികൾ—മുതലകൾ–അലകൾ എന്നിവയെ നിശ്ചലമാക്കി നില്ക്കുന്നതു് കാണുവിൻ. സാർവ്വഭൗമൻ തുടങ്ങിയ ദിഗ്ഗജങ്ങൾ മദിച്ചുകൊണ്ടു് ഗംഗയിലിറങ്ങുന്നതുപോലെ, സുഖസന്ദായകമായ ഈ നദിയിൽ, നിങ്ങളിറങ്ങുവിൻ. ഇന്ദ്രതുല്യരായ അരചവരന്മാരോടു് ഒരോടി, രക്തചന്ദന മാകുന്ന ചെഞ്ചോരയണിഞ്ഞവരാണ് നിങ്ങൾ. പാപങ്ങൾ കഴുകിക്കളയുന്ന ഈ മഹാനദിയിൽ സ്നാനം ചെയ്യുവിൻ. ഞാൻ ശരച്ചന്ദ്രകിരണതുല്യമായ ഈ ശ്രീമണൽത്തട്ടിൽ ഇരുന്നു് ഇന്ദുചൂഡനായ മഹാദേവനു് പുഷ്പാഞ്ജലിചെയ്യാം.''

ലങ്കേശ്വരൻെറ അനുജ്ഞ കിട്ടിയപ്പോൾ, പ്രഹസ്തൻ–ശുകൻ–സാരണൻ– ധൂമ്രാക്ഷൻ–മഹോദരൻ എന്നീ അമാത്യന്മാർ, നദിയിലിറങ്ങി. വാമനൻ–അഞ്ജ നൻ–പത്മൻ മുതലായ ദിഗ്ഗജങ്ങൾ മദിച്ചുകൊണ്ടു് ഗംഗയെ എന്നപോലെ ഉലച്ചു. മുങ്ങിക്കുളിച്ച ആ രാക്ഷസവര്യന്മാർ, നല്ല നല്ല പുഷ്പങ്ങളറുത്തു് തമ്പു രാനു് ശിവാർച്ചനത്തിനായെത്തിച്ചു. ശരൽക്കാലമുകിലിൻ നിറമുള്ള നർമ്മദാ മണൽത്തട്ടിൽ ഇരിക്കുന്ന പെരുമാളുടെ മുന്നിൽ അല്പസമയത്തിനുള്ളിൽ ഒരു പൂമല തന്നെയുണ്ടായി. അമാത്യന്മാരുടെ ബുദ്ധിപൂർവ്വകമത്തിനു ആനന്ദമാന്ന അരക്കർകോൻ, ഗജേന്ദ്രൻ ഗംഗയിലേക്കെന്നപോലെ സ്നാനത്തിനായിറങ്ങി. ഉത്തമങ്ങളായ മന്ത്രങ്ങൾ ജപിച്ചു്, യഥാവിധി സ്നാനംചെയ്തു്, കരയ്ക്കു കയറിയ ദശാനനൻ ഈറൻമാറി വെൺപട്ടുധരിച്ചു. മന്ത്രിമാരെല്ലാം കൈകൂപ്പിക്കൊണ്ടു്, ജീവനുള്ള മാമലകൾപോലെ അരചനെ അനുഗമിച്ചു. രാക്ഷസേശ്വരൻ എങ്ങോട്ടുപോകുമ്പോഴും സ്വർണ്ണമയമായൊരു ശിവലിങ്ഗത്തെ കൊണ്ടുപോവുക പതിവാണു്. മണൽത്തീരമദ്ധ്യത്തിൽ, പരിശുദ്ധമായൊരു സ്ഥലത്തിൽ, മഹേ ശ്വരലിംഗത്തെവെച്ചു് അമൃതിൻെറ ഗന്ധമാന്ന കുസുമങ്ങളെക്കൊണ്ടു് പൂജിച്ചു.

ഏതൊരു ദുഃഖത്തേയും തീർത്തു് വരങ്ങളേകുവാൻ സദാ സന്നദ്ധനും തരു ണേന്ദുചൂഡനുമായ പരമാത്മാവിനെ ഭക്തിപൂർവ്വം അർപ്പിച്ചു്, സ്തുതിഗാനാലാപ ങ്ങളോടെ കരങ്ങൾനീട്ടി ആശരന്മാർ തിരുമുമ്പിൽ നൃത്തം തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം മുപ്പത്തിഒന്നാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിരണ്ടാം സർഗ്ഗം. [രാവണഗ്രഹണം]

നർമ്മദാതീരത്തിൽ, ഘോരഘോരനായ അസുരവരൻ ഇരുന്നു് പുഷ്പാഞ്ജലി ചെയ്യുന്നതിന്നടുത്തായിട്ടാണു്, മാഹിഷ്മതീനാഥനും, വിജയശീലനുമായ അർജ്ജുനൻ തരുണീമണികളോടൊന്നിച്ചു് ജലക്രീഡ ചെയ്തിരുന്നതു്. ആയിരം പിടിയാനകളുടെ മദ്ധ്യത്തിലെ മത്തമാതംഗംപോലെ ആ രാജരാജൻ അവരുടെയിടയിൽ ശോഭിച്ചു. ആയിരം കൈകളാണു് മന്നവേന്ദ്രനുള്ളതു്. തന്റെ കൈക്കരുത്തു് പരീക്ഷിക്കുവാൻ തീർച്ചയാക്കിയ കാർത്തവീര്യൻ നർമ്മദയുടെ ഉഗ്രപ്രവാഹത്തെ ഒന്നുതടഞ്ഞു. വലിയൊരണക്കെട്ടുപോലെ പരിഘഭുജങ്ങൾ നിവർത്തിയപ്പോൾ. ജലത്തിന്റെ ഒഴുക്കിൽ ശക്തിക്രമത്തിൽ മേല്പോട്ടായിത്തീർന്നു. ഇരുകരകളും കവിഞ്ഞു് മേല്പോട്ടു് വെള്ളമേന്തി. ഇരുഭാഗത്തുമുള്ള മഹർഷീന്ദ്രന്മാരുടെ ദർഭവിരിപ്പുകൾ–പുഷ്പങ്ങൾ–നർമ്മദാകയത്തിലുള്ള മകരമത്സ്യങ്ങൾ–മുതലകൾ തുടങ്ങിയവ വർഷക്കാലപ്രവാഹത്തിലെന്നപോലെ സച്ഛന്ദം മുങ്ങിപ്പൊങ്ങിത്തുടങ്ങി.

ദശഗ്രീവന്റെ പുഷ്പാഞ്ജലി പകുതിയായപ്പോഴാണു് കാർത്തവീര്യൻ ഈ തരത്തിൽ വെള്ളപ്പൊക്കം ഉണ്ടാക്കിയതു്. എല്ലാം മുങ്ങിപ്പോയി. പിണങ്ങിയ പ്രിയതമയെപ്പോലെയായിത്തീർന്ന ശ്രീനർമ്മദയെ ദശാസ്യൻ നോക്കി. കടലിന്റെ വേലിയേററംപോലെ, പടിഞ്ഞാറുനിന്നു് കിഴക്കോട്ടൊഴുകുന്ന ആ നദിയെ, വികാരമില്ലാത്ത ഒരു കാമിനിയെപ്പോലെ ലങ്കാധിപൻ കണ്ടു. എന്നാൽ പക്ഷിജാലം. മട്ടുമാറാതെത്തന്നെ പറക്കുന്നുമുണ്ടു്. വിപരീതപ്രവാഹത്തിനു് കാരണമെന്തെന്നറിയുവാൻ, വലങ്കൈവിരൽകൊണ്ടു് മൌനിയായ രാവണൻ ശുകസാരണന്മാരോടു് കല്പിച്ചു. രാജാജ്ഞയനുസരിച്ച ആ ഭ്രാതാക്കൾ, വാനിൽക്കൂടി പടിഞ്ഞാട്ടു് അതിവേഗം സഞ്ചരിച്ചു. അരയോജന ചെന്നപ്പോൾ ശുകസാരണന്മാർ, സ്ത്രീരത്നങ്ങളൊത്തു് കളിയാടുന്ന ഒരു പുരുഷനെ നദീമദ്ധ്യത്തിൽ കണ്ടു. വലിയൊരു പയിൻവൃക്ഷംപോലെ ദീർഘഗാത്രനായ അദ്ദേഹത്തിന്റെ കേശജാലം നീരിൽ ചിതറിയിരിക്കുന്നു; മദംകൊണ്ടു് കടക്കണ്ണുകൾ രക്തവർണ്ണമാണു്; മദവിഹ്വലമനസ്സിയന്ന ആ അരിമർദ്ദനൻ, ആയിരം കൈകളാൽ, നദീപ്രവാഹത്തെ, പാദസഹസ്രത്താൽ മഹാഗിരി ഊഴിയെ എന്നപോലെ തടുത്തിരിക്കുന്നു. ആയിരം പിടിയാനകളുടെ മദ്ധ്യത്തിൽ വിഹരിക്കുന്നൊരു കൊമ്പനെപ്പോലെ മികച്ച സുകുമാരാംഗികളാലാവൃതനായ ആ അത്യത്ഭുതതേജസ്വിയെ കണ്ടു്, ശുകസാരണന്മാർ പെട്ടെന്നു് മടങ്ങിച്ചെന്നു് ദശാസ്യനോടു് പറഞ്ഞു:—

"പ്രഭോ, വലിയൊരു പയിൻമരംപോലെയുള്ള ഒരുവൻ അതാ അവിടെ നർമ്മദയുടെ മദ്ധ്യത്തിൽ നില്ക്കുന്നു. ഒരായിരം കയ്യുകൾകൊണ്ടു് ചിറകെട്ടി, സുന്ദരീരത്നങ്ങളെ രസിപ്പിക്കുകയാണു്. അദ്ദേഹം പ്രവാഹത്തെ തടഞ്ഞപ്പോൾ, കടലിന്റെ വേലിയേററംപോലെ ഈ നദി വീണ്ടും വീണ്ടും പൊങ്ങുകയാണു്."

ശുകസാരണന്മാരുടെ വാക്കുകൾ കേട്ട രാവണൻ:—

"അർജ്ജുനൻതന്നെയായിരിക്കണം അതു്."

എന്നു പറഞ്ഞു് യുദ്ധോദ്യുക്തനായി പുറപ്പെട്ടു. പൊടിപാറിച്ചുകൊണ്ടു് കൊടുങ്കാററടിച്ചു; കർണ്ണകഠോരമായ മട്ടിൽ മേഘനാദം മുഴങ്ങി; കാർകൊണ്ടലിൽ നിന്നു് ചെഞ്ചോരവർഷിച്ചു. അതൊന്നും കണക്കാക്കാത്ത രാവണനാകട്ടെ, മഹോദരൻ–മഹാപാർശ്വൻ–ധൂമ്രാക്ഷൻ–ശുകൻ–സാരണൻ എന്നിവരാൽ ചൂഴപ്പെട്ടു് കാർത്തവീര്യാർജ്ജുനസമീപത്തിലേക്കു് സത്വരം നടന്നു. നർമ്മദയിലെ ഭയാനകമായ കയത്തിലേക്കു് അഞ്ജനപ്രഭയാന്ന ലങ്കേശ്വരൻ ഉത്തരക്ഷണത്തിലെത്തി.

പിടിയാനകളുടെ മദ്ധ്യത്തിലെ കൊമ്പനെപ്പോലെ, സുന്ദരീരത്നങ്ങളാലാവൃതനായ ക്ഷിതനാഥൻ കാർത്തവീര്യാർജ്ജുനൻ നിൽക്കുന്നതുകണ്ട രാവണന്റെ കണ്ണുകൾ ചുകന്നു. ബലോദ്ധതനായ രാക്ഷസൻ ഹേഹയ രാജാമാത്യന്മാരോടു് സാഹങ്കാരം ഇങ്ങിനെ പറഞ്ഞു:—

"മാഹിഷ്മതീനരപാലകനായ കാർത്തവീര്യാർജ്ജുനനോടു്, രാവണൻ എന്നു് പ്രഖ്യാതനായ രാക്ഷസേശ്വരൻ യുദ്ധം ചെയ്യാൻ വന്നിട്ടുണ്ടെന്നു് പറയുവിൻ."

ആ വാക്കുകൾകേട്ട അമാത്യന്മാർ ആയുധങ്ങളെല്ലാമെടുത്തുകൊണ്ടു് എഴുന്നേററു് മറുപടിയോതി:—

"ഹേ അസുരരാജാവേ, അങ്ങയ്ക്കു് അടർ ചെയ്യുവാനുള്ള കാലം അറിയാം. ഏററവും നല്ല സമയമാണിതു്. സ്ത്രീകളാൽ ആവൃതനായിരിക്കുന്ന മഹാരാജാവിനോടാണു് അങ്ങു് യുദ്ധത്തിന്നു് തേടുന്നതു്. രാക്ഷസേശ്വരനായ രാവണ, ഇന്നത്തെ രാത്രി ക്ഷമിക്കു; നർമ്മദാ നദീതീരത്തിൽ താമസിക്കു; നാളെ പ്രഭാതത്തിൽ, കാർത്തവീര്യാർജ്ജുനഭൂപാലേന്ദ്രനോടു് അങ്കം തുടങ്ങാം. അത്രയും

ക്ഷമിക്കുവാൻ അങ്ങയ്ക്കു് സാദ്ധ്യമല്ലെങ്കിൽ, ഞങ്ങളെയെല്ലാം നിഗ്രഹിച്ച്‌ മുന്നോട്ടുപൊയ്ക്കൊള്ളുക. എന്നിട്ടു് പോർ ചെയ്യു.''

ലങ്കാധിപപ്പട മുന്നോട്ടടുത്തു. മാഹിഷ്മതീനൃപാലേന്ദ്രസചിവന്മാരെ മർദ്ദിച്ചു. ഭൃത്യസമൂഹത്തെ ഭക്ഷിച്ചു. ഹലഹലാശബ്ദം നദീതീരത്തിൽ ഉയർന്നു് വാനിടം മുഴുവൻ പരന്നു. വജ്രങ്ങളും–കുന്തങ്ങളും–ത്രിശൂലങ്ങളും എന്നിവ നരേന്ദ്രപ്പടകൾ ചാട്ടിക്കൊണ്ടു് രാക്ഷസസൈന്യത്തിലേക്കു് അടിച്ചു കയറി. ഹൈഹയാധിപഭടന്മാരുടെ ശക്തി അതികഠിനമാണു്. ഉഗ്രങ്ങളായ മുതലകൾ–മകരമത്സ്യങ്ങൾ എന്നിവയോടുകൂടിയ മഹാസാഗരം വേലിയേററത്തിൽ അലറുന്നപോലെ അവരിൽനിന്നു് ഇരമ്പമുയർന്നു. ദശാസ്യാമാത്യരായ പ്രഹസ്തൻ–ശുകൻ–സാരണൻ തുടങ്ങിയവർ പൊടിച്ചു. തേജസ്സുകൊണ്ടു് അർജ്ജുനസൈന്യത്തെ എരിച്ചുതുടങ്ങി. ഗോപുരം കാത്തുകൊണ്ടിരിക്കുന്ന കാവല്ക്കാർ ഓടിച്ചെന്നു്, ജലക്രീഡാതല്പരനായ മഹാരാജാവിനോടു്, രാവണൻെറയും മന്ത്രിമാരുടെയും അക്രമം അറിയിച്ചപ്പോൾ, മന്ദഹാസത്തോടെ:—

''നിങ്ങളൊട്ടുംതന്നെ ഭയപ്പെടാതെ സ്വച്ഛന്ദം ക്രീഡിക്കുവിൻ.''

എന്നു് സ്ത്രീകളോടു പറഞ്ഞു് ഗംഗാനദിയുടെ കയത്തിൽനിന്നു് മഹാകൊമ്പനാന കയറുന്നതുപോലെ തീരത്തിൽ എത്തി. മഹാ ഘോരനായ കാർത്തവീര്യാർജ്ജുനൻെറ കണ്ണുകൾ ജ്വലിച്ചു. പ്രളയാഗ്നിപോലെ ദുർന്നിരീക്ഷ്യനായി. ശ്രേഷ്ഠാഭരണങ്ങളണിഞ്ഞ നരവരൻ ഭയങ്കരമായൊരു ഗദയുമേന്തിയടുത്തപ്പോൾ, ഭാസ്കരകിരണങ്ങളാൽ ഘോരാന്ധകാരം എന്നപോലെ അസുരപ്പട ഓടിയൊളിക്കുവാൻതന്നെ തുടങ്ങി. ഭീമമായ ഗദ ചുഴററിക്കൊണ്ടു് വൈനതേയ വേഗത്തിൽ അർജ്ജുനൻ വരുമ്പോൾ, വിന്ധ്യമാമല സൂര്യനെ എന്നപോലെ, മുസലമെടുത്ത പ്രഹസ്തൻ വഴിതടഞ്ഞു് നിൽക്കുകയാണു്. വിന്ധ്യാദ്രിപോലെ സുസ്ഥിരനായ അസുരവരൻ, അത്യുഗ്രമായ ഇരുമ്പുലക്ക അർജ്ജുനൻെറ നേരിട്ടു് ഉച്ചത്തിലാർത്തുകൊണ്ടു് ചാട്ടി. ഇടിനാദംപോലെ ഗർജ്ജിക്കുന്ന പ്രഹസ്തൻെറ മുസലാഗ്രത്തിൽ, അശോകപ്പൂങ്കുലകൾ അണിഞ്ഞതുപോലെ അനലജ്വാലകൾ ആളിത്തുടങ്ങി. കൃതവീര്യാത്മജനായ അർജ്ജുനൻ, ചുവടുവെച്ചു് ഗദകൊണ്ടു് അടവിലൊന്നു് തട്ടി. ആ ആയുധം അൽപംപോലും വിഷമമുണ്ടാക്കാതെ തകർന്നു. കോപിഷ്ഠനായ നൃപവരൻ അഞ്ഞൂറുകൈകളെക്കൊണ്ടു് പിടിച്ചു് ഗദയൊന്നു് ചുഴററി, പ്രഹസ്തൻെറ സമീപമണഞ്ഞു് ആഞ്ഞൊന്നടിച്ചു. വജ്രായുധമേററ

മാമലപോലെ രാക്ഷസപ്രമുഖൻ പതിച്ചു. മാരീചൻ_ശുകൻ_സാരണൻ_മഹോദരൻ_ധൂമ്രാക്ഷൻ എന്നിവർ, പ്രഹസ്തൻ വീണതു കണ്ടപ്പോൾതന്നെ അടർക്കളത്തിൽനിന്നു് പിന്മാറി.

സചിവന്മാർ ഭയപ്പെട്ടു് പിന്തിരിഞ്ഞതും, പ്രഹസ്തൻ വീണതും കണ്ട രാവണൻ ഹേഹയ മഹാരാജാവിനോടു് പാഞ്ഞേററു. ആയിരം ബാഹുക്കളുള്ളവനും, ഇരുപതു കൈകളുള്ളവനും പൊരുതുന്നതു് രോമാഞ്ചജനകമായിത്തീന്നു. മദമത്തരായ ആ ഉല്ക്കടബലവാന്മാർ, ചലിക്കുന്ന രണ്ടു മഹാഗിരികൾപോലെ, അലറുന്ന രണ്ടു മഹാസാഗരങ്ങൾപോലെ, മദമിയലുന്ന രണ്ടു കാട്ടാനകൾപോലെ, ക്രുദ്ധരായ രണ്ടു എരുതുകൾപോലെ, ഇരമ്പുന്ന രണ്ടു കാർമേഘങ്ങൾപോലെ, ഉജ്ജ്വലരായ രണ്ടു് മൃഗേന്ദ്രന്മാർപോലെ, ചൊടിയാന്ന രുദ്രനും അന്തകനുംപോലെ, രാവണനും കർത്തവീര്യാജ്ജുനനും ഗദായുദ്ധം തുടങ്ങി. ഇന്ദ്രവജ്രത്തെ മഹാപവ്വതങ്ങൾ സഹിച്ചതുപോലെ, ഗദാഘാതങ്ങളെ നരേന്ദ്രനും ആശരേന്ദ്രനും സഹിച്ചു. കാർകൊണ്ടലുകളിൽനിന്നു് ഘനമേറിയ ഇടിനാദങ്ങൾപോലെ, ഉഗ്രങ്ങളായ ഗദകളിൽനിന്നു് ഉയരുന്ന ശബ്ദം ദിഗന്തങ്ങളിൽ തട്ടി മാറെറാലിക്കൊണ്ടു. തെളിഞ്ഞ വാർമിന്നൽ ഗഗനതലത്തെ കനകവർണ്ണമാക്കുന്നതുപോലെ, അജ്ജുനഗദ രാവണവക്ഷസ്സിനെ ഇടക്കിടക്കു് പ്രശോഭിച്ചുകൊണ്ടിരുന്നു. മാമലയിലെ കൊള്ളിമീൻപോലെ, അജ്ജുനന്റെ വിരിമാറിൽ ആശരേശഗദാപാതം മിന്നിത്തിളങ്ങി. ദശാനനനോ കാർത്തവീര്യാജ്ജുനനോ യുദ്ധത്തിലൊട്ടുംതന്നെ വാട്ടമേൽക്കുന്നില്ല. പണ്ടു് ദേവേന്ദ്രനും മഹാബലിയുംപോലെയായിത്തീന്നു അവരുടെ പോരു്. നരരാക്ഷസേന്ദ്രന്മാരുടെ ഗദകൾ, തമ്മിലിടയുന്ന കാളകളുടെ കൊമ്പുകൾപോലെ, മദഗജങ്ങളുടെ കൊമ്പുകൾപോലെ പ്രശോഭിച്ചു.

കോപാന്ധനായ നൃപാലേന്ദ്രൻ, ഉഗ്രമായ ഗദയൊന്നു് ചുഴററി; അസുരവരന്റെ മാറിടത്തിൽ ആഞ്ഞടിച്ചു. വരങ്ങളാൽ സുരക്ഷിതമായ സ്തനമദ്ധ്യത്തിൽ പതിച്ച ഗദ രണ്ടു ഖണ്ഡമായി ഊഴിയിൽ വീണവെങ്കിലും, ഒരു വിൽപാടു് പിന്നിലേക്കു് മാറിയ രാവണൻ കിതച്ചുകൊണ്ടു് പെട്ടെന്നു് ഇരുന്നുപോയി. തളന്നു് ഞരങ്ങുന്ന ലങ്കേശ്വരനെ, സർപ്പത്തെ ഗരുഡൻ എന്നപോലെ ചാടിപ്പിടിച്ച അജ്ജുനൻ ആയിരം കൈകളെക്കൊണ്ടു് നിർത്തി ബന്ധിച്ചു. വൈകുണ്ഠനാഥന്റെ മുന്നിൽ മഹാബലി എന്നപോലെ, ബന്ധിതനായ രാവണൻ മാഹിഷ്മതി നരേന്ദ്രന്റെ മുന്നിൽനിന്നു. അരക്കർകോനെ കെട്ടുമ്പോൾ, സിദ്ധ

ചാരണാദിദേവവൃന്ദങ്ങൾ, സന്തോഷാരവം മുഴക്കി പൂവർഷം ചെയ്തു. അമരവരന്മാർ ആനന്ദത്തോടെ, 'നല്ലതു്, നല്ലതു്.' എന്നിങ്ങനെ വിളിച്ചു പറഞ്ഞു. അത്യുഗ്രനായൊരു കടുവ മാനിനെ എന്നപോലെ, സിംഹം ആനയെ എന്നപോലെ അജ്ജുനൻ രാവണനെ അടക്കി. കാർകൊണ്ടലിൻ നാദത്തിൽ ഗർജ്ജിച്ചു.

ക്രമത്തിൽ ബോധംവന്ന പ്രഹസ്തൻ, ബന്ധനനായ തമ്പുരാനെ കണ്ടു്, അമർഷമാണ്ടു് അസുരന്മാരെല്ലാമൊത്തു് ആർത്തടുത്തു. വർഷക്കാലത്തിൽ, അലകടലിൽ, കാർമേഘങ്ങൾക്കു് ഉള്ള ഊക്കു് രാക്ഷസപ്പടയ്ക്കു് ഉണ്ടായി.

''നില്ലു്, നിൽക്കു്; വിടു്, വിടു്;''

എന്നിങ്ങനെ പറഞ്ഞു് ഓടിയടുക്കുന്ന നക്തഞ്ചരന്മാർ, ശൂലങ്ങൾ, ഉലയ്ക്കകൾ എന്നിവയെ, അജ്ജുനശരീരത്തിലേക്കു് ആഞ്ഞു ചാട്ടി. രിപുമർദ്ദകനായ നരേശ്വരനാകട്ടെ, ആ വരുന്ന ആയുധങ്ങളെ നിർഭയനായി പിടിച്ചു്, അവയെകൊണ്ടു തന്നെ അരക്കരെ പ്രഹരിച്ചുതുടങ്ങി. കൊടുങ്കാററു് കാറുകളെപ്പോലെ കാർത്തവീര്യാജ്ജുനൻ നിശാചരന്മാരെ വിറപ്പിച്ചു. ദശാസ്യനെ ബന്ധിച്ചുകൊണ്ടു് സുഹൃദ്സേവിതനായ അവനീന്ദ്രൻ മാഹിഷ്മതീനഗരിയിലേക്കു് പോന്നു. പൌരമുഖ്യന്മാരോടുകൂടിയ ബ്രാഹ്മണശ്രേഷ്ഠന്മാർ, പൂക്കളും അക്ഷതവും വർഷിച്ചുകൊണ്ടു് മഹാരാജാവിനെ എതിരേററു. മഹാബലിയെ ബന്ധിച്ചതിന്നുശേഷം അമരാവതിയിലേക്കു് എത്തുന്ന മഹേന്ദ്രനെപ്പോലെ കാർത്തവീര്യാജ്ജുനൻ, സന്തുഷ്ടചിത്തനായി, പ്രജാപ്രമുഖന്മാരാൽ ആവൃതനായി, അമേയസുഖവിഭവങ്ങളാൽ സമ്പൂർണ്ണമായ അരമനയിൽ പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ മുപ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിമൂന്നാം സർഗ്ഗം. [രാവണവിമോചനം]

സർവ്വവ്യാപിയായ വായുവിനെ ബന്ധിച്ചതുപോലെയാണു് രാവണനെ കാർത്തവീര്യാജ്ജുനൻ അടക്കിയതു്. ആ വർത്തമാനം അംബരതലത്തിൽ വെച്ചു് അമരന്മാർ പറയുന്നതു് പുലസ്ത്യമാമുനി കേട്ടു. അചഞ്ചല ഹൃദയനായ ആ മഹാതപസ്വിയെ പുത്രസ്നേഹം ചിന്താകുലനാക്കി. മനസ്സിൻെറ ധൈര്യ

മെല്ലാം ആത്മജസ്നേഹത്തിന്നു് കീഴൊതുങ്ങി. ആകാശമാർഗ്ഗത്തിൽക്കൂടി കൊടുങ്കാററിന്റെ വേഗത്തിൽ, തപോവിക്രമമെഴുന്ന ആ മഹാത്മാവു് മാഹിഷ്മതീനഗരിയിലെത്തി. ആനന്ദപൂർണ്ണഹൃദയരായി ആവസിക്കുന്ന പ്രജകളാൽ നിറഞ്ഞ ആ പുരി അമരാവതിക്കു തുല്യമായിരുന്നു. വിധാതാവു് ദേവേന്ദ്രപുരിയിലേക്കു് എന്നപോലെ പുലസ്ത്യമാമുനി നരവരഭവനത്തിലെത്തി. മദ്ധ്യാഹ്നാർക്കതുല്യനായ, ആ ദുർന്നിരീക്ഷ്യനെക്കണ്ടു കാവല്ക്കാർ ആളെ മനസ്സിലാക്കി, ഓടിച്ചെന്നു് അർജ്ജുനഭൂവരനോടു് വിവരമുണർത്തിച്ചു. ശിരസ്സിൻ മുകളിൽ കൂപ്പുകൈകളുമായിട്ടാണു്, പുലസ്ത്യൻ എഴുന്നള്ളിയതറിഞ്ഞ ഹേഹയമഹീപതി എതിരേററതു്. ഇന്ദ്രപുരോഭാഗത്തിൽ ബൃഹസ്പതിയെപ്പോലെ രാജപുരോഹിതൻ, മധുപക്കാദികളായ അർഘ്യങ്ങളും എടുത്തു് രാജകേസരിയുടെ മുന്നിലുണ്ടു്. ഉദയസൂര്യനെപ്പോലെ ആഗമിക്കുന്ന മാമുനീന്ദ്രനെക്കണ്ടു കാർത്തവീര്യാർജ്ജുനൻ, ദേവേന്ദ്രൻ വിധാതാവിനെ എന്നപോലെ സാഷ്ടാംഗപ്രണാമത്തോടെ സ്വീകരിച്ചു. അർഘ്യം, പാദ്യം, ഗോദാനം എന്നിവയെ യഥാവിധി ചെയ്തു്, സവിനയം നരവരൻ ഗദ്ഗദത്തോടെ:—

“ഭഗവാനേ, മാഹിഷ്മതീപുരി ഇന്നു് ധന്യധന്യമായി; അമരാവതീതുല്യമായി. ഏതൊരാൾക്കും സുലഭമല്ലാത്ത ദർശനമാണു് അവിടുത്തേതു്. മനുഷ്യനായ എന്റെ ജന്മമിന്നു് സഫലമായി. ധാർമ്മികങ്ങളായ വ്രതങ്ങളുടെയും തപസ്സുകളുടെയും ഫലം എനിക്കിന്നു കിട്ടി. ദേവവരന്മാർകൂടി ഏതൊരു തൃപ്പാദങ്ങളെയാണോ വന്ദിക്കുന്നതു്, ആ പുണ്യപാദങ്ങൾ ഈ കൊട്ടാരത്തിൽ സ്പർശിക്കുവാനും, അവയിൽ എന്റെ ശിരസ്സു് സമർപ്പിക്കുവാനും സാധിച്ചുവല്ലോ. ഭഗവാനേ, എന്റെ ഈ നാട്ടിലുള്ള പൌരന്മാർ, എന്റെ പുത്രന്മാർ, പത്നിമാർ, എന്തൊന്നാണു് അവിടുത്തേക്കുവേണ്ടി ചെയ്യേണ്ടതെന്നു് കൽപിക്കണേ.”

അമേയബലവാനായ അർജ്ജുനന്റെ വാക്കുകൾ യതീവരനെ സന്തുഷ്ടനാക്കി. ധർമ്മാഗ്നികളിലും ആത്മജന്മാരിലും കുശലം ചോദിച്ച ബ്രഹ്മർഷി വീണ്ടും തുടന്നു:—

“താമരപ്പൂവിതൾപോലെ മനോഹരമായ നേത്രങ്ങളോടുകൂടിയവനും, ശരൽക്കാലപൂർണ്ണചന്ദ്രനെപ്പോലെ കാന്തി ചിന്നുന്ന വദനമാർന്നവനും, ആയ നരവരാ, അങ്ങയുടെ കെൽപ്പു് എതിരററതാണു്. ദശാസ്യനെ അങ്ങു് വിജയിച്ചുവല്ലോ. ഏതൊരു യുദ്ധത്തിലും ആർക്കും ജയിക്കുവാൻ കഴിയാത്തവനായ രാവണന്റെ പേർകേട്ടാൽ വായുപോലും നിശ്ചലമാകും; അലയാഴി അനങ്ങുക

യില്ല. അവനെയാണ് അങ്ങ് ബന്ധിച്ചത്. എന്റെ പൌത്രനായ ദശകന്ധരന്റെ കീർത്തിയെ ഗ്രസിച്ച അങ്ങ് അനശ്വരയശസ്സാർജ്ജിച്ചുകഴിഞ്ഞു. പുത്രസ്നേഹപരാധീനനായ എന്റെ അപേക്ഷ, ഒന്നുമാത്രം; ഉണ്ണീ ദശാസ്യനെ വിട്ടയക്കണം."

ബ്രഹ്മർഷി പ്രമുഖനായ പുലസ്ത്യന്റെ ആജ്ഞകേട്ട അവനീപാലൻ യാതൊന്നും പറയാതെ എഴുന്നേററു ചെന്ന് രാവണനെ വിമുക്തനാക്കി. അമൂല്യങ്ങളായ ആടകളേയും ആഭരണങ്ങളേയും അസുരപ്പെരുമാററക്ക് നൽകി. അഹിംസമായ സഖ്യത്തെ അഗ്നിസാക്ഷിയായി ചെയ്തു. ഭഗവാൻ പുലസ്ത്യനെ വീണ്ടനമസ്കരിച്ച് അരമനയിലേക്ക് പോയി.

വിരിഞ്ചസുതനായ പുലസ്ത്യനാൽ ആലിംഗനം ചെയ്യപ്പെട്ട ദശാസ്യൻ, ലജ്ജിതനായിട്ടാണെങ്കിലും അർജ്ജുനന്റെ ആതിഥ്യം സ്വീകരിച്ചു. അരക്കർകോനെ ഇങ്ങിനെ വിമോചിപ്പിച്ച ബ്രഹ്മർഷി ബ്രഹ്മലോകത്തിലേക്കുതന്നെ എഴുന്നെള്ളി."

മന്ദഹാസത്തോടെ അഗസ്ത്യമാമുനി തുടന്നു:—

"ശ്രീരാമാ, കാർത്തവീര്യാർജ്ജുനൻ രാവണനെ ബന്ധിച്ചുവെങ്കിലും, പുലസ്ത്യമാമുനീന്ദ്രന്റെ വാക്കിനാൽ വിമുക്തനായിത്തീൎന്നു. സ്വന്തം അഭിവൃദ്ധി ആഗ്രഹിക്കുന്നവൻ, അന്യനിൽ അവജ്ഞകൈക്കൊള്ളരുത്. രഘുനന്ദനാ, മഹാപ്രബലനെക്കൂടി കീഴടക്കുന്ന പ്രബലൻ ഉണ്ടാകും. ആയിരം കൈകളോടു കൂടിയ അർജ്ജുനനരവരനോടുകൂടി സഖ്യം സമ്പാദിച്ച രാക്ഷസേന്ദ്രൻ, അടങ്ങിയൊതുങ്ങി വസിക്കുകയല്ല തുടന്നു ചെയ്തത്. അങ്ങിങ്ങു സഞ്ചരിച്ച് നൃപന്മാരെ വിഷമിപ്പിച്ചു. കനത്തദുഃഖങ്ങൾ അവൎക്ക് എല്ലിച്ചുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം മുപ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിനാലാം സർഗ്ഗം. [ബാലിസമാഗമം]

മാഹിഷ്മതീനരപാലൻ കാർത്തവീര്യാർജ്ജുനന്റെ അധീനത്തിൽനിന്നു് ഇങ്ങിനെ വിമോചനം സിദ്ധിച്ച രാക്ഷസേശ്വരൻ ഉത്സാഹശാലിയായിത്തന്നെ പാർത്ഥലത്തിലെല്ലാം ചുററിസ്സഞ്ചരിച്ചു. രാക്ഷസനായാലും നരനായാലും

അതിബലവാനാണെന്നു് കേട്ടാൽ ഉടനെ അവിടെയെത്തും; പോരിനു വിളിക്കും; മദോന്മത്തനായി സഞ്ചരിക്കുകയും അടരാടുകയും ചെയ്യുന്ന ഘട്ടത്തിൽ കിഷ്കിന്ധയിൽ എത്തി. ബാലിയാണു് അന്നു് വാനരരാജാവു്. ഇന്ദ്രദത്തമായ പൊന്മാലയണിഞ്ഞ വാനരേശ്വരന്റെ അമാത്യന്മാരും, താരാപിതാവും, പ്രജാപ്രമുഖന്മാരും, യുവരാജാവും, ലങ്കേശ്വരസമീപത്തിൽ ചെന്നു:—

"ഹേ അസുരേശ്വര, അങ്ങയുടെ ശക്തിയെ താങ്ങത്തക്ക കെല്പിയന്ന ബാലി പോയിരിക്കുന്നു. മറ്റൊരു വാനരനും അങ്ങയുടെ മുന്നിൽനില്ക്കാനുള്ള കഴിവില്ലെന്നതു് തീർച്ച. അങ്ങു് സല്പസമയം നില്ക്കു. നാലാഴികളിലും സന്ധ്യാവന്ദനാദികാം നിർവ്വഹിച്ചു് ഞങ്ങളുടെ തമ്പുരാൻ ഉടനെ തിരിച്ചുവരും. കപീന്ദ്രതേജസ്സിന്റെ മുന്നിൽ മരിച്ചവരുടെ അസ്ഥിസമൂഹമാണു് ഇക്കാണുന്നതു്. ഉത്തമശംഖുപോലെ വെളുത്തിരിക്കുന്ന എല്ലിൻകൂട്ടങ്ങളെ നോക്കു അങ്ങു് അമൃതുസേവിച്ചു് വന്നോളൂ. എന്നാലും, ബാലി നേരിടുന്നതുവരെ മാത്രമാണു് അങ്ങയ്ക്കു് ജീവസന്ധാരണം. വിശ്രുവസ്സിന്റെ പുത്രനായ അസുരേന്ദ്ര, ലോകങ്ങളിൽവെച്ചു് അത്ഭുതരൂപനായ കപീശ്വരനെ അങ്ങക്കു് ഉടനെ കാണാം. അതോടുകൂടി അങ്ങയുടെ ജീവിതം യഥേഷ്ടം തുടരുവാൻ സാധിക്കാതെയും വരും. അന്തകാലയമണയുവാൻ അങ്ങയ്ക്കു് അത്യാഗ്രഹമുണ്ടെങ്കിൽ, ദക്ഷിണസാഗരതീരത്തിലേക്കു് ഉടനെ പോക. നിലത്തുനിന്നുയരുന്ന അഗ്നിജ്വാലപോലെ ബാലി അവിടെ ഇരിക്കുന്നതു് കണ്ടെത്തും."

താരാസുതൻ തുടങ്ങിയവരെ ശകാരിച്ചുകൊണ്ടു് ആ ലോകരാവണൻ പുഷ്പകമേറി, നേരെ തെക്കെ കടലിലേയ്ക്കുതന്നെ യാത്രതിരിച്ചു. ഉദയസൂര്യാഭയ്ക്കൊത്ത വദനത്തോടെ പൊന്മലപോലെ സമുദ്രതീരത്തിലിരുന്നു് സന്ധ്യാവന്ദനം ചെയ്യുന്ന ബാലിയെ രാവണൻ കണ്ടു. അഞ്ജനപ്രഭാതുല്യനായ ദശാസ്യൻ ദിവ്യവിമാനത്തിൽനിന്നു് ഇറങ്ങി. കാലൊച്ച കേൾപ്പിക്കാതെ പതുക്കെ കപീശ്വരനെ പിടിക്കുവാൻ അടുത്തു. ദുർമ്മദാന്ധനായ രാവണനെ യദൃച്ഛയാ ബാലി കണ്ടുവെങ്കിലും, യാതൊരു കൂസലുംകൂടാതെ, കണ്ണടച്ചു. മുയലിനെ കണ്ട സിംഹംപോലെ, സർപ്പത്തെ കണ്ട വൈനതേയൻപോലെ ബാലി രാവണനെ ഒട്ടുംതന്നെ കണക്കാക്കിയില്ല.

"എന്നെ പിടിക്കുവാൻ വരുന്ന ഈ പാപിയെ കക്ഷത്തിൽ കുടുക്കിത്തൂക്കിക്കൊണ്ടു് ഞാൻ മൂന്നു വൻകടലുകളിലും ചാടിയെത്തും. ഗരുഡന്റെ കൊക്കിൽ തൂങ്ങിക്കിടക്കുന്ന നാഗംപോലെ വസ്ത്രംപോലുമില്ലാത്ത ദശകന്ധരൻ എന്റെ കൈക്കുടുക്കിൽ തൂങ്ങിക്കിടക്കട്ടെ."

ഒരു നിമിഷംകൊണ്ടു് ഇത്രയും ചിന്തിച്ചുറച്ച വാനരേശ്വരൻ, നിശ്ചലമായ മാമലപോലെയിരുന്നു് വേദമന്ത്രങ്ങൾ ഉച്ചരിച്ചു. ബലഗർവ്വിതനായ രാക്ഷസചക്രവർത്തി, കപിവരനെ പിടിക്കുവാൻ തയ്യാറായി. തന്നെ ഏററവും സമീപിച്ചു് പിടിക്കുവാൻ തുടങ്ങുകയായി എന്നു പാദപതനംകൊണ്ടു് അറിഞ്ഞ ബാലി, സർപ്പത്തെ താർക്ഷ്യനെന്നപോലെ വാലുകൊണ്ടു് രാവണനെ തൂക്കിയെടുത്തു് കക്ഷത്തിലമർത്തി, ഊക്കിൽ ആകാശമാർഗ്ഗത്തിലേക്കു് ചാടിയണഞ്ഞു. ഇരുപതുകൈകൾകൊണ്ടും രാവണൻ ബാലിയെ മാന്തിപ്പൊളിച്ചു് വേദനിപ്പിച്ചു. എന്നാൽ കൊടുങ്കാററു് കാർമേഘത്തെ എന്നപോലെ ദശാസ്യനേയുംകൊണ്ടു് വാനരേന്ദ്രൻ മിന്നൽവേഗത്തിൽ യാത്രതുടങ്ങി. കൂക്കിയും അട്ടഹസിച്ചുംകൊണ്ടു് രാക്ഷസാമാത്യന്മാർ പിന്നാലെ ഓടിച്ചെന്നു. മദ്ധ്യാഹ്നഭാസ്കരനെ പിൻതുടരുന്ന കാർമേഘങ്ങൾപോലെ ബാലിയെ അനുഗമിക്കുന്ന അരക്കപ്രമുഖന്മാർ, വാനിടത്തിൽ പ്രശോഭിച്ചു. അംഗദപിതാവിൻെറ കൈ കാലടികളിൽനിന്നു് അടിക്കുന്ന കാററിൻ ശക്തികൊണ്ടു് രാവണസചിവന്മാർ തളർന്നു. മഹാഗിരിപോലും ബാലി പോകുന്ന വഴി വിട്ടുമാറുകയാണു് ചെയ്യുന്നതു്. എന്നിട്ടാണോ, മാംസരക്താസ്ഥികളോടുകൂടിയവരും ജീവനെ കൊതിയ്ക്കുന്നവരുമായ രാക്ഷസന്മാർ? പക്ഷികൾകൂടി എത്താത്ത വാരിധിതീരങ്ങളിൽ വാനരേന്ദ്രനെത്തി. വായുമാർഗ്ഗസഞ്ചാരികളായ സകല ജീവികളും ബഹുമാനിക്കുന്ന ബാലി, ത്രിലോകാധിപനായ രാവണനേയും തൂക്കിക്കൊണ്ടു് പശ്ചിമസാഗരതീരത്തിലാണു് ആദ്യമെത്തിയതു്. സ്നാനം, അർച്ചനം, ജപം തുടങ്ങിയവ യഥാവിധി നിർവ്വഹിച്ച വാനരോത്തമൻ, അസുരനേയും വഹിച്ചുകൊണ്ടുതന്നെ വീണ്ടും ഉയർന്നു. അനേകായിരം യോജനദൂരത്തിൽ വടക്കെ സമുദ്രതീരത്തിലാണു്, വായു, മനസ്സു് എന്നിവയെപ്പോലെ വേഗതയാർന്ന ഇന്ദ്രസുതൻ അടുത്തപടി എത്തിയതു്. സാധാരണപോലെ സന്ധ്യാവന്ദനങ്ങൾ അനായാസമായി അസുരവരനെ തൂക്കിക്കൊണ്ടുതന്നെ നിർവ്വഹിച്ച ബാലി ഉത്തരക്ഷണത്തിൽ, കിഴക്കെ അലയാഴിയിലെത്തി. വിധിയനുസരിച്ചു് തർപ്പണാദികൾ അവിടേയും കഴിച്ച ശക്രാത്മജൻ കിഷ്ക്കിന്ധക്കുമടങ്ങി. ഭീമാകാരനായ രാവണനെ വഹിച്ചതുകൊണ്ടു് അല്പമെങ്കിലും ക്ഷീണം തട്ടാത്ത ബാലി, അരമനയിലെ ആരാമമദ്ധ്യത്തിൽ ഇരുന്നു. കൈക്കുടുക്കിൽനിന്നു് ദശാസ്യനെ വിട്ടു്; പൊട്ടിച്ചിരിച്ചുകൊണ്ടു്:—

"അങ്ങു് എവിടെ നിന്നാണു് വരുന്നതു്."

എന്നു ചോദിച്ചു.

ഏററവും ക്ഷീണിച്ച ശരീരത്തോടും, പകച്ച് പതറുന്ന കണ്ണുകളോടും കൂടിയ ദശാസ്യൻ, കപീന്ദ്രനോട് ഇങ്ങിനെ മറുപടിപറഞ്ഞു:—

"ഹേ വാനരമഹാരാജാവേ, മഹേന്ദ്രതുല്യനായ അങ്ങയോട് അടരാടുവാൻ വേണ്ടി എത്തിയ ഞാൻ അരക്കർകോൻ രാവണനാണ്. യുദ്ധക്കൊതിയോടെ ഇവിടെനിന്ന് അങ്ങയുടെ സമീപമണഞ്ഞവനാണ് ഞാൻ. അങ്ങയുടെ അത്യാശ്ചര്യകരമായ കരുത്തും വീര്യവും ഗാംഭീര്യവും എന്നെ പശുസമാനമാക്കി ത്തീർത്തു. അതിവേഗത്തിൽ അലയാഴികൾ നാലിലും അനായാസമായി എന്നെ എത്തിച്ച മഹാശക്തനാണ് അങ്ങ്. എന്നേയുമെടുത്ത് വൻസാഗരങ്ങളി ലെത്തുക വേറൊരു വീരനും സാധിക്കാത്ത അചിന്ത്യകർമ്മമാണ്. അംബര മാർഗ്ഗത്തിൽക്കൂടി ഇത്തരത്തിലുള്ള സഞ്ചാരം മൂന്നുപേർക്ക് സാധിക്കുമായിരു ന്നുള്ളു. മനസ്സിന്നും വായുവിന്നും വൈനതേയന്നും മാത്രം. എന്നാൽ നാലാമ നായി അങ്ങേക്കും അത്തരത്തിൽ സാധിക്കും. ഹേ കപിസത്തമ, അങ്ങയുടെ അമേയമായ ശക്തി കാണുകയാൽ അടരിന്നല്ല ഞാൻ ആഗ്രഹിക്കുന്നതു്. വാനര സിംഹമായ അങ്ങയോട്, അഗ്നിസാക്ഷിയായി സഖ്യം ചെയ്യുവാനാണ്. നാം സുസ്നേഹിതരായി വസിക്കണം.

ദാരങ്ങൾ, സന്താനങ്ങൾ എന്നിവരിൽ നമുക്ക് തുല്യസ്നേഹമുണ്ടാകണം. രാജ്യങ്ങൾ, നഗരങ്ങൾ, ഭക്ഷണാദികൾ, സുഖങ്ങൾ ഇവയെല്ലാം തുല്യമായി അനുഭവിയ്ക്കാം. യാതൊന്നും ഭാഗിക്കേണ്ട."

അഗ്നിജ്വലിപ്പിച്ചു. ആ കപിരാക്ഷസർ ആലിംഗനംചെയ്തുകൊണ്ട് ജ്യേഷ്ഠാനുജന്മാരെപ്പോലെയായി. സസന്തോഷം കൈകോർത്തുപിടിച്ചു. ഉഗ്ര ങ്ങളായ രണ്ടുനൃസിംഹങ്ങൾ ഗുഹയിലേക്ക് എന്നപോലെ കിഷ്കിന്ധയി ലേക്ക് അവർ പ്രവേശിച്ചു. സർവ്വവിധ സുഖങ്ങളുമനുഭവിച്ചുകൊണ്ട് ഒരു മാസം സുഗ്രീവനൊന്നിച്ച് വാനരനഗരിയിൽ വസിച്ചു.

മുപ്പാരിന്നും മുടിവുനല്കുവാൻവേണ്ടി, അമാത്യന്മാർ വന്ന് രാവണനെ അവിടെനിന്ന് കൊണ്ടുപോയി. ഹേ രഘുരാമ, പണ്ട് ഇങ്ങിനെയും രാവണൻ പരാജിതനായിട്ടുണ്ട്. ബാലിയാൽ അടക്കപ്പെട്ട ദശാസ്യൻ അനുജനെപ്പോലെ യായിത്തീർന്നു. മഹാപ്രഭോ, അമേയവരഗർവ്വിതനായ രാക്ഷസേശ്വരനെ കീഴട ക്കത്തക്ക ശക്തിയാണ് ബാലിക്ക് ഉണ്ടായിരുന്നതു്. ആ ബാലിയെ അഗ്നി പാററയെപ്പോലെയാണ് അങ്ങ് നിഗ്രഹിച്ചതു്. മൂന്നുലോകത്തു് ജനിച്ചവരി ലാർക്കും ബാലിക്കുതുല്യമായ ബലം ഇന്നുവരെ ഉണ്ടായിട്ടില്ല."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

## മുപ്പത്തിഅഞ്ചാം സർഗ്ഗം. [ഹനുമദുൽപ്പത്തി]

ദക്ഷിണദിക്കിൽ വാണരുളുന്ന മാമുനീന്ദ്രനോട് രഘുവരൻ കൈകൂപ്പി സവിനയം അർത്ഥപൂർണ്ണങ്ങളായ വാക്കുകൾ ചോദിച്ചു:—

"ഭഗവാനേ, ബാലിയുടേയും രാവണൻേറയും ബലം അചിന്ത്യംതന്നെ യാണ്. എന്നാൽ ഹനൂമാനെപ്പോലെയുള്ള കെല്പ് ഇവക്ക് ആക്കും ഇല്ലെന്നാണ് എൻെറ അഭിപ്രായം. ശൌര്യം, ധൈര്യം, മിടുക്ക്, തേജസ്സ്, അറിവ്, നയം, യോഗ്യത, പരാക്രമം എന്നിവയെല്ലാം വായുപുത്രനിൽ നിറഞ്ഞിട്ടുണ്ട്. കപിവരന്മാർ തെക്കൻ കടൽകണ്ട് അഴലാണ്ടപ്പോൾ, അവരെയെല്ലാം ആശ്വസിപ്പിക്കത്തക്കവിധം നൂറുയോജനദൂരം നിഷ്പ്രയാസം ചാടിക്കടന്ന് ലങ്കാരാജ്യത്തിൽകയറി. രാക്ഷസരാജൻെറ അന്തഃപുരത്തിലെല്ലാം അന്വേഷിച്ചു, അശോകവനികയിൽനിന്ന് സീതയെ കണ്ട് ആശ്വാസമേകി. സേനാനായകന്മാർ, മന്ത്രിപുത്രന്മാർ, ഭടപ്രമുഖന്മാർ, ദശാനനപുത്രൻ എന്നിവരെയെല്ലാം ഈ മാരുതി ഒററയ്ക്കാണ് വീഴ്ത്തിയതു്. ബ്രഹ്മാസ്ത്രബന്ധനം സ്വയംവിടുത്തിയ ഹനൂമാൻ ആശരേശനുമായി സംസാരിച്ചു. ലങ്കാരാജ്യത്തെ മുഴുവൻ യുഗാന്താനലൻ ഭൂമിയെ എന്നപോലെ ചുട്ടുപൊട്ടിച്ചു. അന്തകനും, കുബേരനും, ദേവേന്ദ്രനും, മഹാവിഷ്ണുവിന്നുകൂടിയും ഹനൂമാനുള്ളത്ര സാമർത്ഥ്യം കാണുന്നില്ല. ഭഗവാനേ, ഈ മാരുതിയുടെ കയ്യൂക്കുമാത്രമാണ്, വൈദേഹിയേയും, ലക്ഷ്മണനേയും, ലങ്കയേയും, അയോദ്ധ്യയേയും, സുഹൃത്തുക്കൾ ബന്ധുക്കൾ എന്നിവരെയും സര്വ്വവിജയത്തേയും എനിക്ക സമ്പാദിച്ചുതന്നതു്. കപീന്ദ്രസചിവനായ ഈ ഹനൂമാൻ ഇല്ലായിരുന്നുവെങ്കിൽ, സീതയുടെ വർത്തമാനം അറിയുവാൻകൂടി സമർത്ഥനായിട്ടാരാണ് ഉണ്ടാവുക?"

ശ്രീരാമചന്ദ്രൻ ജിജ്ഞാസാഭരിതനെന്ന മട്ടിൽ ചോദിച്ചു:—

"ഭഗവാനേ, ബാലിയും സുഗ്രീവനുമായി പിണങ്ങിനില്ക്കുന്ന അവസരത്തിൽ, സ്വാമി ഹിതത്തിന്നുവേണ്ടി എന്തുകൊണ്ടാണ് വായുപുത്രൻ വാനരേശ്വരനെ സംഹരിക്കാഞ്ഞതു്? ഒരു മാമരത്തിനെ ഇടിത്തീയിനു ചാമ്പലാക്കുവാൻ വല്ല പ്രയാസവുമുണ്ടാകുമോ? അതേപോലെ മാത്രമേ, ഹനൂമാന്നു് ബാലി ഉണ്ടാ

കയുള്ളു. സ്വന്തം കരുത്ത് ആഞ്ജനേയന്ന് അറിയാതെ വന്നിരിക്കണം. അല്ലെങ്കിൽ പ്രാണതുല്യനായ സുഗ്രീവൻെറ സങ്കടം സഹിക്കുവാൻ ഇവന്നു സാധിക്കുകയില്ല. ദേവവന്ദ്യനായ ഭഗവാനേ, ബുദ്ധിമാന്മാരിൽ അഗ്രേസരനായ അവിടുന്നു്, ഹനുമാനെക്കുറിച്ചുള്ള എല്ലാവിവരങ്ങളും വിശദമായി അരുളിച്ചെയ്യണേ.''

രഘുവീരൻെറ യുക്തിയുക്തമായ ഇത്തരം വാക്കുകൾ, ബ്രഹ്മർഷിപ്രവരനായ അഗസ്ത്യമാമുനിയെ പുഞ്ചിരിക്കൊള്ളിച്ചു. ശ്രീരാമപാദപാർശ്വത്തിലിരിക്കുന്ന കപീന്ദ്രനെ കടാക്ഷിച്ചുകൊണ്ടു് ഇങ്ങിനെ പറയുവാൻ തുടങ്ങി:—

''രഘുരാമ, ഹനുമാനെക്കുറിച്ചു് അങ്ങു് പറഞ്ഞതെല്ലാം നേരാണു്. ബുദ്ധിയിൽ, വേഗതയിൽ, ശക്തിയിൽ, ഇവന്നു് തുല്യനായിട്ടൊരാൾ ഇന്നു് ഇല്ല. വാക്കുകൾ ഒരിക്കലും പിഴക്കാത്ത മാമുനീന്ദ്രന്മാർ പണ്ടു് ഇവന്നു് ഒരു ശാപം കൊടുത്തു. ഹേ പരന്തപ, അതുകൊണ്ടാണു് സ്വന്തം ശക്തി ഇവന്നു് അറിയാതെ വന്നതു്. അതിബാല്യത്തിൽ വായുപുത്രൻ ചെയ്ത കാര്യം! അത്ഭുതപരാക്രമിയായ രാമ, ആക്കും വർണ്ണിക്കുവാൻ സാദ്ധ്യമല്ലതന്നെ. ഒന്നും അറിയാത്തവനെപ്പോലെ നില്ക്കുകയാണിപ്പോൾ. ആ വർത്തമാനം കേൾക്കുവാൻ അങ്ങേക്കു് ആഗ്രഹമുണ്ടെങ്കിൽ, ശ്രദ്ധവെക്കുക. ഞാൻ കഴിയുന്നതുപോലെ വിവരിച്ചുതരാം. ഭാസ്കരഭഗവാൻെറ അനുഗ്രഹത്താൽ, പൊൻമാമലയായ സുമേരുപർവ്വതമില്ലേ? അവിടെയാണു് ഇവൻെറ അച്ഛനായ കപീന്ദ്രൻ കേസരി നാടു വാഴുന്നതു്. അദ്ദേഹത്തിൻെറ ധർമ്മദാരങ്ങളായ അഞ്ജനാദേവിക്കു്, വായുഭഗവാൻ ഒരു ഉണ്ണിയെ അനുഗ്രഹിച്ചേകി.

നെല്ലിൻകതിരുപോലെ സുപ്രഭചിതമന്ന ഈ ഉണ്ണിയെ പ്രസവിച്ചശേഷം, അഞ്ജന കായ്കൾ കൊണ്ടുവരുവാൻ ഘോരാരണ്യത്തിലേക്കു് പതുക്കെപ്പോയി. അമ്മയെ അടുത്തു കാണാനില്ല; വിശപ്പു് അസഹ്യവുമായി. ഇവൻ അമക്കാട്ടിലെ കഞ്ഞിനെപ്പോലെ ഉച്ചത്തിൽ കരഞ്ഞു. ചെമ്പരുത്തിപ്പൂപോലെ ആദിത്യദേവൻ ഉദിച്ചുയരുകയാണപ്പോൾ. അതുകണ്ട ഈ ഉണ്ണി വിചാരിച്ചു, പാകത വന്നൊരു പഴമാണിതെന്നു്. ഒതുക്കാൻ കഴിയാത്ത പശിയോടെ അർക്കൻെറ നേരിട്ടു് ഈ അമേയശക്തൻ ചാടി. ബാലസൂര്യൻെറ അടുത്തേക്കു് എത്തുവാൻ ബാലാർക്കസന്നിഭൻതന്നെയായ ഈ പൈതൽ വാനിലേക്കു് ഉയന്നു കഴിഞ്ഞു. വെറുമൊരു പിഞ്ചുകുഞ്ഞായ ഇവൻ ഉദയരവിയെ പിടിക്കുവാൻ ചാടിയപ്പോൾ, ദേവദാനവയക്ഷന്മാർ അത്ഭുതസ്തബ്ധരായിപ്പറഞ്ഞു:—

"ഇത്രയും ഊക്ക്, ഗരുഡനോ, കാററിന്നോ, മനസ്സിന്നോ കൂടിയില്ല. അത്ര മാത്രം വേഗത്തിലാണ് അംബരതലത്തിലേക്ക് ഉയരുന്നതു്. സമീരതനയനായ ഇവന്നു് കൈക്കുഞ്ഞായിരിക്കുമ്പോഠംതന്നെ ഇത്ര ശക്തിയുണ്ടായാൽ, പരിപൂർണ്ണ യൌവനകാലത്തിൽ എത്രയാണ് ഉണ്ടാവുക?"

പുത്രരക്ഷയ്ക്കുവേണ്ടി പവനൻ പിന്നിൽ പതുക്കെ വീശി. തന്നെ സമീപിക്കുന്ന ഇളംകുഞ്ഞിന്നു് പൊള്ളലേല്ക്കാതിരിക്കുവാൻ പ്രഭാകരൻ, രശ്മികളെ മഞ്ഞിൻതരെപ്പാക്കി മാററി. പിതാവിന്റെ ബലത്തെ അവലംബിച്ചു്, ന്നൂറായിരം യോജനവഴി ഗഗനതലത്തിൽ ആഞ്ജനേയൻ ഉയന്നു. ഭാസ്ക്കരസമീപത്തിലെത്തി. അപായമൊന്നുമറിയാത്തൊരു കൊച്ചുകുഞ്ഞാണിവൻ; മാത്രമല്ല അതിപ്രധാനമായ കാര്യം ഇവനാൽ സാധിക്കാനുമുണ്ടു്, എന്നു് വിചാരിച്ചാണ് ദിനേശൻ ചൂടില്ലാത്ത കിരണങ്ങഠം പതിപ്പിച്ചതു്.

രാഹു, പകലവനെ ഗ്രസിക്കുവാൻ ഭാവിക്കുന്ന സന്ദർഭത്തിലായിരുന്നു, ഇവൻ ചാടിയെത്തിയതു്. ഹേ രാമ, സൂര്യരഥത്തിൽ ഇവൻ തൊട്ടപ്പോഠം, ചന്ദ്രാർക്കമർദ്ദകനാണെങ്കിലും രാഹു പേടിച്ചരണ്ടു. ജീവരക്ഷയ്ക്കു് അതിവേഗത്തിൽ ഓടി. സിംഹികാസുതനായ രാഹു അമരാവതിയിൽ അധിവസിക്കുന്ന അമരേന്ദ്രസമീപം ചെന്നു് ചൊടിച്ചുകൊണ്ടു് പറഞ്ഞു:—

"ഹേ വാസവ!, ചന്ദ്രനേയും അർക്കനേയും യഥാർഹം അഷ്ടിയായി വിഴുങ്ങുവാൻ എന്നെ അനുവദിച്ചതല്ലേ? ഇന്നു് മറെറാരാളെ അയക്കുവാൻ കാരണമെന്താണ്? വൃത്രൻ വലൻ എന്നീ ഘോരരാക്ഷസഹന്താവായ ദേവേന്ദ്ര, ഇന്നു് അമാവാസിയായതിനാൽ, സൂര്യനെ ഗ്രസിക്കുവാൻ ഞാൻ ചെന്നു. അപ്പോഠം മറെറാരു രാഹുവന്നു് അർക്കനെ പിടിക്കുകയാണ്."

രാഹുവിന്റെ വാക്കുകഠം വലാന്തകനെ സംഭ്രമിപ്പിച്ചു. സിംഹാസനത്തിൽ നിന്നു് ചാടിയെഴുന്നേററു. കൈലാസതുല്യാഭയോടും, മദമൊലിപ്പോടും, നാലു കൊമ്പുകളോടും, ഏററവും പൊക്കത്തോടും, കനകമണിക്കിലുക്കത്തോടുംകൂടിയ ഐരാവതത്തിന്റെ പുറത്തിൽ, പൊന്മാലകളണിഞ്ഞ ഇന്ദ്രൻ കയറി. രാഹുവിനെ അനുഗമിച്ചുകൊണ്ടു് ഗജേന്ദ്രൻ വേഗത്തിൽ നടന്നു. സൂര്യന്റെ അടുത്തുതന്നെ നില്ക്കുന്ന കപികിശോരനെ കണ്ട രാഹു ദേവേന്ദ്രനെ വിട്ടു് അത്യുത്സാഹത്തോടെ എത്തി. ഗിരിശൃംഗം പായുന്നതുപോലെ വരുന്ന സിംഹികാതനയനെ കണ്ടപ്പോഠം, അതൊരു വലിയ കായാണെന്നു് വിചാരിച്ചു ഇവൻ, മേല്പോ

ട്ടേക്കു് ചാടിക്കഴിഞ്ഞു. അർക്കനെ വിട്ടു് തന്നെ പിടിക്കുവാൻ വരുന്നതു കണ്ടപ്പോൾ, ഭയപ്പെട്ട രാഹു പിന്നോക്കം തിരിഞ്ഞു്, ദയനീയ സ്വരത്തിൽ:—

"ദേവേന്ദ്ര, മഹേന്ദ്ര എന്നെ രക്ഷിക്കണേ, രക്ഷിക്കണേ."

എന്നു് ആർത്തു കേണു.

"പേടിക്കേണ്ട, ഞാൻ ഇവനെ നിഗ്രഹിക്കുകയാണു്."

അമരനാഥൻ ചൊടിച്ച സ്വരത്തിൽ രാഹുവിനെ സമാധാനിപ്പിച്ചു്, ഐരാവതത്തെ അങ്ങോട്ടു തിരിച്ചു. ഇതും നല്ലൊരുതരം കായയാണെന്നു് വിചാരിച്ചു്, ഗജേന്ദ്രനെ പിടിക്കുവാൻ അങ്ങോട്ടു ചാടിക്കഴിഞ്ഞു മാരുതി. ഘോരതരങ്ങളായ ഇന്ദ്രാഗ്നികളെപ്പോലെ, ഇവന്റെ ശരീരം ആകെ ജ്വലിക്കുവാനും തുടങ്ങി. ഇങ്ങിനെ പാഞ്ഞേൽക്കുന്ന ഇവനെക്കണ്ട ദേവേന്ദ്രൻ അതികോപമിയലാതെ, വജ്രായുധത്തെ ചാട്ടി. അതുല്യമായ ഇന്ദ്രായുധമേററ മാരുതി മലയിൽ വീണു. അതോടെ ഇടത്തെ കവിളും താടിയും ചതയുകയും ചെയ്തു.

വജ്രംതട്ടി വശംകെട്ടു് വീണ പുത്രനെക്കണ്ട വായു ഇന്ദ്രനിൽ അതിക്രുദ്ധനായി. അതോടെ സർവ്വജീവികൾക്കും ദുഃഖമുളവായി. പ്രജകളുടെ അന്തർഭാഗത്തിൽ സഞ്ചരിക്കുന്ന പ്രാണവായു നിശ്ചലനായി. തന്റെ ഓമനമകനേയുമെടുത്തു് വലിയൊരു ഗുഹയിലേക്കു് വായുപോയപ്പോൾ, മലമൂത്രാദികളുടെ നിരോധത്താൽ ജീവജാലങ്ങളെല്ലാം അഴലാഴിയിലാണ്ടു. വാസവൻ വർഷത്തെ എന്നപോലെ സർവ്വഭൂതങ്ങളേയും വായുദേവൻ തടുത്തു. പവനകോപത്താൽ, വീർപ്പുമുട്ടിയ ജീവജാലങ്ങൾ, സന്ധികൾ പൊളിഞ്ഞപോലെ പിടഞ്ഞു പിടഞ്ഞു് മരമുട്ടികളെപ്പോലെ ചലനരഹിതരായി വീണുതുടങ്ങി. വേദോച്ചാരണങ്ങൾ, വഷട്ക്കാരാദികൾ, യാഗാദികർമ്മങ്ങൾ, ധർമ്മങ്ങൾ എല്ലാം ഇല്ലാതായി. മൂന്നു ലോകങ്ങളും നരകത്തെപ്പോലെയായി. ഗന്ധർവ്വന്മാർ ദേവന്മാർ തുടങ്ങി എല്ലാവരും നരാസുരന്മാരോടുകൂടി വിധാതാവിന്റെ സമീപത്തിലേക്കു്, ദുഃഖം നീങ്ങി സുഖം വരുവാൻവേണ്ടി ഓടിക്കഴിഞ്ഞു. മഹോദരനെപ്പോലെ, വയർ വീർത്തുകൊണ്ടു് എത്തിയ അവർ ദേവദേവനെ പ്രണമിച്ചു് പറഞ്ഞു:—

"പ്രഭോ, ദേവദേവ, നാലുവിധത്തിലുള്ള പ്രജകളെ അവിടുന്നു് സൃഷ്ടിച്ചു. ഞങ്ങളുടെ ആയുസ്സുകാക്കുവാൻവേണ്ടി വായുവിനേയും തന്നരുളി. കാരണമെന്താണെന്നു് മനസ്സിലാകുന്നില്ല; ആ വായു ഇന്നു്, അന്തഃപുരത്തിൽ സ്ത്രീകളെ

എന്നപോലെ ഞങ്ങളെ ബന്ധിച്ചു കഴിഞ്ഞിരിക്കുന്നു. ദുഃഖാഗ്നിയിൽ പിടയുന്ന ഞങ്ങൾക്കു് അവിടുന്നു് അഭയമേകണേ. വായു നിരോധിച്ചതിനാലുള്ള സങ്കടത്തെ ഞങ്ങൾക്കു് അവിടുന്നു് തീർത്തുതരണേ. ദുഃഖഹന്താവായ പ്രഭോ, ശരണം പൂകിയ ഞങ്ങളെ ഉപേക്ഷിക്കരുതേ."

പേടിച്ചെത്തിയ പ്രജകളുടെ വാക്കുകൾ കേട്ടു പ്രജാപതി അരുളിച്ചെയ്തു:—

"ഇതിന്നു് കാരണമുണ്ടു്."

ജിജ്ഞാസയോടെ നില്ക്കുന്ന ജീവവർഗ്ഗങ്ങളോടു് തുടന്നു:—

"വായുവിന്നു് കോപമുണ്ടാകുവാനും, നിരോധിക്കുവാനും കാരണമുണ്ടു്. എല്ലാം വിശദമായി പറയാം. കേൾക്കുവിൻ. രാഹുവിൻെറ അപേക്ഷാവാക്കുകൾ പ്രകാരം ശക്രൻ വായുവിൻെറ പുത്രനെ വീഴ്ത്തി. അതുകണ്ടു മാരുതൻ ചൊടിച്ചു. ദേഹരഹിതനായ വായു, ദേഹരക്ഷയ്ക്കുവേണ്ടിയാണു് സർവ്വവ്യാപിയായി ചരിക്കുന്നതു്. നിശ്ചലനായിത്തീന്നാൽ, എല്ലാജീവികളും മരമുട്ടികൾപോലെ നിർജ്ജീവരായിത്തീരും. പ്രാണനായിട്ടുള്ളതു് വായുവാണു്; സുഖമേകുന്നതു് മററാരുമല്ല; ഈ ലോകം മുഴുവൻ നില്ക്കുന്നതു വായുവിലാണു്. വായു കൈവിട്ടാൽ ഈ മൂന്നുലോകങ്ങൾക്കും സുഖമെന്നതു് ഉണ്ടാകില്ല. സർവ്വപ്രാണരൂപിയായ പവനൻ പാരിടത്തെ ഉപേക്ഷിച്ചതു് ഇപ്പോഴാണു്; പ്രജകൾ മുഴുവൻ ശ്വാസമില്ലാതെ കല്ലും മരവുംപോലെയായി കഴിഞ്ഞു. അതുകൊണ്ടു് മാരുതനുള്ള സ്ഥലത്തേക്കു് നാം വേഗത്തിലെത്തണം. ആരും നശിക്കുവാൻ ഇടവരരുതു്. ഹേ ദേവവരന്മാരേ, വായുവിനെ നമ്മൾ എങ്ങിനെയും സന്തോഷിപ്പിക്കണം."

ദേവന്മാർ-ഗന്ധർവ്വന്മാർ-നാഗേന്ദ്രന്മാർ-ഗുഹ്യന്മാർ - നരന്മാർ - രാക്ഷസന്മാർ-എന്നിവരാൽ ആവൃതനായ വിരിഞ്ചൻ, പുത്രനേയുമെടുത്തു് ഗുഹയ്ക്കകത്തിരിക്കുന്ന അനിലൻെറ അടുത്തേക്കു് എഴുന്നെള്ളി. സമീരണൻെറ മടിത്തട്ടിൽ, അക്കൻ- അഗ്നി-കനകം എന്നിവയുടെ ശോഭയ്ക്കു് തുല്യമായ ശരീരത്തോടുകൂടിയ ഇവനെ ദയാപൂർണ്ണദൃഷ്ടികളെക്കൊണ്ടു നാന്മുഖൻ തൃക്കൺപാർത്തു. യക്ഷഗന്ധർവ്വസുരന്മാരും ദേവഷിമാരും അസുരവരന്മാരും സസ്നേഹം ഇവനെ കണ്ടു.

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ മുപ്പത്തിഅഞ്ചാം സർഗ്ഗം അവസാനിച്ചു.**

## മുപ്പത്തിആറാം സർഗ്ഗം. [മുനിപ്രതിയാനം]

ദേവദേവനായ ബ്രഹ്മാവു്, ദേവഷിവൃന്ദങ്ങളാലാവൃതനായി മുന്നിൽ പ്രത്യക്ഷനായി നിൽക്കുന്നതുകണ്ട വായുദേവൻ, നിശ്ചലനായിക്കിടക്കുന്ന ഓമന മകനേയും എടുത്തുകൊണ്ടു് തിരുമുമ്പിൽ എഴുന്നേററുനിന്നു. ലോകവിധാതാവിൻെറ കാൽക്കൽ, കുണ്ഡലങ്ങൾ-കിരീടം-മാലകൾ-സ്വർണ്ണാഭരണങ്ങൾ എന്നിവ ഇളകത്തക്കവിധം സാഷ്ടാംഗം നമസ്ക്കരിച്ചു. ദിവ്യമാല്യധാരിയായ വിരിഞ്ചഭഗവാൻ വായുവിനെ എഴുന്നേല്പിച്ചു്, തൃക്കൈകൾകൊണ്ടു് ഈ കുഞ്ഞിനെയൊന്നുതലോടി. വാടിയ ഒരു സസ്യം വെള്ളം നനച്ചാൽ തെളിയുന്നതുപോലെ, കമലജന്മാവിൻെറ ലീലയോടുകൂടിയ സ്പർശത്താൽ ഇവൻ ജീവിച്ചു് എഴുന്നേററു. അതു കണ്ട മാരുതൻ സന്തുഷ്ടനായി, യഥാപൂവ്വം പാരിലെല്ലാം ചരിച്ചു. ഹേമന്തകാലക്കാറെറാഴിഞ്ഞ താമരപ്പൊയ്കകൾപോലെ, സവ്വജീവങ്ങളും ശ്വാസംമുട്ടൻ വേർപെട്ടു് സന്തുഷ്ടരായി.

അമരവരന്മാരാൽ അർച്ചിതനും, ത്രിധാമാവും, ത്രിഗുണസ്വരൂപനും, വേദാത്മകനുമായ ധാതാവു്, സമീരണനു് സന്തോഷമേകത്തക്ക വാക്കുകൾ സുരന്മാരോടു് അരുളിച്ചെയ്തു:—

"ഇന്ദ്രൻ-വരുണൻ-മഹേശൻ-വൈശ്രവണൻ-അഗ്നി തുടങ്ങിയ ഭവാന്മാക്കു് ഒക്കെ അറിയാം. എന്നാലും ഞാൻ ഹിതമോതുന്നതു് കേൾക്കുവിൻ. ഈ ബാലകനെക്കൊണ്ടു് നിങ്ങൾക്കു് പല കാര്യങ്ങളും ഉണ്ടാകുവാനുണ്ടു്. വായുവിൻെറ പ്രീതിക്കു് നിങ്ങളെല്ലാവരും ഇവനെ അനുഗ്രഹിച്ചു് വരമേകുവിൻ."

സന്തുഷ്ടചിത്തനായ സഹസ്രാക്ഷൻ, പൊന്താമരമാല പിടിച്ചുകൊണ്ടു്:—

"എൻെറ വജ്രപാതത്താൽ ഇവൻെറ ഹനു പൊട്ടിയല്ലോ. ഇന്നുമുതൽ ഹനുമാൻ എന്ന നാമധേയത്തിൽ ഇവൻ ലോകപ്രസിദ്ധനായിത്തീരും. മാത്രമല്ല, ഈ കപിപുങ്ഗവനു് അത്ഭുതകരമായൊരു വരം ഞാൻ കൊടുക്കുന്നു. എൻെറ വജ്രംകൊണ്ടു് ഇവനു് മരണം ഒരിക്കലും സംഭവിക്കുകയില്ല."

അന്ധകാരങ്ങളെയെല്ലാം അകററുന്ന ആദിത്യദേവൻ ഇപ്രകാരം അരുളിച്ചെയ്തു:—

"എന്റെ തേജസ്സിന്റെ നൂറിലൊന്നു് ഞാൻ ഇവന്നു് ഏകുന്നു. ശാസ്ത്രാഭ്യസനത്തിനു് എന്നാണോ ഇവന്നു് ശേഷിയുണ്ടാകുന്നതു്, അന്നു് ഞാൻ വിദ്യപ്രദാനം ചെയ്യാം. സർവ്വശാസ്ത്രപാരംഗതനായ ഇവനോളം വാഗ്മിയായി ആരും ഉണ്ടാകയില്ല."

സന്തുഷ്ടനായ വരുണൻ കൊടുത്ത വരം ഇപ്രകാരമായിരുന്നു:—

"കപികുലോത്തംസമായ ഇവന്നു് എത്രവർഷം കഴിഞ്ഞാലും മരണം വരുന്നതല്ല. വിശേഷിച്ചും, എന്റെ സ്വരൂപമായ ജലത്തിൽനിന്നോ അതുല്യമായ പാശത്തിൽനിന്നോ ഭയവും വേണ്ട."

"അരോഗദൃഢഗാത്രനായി എന്നും ജീവിക്കുവാൻ ഇവന്നു് സാധിക്കും. മാത്രമല്ല, എന്റെ ദിവ്യായുധമായ ദണ്ഡു് ഇവനെ നിഗ്രഹിക്കുന്നതുമല്ല."

പ്രാണഹാരിയായ അന്തകൻ കൊടുത്ത വരം ഇതാണു്.

ഉത്തരദിക്പാലകനായ വൈശ്രവണൻ തുടന്നു:—

"ഏതൊരു ഉഗ്രരണത്തിലും വാട്ടം ഇവന്നു് ഉണ്ടാകയില്ല. എന്റെ വരായുധമായ ഗദയാൽ ഇവൻ മൃതനാകയുമില്ല."

ദേവവന്ദ്യനായ മഹേശ്വരൻ കാരുണ്യത്തോടെ അരുളിച്ചെയ്തതു്:—

"എന്റെ ആയുധങ്ങളെക്കൊണ്ടോ, എന്നെക്കൊണ്ടോ ഒരിക്കലുമിവൻ വധ്യനാവുകയില്ല.

സ്വാഭിപ്രായമാദരിച്ചു് എല്ലാവരും അനുഗ്രഹമേകിയതു കണ്ട വിധാതാവു് വീണ്ടും അരുളി:—

"ബ്രഹ്മദണ്ഡങ്ങൾ യാതൊന്നുകൊണ്ടും ഇവൻ ഹതനാകയില്ല. അനശ്വരമായ ആയുസ്സുള്ള ഇവൻ ഏററവും വലിയൊരു മഹാത്മാവുമായിത്തീരും."

അമേയതേജസ്സോടുകൂടിയ ഉണ്ണിഹനുമാനെ സസ്നേഹം നോക്കിക്കൊണ്ടു് വിശ്വകമ്മാവു് പറഞ്ഞു:—

"ദിവ്യായുധങ്ങൾ അനേകമെണ്ണം ഞാൻ നിർമ്മിച്ചിട്ടുണ്ടല്ലോ. അവയിലൊന്നിനും ഏതൊരു യുദ്ധത്തിലും ഇവനെ ഹനിക്കുവാൻ കെൽപുണ്ടാകയില്ല."

അചിന്ത്യശക്തിയുള്ള വരങ്ങൾ, സന്തുഷ്ടചിത്തരായ ദേവന്മാർ ഇവനെ അണിയിച്ചതുകണ്ട ലോകഗുരുനാന്മുഖൻ വായുഭഗവാനോട്ട് അരുളിച്ചെയ്തു:—

"ഹേ മാരുത, ശത്രുക്കൾക്ക് ഒരു പേടിസ്വപ്നമായ ഇവൻ, ബന്ധുക്കൾക്ക് അഭയമേകുന്നവനാകും. കാമരൂപിയും, കാമചാരിയും, കാമഗനുമായ ഈ വാനരനായകന്റെ ഗതിക്ക് ഒരിക്കലും വിഘ്നം വരുകയില്ല. അനശ്വരമായ സൽക്കീർത്തി ലോകമെങ്ങും പരക്കും. ലോകകണ്ടകനായ രാവണന്റെ നിഗ്രഹത്തിന്ന് തുടങ്ങുന്ന ശ്രീരാമന്റെ പ്രിയപ്പെട്ട കൈകൾതന്നെയാകും ഇവൻ. രോമാഞ്ചജനകമായ ഉഗ്രയുദ്ധമാണ് അന്ന് ഇവൻ ചെയ്യുക. ഈ മാരുതിയോട്ട് ഏറ്റുമുട്ടി വിജയിക്കുവാൻ ഒരാളുമുണ്ടാകയില്ല."

ദേവപ്രമുഖന്മാർ പവനനോട്ട് യാത്ര ചോദിച്ച്, വിധാതാവോടുകൂടി വന്ന വഴിക്ക് മടങ്ങിപ്പോയി.

സമീരണൻ സസന്തോഷം സുതനെ എടുത്ത് അഞ്ജനയുടെ ഭവനത്തിലെത്തി. അമരവരന്മാർ അനുഗ്രഹിച്ചേകിയ അമൂല്യവരങ്ങൾ എല്ലാം വിശദമാക്കി, പുറത്തേക്കു പോന്നു. ഹേ രഘുവംശദീപമായ രാമാ, ഉൽകൃഷ്ടവരങ്ങൾകൊണ്ട് ദിവ്യനായിത്തീർന്ന ഇവൻ, സ്വശക്തിയാൽ സാഗരംപോലെ നിറഞ്ഞു. നിർഭയനായി. മഹർഷിവര്യന്മാരുടെ ആശ്രമങ്ങളിൽക്കൂടി സ്വച്ഛന്ദം വിഹരിക്കുവാൻ തുടങ്ങി. ഒതുങ്ങാത്തകൈക്കരുത്ത്, ശാന്തജീവിതം നയിച്ചുകൊണ്ടിരിക്കുന്ന യതീശ്വരന്മാരുടെ സാമഗ്രികളെ തച്ചുടക്കുവാൻ പ്രയോഗിച്ചു. അഗ്നികുണ്ഡങ്ങൾ അണച്ചു; ചീരാജീനങ്ങൾ പിച്ചിച്ചീന്തി; സ്രുക്സമൂഹം തകർത്തു. അഖിലബ്രഹ്മാണ്ഡപിതാവിന്റെ വരാപ്തിയാൽ അവദ്ധ്യതയറിഞ്ഞ താപസന്മാർ, ക്ഷമിച്ചു; വീണ്ടും ക്ഷമിച്ചു. കപീന്ദ്രനായ കേസരിയും സർവ്വവ്യാപിയായ വായുഭഗവാനും, ഒരേ വിധത്തിൽത്തന്നെ തത്വോപദേശങ്ങളാൽ ഇവനെ തടുത്തുവെങ്കിലും, അഞ്ജനാതനയൻ തെമ്മാടിത്തം മാത്രമേ ചെയ്യുകയുള്ളു. എല്ലാം അറിയുന്നവരും, അംഗിരസ്സിന്റെ വംശജന്മാരുമായ ഭൃഗു തുടങ്ങിയ മുനീന്ദ്രന്മാർ, അത്യമർഷത്തോടു കൂടാതെ എന്നാൽ കോപമിയന്നുതന്നെ ഇത്തരത്തിൽ ഒരു ശാപവും, മോക്ഷവും ഹേ ശ്രീരാമാ, ഇവനു് കൊടുത്തു:—

"ഹേ വാനരശ്രേഷ്ഠ, ഏതൊരു, വൻശക്തിയാണോ നിന്നെ ഇങ്ങിനെയെല്ലാം ചെയ്യുവാൻ പ്രേരിപ്പിക്കുന്നതു്; ഞങ്ങളെയെല്ലാം ദ്രോഹിയ്ക്കുന്നതു്,

അനേകകാലം നീയതു് അറിയാതെ പോകട്ടെ. ഒരു മഹാകാര്യത്തിനുവേണ്ടി, മററൊരുവനാൽ എന്നാണോ നിന്റെ ശക്തി കീർത്തിക്കുക, അന്നു് ഈ ശാപമോഹം നിന്നിൽനിന്നു് വേർപെടട്ടെ. നിന്റെ കഴിവിനേയും യശസ്സിനേയും ഓർമ്മിപ്പിയ്ക്കുന്ന അന്നേ ഈ ശക്തി വീണ്ടുകിട്ടുകയുള്ളു.''

മഹർഷീന്ദ്ര വാക് പ്രഭാവത്താൽ സ്വവീര്യജ്ഞാനമററ ഹനുമാൻ, സൌമ്യസ്വഭാവത്തോടുകൂടി, പർണ്ണശാലകളിൽ നടന്നു. അക്കാലത്തു് വാനരരാജ്യം ഭരിച്ചിരുന്നതു് അർക്കസദൃശതേജസ്സോടുകൂടിയ ഋക്ഷരജസ്സായിരുന്നു. ബാലിസുഗ്രീവന്മാരുടെ പിതാവായ അദ്ദേഹം അനേകകാലം, കപിനാടുവാണു്, പരലോകം പ്രാപിച്ചു. വിജ്ഞന്മാരായ സചിവന്മാർ പിതൃസ്ഥാനത്തിൽ ബാലിയെ അവരോധിച്ചു. ബാലിയുടെ പദത്തിൽ സുഗ്രീവനേയും വായുവും അഗ്നിയുംപോലെ അഭേദ്യബന്ധമാണു് സഹോദരന്മാരായ ആ വാനരമുഖ്യന്മാൎക്കു് ബാല്യം മുതല്ക്കേ ഉണ്ടായിരുന്നതു്. എന്നാൽ മാരുതിക്കു് ആത്മബലം ഇത്രയുണ്ടെന്നു് അറിഞ്ഞിരുന്നുമില്ല. ഹേ കാകുൽസ്ഥ, ബാലിസുഗ്രീവന്മാൎക്കു് പരസ്പരം വൈരമുണ്ടായി. അഗ്രജൻ അനുജനെ നാടുമുഴുവൻ ഓടിച്ചു. അക്കാലത്തും ഹനുമാന്നു് സ്വബലം അറിഞ്ഞിരുന്നില്ല. അത്രയും പ്രബലമായിരുന്നു ഋഷീശ്വരശാപം. ആനയാൽ തടയപ്പെട്ട കേസരിയെപ്പോലെയാണു് ആ രണങ്ങളിൽ ഇവൻ നിന്നിരുന്നതു്.

രാമാ, പരാക്രമം_ ഉത്സാഹം_ പ്രതാപം_ സൌശീല്യം_മാധുൎയ്യം_ നയം_ വിനയം_ശിക്ഷാനൈപുണ്യം_ഗാംഭീൎയ്യം_സാമൎത്ഥ്യം_വീൎയ്യം_ധൈൎയ്യം_തുടങ്ങിയവയിൽ ഈ ഹനുമാനേക്കാൾ ശ്രേഷ്ഠനായിട്ടു് ലോകത്തിൽ ആരാണുള്ളതു്?

അമേയബുദ്ധിമാനായ ഇവൻ സൂൎയ്യന്നു് അഭിമുഖമായിനിന്നു്, ഗ്രന്ഥക്കെട്ടുകൾ എടുത്തു് ഉദയാദ്രിമുതൽ പിന്നോക്കം നടക്കും. വ്യാകരണശാസ്ത്രം മുഴുവൻ ആദിത്യനിൽനിന്നു് പഠിച്ചതു് അസ്തമനാദ്രിവരേയും നടന്നിട്ടാണു്. സൂത്രം, വൃത്തി, അൎത്ഥം, പദം എന്നിവയോടുകൂടി ഭാഷ്യം മുഴുവൻ ഈ കപീന്ദ്രൻ പഠിച്ചിട്ടുണ്ടു്. വേദശാസ്ത്രങ്ങളിൽ, പവനാത്മജന്നു തുല്യമായ ജ്ഞാനം മൂന്നു ലോകത്തിലും മററാൎക്കുമില്ല. തപസ്സുകൊണ്ടും വിജ്ഞാനംകൊണ്ടും സുരാചാൎയ്യനായ വ്യാഴത്തിന്നുതുല്യനാണിവൻ. ഒമ്പതുവ്യാകരണങ്ങൾ അക്കിനിൽനിന്നു് ഇവൻ ഗ്രഹിച്ചിരിക്കുന്നു. അപ്രമേയനായ അവിടുത്തെ കാരുണ്യത്താൽ, അടുത്ത വിധാതാവു് ഹനുമാനല്ലെ? മഹാപ്രളയകാലത്തിലെ അലകടൽ; ലോകാവസാനത്തിൽ എല്ലാം ചാമ്പലാക്കുന്ന അഗ്നി; യുഗാവസാനത്തിലെ

അന്തകൻ; ഇവയുടെ നേരിട്ടുനില്ക്കാൻ കഴിയുന്നവനുകൂടി ആഞ്ജനേയരെ തടയുവാൻ സാദ്ധ്യമല്ല. രഘുവീര, ഇവനെപ്പോലെ അതുല്യവീര്യപ്രഭവരായവരാണു്. സുഗ്രീവൻ- മൈന്ദൻ- ദ്വിവിദൻ- നീലൻ- താരൻ- അംഗദൻ-നളൻ-രംഭൻ തുടങ്ങിയ കപീന്ദ്രന്മാരും. അങ്ങയെ സഹായിക്കുവാൻവേണ്ടി ദേവവര്യന്മാർ സൃഷ്ടിച്ച മഹാന്മാരാണു് ഇവർ. അങ്ങു് എന്നോടു് ചോദിച്ചതിനൊക്കെ വിശദമായ ഉത്തരം,-ഈ ഹനുമാൻ ബാല്യത്തിൽ ചെയ്തതെല്ലാം-ഞാൻ പറഞ്ഞുകഴിഞ്ഞു."

ബ്രഹ്മർഷിവര്യനായ അഗസ്ത്യന്റെ വചനം, ശ്രീരാമലക്ഷ്മണന്മാരേയും, വാനരന്മാരേയും, അസുരവരന്മാരേയും അത്ഭുതപ്പെടുത്തി. ഭഗവാൻ അഗസ്ത്യൻ വീണ്ടും തുടർന്നു:—

"ഹേ രാമ, അങ്ങയെ കാണ്മവാനും, സല്ലപിക്കുവാനും ഞങ്ങൾക്കു സാധിച്ചു. ചോദിച്ചതിനെല്ലാം ഉത്തരംപറഞ്ഞു. ഇനി ഞങ്ങൾ പോകട്ടെ."

തേജസ്സേറിയ ബ്രഹ്മർഷിയുടെ വാക്കുകൾകേട്ട ശ്രീരാമചന്ദ്രൻ കൈകൂപ്പിക്കൊണ്ടു് അരുളിച്ചെയ്തു:—

"ഭഗവാനേ, എന്റെ ഈശ്വരന്മാരായ അച്ഛൻ, മുത്തച്ഛൻ തുടങ്ങിയവരെല്ലാം സന്തുഷ്ടരായിത്തീൻ്റു. ഉത്തമോത്തമന്മാരുടെ സംസർഗ്ഗമാണല്ലോ എനിക്കു് സിദ്ധിച്ചതു്. ചിലകാര്യങ്ങൾകൂടി അവിടത്തോടു് ഉണർത്തുവാനുണ്ടു്. സവിനയം പറയുന്നതുകേട്ടു് അതേപോലെ ചെയ്തുതരുവാൻ കനിവു് ഉദിക്കണം. യതീവര്യന്മാരായ നിങ്ങളുടെ മഹിമയാൽ, ഞാൻ പൌരന്മാരേയും നാട്ടുകാരേയും സ്വസ്വധർമ്മങ്ങളിൽ ജാഗരൂകരാക്കിത്തീർത്തു്, യജ്ഞങ്ങൾ ചെയ്യുവാൻ ആഗ്രഹിക്കുന്നു. അത്യുഗ്രതപസ്സിയന്ന ഭഗവാനും മററുള്ള മുനീന്ദ്രന്മാരും, എന്റെ യാഗകർമ്മങ്ങളിൽ സദസ്യരായിരുന്നു് അനുഗ്രഹിക്കാൻ കാരുണ്യമുദിക്കണം. കഠിനതപസ്സുകൊണ്ടു്, സർവ്വ പാപങ്ങളും നശിച്ച അവിടത്തെയും മററും സമാശ്രയിച്ചു് ഞാനും, പിതാക്കന്മാരും സുഖംനേടിക്കൊള്ളാം. അതുകൊണ്ടു് പ്രതിദിനം ഈ രാജധാനിയെ സംശുദ്ധമാക്കുവാൻ നിങ്ങളുടെ തൃപ്പാദങ്ങൾ ഇവിടെ സ്പർശിക്കണേ."

ബ്രഹ്മർഷിശ്രേഷ്ഠന്മാരായ അഗസ്ത്യൻ തുടങ്ങിയവർ, സസന്തോഷം:—

"അങ്ങിനെത്തന്നെ."

എന്നു് അരുളിച്ചെയ്തു് വന്ന വഴിക്ക എഴുന്നെള്ളി. യാഗാദിസത്കർമ്മ നിർവഹണത്തെപ്പററി ചിന്തിച്ചുകൊണ്ടു് രഘുവരൻ, നരനാഥന്മാരേയും വാനരേന്ദ്രന്മാരേയും മററും പിരിച്ചയച്ചു. സൂര്യൻ അസ്തമനാദ്രിപൂകി. യഥാവിധി സ്നാനം, സന്ധ്യാവന്ദനം തുടങ്ങിയ ദിനകൃത്യങ്ങൾ ചെയ്തു്, രാത്രിയിൽ അന്തഃപുരത്തിലേക്കു്, രാജരാജനായ ശ്രീരാമചന്ദ്രൻ പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം മുപ്പത്താറാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയേഴാം സർഗ്ഗം. [രാമപ്രബോധനം]

ധർമ്മംതന്നെ മനുഷ്യരൂപമെടുത്തവതരിച്ചവൻ, എന്നുള്ള കീർത്തിപരത്തിയ ശ്രീരാമദേവൻ, അയോദ്ധ്യാനരനാഥനായി പട്ടാഭിഷേകം കഴിഞ്ഞ ഒന്നാമത്തെ രാത്രി അവസാനിച്ചു. കിന്നരന്മാരെപ്പോലെ സുസ്വരത്തോടുകൂടിയ വൈതാളികന്മാർ, പള്ളിക്കുറുപ്പു് ഉണർത്തുവാൻ അന്തഃപുരദ്വാരത്തിലെത്തി. അതിസൌമ്യതയാർന്ന വന്ദികൾ, വീരരാമരാജശേഖരനെ, ഹർഷപുളകത്തോടെ സ്തുതിച്ചു:—

"ഹേ ത്രിലോകവീര, മഹാസൌമ്യ, കൌസല്യാനന്ദവർദ്ധന, രാജരാജശേഖര, സൂര്യദേവൻ ഉദയാദ്രി പൂകുകയായി. അവിടുന്നു് ഉണർന്നാലും. നരദേവദേവ, തിരുമേനിയുടെ സുഷുപ്തിയിൽ സർവ്വലോകങ്ങളും ഉറങ്ങിക്കഴിയും. മഹാവിഷ്ണുവിന്നു തുല്യമായ പരാക്രമം; അശ്വിനീദേവകൾക്കുതുല്യമായ ആകാരസൗഭാഗ്യം; അമരഗുരുവായ വ്യാഴത്തിന്നുതുല്യമായ ബുദ്ധിശക്തി; സകല ലോകവന്ദ്യനായ ധാതാവിന്നുതുല്യമായ പ്രാഭവം; അവനീദേവിക്കുതുല്യമായ ക്ഷമാശക്തി; അർക്കസദൃശമായ തേജസ്സു്; വായുഭഗവാന്നു് തുല്യമായ കരുത്തു്; മഹാസാഗരതുല്യമായ ഗാംഭീര്യം; മഹാദേവതുല്യമായ അചഞ്ചലത്വം; പാർവ്വണശശിയെപ്പോലെ സൌമ്യത; ഇതെല്ലാം ഒത്തുചേർന്ന ഭൂപാലന്മാർ, ഇന്നുവരെ ഉണ്ടായിട്ടില്ല; ഇനി ഉണ്ടാകയുമില്ല. ധർമ്മകൃത്യനിരതനും, പ്രജാഹിതമേകുന്നവനുമായ അവിടുന്നു് അത്രമാത്രം ദുർദ്ധർഷനാണു്. ശ്രീയും കീർത്തിയും അധിവസിക്കുന്നതു്, സൂര്യവംശതിലകനായ തിരുമേനിയിലാണു്. ധർമ്മവും ലക്ഷ്മിയും അവിടുത്തെ വിട്ടുപിരിയുകയേ ഇല്ല."

വൈതാളികന്മാരും സൂതന്മാരും ഇത്തരത്തിലുള്ള ദിവ്യസ്തുതികളാൽ രഘുനാഥനെ ഉണർത്തി.

അനന്തനാകുന്ന പള്ളിമെത്തയിൽനിന്നു്, ശ്രീവൈകുണ്ഠനാഥൻ എന്നതുപോലെ, വെൺപട്ടുകിടക്കയിൽനിന്നു് ശ്രീരാമചന്ദ്രൻ എഴുന്നേററു. പ്രജാപ്രമുഖന്മാരായ അനേകംപേർ വന്നു്, ആ ദിവ്യരൂപത്തെ കൺകുളുർക്കെ കണ്ടു് തൊഴുതു് നമസ്കരിച്ചു. വെള്ളിക്കുടങ്ങളിൽ നിർമ്മലജലം നിറച്ചു് വളരെപ്പേർ എത്തിക്കഴിഞ്ഞു. നീരാട്ടുകഴിഞ്ഞു്, അഗ്നിഹോത്രാദികൾ യഥാവിധിചെയ്തു്, മഹാപ്രഭു ഇക്ഷ്വാകുവംശസംസേവിതമായ ദേവാലയത്തിലേക്കു് അതിവേഗത്തിൽ എഴുന്നെള്ളി. ദേവദ്വിജപിതൃപൂജാദികൾ, കുലോചിതമായി കഴിച്ചു്, രാജകീയസദസ്സിലേക്കു്, പൌരവൃന്ദങ്ങളാലാവൃതനായി എത്തിച്ചേർന്നു.

ബ്രഹ്മർഷിവര്യന്മാരായ വസിഷ്ഠൻ തുടങ്ങിയ മഹർഷീശ്വരന്മാർ, അഭിവന്ദ്യരും ജ്ഞാനവൃദ്ധരുമായ അമാത്യവരന്മാർ, അഗ്നിയെപ്പോലെ ആളുന്ന തേജസ്സാർന്ന പുരോഹിതന്മാർ, ഉത്തമോത്തമരായ സാമന്തരാജാക്കന്മാർ, എന്നിവർ ദേവേന്ദ്രസന്നിധിയിലെന്നപോലെ, അർഹതയനുസരിച്ചു് ശ്രീരാമചന്ദ്രസമീപത്തിലിരുന്നു. യജ്ഞവേദിയിലെ അഗ്നിത്രയങ്ങൾപോലെ, ഭരതൻ-ലക്ഷ്മണൻ-ശത്രുഘ്നൻ എന്നിവർ, നരേശ്വരന്റെ അടുത്തു് അധിവസിച്ചു. നാട്ടുകാരും പൌരപ്രധാനികളും ഭൃത്യന്മാരും താമരപ്പൂമൊട്ടുപോലാക്കിയ കൈകളോടെ മുന്നിൽ നിറഞ്ഞു. ആനന്ദത്താൽ വികസിച്ചവദനസരോജങ്ങൾ മാത്രമാണു് അവിടെയുള്ളതു്. സുഗ്രീവൻ തുടങ്ങിയ കാമരൂപികളായ ഇരുപതു് കപീന്ദ്രന്മാർ രഘുവരസന്നിധിയിൽ ആസനസ്ഥരായി. അമേയപരാക്രമികളും, മഹാതേജസ്വികളുമായ അവരുടെ അടുത്തു്, അസുരവരന്മാരായ നാലുസചിവന്മാരോടുകൂടി വിഭീഷണൻ വൈശ്രവണസമീപത്തിലെത്തിയ യക്ഷശ്രേഷ്ഠന്മാരെപ്പോലെ ശോഭിച്ചു. ശ്രേഷ്ഠകുലജാതന്മാർ, വയോവൃദ്ധന്മാർ, പണ്ഡിതശ്രേഷ്ഠന്മാർ, തുടങ്ങിയവർ പ്രത്യക്ഷദേവനായ ദാശരഥിയെ താണുവണങ്ങി, അനുവാദത്തോടെ ഇരുന്നു. ഇങ്ങിനെ, ക്ഷത്രിയരാജാക്കന്മാർ, വീരപരാക്രമികളായ വാനരന്മാർ, അമേയശക്തരായ അസുരശ്രേഷ്ഠന്മാർ, അത്യുജ്ജ്വലതപസ്സാർന്ന മഹർഷീശ്വരന്മാർ, എന്നിവർ വാസവസമീപത്തിലെ ഋഷിവര്യന്മാരെപ്പോലെ വിളങ്ങി.

അമരേന്ദ്രനേക്കാൾ ആയിരംമടങ്ങു് പ്രശോഭിക്കുന്ന ശ്രീരാമദേവന്റെ രാജകീയസദസ്സിൽ, പുരാണജ്ഞന്മാരും, മഹാന്മാരുമായ അവർ അതാതുകഥകൾ ഭംഗിയിൽ ധർമ്മമാർഗ്ഗത്തിൽനിന്നു് വ്യതിചലിക്കാതെ പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ
ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ മുപ്പത്തിഏഴാം സർഗ്ഗം അവസാനിച്ചു.

---

## ആറാം സർഗ്ഗം. (അധ്യായം) [ബാലിസുഗ്രീവോല്പത്തി]

സൽക്കഥാശ്രവണം എല്ലാവർക്കും ആനന്ദമുളവാക്കി. മഹാപ്രഭു രഘു വീരൻ തൊഴുതുകൊണ്ട് അഗസ്ത്യബ്രഹ്മർഷിയോടുപറഞ്ഞു:—

"ഭഗവാനേ, ഋക്ഷരജസ്സ് എന്ന പേരാന്ന കപീന്ദ്രൻ–ബാലിസുഗ്രീവ ന്മാരുടെ പിതാവ്–ആരാണ്? അമ്മ ആരാണ്? വാനരസഹോദരന്മാരുടെ മാതാ വിന്റെ പേർ പറഞ്ഞില്ലല്ലോ? അമ്മയുടെ പേർ എന്തുകൊണ്ടാണ് അവിടുന്ന് എന്നോടുപറയാത്തത്? ഇതെല്ലാം കേൾക്കുവാൻ ഞങ്ങൾക്ക് അതിയായ ആഗ്ര ഹമുണ്ട്."

ശ്രീരാഘവവചനം കേട്ട ബ്രഹ്മർഷി, പുഞ്ചിരിപൊഴിച്ചുകൊണ്ട് മറു പടിയരുളി:—

"ഹേ, രാമാ, ആ കഥയും കേൾക്കു. ഒരിക്കൽ, ശ്രീനാരദൻ എന്റെ ആശ്രമത്തിൽ വന്നപ്പോൾ പറഞ്ഞതാണ്. ത്രിലോകങ്ങളിലും സഞ്ചരിക്കുന്ന ദേവർഷിയെ, ശാസ്ത്രത്തിൽ കണ്ടതുപോലെ ഞാൻ പൂജിച്ചു. സന്തോഷസമേ തരായി ഞങ്ങൾ ഇരിക്കുന്ന സന്ദർഭത്തിൽ ഞാൻ ഈ കഥ ചോദിക്കയുണ്ടായി. ദിവ്യനായ നാരദൻ, "മാമുനേ, കേട്ടാലും" എന്നുപറഞ്ഞു് വിവരിച്ചതു് ഞാൻ പറയാം.

ഒളിചിതറുന്ന മാമലയാണ് ദിവ്യമായ മേരു. അതിന്റെ നടുവിലെ കൊടുമുടിയെ വാനോർകൂടി ഭജിക്കുന്നു. കാരണം, അവിടെയാണ് നൂറുയോജന വിസ്താരമുള്ള ദിവ്യബ്രഹ്മസഭ പ്രശോഭിക്കുന്നതു്. നളിനജന്മാവായ നാന്മുഖ ദേവൻ സദാ ഇരുന്നരുളുന്നസ്ഥലം. യോഗാഭ്യാസനിരതനായിരിക്കുന്ന വിധാ താവിന്റെ കണ്ണിൽനിന്നു് ഒരിക്കൽ അശ്രുപുറപ്പെട്ടു. തൃക്കൈകൊണ്ട് അതു് തുടച്ചുകളഞ്ഞു. സർവ്വലോകങ്ങളേയും ചരാചരങ്ങളേയും നിർമ്മിച്ച ദേവദേവൻ അതു് നിലത്തേക്കു് വീഴ്ത്തി. ഹേ രാമ, ആ കണ്ണീരിൽനിന്നു് ഒരു കപിരൂപം ആവിർഭവിച്ചു. ജനിച്ച ഉടനെത്തന്നെ ആ വാനരനോടു് ബ്രഹ്മാവു് പ്രിയ വാക്കുകളരുളിച്ചെയ്തു് ആശ്വാസമേകി:—

"അമരന്മാർ അധിവസിക്കുന്ന ഈ വിശാലപർവ്വതം നോക്കു. അതിരമ്യ മായ ഈ വന്മലയിലെ കായ്കനികൾ യഥേഷ്ടം ഭക്ഷിച്ചു് സഞ്ചരിച്ചുകൊള്ളു.

എൻെറ സമീപവത്തിയായിത്തന്നെ ഒട്ടുകാലം പാക്കുക. നിനക്കു് നന്മയുണ്ടായിത്തീരും.''

വിരിഞ്ചൻെറ വാക്കുകൾകേട്ട കപിപുംഗവൻ, തൃക്കാല്ക്കൽ സാഷ്ടാംഗം നമസ്ക്കരിച്ചു്, ജഗദ്ഗുരുവിനോടു് ഉണത്തി:—

''അവിടുത്തെ ആജ്ഞയനുസരിച്ചു് ഞാൻ നിന്നുകൊള്ളാം.''

പൂക്കളും കായ്കളും നിറഞ്ഞുനില്ക്കുന്ന പവ്വതസാനുവിലേക്കു്, വായുവേഗത്തിൽ പ്ലവഗസത്തമൻ എത്തി. അമൃതംപോലെ സ്വാദുള്ള മധുവാസ്വദിച്ചു. മനോഹരവണ്ണവും സുഗന്ധവുമൊത്ത കുസുമങ്ങൾ അറുത്തു് സന്ധ്യാസമയമായപ്പോൾ പിതൃസവിധത്തിലെത്തിച്ചേന്നു. ദേവദേവനായ വിധാതാവിന്റെ തൃപ്പാദങ്ങളിൽ ഉത്തമഫലങ്ങൾ കാഴ്ചവെച്ചു് പൂജിച്ചു. സന്തോഷസമേതനായി, നാളുകൾ അനേകം, ആ കപികുലനായകൻ ഇങ്ങിനെ ചിട്ടയിൽ കഴിച്ചു.

ഋക്ഷരാജാവായ ആ വാനരോത്തമനു് ഒരുദിവസം അസഹ്യമായ ദാഹം തോന്നി. വെള്ളവുമന്വേഷിച്ചു് എത്തിയതു് മേരുവിൻെറ വടക്കെ കൊടുമുടിയിലാണു്. പല വിധത്തിലുള്ള പക്ഷികളുടെ കളഗാനങ്ങളുയരുന്ന രമ്യമായൊരു പ്രദേശംകണ്ടു് അവിടേക്കു് ചെന്നു. സ്ഫടികതുല്യമായ നിമ്മല ജലത്താൽ പൂർണ്ണമായൊരു പൊയ്ക. ആശ്വാസത്തോടെ സടകുടഞ്ഞുകൊണ്ടു് അവൻ സരസ്സിലേക്കു് നോക്കി. തൻെറ മുഖത്തിൻെറ പ്രതിബിംബം അതിൽ കണ്ടു.

''ഈ വെള്ളത്തിനുള്ളിൽ ഇരിക്കുന്ന കൂററൻ ആരാണു്? എൻെറ ശത്രുവാണെന്നതു തീർച്ച.''

അവൻ വീണ്ടും സശ്രദ്ധംനോക്കി. സ്വദേഹം മുഴുവൻ വ്യക്തമായി പ്രതിഫലിക്കുന്നു. വാനരനായകനു് കോപമുദിച്ചു:—

''ഈ വൈരി എന്നെ അപമാനിക്കുകയാണു്. അതുകൊണ്ടു് ഈ ദുരാത്മാവിനെ ഞാൻ നിഗ്രഹിക്കും.''

ഇങ്ങിനെ ചിന്തിച്ച അവൻ വെറും കപിചാപല്യത്താൽമാത്രം ഉത്തരക്ഷണത്തിൽ ആ നീർക്കയത്തിലേക്കു് ചാടി. മൂഢത മനസ്സിലാക്കിയ വാനരസ

ത്തമൻ, ദാഹശമനം വരുത്തിനീർക്കരയിൽ കയറിയപ്പോഠം, ഹേ രാമ, അത്യ ത്ഭുതകരമായൊരു പരിവർത്തനമാണ് വന്നിട്ടുണ്ടായിരുന്നതു്. അതിസൌന്ദര്യ മാന്നൊരു നാരീരത്നത്തിൻെറ ആകൃതിയായിരിക്കുന്നു. നീണ്ടു ടംപെട്ട നീല ലോചനങ്ങഠം; വിസ്തീർണ്ണമായ ജഘനസ്ഥലം; ചുരുണ്ടു് നീണ്ടു് ഇടതൂന്ന കേശ ജാലം; ഇടതൂന്ന് വളൻ നില്ക്കുന്ന കചങ്ങഠം; മുഗ്ദ്ധമന്ദസ്മിതത്തോടുകൂടിയ വദ നം; വാടാത്ത ഒരു ചെടിപോലെ ലാവണ്യകേന്ദ്രമായ അവഠം ആ സരോവരതീര ത്തിൽ പ്രശോഭിച്ചു. താമരപ്പൂവിലല്ലാത്ത മഹാലക്ഷ്മിയെപ്പോലെ, ത്രൈലോക്യ സുന്ദരിയായ അവഠം, ശരൽക്കാലവെൺനിലാവുപോലെ, ഏതൊരുവൻേറയും ഹൃദയത്തെ കുളിർപ്പിച്ചു. മഹാലക്ഷ്മി, സരസ്വതി, ശ്രീപാർവ്വതി എന്നിവക്കു് തുല്യയായിരുന്നു അവഠം. ആ കാമിനീരത്നം പരിസരത്തെക്കൂടി മിന്നിച്ചു.

വിരിഞ്ചദേവൻെറ തൃപ്പാദവന്ദനം ചെയ്തു് ദേവേന്ദ്രൻ തിരിച്ചുപോയതു് അപ്പോഠം ആ വഴിക്കായിരുന്നു. ആദിത്യദേവൻ ആ കൃശോദരി നിൽക്കുന്ന വനത്തിൻെറ ഉപരിയെത്തിയതും അതേ സന്ദർഭത്തിൽത്തന്നെ. സുരസുന്ദരീരത്ന മായ അവളെ, ദേവശ്രേഷ്ഠന്മാർ രണ്ടുപേരും കണ്ടു. ഇതുവരെ ആരും ദർശിച്ചി ട്ടില്ലാത്ത അത്രയും സൌന്ദര്യമിയന്ന അവഠം ശക്രനേയും അക്കനേയും കാമദേ വാധീനരാക്കിത്തീർത്തു. ആ അത്ഭുതരൂപം അവരുടെ സവ്വ അവയവങ്ങളേയും അവശമാക്കി; ആത്മധൈര്യം നശിച്ചു. ഇന്ദ്രിയം സ്ഖലിച്ചു. അതു് അവ ളുടെ മൂദ്ധാവിൽ പതിച്ചു. ആ കാമിനീരത്നത്തോടുകൂടി ക്രീഡിക്കാതെത്തന്നെ ആത്മശാന്തി നേടി. മഹാത്മാവായ വജ്രിയുടെ വീര്യം വൃഥാവിലാകുമോ? അപൂർവ്വദിവ്യഗർഭം ധരിച്ച അവഠം കരുത്തേറുന്ന കപീന്ദ്രനെ പ്രസവിച്ചു. ഇന്ദ്രൻെറ ബീജം ''ബാല''ത്തിൽ വീണതിനാൽ ബാലി എന്ന അനത്ഥനാമ ധേയം സിദ്ധിച്ചു.

ദേവേന്ദ്രനെപ്പോലെ ദിനനാഥനും കന്ദർപ്പവശനായിത്തീൻവല്ലോ. അക്ക ദേവബീജം അവരുടെ ഗ്രീവയിലാണ് പതിച്ചതു്. സല്ലാപാദികളൊന്നും സൂര്യൻ ഉരിയാടിയുമില്ല. എന്നാൽ മദനപീഡ ആദിത്യൻേറയും അസ്തമിച്ചു. ബീജം ഗ്രീവയിൽവീണ് പിറന്നവനാകയാൽ സുഗ്രീവൻ എന്നു് പേർ കിട്ടി. ഇങ്ങിനെയാണു് കെല്പേറുന്ന കപീശ്വരന്മാർ ജനിച്ചതു്.

അമരനാഥൻ സ്വതനയനായ ബാലിക്കു്, അക്ഷയമായൊരു തങ്കമാലയെ സമ്മാനിച്ചു് അമരാവതിയിലേക്കു് പോയി. ഭാസ്ക്കരദേവനാകട്ടെ, ഏഴു

കാലത്തും വേണ്ടതെന്തും വേണ്ട സമയത്തു് ചെയ്തു് സഹായിക്കുവാൻ വേണ്ടി ഈ ഹനൂമാനെ സുഗ്രീവസവിധത്തിലേക്കു് അയച്ചു.

ആ രാത്രി അവസാനിച്ചു. സൂര്യൻ ഉദയാദ്രിയിൽ പ്രവേശിച്ചപ്പോാം ഋക്ഷരജസ്സു് വീണ്ടും വാനരനായിത്തന്നെത്തീൎന്നു. ഹേ രാഘവ, മഞ്ഞനിറകണ്ണുകളോടുകൂടിയ വാനരന്മാരാണെങ്കിലും കാമരൂപികളായ സ്വപുത്രന്മാരെ കണ്ട ഋക്ഷരജസ്സു്, അമൃതിനൊക്കുന്ന തേൻ കൊടുത്തു്, അവരേയും കൂട്ടി ധാതൃസമീപത്തിലെത്തി. സകലലോകപിതാമഹൻ, പുത്രരോടുകൂടി വന്ന മകനെ, പലതരത്തിലും ആശ്വസിപ്പിച്ചു്, ഒരു ദേവദൂതനെ വിളിച്ചു് ഇങ്ങിനെ അരുളിച്ചെയ്തു:—

"ഹേ ദേവദൂത, നീ അതിവേഗത്തിൽ കിഷ്കിന്ധയിൽ എത്തണം. സൎവ്വഗുണസംപൂജ്യയായ ആ പുരി ഇന്നുമുതൽ ഇവന്നുള്ളതാണു് എന്നു് ഞാൻ പറഞ്ഞതായി പറയണം. ഐശ്വൎയ്യപൂൎണ്ണമായ ആ നഗരിയിൽ അനേകം കപിവീരന്മാർ അധിവസിക്കുന്നുണ്ടു്. എന്റെ നിൎദ്ദേശപ്രകാരം വിശ്വകൎമ്മാവു് നിൎമ്മിച്ചതാണു് കിഷ്കിന്ധ. മനോഹരങ്ങളായ ആപണവീഥികളാൽ അലംകൃതമായ ആ നഗരിയിൽ നാലുജാതികളും വസിക്കുന്നു. ആ ദുൎഗ്ഗമപുരിയിൽ ഈ ഉണ്ണികളോടുകൂടിയ ഋക്ഷരജസ്സിനെ കൊണ്ടുപോക. ഇവൻ എന്റെ പുത്രനാണെന്നു് മനസ്സിലാക്കണം. സേനാനായകന്മാരേയും, മററുള്ള എല്ലാ പ്ലവഗവരന്മാരേയും ക്ഷണിച്ചു വരുത്തി മാനിച്ചു്, എന്റെ ആരംക്കാരടങ്ങുന്ന സഭാമദ്ധ്യത്തിൽവെച്ചു് ഋക്ഷരജസ്സിനെ വാനരരാജാവായി അഭിഷേകം ചെയ്യുക. സിംഹാസനാരോഹണം ചെയ്ത മകന്റെ ഒരു നോട്ടത്തിൽത്തന്നെ സൎവ്വ കപികളും, എന്നന്നേക്കും ഋക്ഷരജസ്സിന്നു് കീഴടങ്ങിക്കൊള്ളും."

ബ്രഹ്മാവിന്റെ കല്പനപ്രകാരം, വാനരേന്ദ്രനെ മുൻനിർത്തി, വായുവേഗത്തിൽ ദൂതൻ കിഷ്കന്ധയിലെത്തിച്ചേൎന്നു. സൎവ്വരത്നാലംകൃതമായ വൻഗുഹയിൽ വിധിയനുസരിച്ചു് നീരാടി അഭിഷേചിച്ചു. മെയ്ക്കോപ്പുകാം അണിയിച്ചു. കിരീടം ചൂടിച്ചു. ഏഴാഴികളോടും ദ്വീപുകളോടുംകൂടിയ ഈ ഊഴിയിലെ സൎവ്വവാനരന്മാരും സന്തോഷത്തോടെത്തന്നെ ഋക്ഷരജസ്സിനെ തമ്പുരാനായി അംഗീകരിച്ചു.

രഘുരാമ, ബാലിസുഗ്രീവന്മാരുടെ അച്ഛൻ ഋക്ഷരജസ്സായതു് ഇങ്ങിനെയാണു്. അമ്മ മററാരുമല്ലതാനും. മാതാവും പിതാവും ബ്രഹ്മപുത്രനായ കപീന്ദ്രൻ ഋക്ഷരജസ്സുതന്നെ. അങ്ങയ്ക്കു് മംഗളം വരട്ടെ. അറിവുള്ള ഏതൊരുവനാ

ണോ ഈ കഥകഠം പറയുന്നതു്? ഏതൊരാളാണോ കേഠംക്കുന്നതു്? അവക്കു് മനഃസംതൃപ്തിയേകമാറു് ഉദ്ദിഷ്ടകാര്യങ്ങഠം നിറവേറും.

പ്രഭോ, എല്ലാകഥകളും വിശദമാക്കിക്കൊണ്ടു് ഞാൻ അങ്ങയോടു പറഞ്ഞുകഴിഞ്ഞു. വിശേഷിച്ചു് അസുരവരന്മാരുടേയും കപീശ്വരന്മാരുടേയും ഉത്ഭവം പരമാത്ഥത്തിലുണ്ടായതു് വ്യക്തമാക്കി.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം ആറാം സഗ്ഗം അധിപാഠം അവസാനിച്ചു.

---

## ഏഴാം സഗ്ഗം. [രാവണസനൽക്കമാരസമാഗമം] (അധിപാഠം)

പൌരാണികവും ദിവ്യവുമായ സൽക്കഥകഠം, സഹോദരന്മാരോടുകൂടിയ ശ്രീവീരരാമചന്ദ്രൻ കേട്ടു് അത്ഭുതപ്പെട്ടു് ഇപ്രകാരം അരുളി:—

''ഭഗവാനേ, അവിടുത്തെ അനുഗ്രഹംകൊണ്ടു്, ഈ മഹാപുണ്യകഥ കേഠംക്കുവാൻ സാധിച്ചു. ദിവ്യമായ ബാലിസുഗ്രീവജനനം അത്ഭുതംതന്നെ. 'അല്ലെങ്കിൽ, ദേവേന്ദ്രനും ആദിത്യദേവനും ജനിച്ച കപിസിംഹങ്ങളാണല്ലോ ബാലിയും സുഗ്രീവനും അചിന്ത്യമായ കഴിവും കെൽപ്പും അവക്കു് ഉണ്ടായതിൽ ആശ്ചര്യമെന്തു്?''

ആ വാക്കുകഠംകേട്ട കുംഭസംഭവൻ അഗസ്ത്യ ബ്രഹ്മർഷി തുടൻ:—

''മഹാബാഹുവായ രാമ, ഇവരുടെ ജനനം ഇങ്ങിനെയെല്ലാമാണുണ്ടായതു്. ഇനിയും ഞാനൊരു കഥകൂടി പറയാം. പൌരാണികവും ദിവ്യവുംതന്നെയാണതു്. ഹേ രാഘവ, രാവണൻ വൈദേഹിയെ കട്ടുകൊണ്ടുപോകുവാൻ കാരണമുണ്ടു്. അതു് എന്താണെന്നു് ഞാൻ പറയാം. ശ്രദ്ധവെച്ചു് കേഠംക്കു.

രാമ, പണ്ടു്, കൃതയുഗത്തിലാണു്; വിധാതാവിൻെറ പുത്രൻ, മഹാത്മാവും പ്രഭുവുമായ സനൽക്കമാരൻ, തേജസ്സുകൊണ്ടു് ആദിത്യസദൃശൻ, ആ ബ്രഹ്മർഷി അധിവസിക്കുന്ന പ്രദേശത്തിലേക്കു് രാക്ഷസാധിപനായ രാവണൻ ചെന്നു. വിനയത്തോടെ തൊഴുതു് നമസ്ക്കരിച്ചു. ഒരിക്കലും അസത്യവാക്കുകളോതാത്ത മാമുനീന്ദ്രനോടു് കൈകൂപ്പിക്കൊണ്ടുതന്നെ ചോദിച്ചു:—

"മാമുനേ, ഈ ലോകങ്ങളിൽവെച്ച് ശ്രേഷ്ഠനായിട്ടുള്ളവൻ ആരാണ്? അമരവരന്മാരേക്കാൾ കരുത്തനായിട്ട് ആരെങ്കിലുമുണ്ടോ? ഏതൊരുവന്റെ സഹായത്താലാണ് സുരന്മാർ പോരിൽ ജയം നേടാറുള്ളത്? മനുഷ്യശ്രേഷ്ഠന്മാർ, ഏതൊരാൾക്കുവേണ്ടിയാണ് ഉത്തമയജ്ഞങ്ങൾ ചെയ്യുന്നത്? മഹായോഗികൾ ധ്യാനിക്കുന്നത് ആരെയാണ്? ഭഗവാനേ, എന്റെ ഈ സംശയത്തെ തീർത്തുതരുവാൻ അവിടുത്തെമാത്രമെ കാണുന്നുള്ളു. എല്ലാം വിശദമായി പറയണേ."

ജ്ഞാനക്കണ്ണിൽ ഏതും വ്യക്തമായി കാണുവാൻ കഴിവുള്ള ഭഗവാൻ സനൽക്കുമാരൻ, അസുരേന്ദ്രന്റെ ആശയമെല്ലാം മനസ്സിലാക്കി. മന്ദഹസിച്ചു കൊണ്ട് സാദരം മറുപടിയരുളി:—

"ഉണ്ണീ, രാവണ, എല്ലാം പറഞ്ഞുതരാം. കേൾക്കൂ. സർവ്വലോകങ്ങളേയും ഭരിക്കുന്നവൻ–ഏതൊരാൾക്കും ഇന്നുവരേയും ഉത്ഭവം അറിയാൻ കഴിഞ്ഞിട്ടില്ലാത്തവൻ–ദേവന്മാരും, അസുരന്മാരും നിത്യം വന്ദിക്കുന്നവൻ–മഹാപ്രഭുവായ നാരായണൻ–വൈകുണ്ഠാധിപനായ മഹാവിഷ്ണുവാണ്. ആ ദേവദേവന്റെ നാഭിയിൽനിന്നു് സർവ്വലോകേശിതാവായ വിരിഞ്ചൻ സംജാതനായി. ലോകങ്ങളേയും, അതിലുള്ള ചരാചരങ്ങളേയും വിധാതാവു സൃഷ്ടിച്ചു. യാഗങ്ങളിൽ, അവരവർക്കുള്ള ഹവിസ്സിൻഭാഗങ്ങളെ ദേവകൾ സ്വീകരിക്കുന്നതുപോലും വൈകുണ്ഠനാഥന്റെ കാരുണ്യം അവലംബിച്ചാണ്. മനുഷ്യന്മാർ ചെയ്യുന്ന യജ്ഞങ്ങൾ മററാരേയുമുദ്ദേശിച്ചല്ല. വേദങ്ങൾ, പുരാണങ്ങൾ, പാഞ്ചരാത്രങ്ങൾ എന്നിവയാൽ സ്തുതിക്കുന്നതും, യോഗീന്ദ്രന്മാർ ധ്യാനിക്കുന്നതും, ജപയജ്ഞാദികളും ആ ദേവനെ ഉദ്ദേശിച്ചുമാത്രമാണ്. സകലജീവരാശികളാലും സംപൂജ്യനായ ആ മഹാപ്രഭുതന്നെയാണ്, ദേവശത്രുക്കളായ ദൈത്യാസുരന്മാരെ മുഴുവൻ, പോരിൽ ജയിക്കുന്നതു്."

സുരാർച്ചിതനായ സനൽക്കുമാരന്റെ വാക്കുകൾകേട്ട, ആശരേശൻ രാവണൻ പിന്നേയും ചോദിച്ചു:—

"മാമുനീന്ദ്ര, അമരന്മാരുടെ വൈരികളായ ദൈത്യന്മാർ, ദാനവന്മാർ, അസുരന്മാർ തുടങ്ങിയവർ യുദ്ധത്തിൽ ചരമമടഞ്ഞാൽ അവക്ക് എന്തൊരു ഗതിയാണ് സിദ്ധിക്കുക?"

ദശവദനന്റെ ചോദ്യം കേട്ട ബ്രഹ്മർഷി:—

"ഉണ്ണീ, ദശാനന, ദേവന്മാരിൽനിന്നാണ് രണത്തിൽ മൃതിയടഞ്ഞതെങ്കിൽ; സ്വർഗ്ഗംപൂകം. പുണ്യസഞ്ചയമവസാനിച്ചാൽ വീണ്ടും പാരിടത്തിൽ പിറന്ന്, നന്മതിന്മകൾക്കനുസരിച്ച് ജീവിച്ച് മരിക്കും. എന്നാൽ സർവ്വലോകേശ്വരനായ ശ്രീ ചക്രപാണിയിൽനിന്ന് മരണമടഞ്ഞാൽ, സായൂജ്യം പ്രാപിക്കും. ജനാർദ്ദനഭഗവാനിൽത്തന്നെ ലയിക്കും. മഹാ വിഷ്ണുവിൻെറ കോപവും, ഹേ രാവണ വരത്തിന്നു തുല്യമാണ്."

വിരിഞ്ചസുതനായ സനൽക്കുമാരൻെറ മുഖത്തുനിന്ന് ഇത്തരം വാക്കുകൾ കേട്ട രാക്ഷസേശ്വരൻെറ ഹൃദയം കുളിർത്തു. വിസ്മയവും ആനന്ദവും ഒത്തുചേർന്ന ദശാനനഹൃദയത്തിൽ ചിന്ത ഉണ്ടായതു് ഇപ്രകാരമാണ്:—

"മഹാവിഷ്ണുവിനെ എങ്ങിനെയാണ് വൻപോരിൽ നേരിടുവാൻ സാധിക്കുക."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിലെ ഏഴാം സർഗ്ഗം അവസാനിച്ചു.

## എട്ടാം സർഗ്ഗം. (വിഷ്ണുലക്ഷണകഥനം) അധ്യായം

ദുരാത്മാവായ രാവണൻ ഇങ്ങിനെ ആലോചിച്ചു നിൽക്കുമ്പോൾ, മഹാമുനീന്ദ്രൻ വീണ്ടും തുടന്നു:—

"രാവണ, അങ്ങയുടെ മനോരാജ്യം, ഘോരയുദ്ധത്തിൽ നിറവേറും. മനഃസമാധാനത്തോടെ സന്തോഷിക്കു. കുറച്ചുകാലം കാത്തിരിക്കു."

മഹാബാഹുവായ ദശകന്ധരൻ പെട്ടെന്ന് ഋഷീന്ദ്രനോട് ചോദിച്ചു:—

"ഭഗവാനേ, മഹാവിഷ്ണുവിൻെറ അടയാളങ്ങൾ എന്തെല്ലാമാണ്? എല്ലാം അരുളി ചെയ്യണേ."

അരക്കർകോൻെറ ചോദ്യത്തിന് മാമുനീന്ദ്രൻ ഉത്തരമോതിയതു്:—

"ഹേ രാക്ഷസേന്ദ്ര, എല്ലാം ഞാൻ വിശദമാക്കിത്തരാം. ശ്രദ്ധവെക്കു. ആ ദേവദേവൻ, ലോകത്തിൽ കാണുന്ന ഏതൊന്നിലും ലയിച്ചിരിക്കുന്നു. അതിസൂക്ഷ്മസ്വരൂപിയും; അതേസമയത്തുതന്നെ അവ്യക്തസ്വരൂപിയുമാണ്. അന

ശ്വരനായ ആ ദേവൻ ചരാചരങ്ങളോടുകൂടിയ ഈ മൂന്നുലോകത്തിലും എള്ളിൻ മണിയിലെ എണ്ണപോലെ വ്യാപിച്ചിരിക്കുന്നു. ഭൂമിയിൽ–ആകാശത്തിൽ–പാതാളത്തിൽ–പർവ്വതങ്ങളിൽ–വനങ്ങളിൽ–നദികളിൽ–നഗരങ്ങളിൽ ഇങ്ങിനെ സകല അചരങ്ങളിലും ഉള്ളതു് മററാരുമല്ല. ഓംകാരവും, സത്യവും, ജാഗ്രത്തും, ഭൂമിയും ധരാതലത്തെ ധരിച്ചുകൊണ്ടു് നിൽക്കുന്ന അനന്തൻ എന്ന അനാദ്യനാമമാന്നവനും ആ ചക്രപാണിതന്നെ. പകൽ, രാത്രി, സന്ധ്യകാം, ദിവാകരൻ, നിശാകരൻ, അന്തകൻ, വായു, അഗ്നി, കാലം, എന്നീ രൂപങ്ങളിൽ കാണുന്നവൻ ആ ജനാർദ്ദനനാണു്. ബ്രഹ്മാവും, ശ്രീമഹാദേവനും, ശ്രീ സുബ്രഹ്മണ്യനും വൈകുണ്ഠപതിയുടെ അംശങ്ങൾമാത്രം. മിന്നുന്നതും ശോഭിക്കുന്നതും ജഗത്തു മുഴുവൻ കാക്കുന്നതും, ആ അചിന്ത്യസ്വരൂപനാണു്. അവ്യയനായ ആ ലോകനാഥൻ സൃഷ്ടിക്കുന്നു, രക്ഷിക്കുന്നു, സംഹരിക്കുന്നു. സംസാരദുഃഖങ്ങളെ മുഴുവൻ നശിപ്പിക്കുവാൻ പുരാണപുരുഷനായ വിഷ്ണുവിനുമാത്രമേ സാധിക്കു. ഹേ ദശാനന, അല്ലെങ്കിൽ എന്തിനാണു് ഇത്രയും വിസ്തരിക്കുന്നതു്? ചരാചരങ്ങളോടുകൂടിയ ജഗത്രയസ്വരൂപിയായ ദേവൻെറ ആകൃതിവിശേഷം പറയുന്നതു് കേട്ടുകൊള്ളു.

നീലോല്പലദളംപോലെ ശ്യാമളവർണ്ണമാന്നു് താമരയല്ലിയുടെ പ്രഭപോലെയുള്ള മഞ്ഞപ്പട്ടുടയാട ചാത്തി വർഷക്കാലത്തെ കനത്ത കാർമേഘത്തിൽ മിന്നലൊളിചേന്നപോലെ പ്രശോഭിക്കുന്നു. കാർകൊണ്ടൽ നിറമുള്ള ആ അരുണനേത്രം കമലദളസുന്ദരമാണു്. വിശാലമായ മാറിടത്തിൽ ശ്രീവത്സം എന്ന അടയാളം പൂർണ്ണചന്ദ്രനെപ്പോലെ സുകൃതികൾക്കു് നേത്രാനന്ദദായകമാകുന്നു. കാർമേഘത്തിൽ ലയിച്ചു സ്ഥിതിചെയ്യുന്ന വിദ്യുല്ലതപോലെ, സർവ്വമംഗളസംഗ്രഹസ്വരൂപിണിയായ മഹാലക്ഷ്മി, ആ തിരുമേനിയിലാണു് അരൂപിയായി എന്നെന്നും വസിക്കുന്നതു്. ദേവന്മാക്കോ അസുരന്മാക്കോ, ഉരഗമുഖ്യന്മാക്കോ എത്ര ശ്രമിച്ചാലും കണ്ടെത്തുവാൻ സാദ്ധ്യമല്ലാത്ത ആ പരന്തപനെ, പ്രസാദിപ്പിക്കുന്ന ഭക്തന്മാക്കുമാത്രമേ നിഷ്പ്രയാസം കണ്ടുകിട്ടുകയുള്ളു. ഉണ്ണീ, ദശാനന, യജ്ഞഫലം കൊണ്ടോ, തപശ്ചര്യകൊണ്ടോ, ദാനംകൊണ്ടോ, യാഗകർമ്മം കൊണ്ടോ ഭഗവാൻ മഹാവിഷ്ണുവിനെ കാണുകയില്ല. തത്തിരുമേനിയുടെ പാദാരവിന്ദങ്ങളിൽ പ്രാണനെ സമർപ്പിച്ചവർ, ഹൃദയത്തെ സമർപ്പിച്ചവർ, അവിടുത്തെമാത്രം ആശ്രയിച്ചവർ, ഭഗവൽഭക്തർ, വിജ്ഞാനംകൊണ്ടു് പാപം നശിച്ചവർ, ആരോ അവക്കുമാത്രം ആ കരുണാസ്വരൂപത്തെ ദർശിക്കുവാൻ സാധിക്കും. ഹേ രാക്ഷസേശ്വരാ, ഉണ്ണിക്കു് ആ സത്യസ്വരൂപിയെ

കാണണമെങ്കിൽ എല്ലാം വിശദമായി ഞാൻ പറഞ്ഞുതരാം. ഇഷ്ടപ്പെടുന്നുവെങ്കിൽ ശ്രദ്ധിച്ചു കേൾക്കുക.

കൃതയുഗമാണല്ലോ ഇപ്പോൾ നടക്കുന്നതു്. തുടന്നു് ത്രേതായുഗത്തിന്റെ ആദ്യം ദേവന്മാരുടെയും മർത്ത്യന്മാരുടെയും ഹിതത്തിനുവേണ്ടി ആ കരുണാനിധി നൃപേന്ദ്രനായി അവതരിക്കും. ഇക്ഷ്വാകുവംശത്തിൽ ദശരഥൻ എന്നൊരു മഹാരാജാവു് പാരിടത്തിൽ പ്രശസ്തിയാജ്ജിക്കും. അദ്ദേഹത്തിൻെറ പുത്രനായിട്ടാണു് ആ മഹാതേജസ്സു് അവതരിക്കുക. അമിതമായ ബുദ്ധി, അമേയമായ ബലപരാക്രമം, അതുല്യമായ ദിവ്യതേജസ്സു്, എന്നിവയാൽ മഹാസത്വസ്വരൂപനായ ആ മഹാബാഹു ക്ഷമയാൽ ഭൂമിക്കു തുല്യനാണു്; ശത്രുക്കളാകുന്ന ഘോരാന്ധകാരത്തിന്നു് ചണ്ഡകിരണനാണു്; ശ്രീനാരായണനാകുന്ന മഹാപ്രഭു ഇങ്ങിനെ മർത്ത്യരൂപത്തിൽ രാമനാമധേയത്തിൽ ജനിക്കും. ആ സുധാമ്മികൻ പിതൃവാക്യസംരക്ഷണത്തിന്നുവേണ്ടി, ദണ്ഡകമഹാരണ്യത്തിലേക്കു്, മഹാത്മാവായ അനുജനൊന്നിച്ചു് പോകും. അവനിയിൽനിന്നു് അയോനിജയായി ജനിച്ചു്, ജനകമഹാരാജർഷിയുടെ പുത്രിയായി വളന്നവളും, സർവ്വലക്ഷണങ്ങളാലും നിസ്തുല്യരൂപശാലിനിയുമായ ജാനകി, നിഴലിനെപ്പോലെ പതിയെ അനുഗമിക്കും. ശീലാചാരഗുണങ്ങൾ ഒത്തിണങ്ങിയ ആ പതിവ്രതാരത്നം, ധീരതയോടെ വനത്തിലധിവസിക്കും. മാർത്താണ്ഡനിൽ രശ്മി എന്നപോലെ, ചന്ദ്രനിൽ പ്രഭയെന്നപോലെ, ശ്രീരാമനിൽനിന്നു് സീതാദേവി വേർപിരിയാതെയാണു് ഉണ്ടാവുക. ഹേ രാവണ, ശാശ്വതനും അവ്യയനുമായ ആ ദേവദേവൻെറ മഹാത്മ്യത്തെ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു."

ഹേ രാമ, പ്രതാപിയായ രാക്ഷസചക്രവർത്തി അങ്ങയോടു് വൈരിയായി തീരുവാൻ വഴികൾ പലതും ഗാഢമായി ചിന്തിച്ചു. സനൽക്കുമാരവാക്കുകൾ ശ്രീമാനായ രാവണനെ സന്തുഷ്ടനാക്കി. അങ്ങയോടു് യുദ്ധത്തിനുള്ള മാഗ്ഗം അന്വേഷിച്ചു് നടന്നുതുടങ്ങി."

അഗസ്ത്യഭഗവാൻെറ വാക്കുകൾ ശ്രീരാമചന്ദ്രൻെറ വിശാലനേത്രങ്ങളിൽ വിസ്മയമുളവാക്കി. കാര്യങ്ങൾ ആലോചിച്ചു് തലയൊന്നു കുലുക്കി. മനുഷ്യരൂപമാന്ന ആ സകല ലോകനാഥൻ, ആനന്ദാശ്ചര്യങ്ങളാൽ വിടന്ന കണ്ണുകളോടെ, ബ്രഹ്മർഷിവര്യനായ ആ പണ്ഡിതശ്രേഷ്ഠനോടു് വീണ്ടും തുടന്നു:—

"പുരാണകഥാവർത്തമാനങ്ങൾ ഇനിയും പറയണേ."

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം എട്ടാം സഗ്ഗം അധികപാഠം അവസാനിച്ചു.

## ഒമ്പതാം സർഗ്ഗം. [കഥാശ്രവണഫലശ്രുതി] (അധ്യായം)

കുംഭസംഭവനായ അഗസ്ത്യബ്രഹ്മർഷി- അതിയശസ്വിയായ തേജസ്വി- അതിവിനയത്തോടെയിരിക്കുന്ന രഘുനായകനോടു് വിധാതാവു് ദേവേന്ദ്രനോടെന്നപോലെ തുടൎന്നു: സത്യവിക്രമിയും ധൎമ്മസ്വരൂപിയുമായ ശ്രീരാമചന്ദ്രനോടു് സസന്തോഷം ആ ബുദ്ധിമാൻ തന്നോടുപറഞ്ഞതും കേട്ടതും നടന്നതുംപോലെ തന്നെ പറഞ്ഞു:—

"മഹാബാഹുവായ കാകുൽസ്ഥ, അങ്ങയോടു ശത്രുതസമ്പാദിക്കുവാൻ മാത്രമാണു്, ദുരാത്മാവായ രാവണൻ ജനകസുതയെ അപഹരിച്ചതു്. വീര പരാക്രമിയായ രാമ, ഈ വൎത്തമാനങ്ങൾ സുമേരുമാമലയിൽവെച്ചു് എന്നോടു്, കീൎത്തിയേറിയ ദേവർഷിനാരദൻ, ദേവന്മാരും സിദ്ധന്മാരും, ഗന്ധൎവ്വന്മാരും, മഹർഷീശ്വരന്മാരും കേൾക്കത്തക്കവിധം പറഞ്ഞതാണു്. അമേയതേജസ്വിയന്ന നാരദൻ ബാക്കിയുള്ള കഥകളും അന്നു് പൂപ്പുഞ്ചിരിപൊഴിച്ചുകൊണ്ടു് വിശദമാക്കിയിരുന്നു. ഹേ രാമ, മഹാപാപങ്ങൾ നശിപ്പിക്കുന്നതും പുണ്യസംവൎദ്ധകവുമായ ആ കഥകൾ കേട്ട വാനോരും ഋഷികളും ആനന്ദാശ്രുക്കളോടെ ദേവർഷിയോടുപറഞ്ഞതു് ഇപ്രകാരമാണു്. നിത്യവും ഈ പുരാണ കഥകൾ പറയുന്നവനും, ഭക്തിയോടെ സശ്രദ്ധം അതു കേൾക്കുന്നവനും, പുത്രപൌത്രാദികളോടുകൂടി വാനുലകിൽ സംപൂജ്യരായിത്തീരും."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ ഒമ്പതാം സർഗ്ഗം അവസാനിച്ചു.

---

## പത്താം സർഗ്ഗം. [ശ്വേതദ്വീപദർശനം] (അധ്യായം)

ഹേ രാമ, ആ രാവണനാകട്ടെ പിന്നീടു്, മഹാശൂരന്മാരായ അനേകം രാക്ഷസന്മാരോടുകൂടി, ജയവും തേടി മന്നിടത്തിൽ നടന്നുതുടങ്ങി, ദൈത്യന്മാർ- അസുരന്മാർ-തുടങ്ങിയവരിൽ ആനാണോ കരുത്തേറിയവനെന്നു് കേൾക്കുന്നതു് അവനെ പോരിന്നു വിളിക്കുക, ബലഗൎവ്വിതനായ ദശവദനന്റെ പതിവാണു്. ഇങ്ങിനെ സഞ്ചരിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ശ്രീനാരദമുനിയെ മാൎഗ്ഗമദ്ധ്യത്തിൽവെച്ചു കണ്ടു. ബ്രഹ്മലോകത്തിൽനിന്നു വരുന്ന ദേവർഷി, വാനിടത്തിൽ മറെറാരൎക്കനെപ്പോലെ മേഘത്തിൽക്കൂടി വരുകയാണു്. സന്തുഷ്ട

നായ ദശകന്ധരൻ അടുത്തുചെന്നു് സവിനയം താണുതൊഴുതു് ഇപ്രകാരം ചോദിച്ചു:—

"ദേവർഷിവര്യനായ അവിടുന്നു് അനേകപ്രാവശ്യം, ബ്രഹ്മലോകാദികൾ കണ്ടറിഞ്ഞവനാണല്ലോ. ബലാഢ്യരായ മനുഷ്യന്മാർ ഏതൊരു ലോകത്തിലാണു് ഉള്ളതു്? ഇഷ്ടംപോലെ സസുഖം, അവരോടുകൂടി യുദ്ധംചെയ്യുവാൻ എനിക്കു് ആഗ്രഹമുണ്ടു്."

ദുരാത്മാവായ രാവണന്റെ ചോദ്യം കേട്ട ശ്രീനാരദൻ അല്പമൊന്നാലോചിച്ചു. ആ മഹാത്മാവു് അസുരേശ്വരനോടു്:—

"ഹേ രാക്ഷസചക്രവർത്തീ, പാലാഴിക്കടുത്തായി വലിയൊരു ദ്വീപുണ്ടു്. അതിൽ ചന്ദ്രതുല്യപ്രഭയാർന്നവരും അതിപ്രബലരുമായ അനേകം ആളുകളുണ്ടു്. വീര്യമേറുന്ന അവർ പടക്കുററന്മാരും ഇടിനാദതുല്യമായ ശബ്ദമുള്ളവരും, വലിയ പരിഘങ്ങൾ പോലെയുള്ള ബാഹുക്കളോടുകൂടിയ ധീരന്മാരും, പ്രധാനികളുമാണു്. അങ്ങു് ആഗ്രഹിക്കുന്ന തരത്തിലുള്ള ബലവും പരാക്രമവും വീര്യവും ഉള്ളവരായിട്ടാണു് ശ്വേതദ്വീപനിവാസികളെ ഞാൻ കണ്ടിട്ടുള്ളതു്."

ശ്രീനാരദന്റെ വാക്കുകേട്ട അരക്കർകോൻ വീണ്ടും ചോദിച്ചു:—

"ദേവർഷിശ്രേഷ്ഠനായ നാരദ, അതിപ്രബലരായവർ ആ ദ്വീപിൽ എങ്ങിനെയുണ്ടാകും? ആ മഹാത്മാക്കൾ എങ്ങിനെയാണു് ശ്വേതദ്വീപനിവാസികളായിത്തീർന്നതു്? ഉള്ളം കയ്യിലെ നെല്ലിക്കയെപ്പോലെ ലോകങ്ങളെ മുഴുവൻ വ്യക്തമായി കണ്ട അവിടുത്തേക്കു് ഇതെല്ലാം ശരിയായി പറയുവാൻ സാധിക്കും."

ഭക്തിസമ്മിശ്രമായ നേത്രങ്ങളോടെ നാരദർഷി മറുപടിയോതി:—

"ഹേ രാവണ, ഏതുസമയത്തും അവർ ഒരൊററക്കാര്യമേ വിചാരിക്കുകയുള്ള മഹാപ്രഭുവായ ശ്രീ നാരായണനെ. ആ ദേവദേവനെ മാത്രം ആശ്രയിച്ചു്, ഹൃദയം മുഴുവൻ ആ തൃപ്പാദങ്ങളിൽ സമർപ്പിച്ചു് പൂജിക്കുന്നവരാണു് അവർ. ഹേ രാക്ഷസേന്ദ്ര, ഏകാഗ്രഭാവത്തോടുകൂടിയ ആ നാരായണാശ്രിതർ, തദ്ഗതപ്രാണരും തച്ചിത്തരുമായി അനേകപുണ്യകർമ്മങ്ങൾചെയ്തു് ശ്വേതദ്വീപനിവാസികളായിത്തീർന്നു. സാക്ഷാൽ ചക്രപാണിതന്നെ, ശാർങ്ഗം കുലച്ചു് പോരിൽ നേരിട്ടു് നിഗ്രഹിച്ചവർ വസിക്കുന്ന പുണ്യസ്ഥലമാണു് ആ ദ്വീപു്.

ഉണ്ണീ, രാവണാ, യജ്ഞാദി സൽകർമ്മങ്ങളാലോ, തപസ്സുകളാലോ, സംയമങ്ങളാലോ, അമേയദാനങ്ങളാലോ, ആ ലോകത്തിൽ വസിക്കുവാൻ സാധിക്കുന്നതല്ലെന്നും മനസ്സിലാക്കു."

ദേവർഷിയുടെ വാക്കുകൾ ദശാനനനെ അത്യധികം വിസ്മയിപ്പിച്ചു. ഗാഢമായി ചിന്തിച്ചുകൊണ്ടു്—"ഞാൻ ദേവനോടു് യുദ്ധം ചെയ്യും." എന്നിങ്ങനെ ആത്മഗതമായി പറഞ്ഞു. നാരദർഷിയോടു് വിടവാങ്ങി. നേരിട്ടു് ശ്വേതദ്വീപിലേക്കു് തിരിച്ചു. ബ്രഹ്മസുതനായ മാമുനി ഒട്ടുനേരം ആലോചിച്ചു്, കൌതുകപ്രേരിതനായി, അത്യത്ഭുതകർമ്മങ്ങൾ നേരിട്ടുകാണുവാൻ അങ്ങോട്ടുതന്നെ വേഗത്തിൽ പോയി. ആ യതീശ്വരൻ നേരംപോക്കിനുവേണ്ടി രണമന്വേഷിക്കുന്നവനുമാണല്ലോ.

സിംഹനാദങ്ങളാൽ പത്തുദിക്കും മുഴക്കിക്കൊണ്ടു്, അനുചരന്മാരോടു കൂടിയ രാവണൻ അവിടെയെത്തി. വിണ്ണവർക്കുകൂടി പ്രവേശിക്കുവാൻ വിഷമമായ ആ പ്രദേശത്തിലേക്കു്— ശ്വേതപ്പെരും ദ്വീപിലേക്കു്— നാരദനെത്തിയതിനു ശേഷമാണു്, പേർ കേട്ട ദശാസ്യൻ വന്നതു്. അത്യുജ്ജ്വലതേജസ്സോടു കൂടിയ ആ ദ്വീപിലെ കാററുതട്ടിയപ്പോൾ, ദിവ്യമാണെങ്കിലും പുഷ്പകവിമാനം മുന്നോട്ടുപോകാതെയായി. കരുത്തേറിയ രാവണൻ ഇരിക്കുന്ന വാഹനം കൊടുങ്കാററുതട്ടിയ കാർമേഘംപോലെ പിന്നോക്കം ചാഞ്ഞു. ദുർദർശമായ ആ ദ്വീപിൻെറ സമീപത്തെത്തിയപ്പോഴേക്കും, അരക്കർകോൻെറ മന്ത്രിമാർ പേടിച്ചു് ഇറങ്ങിത്തുടങ്ങി. തൊണ്ടയിടറിക്കൊണ്ടു് ആ അതിശക്തന്മാർ:—

"പ്രഭോ, അസുരേശ്വര, ഞങ്ങൾ ബോധമററവരെപ്പോലെയായി തീർന്നിരിക്കുന്നു. നില്ക്കുവാൻകൂടി ഞങ്ങൾക്കു് കരുത്തില്ല. പൊരുതേണ്ട കാര്യം ചിന്തിക്കയേവേണ്ട. ഒന്നിനും ഞങ്ങൾക്കു് സാധിക്കുന്നില്ല."

നിശാചരവരന്മാരായ സചിവന്മാർ പിൻതിരിഞ്ഞു്, ഇത്രയുംപറഞ്ഞു് ഓടിക്കഴിഞ്ഞു. കനകാലംകൃതമായ ദിവ്യപുഷ്പകവിമാനത്തെ രാവണൻ അവരൊന്നിച്ചു് പറഞ്ഞയച്ചു. സഹായികളായ നക്തഞ്ചരന്മാരും പുഷ്പകവുമില്ലാതെ രാവണൻ ഒററക്കു്, ഭീഷണാകാരത്തിൽ ശ്വേതദ്വീപിലേക്കു് ചെന്നണഞ്ഞു.

അവിടേക്കു് കടക്കുമ്പോൾ അനേകം സ്ത്രീരത്നങ്ങളെയാണു് ആദ്യമായി കണ്ടതു്. ആ കാമിനികളിൽ ഒരുത്തി രാവണൻെറ കൈപിടിച്ചു് നിർത്തി, പുഞ്ചിരിപൊഴിച്ചുകൊണ്ടു്:—

"നീ ആരാണു്? ആരുടെ മകനാണു്? ആർ അയച്ചിട്ടാണു് വരുന്നതു്? എന്തിനാണു് ഇവിടേക്കുവന്നതു്? എല്ലാം പറയുക?"

മനോർമന്നവനായ രഘുരാമ, ആ തരുണീരത്നത്തിൻെറ ചോദ്യങ്ങൾ രാവണനെ കോപിഷ്ഠനാക്കി. ഇങ്ങിനെ തുടർന്നു:—

"വിശ്രവസ്സിൻെറ മകനാണു ഞാൻ. രാവണൻ എന്നുപുകഴാൎന്ന രാക്ഷസേശ്വരൻ. ഇവിടെയുള്ളവരോടു് പോർ ചെയ്യുവാൻ ആഗ്രഹിച്ചാണു് വന്നതു്."

ഭീരാത്മാവായ ആശരേശൻെറ വാക്കുകൾ കേട്ട മനോഹരാംഗികൾ മുഴുവൻ പൊട്ടിച്ചിരിച്ചു. ഒരുവൾ അല്പമൊന്നു് ചൊടിച്ചമട്ടിൽ, രാവണനെ ഒരു പിഞ്ചുകുഞ്ഞിനെപ്പോലെ എടുത്തു്, ഒന്നുചുഴററി, സഖിമാരുടെ മദ്ധ്യത്തിലേക്കു് എറിഞ്ഞുകൊടുത്തു. ഇങ്ങിനെ പറയുകയുംചെയ്തു:—

"ഹേ സഖി, നോക്കു. ഞാൻ പിടിച്ച ഈ പുഴു. പത്തുതലകളും ഇരുപതുകൈകളുമുള്ള കറുത്തൊരു ജീവി."

അവൾ മറെറാരു സുകുമാരിയുടെ അടുത്തേക്കു് എറിഞ്ഞു. രണ്ടുനാലുവട്ടം ചുഴററിക്കൊണ്ടു് അവൾ മറെറാരുവളുടെ കൈയിലേക്കും. ഇങ്ങിനെ അങ്ങിങ്ങു് എറിഞ്ഞുതുടങ്ങിയപ്പോൾ രാവണൻ ആകെ അവശനായിത്തീൎന്നു. മറെറാരു പോംവഴിയും തോന്നാതെ ആ ബലിഷ്ഠരാക്ഷസൻ, ക്രോധാവിഷ്ടനായി ഒരുവളുടെ കൈപ്പടത്തിൽ കടിച്ചു. വേദനതോന്നിയ ആവരാങ്ഗി കൈകുടഞ്ഞു് ആ ദുഷ്ടപ്പുഴുവിനെ വിട്ടു. അരക്കർകോനെ എടുത്ത ഒരു മാനിനീരത്നം വാനിലേക്കുയൎന്നപ്പോൾ അവൻ അവരെയും മാന്തിപ്പൊളിച്ചു. ആ ലലനാമണിയാകട്ടെ വലിച്ചൊരേറു്. പേടിച്ചരണ്ട രാവണൻ സാഗരമദ്ധ്യത്തിൽ, വജ്രപാതംകൊണ്ട മാമലയെപ്പോലെ പതിച്ചു. അനങ്ങുവാൻ കഴിയാതെ അസുരേശ്വരൻ അനവധി സമയം അവിടെത്തന്നെ കിടന്നുപോയി. ഇങ്ങിനെ ആ ശ്വേതദ്വീപിലെ തരുണീമണികൾ, ചുഴററിയെറിഞ്ഞതും, തേജസ്സേറിയ ലങ്കാധിപൻ തോൽവിയടഞ്ഞതും കണ്ട നാരദൻ വിസ്മയപ്പെട്ടു് പൊട്ടിച്ചിരിച്ചു. സന്തോഷനൃത്തമാടിത്തുടങ്ങി.

കുറേസമയം കഴിഞ്ഞു് സുബോധമാൎന്ന ദശവദനൻ, അടിമുടി നനഞ്ഞ നിലയിൽ സമുദ്രത്തിൻെറ തെക്കേക്കരെക്കു് കയറി. അത്യാശ്ചര്യത്തോടെ ആലോചിച്ചു:—

"ലോകത്തിന്റെ നാനാഭാഗങ്ങളിലും നടന്ന് വിജയം വരിച്ച ഞാൻ, ഇതു വരെയും ഇത്രമാത്രം ഭയപ്പെട്ടിട്ടില്ല.ജന്മനാതന്നെ വീര്യം കുറഞ്ഞവരാണ് സ്ത്രീകൾ. അവർ ഇത്തരത്തിൽ ചെയ്യുക എന്നതു് അസാദ്ധ്യവുമാണ്. അതുകൊണ്ട്, ഇവർ യഥാർത്ഥത്തിൽ സ്ത്രീകളായിരിക്കയില്ല. നാരദൻ പറഞ്ഞിരുന്ന ലോകനാഥന്മാർ സ്ത്രീരൂപം ധരിച്ചതായിരിക്കും. ബലവാന്മാരോടുകൂടി ശത്രുത്വം നല്ലതല്ലാത്തതിനാൽ, സന്ധിചെയ്യുകയാണ് ഉത്തമം. ഇങ്ങിനെ ഉറച്ച രാവണൻ, അവരെ കണ്ടുകിട്ടുവാൻ വീണ്ടും ആ കാട്ടിലും പരിസരത്തിലും നടന്നു തുടങ്ങി.

ആ മഹാരണ്യത്തിന്റെ വലത്തുഭാഗത്തുള്ള ഒരുവൻഗുഹയിൽ ബ്രഹ്മതനൂജനായ സനൽക്കുമാരൻ ഇരുന്നരുളുന്നതായി രാക്ഷസേശ്വരൻ കണ്ടു. സർവ്വയോഗിവരിഷ്ഠനായ ആ മഹാത്മാവു് വായുവിനാൽ അഗ്നി എന്നപോലെ, തപസ്സിനാൽ ഉജ്ജ്വലിച്ചുകൊണ്ടിരിക്കുന്നു. തപോവൃദ്ധനായ സനൽക്കുമാരനെ വന്ദിച്ച് തൊഴുതുകൊണ്ട് ലങ്കേശ്വരൻ സവിനയം ചോദിച്ചു:—

"ഭഗവാനേ, ഈ മഹാലോകം നിർമ്മിച്ചതു് ആരാണ്? സർവ്വജ്ഞാനികളിലും അഗ്രഗണ്യനായ അവിടുന്ന് സദയം പറഞ്ഞുതരണേ. ഈ സ്ഥലത്തിൽ വസിക്കുന്നവർ ആരാണ്? ബ്രഹ്മർഷിവര്യനായ അവിടുന്ന് ആരെയാണ് ദൃഢസമാധിയിൽ ധ്യാനിച്ചുകൊണ്ടിരിക്കുന്നതു്? സർവ്വജ്ഞനെന്ന് പുകഴാന്ന അവിടുന്ന് എല്ലാം വിശദമാക്കിത്തരണം."

ആശരേശന്റെ ഹൃദയഗതി മനസ്സിലാക്കിയ മഹാതേജസ്വി ചിരിച്ചുകൊണ്ട്:—

"മകനേ, എല്ലാം പറയാം; കേൾക്കു—ഈ മൂന്നുലോകത്തിലുമുള്ള എല്ലാ ജീവജാലങ്ങളുടെയും ആത്മാവായി ആർ ഇരിക്കുന്നുവോ? എല്ലാററിനേയും ഭരിച്ചുകൊണ്ടിരിക്കുന്നതു് ആരാണോ? ഏതൊരു ദേവന്റെ ഉൽപ്പത്തി അറിയുന്നില്ലയോ? ശുദ്ധസത്ത്വസ്വരൂപിയാണെന്ന് വേദങ്ങൾ ഉൽഘോഷിക്കുന്നതു് ആരെയാണോ? ആദിത്യസ്വരൂപനും, അയോനിജനും, പരമാത്മാവുമായ ഈശനാണെന്ന് ആരെയാണോ പറയുന്നതു്? ഏതൊരാളുടെ നാഭീപത്മത്തിൽ നിന്നാണോ എന്റെ പിതാവു്, പിതാമഹദേവൻ ജനിച്ചിട്ടുള്ളതു്? ആരുടെ ക്രോധത്തിൽ നിന്നാണ് കൈലാസവാസി ഭഗവാൻ പരമേശ്വരൻ ജനിച്ചിട്ടുള്ളതു്? ഏതൊരാളെ സമാശ്രയിച്ചാണോ ദേവന്മാർ യജ്ഞങ്ങളിൽ ഹവിസ്സ്

സ്വീകരിക്കുന്നതു്? ദൈത്യന്മാരെ നശിപ്പിച്ചു് അമൃതാസ്വാദിക്കുന്നതു്? ആരുടെ ശ്വാസത്തിൽനിന്നു ജനിച്ച സ്ത്രീകൾ ഒരിയ്ക്കലും തോല്ക്കുവരാത്ത ഉണ്ണിയെ പിടിച്ചു് സാഗരമദ്ധ്യത്തിലേക്കെറിഞ്ഞുവോ? അതുല്യബലപരാക്രമികളും വരങ്ങളുടെ ലാഭത്താൽ ഗർവ്വികളുമായ ദൈത്യദാനവരാക്ഷസന്മാരെ, പലവിധരൂപമെടുത്തു് നിഗ്രഹിച്ചതു് ആരാണോ? സർവ്വലോകൈകനാഥനായ ആ ഗോവിന്ദഭഗവാൻ വാഴുന്നതിന്നതീർത്തതാണു് ഈ ശ്വേതദ്വീപു്. എല്ലാ ജീവികളിലും ദ്വേഷമില്ലാത്തവരും, കഠിനതപോബലത്തോടുകൂടിയവരുമായ ആ ഭക്തന്മാർ, നിത്യവും പഞ്ചയജ്ഞങ്ങൾചെയ്യുന്നു. ഏകാഗ്രചിത്തരായി, ഉഗ്രസമാധിയിൽ ആ മഹാത്മാക്കൾ വാഴുകയാണു്. പുരാണങ്ങളിൽ, പഞ്ചരാത്രങ്ങളിൽ, വേദങ്ങളിൽ, സാംഖ്യയോഗങ്ങളിൽ വിവരിക്കുന്ന ആ സർവ്വശക്തനെയാണു് മഹർഷീന്ദ്രന്മാർ ഉൾക്കണ്ണുകൊണ്ടു് കാണുവാൻ കൊതിച്ചു് ധ്യാനിക്കുന്നതു്; യാഗാദിപുണ്യകർമ്മങ്ങൾചെയ്യുന്നതു്. ദേവന്മാരും, ഋഷിശ്രേഷ്ഠന്മാരും ഹൃദയങ്ങളിൽ പ്രതിഷ്ഠിച്ചാരാധിക്കുന്നവനാണു് മധുകൈടഭന്മാരെ നിഗ്രഹിച്ച ആദിദേവൻ. ഉണ്ണീ, രാവണ, എന്റെ പിതാവായ ഭഗവാൻ വിരിഞ്ചനുകൂടി അറിയുവാൻ ഇന്നുവരെയും സാധിച്ചിട്ടില്ലാത്ത നിത്യനായ ശ്രീ നാരായണനെ ദർശിക്കുവാൻ എളുപ്പത്തിൽ സാധിക്കുമോ? മംഗളകരമായ ലോകലക്ഷണങ്ങളോടുകൂടിയ ശ്രീഹരിയെ ഏതൊരുവന്നാണു് വ്യക്തമായിട്ടറിയുവാൻ സാധിക്കുന്നതു് അവൻ മായാമുക്തനാണു്; സംശയമില്ല.''

സനൽക്കുമാരവചനം രാവണന്റെ ഹൃദയത്തെ തണുപ്പിച്ചു. മുനിപുങ്ഗവനോടു് അസുരചക്രവത്തി വീണ്ടും ചോദിച്ചു:—

''ഭഗവാനേ, ദേവദേവനായ ഹരിയെ എങ്ങിനെയാണു് കാണുവാൻ സാധിക്കുക? ഈ ഊഴിയിൽ അവിടുത്തെ തിരുമൊഴികൾ എങ്ങിനെ കേൾക്കും? അവിടുന്നു് ഈ ലോകത്തിൽ എങ്ങിനെയാണു് ലീലയാടുന്നതു്? ഏതു രൂപത്തിൽ കാണുവാൻ കഴിയും? എത്രകാലം, എങ്ങിനെയെല്ലാം തപസ്സുചെയ്താലാണു് ഈ ലോകത്തിൽ എത്തിച്ചേരുക? എനിക്കു് അതിന്നു് കഴിവുണ്ടാകുമോ? സർവ്വജ്ഞനായ അവിടുന്നു് പറഞ്ഞുതരണേ.''

ദശാനനന്റെ കൊതിയേറിയ വാക്കുകൾ കേട്ട ബ്രഹ്മർഷിവര്യൻ, ക്രമത്തിലെല്ലാം പറയുവാൻ ആരംഭിച്ചു:—

''ഉണ്ണീ, വൈകുണ്ഠനാഥനായ മഹാവിഷ്ണു ഇല്ലാത്ത ഒരു സ്ഥലവും ഒരിടത്തുമില്ല. സൂക്ഷ്മനും അവ്യക്തനും സനാതനനുമായ കൈടഭാരിയാണു്,

ചരാചരരൂപത്തിലുള്ള ജഗത്ത്രയം, മന്നിടത്തിൽ, വാനിടത്തിൽ പാതാളത്തിൽ, ഗിരികളിൽ, അരണ്യങ്ങളിൽ, സാഗരങ്ങളിൽ, ജലാശയങ്ങളിൽ, നദികളിൽ, ഇങ്ങിനെ കാണുന്ന എല്ലാററിലും ആ ദിവ്യശക്തി ലയിച്ചിട്ടുണ്ട്. പകൽ– രാത്രി– രണ്ടുസന്ധ്യകാം– ദിവാകരൻ– ശീതകിരണൻ– കൃതാന്തൻ– ജലേശൻ– കാലം– ബ്രഹ്മാവ്– മഹാദേവൻ– ദേവേന്ദ്രൻ– അഗ്നി– വായു–ഓംകാരം–ഭൂമി– സ്വർഗ്ഗം–ഗായത്രി–എന്നീരൂപങ്ങളിൽ, അവനിയെ ധരിച്ചുകൊണ്ട് അനന്ത നെന്ന നാമത്തിൽ, പ്രത്യക്ഷമായിക്കാണുന്നതു് മററാരുമല്ല. അവിടുന്നു്, സ്വയം പ്രകാശിക്കുന്നു; പ്രകാശിപ്പിക്കുന്നു; കർമ്മങ്ങാം ചെയ്യിക്കുന്നു; ശിക്ഷിക്കുന്നു; കാത്തുരക്ഷിക്കുന്നു, ഉച്ചസ്ഥമായി ഗർജ്ജിക്കുന്നു; എല്ലാം സ്വയമായി ഏല്ക്കുന്നു; ഭുവനങ്ങാം സൃഷ്ടിക്കുന്നു; സംഹരിക്കുന്നു; ദൈത്യരെ മുഴുവൻ നശിപ്പിയ്ക്കുന്നു; ആ ശാർങ്ങ്ഗപാണിയെ ദേവന്മാക്കോ അസുരന്മാക്കോ ഉരഗേന്ദ്രന്മാക്കോ കണ്ടെ ത്താൻ സാദ്ധ്യമല്ല; എന്നാൽ ഭക്തികൊണ്ടു് പ്രസാദിപ്പിച്ചവന്നു് നേരിട്ടു് കാണുകയും ചെയ്യാം. നിർമ്മലഹൃദയരായ ഭക്തന്മാർ, പ്രാണനെത്തന്നെ ദേവ നിൽ സമർപ്പിച്ചവർ, സദാ ആശ്രയിക്കുന്നവർ, വിജ്ഞാനത്താൽ പാപങ്ങാം നശിച്ചവർ, ഈ ലോകത്തിൽ അണയുവാൻ പ്രാപ്തരായിത്തീരും. ഫലത്തെ ആഗ്രഹിക്കാതെ സ്വധർമ്മകർമ്മങ്ങാം ചെയ്യുന്ന ശാന്തചിത്തന്മാർ, തമസ്സററവർ, വലിയ രൂപധാരികളായിട്ടാണു് ഇവിടെ അണയുന്നതു്. അതേമട്ടിൽ എന്നും വസിക്കുവാൻവേണ്ടി ശ്രീഹരിയാൽ നിർമ്മിതമാണു് ഈ ശ്വേതദ്വീപ്. വൈ വസ്വതമനുവിൽനിന്നു് ഇരുപത്തെട്ടാമത്തെ യുഗത്തിൽ, വിഷ്ണുവിന്റെ സാരൂപ്യമാന്നു് ഉണ്ണി ഇവിടെ എത്തും. ഇതിലധികം എന്നിൽനിന്നു് ആശ രേശനായ ഉണ്ണിക്കു് ഇപ്പോഠം മനസ്സിലാക്കുവാനില്ല എഴുന്നേല്ക്കു; യഥേഷ്ടം പോക; മംഗളംഭവിയ്ക്കട്ടെ! നീ ആഗ്രഹിക്കുന്ന സ്ഥാനംനേടും.''

വീണ്ടും വീണ്ടും ബ്രഹ്മർഷിയെ പ്രണമിച്ചു്, പെരുംപടയോടുകൂടിയ അര ക്കർകോൻ:—

''ഭഗവാന്റെ നിർദ്ദേശംപോലെയാകാം.''

എന്നു് വിനയത്തോടെ പറഞ്ഞു് വിടവാങ്ങി ലങ്കയിലേക്കു് സന്തോഷ സമേതം എത്തി.

ദേവർഷി നാരദൻ ഇതെല്ലാം സശ്രദ്ധം നോക്കിക്കണ്ടു് ആനന്ദിച്ചു. ഉത്ത രക്ഷണത്തിൽ മേരുമാമലയിലേക്കാണു് പോയതു്. അമരന്മാരാൽ ആവൃത

നായിരിക്കുന്ന ബ്രഹ്മാവിനെ കൈകൂപ്പി വണങ്ങി, അതുവരെ നടന്ന സംഗതികളെല്ലാം വിശദമായിപ്പറഞ്ഞു. മഹത്തായ പുണ്യചരിത്രം കേട്ട കമലജൻ, പുത്രനെ ആലിംഗനം ചെയ്തു. ഭൂതവും ഭാവിയും വ്യക്തമായറിയുന്ന ദേവദേവൻ ഇങ്ങിനെ അരുളിച്ചെയ്തു:—

"ഹിരണ്യകശിപു എന്ന അസുരേന്ദ്രനാണ് ഈ ലങ്കാധിപൻ. മഹാബലവാനായ കശിപു അനേകവരങ്ങൾ നേടി. ആരാലും അവദ്ധ്യനായിത്തീന്നു. ഒരിക്കൽ, സർവ്വവ്യാപിമുകുന്ദനെ രാജകീയ സദസ്സിൽവെച്ച് അവൻ വളരെയധികം നിന്ദിച്ചു. അഹങ്കാരംകൊണ്ട് അന്ധനായിരുന്ന അവനെ നരസിംഹരൂപമിയന്ന ചക്രപാണി, ദ്വന്ദ്വയുദ്ധത്തിൽപിടിച്ച്, മടിയിൽ കിടത്തി, നഖങ്ങളാൽ മാറിടം പിളന്നു. ദേവൻ രക്തം സ്പർശിച്ചപ്പോൾ ആ അസുരവരന്ന് ദിവ്യദർശനം സിദ്ധിച്ചു. ഈ രാക്ഷസജന്മവും, മനുഷ്യജന്മവും, വരുവാൻ പോകുന്ന മൃത്യുവും ദിവ്യദൃക്കാൽ കണ്ടു; അച്ച്യുതന്റെ കൈനഖത്താൽ നെഞ്ചുപിളന്ന് അവശനായ ഹിരണ്യകശിപു തൊഴുതുകൊണ്ട് പറഞ്ഞു:—

"കനകശോഭയുള്ള കേസരജാലങ്ങളോടുകൂടിയവനെ, ജ്വലിക്കുന്ന അഗ്നിക്കു തുല്യമായ നേത്രങ്ങളോടുകൂടിയവനേ, വജ്രതുല്യമായ നഖങ്ങളാൽ സ്പർശിക്കുന്നവനെ, ദിവ്യസിംഹാകൃതിയാന്ന പരംപൊരുളേ, കൈടഭമദ്ദന, അതുല്യപരാക്രമത്തോടുകൂടിയ മഹാവിഷ്ണോ, ദേവദേവനായ ശ്രീഹരേ, ശരണാഗതവത്സല, ഭൂതഭവ്യേശ, പ്രസാദിക്കണേ രക്ഷിക്കണേ. രാക്ഷസജന്മത്തിലും, മനുഷ്യജന്മത്തിലും തിന്തിരുവടിതന്നെ അടിയനെ നിഗ്രഹിക്കണേ. അവിടുത്തെ ലോകം പൂകുവാൻ അനുഗ്രഹിക്കണേ. അഖിലാണ്ഡകോടികൾക്കും നായകനായ അവിടുന്ന് പ്രസാദിക്കണേ."

സ്വർണ്ണകിങ്കിണിമാലകൾകൊണ്ടലങ്കരിച്ച ഹംസശ്രീവിമാനത്തിൽ ഇരുന്നരുളുന്ന മാധവൻ 'അങ്ങിനെത്തന്നെ' എന്ന് അരുളിച്ചെയ്ത്, വൈകുണ്ഠത്തിലേക്ക് പോയിമറഞ്ഞു. അന്നത്തെ ഹിരണ്യകശിപുവിന്റെ രണ്ടാമത്തെ ജന്മമാണ് ഈ രാവണരാക്ഷസൻ. സുരാരിയായ ഇവൻ വാസനാബലത്താൽ പ്രേരിതനായി, രാക്ഷസത്തൊഴിലുകൾ ചെയ്ത്, പാരിടം മുടിക്കുവാൻ മുതിരുകയാണ്. ഇനിയുണ്ടാകുന്ന മൂന്നാമത്തെ മത്ത്യപ്പിറപ്പിൽ, മധുരിപു നിഗ്രഹിച്ചാൽ ശ്വേതദ്വീപിലെത്തും. വിഷ്ണുതേജസ്സാന്ന സനൽക്കുമാരൻ പറഞ്ഞതുപോലെ എല്ലാം നടക്കും. ഇതെല്ലാം സമാധിയിൽ ഞാനും കണ്ടിട്ടുള്ളതുതന്നെയാണ്. പരമാത്മാവായ ശ്രീ നാരായണന്റെ മായയാണിതെല്ലാം. മാത്രമല്ല; നാരദനോ

തിയ ഈ പുണ്യകഥ ആദ്യംമുതല്ക്കു്, നിത്യവും വായിക്കുന്ന മനുഷ്യൻ ശ്രേഷ്ഠമായ ഗതിനേടും. ഈ വൈഷ്ണവചരിതം, സർവ്വപാപഹരവും പുണ്യസംവർദ്ധകവുമാണു്. പതിവായി ഇതു കേൾക്കുവാൻ സാധിക്കുന്നവൻ പാപനിർമ്മുക്തനായിത്തീരും. പൂർവ്വജന്മസ്മൃതി, വിപ്രത്വം, ഉത്തമകുലത്തിൽ ജനനം, സർവ്വജ്ഞത്വപ്രാപ്തി, എന്നിവ അവന്നു് സിദ്ധിക്കും. ഈ കാര്യത്തിൽ സംശയമേ വേണ്ട."

ഏവം കളിത്തു് ഹരിയെ സ്തുതിച്ച വിധാതാവു് അമരവരന്മാരെ മാനിച്ചയച്ചു് സ്വനിലയം പ്രാപിച്ചു.

ദ്വാദശാബ്ദയജ്ഞം നടത്തിക്കൊണ്ടിരിക്കുന്ന എന്റെ സമീപത്തിലേക്കാണു് ശ്രീനാരദൻ, ബ്രഹ്മസദസ്സിൽ വന്നതു്. ഞാൻ ശാസ്ത്രവിധിയനുസരിച്ചു് വന്ദിച്ചു് സൽക്കരിച്ചു. എന്റെ കർമ്മത്തിൽ സന്തുഷ്ടനായി, എന്നെ അനുഗ്രഹിക്കുവാൻ ഈ കഥ പറഞ്ഞു. ഈ സഭയിൽ, അങ്ങയുടെ ഭക്തിക്കു മുന്നിൽ, മനോഹരവും പാവനവുമായ ഈ കഥാമൃതത്തെ വിശദമാക്കി.

ഹേ മഹാബാഹോ, രഘുരാമ, ദുരാത്മാവായ രാവണൻ, എല്ലാം അറിഞ്ഞുകൊണ്ടാണു് സീതയെ കട്ടതു്. അങ്ങയുടെ കൈകൊണ്ടു് മരിക്കുവാൻവേണ്ടി മാത്രം. അങ്ങാണു് ദേവദേവനായ ശ്രീനാരായണൻ. ശങ്ഖ്–ചക്രം–ഗദ–ശാർങ്ഗം–പത്മം തുടങ്ങിയവ ധരിച്ചവൻ; വാനോരെല്ലാം പ്രണമിക്കുന്നവൻ; ശ്രീവത്സം എന്ന അടയാളത്തോടുകൂടിയവൻ; സകല ദേവാഭിപൂജിതനായ ഹൃഷീകേശൻ; ഭക്തന്മാക്കു് അഭയമേകുന്നവൻ; മഹായോഗീശ്വരേശ്വരനായ ശ്രീപത്മനാഭൻ. വരങ്ങളാൽ അധൃഷ്യനായ രാവണനെ നിഗ്രഹിക്കുവാൻ, മനുഷ്യനായി അവതരിച്ച ഭവാന്നു് 'വിഷ്ണുവാണു്' ഞാൻ എന്നു് തന്നെ താൻ അറിയുന്നില്ലെ? മഹാപ്രഭുവായ അവിടുന്നു് അജ്ഞനെപ്പോലെയാകാതെ തന്നത്താൻ സ്മരിക്കുക. ലോകവിധാതാവു് അവിടുത്തെപ്പററി പറഞ്ഞിട്ടുള്ളതു് ഇപ്രകാരമാണു്. ഗുഹ്യത്തേക്കാൾ ഗുഹ്യൻ; ത്രിവേദസ്വരൂപി; ത്രിഗുണവാൻ; ത്രിധാമാവു്; ത്രിപദാത്മകൻ; ത്രികാലകർമ്മി; ത്രൈവിദ്യൻ; ത്രിദശാരിഹന്താവു്.

ദേവേന്ദ്രാനുജനായ അദിതിക്കു് ജനിച്ച അവിടുന്നല്ലെ, മഹാബലിയെ ബന്ധിക്കുവാൻ, മൂന്നുലോകങ്ങളും മൂവ്വടിയായി അളന്നതു്? സനാതനനായ മഹാവിഷ്ണുവാണു് അവിടുന്നു്. ലോകാനുഗ്രഹത്തിന്നുവേണ്ടി മനുഷ്യരൂപ

ത്തിൽ അവതരിച്ച് ദേവദേവനായ അവിടന്നു് സുരകാര്യങ്ങളെല്ലാം നടത്തിക്കഴിഞ്ഞു. പുത്രമിത്രബന്ധുക്കളോടുകൂടിയ മഹാപാപി രാവണനെ സംഹരിച്ചു. ദേവന്മാരും തപസ്വികളും മുനീന്ദ്രന്മാരും സന്തുഷ്ടരായി. ജഗത്തെല്ലാം അങ്ങയുടെ അനുഗ്രഹത്താൽ ശാന്തമായി. അവനിജയായ സീത സാക്ഷാൽ മഹാലക്ഷ്മിതന്നെയാണ്. ശുഭാംഗിയായ ദേവി, അവിടുത്തേക്കുവേണ്ടിയാണ് ജനകരാജർഷിസുതയായി വളൎന്നതു്. ലങ്കാനഗരിയിൽ അമ്മയെപ്പോലെയാണ് രാവണൻ ജാനകീദേവിയെ സശ്രദ്ധം നോക്കിയിട്ടുള്ളതു്. അനശ്വരയശസ്വിയായ അവിടുത്തോടു് എല്ലാം ഞാൻ പറഞ്ഞുകഴിഞ്ഞു.

ബ്രഹ്മപുത്രനായ സനൽകുമാരബ്രഹ്മർഷി, രാക്ഷസേശ്വരനോടു പറഞ്ഞപോലെതന്നെ, ശ്രീനാരദൻ എല്ലാം എന്നോടും വിവരിച്ചു. സനൽകുമാരൻ അവനോടു പറഞ്ഞതുപോലെ അതിവേഗത്തിൽ അസുരേശ്വരൻ ചെയ്തുതീൎത്തു. ശ്രാദ്ധകൎമ്മസമയത്തു്, വിപ്രവരന്മാരുടെ സമീപത്തിൽവെച്ചു്, വിദ്വാനായൊരുവൻ ഈ കഥ വിവരിച്ചാൽ, പിതൃക്കൾ അതിസന്തുഷ്ടരായിത്തീരും. അവൎക്കു കൊടുക്കുന്നതെന്തും അക്ഷയവുമാകും.''

കമലദളലോചനനായ ശ്രീരാമചന്ദ്രൻ അനുജരുമൊത്തിരുന്നു് ഈ കഥ കേട്ടു് അത്യധികം വിസ്മയപ്പെട്ടു. സുഗ്രീവൻ തുടങ്ങിയ വാനരശ്രേഷ്ഠന്മാരും, വിഭീഷണചക്രവൎത്തിയും മന്ത്രിമാരും, സാമന്തരാജാക്കന്മാരും, അമാത്യവരന്മാരും, ബ്രാഹ്മണന്മാർ, ക്ഷത്രിയന്മാർ, വൈശ്യന്മാർ, ധൎമ്മശാലികളായ ശൂദ്രന്മാർ തുടങ്ങിയവരും പൌരമുഖ്യന്മാരും, ആശ്ചര്യംകൊണ്ടു് വികസിച്ച നേത്രങ്ങളോടുകൂടിയവരായിത്തീൎന്നു. ഭക്തിയും പ്രീതിയും ഒത്തുചേൎന്ന നേത്രങ്ങൾ എല്ലാവരും രഘുവരനിൽ സമൎപ്പിച്ചു. ആ ദിവ്യരൂപത്തിൽനിന്നു് കണ്ണെടുക്കുവാൻ ആൎക്കും സാധിക്കാതെയായി. ബ്രഹ്മർഷിവര്യൻ വീണ്ടും:—

''ശ്രീരാമചന്ദ്ര, അങ്ങു് ആവശ്യപ്പെട്ടതെല്ലാം പറഞ്ഞതു് കേട്ടുവല്ലോ. കാണുകയും കേൾക്കാൻ ഭൂതവൎത്തമാനങ്ങൾ പറയുകയും ചെയ്തു. ഇനി ഞങ്ങൾ പോകട്ടെ.''

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം പത്താം സൎഗ്ഗം അധ്യായം അവസാനിച്ചു.

---

## മുപ്പത്തെട്ടാം സർഗ്ഗം. [സാമന്തരാജവിസർജ്ജനം]

രാജരാജനായി വാണരുളുന്ന ശ്രീരാമചന്ദ്രപ്രഭുവിൻെറ ഭരണം നാടും നഗരവും ഐശ്വര്യപൂർണ്ണമാക്കി. ധാർമ്മികങ്ങളായ കാര്യങ്ങൾ സർവ്വത്ര നടന്നു. ദിവസങ്ങൾ പലതു കഴിഞ്ഞു് ഒരു ദിവസം മന്നോർമന്നവൻ, വിദേഹ മഹാരാജാവായ രാജർഷിജനകനോടു്:—

"പ്രഭോ, അവിടുന്നാണു് ഞങ്ങൾക്കു് ഉററാശ്രയം. ഞങ്ങളെ രക്ഷിച്ചതു് മററാരുമല്ല. അവിടുത്തെ നിസ്തുല്യമായ ഉഗ്രതേജസ്സിനാൽമാത്രം, ദശകന്ധരനെ എനിക്കു് നിഗ്രഹിക്കുവാൻ സാധിച്ചു. അവിടുത്തെ ചാർച്ചകൊണ്ടു് ഇക്ഷ്വാകവംശത്തിന്നും, മിഥിലാരാജ്യവാസികൾക്കും നിസ്തുല്യമായ പ്രീതി കൈവന്നു. അതു് അനശ്വരമായി നിൽക്കുവാൻ സ്വരാജ്യത്തേക്കു ഗമിക്കണമല്ലോ. അവിടുത്തേക്കായി സംഭരിച്ച രത്നങ്ങൾ ഉപഹാരമായി സമർപ്പിക്കുന്നതു് സ്വീകരിക്കണം. സഹായത്തിന്നു് യുവരാജാഭരതനും ഒന്നിച്ചുപോരും."

സംതൃപ്തനായ ജനകമഹാരാജർഷി, 'അങ്ങിനെത്തന്നെ' എന്നു് അനുവദിച്ചു് തുടന്നു:—

"രാമാ, നിൻെറ ദർശനംകൊണ്ടുതന്നെ ഞാൻ സന്തുഷ്ടനാണു്. എനിക്കു് കാഴ്ചയായിത്തരുന്നവയെ മുഴുവൻ ഞാൻ പുത്രിമാക്കു് കൊടുക്കുന്നു. രത്നാദികളെല്ലാം അവക്കു് നല്കിയാൽ മതി."

ആനന്ദാശ്രുക്കളോടെ കാകൽസ്ഥനോടു യാത്ര പറഞ്ഞു് മിഥിലാധിപൻ എഴുന്നെള്ളി. ജനകരാജാർഷിയെ യാത്രയാക്കിയശേഷം, അമ്മാമനായ കേകയരാജാവിൻെറ അടുത്തേക്കാണു് രഘുനായകൻ ചെന്നതു്. സവിനയം തൊഴുതുകൊണ്ടു് മഹാപ്രഭു അരുളിച്ചെയ്തു:—

"ഈ രാജ്യവും, ഞാനും, ഭരതനും, ലക്ഷ്മണനും അങ്ങയ്ക്കു് എന്നും അധീനരാണു്. ഞങ്ങൾക്കു് അവലംബമായിട്ടുള്ളതു് അവിടുന്നും. എന്നാൽ പുത്രനെ കാണാതെ ദുഃഖിക്കുന്നവനും വയോവൃദ്ധനുമായ വലിയ തമ്പുരാനെ സന്തുഷ്ടനാക്കുവാൻ, ഇന്നുതന്നെ കേകയത്തിലേക്കു് യാത്ര തുടരണം. വളരെ ധനവും രത്നങ്ങളും കാഴ്ചയായി സമർപ്പിക്കുന്നതു് സ്വീകരിക്കണം. അനുജൻ ലക്ഷ്മണൻ സഹായത്തിന്നു് ഒന്നിച്ചുപോരുകയും ചെയ്യും."

"അങ്ങിനെയാകാം."

എന്നു് കേകയാധിപൻ യുധാജിത്തു് സമ്മതിച്ചു് യാത്രയ്ക്കൊരുങ്ങി വീണ്ടും പറഞ്ഞു:—

"യുധാജിത്തു് രാജരാജനെ വലംവെച്ചു്, തുണയായ ലക്ഷ്മണനുമൊന്നിച്ചു്, വൃത്രാസുരനെ നിഗ്രഹിച്ച ദേവേന്ദ്രനോടൊത്ത വിഷ്ണുവെപ്പോലെ യാത്രയായി.

തുടന്നു് ദാശരഥി സമീപിച്ചതു്, ഒരിടത്തും ഭയമില്ലാത്തവനും കാശിരാജ്യാധിപനും പ്രതർദ്ദനൻ എന്ന പേരാന്നവനുമായ സുഹൃദ്സത്തമനെയാണു്.

"അതുല്യസുഹൃത്തേ."

ശ്രീരാമൻ കാശീശനോടരുളിച്ചെയ്തു:—

"ആത്മാത്ഥമായ പ്രീതി അങ്ങു് കാണിച്ചു. ദൃഢമായ മൈത്രീബന്ധം എന്താണെന്നു് വ്യക്തമാക്കി. ഭരതനെ സവ്വദാ സഹായിച്ചുകൊണ്ടു്, വേണ്ടപ്പെട്ട ഒരുക്കങ്ങളൊം എല്ലാം അങ്ങു് ചെയ്തുവല്ലൊ. ഇനി വാരണാസിയിലേക്കു് പോയാലും. മനോഹരവും തോരണങ്ങളാലലംകൃതവും, കിടങ്ങുകളും മതിലുകളുമൊത്തു് ഭൂഗ്ഗവും അങ്ങയാൽ പരിരക്ഷ ചെയ്യുന്നതുമായ കാശീനഗരത്തിൽ എത്തണം."

രഘുനാഥൻ സിംഹാസനത്തിൽ നിന്നെഴുന്നേററു. ആത്മസഖാവിനെ മാറോടണച്ചു് ആലിംഗനം ചെയ്തു. കൌസല്യാനന്ദവർദ്ധകനായ ആ ധമ്മസ്വരൂപി കാശീശനു് വിടയേകി. പ്രതദ്ദനമന്നവൻ അതീസന്തുഷ്ടനായി സ്വപുരിയിലെത്തി.

സാമന്തരാജാക്കന്മാർ മുന്നൂറുപേർ അവിടെ സന്നിഹിതരായിട്ടുണ്ടായിരുന്നു. അവരുടെ സമീപത്തുചെന്ന കാകുൽസ്ഥൻ പുഞ്ചിരിയോടുകൂടി മധുരാക്ഷരത്തിൽ:—

"ഉജ്ജ്വലതേജസ്സാന്ന നിങ്ങളൊ, മൈത്രിക്കു് യാതൊരു ഭംഗവുമില്ലാതെ നിലനിത്തി. സത്യവും ധമ്മവും, എന്നും എപ്പോഴും നിങ്ങളെക്കണ്ടു്. മഹാദുഷ്ടനും രാക്ഷസാധമനുമായ രാവണനെ നിഗ്രഹിക്കുവാൻ, മഹാന്മാരായ നിങ്ങളുടെ തേജസ്സും അന്തസ്സുംകൊണ്ടുതന്നെയാണു് സാധിച്ചതു്. പുത്രാമാതൃബന്ധു

ക്കളോടുകൂടിയ ദശാനനൻ പോരിൽ ഹതനായി. സീതയെ ദണ്ഡകാരണ്യത്തിൽനിന്നു് അപഹരിച്ചതറിഞ്ഞ ഭരതൻ നിങ്ങളെ മുഴുവൻ സഹായത്തിന്നു വരുത്തിക്കഴിഞ്ഞു. എന്റെ വിജയത്തിന്നുവേണ്ടി എന്തു ചെയ്യുവാനും സന്നദ്ധരായി വന്നിട്ടു് കാലം കുറെയായല്ലൊ. ഇനി അവരവരുടെ അരമനകളിലേക്കു് എത്താതിരിക്കുന്നതു് ശരിയല്ല."

ഹർഷാധിക്യത്തോടെ ആ അരചന്മാർ മറുപടി പറഞ്ഞു:—

"അല്ലയോ ശ്രീരാമചന്ദ്ര, എല്ലാവിധത്തിലും അവിടുന്നു് വിജയിയായി തീർന്നു; ഞങ്ങളുടെ ഭാഗ്യം. അയോദ്ധ്യാമഹാരാജ്യത്തെ പരിരക്ഷിക്കുന്നു; ഞങ്ങളുടെ ഭാഗ്യം. സീതാദേവിയെ വീണ്ടെടുക്കുവാനും, വൈരിയെ നശിപ്പിക്കുവാനും സാധിച്ചു; ഭാഗ്യംതന്നെ. ഘോരഘോരനായ ശത്രുവിനെ നിഗ്രഹിച്ചു് സമാഗതനായ അവിടുത്തെ കാണുവാൻ സാധിച്ച ഞങ്ങളുടെ നേട്ടം അവാച്യമാണു്. വാഗ്മിയായ അവിടുത്തേക്കു് ഞങ്ങളെക്കൂടി വാഴ്ത്തുവാൻ സാധിക്കും. എന്നാൽ ഇത്തരത്തിൽ സ്തുതിക്കുവാൻ ഞങ്ങൾക്കു് കഴിയുന്നുമില്ല. പ്രഭോ, യഥാർത്ഥത്തിൽ വാഴ്ത്തപ്പെടേണ്ടവൻ അവിടുന്നുമാത്രം.

രാജരാജ, അനുവാദം തന്നാൽ ഞങ്ങൾ സ്വന്തരാജ്യങ്ങളിലേക്കു് പോവുകയായി. അവിടുന്നു് ഞങ്ങളുടെ ഹൃദയത്തിൽ വസിക്കുന്നുണ്ടു്. അവിടെനിന്നു ഒരിക്കലും വിട്ടുപിരിയാതെ പ്രശോഭിക്കുവാൻ കാരുണ്യമുണ്ടാകണേ. ഞങ്ങളിവിടെ എത്രമാത്രം സന്തുഷ്ടരായിട്ടാണു് താമസിച്ചതു്? വ്യക്തമാക്കിത്തരുവാനുള്ള വാക്കുകൾ അറിയില്ല. മന്നോർമന്നവ, അവിടുത്തെ തിരുമുമ്പിൽ ഞങ്ങൾ വീണ്ടും വീണ്ടും അഭ്യർത്ഥിക്കുന്നതു് ഒന്നുമാത്രം "അവിടുത്തെ തിരുവുള്ളം ഞങ്ങളിൽ എന്നും എപ്പോഴും ഉണ്ടാകണം."

യാത്രയ്ക്കൊരുങ്ങിയ സാമന്തമന്നവന്മാർ തൊഴുതുകൊണ്ടു് ഇങ്ങിനെ ഉണർത്തിച്ചപ്പോൾ മഹാപ്രഭു മന്ദഹാസത്തോടെ:—

"ശരി; നിങ്ങൾ ആഗ്രഹിക്കുന്നതുപോലെ വന്നുചേരും."

ശ്രീരാമദേവന്റെ അതുല്യമായ സത്ക്കാരാനുഗ്രഹങ്ങൾ അനുഭവിച്ച അവർ സ്വസ്വരാജ്യങ്ങളിലേക്കു് പോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം മുപ്പത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊമ്പതാം സർഗ്ഗം. [രാജോപഹാരഗ്രഹണം]

മഹാത്മാക്കളായ ആ മന്നവന്മാർ ആഹ്ളാദത്തുള്ളലോടെ സൈന്യങ്ങളൊത്തു് നടന്നു. ആനകൾ–കുതിരകൾ–തേരുകൾ എന്നിവയുടെ യാത്ര ഭൂമിയെ കലുക്കി. അത്രമാത്രം അക്ഷൌഹിണീസൈന്യങ്ങളെയാണു്, ഭരതന്റെ ആജ്ഞയനുസരിച്ചു് അവൻ കൊണ്ടുവന്നിരുന്നതു്. ശ്രീരാമകാര്യത്തിന്നു്, സന്തുഷ്ടമാനസരായി സമാഗതരായ ആ സൈന്യങ്ങളാകട്ടെ അമേയബലമാന്നവയുമായിരുന്നു. ബലത്തള്ളലുള്ള മഹീപതികൾ യാത്രാമദ്ധ്യത്തിൽ പരസ്പരം:—

"ശ്രീരാമചന്ദ്രന്റെ ശത്രുവിനെ നമുക്ക കാണുവാൻ സാധിച്ചില്ലല്ലൊ. വൻപോരിന്റെ മുൻനിരയിൽ നിൽക്കുവാൻ നമുക്ക കഴിഞ്ഞില്ലല്ലൊ. എല്ലാം അവസാനിച്ചിട്ടാണു്, ഭരതകുമാരൻ നമ്മെ വരുത്തിയതു്. നമ്മുടെ ബലവും പരാക്രമവും എത്രമാത്രമുണ്ടെന്നു് വ്യക്തമാക്കാം എന്നു് വിചാരിച്ചു. അതു് വെറുതെയായി. ഈ അരചന്മാർ നേരിട്ടാൽ രാക്ഷസന്മാരെ മുഴുവൻ നിഹനിക്കുമായിരുന്നു. ശ്രീരാമലക്ഷ്മണന്മാരുടെ ബാഹുവീര്യത്തിൻകീഴിൽ, കടലിന്നപ്പുറത്തുള്ള ലങ്കയിൽ ചെന്നു്, നിർഭയം പൊരുതാമായിരുന്നു."

സന്തോഷസമേതരായി ഇങ്ങിനെയോരോന്നു പറഞ്ഞുകൊണ്ടു് നരപാലകന്മാർ കൂട്ടംകൂട്ടമായി സ്വരാജ്യങ്ങളിലേക്കു് നടന്നു. നാടുമുഴുവൻ ഐശ്വര്യസമൃദ്ധമാണു്. പ്രജകളിൽ ഒരാളും ദുഃഖിതരായിട്ടില്ല. ധനധാന്യസമൃദ്ധങ്ങളും ഈടുവെപ്പുകൾ നിറഞ്ഞവയുമായിരിക്കുന്നു അവരുടെ പ്രദേശങ്ങൾ. ശ്രീരാമചന്ദ്രസ്വാമിയുടെ വെൺകൊററക്കുടക്കീഴിൽ സർവ്വരും പരിതുഷ്ടരാണു്.

അത്ഭുതമിയന്ന അരചന്മാർ, വാഹനാശ്വങ്ങൾ–മദയാനകൾ–രത്നങ്ങൾ–ചന്ദനങ്ങൾ–ദിവ്യാഭരണജാലങ്ങൾ–മുത്തു് പവിഴം തുടങ്ങിയ അമോഘരത്നങ്ങൾ–അഴകെഴുന്ന ദാസികൾ–ചെമ്മരിയാടുകൾ–ആടുകൾ–പശുക്കൾ–എന്നിവയെ മഹാപ്രഭുവായ ചക്രവത്തിയുടെ അനുകമ്പക്കു് ഉപഹാരമായി കൊടുത്തയച്ചു.

ഭരതൻ ലക്ഷ്മണൻ, ശത്രുഘ്നൻ എന്നീ മഹാശക്തർ ആ കാഴ്ചദ്രവ്യങ്ങളെ സ്വീകരിച്ചു്, മനോഹരമായ അയോദ്ധ്യാനഗരിയിൽ വന്നു ചേർന്നു. അഗ്രജന്റെ തിരുമുമ്പിൽ നാനാവിധരത്നങ്ങളെ കാണിക്കവെച്ചു. മഹാത്മാവായ

ശ്രീരാമൻ അവയെ സ്വീകരിച്ച്, അനേകോപകാരങ്ങൾ ചെയ്ത സുഗ്രീവന്നും വിഭീഷണന്നും കല്പിച്ചേകി സഹായങ്ങളേകിയിരുന്ന വാനരന്മാക്കും, രാക്ഷസവരന്മാക്കും അമൂല്യരത്നങ്ങളെ സമ്മാനിച്ചു. ദേവൻെറ തൃക്കരങ്ങൾകൊണ്ടു് സിദ്ധിച്ചവയെ ശിരസ്സിലും കൈകളിലും ആനന്ദാശ്രുക്കളോടെ അവരോരോരുത്തരും ധരിച്ചു.

ഇക്ഷ്വാകുവംശമഹാരഥനായ സീതാപതി, ഹനുമാനേയും അംഗദനേയും ഒപ്പം മടിയിലിരുത്തി. അംബുജലോചനനായ ശ്രീരാമൻ സസ്നേഹം അവരെ നോക്കി; സുഗ്രീവനോട്:—

"വാനരചക്രവർത്തിയായ സുഗ്രീവ, ഈ അംഗദൻ അങ്ങയുടെ ഉത്തമപുത്രനാണു്; മന്ത്രകോവിദനായ മാരുതി മന്ത്രിയും. അതിവിജ്ഞരായ ഇവർ എൻെറ ഹിതകാരികളുമായതിനാൽ, അങ്ങയിൽനിന്നു് അനേകവിധസൽക്കാരങ്ങൾ അനുഭവിക്കാൻ അഹ്റരാണെന്നുള്ളതു് ഓർമ്മവേണം."

രാജരാജനായ ശ്രീരാമൻ, മെയ്യിൽനിന്നു് ആഭരണങ്ങളെല്ലാം ഊരി. ഹനുമാനേയും അംഗദനേയും തൃക്കരങ്ങൾകൊണ്ടുതന്നെ അണിയിച്ചു.

മഹാബലപരാക്രമികളും സേനാനായകന്മാരുമായ, നീലൻ– നളൻ–കേസരി–കുമുദൻ– ഗന്ധമാദനൻ–സുഷേണൻ–പനസൻ–വീരമൈന്ദൻ–ദ്വിവിദൻ–ജാംബവാൻ– വിനതൻ– ഗവാക്ഷൻ– ധൂമ്രൻ– വലീമുഖൻ– പ്രജങ്ഘൻ–സന്നാദൻ– ശക്തനായ ദരീമുഖൻ– ദധിവക്ത്റൻ– യൂഥപേന്ദ്രന്മാരു എന്നിവരെ വിളിച്ചു. കണ്ണുകൾകൊണ്ടു് സ്വയം നുകരുന്നതുപോലെ കടാക്ഷിച്ച്, മധുരകോമളമായി അരുളി:—

"എൻെറ മിത്രങ്ങളും, സഹോദരന്മാരും, ശരീരവും നിങ്ങളാണു്. വാനരമുഖ്യന്മാരായ നിങ്ങളാണു് ദുഃഖസാഗരത്തിൽനിന്നു് എന്നെ കരകയററിയതു്. ഉത്തമന്മാരായ നിങ്ങളുടെ മൈത്രിയാൽ സുഗ്രീവമന്നൻ അതിധന്യനായിത്തീൎന്നു."

വിലമതിക്കാൻ കഴിയാത്ത ആടയാഭരണങ്ങൾ അവരിൽ ഓരോരുത്തക്കും യഥായോഗ്യംകൊടുത്തു് നരനായകൻ ഗാഢഗാഢം ആലിംഗനംചെയ്തു. നന്മണമാന്ന മധുവും, സമൃഷ്ടങ്ങളായ മൂലഫലങ്ങളും, മാംസങ്ങളും തൃപ്തിവരത്തക്കവിധം അവർ ഭുജിച്ചു.

മാസം ഒന്നുകഴിഞ്ഞു. ശ്രീരാമചന്ദ്രസവിധത്തിൽ വസിക്കുന്ന അവൎക്ക് അതൊരു ദിവസമായിട്ടുതന്നെ തോന്നിയില്ല. കാമരൂപികളായ കപികളോടും, ഊൎജ്ജസ്വികളായ അരക്കരോടും ശക്തരായ ഋക്ഷവാനരന്മാരോടും, ദാശരഥി യഥേഷ്ടം വിഹരിച്ചു. ശിശിരത്തിലെ രണ്ടാംമാസവും അവസാനിച്ചു. മനോഹരമായ ഇക്ഷ്വാകുനാഥാരാമനയിൽ സംഹൃഷ്ടചിത്തരായി അധിവസിക്കുന്ന അസുരന്മാൎക്കും കപികുലസത്തമന്മാൎക്കും, ദിവസങ്ങൾ ഓരോന്നോരോന്നായി അടന്നുപോകുന്നതു് അറിയുന്നേയില്ല. ശ്രീരാമദേവൻ പ്രതിദിനം എന്തെങ്കിലും സംഭാവനകൾ നല്കുക പതിവുമാണു്.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം മുപ്പത്തിഒമ്പതാം സൎഗ്ഗം അവസാനിച്ചു.

## നാല്പതാം സൎഗ്ഗം. [വാനരരാക്ഷസവിസൎജ്ജനം]

ഋക്ഷവര്യന്മാരും കപിശ്രേഷ്ഠന്മാരും ആനന്ദം നിറഞ്ഞ ദിവസങ്ങൾ ഇങ്ങിനെ കഴിച്ചുകൊണ്ടിരിക്കുമ്പോൾ, ഒരു ദിവസം കാകുൽസ്ഥൻ സുഗ്രീവനോടു്:—

"സുഹൃദ്‌വീൎയ്യനായ സുഗ്രീവ, ദേവാസുരന്മാരാൽ അധൃഷ്യമായ കിഷ്‌കിന്ധാനഗരിയിലേക്കു് പോയി, അമാത്യന്മാരൊന്നിച്ചു് നിൎബ്ബാധം നാടുഭരിയ്ക്കൂ. അതിപ്രീതിയോടെ ഈ അംഗദനേയും, ഹനൂമാനേയും, കരുത്തേറിയ നളനേയും, ശ്വശുരനായ വീരസുഷേണനേയും, ശക്തന്മാരിൽ അദ്വിതീയനായ താരനേയും, ഏതൊരാൾക്കും നേരിടാൻ കഴിയാത്ത കുമുദനേയും, ബഹുബലാന്വിതനായ നീലനേയും, മഹാവീരന്മാരായ ശതബലി– മൈന്ദൻ– ദ്വിവിദൻ– ഗജൻ–ഗവാക്ഷൻ–ഗവയൻ–ശരഭൻ–ഗന്ധമാദനൻ മുതലായവരേയും, വിക്രാന്തനായ ഋഷഭനേയും, വിജ്ഞനും ശക്തനുമായ ജാംബവാനേയും, എന്തിനധികം എനിക്കു വേണ്ടി ജീവൻ സമൎപ്പിച്ച മഹാത്മാക്കളെ എല്ലാവരേയും ഭരിയ്ക്കൂ; ഒരു വിധത്തിലുള്ള അപ്രിയവും ഇവരിൽ ഒരിക്കലും അങ്ങു് ചെയ്യരുതു്."

ഗാഢഗാഢം സുഗ്രീവനെ ആലിംഗനംചെയ്തു. സമീപത്തിൽ സ്ഥിതിചെയ്യുന്ന വിഭീഷണനോടു് മധുരമധുരമായി തുടൎന്നു:—

"സുസ്നേഹിതനായ അസുരേന്ദ്ര, ധൎമ്മത്തിൽനിന്നു് ഒട്ടും വ്യതിചലിക്കാതെ ലങ്കയെ പരിപാലിക്കൂ. അങ്ങു് ധൎമ്മിഷ്ഠനാണെന്നു് എനിക്കറിയാം; മാത്രമല്ല

പ്രജകൾക്കും സഹോദരനായ വൈശ്രവണനും ഈ അഭിപ്രായം തന്നെയാണു ള്ളതു്. അരചവരനായ അങ്ങു് എന്തുവന്നാലും ഒരിക്കലും അധർമ്മത്തിൽ മനസ്സു വെയ്ക്കരുതു്. ധാർമ്മികബുദ്ധിയുള്ള മന്നവന്മാരാണു് അനേകകാലം ഊഴിയെ സംരക്ഷിക്കുന്നവർ. ലങ്കേശ്വര, സുഗ്രീവനേയും എന്നേയും ഏററവും പ്രീതി യോടെ അങ്ങു് എപ്പോഴും ഓർമ്മിക്കണം. യാതൊരുവിധത്തിലുള്ള അഴലുകളും അങ്ങെയ്ക്കു് ഉണ്ടാകയില്ല. സസുഖം പോയാലും.''

ശ്രീരാമചന്ദ്രനെ അവരോരുത്തരും വീണ്ടും വീണ്ടും പ്രശംസിച്ചു. ഐക കണ്ഠ്യമായിപ്പറഞ്ഞു:—

''മഹാബാഹുവായ അവിടുത്തേക്കു് അത്ഭുതവീര്യവും, അചിന്ത്യബുദ്ധിയു മുണ്ടു്. ദേവദേവനായ വിധാതാവിനെപ്പോലെ മഹാമാധുര്യം എപ്പോഴും പ്രകാശിക്കുന്നു.''

വാനരന്മാരും അരക്കന്മാരും ഇങ്ങിനെ പറയുമ്പോൾ, ശ്രീ ഹനുമാൻ തൃ പ്പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചുകൊണ്ടു്:—

''മഹാപ്രഭോ, അടിയനു് തിരുവടിയിലുള്ള നിഷ്കളങ്കപ്രേമം എന്നും നിലനില്ക്കണേ. വീരവീരനായ ലോകനാഥ, ഉറച്ച ഭക്തി എന്നു മുണ്ടാകണേ. ക്ഷണികങ്ങളായ ഭോഗസുഖങ്ങളിൽ ഒരിയ്ക്കലും മനസ്സു് ചെല്ലരുതേ. ശ്രീരാമചന്ദ്രചരിതം ലോകത്തിൽ നിലനില്ക്കുന്നിടത്തോളം കാലം, ഈ ദേഹ ത്തിൽ പ്രാണൻ ധരിക്കാൻ പ്രസാദിക്കണേ. തിരുവടിയുടെ ദിവ്യമായ ചരിതാമൃതം അപ്സരസ്ത്രീകൾ പാടുന്നതു് അടിയനു് കേൾക്കുവാൻ അനുഗ്ര ഹിക്കണേ. നരർഷഭനായ രഘുവീര, മഹാപ്രഭുവായ ദേവ, ആ കഥാമൃതം എന്നിൽനിന്നു് ഉൽക്കണ്ഠകളെ, കാർമേഘത്തെ കൊടുങ്കാററുപോലെ അകററണേ.''

ജഗന്നായകൻ സിംഹാസനത്തിൽനിന്നു് പെട്ടെന്നു് എഴുന്നേററു. ഹനു മാനെ ഗാഢംപുണർന്നു്, സ്നേഹസ്വരത്തിൽ അരുളിച്ചെയ്തു:—

''കപിവരനായ മാരുതീ, നീ പറഞ്ഞതുപോലെയെല്ലാം തീർച്ച. എന്റെ ചരിത്രം ലോകത്തിൽ എത്രകാലംവരെ പ്രചരിക്കുമോ, അന്നുവരെ ആയുസ്സും കീർത്തിയും നിനക്കു് ഉണ്ടു്. ഈ പാരിടം എന്നോളം നിലനില്ക്കുമോ അന്നുവരെ എന്റെ ചരിതം നിലനില്ക്കും. വാനരനായക, നിന്റെ ഓരോ ഉപകാരത്തിന്നും,

എന്റെ ജീവൻതന്നെയാണ് പ്രതിഫലമായിട്ടുള്ളതു്. ബാക്കിയുള്ള ഉപകാരത്തിന്നു് അനുജന്മാരും ഞാനും നിന്റെ കടപ്പുള്ളികളുമാണു്. ഹേ കപീശ്വരാ, നിന്റെ ഉപകാരങ്ങളെല്ലാം എന്റെ ശരീരത്തിൽ ലയിക്കട്ടെ. പ്രത്യുപകാരം ചെയ്യേണ്ടതു് ആപത്തുവരുമ്പോഴാണല്ലോ. അതില്ലാതിരിക്കട്ടെ."

വൈഡൂര്യരത്നം നടുനായകമായൊരു അമേയ ചന്ദ്രഹാരം തിരുമാറിൽ ഉണ്ടായിരുന്നതു് തന്തിരുവടി ഊരി. ശ്രീ ഹനുമാന്റെ കണ്ഠത്തിൽ അണിയിച്ചു. പൊന്നുമാമലയിൽ ശശാങ്കനെന്നപോലെ ആ ദിവ്യമാല വെട്ടിത്തിളങ്ങി.

ശ്രീരാമചന്ദ്രന്റെ തൃപ്പാദങ്ങളിൽ വീണ്ടും വീണ്ടും നമസ്കരിച്ചുകൊണ്ടു് കപികൾ യാത്രക്കു് ഒരുങ്ങി. വാനരനായകൻ സുഗ്രീവനേയും, ധർമ്മിഷ്ഠനായ വിഭീഷണനേയും കാകൽസ്ഥൻ കെട്ടിപ്പുണർന്നു. ആ കണ്ണുകളിൽനിന്നു മാത്രമല്ല, കണ്ടുനില്ക്കുന്നവരുടെ കണ്ണുകളിൽനിന്നും കണ്ണുനീർ ധാരധാരയായൊഴുകി ഗദ്ഗദസ്വരത്തിൽ എങ്ങിനേയോ യാത്ര ചോദിച്ചു. ദേവന്റെ വേർപാടിൽ ദുഃഖംകൊണ്ടു് മൂർച്ഛിച്ചപോലെയായി എല്ലാവരും. ദേഹത്തെ വിട്ടുപോകുന്ന പ്രാണനെപ്പോലെ അവർ ശ്രീരാമചന്ദ്രനെ വിട്ടുപിരിയുവാൻ തയ്യാറായി. രാവണാരിയുടെ അനുഗ്രഹംനേടിയ വാനരന്മാരും അസുരവരന്മാരും, വിയോഗ ദുഃഖാശ്രുനിറഞ്ഞ കണ്ണുകളോടെ, തൃപ്പാദാരവിന്ദങ്ങളിൽ, മതിവരാത്തമട്ടിൽ പിന്നേയും പ്രണമിച്ചുകൊണ്ടു് സ്വസ്വഭവനങ്ങളിലേക്കു് തിരിച്ചുപോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പതാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊന്നാം സർഗ്ഗം. [പുഷ്പകവിസർജ്ജനം]

ഇങ്ങിനെ കപിരാക്ഷസസത്തമന്മാരെയെല്ലാം അവരുടെ രാജ്യങ്ങളിലേക്കു് പറഞ്ഞയച്ചു്, സഹോദരന്മാരോടുകൂടി കൗസല്യാനന്ദനൻ സസുഖം വസിക്കുകയാണു്. അന്നു് ഒരു അപരാഹ്നത്തിൽ, തമ്പിമാരൊത്തു് സല്ലാപംചെയ്തുകൊണ്ടു് നരവരനിരിക്കുമ്പോൾ, അംബരത്തിൽനിന്നു് ഇപ്രകാരം മധുരമായ വാക്കുകൾ കേട്ടു:—

"ഹേ പ്രഭോ, സൗമ്യനായ ശ്രീരാമചന്ദ്ര, ശാന്തസുന്ദരവദനത്താൽ എന്നെയൊന്നു് തൃക്കൺപാർക്കണേ. കുബേരഭവനത്തിൽനിന്നു വന്ന പുഷ്പക

മാണ് ഞാൻ. അവിടുത്തെ അനുവാദവും ആജ്ഞയും കൈക്കൊണ്ട ഞാൻ അവിടെ എത്തിയപ്പോൾ തമ്പുരാൻ പറഞ്ഞതു് ഇങ്ങിനെയാണ്:—

''ദുർന്നിരോദ്ധ്യനായ ദശകന്ധരനെക്കൊന്ന പുരുഷോത്തമൻ ശ്രീരാമൻ നിന്നെ തേടിക്കഴിഞ്ഞു. ദുർബ്ബുദ്ധിയായ രാവണനെ ബന്ധുസുതമിത്രാദി കളോടുകൂടി നിഗ്രഹിച്ചതിൽ, അനല്പമായ സന്തോഷം എനിക്കുമുണ്ടു്. പരമാത്മാവായ രഘുവരൻ ലങ്കയിൽനിന്നു് നിന്നെ സ്വീകരിച്ചു് അനുഗ്രഹിച്ചു. സൌമ്യനായ നീ ആ ദേവദേവനെത്തന്നെ വഹിക്കണം. പൂർണ്ണാനുവാദം ഞാൻതരുന്നു. ദിവ്യവാഹനമാണെങ്കിലും കാകുൽസ്ഥനെ വഹിക്കുവാൻ സാധിച്ചാൽ എനിക്കതു് വലിയൊരു നേട്ടമാണു്. ദുഃഖമെല്ലാം അകററി സംശയലേശംകൂടാതെ ശ്രീരാമചന്ദ്രസമീപത്തിലേക്കുപോക.''

മഹാത്മാവായ വിത്തേശൻെറ നിർദ്ദേശമനുസരിച്ചു് അവിടുത്തെ സന്നിധിയിൽ വന്നുചേർന്നതാണു്. എന്നെ സ്വീകരിച്ചു് അനുഗ്രഹിയ്ക്കുവാൻ തിരുവുള്ളമുണ്ടാകണേ. സകലഭൂതജാലങ്ങൾക്കും ദുരാധർഷനായി, അവിടുത്തെ ആജ്ഞാകരനായ ഭൃത്യനായി, ധനേശൻെറ കല്പനപ്രകാരം ഞാൻ സഞ്ചരിച്ചുകൊള്ളാം.''

ഇങ്ങിനെ പുഷ്പകംപറയുന്നതു കേട്ട രാജരാജേശ്വരൻ, തിരിച്ചുവന്ന ആ ദിവ്യവാഹനത്തോടു് അരുളിച്ചെയ്തു:—

''അങ്ങിനെയാണെങ്കിൽ, ഉത്തമദിവ്യവാഹനമേ സ്വാഗതം. വൈശ്രവണാനുജ്ഞകൊണ്ടു് നമ്മൾ രണ്ടുപേൎക്കും ദുർന്നയം സംഭവിക്കുന്നതല്ല.''

സുഗന്ധംവമിക്കുന്ന ഉത്തമകുസുമങ്ങൾ, സൌരഭ്യം പരത്തുന്ന ധൂപങ്ങൾ എന്നിവയെക്കൊണ്ടു്, മഹാബാഹുവായ ശ്രീരഘുവരൻ പുഷ്പകത്തെ യഥാവിധി പൂജിച്ചു്, തുടർന്നു:—

''ഹേ പുഷ്പകമേ, യഥേഷ്ടംപോയാലും. ഞാൻ സ്മരിക്കുമ്പോൾ ഇങ്ങോട്ടു വന്നാൽമതി, ഹേ സൌമ്യ, സിദ്ധന്മാർ സഞ്ചരിക്കുന്ന മാർഗ്ഗത്തിൽക്കൂടി സ്വച്ഛന്ദം ഗമിച്ചാലും. ഒരുതരത്തിലും വിഷാദിക്കരുതു്. ഒരിടത്തും ഒരുതരത്തിലും നിനക്കു് തടസ്സമുണ്ടാകയില്ല.''

ശ്രീരാമചന്ദ്രൻെറ പൂജയേററവിമാനം:—

"അങ്ങിനെത്തന്നെ"

എന്നു് സമ്മതിച്ചു് വിടവാങ്ങി, ആശയമനുസരിച്ചു് പോയിമറഞ്ഞു.

പുണ്യാത്മാവായ പുഷ്പകം അദൃശ്യമായപ്പോഠം, ഭരതൻ തൊഴുതുകൊണ്ടു് അഗ്രജനോടു് സവിനയം പറഞ്ഞുതുടങ്ങി:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, ദേവാത്മാവായ അവിടുന്നു് പാൎത്ഥലം പരിരക്ഷിക്കുമ്പോഠം, അമാനുഷസത്വങ്ങഠം വീണ്ടും വീണ്ടും ഓരോന്നുപറയുന്നതു് കേഠക്കുന്നു. യാതൊരു മനുഷ്യനും അഴലേശാതെത്തന്നെ മാസങ്ങഠം കഴിഞ്ഞു. വൃദ്ധപ്രാണികളുടെ സമീപത്തേക്കുകൂടി അന്തകൻ അടുക്കുന്നില്ല. സ്ത്രീകഠം വിഷമമില്ലാതെ, നോവറിയാതെ, അവിടുത്തെ അനുഗ്രഹത്താൽ പ്രസവിക്കുന്നു. നരന്മാർ മുഴുവൻ അരോഗദൃഢഗാത്രരാണു്. പ്രജകഠംക്കെല്ലാം ഹർഷമാണു് അടിയ്ക്കടിവളരുന്നതു്. അമൃതിൻതുള്ളികഠംപോലെ കാർമേഘം യഥാകാലത്തിൽ വർഷിക്കുന്നു. സുഖപ്രദമായ കാററു് എല്ലായ്പ്പോഴും എല്ലായിടത്തും വീശുന്നു. എല്ലാവരും ഒരുപോലെ, 'ഞങ്ങളുടെ തമ്പുരാൻ ഈ മട്ടിൽ നീണാഠം വാഴണേ' എന്നു് പ്രതിദിനം പ്രാൎത്ഥിക്കുന്നു."

അനുജൻെറ മധുരമായ വാക്കുകഠം കേട്ട രഘുവരതിലകൻ ഏററവും സന്തുഷ്ടനായി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിഒന്നാം സൎഗ്ഗം അവസാനിച്ചു.

---

## നാല്പത്തിരണ്ടാം സൎഗ്ഗം. [സീതാഭീഷ്ടകഥനം]

സുവർണ്ണാലംകൃതമായ പുഷ്പകത്തെ ഇങ്ങിനെ പറഞ്ഞയച്ചു. പരിഘബാഹുക്കളുള്ള ശ്രീ രാഘവൻ അശോകപ്പൂവനത്തിലേക്കു് പ്രവേശിച്ചു. ഇരിപ്പ–ചമ്പകം–അശോകം–പുന്ന–വേങ്ങ–പിലാവു്– പാരിജാതം– കടമ്പു്– പാച്ചോററി–പാല–മുല്ല–വാഴത്തോപ്പു്– മന്ദാരം– ചെറുകടമ്പു്– ഞാഴ– ഞാവൽ– ഇലഞ്ഞി–മാതളം–മലയകത്തി എണിവയാൽ വിലസുന്നതാണു് അവിടം. മനോമോഹനമായി, സദാ പൂവും കായും നിറഞ്ഞു് ദിവ്യഗന്ധരസശ്രേഷ്ഠങ്ങളായി, നവപല്ലവങ്ങഠം നിറഞ്ഞു്, അമാനുഷശില്പികളാൽ വേണ്ടതുപോലെ വളൎത്ത

ച്ചിട്ട വൃക്ഷങ്ങൾ, ഇടതൂർന്നു നില്ക്കുന്ന ആ വനികയിൽ, മത്തഭൃംഗങ്ങൾ വിഹരിക്കുന്നു. മാവിൻ പൂമ്പൊടിയണിഞ്ഞ നാനാവർണ്ണപ്പക്ഷികൾ, കുയിലുകൾ, വൻവണ്ടുകൾ ഇവയാൽ വിചിത്രതരമാണു് ആ പൂങ്കാവു്. ചിലവൃക്ഷങ്ങൾ പൊന്നിൻനിറത്തിൽ; മററുചിലതു് അഗ്നിശിഖാരൂപത്തിൽ; വേറെചിലതു് നീലാഞ്ജന പർവ്വതശോഭയിൽ; എല്ലാ ദ്രുമങ്ങളിലും സുമണം വീശുന്ന പൂങ്കുലകൾ!

മാണിക്യക്കൽപ്പടവുകളോടും സ്ഫടികത്തിണ്ണകളോടുംകൂടിയ പൊയ്കകളിൽ നിർമലജലം നിറഞ്ഞുനില്ക്കുന്നു. വികസിച്ച താമരപ്പൂവുകൾ, ഉല്പലങ്ങൾ എന്നിവയുടെകൂടെ ചക്രവാകങ്ങൾ, കുളക്കോഴികൾ, അരയന്നങ്ങൾ എന്നിവ മദോന്മത്തരായി കളിക്കുന്നു. തത്തകൾ, നത്തുകൾ എന്നിവ ചുററുമിരുന്നു് ചിലയ്ക്കുന്നു. അവയുടെ തീരങ്ങളിൽ, പാറക്കല്ലുകളാലും മററും തറകെട്ടിയ മാമരങ്ങൾ പൂത്തും കായ്ച്ചും നില്ക്കുന്നു. ആ ഉദ്യാനത്തിൽ ഒരു ഭാഗത്തു് പൂക്കൾ മാത്രം നിറഞ്ഞ വൃക്ഷങ്ങൾ; വൈഡൂര്യരത്നതുല്യമായ പച്ചപ്പുല്ലുനിറഞ്ഞ മറെറാരിടം. മത്സരത്തോടെ പൂത്തുനിൽക്കുന്ന തരുക്കളിൽനിന്നു് പാറക്കെട്ടുകളിൽ വീണപുഷ്പങ്ങൾ, നീലാകാശത്തിലെ നക്ഷത്രങ്ങളെപ്പോലെ മിന്നിത്തിളങ്ങുന്നു. ദേവേന്ദ്രൻെറ നന്ദനോദ്യാനത്തോടും വൈശ്രവണൻെറ ബ്രാഹ്മമായ ചൈത്രരഥത്തോടും ശ്രീരാമചന്ദ്രൻെറ മനോഹരപ്പൂങ്കാവു്. വലിയ വലിയ ക്രീഡാഗൃഹങ്ങൾ, വള്ളിക്കുടിലുകൾ, എന്നിവയാലാവൃതമായ അശോകമലർക്കാവിൽ, പുഷ്പാസ്തീർണ്ണമായ പരവതാനിയിൽ ത്രിലോകപ്പെരുമാൾ ഇരുന്നരുളി. ഐശ്വര്യദേവതയായ മഹാലക്ഷ്മിയെപ്പോലെ സീതാദേവി സമീപത്തിലുണ്ടു്. ദേവേന്ദ്രൻ ശചീദേവിക്കെന്നതുപോലെ, അമൃതമധുരമാന്ന മധു ശ്രീ രാഘവൻ ജാനകീദേവിക്കു് പകൎന്നുകൊടുത്തു. പലതരത്തിലുള്ള പഴങ്ങളും, വെട്ടപ്പിയന്ന മാംസങ്ങളും ദേവൻെറ അമൃതേത്തിന്നായി ഭൃത്യന്മാർ കൊണ്ടുവന്നു. രാജരാജപുരോഭാഗത്തിൽ, കർണ്ണാനന്ദകരമായ സംഗീതം ഉയൎന്നു; മനോമോഹനമായ നൎത്തനമാടി. മധുമത്തകളും മനോജ്ഞാംഗികളുമായ തരുണീമണികൾ, നാടുവാഴുന്ന തമ്പുരാന്റേയും തമ്പുരാട്ടിയുടേയും ഏറെയത്തെ ആനന്ദിപ്പിച്ചു. ധൎമ്മസ്വരൂപമിയന്ന മന്നോർമന്നവൻ-മററുള്ളവരെ സന്തോഷിപ്പിക്കുന്നതിൽ അതിചതുരതയാൎന്ന ശ്രീരാമചന്ദ്രൻ-അൎഹതയനുസരിച്ച സമ്മാനങ്ങൾകൊണ്ടു് ആ രമ്യരാമകളെ കൃതാൎത്ഥരാക്കിത്തീൎത്തു് സീതാസവിധത്തിൽ, അരുന്ധതീദേവിയോടൊത്ത വസിഷ്ഠബ്രഹ്മർഷിയെപ്പോലെ വിളങ്ങി.

ദേവൻ, അമരകന്യകയെപ്പോലെയുള്ള മൈഥിലിയെ പ്രതിദിനമിങ്ങിനെ പലവിധത്തിലും രമിപ്പിക്കുക പതിവായിരുന്നു. വിഹാരങ്ങൾ നിറഞ്ഞ ദിവങ്ങൾ ഓരോന്നോരോന്നായി അതിവേഗം ഭൂതകാലത്തിൽ ലയിച്ചു. സദാസുഖമേകുന്ന ശിശിരരുതു അവസാനിച്ചു. ധാർമ്മികങ്ങളായ സർവ്വസുഖങ്ങളും അനുഭവിപ്പിച്ചുകൊണ്ടാണതു് കഴിഞ്ഞതു്. പ്രഭാതത്തിൽ ധർമ്മകാര്യങ്ങളെല്ലാം ആ ധാർമ്മികൻ ധർമ്മപരമായിത്തന്നെ നിർവ്വഹിക്കും. അപരാഹ്നം മുഴുവൻ അന്തഃപുരത്തിൽ വാഴും. സീതാദേവിയാകട്ടെ രാവിലെ പൂജാദികളെല്ലാം നിർവ്വഹിച്ചു്, ശ്വശ്രൂക്കളെയെല്ലാം യാതൊരു വ്യത്യാസവുമില്ലാതെ ശുശ്രൂഷിച്ചു്, വിചിത്രവസ്ത്രാഭരണങ്ങളണിഞ്ഞു് ശചീദേവി ഇന്ദ്രസവിധത്തിലേക്കെന്നപോലെ മദ്ധ്യാഹ്നത്തിന്നുശേഷം ശ്രീരാമചന്ദ്രന്റെ സമീപത്തിലെത്തും. കല്യാണാംഗിയായ ധർമ്മപത്നിയെ കാണുമ്പോൾ രഘുവീരൻ നിസ്തുല്യസന്തോഷത്തോടെ ''നന്നു്, നന്നു്.'' എന്നു് സസ്നേഹം പറയും.

ഒരുദിവസം അപരാഹ്നത്തിൽ അശോകപ്പൂങ്കാവിൽ ദേവകന്യകയെപ്പോലെയിരിക്കുന്ന ദേവിയോടു്:—

''വൈദേഹി, ദേവിയിൽ എനിക്കു് സന്താനപ്രാപ്തി അടുത്തിരിക്കുന്നു. ഹേ മനോഹരാങ്ഗി, ഏതൊന്നിലാണു് ആഗ്രഹം? ദേവിയുടെ പ്രിയത്തിന്നു് ചെയ്യേണ്ടതെന്താണു്?

മനോമോഹന മന്ദസ്മിതത്തോടെ മൈഥിലി മറുപടിയോതി:—

''മഹാപ്രഭോ, പാവനാശ്രമപദങ്ങൾ കാണുവാൻ അത്യാഗ്രഹം തോന്നുന്നുണ്ടു്. പുണ്യതീർത്ഥമൊഴുകുന്ന ഗംഗാനദീതീരത്തിൽ, കായ്കനികൾ ഭക്ഷിച്ചു്, ഉഗ്രതപസ്സിനാൽ തേജസ്സേറിയ മാമുനിമാരുടെ തൃക്കാലുകളെ വന്ദിച്ചു് അവിടെ അല്പദിവസങ്ങൾ വസിക്കുവാനും ആശയുണ്ടു്, ഇരു ഒരൊററക്കാര്യമാണു്—മൂലഫലങ്ങൾ ഭക്ഷിച്ചു് ഏകാഗ്രചിത്തരായിരിക്കുന്ന മഹർഷിമാരുടെ തപോവനത്തിൽ ഒരുദിവസമെങ്കിലും പാക്കുവാനുള്ള ആശയാണു്—എനിക്കുള്ളതു്.''

അല്പമൊന്നു് ചിന്തിച്ചു രഘുരാമൻ സസ്മിതം അരുളിച്ചെയ്തു:—

''ദേവി, അങ്ങിനെയാകാം. പരിപൂർണ്ണമായി വിശ്വസിച്ചുകൊള്ളൂ. നാളെത്തന്നെ പോകുവാൻ സാധിപ്പിക്കാം. വൈദേഹി, രാമന്റെ വാക്കു് വ്യത്യാസപ്പെടുകയില്ല. ഒട്ടും സംശയിക്കേണ്ട.''

ജനകമഹാരാജർഷിസുതയോട്ട് ഇങ്ങിനെ ആശ്വാസവാക്കുകൾ പറഞ്ഞ ദാശരഥി സുഹൃത്തുക്കളെമൊന്നിച്ച്, അരമനയുടെ മദ്ധ്യത്തിലുള്ള വിശാലശാലയിലേക്ക് എഴുന്നെള്ളി.

ഇങ്ങിനെ ആഷമായ ശ്രീമദ്ഠാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

## നാല്പത്തിമൂന്നാം സർഗ്ഗം. [സീതാപവാദശ്രവണം]

അവിടെ സുവർണ്ണസിംഹാസനത്തിൽ ഇരിക്കുന്ന മഹാപ്രഭുവിൻെറ ചുററപാടും ഫലിതത്തിൽ അതിസമർത്ഥരായ വിദ്വാന്മാർ ഒത്തുകൂടി. വിജയൻ–മധുമത്തൻ–കാശ്യപൻ–പിങ്ഗളൻ–കടൻ–സുരാജൻ–കാളിയൻ– ഭദ്രൻ –ദന്തവക്ത്റൻ–മാഗധൻ–തുടങ്ങിയവർ, പൊട്ടിച്ചിരി ഉയരത്തക്കവിധം പല കഥകളും പറഞ്ഞു. എല്ലാവദനങ്ങളും ആഹ്ളാദംകൊണ്ട് വികസിതമാണ്. മഹാത്മാവായ കാകൽസ്ഥൻെറ മുമ്പിൽ എന്തും പറയുവാൻ ആക്കും യാതൊരു മടിയുമില്ല. ഏതോ കഥ പറയുന്നതിനിടയിൽ ദേവൻ പെട്ടെന്ന്:—

"ഹേ ഭദ്ര, നാട്ടിലും നഗരത്തിലും വത്തമാനങ്ങൾ എന്തൊക്കെയാണ്? പട്ടണവാസികളും നാട്ടൻപുറവാസികളും എന്നെപ്പററി പറയുന്നതെന്ത്? സീത–ഭരതൻ–ലക്ഷ്മണൻ–ശത്രുഘ്നൻ–എന്നിവരെക്കുറിച്ചുള്ള അഭിപ്രായമെന്ത്? കൈകേയിച്ചെറിയമ്മയെ സംബന്ധിച്ച് പ്രജകൾ എന്തു പറയുന്നു? കാട്ടിലും നാട്ടിലും നൃപനെപ്പററി സാധാരണസംഭാഷണം പതിവുണ്ടല്ലൊ."

ശ്രീരാമചന്ദ്രൻെറ ചോദ്യംകേട്ട ഭദ്രൻ തൊഴുതുകൊണ്ട്:—

"രാജരാജേശ്വരാ, നഗരങ്ങളിൽ നല്ല വത്തമാനമാണ്. ലോകകണ്ടകനായ ദശാനനനെ വധിച്ച കഥ കേമമായി വർണ്ണിക്കുന്നത് ഓരോ ഭവനത്തിൽനിന്നും മുഴങ്ങുന്നു. പുരുഷോത്തമ, അവിടുത്തെ വിജയചരിതം എത്രമാത്രം ആനന്ദത്തോടെയാണ് പ്രജകൾ വീണ്ടും വീണ്ടും പാടുന്നത്."

ഭദ്രൻെറ മറുപടിയിൽ തികച്ചും സംതൃപ്തനാകാത്ത ദേവൻ:—

"ഭദ്ര, നീ കേട്ടതു് യാതൊന്നും ഒളിച്ചുവെക്കാതെ, കേട്ടതുപോലെത്തന്നെ പറയൂ. നന്മയാകട്ടെ, തിന്മയാകട്ടെ, പ്രജകളുടെ വാക്കുകൾ അതേപോലെ പറ

യണം. ഇനിയും ഞാൻ നന്മകൾ ചെയ്യാം. അധർമ്മം ഇല്ലാതാക്കാം. ഭയപ്പെടാതെ, ദുഃഖിക്കാതെ, നാട്ടിലും പട്ടണത്തിലും വസിക്കുന്നവർ പറഞ്ഞുവരുന്നവ എന്തെല്ലാമെന്നു് വിശദമാക്കു.

മഹാബാഹുവായ ദേവന്റെ ഇത്തരത്തിലുള്ള സ്ദ്ദുഢവാക്കുകൾ കേട്ട ഭദ്രൻ, അതിവിനീതനായി തൊഴുതുകൊണ്ടു്:—

"മഹാത്മാവായ തിരുമേനി, പ്രജകൾ പറയുന്ന നന്മയും തിന്മയും ഉണർത്തിക്കുന്നതിനെ കൽപിച്ചു കേട്ടാലും. നാൽക്കൂട്ടപ്പെരുവഴികളിൽ–ആപണവീഥികളിൽ–അരണ്യങ്ങളിൽ–പൂങ്കാവുകളിൽ–നിന്നെല്ലാം കേട്ടതു് അടിയൻ വ്യക്തമാക്കാം. ദേവന്മാരും ദൈത്യന്മാരും ഇന്നുവരയും ചെയ്യാത്ത അത്യത്ഭുതവും സുദുഷ്കരവുമായ കർമ്മമാണു്, നമ്മുടെ തമ്പുരാൻ ആഴിയിൽ ചെയ്തതു്. ഇന്നുവരെ ആരും കേൾക്കാത്ത ഒന്നാണു് സേതുബന്ധനം. എത്രയോരാൾക്കും എതിരിടുവാൻ കഴിയാത്തവനും മഹാശക്തനുമായ രാവണനെ, ഋക്ഷവാനര സൈന്യത്തോടുകൂടിച്ചെന്നു് യുദ്ധത്തിൽ നിഗ്രഹിച്ചു് സീതാദേവിയെ വീണ്ടെടുത്തു. യാതൊരു ഈർഷ്യയുമില്ലാതെ ദേവിയെ സ്വഗൃഹത്തിലേക്കു് കൊണ്ടുപോന്നുവല്ലൊ. എന്നാൽ വൈദേഹീദേവിയിൽനിന്നു് തമ്പുരാന്നു് സുഖമെങ്ങിനെയാണു് അനുഭവിക്കുന്നതു്. മഹാദുഷ്ടനായ രാവണൻ അരണ്യത്തിൽ നിന്നു് എടുത്തു് മടിയിൽവെച്ചു് കൊണ്ടുപോയി, ലങ്കാനഗരിയിൽ, അശോകവനികയിൽ അടിമയെപ്പോലെ പാർപ്പിച്ചവളല്ലെ സീതാദേവി. മഹാനുഭാവനായ തമ്പുരാൻ എന്തുകൊണ്ടാണു് ദേവിയെ വെറുക്കാതിരിക്കുന്നതു്. മററൊരാളുടെ അധീനത്തിൽ അനേകം ദിവസമിരുന്നാലും നാം നമ്മുടെ ഭാര്യമാരെ സ്വീകരിച്ചു് പൊറുപ്പിക്കേണ്ടിവരും. കാരണം, രാജാവു ചെയ്തതുപോലെയല്ലെ പ്രജകൾ അനുഷ്ഠിക്കേണ്ടതു്. ഇങ്ങിനെ, ദുർല്ലഭം ചിലർ നാട്ടിലും നഗരത്തിലും കുറേശ്ശ പറയുന്നുണ്ടു്."

ഭദ്രന്റെ വാക്കുകൾ ദേവന്റെ ആനനത്തെ ദൈന്യമാക്കി. സമീപത്തിലിരിക്കുന്ന മിത്രങ്ങളോടു്:—

"ഈ കേട്ടതു് ശരിതന്നയോ? എങ്ങിനെയാണു്? പറയുവിൻ."

മാലാണ്ട സ്വാമിയെ അഭിവാദ്യം ചെയ്തു് അവർ ഉത്തരമേകി:—

"മഹാപ്രഭോ, ഈ കേട്ടതു് വാസ്തവമാണു്."

എല്ലാവരും ഒരേതരത്തിൽ പറയുന്നതുകേട്ട ആ പരന്തപൻ, ഉടനെത്തന്നെ സുഹൃത്തുക്കളെ മുഴുവൻ പിരിച്ചയച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം നാല്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിനാലാം സർഗ്ഗം. [സോദരാനയനം]

സഖാക്കളെ മുഴുവൻ പിരിച്ചയച്ച രഘുവരൻ, എന്തോ ആലോചിച്ചുകൊണ്ടു് അല്പനേരം ഇരുന്നു. കാര്യങ്ങൾ തീരുമാനിച്ചു. സമീപത്തുനില്ക്കുന്ന തവണക്കാരനോടു് കൽപിച്ചു:—

"ലക്ഷണാന്വിതനായ ലക്ഷ്മണനേയും ശ്രീമാനായ ഭരതനേയും, പരാജയലേശമേതു മേശാത്ത ശത്രുഘ്നനേയും ഉടനെ വരുത്തു."

തലയ്ക്കുമുകളിൽ കൈകൂപ്പിക്കൊണ്ടു് ദ്വാരപാലകൻ പോയി. ലക്ഷ്മണഗൃഹത്തിൽ എത്തി. രാജരാജഭൃത്യനു് ലക്ഷ്മണസന്നിധിയിലെത്താൻ യാതൊരു തടസ്സവും ഒരിടത്തും ഉണ്ടായില്ല. ഉപചാരത്തോടുകൂടി ദ്വാരപാലകൻ തൊഴുതുകൊണ്ടു്, മഹാത്മാസൌമിത്രിയോടു് ഉണർത്തി:—

"ഏട്ടൻതമ്പുരാൻ കാത്തിരിക്കുന്നു. താമസിയാതെ അങ്ങോട്ടു് എഴുന്നെള്ളണം."

"അങ്ങിനെത്തന്നെ."

ഉത്തരക്ഷണത്തിൽ കുമാരൻ തേരിലേറി അഗ്രജസമീപത്തിലേക്കുപോയി. അതുകണ്ട ഭൃത്യൻ, ഉടനെ ഭരതഭവനത്തിലെത്തി, സവിനയം തൊഴുതുകൊണ്ടു്:—

"തിരുമേനിയെ കാണുവാൻ തമ്പുരാൻ ആഗ്രഹിക്കുന്നു."

ശ്രീരാമകൽപനകേട്ടപ്പോൾ ഭരതൻ വേഗത്തിൽ നടന്നു തുടങ്ങി. യുവരാജാവു് പോകുന്നതു കണ്ട ദ്വാരപാലകൻ ശത്രുഘ്നസവിധത്തിൽ തൊഴുകയ്യോടെ എത്തി:—

"പ്രഭോ, രഘുനായകസവിധത്തിലേക്ക് എഴുന്നെള്ളിയാലും; തമ്പുരാൻ കാത്തിരിക്കയാണ്. മഹാത്മാവായ ലക്ഷ്മണകുമാരനും, യശസ്സാന്ന യുവരാജാ ഭരതനും അങ്ങോട്ട് എഴുന്നെള്ളിയിരിക്കുന്നു."

അഗ്രജന്റെ അരമനയ്ക്ക് അഭിമുഖമായിനിന്ന ശത്രുഘ്നൻ, ആദ്യം സാഷ്ടാംഗം നമസ്കരിച്ചു. അതിവേഗത്തിൽ അവിടേക്ക് എത്തിച്ചേർന്നു. തൊഴുകയ്യോടുകൂടിത്തന്നെ തവണക്കാരൻ തന്തിരുവടിയുടെ മുന്നിലെത്തി. ചെറിയ തമ്പുരാന്മാർ കൽപന കാത്ത് പുറത്തു നിൽക്കുന്ന വിവരം അറിയിച്ചു.

ചിന്താപരവശനായി, തല അൽപമൊന്ന് ചായ്ച്ച് കൈത്തലത്തിൽ വെച്ചുകൊണ്ടിരിക്കുന്ന പരന്തപൻ:—

"എന്റെ അനുജന്മാരെ ഉടനെ കൂട്ടിക്കൊണ്ടു വരൂ. ഇവരിലാണ് എന്റെ ജീവൻ; എന്റെ പ്രിയപ്രാണങ്ങളാണ് ഇവർ."

അഗ്രജന്റെ അരുളപ്പാടുകേട്ട അനുജന്മാർ, ശിരസ്സിന്നുമുകളിൽ കൈകൂപ്പി ക്കൊണ്ട് അടുത്തേക്കു ചെന്നു. ശുഭ്രവസ്ത്രങ്ങൾ ഏററവും ലളിതമായി ധരിച്ചിരുന്ന കുമാരന്മാർ, അതുവരെയില്ലാത്ത പരിഭ്രമത്തോടെ രാജരാജനായ ജ്യേഷ്ഠനെ നോക്കി. ആ തിരുമുഖം, ഗ്രസിച്ച ചന്ദ്രബിംബംപോലെ, അസ്തമനസാഗരത്തിലേക്ക് അന്തർദ്ധാനം ചെയ്യുന്ന അർക്കബിംബംപോലെ, കാന്തിയില്ലാതെ വിളറിയിരിക്കുന്നു; അമേയബുദ്ധിമാനും, അലൌകികപരാക്രമിയുമായ വീരരഘുവരന്റെ വിശാലലോചനങ്ങളിൽ കണ്ണീർ നിറഞ്ഞിരിക്കുന്നു; വാടിയതാമരപോലെയുള്ള ആ വദനം കണ്ട അനുജന്മാർ, ജിജ്ഞാസയോടെ അതിശ്രദ്ധയോടെ ആ തൃപ്പാദങ്ങളിൽ താണുവണങ്ങി. കുടുകുടെ അശ്രുക്കൾ വീഴ്ത്തുന്ന മഹാബലവാൻ മൂന്നുപേരേയും കെട്ടിപ്പിടിച്ച് എഴുന്നേൽപിച്ച്:—

"ഇരിക്കുവിൻ."

എന്നു് പറഞ്ഞു് തുടന്നു:—

"അനുജന്മാരേ, നിങ്ങളാണ് എന്റെ സർവ്വസ്വവും. എന്റെ ജീവിതം നിങ്ങൾമാത്രം; നിങ്ങൾ നേടിത്തന്ന രാജ്യത്തെ ഞാൻ പരിരക്ഷിക്കുന്നു. രാജകുമാരന്മാരായ നിങ്ങൾക്ക് എല്ലാ ശാസ്ത്രാർത്ഥങ്ങളും വിശദമായിട്ടറിയാം; അതിബുദ്ധിശക്തിയുമുണ്ട്. ഹേ നരേന്ദ്രകുമാരന്മാരേ, നിങ്ങൾ മൂന്നുപേരും കൂടി ഗാഢമായി ചിന്തിച്ച് എന്റെ കാര്യം തീർച്ചപ്പെടുത്തണം."

കാകുൽസ്ഥൻ എന്തൊന്നാണ് കൽപിക്കുവാൻ തുടങ്ങുന്നതെന്ന് അതിശ്രദ്ധയോടെ കേൾക്കുവാൻ നിൽക്കുന്ന അവർ–ലോകൈകവീരന്മാരായ ദശരഥനന്ദനന്മാർ–വല്ലാതെയൊന്ന് നടുങ്ങുകതന്നെ ചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

## നാല്പത്തിയഞ്ചാം സർഗ്ഗം. [സീതാത്യാഗനിയോഗം]

അഴലാഴിയിലാണ്ട ഹൃദയത്തോടെ അവരെക്കണ്ട രഘുവരൻ വരണ്ടമുഖത്തോടുകൂടി അരുളിച്ചെയ്തു:—

"നിങ്ങൾക്ക് മംഗളം ഭവിക്കട്ടെ. നിങ്ങൾ മറെറാന്നും കരുതരുത്. പ്രജകൾ എല്ലാം എൻെറ സീതയെപ്പററി പറയുന്നതു കേൾക്കുവിൻ. പുരവാസി ജനങ്ങളും നാട്ടുകാരും വല്ലാതെ ദോഷം പറയുന്നു. അക്കാര്യത്തിൽ അവർക്ക് എന്നിൽ വെറുപ്പുമുണ്ട്. അതു് എൻെറ മർമ്മങ്ങളെ പിളർക്കുന്നു. ശ്രേഷ്ഠതരമായ ഇക്ഷ്വാകുവംശത്തിലല്ലെ ഞാൻ ജനിച്ചിട്ടുള്ളതു്. മാന്യമായ ജനകവംശജാതയാണ് സീത. സൌമ്യനായ ലക്ഷ്മണ, ശൂന്യമായ ദണ്ഡകാരണ്യത്തിൽ നിന്നു് സീതയെ കട്ടതും, ഘോരനായ രാവണനെ ഉഗ്രയുദ്ധത്തിൽ നിഗ്രഹിച്ചതും, നിനക്ക് അറിയാമല്ലോ. അന്നു് ജനകാത്മജയെപ്പററി,

"ദുഷ്ടാഗ്രേസരനായ ലങ്കാധിപൻെറ അധീനത്തിൽ വസിച്ചവളെ എങ്ങിനെയാണ് അയോദ്ധ്യയിലേക്ക് കൊണ്ടുപോവുക."

എന്നു് ചിന്തയുണ്ടായിരുന്നു. എന്നാൽ സംശയം ദൂരികരിക്കത്തക്ക വിധമാണ് അന്നു് സീത ചെന്തീയിൽചാടിയതു്. ദേവന്മാരും നീയും കാണത്തക്കവിധം, അഗ്നിദേവൻ പ്രത്യക്ഷനായി, സീത നിർദ്ദോഷയാണെന്നു് പറഞ്ഞു. സർവ്വവ്യാപിയായ വായുദേവനും അതുതന്നെ ആവർത്തിച്ചു. ചന്ദ്രൻ, അർക്കൻ, ദേവശ്രേഷ്ഠന്മാർ, ഗന്ധർവ്വന്മാർ, മാമുനീന്ദ്രന്മാർ തുടങ്ങിയ ദിവ്യന്മാരുടെ മുന്നിൽവെച്ച്, ദേവേന്ദ്രൻ, 'സദ്വൃത്തയാണ് ദേവി' എന്നരുളിച്ചെയ്തു് എന്നെ ഏല്പിച്ചതു് നീ കണ്ടതല്ലെ? പേരാണ്ട സീത, പതിവ്രതാരത്നമാണെന്നു് എൻെറ മനസ്സിനു് ഉറപ്പുമുണ്ട്. അതിനാലാണ്, അയോദ്ധ്യാനഗരിയിലേക്ക് മൈഥിലിയെ കൊണ്ടുപോന്നതു്. എന്നാൽ, കടുത്ത ദുഷ്പേര് എന്നെ അത്യധികം

അലട്ടുന്നു. നാഗരികന്മാരും നാട്ടുകാരും വല്ലാതെ ദോഷം പറയുന്നു. ഏതൊരുവനെപ്പററിയാണോ അകീർത്തി പാരിടത്തിൽ പറയുന്നതു്, ആ കാലമെല്ലാം അവൻ അധോഗതിയിലാണു് വാഴുന്നതു്. വാനോർകൂടി അകീർത്തിമാനെ നിന്ദിയ്ക്കുന്നു; കീർത്തിയെ മാനിയ്ക്കുന്നു. മഹാത്മാക്കളായവർ സർവ്വദാ ശ്രമിച്ചുകൊണ്ടിരിക്കുന്നതു് സദ്‌യശസ്സിന്നാണു്. ചീത്തപ്പേരു് നശിപ്പിക്കുവാൻ, ജീവനേയും നിങ്ങളേയുംകൂടി ത്യജിക്കുവാൻ ഞാൻ ഒരുക്കമുള്ളവനാണു്. പിന്നെയാണോ ജനകരാജപുത്രി! കുമാരന്മാരേ, അഴലാകുന്ന അലയാഴിയിൽ ഞാനിതാ മുങ്ങിക്കഴിഞ്ഞു. ഇതിലധികം കനത്തൊരു സങ്കടം ഞാൻ കാണുന്നില്ല.''

വീര്യവും സ്ഥൈര്യവും വ്യക്തമാകുന്ന നേത്രങ്ങളോടെ ദേവൻ സുദൃഢമായി തുടർന്നു:—

''ലക്ഷ്മണാ, നാളെക്കാലത്തു് സുമന്ത്രരോടു് തേർ കൊണ്ടുവരാൻ പറയൂ. അതിൽ സീതയെ കയററി, അയോദ്ധ്യാരാജ്യത്തിനപ്പുറം കൊണ്ടുപോയാക്കു. ഗംഗാനദിയുടെ അക്കരെ, തമസാനദിയുടെ തീരത്തിൽ വാല്മീകിമാമുനീന്ദ്രന്റെ ദിവ്യാശ്രമമുണ്ടു്. ആ ശൂന്യപ്രദേശത്തിൽ സീതയെ ഉപേക്ഷിച്ചു് അതിവേഗം നീ വരണം. നിനക്കു് നന്മവരട്ടെ. എന്റെ വാക്കു് അക്ഷരംപ്രതി അനുസരിക്കു. നീ സീതയെപ്പററി യാതൊന്നും മറുത്തുപറയേണ്ട ആവശ്യമില്ല. മററൊന്നും ചിന്തിക്കയുംവേണ്ട. എന്നാൽ, ഭദ്രമായിപ്പോയി വരൂ. എന്തെങ്കിലും വിധത്തിൽ നീ ഇതു് മുടക്കിയാൽ, നിന്നിൽ എനിക്കു് തികച്ചും അപ്രീതിയാണുണ്ടാവുക. ഏതെങ്കിലും സന്ദർഭത്തിൽ സീതയെപ്പററിയ അനുനയവാക്കുകൾ നിങ്ങൾ എന്നോടു് പറയുകയില്ലെന്നു്, എന്റെ കാൽപിടിച്ചു് ജീവൻ സാക്ഷിയായി സത്യംചെയ്യണം. എന്തെങ്കിലും മറുത്തുപറയുന്നവർ എന്റെ ഇഷ്ടത്തെ തടുത്ത ആജന്മശത്രുക്കളാണെന്നു് മനസ്സിലാക്കണം. എന്റെ കീഴിലാണു് നിങ്ങൾ എങ്കിൽ, എന്നെ അനുസരിച്ചു് മാനിക്കുവിൻ. സീതയെ ഈ കൊട്ടാരത്തിൽനിന്നു് കൊണ്ടുപോവുക. ഞാൻ പറഞ്ഞ വാക്കുകൾ അതേപടിചെയ്യുക. ഇന്നു് ഇവൾ എന്നോടു് അപേക്ഷിക്കുകയുണ്ടായി, 'ഗംഗാതീരത്തുള്ള പുണ്യാശ്രമപ്രദേശങ്ങൾ കാണേണമെന്നു്' ആ ആഗ്രഹവും നിറവേററാം.''

അശ്രുക്കൾ ഒഴുകുന്ന മുഖത്തോടുകൂടി ശ്രീരാമചന്ദ്രൻ ഇത്രയും പറഞ്ഞു്, ആനയെപ്പോലെ നെടുവീർപ്പിട്ടു് സഹജന്മാരുടെ സമീപത്തിൽനിന്നു് അന്തഃപുരത്തിലേക്കുപോയി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിയഞ്ചാം സൎഗ്ഗം അവസാനിച്ചു.

---

## നാല്പത്തിആറാം സൎഗ്ഗം. [സീതാനയനം]

ആ നീണ്ടരാത്രി അവസാനിച്ചു. ഭാനുമാൻ ഉദയാദ്രിയിൽ മങ്ങിയമുഖത്തോടെ ഉദിച്ചു. ദുഃഖാഗ്നികൊണ്ടു് വരളുന്ന മുഖത്തോടുകൂടിയ ലക്ഷ്മണകുമാരൻ സുമന്ത്രരെ വിളിച്ചു്:—

"സുമന്ത്രരേ, ഉത്തമാശ്വങ്ങൾ കെട്ടിയ തേർ വേഗത്തിൽ കൊണ്ടുവരു. ജ്യേഷ്ഠത്തി സീതാദേവിയ്ക്കിരിയ്ക്കുവാൻ യുക്തമായ പള്ളിമെത്ത വിരിച്ചിരിയ്ക്കണം. ധന്യധന്യരായ ഋഷിവരന്മാരുടെ പുണ്യാശ്രമത്തിൽ, ദേവിയെ ഞാൻ കൊണ്ടുപോയാക്കണമെന്നു് തമ്പുരാൻ കല്പിച്ചിരിക്കുന്നു. ക്ഷണത്തിൽ രഥം കൊണ്ടുവരു."

കല്പന ശിരസാവഹിച്ചു സുമന്ത്രർ, പൂമെത്ത വിരിച്ച തങ്കത്തേർ കൊണ്ടുവന്നു്:—

"പ്രഭോ, അരുളിയതുപോലെ ഇതാ രഥം കൊണ്ടുവന്നിരിക്കുന്നു. അവിടുത്തെ കൎത്തവ്യം നിൎവ്വഹിയ്ക്കു."

സൂതവരനായ സുമന്ത്രരുടെ വാക്കുകൾ കേട്ട സൌമിത്രി, അരമനയിലെ അന്തഃപുരത്തിലെത്തി, അവനീപുത്രിയായ സീതാദേവിയെ വന്ദിച്ചുകൊണ്ടു്:—

"ദേവി, വരദാതാവായ സ്വാമിയോടു്, അവിടുന്നു് യാചിച്ചതു് ഇതാ അനുവദിച്ചിരിക്കുന്നു. ഭാഗീരഥിയുടെ തീരത്തിലുള്ള പുണ്യാശ്രമങ്ങളിലേയ്ക്കു് പോകാമെന്നു് നൃപേന്ദ്രൻ ഏററുപറഞ്ഞപ്രകാരം, ദേവിയെ ഞാൻ കൊണ്ടുപോയാക്കാം. നമ്മുടെ തമ്പുരാൻ എന്നെയാണു് ഇതിന്നു നിയോഗിച്ചിരിക്കുന്നതു്."

മഹാത്മാവായ ലക്ഷ്മണന്റെ വാക്കുകൾ വൈദേഹിയെ ആനന്ദരോമാഞ്ചമണിയിച്ചു. പുറപ്പെടുവാൻ തീർച്ചപ്പെടുത്തി. വിലമതിക്കാൻ കഴിയാത്ത രത്നങ്ങൾ, ഒന്നാന്തരം പട്ടുവസ്ത്രങ്ങൾ, എന്നിവയെല്ലാം ദേവി കല്പിച്ചെടുത്തു് യാത്രയ്ക്കു് ഒരുങ്ങി.

"കുമാര, മുനിപത്നിമാർക്ക് ഈ ആഭരണങ്ങളും വസ്ത്രങ്ങളും ഉത്തമസാധനങ്ങളും നല്കാമല്ലോ."

ദേവിയുടെ അഭിപ്രായം കേട്ട സൌമിത്രി 'അങ്ങിനെയാകാം' എന്നു് സമ്മതിച്ചു. അഗ്രജനിയോഗമോർത്തു്, വൈദേഹിയെ തേരിലേററി. വായുവേഗത്തിൽ കുതിരകൾ പാഞ്ഞു. മഹാലക്ഷ്മി പരിപൂർണ്ണമായി അനുഗ്രഹിച്ച ലക്ഷണാന്വിതനായ ലക്ഷ്മണനോടു് സീത ചോദിച്ചു:—

"കുമാര ലക്ഷ്മണ, അനേകം അമംഗളങ്ങളാണു് ഞാൻ കാണുന്നതു്. രഘുനന്ദന, എന്റെ വലത്തെ കണ്ണു് ഇളകുന്നു. ശരീരം മുഴുവൻ വിറയ്ക്കുന്നു; മനസ്സു് ആകപ്പാടെ സമനിലതെററിയ മട്ടിലായിരിക്കുന്നു. ഹേ സൌമിത്രീ, വല്ലാത്തൊരു ഉൽക്കണ്ഠ തോന്നുന്നു; അധൈര്യം വർദ്ധിക്കുന്നു; പാരിടം മുഴുവൻ ശൂന്യമായിട്ടാണു് കാണുന്നതു്. ഭ്രാതൃവത്സലനായ കുമാര, അഗ്രജനു് അസുഖങ്ങളൊന്നും തോന്നിയിട്ടില്ലല്ലോ. എന്റെ ശ്വശ്രൂക്കളിൽ ആർക്കും അസുഖമേതെങ്കിലും വന്നിട്ടുണ്ടോ? വീരവീരനായ അനുജാ, നാട്ടിലും നഗരത്തിലുമുള്ള പ്രജകൾക്കെല്ലാം ക്ഷേമം തന്നെയല്ലെ?"

ശുഭമേകുവാൻ ദേവി ദേവതമാരെ തൊഴുതു് അർത്ഥിച്ചു. താണുവണങ്ങിയ കുമാരൻ, ഉള്ളുരുകി; എന്നാൽ അഴലൊട്ടും പുറമേക്കു് പ്രകാശിപ്പിക്കാതെ:—

"എല്ലാം ശുഭംതന്നെ."

എന്നുമാത്രം പറഞ്ഞു് മൌനമായിരുന്നു.

ഗോമതീനദീതീരത്തിലുള്ള ഒരാശ്രമത്തിൽ അന്നു വസിച്ചു. പുലർകാലത്തിൽ എഴുന്നേററ ലക്ഷ്മണൻ സുമന്ത്രരോടു്:—

"രഥത്തെ വേഗം തയാറാക്കു. കൈലാസവാസിയായ മഹാദേവനെപ്പോലെ ഗംഗാജലത്തെ ഞാനിന്നു് ശിരസ്സിൽ വഹിക്കും."

മനോവേഗതയുള്ള നാലു് അശ്വരത്നങ്ങളെ തേരിൽകെട്ടിയ സൂതൻ കൈകൂപ്പി "കേറാം" എന്നു് സീതാദേവിയോടു് ഉണർത്തി. സാരഥിയുടെ വാക്കനുസരിച്ചു് ദേവി തേരിൽ കയറി. ബുദ്ധിമാനായ സൌമിത്രിയും സുമന്ത്രരുമൊത്തു്, പാപനാശിനിയായ ഗംഗാനദീതീരത്തിൽ പൂർവ്വാഹ്നത്തിന്റെ അവസാനത്തിൽ മൈഥിലി എത്തിച്ചേർന്നു. പരിപാവനമായ ഭാഗീരഥീതീർത്ഥത്തെ

കണ്ടപ്പോൾ, ദുഃഖം അടക്കുവാൻ കഴിയാതെ ധീരധീരനായ ലക്ഷ്മണൻ ഉറക്കെ പൊട്ടിക്കരയുകതന്നെയായി. കുമാരൻെറ അടക്കാൻ കഴിയാത്ത വിലാപം ധർമ്മജ്ഞയായ സീതയെ ഏററവും വിഷണ്ണയാക്കി. ദീനസ്വരത്തിൽ ചോദിച്ചു:—

"കുമാരാ, എന്താണ് ഇങ്ങനെ കേഴുന്നതു്? അനേകനാളുകളോളം ആഗ്രഹിച്ചതാണ് ഞാൻ ഈ ഗംഗാതീരത്തിൽ എത്തുവാൻ. അങ്ങനെ ഈ ഉദ്ദേശം സാധിച്ച് സന്തോഷിക്കേണ്ട ഈ സന്ദർഭത്തിൽ എന്തിനാണ് എന്നെ ദുഃഖിപ്പിക്കുന്നതു്? അഗ്രജസമീപത്തിൽനിന്നു് രണ്ടേരണ്ട ദിവസം വേർപിരിയേണ്ടി വന്നതിൽ ഇത്രയും വ്യസനമോ?" കുമാരൻ എന്നും ശ്രീരാമചന്ദ്രസവിധത്തിൽ അധിവസിക്കുന്നവനല്ലെ? എൻെറ ജീവനേക്കാൾ പ്രിയതരനാണ് രഘുനാഥൻ. ഈ വേർപാടിൽ ഞാൻകൂടി ഇത്രയധികം വ്യസനിക്കുന്നില്ലല്ലോ? ധീരനായ അനുജൻ ഇങ്ങിനെ ഭീരുവായ ഒരു വിഡ്ഢിയാകാതിരിക്കു. എന്നെ ഗംഗാനദി കടത്തു. മാമുനീന്ദ്രന്മാരുടെ ആശ്രമങ്ങൾ കാണിച്ചു തരു. താപസവരന്മാർക്ക് വസ്ത്രഭൂഷാദികൾ നല്ലവാൻ ഏററവും ആശ തോന്നുന്നു. ആ ഉഗ്രതപോധനന്മാരെ വന്ദിച്ച് ഒരൊററ രാത്രി അവരൊന്നിച്ച് വസിക്കണം. പിറേറന്നു് അതികാലത്തു അയോദ്ധ്യയിലേക്കു് മടങ്ങാം. സിംഹോരസ്കനും, കൃശോദരനും, മററുള്ളവരെ സന്തോഷിപ്പിക്കുന്നതിൽ നിപുണനും, പദ്മപത്രാക്ഷനുമായ രഘുവരനാഥനെ കാണുവാൻ എനിക്കു തിടുക്കമില്ലെന്നാണോ വിചാരിക്കുന്നതു്?"

ദേവിയുടെ വാക്കുകൾ കേട്ടു്, വിശാലലോചനങ്ങൾ തുടച്ചുകൊണ്ടു്, വീരാരിമർദ്ദനനായ ലക്ഷ്മണൻ തോണിക്കാരനെ വിളിച്ചു.:—

"തമ്പുരാനെ തോണി ഇതാ തയ്യാറാണ്."

എന്നിങ്ങനെ മുക്കുവന്മാർ തൊഴുതുകൊണ്ടു് ഉണർത്തി. നല്ല തോണിയിൽ ദേവി കയറി. വളരെയധികം മനസ്സിരുത്തി ലക്ഷ്മണൻ ഗംഗാനദിയെ കടത്തുവാൻ ഒരുങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിഏഴാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിഏഴാം സർഗ്ഗം. [ഗംഗാതരണം]

നിഷാദന്മാരാൽ യഥാർഹം സജ്ജമാക്കിയ വിശാലമായ തോണിയിൽ ആദ്യം വൈദേഹിയെ കയററി. പിന്നാലെ സൌമിത്രി. രഥത്തിൽ ഇരിക്കുന്ന സുമന്ത്രർ വിളിച്ചുപറഞ്ഞു.:—

"അല്പസമയം നില്ക്കണേ."

ദുഃഖംകൊണ്ടു് വെന്തുരുകുന്ന ലക്ഷ്മണൻ:—

"തോണി നീക്കുക."

എന്നും കല്പിച്ചു. വിഷമങ്ങൾ യാതൊന്നുമില്ലാതെ ഭാഗീരഥിയുടെ അക്കരെയെത്തി. കണ്ണീർകൊണ്ടു് കഴുകിയ മുഖത്തോടെ ലക്ഷ്മണൻ:—

"അമ്മേ, ദേവി, എൻെറ ഹൃദയത്തിൽ വിഷം പുരട്ടിയ ബാണമാണു് തറച്ചിരിക്കുന്നതു്. അതിബുദ്ധിമാനായ ജ്യേഷ്ഠൻ സുബോധത്തോടുകൂടി, എന്നെ ലോകത്തിൽവെച്ചു് അതിനിന്ദ്യനാക്കിത്തീർത്തിരിക്കുന്നു. ബുദ്ധിഭ്രമമോ, മരണമോ ഇപ്പോൾ എനിക്കു് സംഭവിച്ചാൽ എത്രമാത്രം നന്നായിരുന്നു. സർവ്വലോകനിന്ദ്യമായ കർമ്മം എങ്ങിനെ ഞാൻ ചെയ്യണം? ഞാൻ അതിന്നു് അർഹനല്ല. അമ്മേ, എന്നിൽ ദയ തോന്നണേ. പ്രസാദിക്കണേ. മംഗളാംഗിയായ ദേവി, ഇതു് എൻെറ കുററമാണെന്നു് തിരുമനസ്സിൽ ഒരിക്കലും തോന്നരുതേ."

ഇത്രയും പറഞ്ഞപ്പോഴേക്കും സൌമിത്രി അവശനായി ഭൂമിയിൽ മറിഞ്ഞു വീണു.

മരണത്തെത്തന്നെ ആഗ്രഹിച്ചു്, കൈകൂപ്പിക്കേഴുന്ന ധീരാത്മാവിനെകണ്ട സീതാദേവി അത്യധികം നടുങ്ങി. പകച്ചുകൊണ്ടു് ചോദിച്ചു:—

"ലക്ഷ്മണാ, പൊന്നനുജാ, എന്താണിതു്? ഞാനൊന്നും അറിയുന്നില്ലല്ലോ. യഥാർത്ഥം തുറന്നു പറയൂ. അല്പവും സ്വസ്ഥത നിനക്കു് കാണുന്നില്ലല്ലോ. രാജരാജന്നു് സുഖമല്ലേ? നമ്മുടെ തമ്പുരാൻെറ പാദങ്ങൾ സാക്ഷിയായി, നിൻെറ അഴലിൻെറ കാരണം എന്നോടു പറയൂ. ലക്ഷ്മണാ, ഞാൻ നിന്നോടു് ആജ്ഞാപിക്കുകയാണു്; സത്യം പറയൂ."

സീതാദേവിയുടെ കൽപനകേട്ട കുമാരൻെറ ഉൾക്കണം അല്പമൊന്നു് കുറഞ്ഞു. ധാരധാരയായി അശ്രുക്കളൊഴുക്കി, ഇടറികൊണ്ടു് മറുപടി പറഞ്ഞു:—

"ദേവി, നാട്ടിലും നഗരത്തിലും അവിടുത്തെപ്പററിയ ദുഷ്പേർപറയുന്നതായി രാജസദസ്സിലിരിക്കുന്ന ജ്യേഷ്ഠൻ കേട്ടു. വിചാരിക്കാൻകൂടി കഴിയാത്ത അപകീത്തി സഭാമദ്ധ്യത്തിൽനിന്നു് കേട്ടപ്പോഠം, അകംവെന്ത തമ്പുരാൻ എന്നോടരുളിച്ചെയ്തു്, സ്വഭവനത്തിലേക്കു് പോയി. ദേവൻെറ ഹൃദയത്തിൽ പൊറുക്കാൻ കഴിയാതെവെച്ച കാര്യങ്ങഠം, അമ്മയോടു് പറയുവാൻ എൻെറ നാവനങ്ങിയില്ല. അവിടുത്തെ തിരുമുമ്പിൽ പറയുവാൻ എനിക്കു് സാധിച്ചില്ല. ദേവി, അതുകൊണ്ടു് ഒന്നുംപറയാതെ എല്ലാം ഒതുക്കി പോരുകയാണു് ഉണ്ടായതു്. ദോഷകണിക എത്തുമില്ലാത്ത എൻെറ ജ്യേഷ്ഠത്തിയെ, അമ്മയെ, പൌരാപവാദം ഭയപ്പെട്ടു്, ഉപേക്ഷിക്കുവാൻ ജ്യേഷ്ഠൻ കൽപിച്ചു. ദേവി, അവിടുന്നു് മറെറാന്നും വിചാരിക്കരുതേ. പുണ്യാശ്രമസമീപത്തിൽ, ഗർഭിണിയായ ദേവിയെ സന്ത്യജിക്കാനാണു് രാജകൽപന. ഗംഗാനദീതീരത്തിൽ ബ്രഹ്മഷിയുടെ തപോവനമാണു് ഈ കാണുന്നതു്. പരിപാവനവും, മനോമോഹനവും, മഹാപുണ്യവുമാന്നതാണിതു്. മംഗളസ്വരൂപിണിയായ അമ്മേ ദുഃഖിക്കരുതേ എൻെറ അച്ഛൻ മഹാരാജാ ദശരഥൻെറ പ്രിയപ്പെട്ട സുഹൃത്തും, മുനിവ്യാഘ്രനും, ബ്രഹ്മർഷിവര്യനും അനശ്വരകീത്തിമാനുമായ വാൽമീകി മാമുനിയുടെ ആശ്രമമാണിതു്. ആ മഹാത്മാവിൻെറ തൃപ്പാദങ്ങളിൽ ശരണംപൂകിയ അമ്മ, വ്രതാനുഷ്ഠാനങ്ങളോടെ ഏകാഗ്രചിത്തയായി, പാതിവ്രത്യത്തിൽനിന്നു് അണുപോലും വ്യതിചലിക്കാതെ, എൻെറ ജ്യേഷ്ഠൻ ശ്രീരാമചന്ദ്രനെ സ്തുതിച്ചു് വാഴണേ. അങ്ങിനെ ചെയ്താൽ തീർച്ചയായും ദേവിക്കു് ഏററവും ശുഭങ്ങഠം വരാതിരിക്കുകയില്ല."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം നാല്പത്തിഏഴാം സഗ്ഗം അവസാനിച്ചു.

---

## നാല്പത്തിഎട്ടാം സഗ്ഗം. [സീതാത്യാഗം]

ലക്ഷ്മണകുമാരൻെറ ഘോരഘോരമായ വാക്കുകഠം കേട്ട മൈഥിലി, അസഹ്യദുഃഖത്താൽ വെട്ടിയിട്ട വാഴത്തടിപോലെ പെട്ടെന്നു് ബോധമററു് ഭൂമിയിൽ

പതിച്ചു. നേരം കുറെ കഴിഞ്ഞു കണ്ണീർകൊണ്ടു് കലങ്ങിയ കണ്ണുകളോടെ ദീനസ്വരത്തിൽ അനുജനോടു്:—

"അനുജാ, ലക്ഷ്മണാ, വിധാതാവു് എന്റെ ദേഹം സൃഷ്ടിച്ചിട്ടുള്ളതു് ദുഃഖിക്കുവാൻ മാത്രമായിട്ടാണു്. അത്തരത്തിലുള്ള അഴലിൻ സമൂഹം എപ്പോഴും കാണുന്നു. പൂർവ്വജന്മത്തിൽ ഞാനെന്തൊരു മഹാപാപമാണാവോ ചെയ്തിട്ടുള്ളതു്? പുണ്യാത്മാക്കൾക്കു് ഭാര്യാവിയോഗം വരുത്തിയിരിക്കും? മന്നോർമന്നവൻ, സദ്വൃത്തയും പതിപ്രാണയുമായ എന്നെ പരിത്യജിച്ചുവല്ലോ. ദണ്ഡകാരണ്യത്തിൽ, ആശ്രമങ്ങളിൽ ശ്രീരാമദേവതൃപ്പാദങ്ങളെമാത്രം ഭജിച്ചുകൊണ്ടാണു് ഞാൻ വാണതു്. അന്നു് ദുഃഖം എനിക്കൊരു പ്രശ്നമേ അല്ലായിരുന്നു. ലക്ഷ്മണാ; അസഹ്യമായ ആ ദുഃഖത്തെ ഞാൻ കുസാതിരുന്നു. സൌമ്യനായ അനുജാ, ഞാൻ എങ്ങിനെ ഒററക്കു് ഈ ആശ്രമങ്ങളിൽ താമസിക്കും? വ്യസനസാഗരത്തിൽ നിമഗ്നയായ എന്റെ വിഷമത്തെ ആരോടു് പറയും? എന്തൊരു തെററു ചെയ്തു? മഹാത്മാവായ ശ്രീരാമചന്ദ്രപ്രഭു ഉപേക്ഷിക്കുവാൻ കാരണമെന്തു്? എന്നു് ചോദിക്കുന്ന മഹർഷിവര്യന്മാരോടു് ഞാനെന്താണു് പറയേണ്ടതു്? ഈ ഗംഗാനദിയിലെ പുണ്യതീർത്ഥത്തിൽ, പ്രാണനെ ഉപേക്ഷിക്കുവാനും ഇപ്പോൾ വയ്യല്ലോ. സുമിത്രാനന്ദവർദ്ധകനായ കുമാര, എന്റെ ഭർത്തൃവംശംതന്നെ അതോടെ അവസാനിക്കുകയില്ലെ? ഭൂപാലേന്ദ്രന്റെ കൽപന അനുസരിക്കു. വ്യസനാക്രാന്തയാണെങ്കിലും എന്നെ ഉപേക്ഷിച്ചു്, നൃപാലകന്റെ ചൊല്ലുവഴിയിൽ നില്ക്കുകയാണു് വേണ്ടതു്. തീർച്ചയായും നീ നില്ക്കണം. എന്റെ ഈ വാക്കുകൾ ശ്രദ്ധിച്ചുകേൾക്കു. ശ്വശ്രൂക്കൾ എല്ലാവരോടും, തലക്കുമ്പിട്ടു കൂപ്പിയകൈകളോടെ എന്റെ കുശലാന്വേഷണം പറയു. നമ്മുടെ പെരുമാളോടു് എന്റെ വിനീതമായ പ്രണാമം അറിയിക്കണം. ധർമ്മസ്വരൂപമാന്ന രാജരാജനോടു് എന്റെ ഈ വാക്കുകളും ഉണർത്തുക.

"ശ്രീരാമചന്ദ്രപ്രഭോ സീത പരിശുദ്ധയാണെന്ന വാസ്തവം അവിടുത്തേക്കു് തികച്ചും അറിയാമല്ലോ. അതിഭക്തിയോടെ ശുശ്രൂഷിക്കുന്ന ഇവൾ, എന്നും അവിടുത്തെ ഹിതം മാത്രമേ ആലോചിച്ചിട്ടുള്ളു. വീരവീരനായ അവിടുന്നു് അപകീർത്തിഭയത്താലല്ലേ എന്നെ വെടിഞ്ഞതു്? അവിടുത്തെ അനശ്വരയശസ്സിൽ അൽപംപോലും അപവാദം പററിച്ചേരാതെ നോക്കേണ്ടതു് എന്റെ കടമയാണു്. എല്ലാ നിലയിലും അവിടുന്നുമാത്രമാണു് എനിക്കു് ഒരു ആശ്രയം." ധർമ്മപരനായ തന്തിരുമേനിയോടു് ഇത്രകൂടി പറയു.

“സ്വന്തം അനുജന്മാരെ എന്നപോലെ പൌരന്മാരെ കരുതണേ. ധാർമ്മികമായ ജീവിതംകൊണ്ടു് പ്രജകൾ നേടുന്നതേതോ, അതാണു് നരപാലകനിൽ എന്നെന്നും നിലനിൽക്കുക. അതാകണം അവിടുത്തെ മഹാധർമ്മം. അതുകൊണ്ടു് അടിക്കടി കീർത്തി ഉയരും. പൌരാപവാദത്തെക്കുറിച്ചു് കേട്ടതു വ്യസനം, എന്റെ ദേഹത്തിന്റെ നിലനിൽപ്പിനെപ്പററി എനിക്കില്ല. ഒന്നു് അനശ്വരവും, മറേറതു് ക്ഷണഭംഗുരവുമാണല്ലോ. മഹാപ്രഭോ, ഒരു ഉത്തമസ്ത്രീക്കു് ഭർത്താവാണു് ഈശ്വരൻ; ബന്ധുമററാരുമല്ല; ഗുരുവായിട്ടുള്ളതും വേറെയാരുമല്ല. വിശേഷിച്ചു് പ്രാണനെക്കൊണ്ടും ഭർത്തൃഹിതമാണു് ചെയ്യേണ്ടതു്.”

കുമാര, എന്റെ ഈ ചുരുക്കവാക്കുകൾ അവിടുത്തെ തിരുമുമ്പിൽ അറിയിക്കണം. പരിപൂർണ്ണഗർഭലക്ഷണമുള്ള എന്നെ, നീ നല്ലപോലെ നോക്കി വേഗത്തിൽ പോക.”

ജനകരാജസുതയുടെ വാക്കുകൾ ലക്ഷ്മണനെ എരിപൊരി കൊള്ളിച്ചു. ആ തൃപ്പാദങ്ങളിൽ വെറും മണ്ണിൽ തലയിട്ടുരുട്ടി. ശബ്ദിക്കാൻ സാധിക്കാതെ കുറേ നേരം കിടന്നു. ഹൃദയം പൊട്ടിപ്പോകാതെ നിയന്ത്രിച്ചുകൊണ്ടു്, ദേവിയെ മൂന്നുപ്രാവശ്യം പ്രദക്ഷിണം ചെയ്തു. എത്രതന്നെ ഒതുക്കിയിട്ടും സാധിക്കാതെ, ഉറക്കെ പൊട്ടിക്കരഞ്ഞു്, അല്പം ചിന്തയോടെ ചോദിച്ചു:—

“ദേവി; ശക്തി സ്വരൂപമാന്ന അമ്മേ, അവിടുന്നു് ഇങ്ങനെ അരുളിച്ചെയ്യുവാൻ കാരണമെന്താണാവോ? അവിടുത്തെ തൃപ്പാദങ്ങളല്ലാതെ, ഇന്നുവരെയും ഈ ഞാൻ ഉടൽ കണ്ടിട്ടില്ല. ശ്രീരാമചന്ദ്രസ്വാമിയാൽ പരിത്യക്തയായ ജ്യേഷ്ഠത്തിയുടെ തിരുവുടൽ, ഈ കാനനമദ്ധ്യത്തിൽവെച്ചു് അടിയൻ എങ്ങിനെയാണു് നോക്കുക?”

അവനിജയായ വൈദേഹിയുടെ തൃക്കാല്ക്കൽ വീണ്ടും പ്രണാമം ചെയ്തു ലക്ഷ്മണൻ തോണിയിൽ കയറി; ഉടനെ തുഴയുവാനും കല്പിച്ചു. ശോകാഗ്നിസന്തപ്തനായ കുമാരൻ ഉത്തരതീരത്തിൽ എത്തിയ ഉടൻ, ബോധമററവനെപ്പോലെ തേരിലേറി; കുതിരകൾ ഓടി. ഗംഗയുടെ തെക്കേക്കരയിൽ ചുററിത്തിരിയുന്ന സീതയെ വീണ്ടും വീണ്ടും തിരിഞ്ഞുനോക്കുന്ന ലക്ഷ്മണന്റെ കണ്ണിൽ യാതൊന്നും വ്യക്തമാകുന്നേയില്ല.

ക്രമത്തിൽ അകലത്താകുന്ന രഥത്തേയും സൌമിത്രിയേയും കാരുണ്യത്തോടെ കടാക്ഷിക്കുന്ന സീതാദേവി, വ്യസനാധികൃത്താൽ നടുങ്ങി. അരണ്യമദ്ധ്യ

ത്തിൽ അഴലേറി നില്ക്കുന്ന ആ സാദ്ധ്വീരത്നം കോകിലനാദത്തിൽ, സ്വനാഥനെ വിളിച്ച് ഉച്ചത്തിൽ ദീനദീനം വിലപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം നാല്പത്തിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊമ്പതാം സർഗ്ഗം. [സീതാശ്രമപ്രവേശനം]

ആശ്രമസമീപത്തിൽനിന്നു് കേഴുന്ന ദേവിയെ, കായ്കനികൾ അന്വേഷി ക്കുന്ന ചില മുനികുമാരന്മാർ കണ്ടു. അതിതീക്ഷ്ണബുദ്ധിയാന്ന ഭഗവാൻ വാൽമീ കിയുടെ അടുത്തേക്കു് അവർ ഓടിച്ചെന്നു്, വിലപിക്കുന്ന കമനീയാംഗിയെപ്പറ്റി അറിയിക്കാൻ തുടങ്ങി:—

"ഭഗവാനേ, ഒരു മഹാത്മാവിൻെറ ധർമ്മപത്നി, ഇന്നുവരയും ഞങ്ങളാരും കണ്ടിട്ടില്ലാത്ത അത്രയും സൌന്ദര്യമുള്ളവളും, സാക്ഷാൽ മഹാലക്ഷ്മിക്കു് തുല്യ മായവളുമായ ഒരു സ്ത്രീരത്നം, ദുസ്സഹമായ ദുഃഖത്തോടെ കരഞ്ഞുകൊണ്ടു് നില്ക്കു ന്നു. കണ്ണീർകൊണ്ടു് മുഖശോഭ ആകെ മങ്ങിയിരിക്കുന്നു. സ്വർഗ്ഗലോകത്തിൽ നിന്നുവീണ ദേവസ്ത്രീയെപ്പോലെ, ആറിൻെറ തീരത്തിൽ ആ മാനിനീരത്നം, ഒതുക്കാൻ കഴിയാത്ത അഴലോടെ ദീനസ്വരത്തിൽ വിലപിക്കുന്നതു് ഞങ്ങൾക്കു കാണുവാൻ സാധിച്ചു. അനാഥയായി ഒററയ്ക്കു നില്ക്കുന്ന അവർ, ദുഃഖിക്കുവാൻ അനർഹയാണെന്നു തോന്നും. മനുഷ്യസ്ത്രീയാണെന്നു തോന്നുന്നില്ല. ഈ ആശ്രമ സമീപത്തിൽ ഭഗവാനെ ശരണംപൂകിയ ആ സ്ത്രീരത്നത്തെ, അതിഥിയായി സോപചാരം സ്വീകരിക്കണേ. രക്ഷകനെ അന്വേഷിക്കുന്ന ആ സാദ്ധ്വീരത്ന ത്തെ, ഭഗവാനെ അവിടുന്നു കാത്തുരക്ഷിക്കണേ."

ബ്രഹ്മർഷിവര്യൻ കണ്ണടച്ചു് അല്പമൊന്നാലോചിച്ചു. എല്ലാം ഉൾക്കണ്ണു കൊണ്ടു് കാണുവാൻ കഴിവുള്ള മഹർഷീശ്വരൻ, സീതാദേവി നിൽക്കുന്ന സ്ഥല ത്തേക്കു്, ശ്രേഷ്ഠമായ അർഘ്യവുമെടുത്തുകൊണ്ടു് ക്ഷണത്തിൽ നടന്നു തുടങ്ങി. മഹാപ്രാജ്ഞനായ യതീന്ദ്രനെ ശിഷ്യന്മാർ സവിനയം പിന്തുടന്നു.

ശ്രീരാമചന്ദ്രസ്വാമിയുടെ സഹധർമ്മിണി, അനാഥയെപ്പോലെ മാലാണ്ടി രിക്കുന്നതു കണ്ട മുനിപുങ്ഗവൻ, ഉഗ്രതപോതേജസ്സാൽ ഉള്ളം തണുപ്പിച്ചു. മധുരമധുരമായി ഇപ്രകാരം അരുളിച്ചെയ്തു:—

"ശ്രീരാമചന്ദ്രന്റെ ഓമലാളായ പട്ടമഹിഷീ; മഹാരാജാദശരഥന്റെ സ്നുഷേ; ജനകരാജർഷിയുടെ പുത്രീ; പതിവ്രതാരത്നമായ സീതേ, സ്വാഗതം!! ധ്യാനത്തിലിരിക്കുമ്പോൾ എന്റെ ഹൃദയത്തിൽ എല്ലാം വ്യക്തമായിട്ടുണ്ട്. വരവിനേയും കാരണത്തേയും ഉൾക്കണ്ണുകൊണ്ട് ഞാൻ കണ്ടിരിക്കുന്നു. മഹാഭാഗയായ നിന്റെ വാസ്തവങ്ങളെല്ലാം അറിഞ്ഞു. മൂന്നുലോകങ്ങളിലുമുള്ള നിസ്സാരവസ്തുകൾകൂടി എനിക്കു് ധ്യാനത്തിൽ അറിയാം. ദിവ്യദൃഷ്ടികൊണ്ട്, നിർദ്ദോഷയാണ് നീ എന്ന സത്യവും എനിക്കു മനസ്സിലായി. ഹേ വൈദേഹി, നീ എന്റെ സമീപത്തെത്തിക്കഴിഞ്ഞു. പൂർണ്ണമായി വിശ്വസിക്കു. അനേകം ശിഷ്യകൾ, എന്റെ ആശ്രമത്തിൽ തപസ്സുചെയ്തു് വസിക്കുന്നുണ്ട്. ആ ഋഷിനാരിമാർ, മകളേ, നിന്നെ സ്വപുത്രിയെപ്പോലെ വാത്സല്യത്തോടെ രക്ഷിക്കും. സ്വഗൃഹത്തിലേക്കു് എത്തിയതുപോലെ ആശ്വസിക്കു. തികച്ചും വിശ്വാസത്തോടെ അർഗ്ഘ്യത്തെ സ്വീകരിക്കു. ഒട്ടും വ്യസനിക്കരുതു്."

ആശ്ചര്യംകൊണ്ടു് രോമാഞ്ചം ഉണ്ടാക്കത്തക്ക വാക്കുകൾ ബ്രഹ്മർഷി അരുളിച്ചെയ്തപ്പോൾ

"അവിടുത്തെ നിയോഗംപോലെ."

എന്നു പറഞ്ഞു് സീതാദേവി ആ തൃപ്പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചു. കൈകൂപ്പിത്തന്നെ ഭഗവാൻ വാൽമീകിയെ പിന്തുടർന്നു.

സീതാസമേതനായി വരുന്ന ബ്രഹ്മർഷിയെ കണ്ട ഋഷിപത്നിമാർ, ഓടിയടുത്തു. സന്തോഷാശ്രുക്കളോടെ തൊഴുതുകൊണ്ടു്:—

"മാമുനിശ്രേഷ്ഠ, സ്വാഗതം. അനേകദിവസത്തിനുശേഷം എഴുന്നെള്ളിയ അവിടുത്തെ ഞങ്ങളെല്ലാവരും നമസ്ക്കരിക്കുന്നു. അവിടുത്തെ എന്തൊരഭീഷ്ടമാണ് ഞങ്ങൾ ചെയ്യേണ്ടതു്".

അവരുടെ വാക്കുകൾ കേട്ട ബ്രഹ്മർഷി:—

"സീത, ഇതാ വന്നെത്തിക്കഴിഞ്ഞു. ഇവൾ, അമേയബുദ്ധിമാനായ ശ്രീരാമചന്ദ്രന്റെ ധർമ്മപത്നിയാണ്; ദശരഥമഹാരാജാവിന്റെ സ്നുഷയും, ജനകരാജർഷിയുടെ പുത്രിയുമാണ്. നിർദ്ദോഷയായ ഈ വൈദേഹിയെ ഭർത്താവു് പരിത്യജിച്ചു. എപ്പോഴും ഞാൻ രക്ഷിക്കേണ്ടവളാണ്. നിഷ്കളങ്കസ്നേഹത്തോടുകൂടി നിങ്ങൾ ഇവളെ നോക്കണം. രാജരാജന്റെ പട്ടമഹിഷി

ങ്ങാക്കുന്ന മാന്യതയാലും, എന്റെ വാക്കിന്റെ ഗൗരവത്താലും സീത നിങ്ങ ൾക്ക് എന്നും സംപൂജ്യയാണ്. വിശേഷാൽ പൂജകൾ ചെയ്യുവിൻ.

അന്നുവരേയും ഒരു കാര്യത്തെത്തന്നെ രണ്ടാമതും പറയാത്ത ഭഗവാൻ വാല്മീകി, ജാനകീദേവിയെ ബഹുമാനിക്കുവാനും ശുശ്രൂഷിക്കുവാനും ആവർത്തി ച്ചുപറഞ്ഞു്, സ്വാശ്രമത്തിലേക്ക് ശിഷ്യരോടുകൂടി എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം നാല്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പതാം സർഗ്ഗം. [ലക്ഷ്മണസുമന്ത്രസംവാദം]

ആശ്രമസമീപത്തിൽ ത്യജിക്കപ്പെട്ട സീതാദേവിയെ കണ്ട ലക്ഷ്മണന്റെ ഹൃദയം വല്ലാതെ വെന്തുരുകി. അതിദീനമനസ്സോടെ, ഇടറുന്ന ശബ്ദത്തോടെ, മന്ത്രിയും സഖിയുമായ സുമന്ത്രരോട് പറഞ്ഞു:—

"സാരഥിയായ മന്ത്രിസത്തമ, എന്റെ ജ്യേഷ്ഠന്റെ ദുഃഖം എത്രമാത്രമായി രിക്കും? സീതാപരിത്യാഗദുഃഖത്തിനേക്കാൾ വലുതായിട്ടെന്താണ് ശ്രീരാമചന്ദ്ര സ്വാമിക്ക് അനുഭവിക്കാനുള്ളതു്? സച്ചരിതയും സാദ്ധ്വീരത്നവും സഹധർമ്മിണി യുമായ സീതാദേവിയെ ഉപേക്ഷിക്കേണ്ടി വന്നുവല്ലോ. സ്വർഗ്ഗാരോഹണംവരെ ദേവീവിയോഗം ജ്യേഷ്ഠന്നു് വന്നുചേർന്നു എന്നതു് തീർച്ചയായി. ഇതെല്ലാം ദൈവവിധി എന്നല്ലാതെ മറെറന്തുപറയാൻ? ഏതൊരുവന്നും ദുർല്ലംഘ്യ മാണല്ലോ ഈശ്വരവിധി. കടക്കണ്ണൊന്നുചുകന്നാൽ, ദേവഗന്ധർവ്വന്മാരേയും രാക്ഷസാസുരന്മാരേയും ഉന്മൂലനം ചെയ്യുവാൻ കരുത്തുള്ള ജ്യേഷ്ഠൻ രഘുവരനായ കൻ, ദൈവത്തിന്റെ ചൊല്പടിക്ക് നില്ക്കുകയായി. അച്ഛന്റെ ഒരൊററ വാക്കു കൊണ്ടു്, പതിന്നാലു് വർഷങ്ങൾ ദണ്ഡകമഹാരണ്യത്തിൽ വസിച്ചു. ഇന്നു് പൌരന്മാരുടെ വെറുംവാക്കുകളാൽ, വൈദേഹീദേവിയെ ഉപേക്ഷിക്കുക എന്ന ദുഃഖം എത്രമാത്രം കടുത്തതായി. ബുദ്ധിമാനായ സാരഥേ, ഈ കെട്ടകർമ്മം ധർമ്മത്തിന്റെ കീർത്തിയെ ഉയർത്തുകയാണോ? മഹാപതിവ്രതയായ ജ്യേഷ്ഠത്തി യെപ്പററി ഇല്ലാത്ത കാര്യങ്ങളാണല്ലോ കെട്ടിച്ചമച്ചു് പറയുന്നതു്?"

മഹാനായ ലക്ഷ്മണന്റെ ഇത്തരത്തിലുള്ള വാക്കുകൾ വിജ്ഞനായ സുമ ന്ത്രർ ശ്രദ്ധവെച്ചു് കേട്ടു് മറുപടിപറഞ്ഞു:—

"രാജകുമാരാ, ജാനകീദേവിയെപ്പററി ഒട്ടും വ്യസനിക്കരുതു്. അവിടുത്തെ വന്ദ്യപിതാവിൻെറ മുന്നിൽവെച്ചുതന്നെ, മഹാബ്രാഹ്മണർ മുൻകൂട്ടി കണ്ടതാണു് ഈ കാര്യങ്ങൾ. മഹാബാഹുവായ ശ്രീരാമസ്വാമിക്കു് സുഖംകുറയും; ദുഃഖമേറിയവനാകും, തീർച്ച. പ്രിയാവിയോഗം അനിവാര്യമായിത്തീരും. ധർമ്മസ്വരൂപിയായ ദേവൻ, സീതാദേവിയേയും, അവിടുത്തേയും, യുവരാജാ ഭരതനേയും, ശത്രുഘ്നകുമാരനേയുംകൂടി ഉപേക്ഷിക്കും. പ്രഭോ, ഈ കാര്യം ഭരതശത്രുഘ്നന്മാരോടോ, അവിടുത്തോടോ ഒരിയ്ക്കലും പറയുവാൻ പാടില്ലാത്തതാണു്. ദുർവ്വാസാവു് മഹർഷീന്ദ്രൻ മഹാരാജാദശരഥനോടു്, മഹാത്മാക്കളായ വസിഷ്ഠൻ തുടങ്ങിയവരും ഞാനും ഇരിക്കുമ്പോൾ പറഞ്ഞ കാര്യമാണിതു്. ഇതെല്ലാം കേട്ട അവനീന്ദ്രൻ, ഒരാളോടും ഈ കാര്യങ്ങൾ ഒരിയ്ക്കലും പറയരുതെന്നു് എന്നോടു് താക്കീതു ചെയ്തിട്ടുമുണ്ടു്. ലോകപാലകതുല്യനായ പിതാവിൻെറ നിർദ്ദേശം തെററാതെ കാക്കണമെന്നാണു് എൻെറ ആഗ്രഹം. അവിടുത്തെ മുന്നിൽവെച്ചു് ഏതുതരത്തിലും പറഞ്ഞുകൂടാത്ത ഈ കാര്യം, കേൾക്കാതെ കഴിയില്ലെങ്കിൽ, മഹാത്മാവായ പ്രഭോ പറയാം. അതിരഹസ്യമായിട്ടാണു് നരേന്ദ്രൻ എന്നെ കേൾപ്പിച്ചതു്. ദൈവവിധി ദുർല്ലംഘ്യമാണല്ലോ. അതാണു് ഇങ്ങിനെയെല്ലാം വന്നുചേന്നതും. അതുകൊണ്ടു് അവിടുത്തോടു് പറയാം. എന്നാൽ എന്തുവന്നാലും ഭരതശത്രുഘ്നന്മാരോടു് ഒരിയ്ക്കലും പറയരുതു്."

ഗംഭീരപദാൎത്ഥങ്ങളോടുകൂടിയ ഈ മികച്ച മൊഴികൾ കേട്ടു്, ലക്ഷ്മണകുമാരൻ, മററാരോടും പറയുന്നതല്ലെന്നു് സത്യംചെയ്തു. സുമന്ത്രർ സന്തുഷ്ടനായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിഒന്നാം സൎഗ്ഗം. [ലക്ഷ്മണസമാശ്വസനം]

മഹാനായ സൌമിത്രിയുടെ വാക്കുകേട്ട സാരഥി, ഋഷിവരൻ അരുളിയതു് പറയാനൊരുങ്ങി:—

"പ്രഭോ, കുമാര, പണ്ടൊരു വർഷക്കാലത്തു് വസിഷ്ഠബ്രഹ്മർഷിയുടെ പുണ്യാശ്രമത്തിൽ, അത്രിമാമുനിയുടെ തനയൻ ദുർവ്വാസാവു് താമസിക്കുകയായിരുന്നു. ആ സന്ദൎഭത്തിൽ ഉപാദ്ധ്യായനെ കാണുവാൻ അവിടുത്തെ മഹാനായ പിതാവു് അങ്ങോട്ടു് എഴുന്നെള്ളി. അതികഠിനതപസ്സാൽ സൂര്യതേജ

സ്സാന്ന ഋഷീന്ദ്രനെ, മഹാത്മാവായ ബ്രഹ്മർഷിവസിഷ്ഠന്റെ ഇടത്തുഭാഗത്തിരിക്കുന്നതായി കണ്ടു. വിനയസമ്പന്നനായ മഹാരാജാവു് മാമുനീന്ദ്രന്മാരെ സാഷ്ടാംഗപ്രണാമംചെയ്തു. സ്വാഗതവചസ്സോടെ അർഘ്യപാദ്യങ്ങൾ കൊടുത്ത താപസപ്രമുഖന്മാർ, മന്നവേന്ദ്രനെ ഇരുത്തി കായ്കിഴങ്ങുകൾ കൊടുത്തു. ധാർമ്മികങ്ങളായ പലകഥകളും അവരവിടെയിരുന്നു് പറഞ്ഞു് മദ്ധ്യാഹ്നമായി. അതിൽ ഏതോ കഥയുടെ മദ്ധ്യത്തിൽ, തൊഴുതുകൊണ്ടു് അരചൻ ആത്രേയമാമുനിയോടുചോദിച്ചു:—

"ഭഗവാനേ, എന്റെ വംശം എത്രകാലം നിലനില്ക്കും? സീമന്തപുത്രൻ രാമനും, മററുള്ളവക്കും ആയുസ്സ് എത്രയുണ്ടു്? രാമന്നു് പുത്രന്മാർ എത്രയുണ്ടാകും? അവക്കു് ആയുസ്സ് എത്രമാത്രം? എന്റെ വംശത്തിന്റെ ഭാവിയെക്കുറിച്ചു് അരുളിച്ചെയ്താൽ കൊള്ളാം."

നമ്മുടെ തമ്പുരാൻ ദശരഥമഹാരാജാവിന്റെ ചോദ്യം തേജസ്സേറിയ ദുർവ്വാസാവു കേട്ടു് പുഞ്ചിരിയോടെ:—

"ഹേ രാജരത്നമേ, പഴങ്കഥയൊന്നു് ഞാൻ പറയാം. കേൾക്കു. പണ്ടു പണ്ടു ഉണ്ടായ ദേവാസുരമഹായുദ്ധത്തിൽ, ദേവന്മാരാൽ പരാജിതരായോടുന്ന ദൈത്യന്മാർ, ഭൃഗുപത്നിയെ ശരണം പ്രാപിച്ചു. മാമുനിപത്നിയാൽ അഭയം കിട്ടിയ അസുരന്മാർ നിർഭയരായി അവിടെ വസിച്ചു. ഭൃഗുവിന്റെ സഹധർമ്മിണി ഇവരെ കൈക്കൊണ്ടതിൽ, ദേവദേവനായ മാധവന്നു് അമർഷമുണ്ടായി. ഏതൊന്നിനും തടുക്കുവാൻ സാധിക്കാത്ത സുദർശനചക്രത്തിന്റെ തീക്ഷ്ണാഗ്രം, മഹർഷിപത്നിയുടെ ശിരസ്സുമുറിച്ചു. പത്നിയുടെ മരണം കണ്ട ഭൃഗു കോപിഷ്ഠനായി. അസുരന്മാരുടെ അന്തകനായ മുകുന്ദനെ ഇങ്ങിനെ ശപിച്ചുപോയി:—

"നിഗ്രഹിക്കുവാൻ പാടില്ലാത്ത എന്റെ പത്നിയെ കലികൊണ്ടു് ഹനിച്ചുവല്ലോ. അതുകൊണ്ടു് ഹേ ജനാർദ്ദന, അങ്ങു് മനുഷ്യലോകത്തിൽ ജനിച്ചു്, പത്നീവിരഹദുഃഖം അനേകകാലം അനുഭവിയ്ക്കും."

ശ്രീ നാരായണനെ ശപിച്ച ഭൃഗുവിന്റെ ഹൃദയം നൊന്തുതുടങ്ങി. സ്വന്തം ആത്മാവിനാൽ പ്രേരിതനായ മാമുനി, ആ ദേവദേവനെ, ശാപഭംഗഭയത്താൽ അർച്ചനാദിപൂജകൾ അതിശ്രദ്ധയോടെ ചെയ്തു. ഭക്തവത്സലനായ ദേവൻ, തപസ്സാൽ സന്തുഷ്ടനായി അരുളിച്ചെയ്തു:—

"ഭക്തലോകപ്രിയത്തിനായി ശാപത്തെ ഞാൻ കൈക്കൊള്ളുന്നു."

പണ്ടു് ഇങ്ങിനെ ഭൃഗുമുനീന്ദ്രൻെറ ശാപമേററ അച്യുതൻ, അങ്ങയുടെ പുത്രനായി അവതരിച്ചു. രാമൻ എന്ന പുണ്യനാമം ത്രൈലോക്യത്തിലും പരക്കും. എന്നാൽ ഭൃഗുശാപത്തിൻെറ മഹത്തായ ഫലവും അനുഭവിയ്ക്കും. അയോദ്ധ്യാധിപതിയായി രാമൻ, ഏറെക്കാലം വാഴും. രാമരാജ്യത്തിലെ പ്രജകൾക്കെല്ലാം സുഖസമൃദ്ധി അടിക്കടിവളരും. പതിനോരായിരംവർഷം ഭൂമി പരിപാലിച്ചു്, കാകുൽസ്ഥൻ ബ്രഹ്മലോകത്തിലേക്കു് എഴുന്നെള്ളും. അനേകം അശ്വമേധങ്ങൾ യഥാവിധി നടത്തുന്ന രഘുതിലകൻ, പലമാതിരി രാജവംശങ്ങൾ സ്ഥാപിക്കും. രാമനു് വൈദേഹിയിൽ രണ്ടുപുത്രന്മാർ ജനിക്കും. എന്നാൽ അയോദ്ധ്യാനഗരിയിലെ അരമനയിലല്ല; മററൊരെടത്താണു് തീർച്ച. സീതാദേവിയുടെ പുത്രന്മാരെ കാകുൽസ്ഥൻതന്നെ അഭിഷേകം കഴിക്കും."

രഘുവംശത്തിൻെറ ഭാവിയെപ്പററി ദുർവ്വാസാവു് ഇങ്ങിനെയെല്ലാം വിവരിച്ചു മൌനമായിരുന്നു. ആ മഹാത്മാക്കളെ വന്ദിച്ചു് മനോർമന്നവൻ അയോദ്ധ്യയിലേക്കു് മടങ്ങി. ബ്രഹ്മർഷിവര്യനായ വസിഷ്ഠാശ്രമത്തിൽനിന്നു് കേട്ടതു് ഇന്നുവരെയും ഞാൻ മനസ്സിൽ ഒതുക്കി. ആ ദിവ്യഭാഷണം വെറുതെയായിത്തീരുന്നതുമല്ല. പ്രഭോ, രഘുനന്ദന, അവിടുത്തേക്കു് ഈ കാര്യത്തിൽ സന്താപം ഉണ്ടാകരുതു്. ശ്രീ സീതാരാമന്മാരെപ്പററി, പുരുഷോത്തമനായ അവിടുന്നു് ധൈര്യം കൊള്ളു."

സൂതനുംകൂടിയായ സുമന്ത്രർ, ഏററവും അത്ഭുതകരമായ ഈ കഥപറഞ്ഞതു കേട്ടപ്പോൾ സുമിത്രാനന്ദനൻ ആശ്വാസം കൈക്കൊണ്ടു. ക്രമത്തിൽ നിസ്തുല്യമായ ഹർഷംതന്നെ മഹാത്മാവായ ലക്ഷ്മണൻെറ ഹൃദയത്തിൽ ഓളംവെട്ടി. സുമന്ത്രസൌമിത്രിമാർ ഇത്തരത്തിലുള്ള വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടു്, "കേശിനി" എന്ന സ്ഥലത്തെത്തിയപ്പോഴേക്കും ആദിത്യദേവൻ അസ്തമനാദ്രിയിൽപ്പോയിമറഞ്ഞു. അന്നു് കേശിനിയിൽ അവർ താമസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം അമ്പത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിരണ്ടാം സർഗ്ഗം. (രാമസമാശ്വാസനം)

രാത്രിയിൽ കേശിനീനഗരത്തിൽ വസിച്ച്, പുലർകാലമായപ്പോഠം രഘുനന്ദനനായ ലക്ഷ്മണൻ പുറപ്പെട്ടു. ഹൃഷ്ടജനങ്ങളാൽ സംപുഷ്ടയായ അയോദ്ധ്യാനഗരിയിലേക്ക് മദ്ധ്യാഹ്നമായപ്പോഴേക്കും ആ മഹാരഥൻ എത്തി. സുമഹാബുദ്ധിമാനായ സൌമിത്രി,

"എന്റെ ജ്യേഷ്ഠൻ ശ്രീരാമപ്രഭു സമീപത്തിൽ ചെന്നു് ഞാനെന്താണ് ഉണർത്തേണ്ടതു്?"

വല്ലായ്മയോടെ ഇങ്ങിനെ ചിന്തിച്ച് നോക്കിയപ്പോഠം, ശശാങ്കസദൃശമായ കൊട്ടാരത്തിന്നുമുന്നിലെത്തിക്കഴിഞ്ഞിരിക്കുന്നു. ജ്യേഷ്ഠന്റെ അന്തസ്സേറിയ അരമനപ്പടിവാതിൽക്കൽ, പള്ളിത്തേരിൽ നിന്നിറങ്ങിയ കുമാരന്റെ ശിരസ്സ് മാൽകൊണ്ട് ഏററവും താഴ്ന്നിരുന്നു. യാതൊരു തടസ്സവുമില്ലാതെ അകത്തേക്കു കടന്നപ്പോഠം, മുന്നിൽ ഭദ്രാസനത്തിൽ കണ്ണുനീർ ഓളംവെട്ടുന്ന വിശാലലോചനങ്ങളോടെ ദീനനായ അഗ്രജനെ കണ്ടു. വിവശനായ ലക്ഷ്മണൻ തൃക്കാലുകഠം രണ്ടും പിടിച്ചു. ഒരുവിധം ഉള്ളു് ഉറപ്പിച്ച് തൊഴുതുകൊണ്ട്, ദീനസ്വരത്തിൽ പറഞ്ഞു:—

"ആര്യനായ ജ്യേഷ്ഠന്റെ ആജ്ഞയനുസരിച്ച്, ഗംഗാനദീതീരത്തിൽ വാൽമീകിയുടെ ആശ്രമപരിസരത്തിൽ, നിർദ്ദിഷ്ടസ്ഥലത്ത് ദേവിയെ പരിത്യജിച്ചു. അനശ്വരയശസ്വിനിയായ ആ സച്ചരിത്രയെ ആശ്രമാന്തികത്തിൽ വെടിഞ്ഞു്, തിരുമേനിയുടെ തൃക്കാല്ക്കൽ നില്ക്കുവാൻ ഇതാ അടിയൻ എത്തിയിരിക്കുന്നു, പുരുഷവ്യാഘ്രനായ അവിടുന്നു് ദുഃഖിക്കരുതു്. കാലത്തിന്റെ വിപരീതഫലങ്ങളിൽ, അവിടുത്തെപ്പോലെയുള്ള ബുദ്ധിമാന്മാർ വ്യസനിക്കാറില്ല. മനസ്സ് ചഞ്ചലമാക്കാറില്ല. വിനാശംവരെയാണ് നേട്ടം; പതനംവരെയാണ് അഭിവൃദ്ധി; വിയോഗംവരെയാണു് കൂടിച്ചേർച്ച; മരണംവരെയാണ് ജീവിതം. അതുകൊണ്ട്, പത്നി, പുത്രൻ, സഹൃത്ത്, ധനം എന്നിവയിൽ അത്യധികം ആസക്തി ഉണ്ടാകരുതു്. തീർച്ചയായും വേർപെടേണ്ടവയാണ് ഇവയെല്ലാം. അവിടുത്തേക്ക് മനസ്സിനെ, തന്നത്താൻ അടക്കുവാൻ നിഷ്പ്രയാസം സാധിക്കുമല്ലോ. മൂന്നുലോകങ്ങളേയും നിശ്ചലമാക്കിത്തീർക്കുവാനുള്ള കെൽപ്പ് അവിടുത്തേക്ക് ഉണ്ടെന്നു്, പ്രഭോ, എനിക്ക് അറിയാം. എന്നിട്ടാണോ, ഈ അഴൽ കാണിക്കുന്നതു്. ഇത്തരം കാര്യങ്ങളിൽ അവിടുത്തെപ്പോലെയുള്ളവർ ഒരിക്കലും

മയങ്ങുക പതിവില്ല. ഇതു് വീണ്ടും ദുഷ്പേരിന്നു് കാരണവുമാകും. അകീ ത്തിയിലുള്ള ഭയംകൊണ്ടുമാത്രമാണല്ലോ, നിഷ്കളങ്കയായ ദേവിയെ പരിത്യ ജിച്ചതു്. അതേ അകീത്തി നാട്ടിലും നഗരത്തിലും ഇനിയും ഉണ്ടാകും. അതു കൊണ്ടു് ഹേ നരവ്യാഘ്രനായ അവിടുന്നു് ധൈര്യം സംഭരിക്കണം; സ്ഥിരചി ത്തനാകണം. ഈ ബുദ്ധിദൌർബ്ബല്യം വെടിയു. ഇങ്ങിനെ അഴലിൽ പെട രുതു്.''

മഹാനായ ലക്ഷ്മണൻെറ ഇത്തരം വാക്കുകഠം, മഹാപ്രഭുവിനെ പരമ പ്രീതനാക്കി. മിത്രവത്സലനായ രഘുവരൻ അനുജനോടു് അരുളിച്ചെയ്തു:—

''നരോത്തമനായ നീ പറഞ്ഞതു് ശരിയാണു്. വീരനായ ലക്ഷ്മണാ, എൻെറ കാര്യം ശരിയായി നിർവ്വഹിച്ചതിൽ ഞാൻ ഏററവും സന്തുഷ്ടനായി തീൻ. സ്വസ്ഥനായി. പരിതാപമെല്ലാം അകററിക്കഴിഞ്ഞു. നിൻെറ മനോഹരവാക്കുകഠം, എന്നെ വളരെയധികം ആശ്വസിപ്പിച്ചുകഴിഞ്ഞു. ലക്ഷ്മ ണ ഞാൻ നിന്നിലതീവ സന്തുഷ്ടനായി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പത്തിരണ്ടാം സഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിമൂന്നാം സഗ്ഗം. [നൃഗാപനയകഥനം]

ശ്രേഷ്ഠാത്ഥമെഴുന്ന വാക്കുകഠം അനുജൻ പറഞ്ഞതുകേട്ട രഘുവരൻ ഏററ വും അഭിനന്ദിച്ചുകൊണ്ടു് ഇങ്ങിനെ അരുളിച്ചെയ്തു:—

''ഇത്തരത്തിലുള്ള ബന്ധുക്കഠം, വളരെ ചുരുക്കമാണു; വിശേഷിച്ചും ഇക്കാലത്തു്. എൻെറ ചിന്താഗതിക്കനുസരിച്ചു്, മഹാബുദ്ധിമാനായ നീ എപ്പോഴും ചെയ്യുന്നു. ശുഭലക്ഷണങ്ങളോടുകൂടിയ സൌമിത്രീ, എൻെറ മന സ്സിൽ ഒരു വിചാരം കിടക്കുന്നുണ്ടു്. അതുകേട്ടു്, ഞാൻ പറയുന്നതു് നീ ചെ യ്യുകയും വേണം. ഹേ സൌമ്യ, നാലുനാളുകളായി ഞാൻ പൌരന്മാരുടെ കാര്യം നോക്കാതായിട്ടു്. എൻെറ മമ്മങ്ങളെകൊത്തിനുറുക്കുന്നപോലെ ആ കാര്യം വിഷമിപ്പിക്കുന്നു. പൌരമുഖ്യന്മാരേയും മന്ത്രിമാരേയും, ഉപാദ്ധ്യായ ന്മാരേയും ഉടനെ വിളിക്കു. എന്തെങ്കിലും ആവശ്യങ്ങഠം അന്വേഷിക്കുന്ന പുരു ഷന്മാരുടേയും സ്ത്രീജനങ്ങളുടേയും കാര്യങ്ങഠം നടത്തുവാൻ സാധിക്കാത്ത നൃപാ ലകൻ, ഇടുങ്ങിയ കൊടുംനരകത്തിൽ പതിക്കും; തീർച്ച.

പണ്ടു് നൃഗൻ എന്നു് കീർത്തിമാനായൊരു അരചൻ രാജ്യം ഭംഗിയായി ഭരിച്ചിരുന്നതായി കേട്ടിട്ടുണ്ട്. നിഷ്കളങ്കനും, ബ്രാഹ്മണഭക്തനുമായ അദ്ദേഹം പുഷ്കരത്തിൽവെച്ചു് ഒരിക്കൽ, പൊന്നണിഞ്ഞ പശുക്കളെ കിടാവുകളോടുകൂടി ഒരു കോടി വിപ്രന്മാർക്കു് ദാനം ചെയ്തുവത്രെ. അക്കൂട്ടത്തിൽ കുട്ടിയോടുകൂടികൊടുത്തൊരു പശു, കൊയ്ത്തുകഴിഞ്ഞു് കണ്ടത്തിൽ വീണുകിടക്കുന്ന നെന്മണികൾ പെറുക്കിയെടുത്തു ഉപജീവനം കഴിക്കുന്നവനും, അഗ്നിഹോത്രാദികൾ കൃത്യമായി ചെയ്യുന്നവനുമായ ഒരു വിപ്രന്റെയായിരുന്നു. വിശന്നു വലഞ്ഞ വിപ്രൻ കാണാതായ പശുവിനെ അതാതിടത്തിൽ തിരഞ്ഞു തിരഞ്ഞു അനേകസ്ഥലങ്ങൾ പിന്നിട്ടു. ഒരിടത്തും തന്റെ ഗോവിനെ കാണുന്നില്ല. പിന്നീടു് കനഖലമെന്ന പ്രദേശത്തിൽ ഒരു ബ്രാഹ്മണമന്ദിരത്തിൽ, വളന്ന കുട്ടിയോടുകൂടിയ സ്വഗോവിനെ വിശ്രബ്ധയായി നിൽക്കുന്നതു് കണ്ടു. അന്തണവര്യൻ അതിന്റെ പേർചൊല്ലി, 'ശബളേ വരൂ' എന്നു പറഞ്ഞു. ക്ഷുത്തുകൊണ്ടവശനാണെങ്കിലും ഉടമസ്ഥന്റെ ശബ്ദം വേർതിരിച്ചറിഞ്ഞ പശു, അഗ്നിതുല്യനായ വിപ്രന്റെ പിന്നാലെ നടന്നുതുടങ്ങി. അതിനെ അപ്പോൾ രക്ഷിക്കുന്ന ദ്വിജനും വേഗത്തിൽ പിന്നാലെ എത്തി. മുനിവൃത്തിയിലിരിക്കുന്ന ബ്രാഹ്മണനോടു് പ്രതിയിൽ:—

"അയ്യോ, ഇതെന്റെ പശുവാണേ; രാജസിംഹനായ നൃഗൻ എനിക്കു് കല്പിച്ചുതന്നതാണു്."

എന്നായി. അതിവിജ്ഞരായ ആ ബ്രാഹ്മണർ തമ്മിൽ വലുതായ വാദം നടന്നു. അവസാനം അവർ, ദാതാവായ നൃപേന്ദ്രസമീപത്തിലേക്കു് യാത്ര തിരിച്ചു. എന്നാൽ രാജമന്ദിരഗോപുരത്തിൽനിന്നു് അനുവാദം കിട്ടിയില്ല. അനേകദിവസം അരചന്റെ ആജ്ഞയും പ്രതീക്ഷിച്ചു കഴിഞ്ഞു. ദ്വിജവര്യന്മാർക്കു് ദുഃഖവും കോപവും ഉയന്നു. അതിഘോരമായ വാക്കുകളാണു് ആ മഹാത്മാക്കളുടെ നാവിൽനിന്നു് വീണതു്:—

"അർത്ഥികളായവരുടെ ആഗ്രഹസിദ്ധിക്കു് കാണുവാൻകൂടി സമ്മതമേകാത്ത ഹേ രാജാവേ, അങ്ങു് ആക്കും കാണുവാൻ കഴിയാത്തൊരു ഓന്തിന്റെ രൂപമായിത്തീരും. അനേകം നൂററാണ്ടുകൾ, അനേകം ആയിരമാണ്ടുകൾ ഒരു പൊട്ടക്കുഴിക്കുള്ളിൽ വസിക്കും. ഏറെക്കാലം കഴിഞ്ഞാൽ, ഈ പാർത്ഥലത്തിൽ മനുഷ്യരൂപത്തിൽ വൈകുണ്ഠപതി മഹാവിഷ്ണു അവതരിക്കും. യാദവവംശത്തിന്റെ യശസ്സു് വളർത്തുവാൻ വാസുദേവൻ എന്ന പുണ്യനാമമാണു് സ്വീകരി

ക്കുക. ഭൂഭാരം തീർക്കുവാൻ, കലികാലമടുക്കുമ്പോഠം നരനാരായണന്മാർ മഹാ വീര്യശക്തിയോടെ അവതരിക്കുവാൻ പോകുന്നുണ്ടു്. അക്കാലംവരെ പശ്ചാത്താപംകൊണ്ടു് പ്രായശ്ചിത്തം ചെയ്ത അങ്ങയ്ക്കു് ശാപമോക്ഷം ശ്രീ നാരായണൻ തരും.''

''ഇങ്ങിനെ ഉഗ്രമായി ശപിച്ച ആ വിപ്രന്മാർ, വ്യസനമൊതുക്കി. ശക്തി കുറഞ്ഞിരുന്ന ആ വൃദ്ധപ്പശുവിനെ മറെറാരു ബ്രാഹ്മണന്നു് ദാനം ചെയ്തു. ആ നൃപവരൻ ഘോരശാപത്തെ ഇന്നും അനുഭവിച്ചുകൊണ്ടിരിക്കയാണു്. കാര്യസിദ്ധിക്കു വരുന്നവരെ വിഷമിപ്പിച്ചാൽ ഏതൊരു രാജാവിന്നും ഫലം ദോഷം തന്നെ. അതുകൊണ്ടു്, എന്തെങ്കിലും ആഗ്രഹമുള്ളവരുണ്ടെങ്കിൽ അതിവേഗം എന്നെ കാണട്ടെ. അർത്ഥികളുടെ ആഗ്രഹസിദ്ധി വന്നാൽ, ഫലംഭൂപന്നു് നേടാം. കുമാര, ലക്ഷ്മണ, അല്പനേരം കാത്തുനിന്നാൽക്കൂടി, കാര്യാർത്ഥികളെ കാണുവാൻ പോകു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിനാലാം സർഗ്ഗം. [നൃഗശാപകഥനം]

ശ്രീരാമചന്ദ്രസ്വാമിയുടെ വാക്കുകളുടെ സത്തു് മനസ്സിലാക്കിയ സൌമിത്രി, വീണ്ടും കൈകൂപ്പി, കാകുൽസ്ഥനോടു ചോദിച്ചു:—

''പ്രഭോ, നൃഗമഹാരാജർഷി ചെറിയൊരു കുററമല്ലെ ചെയ്തിട്ടുള്ളു. അന്തകദണ്ഡുപോലെയുള്ള ഈ വൻശാപത്തെ അന്തണവര്യന്മാർ അരചനിൽ ഇത്തരത്തിലയക്കുവാൻ കാരണമെന്താണു്? സ്വന്തം അപകടം അറിഞ്ഞ അവനീന്ദ്രൻ, കോപിഷ്ഠരായ അവരോടു് ഏതു നിലയ്ക്കാണു് പെരുമാറിയതു്? എന്താണു് പറഞ്ഞതു്?''

അനുജൻെറ ചോദ്യം കേട്ട രഘുവരൻ മന്ദഹാസത്തോടെ മറുപടി പറഞ്ഞു:—

''സൌമ്യനായ സൌമിത്രി, പണ്ടു് ആ രാജാവു് ശാപമേററു് ചെയ്തതു് കേഠംക്കു. വിപ്രവര്യന്മാർ, ദേഷ്യത്തോടെ പോയതു് മനസ്സിലാക്കിയ രാജാവു്,

മന്ത്രിമാരേയും ഉപാദ്ധ്യായന്മാരേയും പൌരപ്രമുഖന്മാരേയും നാട്ടുവാഴികളേയും ഉടനെ വരുത്തി. ദു:ഖാധിക്യത്തോടെ നൃഗനൃപൻ:—

''ഞാൻ പറയുന്നതു് ശ്രദ്ധവെച്ചു കേൾക്കുവിൻ. ദേവർഷിമാരായ നാരദൻ, പർവ്വതൻ എന്നിവർ, എനിക്കു് വലിയ ഭയമേകി ഇതാ സ്വർഗ്ഗത്തിലേക്കു പോയി. അതിമാനുഷന്മാരും, മംഗളരൂപികളും, വായുവേഗമാർന്നവരുമാണു് അവർ. മറെറാന്നും ഇപ്പോൾ ആലോചിക്കാനില്ല. എൻെറ പുത്രൻ വസുവിനെ ഇന്നുതന്നെ അഭിഷേകം ചെയ്യൂ. പതുപ്പുള്ള വലിയൊരു കുഴി ശില്പികൾ എനിക്കുവേണ്ടി നിർമ്മിക്കട്ടെ. വിപ്രശാപത്തെ അതിൽക്കിടന്നു് ഞാൻ കഴിച്ചുകൂട്ടിക്കൊള്ളാം. :മഴയേല്ക്കാത്തൊരു കുഴി, മഞ്ഞുതട്ടാതെ വേറൊന്നു്, വെയിൽ തട്ടാത്ത മറെറാന്നു്, മുട്ടലങ്ങളായ അവയിൽ, പൂക്കളും തളിരുകളുമണിഞ്ഞ നാനാതരം മരങ്ങളും ലതകളും പടന്നു് തണലുണ്ടാകത്തക്കവിധം നട്ടുവെയ്ക്കുവിൻ. എല്ലാഭാഗത്തും കുഴികൾക്കു് ഭംഗിയുണ്ടാക്കട്ടെ. ഞാനിവിടെ കാലം കഴിയുന്നതുവരെ സുഖമായി വാണുകൊള്ളാം. മണമിയന്ന മലർകൾ, എൻെറ ചുററും ഒന്നരയോജനദൂരത്തോളം ഉണ്ടാക്കുവിൻ.''

മന്ത്രിമാരോടും മററും ഇങ്ങിനെ നിർദ്ദേശിച്ചതിനെ തുടർന്നു്, പുത്രരോടു്:—

''ഉണ്ണീ, ക്ഷത്രിയ ധർമ്മത്തിൽ അചഞ്ചലനായി, ധർമ്മത്തിൽ നിത്യനിരതനായി രാജ്യം ഭരിയ്ക്കൂ. ദ്വിജവര്യന്മാർ, എന്നെ തുച്ഛമായ തെററിലുംകൂടി, കോപിച്ചു് ശാപമേൽപിച്ചതു് കണ്ടില്ലേ? രാജകുമാരാ, എന്നെപ്പററി വിചാരിച്ചു് ഒട്ടുംതന്നെ വ്യസനിക്കരുതു്. എന്തൊന്നിലും ബലവത്തരമായി നില്ക്കുന്നതു് ദൈവശക്തിയാണു്. ഈ കഷ്ടപ്പാടു് എനിക്കു് അനുഭവിക്കേണ്ടിവന്നതിനു കാരണവും മറെറാന്നല്ല. വരേണ്ടതേതോ അതു് വന്നുതന്നെയാകണം. പോകേണ്ടതു് പോയേ കഴിയൂ. കിട്ടേണ്ടതു് കിട്ടാതിരിക്കയില്ല. ഇങ്ങിനെയാണു് മനുഷ്യജീവിതത്തിൽ സുഖദുഃഖങ്ങൾ. പൂർവ്വജന്മത്തിലെ കർമ്മങ്ങൾക്കനുസരിച്ച വാസനാബലമാണു് വരുക. ഉണ്ണീ, ഇതിലൊന്നും ഒട്ടും വ്യസനിക്കാനില്ല.''

ഇങ്ങിനെ മകനോടു് ഉപദേശമേകി, അരചവരൻ, പാർക്കുവാൻവേണ്ടി ചേലൊത്ത ഒരു കുഴിയിലേക്കു് ഇറങ്ങി. ഉത്തമോത്തമരത്നജാലങ്ങളാൽ അലംകൃതമായ പതുപ്പേറിയ ആ കുഴിയിലേക്കു് അന്തണവര്യന്മാരുടെ ശാപം അനുഭ

വിക്കവാൻ സസന്തോഷം ഒരുങ്ങിയ നരേന്ദ്രൻ ഓന്തിൻെറ രൂപത്തിൽ പതിച്ച്, ശാപവും ഭുജിച്ചുകൊണ്ടു് വസിക്കുകയാണിപ്പോഴും."

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം അമ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിയഞ്ചാം സർഗ്ഗം. (നിമിവസിഷ്ഠദേഹാപായ കഥനം)

ഏററവും ശ്രദ്ധയോടുകൂടിയിരിക്കുന്ന ലക്ഷ്മണനോടു് ശ്രീരാമചന്ദ്രൻ തുടൻ:—

"കുമാരാ, നൃഗനൃപാലനു് സിദ്ധിച്ച ശാപത്തെ ഞാൻ നിന്നോടു് വവരിച്ചുകഴിഞ്ഞു. ഇനിയും നിനക്കു് സൽക്കഥാശ്രവണത്തിൽ ആഗ്രഹമുണ്ടെങ്കിൽ മറെറാന്നുകൂടി പറഞ്ഞുതരാം."

ഈ വാക്കുകൾ സൌമിത്രിയെ ഏററവും ജിജ്ഞാസുവാക്കി. സവിനയം:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, ആശ്ചര്യകരങ്ങളായ കഥകൾ എത്ര കേട്ടാലും എനിക്കു് മതിയാകുന്നതല്ല."

കുമാരൻെറ ഔത്സുക്യപൂർണ്ണമായ വാക്കുകേട്ട ധർമ്മസ്വരൂപി, ധാർമ്മികമായൊരു കഥ പറയുവാൻ ഒരുങ്ങി:—

"അനുജാ, നമ്മുടെ വംശമായ ഇക്ഷ്വാകുവംശത്തിൽ പന്ത്രണ്ടാമനായി നിമി എന്നൊരു രാജർഷിവര്യൻ വീര്യധർമ്മങ്ങൾ ഒത്തവനായിട്ടു് ഉണ്ടായിരുന്നു. മഹാ വീര്യാഢ്യനായ ആ രാജസിംഹം, ഗൌതമൻെറ അടുത്തായി, വൈജയന്തമെന്നൊരു നഗരി സ്ഥാപിച്ചു. അമരവാതിയെപ്പോലെയുള്ളതായിരുന്നു അതു്. പുകഴാന്ന നിമിചക്രവത്തി ആ പുരത്തിൽ സസുഖം വസിച്ചു. ആ കാലത്തിൽ അദ്ദേഹത്തിനു് ഒരു ചിന്തയുദിച്ചു.

"പിതാവിനു് എന്നിൽ സന്തോഷമുദിക്കത്തക്കവിധം വലിയൊരുയജ്ഞം കഴിക്കണം."

അച്ഛനായ മനുപുത്രൻ ഇക്ഷ്വാകുവിനോട് നിമിരാജർഷി അനുവാദം വാങ്ങി. ആദ്യമായി ബ്രഹ്മർഷിപ്രമുഖനായ വസിഷ്ഠനെ യജ്ഞപുരോഹിതനായി വരിച്ച് തുടന്ന്; അത്രി, അംഗിരസ്സ്, ഭൃഗു എന്നീ മാമുനീന്ദ്രന്മാരേയും, ഇക്ഷ്വാകുനന്ദനൻ വരിച്ചു. വസിഷ്ഠബ്രഹ്മർഷി രാജർഷിസത്തമനായ നിമിയോട്:—

"ഇന്ദ്രൻ ഒരു യാഗത്തിന്നു് എന്നെ വരിച്ചിട്ടുണ്ട്. അതിനാൽ അതു കഴിയുന്നതുവരെ കാത്തിരിക്കണം."

എന്നാൽ വസിഷ്ഠന്നുപകരമായി ദ്വിജസത്തമനായ ഗൌതമനെ ചക്രവർത്തി സ്വീകരിച്ചു. മഹാതേജസ്വിയായ വസിഷ്ഠൻ ഇന്ദ്രയജ്ഞം യഥാവിധി നടത്തി. ഹിമവാൻെറ സാനുവിൽ, സ്വനഗരിയുടെ സമീപത്തിൽ വിശാലമായുണ്ടാക്കിയ യജ്ഞശാലയിൽ നരപതി ദീക്ഷകൊണ്ട് ബ്രാഹ്മണേന്ദ്രന്മാരായവരെ വരുത്തി യാഗം തുടങ്ങി. അയ്യായിരം വർഷങ്ങളാണ് ദീക്ഷപൂണ്ട് ചക്രവർത്തി ഇരുന്നതു്.

ഇന്ദ്രയജ്ഞം കഴിഞ്ഞ ഉടനെ വസിഷ്ഠൻ, രാജർഷി സമീപത്തിലെത്തി. ഹോത്രിയായി തനിക്കുപകരം ഗൌതമനെ സ്വീകരിച്ച് യാഗം നടത്തുന്നതു കണ്ട ബ്രഹ്മർഷിനന്ദനന്നു് ക്രോധമുദിച്ചു. നൃപേന്ദ്രനെ കാണാൻ സാധിച്ചില്ല. ക്രോധം ആളിക്കത്തി. മാഹാത്മ്യശാലിയായ ബ്രഹ്മർഷിയാണെങ്കിലും വസിഷ്ഠൻ ഇങ്ങിനെ പറഞ്ഞു:—

"ഹേ രാജാവേ, എന്നെ ഉപേക്ഷിച്ച് മറെറാരാളെ അങ്ങ് ഹോത്രിയായി വരിച്ചുവല്ലോ. അതുകൊണ്ട് അങ്ങയുടെ ദേഹം ജീവനില്ലാത്തതായിത്തീരും."

പെട്ടെന്നു് ഉണന്ന രാജർഷി ശാപവാക്യംകേട്ട്, ബ്രഹ്മസൂനുവിനോട് വാശിയും കോപവുമേറി ഇങ്ങിനെ കഠിനമായിപ്പറഞ്ഞു:—

"നിശ്ചിന്തനായി സുഷുപ്തിയിലാണ്ട എന്നിൽ, അരിശമേറിയ അങ്ങ്, മറെറാരു യമദണ്ഡംപോലെയുള്ള ശാപാഗ്നി എറിഞ്ഞുവല്ലോ. എന്നാൽ അങ്ങയുടെ മനോഹര തേജസ്സാന്ന കളേബരം ചേതനയററതായിത്തീരും. ഹേ ബ്രഹ്മർഷേ, ഇതിൽ സംശയം വേണ്ട."

തുല്യനിലയിൽ പ്രഭാവമുള്ള രാജാവിൻെറയും ദ്വിജൻെറയും പരസ്പരശാപവാക്കുകൾ നിഷ്ഫലമായില്ല. പെട്ടെന്നു് രണ്ടുപേരും വിദേഹന്മാരായിത്തീന്നു."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിലെ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പത്തിയഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിയാറാം സർഗ്ഗം. [മിത്രാവരുണപ്രാപ്തികഥനം]

ശ്രീരാമചന്ദ്രസ്വാമിയുടെ കഥനം വീരാരിമർദ്ദകനായ ലക്ഷ്മണൻ കേട്ട് തൊഴുതുകൊണ്ട് തേജസ്സേറിയ അഗ്രജനോട്

"ദേഹം വിട്ടുപോയ, പാർത്ഥിവനും വിപ്രനും ദേവസമ്മതരായി വീണ്ടും ദേഹമാർന്നതെങ്ങിനെയാണ്?"

സൌമിത്രിയുടെ ചോദ്യംകേട്ട, ഇക്ഷ്വാകുകുലരത്നം-അമേയ തേജസ്വിയായ ശ്രീരാമചന്ദ്രസ്വാമി-ഉത്തരമരുളിച്ചെയ്തു:-

"അന്യോന്യം ശപിച്ച് ദേഹമുപേക്ഷിച്ച ആ ക്ഷത്രിയനും ബ്രാഹ്മണനും, ഉഗ്രതപോധർമ്മശീലരാണെങ്കിലും വെറും വായുക്കൾമാത്രമായിത്തീന്നു. വേറൊരു ദേഹപ്രാപ്തിയാഗ്രഹിച്ച തേജസ്വിവസിഷ്ഠൻ പിതാവായ വിധാതാവിന്റെ അടുത്തുചെന്നു്, തൃക്കാലുകളിൽ വന്ദിച്ചു്, ആ ധാർമ്മികാഗ്രഗണ്യൻ പറഞ്ഞു:—

"ഭഗവാനേ, ലോകനാഥ, മഹാദേവനായ അവിടുത്തെ മകനിതാ, നിമി ശാപത്താൽ വെറും വായുവായി മാറിയിരിക്കുന്നു. അണ്ഡജനായ അഖില നായക, ഏതൊരുവനും ശരീരമില്ലാതിരുന്നാൽ എത്രമാത്രം ദുഃഖമാണ് അനുഭവിക്കേണ്ടതു്? മറെറാരുദേഹത്തെ പ്രാപിക്കുവാൻ അടിയനെ അനുഗ്രഹിക്കണേ."

അമിതപ്രഭനായ സ്വയംഭൂ വിരിഞ്ചൻ ബ്രഹ്മർഷിയോട് അരുളി:—

"മിത്രാവരുണ ബീജത്തിൽ ലയിക്കു. പുകഴാന്ന ബ്രാഹ്മണശ്രേഷ്ഠാ, എന്നാലും നീ അയോനിജനായിത്തന്നെ ജനിക്കും. ഉത്തമധർമ്മങ്ങളെ ആചരിക്കുന്നവനായി എൻെറ കീഴിൽത്തന്നെ വസിക്കുവാനും സാധിക്കും."

പരമകാരുണികനായ ദേവദേവൻെറ നിർദ്ദേശംകേട്ട വസിഷ്ഠൻ, പിതാവിനെ പ്രദക്ഷിണംവെച്ച് സാഷ്ടാംഗം നമസ്കരിച്ച്, വരുണാലയത്തിലേക്ക് എഴുന്നെള്ളി.

ദേവേന്ദ്രനാൽ പ്രപൂജിതനായ മിത്രൻ അക്കാലത്ത് പാലാഴിയിൽ വരുണനോടുകൂടി താമസിക്കുകയായിരുന്നു. അപ്സരസ്ത്രീകളിൽ അദ്വിതീയയായ ഉർവ്വശി ഒരുദിവസം, സഖിമാരുമൊന്നിച്ച് വരുണഭഗവാൻെറ ആലയംവഴി വന്നു. സൌന്ദര്യസാരസർവ്വസ്വമായ ഉർവ്വശി ആഴിയിൽ വിഹരിക്കുമ്പോൾ, യദൃച്ഛയാ വരുണൻ കണ്ടു. കന്ദർപ്പശരങ്ങൾ ഏററ് മനസ്സ് നിയന്ത്രണം വിട്ടു. തണ്ടാരിതൾക്കണ്ണാളായ ആ ശ്രേഷ്ഠാപ്സരസ്സിനെ, അന്ന് പത്നിയായിരിപ്പാൻ വരുണൻ വരിച്ചു. കൈകൂപ്പിക്കൊണ്ട് ഉർവ്വശി പറഞ്ഞു:—

"സുരനായക, എന്നെ സാക്ഷാൽ മിത്രൻ ആദ്യമായി ഇന്നേക്ക് വരിച്ചിരിക്കുന്നു."

അനംഗൻെറ അമ്പുകൾകൊണ്ട് അവശനായ വരുണൻ വീണ്ടും പറഞ്ഞു:—

"ഹേ സുരസുന്ദരി, നിന്നിലുണ്ടായ കാമവികാരം നിയന്ത്രിക്കാം. എന്നാൽ ദേവനിർമ്മിതമായ ഈ കുടത്തിലേക്ക് എൻെറ വീര്യം സംക്രമിക്കും. അങ്ങിനെ, സുവർണ്ണിനിയായ നിന്നോടുകൂടി ചേരാതെതന്നെ, നിന്നിൽ ഉണ്ടായ കാമത്തെ സാധിക്കും."

ലോകപാലകനായ വരുണൻ ഭംഗിയായി ഇങ്ങിനെ പറഞ്ഞതുകേട്ട ഉർവ്വശി, ഏററവും പ്രീതിയോടെ മറുപടിയായി:—

"പ്രഭോ, എന്നാൽ അങ്ങിനെയാകട്ടെ. എൻെറ ഹൃദയം അവിടുന്നിൽ സ്ഥിതിചെയ്യുന്നു. എന്നിൽ അവിടുത്തേക്ക് പ്രേമവും ഏറും. ദേഹം മിത്രന് അർപ്പിക്കുകയാണ്."

ഉർവ്വശി ഇത്രയും പറഞ്ഞപ്പോഴേക്കും, അത്യത്ഭുതകരമായ വിധത്തിൽ, വരുണരേതസ്സ് എരിതീപോലെ ആ കുടത്തിൽ വീണു. അപ്സരസ്ത്രീരത്നം മിത്രദേവസന്നിധിയിൽ എത്തി. എല്ലാം ഉൾക്കണ്ണുകൊണ്ട് കണ്ട മിത്രൻ കോപത്തോടെ അവളോടുപറഞ്ഞു:—

"ഹേ ദേവസ്ത്രീ, നീയൊരു ദുർവൃത്തയെപ്പോലെയാണ് പെരുമാറിയത്. മുൻകൂട്ടി ഞാൻ വരിച്ചിട്ടും നീ മററൊരു ഭത്താവിനെയാണല്ലോ ഇഷ്ടപ്പെട്ടത്. ഈ ദുഷ്ടതയിൽ എൻെറ കോപം ആളുകയാണ്. നീ മനുഷ്യലോകത്തിൽചെന്ന്

കുറച്ചുകാലം വസിക്കണം. ബുധാത്മജനായ പുരൂരവസ്സിനെ സമീപിക്കു. ആ കാശിരാജർഷി നിന്റെ ഭർത്താവായിത്തീരും.''

ശാപമേററ ഉർവ്വശി, ബുധതനയനായ പുരൂരവസ്സിന്റെ അടുത്തു ചെന്നു് ആശ്രയിച്ചു. ആ രാജർഷിവര്യനെ ഭർത്താവായി സ്വീകരിച്ചു. പുരൂരവസ്സിന്നു് ഉർവ്വശിയിൽ മഹാബലവാനായ ആയുസ്സ് എന്നൊരു പുത്രൻ ജനിച്ചു. അദ്ദേഹത്തിന്റെ തനയനാണു് ഇന്ദ്രതുല്യനായ നഹുഷൻ. വൃത്രാസുരനിൽ വജ്രംചാട്ടിയ ശക്രൻ ചുററിനടക്കുന്ന നൂറായിരംവർഷം ഇന്ദ്രസ്ഥാനത്തിരുന്നതു് നഹുഷമഹാരാജാവായിരുന്നു. ശാപാന്ത്യമേററു് പാരിലെത്തിയ ഉർവ്വശി, അനേകം ആണ്ടുകാലം ഇവിടെ വസിച്ചു്, തദവസാനത്തിൽ ഇന്ദ്രസദസ്സിലേക്കുതന്നെപോയി.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പത്തിആറാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിഏഴാം സർഗ്ഗം. [വസിഷ്ഠദേഹലാഭകഥനം]

ആശ്ചര്യജനകമായ ഈ ദിവ്യകഥകേട്ടു ലക്ഷ്മണൻ ഏററവും സന്തുഷ്ടനായി. മഹാപ്രഭുവിനോടു് വീണ്ടും ചോദിച്ചു:—

''രാജരാജേശ്വരാ, ദ്വിജക്ഷത്രിയന്മാരായ ആ ദേവസമ്മതർ, എങ്ങിനെയാണു് വീണ്ടും സദേഹന്മാരായിത്തീൎന്നതു്?''

കുമാരന്റെ ചോദ്യംകേട്ടു സത്യപരാക്രമി, മഹാത്മാവസിഷ്ഠബ്രഹ്മർഷിയുടെ ബാക്കികഥയും പറഞ്ഞുകൊടുത്തു:—

''മിത്രനും വരുണനും ഒരേ കുംഭത്തിലാണു് വീര്യം വീഴ്ത്തിയതു്. അതിൽനിന്നു് മഹാതേജസ്വികളായ രണ്ടു് ഋഷീന്ദ്രന്മാർ ഉത്ഭവിച്ചു. ആദ്യമുണ്ടായതു് ഭഗവാൻ അഗസ്ത്യനാണു്. ഞാൻ അങ്ങയുടെ പുത്രനല്ല എന്നുപറഞ്ഞു്, മിത്രനെ വിട്ടു് മാമുനീശ്വരൻ യാത്രയായി. ഉർവ്വശികാരണം മിത്രവീര്യം ഏതൊന്നിലാണോ പതിച്ചതു് അതിൽതന്നെയാണു് വരുണബീജവും. അല്പകാലം കഴിഞ്ഞതിനുശേഷം, മിത്രന്റേയും വരുണന്റേയും തേജസ്സിൽനിന്നു്, നമ്മുടെ കുലദൈവമായ വസിഷ്ഠബ്രഹ്മർഷി സംജാതനായി. അന്നുതന്നെ, അതിതേജസ്വി

യായ ഇക്ഷ്വാകുമഹാരാജാവു്, നമ്മുടെ വംശരക്ഷക്കു് ഭഗവാനെ ഉപാദ്ധ്യായനായി വരിയ്ക്കുകയുംചെയ്തു. മഹാത്മാവായ വസിഷ്ഠബ്രഹ്മർഷി ഇങ്ങിനെയാണു് പുത്രപ്പിറവിയാർന്നതു്. സൌമ്യനായ കുമാര, ഇനി നിമിയുടെ കഥകേൾക്ക.

ദേഹത്തിൽനിന്നും വേർപെട്ട അരചനെ കണ്ട മുനീശ്വരന്മാർ ആ പ്രാണനെക്കൊണ്ടു് ദീക്ഷചെയ്യിച്ചു്, യജ്ഞംചെയ്യിച്ചു. മഹാബ്രാഹ്മണർ പൌരന്മാരോടും ഭൃത്യന്മാരോടുംകൂടി, സുഗന്ധദ്രോണിയിൽ മാല്യം തുകിൽ എന്നിവയോടുകൂടി ശരീരത്തെ രക്ഷിക്കുകയുംചെയ്തു. യാഗം എല്ലാം അവസാനിച്ചപ്പോൾ ഭൃഗുമുനീന്ദ്രൻ അരുളിച്ചെയ്തു:—

"നൃപേന്ദ്ര, ഞാൻ അങ്ങയിൽ അതീവസന്തുഷ്ടനായി. അതുകൊണ്ടു് അങ്ങയുടെ പ്രാണനിൽ ചേതസ്സും എത്തിക്കുകയായി."

അമരന്മാർ കൊണ്ടാടിക്കൊണ്ടു് നിമിയുടെ ചേതസ്സിനോടു്:—

"ഹേ രാജർഷേ, ഇഷ്ടമുള്ള വരംചോദിച്ചുകൊള്ളു. എവിടെയാണു് അങ്ങയുടെ ചേതസ്സിനെ വെക്കേണ്ടതു്? പറയൂ?"

എല്ലാദേവവര്യന്മാരുടേയും ഏകോപിച്ച വാക്കുകൾ കേട്ട നിമിചേതസ്സു് മറുപടിപറഞ്ഞു:—

"സർവ്വജീവജാലങ്ങളുടേയും അക്ഷികളിൽ സസുഖം ഞാൻ വസിച്ചുകൊള്ളാം."

"അങ്ങിനെയാകാം."

എന്നു് അരചനോടു് പറഞ്ഞ സുരപ്രമുഖന്മാർ, നിമിയുടെ ചേതസ്സിനോടു് നിർദ്ദേശിച്ചു:—

"സകല ജീവികളുടേയും നേത്രങ്ങളിൽ വായുവായി നീ വസിക്ക. വായുരൂപത്തിൽ സഞ്ചരിക്കുന്ന നിന്നെക്കൊണ്ടു് കണ്ണിന്നു്, ശ്രമം തീക്കുവാൻ ഇടയ്ക്കിടക്കു് ചിമ്മൽ ഉണ്ടാകും."

ഇങ്ങിനെ അനുഗ്രഹമേകിയ സുരവരന്മാരെല്ലാം വന്നപോലെ സസന്തോഷം പോയി. മഹാത്മാക്കളായ ഋഷിവരന്മാർ, നിമിരാജർഷിയുടെ കളേബരത്തെ, അരണിയിൽവെച്ചു് മഥിക്കുവാൻ തീർച്ചപ്പെടുത്തി. പിൻഗാമിയായി

ട്ടൊരു പുത്രനില്ലാതെ വന്നാൽ വംശം നശിക്കുമല്ലോ. മഹാത്മാരായ അവർ ഉണ്ണി പിറക്കുവാൻ മന്ത്രഹോമങ്ങളാൽ മഥിയ്ക്കുമ്പോൾ, ഉഗ്രതപസ്സിയന്നൊരു തനയൻ ഉണ്ടായി. മഥനത്താൽ മിഥി എന്നും, ജനനത്താൽ ജനകൻ എന്നും, വിദേഹനിൽ നിന്നുണ്ടായതിനാൽ വൈദേഹൻ എന്നും സുപ്രിദ്ധനാമങ്ങളുണ്ടായി. നിമിപുത്രനായ മിഥിയാണ് ഒന്നാമത്തെ ജനകൻ; വിദേഹരാജാവെന്നും മൈഥിലനെന്നും ആ രാജർഷിവര്യന്നു് പേരുണ്ടായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡം അയമ്പത്തിഏഴാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തിഎട്ടാം സർഗ്ഗം. [യയാതിശാപകഥനം]

വീരാരിമർദ്ദകനായ സൌമിത്രി, സഹോദരവാക്യങ്ങൾ സശ്രദ്ധം കേട്ടു. അഗ്നിജ്വാലകൾപോലെ തേജസ്സുള്ള അഗ്രജനോടു് തുടർന്നു:—

"രാജരാജേശ്വരാ, വിചിത്രവും അത്ഭുതകരവുമായ പുരാവൃത്തമാണവിടുന്നു് വിവരിച്ചതു്; ബ്രഹ്മർഷിവസിഷ്ഠന്റേയും രാജർഷിനിമിയുടേയും ദേഹംവിട്ട കഥ; എന്നാൽ ശൂരക്ഷത്രിയനായ നിമി, ദീക്ഷകൊണ്ട സമയത്തിൽ കോപിക്കുകയും മഹാത്മാവായ വസിഷ്ഠനിൽ ക്ഷമിക്കാതിരിക്കുകയും ചെയ്തുവല്ലോ."

സർവ്വശാസ്ത്രങ്ങളും അറിയുന്നവനാണു് ലക്ഷ്മണകുമാരൻ. ഏതൊരു ജീവിയേയും രമിപ്പിക്കുന്നതിൽ വിചക്ഷണനാണു് ശ്രീരാമസ്വാമി. തേജസ്സേറിയ തമ്പിയോടു് ക്ഷത്രിയോത്തംസമായ ദാശരഥി തുടന്നു:—

"വീരവീരനായ സൌമിത്രീ, എല്ലാ പുരുഷന്മാരിലും ക്ഷമ എന്ന ഗുണം കാണുന്നില്ല. കുമാര, സാത്വികഗുണാധിക്യത്താൽ ദുസ്സഹമായ ക്രോധത്തെ അടക്കിയ യയാതിയുടെ കഥ, ജിജ്ഞാസുവായ നീ ശ്രദ്ധിച്ചു കേൾക്കുക. നഹുഷമഹാരാജാവിന്റെ പുത്രനാണു് യയാതി. പ്രജകൾക്കു് അഭിവൃദ്ധിയുണ്ടാക്കിക്കൊണ്ടു് രാജ്യം ഭരിക്കുന്ന അദ്ദേഹത്തിന്നു്, അതുല്യരൂപവതികളായ രണ്ടുപത്നിമാരുണ്ടായിരുന്നു. ദിതിവംശജാതയും വൃഷപർവ്വാവിന്റെ പുത്രിയുമായ ശർമ്മിഷ്ഠയാണു് പുരുഷപുംഗവനായ യയാതിക്കു് ഏററവും ഇഷ്ടയായവൾ. ശുക്രാചാര്യപുത്രിയായ ദേവയാനി നൃപേന്ദ്രന്നു് അത്രമാത്രം ഹൃദ്യയല്ലായിരുന്നു. അഴകും കെല്പുമാന്ന രണ്ടുപുത്രന്മാർ, ശർമ്മിഷ്ഠയിൽ പൂരു എന്നും ദേവയാനിയിൽ യദു

എന്നും അരചനു് ഉണ്ടായി. അമ്മയെയുള്ള സ്നേഹവും ഗുണാധിക്യവുംകൊണ്ടു് യയാതിക്കു് പൂരുവിനെയാണു് അധികം വാത്സല്യം. അതു് മനസ്സിലാക്കിയ യദു ദുഃഖത്തോടെ അമ്മയോടു്:—

"ഏതൊന്നും നിഷ്പ്രയാസംചെയ്യുവാൻ കഴിവുള്ള ഭൃഗുകുലത്തിലാണു് അമ്മ ജനിച്ചതു്. അസഹ്യമായ അപമാനവും ദുഃഖവും അമ്മ സഹിച്ചു കൊണ്ടാണല്ലോ വസിക്കുന്നതു്. നമുക്കു് രണ്ടുപേർക്കും ഒന്നിച്ചു് അഗ്നികുണ്ഡത്തിൽ ചെന്നു പതിയ്ക്കാം. ദൈത്യപുത്രിയായ ശർമ്മിഷ്ഠയോടുകൂടി നരപാലകൻ സുസുഖം വസിച്ചുകൊള്ളട്ടെ. അമ്മയ്ക്കു് ഇതെല്ലാം സഹിച്ചു് ജീവിയ്ക്കുവാൻ ഇഷ്ടമാണെങ്കിൽ, എനിക്കു് വിടനല്കണം. എല്ലാം അമ്മ ക്ഷമിച്ചുകൊള്ളു. എന്നാൽ എന്നെക്കൊണ്ടു് സാധിക്കില്ല. ഞാൻ തീർച്ചയായും മരിയ്ക്കുകയാണു്."

അത്യധികം അവശനായി വിലപിക്കുന്ന പുത്രനെക്കണ്ടു് കോപമാന്ന ദേവയാനി പിതാവിനെ സ്മരിച്ചു. ആത്മജയുടെ ആഹ്വാനം കേട്ട ഭാർഗ്ഗവൻ വെമ്പലോടുകൂടി അവളുടെ അടുത്തു് എത്തി. മകളുടെ കോപവും വ്യസനവും ഉട്ടാകെയുള്ള പന്തികേടും കണ്ട അച്ഛൻ:—

"എന്താണു്? എന്താണിതു്? നിനക്കു് എന്തുപററി?"

എന്നിങ്ങനെ ജിജ്ഞാസയോടും പരിഭ്രമത്തോടും ദീർഘനിശ്വാസത്തോടിരിക്കുന്ന പുത്രിയോടു് ആവർത്തിച്ചു് ആ പിതാവു് ചോദിച്ചു. ക്രോധാരുണേക്ഷയായ ദേവയാനി:—

"അച്ഛാ, മുനീന്ദ്രസത്തമനായ അവിടത്തെ, ഈ മകൾ ഒന്നുകിൽ വിഷം കഴിയ്ക്കും; അല്ലെങ്കിൽ തീയിലോ വെള്ളത്തിലോ ചാടും. എനിക്കിനി ജീവിച്ചിരിക്കുവാൻ സാദ്ധ്യമല്ല; അതിന്നൊട്ടു് ആഗ്രഹവുമില്ല. എന്റെ മാനവും അപമാനവും വ്യസനവും അവിടുന്നു് അറിയുന്നില്ല. വൃക്ഷപതനത്തിൽ-അവമാനത്തിൽ-വൃക്ഷവാസികളായ ജീവികൾ നശിക്കും. ബ്രഹ്മർഷിവര്യനായ പിതാവേ, രാജർഷി അവജ്ഞയോടെയാണു് എന്നെ നോക്കുന്നതു്. അല്പം പോലും ആദരിയ്ക്കുന്നില്ല."

മകളുടെ വാക്കുകൾ കേട്ട ഭാർഗ്ഗവൻ അരിശത്തിൽ മഗ്നനായിത്തീൎന്നു. നഹുഷസുതനോടു് ഉഗ്രമായി ഇങ്ങിനെ പറഞ്ഞു:—

"ഹേ യയാതിമഹാരാജാവേ, ദുഷ്ടഹൃദയത്തോടെ അങ്ങ് എന്റെ പുത്രിയെ അവമാനിയ്ക്കുന്നുവല്ലോ. ഏറ്റവും വലിയ ജരാനരകൾ ബാധിച്ച് അങ്ങ് അവശനായിത്തീരുകയായി."

കീർത്തികേട്ട ബ്രഹ്മർഷിശുക്രാചാര്യൻ യയാതിക്ക് ശാപമേകി; മകളെ ആശ്വസ്തചിത്തയാക്കി. ആ അർക്കതുല്യനായ ദ്വിജവരൻ സ്വാശ്രമംപൂകി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീ വാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡം അമ്പത്തിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## അയമ്പത്തൊമ്പതാം സർഗ്ഗം. [യയാതിക്ഷമാകഥനം]

ശുക്രാചാര്യരുടെ ക്രോധവും ശാപവും കേട്ട യയാതി മഹാരാജാവ് അത്യധികം ദുഃഖിതനായി. എന്നാൽ തനിക്ക് കൈവന്ന ജര, മറ്റൊരുവന്ന് പകർത്തുവാൻ കഴിയുന്നതാണെന്ന് അറിഞ്ഞ നഹുഷസൂനു യദുവിനോട് പറഞ്ഞു:—

"മകനേ, യദു, നീ ധർമ്മജ്ഞനാണല്ലോ. ഹേ നന്ദന, എനിക്കുകിട്ടിയ ജരയെ നീ ഏററുവാങ്ങു. എന്റെ വൃദ്ധത്വം മററാരാൾക്ക് പകത്താവുന്നതാണ്. സുഖഭോഗങ്ങളിൽ എനിക്ക് സംതൃപ്തിവന്നിട്ടില്ല. ഹേ പുരുഷർഷഭ, കീർത്തിമാനായ നീ എന്റെ ആഗ്രഹം തീർക്കു. സുഖങ്ങളെല്ലാം ആസ്വദിച്ച് ഞാൻ വീണ്ടും ജരാനരകൾ വാങ്ങിക്കൊള്ളാം."

നരപാലവര്യനായ പിതാവിന്റെ വാക്കുകൾ കേട്ട യദു:—

"അവിടുത്തെ ഓമനമകൻ പൂരുവാണല്ലോ. മഹാരാജാവേ, അയാൾ ജരയെ വാങ്ങട്ടെ. ഞാൻ അവിടുത്തെ സമീപത്തിൽനിന്നും ഐശ്വര്യത്തിൽ നിന്നും വളരെ അകലത്താണല്ലോ. അവിടുത്തോടൊന്നിച്ച് ഊണുകഴിക്കുന്നവർ തന്നെയാകട്ടെ ഇതും വാങ്ങുവാൻ."

യദുവിന്റെ അസംതൃപ്തിനിറഞ്ഞ വാക്കുകൾ കേട്ട അരചൻ പൂരുവിനോട്:—

"ഹേ മഹാബാഹുവായ മകനേ, എനിക്കുവേണ്ടി ഈ ജരയെ ഏററുവാങ്ങു."

താതനിർദേശം കേട്ട പൂരു കൈകൂപ്പി സവിനയം:—

"അച്ഛാ, ഞാൻ ധന്യനായി; അനുഗ്രഹിക്കപ്പെട്ടവനായി. അവിടത്തെ ആജ്ഞക്ക് സർവ്വദാ കീഴൊതുങ്ങിയവനാണീ മകൻ."

ഈ ഉത്തരം നഹുഷാത്മജനെ ആനന്ദരോമാഞ്ചമണിയിച്ചു. അതുല്യ സ്നേഹവായ്പോടെ ജരയെ പുത്രനു് നല്കി; യയാതി യുവാവായിത്തീർന്നു. ആയിരം ഉത്തമയജ്ഞങ്ങൾ യഥാവിധി നിർവഹിച്ചു. അനേകായിരം വർഷം ഭൂമിയെ സംരക്ഷിച്ചു. ആഗ്രഹങ്ങളെല്ലാം അനുഭവിച്ച്, സംതൃപ്തനായ അവനീശ്വരൻ ആത്മജന്റെ അടുത്തുചെന്നു്:—

"ഓമനമകനെ, ഞാൻ ന്യാസമായിട്ടാണ് ജരയെ നിന്നിൽവെച്ചിട്ടുള്ളതു്. അതു് മടക്കിത്തന്നേക്കു. താല്ക്കാലികമായി കടം തന്നതാണീ ജര. ഒട്ടും വ്യസനിക്കാതെ അതിങ്ങുമടക്കിത്തരു. ഞാൻ നിന്നിൽ ഏറ്റവും സന്തുഷ്ടനായി. പ്രീതിയോടെ, കൃതാർത്ഥതയോടെ, നിന്റെ പട്ടാഭിഷേകം നടത്തുകയാണ്."

ശർമ്മിഷ്ഠാസുതനോട് ഇത്രയുംപറഞ്ഞ ഭൂപതി, ദേവയാനീപുത്രനെ ദാരുണമായിനോക്കിക്കൊണ്ടു്:—

"എന്റെ മകനായി ജനിച്ച നീ ദുർധർഷനായൊരു രാക്ഷസാത്മാവാണ്. എന്റെ കല്പന ലംഘിച്ച നിനക്ക് രാജത്വത്തിന്നേ അവകാശമില്ല. അച്ഛനും ഗുരുവുമായ എന്നെ അവമാനിച്ച നിനക്ക്, അതിക്രൂരചിത്തന്മാരായ യാതുധാനന്മാർ ആത്മജന്മാരായി രാക്ഷസാകാരത്തിൽ ജനിക്കട്ടെ. ദുഷ്ടനായ നിന്റെ സന്തതികൾ ചന്ദ്രവംശത്തിൽ ചേരുന്നതല്ല. നിന്നെപ്പോലെ നിന്റെ വംശവും ദുർനയം നിറഞ്ഞവരായിത്തീരും."

വത്സലപുത്രനായ പൂരുവിനെ വാഴ്ത്തിക്കൊണ്ടുതന്നെ സിംഹാസനാരോഹണംചെയ്യിച്ചു. നാലാമത്തെ ആശ്രമമായ സന്യാസവാഞ്ഛക്ക് വനത്തിലേക്ക് പോകയും അനേകകാലം തപോനുഷ്ഠാനത്തോടെ ജീവിച്ച് സ്വർഗ്ഗം പൂകുകയും ചെയ്തു.

ധർമ്മമാർഗ്ഗത്തിൽനിന്നു് അണുവും വ്യതിചലിക്കാത്ത പൂരു, കാശിനാട്ടിലെ, പ്രതിഷ്ഠാനപുരത്തിൽ വസിച്ച് സ്തുത്യർഹമായി രാജ്യം ഭരിച്ച് അനശ്വരകീർത്തിനേടി.

രാജവംശച്യുതനായ യദു, ക്രൌഞ്ചവനത്തിലാണു് ഇടന്നു് അധിവസി ച്ചതു്. അനേകം യാതുധാനന്മാർ സന്താനങ്ങളായി ഉണ്ടാകയുംചെയ്തു.

ശുക്രാചാര്യർ നല്കിയ ശാപത്തെ, നഹുഷതനയൻ, ഇങ്ങിനെ ക്ഷത്രിയ ധർമ്മംകൊണ്ടു് സഹിച്ചു. നിമിമഹാരാജാവു് ക്ഷമിച്ചില്ല.

കുമാര, എല്ലാം വിശദമായി ഞാൻ നിന്നോടുപറഞ്ഞു. ഹേ സൗമ്യ, സങ്കട ക്കാർ ആരെങ്കിലുമുണ്ടെങ്കിൽ ഉടനെ വരുത്തൂ. നൃഗമഹാരാജാവിനുപററിയ പോലെ തെററു പററരുതു്."

**ശരൽക്കാലശശാങ്കനെപ്പോലെയുള്ള** വദനത്തോടുകൂടിയ ശ്രീരാമചന്ദ്രൻ ഇത്രയും അരുളിച്ചെയ്തപ്പോഴേക്കും നക്ഷത്രജാലം ആകാശത്തിൽനിന്നു് പതുക്കെ പ്പതുക്കെ മാഞ്ഞുതുടങ്ങി. ചായം മുക്കിയൊരു പുടവ പുതച്ചതുപോലെ, അരുണ കിരണങ്ങളുടെ ചുകപ്പുകൊണ്ടു് കിഴക്കെ ദിക്കു് നയനാനന്ദകരമായി പ്രകാശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അമ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാം സർഗ്ഗം. [പ്രക്ഷിപ്തം]
## (സാരമേയാഗമനം)

സൂര്യൻ ഉദയാദ്രിയിൽ എത്തി. പൂർവ്വാഹ്നത്തിലെ കർമ്മങ്ങളെല്ലാം വിധിപോലെചെയ്തു്, അംബുജലോചനൻ ധർമ്മസിംഹാസനത്തിൽ ഇരു ന്നരുളി. രഘുരാമഭൂപാലേന്ദ്രന്റെ നാലുപുറവും രാജധർമ്മങ്ങളെ സംരക്ഷിക്കു ന്നതിൽ ജാഗരൂകരായ, പൌരന്മാർ–ബ്രാഹ്മണവര്യന്മാർ –ഗുരുവരൻ വസിഷ്ഠ ബ്രഹ്മർഷി–ഋഷീന്ദ്രനായ കശ്യപൻ– വ്യവഹാരവിജ്ഞരായ അമാത്യന്മാർ– ധർമ്മപാരഗന്മാരും നീതിജ്ഞരുമായ സാമന്തരാജസഭ്യന്മാർ എന്നിവർ യഥാർഹം ഇരുന്നു. ദേവേന്ദ്രന്റേയും വരുണന്റേയും അന്തകന്റേയും രാജസദസ്സുപോലെ, ശ്രീരാമരാജസിംഹന്റെ സദസ്സു് സമുജ്ജ്വലമായി. അക്ലിഷ്ടകർമ്മാവായ രഘു വരൻ, ലക്ഷണാന്വിതനായ ലക്ഷ്മണനോടു്:—

"സുമിത്രാനന്ദവർധകനായ ഉണ്ണീ, സങ്കടക്കാർ ആരെങ്കിലും ഗോപുര ത്തിൽ വന്നിട്ടുണ്ടെങ്കിൽ വിളിച്ചുകൊണ്ടുവരു."

അഗ്രജന്റെ ആജ്ഞയനുസരിച്ചു ലക്ഷ്മണൻ പടിക്കൽചെന്നു്, കാര്യാർത്ഥികൾ ആരെങ്കിലുമുണ്ടോ എന്നു് വീണ്ടും വീണ്ടും അന്വേഷിച്ചു. "എനിയ്ക്കു് ഒരു കാര്യമുണ്ടു്—" എന്നുപറയുവാൻ ഒരുത്തനെങ്കിലും അവിടെ ഉണ്ടായിരുന്നില്ല. ശ്രീരാമചന്ദ്രപ്രഭുവിന്റെ രാജ്യത്തിൽ ആധിയോ വ്യാധിയോ ഉള്ളവർ ആരും തന്നെ ഇല്ലല്ലൊ. ഭൂമിമുഴുവൻ സസ്യപൂർണ്ണം; സർവ്വ ഔഷധിവീര്യങ്ങളുമുള്ളതു്. ബാലനോ, കുമാരനോ, യുവാവോ അകാലമൃത്യുവിന്നു് ഇരയാകയില്ല. ധാർമ്മികപൂർണ്ണമായ പരിപാലനത്താൽ, യാതൊരിടത്തും ഒരു വിധത്തിലുള്ള ഉപദ്രവവും ഉണ്ടാകാറില്ല. ശ്രീരാമസ്വാമി രാജ്യം പരിരക്ഷിച്ചിരുന്ന കാലത്തു് സങ്കടക്കാരെ കാണുകയേ പതിവില്ല. ലക്ഷ്മണൻ തൊഴുതുകൊണ്ടു് ജ്യേഷ്ഠനോടു് വിവരമുണർത്തി. രാജരാജേശ്വരൻ വീണ്ടും:—

"കുമാരാ, ഒന്നുകൂടി അന്വേഷിക്കു. ഏതെങ്കിലും കാര്യത്തിനു് ആരെങ്കിലും വന്നിട്ടുണ്ടോ എന്നു് എല്ലാസ്ഥലത്തും ആരായു. നല്ല നിലയിൽ നീതി നടത്തിയാൽ അധർമ്മം ഒരിക്കലും ഒരിടത്തും ഉണ്ടാകുന്നതല്ല. രാജഭയം കൊണ്ടു് പ്രജകൾ പരസ്പരം കാത്തുരക്ഷിച്ചുകൊള്ളും. ഞാൻ അയക്കുന്ന ബാണങ്ങൾപോലെതന്നെ, എന്റെ നാട്ടുകാർ ധർമ്മത്തെ കാക്കുന്നുണ്ടു്. എന്നാലും, അമേയശക്തനായ അനുജാ, അതിശ്രദ്ധയോടുകൂടി നീയും പ്രജകളെ രക്ഷിക്കണം."

അരമനയിൽനിന്നു് പുറത്തേക്കുപോന്ന സൌമിത്രി നഗരദ്വാരപ്രദേശത്തിൽ ഒരു നായ ദീനഭാവത്തിൽ നില്ക്കുന്നതുകണ്ടു. എന്തിനേയോ നോക്കി കരുണസ്വരത്തിൽ അതു് ഇടക്കിടെ മോങ്ങുന്നു. വീരവീരനായ ലക്ഷ്മണൻ ശ്വാവിന്റെ അടുത്തുചെന്നു്:—

"ഹേ മഹാഭാഗ, എന്താണു് വേണ്ടതു്? സംശയിക്കാതെ തുറന്നുപറയൂ."

"പ്രഭോ, അക്ലിഷ്ടകാരിയും സർവ്വ ജീവികൾക്കും ശരണ്യനും, ഏതൊരു ഭയത്തിലും അഭയമേകുന്നവനുമായ മഹാപ്രഭു ശ്രീരാമചന്ദ്രസ്വാമിയോടു് ഉണർത്തിക്കാം."

ശ്വാവിന്റെ മറുപടി കേട്ട കുമാരൻ ജ്യേഷ്ഠന്റെ പള്ളിപ്പുമേടയിലേക്കു മടങ്ങി, വിവരമറിയിച്ചു. വീണ്ടും അതിന്റെ അടുത്തുവന്നു്:—

"രാജരാജേന്ദ്രനോടു് നേരിട്ടുപറയാനുള്ളതു് അങ്ങുതന്നെ ഉണർത്തിക്കു."

സൌമിത്രിയുടെ വാക്കുകേട്ട സാരമേയം

"പ്രഭോ, ദേവാലയം, രാജമന്ദിരം, ബ്രഹ്മഭവനം എന്നിവയുടെ അകത്തു്; അഗ്നി, ഇന്ദ്രൻ, ആദിത്യൻ, വായു എന്നിവർ അധിവസിക്കുന്നുണ്ടു്. ഞങ്ങൾ ഏററവും ഹീനജീവികളായതിനാൽ അങ്ങോട്ടു് അടുക്കുവാൻ അർഹതയില്ലാത്തവരാണു്. ധർമ്മംതന്നെ ശരീരംപൂണ്ട മഹാരാജസന്നിധിയിലേക്കു് വരുവാൻ ഞാൻ അശക്തനായിത്തീരുന്നു. കുമാരാ ലക്ഷ്മണാ, സത്യവാക്കു് മാത്രമുരിയാടുന്ന അവനീപാലൻ, സകലജീവരാശികൾക്കും ഹിതമേകുന്നവനും, യുദ്ധനിപുണനും ആറു് ഗുണങ്ങളൊത്തവനും, എല്ലാമറിയുന്നവനും, ന്യായകർത്താവും, സർവ്വജ്ഞനും, എല്ലാതും കാണുവാൻ കഴിവുള്ളവനും ഏതൊരുവനേയും രമിപ്പിക്കുന്നതിൽ ഉത്തമനുമാകുന്നു. നമ്മുടെ രാജരാജേശ്വരൻ, ചന്ദ്രനും–അന്തകനും–വൈശ്രവണനും– മൃത്യുവും– അഗ്നിയും– വരുണനും– ദേവേന്ദ്രനും–ആദിത്യനുമാണു്. സൌമിത്രീനന്ദനാ, പ്രജേശ്വരനായ കാകുൽസ്ഥനോടുപറയൂ; അവിടുത്തെ പ്രത്യേകം ആജ്ഞയില്ലാതെ അകത്തേക്കു് വരുന്നതു് യുക്തമല്ല. ഞാൻ വരുകയുമില്ല, എന്നു്".

സാരമേയത്തിന്റെ സാരഗർഭങ്ങളായ വാക്കുകൾകേട്ട സൌമിത്രി, ദാശരഥിയുടെ അടുത്തുചെന്നു് വീണ്ടും:—

"കൌസല്യാനന്ദവർദ്ധകനായ മഹാപ്രഭോ, അവിടുത്തെ ആജ്ഞശ്വാവിനെ അറിയിച്ചു. കാര്യാർത്ഥിയായിവന്ന അതു് ദ്വാരദേശത്തുതന്നെ നില്ക്കുകയാണു്."

ശ്രീരാമചന്ദ്രനരുളിച്ചെയ്തു:—

"കാര്യത്തിന്നുവേണ്ടി നില്ക്കുന്ന ആരെയായാലും ഇങ്ങോട്ടുകൊണ്ടുവരു."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സർഗ്ഗം. [പ്രക്ഷിപ്തം] (സാരമേയപ്രതിയാനം)

രഘുവരന്റെ നിർദ്ദേശമനുസരിച്ചു് ലക്ഷ്മണൻ, ആ നായയെ, രാജസദസ്സിലേക്കു് ആനയിച്ചു. അതിനെ തൃക്കൺപാർത്തു് ദേവദേവൻ:—

"ഹേ ശ്വാവേ, പറയാനുള്ളതു് എന്തുതന്നെയായാലും പറയൂ. ഒട്ടും ഭയപ്പെടേണ്ട."

തലയിലുള്ള വലിയൊരു മുറിയിൽനിന്നു് രക്തമൊലിക്കുന്ന അതു് ദീനസ്വരത്തിൽ:—

"മഹാപ്രഭോ, രാജരാജേശ്വര, ഉറങ്ങുന്നവരിൽ ഉണർന്നിരിക്കുന്നവൻ നൃപൻ; നാട്ടുകാരെ മുഴുവൻ കാത്തുരക്ഷിക്കുന്നവൻ നൃപൻ; എല്ലാററിൻേറയും കർത്താവും ഗോപ്താവും ലോകത്തിൻെറ മുഴുവൻ അച്ഛനും അരചനാണു്. കാലവും യുഗവും-എന്തിനധികം ഈ ലോകംമുഴുവനും നരപാലകൻതന്നെ. നല്ല നയംകൊണ്ടു് രാജാവു് ധർമ്മത്തെ സംരക്ഷിക്കുന്നു. നൃപാലകൻ പാലിക്കാതെ വന്നാൽ നാട്ടുകാരെല്ലാം നശിക്കുകയായി. ധാരണംകൊണ്ടു് ധർമ്മം എന്ന പേരുണ്ടായി. ധർമ്മത്താൽ പ്രജകൾ ധൃതരായിത്തീരുന്നു. ധാരണയെന്നാൽ, ചരാചരത്തോടുകൂടിയ മൂന്നുലോകങ്ങൾക്കും താങ്ങായിനില്ക്കുകയും, ശത്രുക്കൾക്കുകൂടി, വേണ്ടിവന്നാൽ അവലംബമാകയും നാട്ടുകാർക്കു് സംതൃപ്തി ചേർക്കുകയുംചെയ്യുന്നതു്; അതാണു് ധർമ്മം എന്നു വിധിച്ചിരിക്കുന്നു. രഘുവരതിലകനായ മഹാരാജാവേ, ഈ ശ്രേഷ്ഠധർമ്മം പരലോകത്തിൽ ഫലപ്രദമായിത്തീരും. മാത്രമല്ല, ധർമ്മത്താൽ കൈവരാത്തതൊന്നും ഈ ലോകത്തിലില്ലെന്നാണു് എൻെറ വിശ്വാസം. ദാനം, ധർമ്മം, സജ്ജനപൂജ, എല്ലാകാര്യങ്ങളിലും സത്യം, ഇവയാണു് മുഖ്യധർമ്മങ്ങൾ; അവിടുന്നു് സംരക്ഷിച്ചുകൊണ്ടിരിക്കുന്നതും ഇവയെത്തന്നെ. ശുഭവ്രതനായ കാകുൽസ്ഥാ, പ്രമാണങ്ങൾക്കും പ്രമാണമായിട്ടുള്ളതും അവിടുന്നല്ലേ? സജ്ജനങ്ങളുടെ ധർമ്മം എന്താണെന്നു് അവിടുത്തേക്കു് തികച്ചും അറിയാവുന്നതല്ലെ? ധർമ്മങ്ങൾ എല്ലാം അധിവസിക്കുന്ന പുണ്യഭവനമാണവിടുന്നു്. സാഗരതുല്യങ്ങളായ ഗുണങ്ങളാണുള്ളതു്. രാജരാജേശ്വരാ അത്രയും ആലോചിക്കാതെയാണു് ഞാൻ ഇത്രയും പറഞ്ഞതു്. അവിടുന്നു് പ്രസാദിക്കണേ; കൈവണങ്ങുന്ന എന്നിൽ കോപിയ്ക്കരുതേ."

ശ്വാവിൻെറ വാക്കുകൾകേട്ടു രാഘവൻ പെട്ടെന്നു്:—

"ഞാൻ എന്തൊന്നാണു് ചെയ്യുതരേണ്ടതു്? ഒട്ടും സംശയിക്കാതെ, പേടിക്കാതെ, തുറന്നുപറയൂ."

സാരമേയം ആശ്വാസപൂർവ്വമെന്ന മട്ടിൽ തുടർന്നു:—

"ഏതൊരു മന്നവനും, നാട്ടു നേടേണ്ടതു് ധമ്മത്താലാണു്; ധാമ്മികമായി പരിപാലിക്കണം. സർവ്വ ഭയങ്ങളേയും നശിപ്പിക്കുന്ന നൃപൻ ധാർമ്മികമായി ശരണ്യനാകുന്നു. ഇതാലോചിച്ചും, എനിയ്ക്കുവേണ്ടി ചെയ്യേണ്ടതു് അവിടുന്നു കേൾക്കുക. രഘുവംശനായക, സിദ്ധാർത്ഥനായ ഒരു ഭിക്ഷു, ബ്രാഹ്മണവീഥിയിൽ പാർക്കുന്നുണ്ടു്. ഒരു തെററുംചെയ്യാത്ത എന്നെ, വെറുതെ കേറി അടിച്ചു."

അടുത്ത ക്ഷണത്തിൽ ദ്വാരപാലകൻ രാജാജ്ഞയനുസരിച്ചു്, സർവ്വ സിദ്ധാർത്ഥപട്ടുവിനെ കൊണ്ടുവന്നു. മഹാതേജസ്വിയായ ആ വിപ്രപ്രമുഖൻ:—

"ഹേ രാമ, എന്നെക്കൊണ്ടു് എന്തൊരു കാര്യമാണു് സാധിക്കാനുള്ളതു്?"

അന്തണൻെറ ചോദ്യത്തിന്നു് മറുപടിയായി:—

"ദ്വിജശ്രേഷ്ഠ, എന്തിനാണു് ഈ ശ്വാവിനെ ഇത്തരത്തിൽ അങ്ങു് അടിച്ചു് മുറിവേല്പിച്ചതു്? വടികൊണ്ടു് അടിക്കത്തക്കവിധം എന്തൊരു തെററാണിതു്ചെയ്തതു്? ജീവനെ അപഹരിക്കുന്ന വൈരിയാണു് ക്രോധം; മിത്രഭാവത്തിൽ പ്രശോഭിക്കുന്ന ഉഗ്രശത്രു ക്രോധംതന്നെ; വജ്രംപോലെ നിശിതമായ തീക്ഷ്ണഖഡ്ഗമാണു് ക്രോധം; എല്ലാററിനേയും നശിപ്പിക്കുന്നതു് ക്രോധമല്ലാതെ മറെറാന്നുമല്ല. തപസ്സുചെയ്യുന്നതും, യാഗം കഴിക്കുന്നതും, ദാനംകൊടുക്കുന്നതും, കൊണ്ടുണ്ടാകുന്ന പുണ്യങ്ങളെ മുഴുവൻ ഇല്ലാതാക്കുവാൻ ക്രോധം മാത്രംമതി. അതുകൊണ്ടു് ഉത്തമനായൊരുവൻ കോപം നീക്കുകയാണുവേണ്ടതു്. വിരണ്ടു് നാലുപാടും ഓടുന്ന കുതിരകളാകുന്ന ഇന്ദ്രിയങ്ങളെ, ധൈര്യത്തോടെ ഒതുക്കി നേർവഴിക്കു് തെളിക്കണം. മനസ്സു്, വാക്കു്, കർമ്മം, കണ്ണു് എന്നിവ നല്ലതിലേക്കുമാത്രംചെല്ലണം. എന്നാൽ ലോകത്തിന്നു് എപ്പോഴും നന്മചെയ്യുവാൻ സാധിക്കും. അപ്പോൾ ദ്വേഷമോ, ആസക്തിയോ ഒന്നിലും ഉണ്ടാകാതെ കഴിയും. നിശിതമായ ഖഡ്ഗമോ, ചവുട്ടിയ ഉഗ്രസർപ്പമോ, ക്രോധാന്ധനായ ശത്രുവോ, ദുഷ്ടാത്മാവായൊരുവൻെറ തൊഴിൽ ഒരിയ്ക്കലും ചെയ്യുകയില്ല. എത്രമാത്രം ഒതുക്കം അഭ്യസിച്ചാലും, സ്വന്തം സ്വഭാവനില മാററിമറിക്കുവാൻ സാദ്ധ്യവുമല്ല. സ്വഭാവത്തെ എത്രമാത്രം മൂടിവെച്ചാലും വാസനാബലമേതോ അതു് പുറപ്പെടുകതന്നെചെയ്യും."

അക്ലിഷ്ടകർമ്മാവായ രഘുവംശരാജൻെറ വാക്കുകൾ സർവ്വാർത്ഥസിദ്ധനെന്ന ദ്വിജവര്യൻ കേട്ടു് പറഞ്ഞു:—

"മഹാരാജാവേ, ഞാൻ ഈ ശ്വാവിനെ തല്ലിപ്പോയി. അത്രമാത്രം ക്രോധം

എന്റെ ഹൃദയത്തെ കലക്കിയിരുന്നു. പ്രഭാതംമുതൽക്ക് ഭിക്ഷാന്നമില്ലാതെ, ഭിക്ഷയ്ക്കായി നടക്കുമ്പോൾ രാജവീഥിയിൽ നില്ക്കുന്ന ഈ ശ്വാവിനെ, പോ, പോ, എന്നിങ്ങനെ ആദ്യം ആട്ടി. അപ്പോൾ ഇവൻ പതുക്കെപ്പതുക്കെ നടന്ന് നിരത്തിന്റെ നടുക്ക് വിലങ്ങത്തിൽനിന്നു. അതുകണ്ടപ്പോൾ എനിക്ക് കോപം ആളിക്കത്തി. വിശപ്പും ഉണ്ടായിരുന്നു. വെളിവററവിധം ഞാനി തിനെ വടികൊണ്ട് ഒന്നടിച്ചു. രാജരാജേന്ദ്ര, തികച്ചും കററവാളിയാണ് ഞാൻ. എന്നെ യഥാർഹം ശിക്ഷിക്കണം. അവിടുന്ന് വേണ്ടവിധത്തിൽ ശിക്ഷിച്ചാൽ നരകഭയം എനിക്ക് കൂടാതെ കഴിയുകയുംചെയ്യാമല്ലോ.''

ധർമ്മരൂപമാന്ന ദേവൻ സദസ്യരോട്:—

''എന്തൊരു ശിക്ഷയാണ്, തെററുചെയ്ത ഈ വിപ്രന്ന് നല്കേണ്ടത്? ശരിക്ക് ശിക്ഷിച്ചാൽമാത്രമെ പ്രജാരക്ഷണമായിത്തീരു.

ഭൃഗു, അങ്ഗിരസ്സ്, വസിഷ്ഠൻ, കശ്യപൻ തുടങ്ങിയ ഋഷീന്ദ്രന്മാരും, ധർമ്മപാലകൻ തുടങ്ങിയ മന്ത്രിമുഖ്യന്മാരും, പൌരമുഖ്യന്മാരും, പണ്ഡിതവര്യ ന്മാരും ഒത്തുചേന്ന് ആലോചിച്ചു. രാജധർമ്മവിജ്ഞരായ അവർ:—

''പ്രഭോ, ശാസ്ത്രംപറയുന്നത്, ദ്വിജനിൽ ദണ്ഡശിക്ഷപാടില്ല, എന്നാണ്''.

മാമുനിവര്യന്മാർ തുടന്നു:—

''മന്നിടത്തെ മുഴുവൻ പരിരക്ഷിക്കുന്നവനാണ് മന്നവൻ; വിശേഷിച്ചും അങ്ങ് മൂന്നുലോകത്തിന്നും ശാസിതാവായ സാക്ഷാൽ മഹാവിഷ്ണുവാണെന്ന് ഞങ്ങൾക്കറിയാം. സനാതനനായ ദേവദേവന്റെ രക്ഷയും ശിക്ഷയുമാണല്ലോ ഞങ്ങൾക്കെല്ലാം ഉള്ളത്.''

ആ വാക്കുകൾകേട്ട ശ്വാവ് സാദരം ചോദിച്ചു:—

''സ്വാമിയായ ശ്രീരാമചന്ദ്ര, അവിടുന്ന് സന്തുഷ്ടനായെങ്കിൽ, ''എന്താണ് ഞാൻ ചെയ്യേണ്ടത്''' എന്ന് അവിടുന്ന് എന്റെതുപ്രകാരം വരം തരുമെങ്കിൽ, ഈ വിപ്രവര്യന്ന് കുലപതിസ്ഥാനം കൊടുത്താൽമതി. ''കാലഞ്ജരത്തിൽ കുലപതിയായി വാഴിച്ചാൽ ഞാൻ അതീവ സന്തുഷ്ടനായിത്തീരും''.

അഭയാർത്ഥിയായ ശ്വാവിന്റെ ഇച്ഛയനുസരിച്ച് കുലപതിയായി ദ്വിജവര്യനെ അഭിഷേകംചെയ്തു്, കൊമ്പനാനപ്പുറത്തേററി. ശ്രീരാമദേവന്റെ ദാനത്തിൽ അതീവ സന്തുഷ്ടനായ വിപ്രൻ സ്വരാജ്യത്തിലേക്കു മടങ്ങി.

രാജകീയ മന്ത്രിമാർ അത്ഭുതത്തോടെ:—

"ബ്രാഹ്മണോത്തമനു് വരമാണല്ലോ നല്കിയതു്. ശാപമോ ശിക്ഷയോ അല്ലല്ലോ."

മന്ദഹാസത്തോടെ മഹാപ്രഭു അരുളിച്ചെയ്തു:—

"ഈ നീതിയുടെ സത്തു് നിങ്ങൾക്കു് മനസ്സിലാക്കുവാൻ സാധിക്കുകയില്ല. എന്നാൽ ഈ സാരമേയത്തിന്നു് അറിയാം."

രാജസദസ്സിലെ അംഗങ്ങൾക്കു് ഇതിന്റെ കാരണം പറഞ്ഞു മനസ്സിലാക്കുവാൻ ശ്രീരാമചന്ദ്ര സ്വാമി നിർദ്ദേശിച്ചപ്പോൾ, ശ്വാവു്:—

"സ്വാമി, ദേവ, ദേവ, ഞാൻ അവിടെ കുലപതിയായി ഇരുന്നവനാണു്. ദേവ ബ്രാഹ്മണപൂജക്കും, ദാസദാസീ ജനങ്ങൾക്കും വേണ്ട വക നൽകിയ ഞാൻ ശിഷ്ടാന്നം ഭക്ഷിച്ചുകൊണ്ടാണു് ജീവിച്ചതു്. ദേവസ്വത്തെ വളരെ ശ്രദ്ധയോടെ കാത്തുരക്ഷിച്ചു. സൽസ്വഭാവത്തോടെ അതിവിനയത്തോടെ, ഏതൊരുവനും ഹിതമേകുവാൻ ശ്രദ്ധിച്ചിരുന്ന എനിക്കു്, ഈ നികൃഷ്ടനിലയിൽ ഘോരജീവിതം നയിക്കേണ്ടിവന്നു. ക്ഷമകുറഞ്ഞ ഈ അന്തണൻ അധാർമ്മികനും, ദ്രോഹശീലനും, നൃശംസനും, പരുഷനും, അവിദ്വാനുമാകുന്നു. പതിന്നാലു തലമുറവരെ അധോഗതിയിൽ പതിയ്ക്കും തീർച്ച. കുലപതിയായി സ്ഥാനം എടുക്കുവാൻ ഒരിക്കലും പാടില്ല. ബന്ധുക്കൾ, പുത്രന്മാർ, ഗോക്കൾ എന്നിവരടക്കം ഒരാളെ നരകത്തിൽ വീഴ്ത്തുവാൻ, ദേവാലയങ്ങളുടേയും, ഗോക്കളുടേയും, ബ്രാഹ്മണരുടേയും മേൽനോട്ടം കൊടുത്താൽ മതിയാകും. ബ്രഹ്മസ്വം; ദേവസ്വം, സ്ത്രീസ്വത്തു്, ബാലവിത്തം, ദാനസ്വത്തു് എന്നിവയെ അല്പമെങ്കിലും ഹരിയ്ക്കുന്നവൻ സകുടുംബം നശിക്കും. ബ്രഹ്മസ്വവും ദേവസ്വവും എടുക്കുന്നവൻ ഘോരനരകത്തിൽ വീഴുമെന്നതിന്നു് സംശയമില്ല. ശ്രീരാമചന്ദ്രപ്രഭോ, മനസ്സുകൊണ്ടുപോലും ദേവസ്വബ്രഹ്മസ്വങ്ങളെടുത്താൽ, നരകത്തിൽനിന്നു് നരകത്തിലേക്കാണു് അവന്റെയാത്ര. അവൻ നരാധമനുമാണു്."

ശ്വാവിന്റെ വാക്കുകൾ, മന്നോർമന്നന്റെ വിശാല ലോചനങ്ങളെ വിസ്മയത്താൽ ഒന്നുകൂടി വികസിപ്പിച്ചു. തേജസ്സേറിയ സാരമേയം വന്നവഴിക്കു തന്നെ മടങ്ങിപ്പോയി. പൂർവ്വജന്മത്തിൽ അതിവിശിഷ്ടനായിരുന്ന ആ ജീവൻ, ജന്മംകൊണ്ടു് ദൂഷിച്ചു എന്നുമാത്രം. ശ്രീരാമ ദർശനത്താൽ സ്മൃതികിട്ടിയ ആ പുണ്യാത്മാവു് കാശിയിൽ ചെന്നു് പ്രായോപവേശം ചെയ്തു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

## പതിമൂന്നാംസർഗ്ഗം (പ്രക്ഷിപ്തം) )ശഡ്‌റോലൂകവിവാദം)

മനോമോഹനമായൊരു മാമലയിലെ മഹാരണ്യത്തിൽ, നല്ലനല്ലമരങ്ങളിൽ കയിൽ തുടങ്ങിയ പക്ഷികൾ കൂട്ടുകൂട്ടി വസിച്ചിരുന്നു. നിർമ്മലജലപ്രവാഹിയായൊരു പുഴയുണ്ടു്. അതിന്റെ തീരത്തിൽ ഗഹനവനത്തിൽ സിംഹവ്യാഘ്രാദികളും, പലവിധത്തിലുള്ള പക്ഷി സമൂഹങ്ങളും ഉള്ളതിന്നിടയിൽ, ഒരു കഴുവും ഒരു കൂമനും അനേകാണ്ടുകളായി വസിച്ചിരുന്നു അവരിൽ ദുഷ്ടതയുള്ള പക്ഷിയായിരുന്നു കഴുകൻ. ശഠതനും ക്രൂരനുംകൂടിയായ കഴുകൻ, ഒരു ദിവസം 'ഇതു് എന്റേതാണു്'' എന്നു് പറഞ്ഞുകൊണ്ടു് കൂമന്റെ കൂടിനെ ആക്രമിച്ചു. തമ്മിൽ വാഗ്വാദം മുഴുത്തു.

''അംബുജേക്ഷണനായ ശ്രീരാമചന്ദ്രസ്വാമിയാണു് ഇന്നു് രാജ്യം ഭരിക്കുന്നതു്. ലോകങ്ങളുടെ മുഴുവൻ രക്ഷിതാവായ അവിടുത്തെ സമീപിക്കുക. ഈ കൂടു്, ഇന്ന ആൾക്കാണു് എന്നു് അവിടുന്നു് തീർച്ചപ്പെടുത്തട്ടെ, അതുപോലെ ചെയ്യാം?

അവർ ആലോചിച്ചു് ഉറച്ചു്, ക്രോധാന്ധരാണെങ്കിലും സ്വബുദ്ധിയോടുകൂടിത്തന്നെ കഴുകനും കൂമനും അയോദ്ധ്യാനഗരിയിലെത്തി. രഘുരാമരാജന്റെ തൃക്കാലുകളിൽ വണങ്ങി. പരസ്പരം കലഹിച്ചു് വൈരമാന്ന അവർ നൃപേന്ദ്രനെ നോക്കി. കഴുകൻ ആദ്യം പറഞ്ഞു:–

''സുരന്മാർക്കും അസുരന്മാർക്കും മേലെയാണു് അവിടുന്നു് എന്നാണു് അടിയൻ വിചാരിക്കുന്നതു്. സാക്ഷാൽ വ്യാഴശുക്രന്മാരേക്കാൾ ബുദ്ധിശക്തിയും വിജ്ഞാനവും അവിടേക്കുണ്ടു്. പാരിടത്തിന്റെ മേലും കീഴും അറിയുന്ന തിരുമേനി,

ശോഭയെഴുന്ന മറെറാരു വെൺമതിയാണു്. അക്കിനെപ്പോലെ ആക്കം നോക്കുവാൻ കഴിയാത്തവൻ; ഗൌരവത്താൽ ഹിമാലയതുല്യൻ; ഗാംഭീര്യംകൊണ്ടു് അപാരസാഗരസദൃശൻ; ലോകസംരക്ഷണത്തിൽ അന്തകൻ, ക്ഷമാശക്തിയിൽ ഭൂമി സദൃശൻ; വേഗത്തിൽ വായുഭഗവാൻ, പുകഴാണ്ട കാകുൽസ്ഥൻ, സവ്വസമ്പന്നനായ ഗുരു, സവ്വാസ്ത്ര വിധിപാരഗനായ അവിടുന്നു് അല്പമൊന്നു് അമർഷിയായാൽ ദുർജ്ജയനായ ജിഷ്ണുവാണു്. പുരുഷോത്തമനായ ശ്രീരാമസ്വാമി, അടിയൻ പറയുന്നതിനെ ചെവിക്കൊള്ളണേ. പൂർവ്വികമായി അടിയന്നു് സിദ്ധിച്ച ഭവനത്തെ, വെറും മെയ്മിടുക്കുകൊണ്ടു് ക്രൂരൻ തട്ടിപ്പറിക്കുകയാണു്."

കഴുകൻെറ ആവലാതിവാക്കുകൾ അവസാനിച്ചപ്പോൾ കൂമൻ തുടങ്ങി.–

"മഹാപ്രഭുവായ രാമചന്ദ്രസ്വാമി, ചന്ദ്രൻ–സൂര്യൻ–വൈശ്രവണൻ ഇവരുടെ അംശങ്ങളോടെയാണു് നൃപൻ ജനിക്കുന്നതു്. മനുഷ്യഭാഗം അല്പം മാത്രമേയുള്ള. അവിടുന്നാകട്ടെ സവ്വചരാചരമയനായ മഹാവിഷ്ണുവിൻെറ അന്യമായൊരു ആകൃതിവിശേഷംപോലെയാണു്. എല്ലാവരേയും പരിരക്ഷിച്ചു് വേണ്ടുംവിധം നോക്കുവാനുള്ള സൌമ്യത്വം അവിടുത്തേക്കുള്ളതുകൊണ്ടു് സോമജനാണെന്നുതീർച്ച. ദാനം– ദണ്ഡം– കോപം എന്നിവകളിൽ, പാപഭയം നശിപ്പിക്കുന്ന പ്രജേശ്വരനായ അവിടുന്നു്, ദാതാവും ഗോപ്താവും, ഹർത്താവുമാകയാൽ ദേവേന്ദ്രതുല്യനായിട്ടാണു് തോന്നുന്നതു്. ഏതൊരു ജീവിക്കും നോക്കുവാൻ കൂടി സാധിക്കാത്തവനും, തേജസ്സുകൊണ്ടു് അഗ്നിസദൃശനും, പാത്തലത്തിന്നു നിത്യം ചൂടേകുന്നവനുമായ അവിടുന്നു് ആദിത്യനെപ്പോലെയാണു് ഞങ്ങൾക്കു തോന്നുന്നതു്. സാക്ഷാൽ വൈശ്രവണനേക്കാൾ മീതെയാണു് ഞങ്ങളുടെ തമ്പുരാൻ. ലക്ഷ്മീഭഗവതി അധിവസിക്കുന്നതേ അവിടുത്തോടൊന്നിച്ചാകയാൽ, ധനദനേക്കാൾ അധികം പ്രാഭവമിയന്നവനായിട്ടു് ഞങ്ങൾ കാണുന്നു ചരാചരങ്ങളായ എല്ലാം തുല്യനിലയിലാണവിടുത്തേക്കു്. ശത്രുക്കളേയും മിത്രങ്ങളേയും നോക്കുന്നതു് ഒരേദൃഷ്ടിയിൽ! കാര്യങ്ങളുടെ തീർപ്പുചെയ്യുന്നതു് ധമ്മം തന്നെ ചെയ്യുന്നതുപോലെ. മഹാപ്രഭുവായ രഘുരാമ, അവിടുത്തെ കോപത്തിൻെറ ഒപ്പം എത്തുവാൻ മൃത്യു ഓടി അണയും. അമിതപരാക്രമിയായ അവിടുത്തെ അതുകൊണ്ടാണു് അന്തകനാണെന്നു പറയുന്നതു്. ഈ മനുഷ്യഭാവം കൂടി രാജരാജേശ്വരാ, ജീവജാലങ്ങളിലെല്ലാം കാരുണ്യം വർഷിക്കുന്നു. ബലമില്ലാത്തൊരനാഥപ്രജക്കു് ആശ്രയവും ശക്തിയും നൃപാലകനല്ലെ? കണ്ണില്ലാത്തവന്നു് ഉത്തമചക്ഷുസ്സുകളും, ഗതിയററവന്നു് ഗതിയും, ഞങ്ങളുടെ നാഥനായ അവിടുന്നാണു്.

ദേവമാനവന്മാർക്കുകൂടി ശാസിതാവായ അവിടുന്നു് എൻെറ വാക്കുകൾ ചെവി ക്കൊള്ളണേ. ഹേ ധാർമ്മികാഗ്രേസര, ഈ കഴു, അടിയൻെറ കൂട്ടിൽവന്നു് ദ്രോ ഹിക്കുകയാണു്.

ദാശരഥിയുടെ വദനം മന്ദഹാസത്താൽ പ്രശോഭിതമായി. അമാത്യന്മാരായ ജയന്തൻ– ധൃഷ്ടി– വിജയൻ– സിദ്ധാർത്ഥൻ– രാഷ്ട്രവർദ്ധനൻ–അശോകൻ–ധർമ്മ പാലൻ–സുമഹാബലവാനായ സുമന്ത്രർ എന്നിവരെ വിളിച്ചു. മഹാരാജാദശ രഥൻെറയും മന്ത്രിമാരായിരുന്ന അവർ, നീതിനിപുണരും, മഹാത്മാക്കളും, സർവ്വ ശാസ്ത്രവിശാരദന്മാരുമാണു്. സ്നേഹഹൃദയന്മാരും, കുലീനന്മാരും, നയതന്ത്ര ങ്ങളിൽ മഹാവിജ്ഞരുമായ അവരോടു് പുഷ്പകസിംഹാസനത്തിൽ നിന്നിറ ങ്ങിയ രഘുപതി ചോദിച്ചു:—

"കഴുകൻെറയും കൂമൻെറയും വാദത്തിന്നു് എന്തുചെയ്യണം.?"

ശ്രീരാമചന്ദ്രൻെറ വദനബിംബത്തിലേക്കു് നോക്കിക്കൊണ്ടു് അവർനിന്നു. മന്ദസ്മിതത്തോടെ അരചവരേന്ദ്രൻ കഴുകനോടു്:—

"ഹേ ഗൃദ്ധ്രോത്തമ, അങ്ങയുടെ കൂടു് നിർമ്മിച്ചിട്ടു് എത്രകാലമായി? അറിയു മെങ്കിൽ സത്യം പറയൂ."

കഴുകൻ കാകുൽസ്ഥനോടു് മറുപടിയോതി:—

"രാമചന്ദ്രപ്രഭോ, ഈ പാർത്തട്ടിൽ ജനിച്ച മനുഷ്യന്മാർ എന്നാണോ ജീവിതം തുടങ്ങിയതു് അന്നുമുതലേ എൻെറ ഗൃഹമുണ്ടു്."

സാകൂതം കൂമനെ നോക്കിയപ്പോൾ ആ പക്ഷിശ്രേഷ്ഠൻ:—

"മഹാപ്രഭുവായ തമ്പുരാനേ, ഈ പാരിടം മാമരങ്ങളാൽ എന്നുമുതൽ ശോഭിച്ചുവോ അന്നുമുതൽ എൻെറ ഭവനം ഉണ്ടായതായിട്ടാണു് അറിവു്."

ഇതുകേട്ട രഘുവീരൻ സഭ്യന്മാരോടു് അരുളിച്ചെയ്തു:—

"വൃദ്ധനില്ലാത്തതു് സഭയല്ല; ധർമ്മം പറയാത്തവർ വൃദ്ധന്മാരല്ല; സത്യ ത്തോടുകൂടാത്തതു് ധർമ്മമല്ല; അല്പമെങ്കിലും വ്യാജം കലന്നതു് സത്യവുമല്ല. എല്ലാം അറിവുണ്ടായിട്ടും ചിന്തയോടെ മിണ്ടാതിരുന്നാൽ, ആ സഭാവാസികൾ

വേണ്ടതു് പറയാത്തവരും വെറും ഭോഷ്ക്കരയ്യുന്നവരുമാകുന്നു. അറിഞ്ഞിട്ടും കാമത്താലോ ക്രോധത്താലോ ഭയത്താലോ ഉത്തരംപറയാത്തവൻ, ആയിരം വരുണപാശം സ്വയമായി ബന്ധിക്കുകയാണു്. ഒരായിരം വർഷങ്ങൾ പിന്നിട്ടാൽ അതിൽ ഒരു കയറേ അഴിയൂ. അതുകൊണ്ടു് സത്യമറിയുന്നവൻ, സത്യം നേരിട്ടു് പറയണം."

അവനീന്ദ്രന്റെ അഭിപ്രായമറിഞ്ഞ അമാത്യന്മാർ കാകൽസ്ഥനോടു് ഉണർത്തി:—

"രാജരാജേശ്വരാ, ക്ഷമനാണു് സത്യംപറഞ്ഞതു്, കഴുകനല്ല എന്നാണു് തോന്നിയതു്. ഏതൊന്നിനും പ്രമാണമായിട്ടുള്ളതു് അവിടുന്നാണല്ലോ. നൃപനാണു് എല്ലാവർക്കും മഹാഗതിയായിട്ടുള്ളതു്. നാട്ടുകാർക്കെല്ലാം നാരായവേരായിട്ടുള്ളതും മററാരുമല്ല; അനശ്വരധർമ്മാത്മം നൃപൻതന്നെയല്ലേ? മന്നവൻ അനുശാസിച്ചുപോരുന്ന മനുഷ്യന്മാർ ഒരിക്കലും നരകത്തിൽ പൂകുകയില്ല. കൃതാന്തനാൽ ഉപേക്ഷിക്കപ്പെട്ടവരാണു് ആനരോത്തമന്മാർ".

സചിവവരന്മാരുടെ വാക്കുകേട്ടു ദാശരഥി ചിരിച്ചുകൊണ്ടു്:—

"പുരാണത്തിൽ വിശദമാക്കിയൊരു കഥ ഞാൻപറയാം. കേൾക്കുവിൻ ആദിമദ്ധ്യാവസാനങ്ങളില്ലാത്ത അംബരതലവും, അർക്കചന്ദ്രഗ്രഹങ്ങളും, സ്വപ്രകാശങ്ങളായ നക്ഷത്രങ്ങളും, വൻകാടുകൾ മാമലകൾ ജീവജാലങ്ങൾ എന്നീ ചരാചരങ്ങളോടുകൂടിയ മൂപ്പാരുകളും മഹാപ്രളയജലത്തിൽ ആണ്ടുപോയപ്പോൾ, മഹാമേരുവിനേക്കാൾ വലുതായി വിലസുന്ന ഏതൊരു ദേവദേവനാണോ ഏകനായി അവശേഷിച്ചതു്? സദൈശ്വര്യങ്ങളോടുകൂടിയ മേദിനി ഏതൊരുവന്റെ തിരുവുദരത്തിലാണോ പോയൊളിച്ചതു്? സർവ്വഭൂതാത്മാവായ ഏതൊരു ദേവൻ സൈ്വരവിശ്രമത്തിന്നു് ഭൂമീദേവിയെ വിട്ടു്, അനേകകാലം ആഴിമദ്ധ്യത്തിൽ സുഷുപ്തിയാർന്നുവോ? അമേയമഹാദ്യുതിയാർന്ന ആ ദേവദേവൻ മഹാവിഷ്ണു പള്ളിയുറങ്ങുമ്പോൾ, ബ്രഹ്മാവും ആ വയറിന്നകത്തായി. യോഗാഭ്യാസാദികളിൽ അദ്വിതീയനായ വിധാതാവു് പുറത്തേക്കുവരുവാൻ വഴി കാണാതെ ധ്യാനനിരതനായിത്തീർന്നു. പൊൻതണ്ടാരൊന്നു് വിഷ്ണുവിന്റെ നാഭിയിൽ നിന്നുയർന്നപ്പോൾ, യോഗബലവിദ്യയാൽ സ്രഷ്ടാവു് പുറത്തേക്കു് ആ നാളം വഴിപോന്നു. അനേകദിവ്യവർഷങ്ങൾ വൻതപസ്സുചെയ്തു നാന്മുഖൻ ക്രമത്തിൽ സൃഷ്ടിക്കുവാൻ ഒരുങ്ങി. ഭൂമി, വായു, പർവ്വതങ്ങൾ, മരങ്ങൾ, സർപ്പങ്ങൾ, മനുഷ്യന്മാർ എന്നിവയെ ഉഗ്രതപോവൃത്തിയാൽ നിർമ്മിച്ചു.

ജരായുജങ്ങൾ, അണ്ഡജങ്ങൾ, ഉദ്ഭിജ്ജങ്ങൾ തുടങ്ങിയ പ്രജകൾ പാരിതല ത്തിൽ നിറഞ്ഞു.

അന്നു് കർണ്ണകമലത്തിൽനിന്നു് മധു, കൈടഭൻ എന്നുപേരുള്ള രണ്ടസുര ന്മാർ ഉണ്ടായി. ഘോരരൂപമാന്ന ആ ദുരാസദർ മഹാവീര്യമുള്ള ദാനവന്മാരാ യിരുന്നു. അവർ ബ്രഹ്മാവിനെക്കണ്ടു് കോപിച്ചു ക്രോധാന്ധരായി അതി ശക്തിയോടെ അസുരവരന്മാർ ആത്മയോനിയുടെ അടുത്തേക്കു് പാഞ്ഞടുത്തു. ഭയതരളിതനായ നാന്മുഖൻ വല്ലാത്തൊരൊച്ചയിട്ടു. ശ്രീഹരിതന്നെ ആ രാക്ഷസ മുഖ്യന്മാരോടു് എതിർത്തു. തൃച്ചക്രംകൊണ്ടു് അവരുടെ കഴുത്തറുത്തു. അവരുടെ മേദസ്സുകൊണ്ടു് ഭൂമിമുഴുവൻ കതിന്നുപോയി. വിശ്വംഭരനായ ജനാർദ്ദനൻ ഭൂമിയെ വീണ്ടും പരിശുദ്ധമാക്കി. നിർമ്മലപാരിടത്തിൽ മരങ്ങൾനിറഞ്ഞു. പലവിധ സസ്യൗഷധികൾ എല്ലായിടത്തുമുണ്ടായി. മേദോഗന്ധത്താലാണു് ഭൂമിക്കു് മേദിനി എന്നപേർതന്നെ ഉണ്ടായതു്. അതുകൊണ്ടു് ഒന്നുതീർച്ച; കുറ്റു് ക്ഷമന്റേതാണു്; കഴുകന്റെയല്ല. അന്യഭവനം കയ്യേറിയ ഈ കഴു ശിക്ഷാ ർഹംകൂടിയാണു്. പാപാത്മാവായ ഈ ദുഷ്ടൻ ക്ഷമനെ ഉപദ്രവിക്കുന്നു.''

സഭയിലുള്ള എല്ലാവരുടേയും ശ്രദ്ധയെ ആകർഷിച്ചുകൊണ്ടു് ഒരു അശരീരി ആകാശത്തിൽനിന്നു് സുവ്യക്തമായി ഇങ്ങിനെ കേട്ടു:—

''മഹാദേവ, തപോവീര്യത്താൽ ആദ്യത്തിൽത്തന്നെ വെന്തുകഴിഞ്ഞ കഴു കനെ നിഗ്രഹിക്കരുതേ. ഗൌതമമാമുനിയാൽ അനേകകാലം തപിച്ചുകൊണ്ടി രിക്കുന്ന ഒരു മഹാരാജാവാണു് ഈ കഴു. സത്യവ്രതനും പരിനിർമ്മലനും ശൂരനു മായ ഈ ഭൂപാലന്റെ പേർ ബ്രഹ്മദത്തൻ എന്നാണു്. ഇദ്ദേഹത്തിന്റെ അര മനയിൽ ഒരു ദ്വിജവര്യൻചെന്നു് ഒരു വർഷക്കാലം ഭക്ഷണമേകുവാൻ അപേക്ഷിച്ചു. സസന്തോഷം ബ്രഹ്മദത്തൻതന്നെത്താൻ ഭക്ഷണപദാർത്ഥങ്ങ ളൊരുക്കികൊടുത്തുകൊണ്ടിരുന്നു. അർഘ്യപാദ്യങ്ങളെക്കൊണ്ടു് ഉപചരിച്ചു് ഹൃദ്യമായ അന്നം പ്രതിദിനം നല്കി. അന്നൊരു ദിവസം ആ മഹാന്റെ ഭോജ്യ പദാർത്ഥങ്ങളിൽ മാംസവും പെട്ടുപോയി. കുപിതനായ മാമുനി ഉഗ്രമായ ശാപമാണു് പെട്ടെന്നു് കൊടുത്തതു്:—

ഹേ രാജൻ, അങ്ങു് മാംസഭക്ഷകനായൊരു കഴുവായിത്തീരട്ടെ.''

''ഹാ ചെയ്യരുതേ, അങ്ങിനെ കല്പിക്കരുതേ, പ്രസാദിക്കണേ, സുതപസ്വി

യായ ധർമ്മജ്ഞ, ഞാനൊട്ടും തന്നെ അറിഞ്ഞിട്ടില്ല, മാംസത്തെപ്പററി. മഹാനുഭാവനായ ബ്രഹ്മർഷീ, ശാപമോക്ഷവും അവിടുന്നു് അരുളിച്ചെയ്യണേ."

അറിയാതെ പററിയതാണെന്നു് മനസ്സിലായ മുനീന്ദ്രൻ:–

"രാജസത്തമ, ഇക്ഷ്വാകുരാജവംശത്തിൽ ദശരഥനന്ദനനായി, ശ്രീ അംബുജലോചനൻ അവതരിക്കും. നരപാലക, അദ്ദേഹം അങ്ങയെ സ്പർശിച്ചാൽ ഈ പാപം ഒഴിയും."

അശരീരികേട്ട ശ്രീരാമചന്ദ്രദേവൻ ഭൂപാലകനെ തൊട്ടുഴിഞ്ഞു. പെട്ടെന്നു് ഗൃധ്റരൂപം പോയി. തൽസ്ഥാനത്തു് ദിവ്യഗന്ധാനുലേപനായി, ദിവ്യാത്മാവായ ബ്രഹ്മദത്തനരേന്ദ്രൻ ആവിർഭവിച്ചു. തൊഴുതുകൊണ്ടു്:–

"മഹാപ്രഭുവായ രഘുരാമ, ധർമ്മജ്ഞനായ അവിടുത്തെ കാരുണ്യത്താൽ ഘോരഘോരമായ നരകത്തിൽനിന്നു് ഞാൻ കയറി. ഉഗ്രശാപമോക്ഷം അവിടുന്നു് എനിക്കു നൽകി."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അറുപതാം സർഗ്ഗം (ഭാർഗ്ഗവാദ്യാഗമനം)

ഒരു ദിവസം ശ്രീരാമലക്ഷ്മണന്മാർ സംസാരിച്ചുകൊണ്ടുതന്നെ പകലെല്ലാം കഴിഞ്ഞു. ചൂടും തണുപ്പും അധികമില്ലാത്ത വസന്തകാലം. നിശാദേവി പതുക്കെപ്പതുക്കെ വന്നെത്തി. സുഖസുഷുപ്തിയാർന്ന ജേഷ്ഠാനുജന്മാർ സുപ്രഭാതത്തിലുണർന്നു് പ്രഭാതകൃത്യങ്ങളെല്ലാം കഴിച്ചു. പൌരകാര്യങ്ങൾ യഥാർഹം അന്വേഷിക്കുവാൻ ആസ്ഥാനത്തിലേക്കു് തന്തിരുവടി എഴുന്നെള്ളി. സിംഹാസനത്തിലിരിക്കുന്ന അവിടുത്തെ മുമ്പിൽ സുമന്ത്രർവന്നു് താണുതൊഴുതു്:–

പ്രഭോ, കല്പനകാത്തുകൊണ്ടു് ദ്വാരദേശത്തിൽ യതിവര്യന്മാർ കാത്തുനില്ക്കുന്നു. ഭൃഗുവംശജരായ അവർ ച്യവനമാമുനിയെ മുൻനിർത്തിയാണു് വന്നിട്ടുള്ളതു്. മഹാരാജാവിനെ കാണുവാൻ, യമുനാതീരനിവാസികളായ മഹർഷിശ്രേഷ്ഠന്മാർ, പ്രീതിയാർന്നവദനത്തോടെ തിടുക്കുകയാണു്."

സുമന്ത്രവചനം കേട്ട ധർമ്മസ്വരൂപി പെട്ടെന്നു് ഉത്തരമോതി:–

"മഹാത്മാക്കളായ ഭാർഗ്ഗവപ്രമുഖന്മാരെ അതിവേഗത്തിൽ കൊണ്ടുവരു."

ദുർധർഷരായ തപോനിധികരം, ച്യവനബ്രഹ്മർഷിയെ അനുഗമിച്ചു് നൂറിലധികം എത്തിയിട്ടുണ്ടു്. ഉഗ്രതപസ്സുകൊണ്ടു് അഗ്നിപോലെ ജ്വലിക്കുന്നവരാണു് അവർ. മഹാത്മാക്കളായ യതീന്ദ്രന്മാർ സർവ്വതീർത്ഥങ്ങളും നിറച്ച കുംഭങ്ങളും സ്വാദിഷ്ടങ്ങളായ കായ്കനികളും, രാജരാജന്റെ തൃപ്പാദങ്ങളിൽ ഉപഹാരമായി സമർപ്പിച്ചു. അമൂല്യവസ്തുക്കളെപ്പോലെ അവയെ മുഴുവൻ സസന്തോഷം സ്വീകരിച്ച രഘുവരൻ മുനീന്ദ്രന്മാരോടു് അരുളിച്ചെയ്തു:–

"മഹാപുരുഷന്മാരായ ബ്രഹ്മർഷിവര്യന്മാരേ, മികച്ച ഇരിപ്പിടങ്ങളിതാ, യഥാർഹം ആസനസ്ഥരായാലും."

ദേവന്റെ അനുവാദപ്രകാരം, രത്നനിർമ്മിതങ്ങളും, മാൻതോൽ വിരിച്ചവയുമായ പീഠങ്ങളിൽ യഥായോഗ്യമിരുന്നു. ഏററവും വിനീതനായി തൊഴുതുകൊണ്ടു് രഘുവംശമണിദീപമായ ആ പരപുരഞ്ജയൻ ചോദിച്ചു:–

"ഭഗവാനേ, ഇങ്ങോട്ടു് എഴുന്നെള്ളിയതു് എന്തു് ഉദ്ദേശിച്ചാണു്? അതിശ്രദ്ധയോടുകൂടി ഞാൻ ചെയ്യേണ്ടതെന്താണു്? മുനിവരന്മാർക്കു് ആജ്ഞാപിക്കപ്പെടാവുന്നവനാണു് ഞാൻ, എന്നെക്കൊണ്ടു് കഴിയുന്ന ഏതൊരിഷ്ടവും സൈ്വരമായേകുവാൻ സദാ സന്നദ്ധൻ. എന്റെ രാജ്യം മുഴുവനും, എന്റെ ദേഹത്തിലുള്ള പ്രാണനും, ഉത്തമ ദ്വിജന്മാർക്കുള്ളതാണു്. ഇതു സത്യം"

യമുനാനദീ തീരവനങ്ങളിൽ ഉഗ്രതപസ്സനുഷ്ഠിക്കുന്ന ആ ബ്രഹ്മർഷിശ്രേഷ്ഠന്മാർ, പാർത്ഥിവത്തിലെ ധർമ്മത്തിന്നു് താങ്ങായിനില്ക്കുന്ന ആ മഹാത്മാക്കരം, സന്തോഷാശ്രുക്കളണിഞ്ഞുകൊണ്ടു്, നിയന്ത്രണം വിട്ടുതന്നെ "നന്നു്നന്നു്" എന്നു് ഒച്ചമുഴക്കി. അതിശാന്തമായിത്തീർന്ന അന്തരീക്ഷത്തിൽ അറിയിച്ചു:–

"നരോത്തമനായ രാമ, അങ്ങേയ്ക്കല്ലാതെ മററൊരാരാക്കും യോജിക്കാത്ത വാക്കുകളാണു് പറഞ്ഞതു്. അനേകമനേകം അരചന്മാർ– മഹാബലപരാക്രമികരം– കഴിഞ്ഞുപോയിട്ടുണ്ടു്. എന്നാൽ ഭൂപന്മാർ ആരുംതന്നെ, കാര്യഗൗരവം ആലോചിച്ചു് ആദ്യംതന്നെ സത്യം ചെയ്തിട്ടില്ല. കാര്യം എന്താണെന്നു് മനസ്സിലാക്കാതെ, ഒന്നും ആലോചിക്കാതെ നിഷ്കളങ്കമായ ബ്രാഹ്മണഭക്തിയിൽ

അങ്ങ് സത്യം ചെയ്തുകഴിഞ്ഞു. കാര്യമെന്തും സഫലമാകുമെന്ന് ഞങ്ങൾക്ക് വിശ്വാസമുണ്ട്. യാതൊരു സംശയവുമില്ല. പെരിയഭയം തീർത്ത് ഋഷിമാരെ അങ്ങ് സംരക്ഷിക്കണം.''

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അറുപതാം സർഗ്ഗം അവസാനിച്ചു.**

## അറുപത്തൊന്നാം സർഗ്ഗം (ലവണപീഡാകഥനം)

മുനീന്ദ്രന്മാരുടെ വാക്കുകൾകേട്ട കാകുൽസ്ഥൻ സസ്മിതമരുളിച്ചെയ്തു:–

''എന്താണ് ഈ എഴുന്നെള്ളത്തിന്റെ കാര്യം? എന്തുതന്നെയായാലും പറയു. മഹാനുഭാവന്മാരായ നിങ്ങളുടെ ഭയം എന്തും തീരുന്നതാണ്.''

രഘുരാമന്റെ ചോദ്യംകേട്ട് സന്തുഷ്ടനായ ഭാർഗ്ഗവമാമുനി തുടർന്നു:—

''പാർത്ഥിവവംശോത്തംസമേ, നാട്ടിനുള്ളഭയം എന്താണെന്നു കേൾക്കുക. രാജരാജ, പണ്ട് കൃതയുഗത്തിൽ ലോലക്ക്, മഹാബലശാലിയായ ഒരു പുത്രനുണ്ടായി. ദൈത്യപ്രമുഖനായ ആ ആദ്യസന്താനത്തിന്റെ പേർ മധു എന്നാണ്. ബുദ്ധിസൈശ്വര്യമുള്ള ആ മഹാസുരൻ, ബ്രാഹ്മണർക്ക് ശരണ്യനായിരുന്നു. വമ്പേറുന്ന വാനവരോട് അവന്ന് ദൃഢമായ മൈത്രിയാണ് ഉണ്ടായതു്, ധർമ്മത്തിൽ സുസ്ഥിരചിത്തനുമായിരുന്നു. അനേകായിരമാണ്ടുകൾ അസുരേന്ദ്രൻ, ശിവപ്രീതിക്കുവേണ്ടി തപസ്സനുഷ്ഠിച്ചു. കൈലാസവാസിയായ മഹാദേവൻ സന്തുഷ്ടനായി വരമേകുവാൻ അവന്റെ മുന്നിൽ പ്രത്യക്ഷനായി. ശ്രീ മഹാരുദ്രദേവൻ അവനെ കൊണ്ടാടിക്കൊണ്ട് അത്ഭുതമായ അനുഗ്രഹമേകി. ദിവ്യായുധമായ സ്വശൂലത്തിൽനിന്നു് മിന്നിത്തിളങ്ങുന്ന ഒരു മഹാശൂലം വലിച്ചെടുത്ത് ദേവദേവൻ അരുളിച്ചെയ്തു:—

''ഹേ അസുരോത്തമ, നിസ്തുല്യമായ ധർമ്മ ജീവിതവും കഠിനതപസ്സും എന്റെ സന്തുഷ്ടിക്കുവേണ്ടി നീ ചെയ്തുവല്ലോ? ഞാനേററവും തെളിഞ്ഞിരിക്കുന്നു. അതുകൊണ്ട് അത്യാഹ്ലാദത്തോടെ ഞാനിതാ നിനക്ക് ദിവ്യമായ ഒരായുധം തരുന്നു. ദേവന്മാരോടും ദ്വിജവരന്മാരോടും പിണങ്ങാത്തനാൾവരെ ഈ വരായുധം നിനക്ക് അനുഭവമായിത്തീരും. മറിച്ചാൽ ഈ ശൂലം മറയും. ശത്രുതയോടുകൂടിയ ഏതൊരുവനായാലും നിന്നോട് പൊരുതുവാൻ വന്നാൽ ഈ ദിവ്യായുധം അയാളെ ഭസ്മമാക്കി, നിന്റെ കയ്യിൽത്തന്നെ വന്നുചേരും.''

സാഷ്ടാംഗം പ്രണമിച്ച മധു, മഹാദേവനോടു തുടൎന്നു:—

"ഭഗവാനേ, ജഗത്തുകൾക്കു് ആധാരമായിട്ടുള്ളവനേ, അമേയമാഹാത്മ്യമുള്ള ഈ ശൂലം എന്റെ വംശത്തിൽ എന്നെന്നും നിലനില്ക്കുവാൻ അനുഗ്രഹിക്കണേ. ഭഗവാനേ, സുരന്മാൎക്കുകൂടി അവിടുന്നാണല്ലോ ആധാരം"

സൎവ്വഭൂതേശ്വരനായ പരമശിവൻ ഇത്തരം അഭ്യൎത്ഥിക്കുന്ന മധുവിനോടു്:—

"ഈ മഹായുധം ആ വിധത്തിൽ പറരുകയില്ല. എന്നാൽ നീ അപേക്ഷിച്ചതു മുഴുവൻ വെറുതെയാകുന്നില്ല. നിന്റെ പുത്രൻ ഒരുത്തനുമാത്രം ഈ ശൂലം എന്റെ അനുഗ്രഹത്താൽ സ്വാധീനമായിത്തീരും. ഈ മഹായുധം നിന്റെ മകന്റെ കൈവശമിരിക്കുന്നിടത്തോളം കാലം, ഏതൊരു ദേഹിക്കും അവൻ അവദ്ധ്യനായിത്തീരും"

മഹാശ്ചര്യകരമായ ഇത്തരം ഒരു വരം മഹാദേവനോടു വാങ്ങിയ മധു, മണിമന്ദിരമൊന്നു മിന്നിത്തിളങ്ങുന്നതു് നിൎമ്മിച്ചു. വിശ്വാവസുവിനു് അനല എന്ന പ്രിയ പത്നിയിൽ ജനിച്ച കുംഭീനസി എന്ന ധന്യയാണു് മധുവിന്റെ സഹധർമ്മിണിയായിത്തീൎന്നതു്. ആ മധുരാംഗിയിൽ അസുരേന്ദ്രനു് ഒരുണ്ണി പിറന്നു. മഹാവീര്യനും, ഘോരനും, ദുരാശയനുമായ "ലവണൻ" എന്നു പേരാൎന്ന ആ ബാലൻ ആദ്യം മുതല്ക്കേ പാപകൎമ്മങ്ങൾ ചെയ്യാനാണും ഇഷ്ടപ്പെട്ടതു്. പുത്രന്റെ ദുൎന്നടപ്പുകൾ കണ്ടമധുവിന്നു് കോപവും ഉണ്ടായി. എന്നാലും ആത്മജനോടു യാതൊന്നും പറഞ്ഞില്ല. നിയന്ത്രിച്ചിട്ടും പ്രയോജനമില്ലെന്നു മനസ്സിലാക്കിയമധു, ശൂലം ലവണനുനല്കി വരമാഹാത്മ്യത്തെ അറിയിച്ചു് പാൎത്തടത്തിൽനിന്നു് വിട്ടു് വരുണാലയത്തിൽ അധിവസിച്ചു. സ്വന്തം ദുഷ്ടതയെ ഒന്നുകൂടി ഉദ്ദീപിപ്പിക്കുന്ന ശൂലവും കൂടി കിട്ടിയ ലവണൻ, മൂന്നുലോകങ്ങളേയും, വിശിഷ്യ മുനിവൎയ്യന്മാരേയും പീഡിപ്പിക്കുകയാണു്. അമിതബലശാലിയായ ആ രാക്ഷസനു് അത്തരത്തിലുള്ള മഹാദേവശൂലവും സ്വാധീനമാകുന്നു. ഹേ കാകുൽസ്ഥ, അങ്ങുമാത്രമാണു് ഞങ്ങൾക്കു് ശരണമായിട്ടുള്ളതു്. പ്രമാണമായിട്ടുള്ളതു്. ഭയതരളിതരായ മഹൎഷിമാർ അനേകം അരചന്മാരോടും അഭയമേകുവാൻ യാചിച്ചു. എന്നാൽ രക്ഷിതാവിനെ ഇന്നുവരെയും കാണുവാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. അപ്പോഴാണു് ത്രിലോകകണ്ടകൻ ദശാസ്യനെ വധിച്ച വൎത്തമാനം അറിഞ്ഞതു്. അങ്ങയ്ക്കല്ലാതെ ഈ മന്നിടത്തിൽ മറെറാരു നരപതിക്കും ഞങ്ങളെ രക്ഷി

ക്കുവാൻ സാധിക്കില്ല. ലവണാസുരനാൽ ഭയപ്പെട്ട ഞങ്ങളെ കാക്കുവാൻ അപേക്ഷിക്കുന്നു. ശ്രീരാമാ, ഞങ്ങൾക്കു സംഭവിച്ച മഹാഭയം അറിയിച്ചുകഴിഞ്ഞു. ഇതു തടുക്കുവാനുള്ള കരുത്തു് അങ്ങയ്ക്കുണ്ടെങ്കിൽ അങ്ങിനെ ചെയ്താലും. അഥവാ, മഹാവിക്രമിയായ അങ്ങയ്ക്കു് കഴിയാത്തതെന്തുണ്ടു്?"

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽഅറുപത്തൊന്നാംസർഗ്ഗം അവസാനിച്ചു.**

---

## അറുപത്തിരണ്ടാം സർഗ്ഗം. [ശത്രുഘ്നനിയോഗം]

ഇത്തരം അരുളിച്ചെയ്യുന്ന മാമുനിമാരെ പ്രണമിച്ചുകൊണ്ടു് കൌസല്യാനന്ദനൻ:—

"ഭഗവാനേ, ലവണന്റെ ഭക്ഷണമെന്തു്? നടപ്പു് എങ്ങിനെയാണു്? താമസം എവിടെയാണു്?"

രഘുവരന്റെ ചോദ്യംകേട്ട മാമുനികൾ, ലവണന്റെ വളർച്ചയെപ്പററി:—

"അരചോത്തമ, ഭക്ഷണം എല്ലാതരം ജന്തുക്കളും; വിശേഷിച്ചു് തപസ്വികൾ. ഏററവും ക്രൂരനായിട്ടാണു് എപ്പോഴും നടപ്പു്; മധുവനത്തിലാണു് അധിവസിക്കുന്നതു്. ആയിരമായിരം സിംഹവ്യാഘ്രങ്ങൾ, മദഗജങ്ങൾ തുടങ്ങിയവയേയും, മനുഷ്യന്മാരെയും പകൽമുഴവൻ കൊന്നുതിന്നും. മററുള്ള ജീവികളും അവന്റെ കണ്ണിൽപെട്ടാൽ ബാക്കിയാവില്ല. സംഹാരകാലത്തിൽ വക്ത്രംപിളർത്തിയ സാക്ഷാൽ അന്തകനാണു് അവൻ."

മന്ദഹാസ സമന്വിതം ദേവൻ അരുളിച്ചെയ്തു:—

"ആ ദുഷ്ടരാക്ഷസനെ ഞാൻ നിഗ്രഹിപ്പിക്കാം. മഹാത്മാക്കളായ നിങ്ങളുടെ ഭയം തീരട്ടെ".

തേജസ്സാളുന്ന യതി സത്തമന്മാരോടു് ഇത്തരം ഏററുപറഞ്ഞ ദാശരഥി അനുജന്മാരോടുചോദിച്ചു:—

"ലവണാസുരവധത്തിനു് വീരനായവൻ ആർ? ഇതു് ആരുടെ ഭാഗമാക്കിത്തരണം? മഹാബാഹുവായ ഭരതനോ, ബുദ്ധിമാനായ ശത്രുഘ്നനോ? ഒരുങ്ങുന്നതു്?".

അഗ്രജവചനം കേട്ട ഭരതൻ എഴുന്നേററു തൊഴുതുകൊണ്ടു്:—

"പുരുഷോത്തമനായ ജ്യേഷ്ഠ, അവനെ ഞാൻ നിഗ്രഹിച്ചുകൊള്ളാം. ആ ചുമതല എന്നിലേക്കാക്കിയാൽ മതി."

ധൈര്യവും, ശൌര്യവുമൊത്ത ഭരതവാക്കുകൾ കേട്ട ശത്രുഘ്നൻ, സ്വർണ്ണ സിംഹാസനത്തിൽ നിന്നെഴുന്നേററു്, നരനായകനെ സാഷ്ടാംഗം നമസ്കരിച്ചു കൊണ്ടു്:—

രാജരാജേശ്വര, പരിഘബാഹുജനായ രഘുനന്ദനൻ–അവിടുത്തെ അനുജനായ ഭരതജ്യേഷ്ഠൻ–അതുല്യമായ തൊഴിൽ ചെയ്തുകഴിഞ്ഞു. അവിടുന്നു് ദണ്ഡകാരണ്യത്തിലേക്കുപോയപ്പോൾ അസഹ്യദുഃഖത്തെപ്പോലും അടക്കിനിർത്തി, അയോദ്ധ്യാ രാജ്യത്തെ പരിപാലിച്ചുപോന്നു. എത്രമാത്രം വിഷമങ്ങളാണു് അഗ്രജൻ അനുഭവിച്ചതു് എന്നതിന്നു് കയ്യും കണക്കുമില്ല. നന്ദിഗ്രാമത്തിൽ ജടയും മരവുരിയും ധരിച്ചു്, കായും കനിയും ഭക്ഷിച്ചു് ദുഃഖതല്പത്തിൽ ദിവസങ്ങൾ കഴിച്ച മഹാത്മാവാണു് ജ്യേഷ്ഠൻ. ദുഃഖാഗ്നിമദ്ധ്യത്തിൽനിന്നു് വെന്തുവെന്തു വശംകെട്ട രഘുനന്ദനനെ വീണ്ടും കഷ്ടപ്പെടുത്തരുതേ. എങ്ങോട്ടുയക്കുവാനും തയ്യാറായി നില്ക്കുകയാണു് ഈ അനുജൻ."

ലക്ഷ്മണാനുജന്റെ ധീരവാക്കുകൾ, ദേവന്റെ അംബുജലോചനങ്ങളെ അഭിമാനംകൊണ്ടു് ഒന്നുകൂടി വികസിപ്പിച്ചു. കാരുണ്യം നിറഞ്ഞ കടാക്ഷം അർപ്പിച്ചുകൊണ്ടു്:—

"ശരി. അങ്ങിനെയാകട്ടെ. കുമാര, എന്റെ കല്പനയെ ചെയ്തുകൊള്ളു. ശ്രേഷ്ഠമായ മധുരാജ്യത്തിലെ നല്ല നഗരത്തിൽ നരപാലകനായി നിന്നെ ഞാൻ അഭിഷേകംചെയ്യുന്നു. ക്ലേശങ്ങൾ അത്യധികം സഹിച്ച ഭരതനെ ഇവിടെ നിർത്തു. ശൂരനും, മഹാവിജ്ഞനുമായ നീ, ശ്രേഷ്ഠമായ ഒരു പുരം തീർക്കുവാൻ മതിയായവനാണു്. ശത്രുവായ ഭൂപാലകനെ വധിച്ചാൽ, ഉടനെ വേണ്ടതു് ആ രാജ്യത്തിൽ ഉത്തമനായൊരു രാജാവിനെ നിയമിക്കുകയാണു്. അതു ചെയ്യാത്തവനു് നരകമേ ഗതിയുള്ളു. അതുകൊണ്ടു് നീ, മധുസുതനായ ലവണനെ ഹനിച്ചു്, എന്റെ ആജ്ഞയാൽ ധാർമ്മികമായി നാടുവാഴുക. എന്റെ നിർദ്ദേശത്തെ അനുസരിക്കുന്നവനാണെങ്കിൽ മറുപടി യാതൊന്നും പറയേണ്ട. അഗ്രജശാസനം അനുജൻ ചെയ്യുകയാണുവേണ്ടതു്; സംശയമില്ല. ഭഗവാൻ

വസിഷ്ഠൻ തുടങ്ങിയ ബ്രഹ്മർഷിവര്യന്മാരാൽ മന്ത്രവിധിപൂർവ്വം നടത്തുന്ന അഭിഷേകത്തേയും സ്വീകരിച്ചുപോക."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം. [ലവണവധോപായകഥനം)

ശ്രീരാമചന്ദ്രൻ ഇത്തരത്തിൽ പറഞ്ഞതു കേട്ടപ്പോറം ശത്രുഘ്നന്ന് അതീവ ലജ്ജയാണ് ഉണ്ടായതു്. വീരവീരനായ കുമാരൻ ചുതുക്കെ ഉണർത്തി:—

"മാനവേശ്വരനായ കാകൽസ്ഥ, അവിടുന്ന് ഈ അരുളിച്ചെയ്തതിൽ അധർമ്മമാണ് അധികം കാണുന്നതു്. അഗ്രജന്മാർ ഉള്ളപ്പോറം, അവരജന്ന് അഭിഷേകം നടത്തുന്നതു് യുക്തമാണോ? എന്നാൽ അവിടുത്തെ ആജ്ഞ എന്തു തന്നെയായാലുംചെയ്യേണ്ടതു് നിർബ്ബന്ധവുമാണ്. മഹാത്മാവും പുരുഷോത്തമനുമായ അവിടുത്തെ കല്പന അനുസരിക്കുക മാത്രമേ ചെയ്യാവൂ. അവിടുന്നു തന്നെ പറഞ്ഞുകേട്ടതും വേദവിധിയും അനുജന്നല്ലല്ലോ രാജത്വം." ഭരതജ്യേഷ്ഠൻ പറഞ്ഞപ്പോറം ഞാൻ മറുത്തുപറയാൻ പാടില്ലാത്തതായിരുന്നു. ലവണനെ ഞാൻ യുദ്ധത്തിൽ കൊല്ലാം എന്ന് ആലോചിക്കാതെ ജല്പിച്ചു. അതു കൊണ്ടുവന്നുചേർന്നതാണ് ഈ കഷ്ടം. ജ്യേഷ്ഠൻ കല്പിച്ചതിന്നുശേഷം മറുത്തു പറയുവാനും നിവൃത്തിയില്ല. അതു് അധർമ്മമാകും. ഘോരനരകമാണ് അതിന്റെ ഫലം. രണ്ടാമതൊരഭിപ്രായം അവിടുത്തോടു് അടിയൻ ഉണർത്തിക്കുന്നില്ല. അതു രാജാജ്ഞയെ ധിക്കരിക്കലാണ്. ശിക്ഷാർഹവുമാണ്. ആ ദണ്ഡം അടിയനിൽ പതിക്കരുതു്. അവിടുന്ന് അരുളിച്ചെയ്തതുപോലെചെയ്തുകൊള്ളാം. എന്നാൽ ഇതിൽ ഏതെങ്കിലും വിധത്തിലുള്ള അധർമ്മം ഉത്ഭവിക്കുകയാണെങ്കിൽ, രഘുവംശനായകനായ അവിടുന്ന് അകററിത്തരണം."

അമേയശ്ലോകനായ ശത്രുഘ്നന്റെ മഹത്വം ഈ വാക്കുകളിൽനിന്നു് വ്യക്തമായി. ശ്രീരാമചന്ദ്രൻ അമിതഹർഷത്തോടെ ഭരതലക്ഷ്മണന്മാരോടു് നിർദ്ദേശിച്ചു:—

"അഭിഷേകത്തിന്നുള്ള ഒരുക്കങ്ങളും വേഗം തയാറാകട്ടെ. നരസിംഹനായ സൌമിത്രിയുടെ– ശത്രുഘ്നന്റെ– പട്ടാഭിഷേകം ഇന്നുതന്നെ കഴിയട്ടെ.

ഉപാദ്ധ്യായന്മാർ, ഋത്വിക്കുകൾ, നഗരപ്രമാണികൾ, അമാത്യന്മാർ എല്ലാവരേയും എന്റെ വാക്കനുസരിച്ച് ക്ഷണത്തിൽ വരുത്തുവിൻ.''

മഹാരഥന്മാരായ ഭരതലക്ഷ്മണന്മാർ അഗ്രജാജ്ഞയെ അതേപോലെചെയ്തു. പുരോഹിതനെ മുൻനിർത്തിക്കൊണ്ട് അഭിഷേകസംഭാരങ്ങൾ ഒരുങ്ങി. സാമന്തരാജാക്കന്മാർ, ദ്വിജശ്രേഷ്ഠന്മാർ, എന്നിവരെത്തി. മഹാത്മാവായ ശത്രുഘ്നന്റെ പട്ടാഭിഷേകം ശ്രീരാമഭരതലക്ഷ്മണന്മാർക്കും പ്രജകൾക്കും ഏററവും സന്തുഷ്ടിയേകി. ദേവേന്ദ്രനാൽ അഭിഷിക്തനായ ശ്രീ സുബ്രഹ്മണ്യസ്വാമിപോലെ സൂര്യസദൃശനായ ശത്രുഘ്നൻ ഉജ്ജ്വലിച്ചു. അക്ലിഷ്ടകാരിയായ ദാശരഥിയുടെ നിർദ്ദേശമനുസരിച്ച് അഭിഷേകം കഴിഞ്ഞപ്പോൾ, വിദ്വാന്മാരായ വിപ്രന്മാരും, സദ്ഗുണസമ്പന്നരായ പ്രജകളും അത്യധികം മോദിച്ചു. കൌസല്യ, കൈകേയി, സുമിത്ര എന്നിവരോടുകൂടി മററുള്ള രാജ്ഞിമാരെല്ലാം രാജാലയത്തിൽ മംഗളം ചെയ്തു. യമുനാതീരവാസികളായ മഹാത്മാക്കൾ, ഈ അഭിഷേകം കണ്ടപ്പോൾ സ്വയം തീർച്ചപ്പെടുത്തി, 'ലവണൻ ഹതനായി' എന്നു്.

പട്ടാഭിഷിക്തനായ ശത്രുഘ്നനെ മടിയിൽവെച്ച്, തേജസ്സ് ഉണ്ടാകത്തക്കവിധം, കാരുണ്യത്തോടെ രഘുരാമൻ അരുളിച്ചെയ്തു:—

''ശത്രുഞ്ജയവും അമോഘവുമായ ദിവ്യാസ്ത്രം ഇതാ ഞാൻ തരുന്നു. സൌമ്യനായ അനുജാ, ഇതിനാൽ ലവണാസുരനെ വധിക്കാം. ദേവന്മാർക്കും ദൈത്യന്മാർക്കും അദൃഷ്ടനും സ്വയംഭുവുമായ ദേവൻ മഹാബ്ധിയിൽ ശയിക്കുമ്പോൾ നിർമ്മിച്ചതാണ് ഈ ശരം. ഏതൊരാൾക്കും കണ്ടുകിട്ടുവാൻ കഴിയാത്തവനായ മഹാവിഷ്ണു അതിക്രോധത്തിലിരിക്കുമ്പോൾ തീർത്ത അമ്പാണിതു്. മധു, കൈടഭൻ എന്നീ ദുഷ്ടരാക്ഷസന്മാരും, മററുള്ള ദൈത്യന്മാരും വിഘ്നങ്ങൾ ചെയ്യുമ്പോൾ മുടിയ്ക്കുവാൻവേണ്ടി ഉണ്ടാക്കിയതാണ് ഈ ശരം. ത്രിലോകങ്ങളും സൃഷ്ടിക്കുവാൻവേണ്ടി മധുകൈടഭന്മാരെ നിഗ്രഹിച്ചതു് ഈ അതുല്യാസ്ത്രത്താലാണ്. പിന്നീടാണ് ജനങ്ങൾക്ക് ഭോഗങ്ങളാസ്വദിക്കുവാൻ ലോകങ്ങളെ സൃഷ്ടിച്ചതു്. രാവണനെ ഹനിക്കുവാൻ ഈ ശരത്തെ ഞാൻ എയ്തില്ല; കാരണം ദേഹികൾക്ക് അതുകൊണ്ട് വൻനാശമുണ്ടാകുമെന്ന് കാണുന്നു. മഹാദേവനായ ത്രിലോചനൻ ശത്രുസംഹാരത്തിന്നുവേണ്ടി മധുവിന്നേകിയ ഉഗ്രശൂലം ലവണന്റെ കയ്യിലുണ്ട്. ആ ഉത്തമായുധത്തെ ഗൃഹത്തിൽവെച്ച് നിത്യവും അവൻ പൂജിക്കുക പതിവാണ്. പ്രഭാതത്തിൽ തീററിക്കുവേണ്ടി അവൻ പുറത്തുപോകും. ആരെങ്കിലും അവനെ യുദ്ധത്തിന്നു് വിളിച്ചാൽ,

അസുരവരൻ ആദ്യംതന്നെ ശൂലമെടുക്കും. ശത്രുഘ്നാമ്പലാകും. കുമാരാ, അതു കൊണ്ടു് വളരെ ശ്രദ്ധിക്കു. നീ ഗോപുരദ്വാരത്തിൽ എല്ലാ ആയുധങ്ങളും ധരിച്ചു് തയാറായി നില്ക്കണം. ശൂലായുധം ധരിക്കാതെ വരുമ്പോൾ അവനെ യുദ്ധത്തിന്നു് വിളിക്കണം. അരമനയിൽ കടക്കുവാൻ അനുവദിക്കരുതു്. എന്നാൽ അരക്കനെ നിഗ്രഹിക്കാം. മറിച്ചെന്തെങ്കിലുംചെയ്താൽ അവനെ വധിക്കുവാൻ സാധിക്കുകയില്ല. ഞാൻ പറഞ്ഞതുപോലെ ഒരുങ്ങിയാൽ രാക്ഷസപ്രമുഖൻ ഹതനാകും. തീർച്ച. മഹാദേവനീലകണ്ഠന്റെ ശൂലം ഏതൊന്നിന്നും ദുർല്ലംഘ്യമാണു് എന്നു് എപ്പോഴും ഓർമ്മിക്കണം. ശൂലത്തിന്നു് ഈ ഒരൊററ പരിഹാരമേയുള്ളു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അറുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിനാലാം സർഗ്ഗം. [ശത്രുഘ്നപ്രസ്ഥാപനം]

അവനീന്ദ്രനാഥനെ എല്ലവരും പുകഴ്ത്തി. രഘുനന്ദനൻ മറെറാരു കാര്യം പറഞ്ഞു തുടങ്ങി:—

''നാലായിരം കുതിരകൾ— രണ്ടായിരം തേരുകൾ—നൂറു ഉത്തമഗജങ്ങൾ— നാനാതരത്തിലുള്ള വാണിഭങ്ങളോടുകൂടിയ വീഥികൾ— എന്നിവയെല്ലാം ശത്രുഘ്നനെ പിൻതുടരട്ടെ. നത്തകന്മാർ— ഗായകന്മാർ എന്നിവരും ഉണ്ടാകണം. മാറെററിയ പൊൻനാണയങ്ങൾ ലക്ഷം കൊണ്ടുപൊയ്ക്കൊള്ളു. കുമാരാ, യാത്രക്കു വേണ്ടവ ഏതെല്ലാമോ, അതെല്ലാം കൊണ്ടുപോകാം. ഹേ വീര, സന്തുഷ്ടമാനസരായി സൈന്യങ്ങൾ സസുഖം വസിക്കത്തക്കവിധം നല്ലവാക്കുകൾകൊണ്ടു് അവരെ യോജിപ്പിച്ചു് ഭരിയ്ക്കണം. ഭൃത്യന്മാർക്കു് ഏതെങ്കിലും വിധത്തിൽ അസുഖമുണ്ടായാൽ, സമ്പത്തും ഭാര്യാബന്ധുജനങ്ങളും സസുഖം വസിക്കുകയില്ല; വിട്ടുപിരിയും.

കുമാരാ, രഘുനന്ദന, സന്തുഷ്ടരായ വൻസൈന്യത്തെ ഇപ്പോൾത്തന്നെ അയയ്ക്കു. ചാപബാണധാരിയായി നീ ഒററയ്ക്കുമതി മധുവിന്റെ കാട്ടിലേക്കു് പോകുവാൻ. ലവണമഹാസുരൻ ഒട്ടുംതന്നെ സംശയിയ്ക്കാനിടനല്കാത്ത വിധത്തിലാകണം നീ എത്തുവാൻ. അല്ലെങ്കിൽ, ഒരിയ്ക്കലും ഒരാൾക്കും നിഗ്രഹിയ്ക്കുവാൻ

അവനെ സാധിക്കുന്നതല്ല. നേരിട്ടുകണ്ടാൽ– എതിർത്താൽ– ഏതൊരുവനേയും ഹനിക്കുവാൻ ലവണന്നു് കഴിയും. വേനൽക്കാലം അവസാനിക്കാറായി. വർഷക്കാലത്തിൽ അസുരശ്രേഷ്ഠന്റെ അട്ടത്തെത്തണം. അവനെ വധിക്കാനുള്ള തഞ്ചം അതാണു്. ഈ മാമുനീന്ദ്രന്മാരുടെ പിന്നാലെ, നിന്റെ സൈന്യങ്ങളെല്ലാം പോകട്ടെ. വേനൽക്കാലം കഴിയുന്നതിന്നുമുമ്പു് ഗംഗാനദികടക്കണം. ഭാഗീരഥിയുടെ മറുകരയിൽ സൈന്യങ്ങൾ വിശ്രമിക്കുമ്പോൾ, നീഒറ്റയ്ക്കു് വില്ലുമമ്പുമെടുത്തു് അവന്റെ മുന്നിൽ എത്തുക.''

അഗ്രജന്റെ ആജ്ഞകൾ അക്ഷരം പ്രതി അനുഷ്ഠിക്കുവാൻ തയാറായ ശത്രുഘ്നൻ, മഹാശക്തരായ സൈന്യങ്ങളെ മുഴുവൻ വരുത്തി:—

''നിങ്ങൾക്കു് നിശ്ചയിച്ച പ്രദേശത്തിൽപോയി വസിക്കുക. തമ്മിൽ പിണങ്ങുകയോ, ഏതെങ്കിലും വിധത്തിൽ മറ്റെയാൾക്കു് ഉപദ്രവമേല്പിക്കുകയോ ചെയ്യരുതു്''.

ഇങ്ങിനെ ആജ്ഞകൊടുത്തു് ആ വലിയ സൈന്യത്തെ സോത്സാഹം അയച്ചു. കൌസല്യ, സുമിത്ര, കൈകേയി, എന്നിവരെ സാഷ്ടാംഗം നമസ്കരിച്ചു. ശ്രീരാമദേവനെ മൂന്നുപ്രാവശ്യം പ്രദക്ഷിണംചെയ്തു് പ്രണമിച്ചു. അതേപോലെ തന്നെ, ഭരതൻ, ലക്ഷ്മണൻ, ഗുരുവരനായ വസിഷ്ഠൻ എന്നിവരേയും. ശത്രുനാശനനും, ശത്രുതാപകനുമായ സൌമിത്രി, ഉത്തമങ്ങളായ മദയാനകൾ അശ്വരണങ്ങൾ തുടങ്ങിയ സൈന്യനിവഹങ്ങളെ മുഴുവൻ അയച്ചു്, ഒരുമാസം മുഴുവൻ ജ്യേഷ്ഠന്മാരെ പിരിയാതെ വസിച്ചു, വർഷക്കാലം സമാഗതമായപ്പോൾ, ലവണാസുരനിഗ്രഹത്തിന്നു് തയ്യാറായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തഞ്ചാം സർഗ്ഗം (മിശ്രസഹോപാഖ്യാനം)

ബ്രഹ്മർഷിവരരൊന്നിച്ചു് നിർബ്ബാധം സൈന്യങ്ങളെല്ലാം പോയി. ഒരുമാസം കഴിഞ്ഞാറെ, രഘുനന്ദനൻ ഒറ്റക്കു് ചാപബാണാദി ആയുധങ്ങൾ ധരിച്ചു് പുറപ്പെട്ടു. പുണ്യസങ്കേതമായ ശ്രീവാൽമീകിഭഗവാന്റെ ആശ്രമത്തിൽ

മഹാശൂരനായ ദശരഥനന്ദനൻ രണ്ടാമത്തെ ദിവസം എത്തി. തൊഴുതു നമസ്കരിച്ചു:—

"ഭഗവാനേ, ഗുരുകാര്യവശാൽ വന്ന ഞാൻ ഇന്നു് ഇവിടെ പാർക്കുന്നു. ഘോരാരണ്യങ്ങളോടു കൂടിയ പശ്ചിമ ദിക്കിലേക്കു് നാളെ പ്രഭാതത്തിൽ യാത്ര തുടരാം"

ശത്രുഘ്നൻെറ വാക്കുകൾകേട്ടു് ചിരിച്ചുകൊണ്ടു് ബ്രഹ്മർഷി:—

"സുകീർത്തിമാനായ ശത്രുഘ്ന, സ്വാഗതം. ഈ ആശ്രമം അങ്ങയുടെ സ്വഭവനമാണെന്നേ കരുതാവൂ. യാതൊരു സംശയലേശവും കൂടാതെ പാദ്യം, അർഘ്യം, ആസനം എന്നിവ സ്വീകരിക്കുക."

ഭഗവാൻ വാത്മീകിയുടെ സൽക്കാരങ്ങൾകൊണ്ടു് അടക്കുവാൻ കഴിയാത്ത ആനന്ദമുണ്ടായി കുമാരനു്; കായ്കിഴങ്ങുകൾ, അത്താഴമായി ഭക്ഷിച്ചപ്പോൾ അപൂർവ്വമായ സംതൃപ്തിയും.

ഭക്ഷണാനന്തരം വിശ്രമിക്കുന്ന മുനി വ്യാഘ്രനോടു്:—

"ഭഗവാനേ, ഈ ആശ്രമത്തിൻെറ കിഴക്കുഭാഗത്തായി കാണുന്ന ഈ യജ്ഞസമ്പദ് പ്രദേശമാരുടേതാണു്?"

ദാശരഥിയുടെ ചോദ്യംകേട്ടു് മന്ദഹാസത്തോടെ മാമുനീന്ദ്രൻ മറുപടിയരുളി:—

"ശത്രുഘ്നാ കേൾക്കുക. പണ്ടു് ഇതാരുടെ യാഗസ്ഥലമായിരുന്നു എന്ന ചരിത്രം. നിങ്ങളുടെ പൂർവ്വികനായി സുദാസൻ എന്നൊരു പെരുമാൾ ഉണ്ടായിരുന്നു. അദ്ദേഹത്തിൻെറ പുത്രൻ 'സൌദാസൻ നാമമാണു്'. അതിധാർമ്മികനും കൂടിയായിരുന്നു. സൌദാസൻ ബാല്യത്തിൽത്തന്നെ ഏററവും ശൂരനായതിനാൽ വേട്ടയാടി നിർഭയം നടക്കും. ഒരു ദിവസം ഒരു മഹാരണ്യത്തിൽവെച്ചു് രണ്ടു് അരക്കന്മാരെകണ്ടു. വ്യാഘ്രരൂപം ധരിച്ചു് എപ്പോഴും ചുററിനടക്കുന്ന ആ ഘോരരാക്ഷസന്മാർക്കു് സന്തോഷമോ തൃപ്തിയോ കൈവരാറില്ല. ആയിരക്കണക്കിൽ ജന്തുക്കളെകൊന്നു് ഭക്ഷിക്കും. ആ വൻകാട്ടിലെ മൃഗങ്ങളെ മുക്കാലും തിന്നിട്ടും അതൃപ്തരായി നടക്കുന്ന ക്രൂരന്മാരെ കണ്ട അരചൻ ക്രുദ്ധനായി, ഉഗ്രവും നിശിതവുമായ ബാണത്താൽ ഒരസുരനെ നിഗ്രഹിച്ചു. കോപവും താപ

വുമില്ലാതെയാണ്‌ ഹതനായവനെ ഭൂപതികുമാരൻ നോക്കിക്കൊണ്ടുനിന്നതു്. അദ്ദേഹമങ്ങിനെ നോക്കുന്നതു് മററെ രാക്ഷസനു് കൊടും വ്യസനവും കോപവും ഉണ്ടാക്കി. സൌദാസനോടു്:—

"ഹേ ദുഷ്ടാ, യാതൊരുതെററും ചെയ്യാത്ത ചങ്ങാതിയെ വധിച്ച അങ്ങയോടു് ഞാൻ പ്രതികാരം ചെയ്യാതിരിക്കുകയില്ല."

ആ നിശാചര പ്രമുഖൻ പെട്ടെന്നു് അവിടെത്തന്നെ മറയുകയും ചെയ്തു:

വർഷങ്ങൾ പലതു കഴിഞ്ഞു. സുദാസൻ ദിവംഗതനായി. പുത്രനായ വീരസഹൻ രാജാവായി. ഈ കാണുന്ന സ്ഥലത്തു് ഒരു മഹായജ്ഞം ആരംഭിച്ചു. അശ്വമേധ മഹായാഗത്തെ കാത്തുകൊണ്ടിരുന്നതു് ഋത്വിക് കുലാചാര്യനായ ബ്രഹ്മർഷിവസിഷ്ഠനായിരുന്നു. അനേകം വത്സരങ്ങൾകൊണ്ടു് ആ മഹായാഗം നടന്നു. എല്ലാവിധത്തിലുള്ള സമൃദ്ധിയും ഐശ്വര്യവുംകൊണ്ടു് ദേവേന്ദ്രന്റെ യജ്ഞത്തെപ്പോലെയായി. പണ്ടത്തെ പകയുംവെച്ചു് അസുരൻ കാത്തിരിക്കയാണു്. യാഗാവസാനത്തിൽ ഭഗവാൻ വസിഷ്ഠന്റെ രൂപത്തിൽ അവൻ അരചന്റെ അടുത്തുചെന്നു്:—

"യജ്ഞം ഭംഗിയായി അവസാനിച്ചു. മാംസത്തോടുകൂടിയ ഭക്ഷണമാണു് ഇന്നെനിക്കുവേണ്ടതു്. മററൊന്നും ആലോചിക്കേണ്ട. വേഗം ഒരുക്കു."

ബ്രഹ്മർഷിരൂപത്തിൽ അരക്കൻ പറഞ്ഞതുകേട്ടു, നരപാലകൻ, പാചകവിദ്വാനിപുണനെവിളിച്ചു:—

"മാംസത്തോടുകൂടിയ ഹവിഷ്യാന്നം സ്വാദിഷ്ടമായി അതിവേഗത്തിൽ ഉണ്ടാക്കണം. ഗുരുപ്രീതിയുണ്ടാകത്തക്ക വിധത്തിലുള്ള മൃഷ്ടാന്നമാകണം"

രാജേന്ദ്രശാസനത്താൽ വെമ്പലോടുകൂടിയ വെപ്പുകാരൻ പാചകശാലയിലേക്കോടി. എന്നാൽ പാചകക്കാരനായിവന്നതും ആ അസുരൻതന്നെയായിരുന്നു. മനുഷ്യമാംസം ഭംഗിയായി പചിച്ചു് അവൻ രാജസമീപത്തിൽ എത്തി:—

"സാധാരണ ഹവിഷ്യാന്നം, മാംസസമ്മിശ്രമായി തെയ്യാറാക്കിയിരിക്കുന്നു."

പത്നിയായ മായന്തികയൊന്നിച്ച് മന്നവൻ, മനുഷ്യമാംസത്തോടുകൂടിയ ഭോജ്യം ബ്രഹ്മർഷിക്കുകൊടുത്തു. പാത്രത്തിൽ തന്റെ മുന്നിലിരിക്കുന്നതു് നരമാംസമാണെന്നറിഞ്ഞ ഭഗവാൻ പെട്ടെന്നു് കോപംകൊണ്ടു് അവനീപതിയോടു്:—

"ഹേ നൃപ, ഈ ഭോജനം എനിക്കു് നല്കുവാനാണല്ലോ നീ ഉദ്ദേശിച്ചതു്. അതുകൊണ്ടു് നിന്റെ ഭക്ഷണം മേലിൽഇതായിത്തീരും. തീർച്ച."

താൻ ചിന്തിക്കപോലും ചെയ്യാത്തതിനു് ശാപമേകിയതുകേട്ട സൌദാസൻ വെള്ളം കയ്യിലെടുത്തു് ശപിക്കാനൊരുങ്ങിയപ്പോൾ സഹധർമ്മിണി തടുത്തുകൊണ്ടു്:—

"മഹാരാജാവേ, ഭഗവാൻ വസിഷ്ഠൻ നമുക്ക പ്രഭുവാണു്. ദേവതുല്യനായ ഗുരുവരനെ പ്രതിശപിക്കുവാനുള്ള കരുത്തു് അവിടേക്കില്ല."

കോപമൊതുക്കിയ രാജാവിന്റെ കരത്തിലുള്ള ജലത്തിൽ കോപതേജസ്സു കലൎന്നു. ആ ധാർമ്മികൻ അതുകളഞ്ഞപ്പോൾ രണ്ടു കാലുകളും നനഞ്ഞുപോയി. രാജാവിന്റെ പാദങ്ങൾ രണ്ടും ഉടനെ കൽമാഷമായിത്തീൎന്നു. അന്നുമുതൽ സൌദാസനെന്ന മഹാകീർത്തിമാനു് കൽമാഷപാദൻ എന്നപേർ പ്രസിദ്ധമായി. പത്നീസമേതനായിത്തന്നെ മഹാരാജാവു് ബ്രഹ്മർഷിയുടെ പാദങ്ങളിൽ പ്രണമിച്ചുകൊണ്ടു്, ഗുരുവരൻ നിർദ്ദേശിച്ചതുമാത്രമാണു് താൻ ചെയ്തതെന്നു് വീണ്ടും വീണ്ടും അറിയിച്ചു. നൃപേന്ദ്രന്റെ വാക്കുകൾകേട്ട ബ്രഹ്മർഷിക്കു് ഇതെല്ലാം ആ അരക്കന്റെ പണിയാണെന്നു് മനസ്സിലായി:—

"വത്സാ, മുഴുത്ത കോപത്താൽ ഞാനൊന്നും ആലോചിച്ചില്ല. ഇപ്രകാരം ഒന്നു് പറഞ്ഞു കഴിഞ്ഞു. അതു വെറുതെയാവുകയുമില്ല. എന്നാൽ ഞാനൊരനുഗ്രഹവുംകൂടി തരാം. പന്ത്രണ്ടു സംവത്സരം കഴിഞ്ഞാൽ ശാപമോക്ഷം കിട്ടും. അന്നു് എന്റെ പ്രസാദത്താൽ ഈ കഴിഞ്ഞതൊന്നും അങ്ങയ്ക്കു് ഓർമ്മ വരില്ല."

ആ രാജാവു് ശാപം ഇപ്രകാരം അനുഭവിച്ചു. പന്തീരാണ്ടു കഴിഞ്ഞു. അരിസൂദനനായ സൌദാസൻ രാജ്യംനേടി നാട്ടുകാരെ നന്നായി പരിരക്ഷിച്ചു.

ഇങ്ങിനെ കല്മാഷപാദനായിത്തീൎന്ന ആ മഹാരാജാവിന്റെ സംയജ്ഞഭൂമിയാണു് ഈ ആശ്രമസമീപത്തിൽ, കുമാരൻ ചോദിച്ച സ്ഥലം.

സൌദാസരാജേന്ദ്രൻെറ ഘോരതരമായ കഥകേട്ട രഘുനന്ദനൻ, മാമുനിയെ അഭിവാദ്യംചെയ്തു്, പർണ്ണശാലയിന്നകത്തേക്കുപോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## അറുപത്തിആറാം സർഗ്ഗം. [സീതാപ്രസവശ്രവണം]

യാതൊരു രാത്രിയിലാണോ ഭഗവാൻ വാല്മീകിയുടെ ആശ്രമത്തിൽ ശത്രുഘ്നൻ വസിച്ചതു് അന്നാണു് സീതാദേവി രണ്ടുപുത്രന്മാരെ പ്രസവിച്ചതു്.

മദ്ധ്യരാത്രിസമയം—മുനികുമാരകന്മാർ, ജാനകീദേവി പ്രസവിച്ച വർത്തമാനം ബ്രഹ്മർഷിയോടുപറഞ്ഞു.

“ഭഗവാനേ, രഘുരാമരാജസഹധർമ്മിണി സീതാദേവി രണ്ടുസുതന്മാരെ പ്രസവിച്ചിരിക്കുന്നു. തേജോനിധിയായ ഗുരുവര്യ, ഭൂതബാധകൾ തടുക്കുവാനുള്ള രക്ഷനൽകണേ.”

അവരുടെ വാക്കുകൾ സന്തോഷത്തോടെ കേട്ട മാമുനീന്ദ്രൻ കുട്ടികളെ കാണുവാൻ അപ്പോൾത്തന്നെ പുറപ്പെട്ടു. ഹൃദയം കുളിരത്തക്കവിധം ബാലേന്ദുതുല്യരായ ദേവതനയന്മാരെ ബ്രഹ്മർഷി വീക്ഷിച്ചു. ഭൂതരക്ഷോനാശരക്ഷ ഉടനെ ചെയ്തു. കുശവും ലവവും ആണു് ആ തൃക്കൈകളിൽ കരുതിയിരുന്നതു്. അവയെക്കൊണ്ടാണു് ഭൂതനാശകരക്ഷകൾ വൈദികോത്തമൻചെയ്തതു്. ഇങ്ങിനെ അരുളിച്ചെയ്യുകയും ചെയ്തു:—

“ഈ ഉണ്ണികളിൽ അഗ്രജനെ മന്ത്രപൂതങ്ങളായ ഈ കുശങ്ങളാൽ ഞാൻ സ്പർശിക്കുകയും തലോടുകയുംചെയ്യുന്നു. ഇവന്നു് “കുശൻ” എന്നായിത്തീരും നാമധേയം. അനുജനെ ലവത്താൽ തടവുകയാണു്. വൃദ്ധതാപസികൾ ഇവയെക്കൊണ്ടു് തഴുകി കുട്ടികളെ കുളിപ്പിക്കണം. ലവം സ്പർശിക്കുന്ന കുമാരൻെറ പേർ “ലവൻ” എന്നാണു്. ഇരട്ടപെററ ഈ ഓമനക്കുട്ടികൾ കുശൻ, ലവൻ എന്നു് ഞാനിട്ട പേരിനാൽ ലോകമെങ്ങും പുകഴാന്നവരാകും.”

ബ്രഹ്മർഷിയുടെ കയ്യിൽനിന്നു് ആ രക്ഷകൾ നിഷ്കളങ്കകളായ വൃദ്ധതാപസികൾ സശ്രദ്ധംവാങ്ങി, കുമാരന്മാർക്കു് സർവ്വവിധഭൂതപിശാചാദിബാധാരക്ഷ നൽകി.

ഇത്തരത്തിൽ ഗോത്രനാമവും, കർമ്മവും വൃദ്ധതാപസികൾചെയ്തതും, ശ്രീരാമചന്ദ്രന്റെ പേർചൊല്ലുന്നതും അർദ്ധരാവിൽത്തന്നെ ശത്രുഘ്നൻ കേട്ടു. സീതാദേവിയുടെ പ്രസവവർത്തമാനം-ജീവിതത്തിൽ ഏററവും അധികം പ്രിയമേകിയ സദ്വാർത്ത-കുമാരനെ രോമാഞ്ചമണിയിച്ചു. പർണ്ണശാലാന്തർഭാഗത്തെത്തി:—

"അമ്മേ, ഞാൻ അതിരററ ഭാഗ്യവാനാണ്."

എന്നു് പ്രണമിച്ചുകൊണ്ടുപറഞ്ഞു. വർഷക്കാലത്തിലെ ചിങ്ങമാസം, തിരുവോണദിവസംരാത്രി, ആഹ്ലാദം നിറഞ്ഞുകൊണ്ടു് ശത്രുഘ്നനു് കഴിഞ്ഞു. മഹാവീരനായ കുമാരൻ പ്രഭാതത്തിൽ, പൂർവ്വാഹ്നകൃത്യങ്ങളെല്ലാംചെയ്തു് ബ്രഹ്മർഷിയെ പ്രണമിച്ചു്, അനുവാദത്തോടെ യാത്രതിരിച്ചു. കാളിന്ദീനദിയുടെ തീരത്തിലെത്തുവാൻ ഏഴുദിവസങ്ങൾ വേണ്ടിവന്നു. പുണ്യശ്ലോകന്മാരായ മാമുനീശ്വരന്മാരുടെ കൂടെയാണു് അന്നു വസിച്ചതു്. ഭാർഗ്ഗവാദിഋഷീന്ദ്രന്മാരോടു കൂടി ഓരോ സദ്കഥകളുമായി അന്നത്തെ രാത്രി അങ്ങിനെ കഴിഞ്ഞു. കാഞ്ചനൻ തുടങ്ങിയ യതിവരന്മാരുമൊന്നിച്ചു് രഘുനന്ദനരാജകുമാരൻ ആഹ്ലാദപൂർവ്വം പലതും പറഞ്ഞുകൊണ്ടിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തിയാറാം സർഗ്ഗം അവസാനിച്ചു.

## അറുപത്തിഏഴാം സർഗ്ഗം. [മാന്ധാതൃവധാനുവർണ്ണനം]

പല കഥകളും വിവരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ ശത്രുഘ്നൻ, ഭൃഗുവംശജാതനായ ച്യവനബ്രഹ്മർഷിയോടു് ചോദിച്ചു:—

"ഭഗവാനേ, ലവണാസുരനു് ബലം എത്രമാത്രമുണ്ടു്? ശൂലത്തിന്റെ കെല്പു് എത്രയുണ്ടു്? ദ്വന്ദ്വയുദ്ധംചെയ്തതിൽ പ്രധാനികളായ ആരെയെല്ലാം ശ്രീനീലകണ്ഠദേവനാൽ ദത്തമായ ശൂലംകൊണ്ടു് നിഗ്രഹിച്ചിട്ടുണ്ടു്?"

മഹാത്മാവായ രഘുവീരന്റെ ചോദ്യങ്ങൾ തേജസ്സേറിയ ച്യവനയതിവരൻ കേട്ടു് മറുപടിയായി:—

"രഘുനന്ദന, ലവണൻചെയ്തതെല്ലാം എണ്ണിക്കണക്കാക്കുവാൻ സാദ്ധ്യമല്ല. ഇക്ഷ്വാകുവംശജാതനായ ഒരു അരചനിൽചെയ്യപ്പെട്ടതൊന്നു് പറയാം. കേൾക്കു.

അവനീന്ദ്രവരനായ യുവനാശ്വസുതൻ, മഹാബലവാനും മൂപ്പാരിലും പുകഴ് പെററവനുമായ മാന്ധാതാവ് അയോദ്ധ്യയിൽ വാണുകൊണ്ടിരിക്കുന്ന കാലം. പാർത്തലമെല്ലാം അയോദ്ധ്യാധിപൻ കീഴടക്കി. ദേവലോകത്തെക്കൂടി വിജയിക്കുവാൻ ഒരുക്കംതുടങ്ങി. സുരവരന്മാരും ദേവേന്ദ്രനും, മാന്ധാതാവ് സ്വർഗ്ഗലോകം കീഴടക്കുവാൻ തയാറാവുന്നതറിഞ്ഞപ്പോൾത്തന്നെ ഭയതരളിതരായി:—

"ദേവേന്ദ്രസിംഹാസനാർദ്ധത്തിൽ അർദ്ധരാജ്യത്തിന്റെ അധിപനായി, ദേവന്മാരാൽ വന്ദ്യനായി ഞാൻ വാഴും."

എന്നിങ്ങനെ സത്യംചെയ്തുകൊണ്ടാണ് അവനീന്ദ്രൻ വാനിലേക്കു കയറിയതു്. ഇന്ദ്രന്നു് നരപാലകന്റെ ദുരാശയം മനസ്സിലായി. യുവനാശ്വസുതനോട് സാന്ത്വനമായിപ്പറഞ്ഞു:—

"നരവ്യാഘ്രനായ അങ്ങു് മനുഷ്യലോകത്തിന്നു് മുഴുവൻ രാജാവാണല്ലോ. ഭൂമിയെ മുഴുവൻ കീഴടക്കാതെയാണ് ഉമ്പർനാട്ട് ആഗ്രഹിക്കുന്നതു്. പൃഥ്വി മുഴുവൻ അങ്ങേയ്ക്കു് അധീനമായിക്കഴിഞ്ഞുവെങ്കിൽ, ഭൃത്യബലസന്നാഹങ്ങളോടെ വിണ്ണും ഭരിക്കുക."

യുവനാശ്വതനൂജൻ വാനോർനാഥനോട്:—

"ഹേ പുരന്ദര, മന്നിടത്തിൽ എന്റെ ആജ്ഞ അനുസരിക്കാത്തൊരു സ്ഥലം എവിടെയുണ്ട്."

"ഭൂപാലകനായ മാന്ധാതാവേ, മധുവനത്തിൽ; മധു എന്നവന്റെ പുത്രൻ ലവണൻ എന്നു് പ്രസിദ്ധനായ അസുരൻ അങ്ങയുടെ കല്പന ഒട്ടുംതന്നെ കൂട്ടാക്കുന്നില്ല."

അണ്ടർകോൻ പറഞ്ഞ കൊടിയ വർത്തമാനം കേട്ടു് നരവരൻ തലതാഴ്ത്തി. ഒന്നും മിണ്ടിയതുമില്ല. ലജ്ജ അത്രമാത്രം അരചന്നു് ഉണ്ടായി. ഇന്ദ്രനോട്ട് യാത്രയുംപറഞ്ഞു് വീണ്ടും മന്നിലേക്കുപോന്നു. ശ്രീമാനായ നരേശ്വരൻ ഭൃത്യന്മാർ സൈന്യങ്ങൾ എന്നിവരൊത്തു് അതിക്രോധത്തോടെ മധുവനത്തിൽ ലവണനെ വിജയിക്കുവാൻ വന്നെത്തി. യുദ്ധത്തിന്നു് ലവണൻ നേരിട്ടുവരുവാൻ, ശത്രുമർദ്ദനനായ മാന്ധാതാവ് ഒരു ദൂതനെ അയച്ചു. മധുപുത്രനോട്ട് അപ്രിയവാക്കുകൾ അനേകം അവൻ പറഞ്ഞു. കോപിച്ച ലവണൻ ആ ദൂതനെ

പിടിച്ചുവെച്ചു പാഞ്ഞടയച്ചവനെക്കാണാത്തപ്പോൾ മന്നവൻ അരിശമാന്നു്, അസുരനെ സമീപിച്ചു്, നിശിതങ്ങളായ ബാണങ്ങൾ തുരുതുരെ വർഷിച്ചു് വിഷമിപ്പിച്ചു. ചിരിച്ചുകൊണ്ടു് ലവണൻ ശൂലത്തെ എടുത്തു്, തന്റെ ശത്രുക്കളെ മുഴുവൻ നശിപ്പിക്കുവാൻ ഉദ്ദേശിച്ചു് ചാട്ടി. ആ ഉത്തമായുധം കത്തിജ്വലിച്ചു. ആന, കുതിര, തേര്, കാലാൾ തുടങ്ങിയ എല്ലാ സൈന്യങ്ങളേയും അരചനേയും ചാമ്പലാക്കി ശൂലം ലവണ കരത്തിൽ മടങ്ങിയെത്തി. അയോദ്ധ്യാമഹാരാജാവിനെ, സർവ്വസൈന്യങ്ങളോടുകൂടി ഇങ്ങിനെ ഭസ്മമാക്കിയ ശൂലത്തിന്റെ ബലം അമേയമാണു്. എന്നാൽ കുമാര, ശൂലമെടുക്കുന്നതിന്നുമുമ്പായി നാളെ പ്രഭാതത്തിൽ ലവണനെ വധിക്കാൻ അങ്ങക്കു് സാധിക്കും. തീർച്ചയായും വിജയം കൈവരും. അങ്ങയുടെ ഈ പ്രവൃത്തി പാരിന്നുതന്നെ അതുല്യശ്രേയസ്സു് ഉളവാക്കുന്നതാണു്. ശത്രുഘ്നകുമാരാ, ദുർബ്ബുദ്ധിയായ ലവണന്റേയും ഘോരതരമായ ശൂലബലത്തേയും, പ്രതാപശാലിയും മഹാവീരപരാക്രമിയുമായ മാന്ധാതൃനരപാലന്റെ അന്ത്യത്തേയും, വിവരിച്ചു. ഹേ നരേന്ദ്രകുമാരാ, നാളെ പ്രഭാതത്തിൽ മധുസൂനുവിനെ ഹനിക്കുവാൻ മഹാത്മാവായ അങ്ങക്കു സാധിക്കും. ശൂലമെടുക്കാതെയാണു് അവൻ ഭക്ഷണസമ്പാദനത്തിന്നു് പോവുക പതിവു്. ആ തക്കത്തിൽ പോരിന്നു വിളിക്കണം. ഏററവും ധൃഷ്ടനായ ആ രാക്ഷസപ്രമുഖനെ വധിക്കുവാൻ അങ്ങക്കു സാധിക്കും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തിഏഴാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിഎട്ടാം സർഗ്ഗം. [ശത്രുഘ്നലവണസമാഗമം]

ഇങ്ങിനെ പല കഥകളും പറഞ്ഞുകൊണ്ടു് ആ രാത്രി അവസാനിച്ചു. യതിവരന്മാർ, ദാശരഥി ശത്രുഘ്നന്നു് വിജയം പ്രാർത്ഥിച്ചു. പ്രഭാതമായപ്പോഴേക്കും, ആ ക്രൂരരാക്ഷസൻ, ഭക്ഷണവും തേടി പുറത്തേക്കുപോയി. ആ തക്കത്തിൽ, യമുനാനദിയെ കടന്ന രാജകുമാരൻ, ചാപബാണധാരിയായി മധുവനത്തിലെത്തി. ചണ്ഡകർമ്മനിരതനായ ആ ദൈത്യശ്രേഷ്ഠൻ, അനേകായിരം ഘോരമൃഗങ്ങളേയും കെട്ടിച്ചുമന്നു്, മദ്ധ്യാഹ്നമായപ്പോൾ തിരിച്ചെത്തി. ഗോപുരദ്വാരത്തിൽ ആയുധപാണിയായി നില്ക്കുന്ന ശത്രുഘ്നനെക്കണ്ട് അരക്കൻ അലറിക്കൊണ്ടു്:—

"എടോ നരാധമാ, നീ ഇതുകൊണ്ടെല്ലാം എന്താണു ചെയ്യുക? ഇത്തരത്തിലുള്ള ആയുധങ്ങളോടുകൂടിവന്ന ലക്ഷമാളുകളെ, ക്രുദ്ധനായ ഞാൻ തിന്നുകഴിഞ്ഞിരിക്കുന്നു. നീ അന്തകന്റെ വരവു കാത്തു നില്ക്കുകയാണോ? എടോ പുരുഷാധമ, ഇന്നേക്കു് തീരെക്കുള്ളതു് ഞാൻ സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. തന്നെത്താൻവന്നു് എന്റെ വായിൽ പതിക്കുവാൻ ദുഷ്ടബുദ്ധിയായ നിനക്കു് തോന്നിയല്ലോ? അത്ഭുതം തന്നെ."

ഇങ്ങനെ പറഞ്ഞു് അത്യുച്ചത്തിൽ ചിരിക്കുന്ന ഘോരരാക്ഷസനെ കണ്ട ശത്രുഘ്നനു് കോപം ആളിത്തുടങ്ങി. ക്രോധാധിക്യത്താൽ ആ മഹാത്മാവിന്റെ കണ്ണിൽ നിന്നു് വെള്ളം ഒഴുകി; തേജസ്സേറിയ രശ്മികൾ ശരീരത്തിൽ നിന്നു് പുറപ്പെട്ടു. അരിശംകൊണ്ടു് അന്ധനായ ശത്രുഘ്നൻ അരക്കനോടു്:-

"എടോ ദുഷ്ടാ, നിന്നോടുകൂടി ദ്വന്ദ്വയുദ്ധം വേണമെന്നു് ആഗ്രഹമുണ്ടു്. മഹാരാജാ ദശരഥന്റെ കനിഷ്ഠപുത്രൻ-അതിബുദ്ധിമാനായ ശ്രീരാമചന്ദ്രസ്വാമിയുടെ സഹോദരൻ- "ശത്രുഘ്നൻ" എന്നുപേരായ ശത്രുഘ്നൻ- നിന്റെ വധത്തിന്നു വന്നവനാണു് ഈ ഞാൻ. പോരന്വേഷിച്ചുവന്ന എനിക്കു് ദ്വന്ദ്വയുദ്ധം തന്നാലും. സകല ജീവജാലങ്ങളുടേയും ശത്രുവായ നിനക്കു് ജീവനോടുകൂടി പോകുവാൻ ഇനി സാധിക്കുന്നതല്ല."

കുമാരന്റെ വാക്കുകൾകേട്ടു് പൊട്ടിച്ചിരിച്ചുകൊണ്ടു് രാക്ഷസേന്ദ്രൻ തുടന്നു:-

"എടോ ദുഷ്ടബുദ്ധി, നീ വന്നുചേന്നതു് ഏററവും ഭാഗ്യംതന്നെ. എന്റെ ചിററമ്മയുടെ സഹോദരനാണു് ലങ്കേശ്വരനായ ദശാനനൻ. എടോ പുരുഷാധമ, ദുർമ്മതീ, ഒരു പെണ്ണുകാരണം രാമൻ രാവണനെ വധിച്ചുവല്ലോ. പൌലസ്ത്യനന്ദനവംശക്ഷയംകൂടി ക്ഷമിച്ചിട്ടാണു് ഞാനിരിക്കുന്നതു് വെറും അവജ്ഞയാണു് എനിക്കു് ആദ്യമേ തോന്നിയതു്. അതുകൊണ്ടാണു് ക്ഷമിച്ചതും. എന്നാൽ തൃണങ്ങളെപ്പോലെയുള്ള നിങ്ങൾ എതിരിട്ടു് അവർ എല്ലാവരും മൃതരായല്ലോ. മനുഷ്യാധമന്മാരായ നിങ്ങൾ ഉണ്ടായവരും ഉണ്ടാകുന്നവരും ഒരുപോലെത്തന്നെ. എടോ ബുദ്ധികെട്ടവനേ, നിനക്കു് യുദ്ധമല്ലേ വേണ്ടതു്? അതു് ഞാൻതരാം ഇനിമേലാൽ അതുമന്വേഷിച്ചു് നടക്കേണ്ട. അല്പസമയം കാത്തു നില്ക്കു ഞാനിതാ ആയുധമെടുത്തു് വരുകയായി. നിനക്കു യോജിക്കുന്നൊരു ആയുധവും ഒരുക്കി ഇതാ ക്ഷണത്തിൽ എത്തിച്ചേരും?

സുമിത്രാനന്ദനൻ പെട്ടെന്നു് മറുപടിയോതി:—

"ഹേ അസുരേന്ദ്ര, നീ ജീവനോടുകൂടി ഇവിടം വിട്ടു് പോകില്ല. ശത്രുവിനെ അവിചാരിതമായി കണ്ടാൽ, ബുദ്ധിയുള്ളവൻ വിട്ടയക്കുമോ? ആലോചനയില്ലാതെ ഏതൊരുവൻ വൈരിയ്ക്കു് സമയം കൊടുക്കുന്നുവോ, അവൻ വെറും വിഡ്ഢിയെപ്പോലെ ഹനിക്കപ്പെടും. നീ ഈ ലോകത്തെ അവസാനമായി ഒന്നു് നോക്കി തൃപ്തിപ്പെട്ടുകൊള്ളു. മൂന്നുലോകങ്ങൾക്കും, എന്റെ ജ്യേഷ്ഠൻ രഘുരാമരാജനും ശത്രുവായ നിന്നെ, മൂർച്ച്യേറിയ ബാണങ്ങൾ യമാലയത്തിലെത്തിക്കും."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ അറുപത്തിഎട്ടാം സർഗ്ഗം അവസാനിച്ചു

---

## അറുപത്തിയൊമ്പതാം സർഗ്ഗം. [ലവണാസുരവധം]

മഹാത്മാവായ ശത്രുഘ്നന്റെ വാക്കുകൾ, നിശാചരേശനെ ഏററവും ക്രുദ്ധനാക്കി. 'എടാനില്ലു്, നില്ലു്,'' എന്നിങ്ങനെ, പല്ലുകടിച്ചു, കൈകൾ കൂട്ടിത്തിരുമ്മിയുംകൊണ്ടു് ആവർത്തിച്ചു് ആവർത്തിച്ചു് പറഞ്ഞു. ഘോരാകാരനായ ക്രൂരനക്തഞ്ചരനോടു്, ദേവശത്രുവിനാശകനായ ശത്രുഘ്നൻ വീണ്ടും:-

"ഹേ രാക്ഷസേശ്വര, ശത്രുഘ്നൻ എന്നവൻ, നീ വിജയിച്ചവരെപ്പോലെയല്ല. അതുകൊണ്ടു് ഈ ഉഗ്രശരങ്ങൾ ഏററു് യമന്റെ ആലയത്തിലേക്കു് നിനക്കു് ഇന്നു് യാത്രതിരിക്കാം. എടോ ദുഷ്ടാ, യുദ്ധത്തിൽ ഇന്നു് ഞാൻ കൊന്നനിന്നെ മാമുനിമാർ കാണട്ടെ; മൃതനായ രാവണനെകണ്ട ദേവന്മാരെപ്പോലെ സന്തുഷ്ടരാകട്ടെ. വിജ്ഞാനസാഗരങ്ങളായ വിപ്രവര്യന്മാർ നിർജ്ജീവനായനിന്നെ കാണുകയായി. എന്റെ അസ്ത്രങ്ങളാൽ നീ ചാരമാകുന്നതിനാൽ, ഇന്നുമുതൽ നാട്ടിലും നഗരത്തിലും ക്ഷേമവും സന്തോഷവും കൈവരും. ആദിത്യകിരണങ്ങൾ താമരപ്പൂവിലേക്കു് എന്നപോലെ എന്റെ വില്ലിൽനിന്നു വരുന്ന അമ്പുകൾ നിന്റെ നെഞ്ചകത്തേക്കു് എത്തുകയായി."

ഇതുകൂടി കേട്ട ലവണൻ കലികൊണ്ടു. അടുത്തുനില്ലുന്നൊരു വൻമരം പറിച്ചെടുത്തു് ചുഴററിയെറിഞ്ഞു. മാറിടത്തിലേക്കു് ശക്തിയിൽവരുന്ന മാമരത്തെ ശത്രുഘ്നൻ തവിടുപോലെയാക്കി. അതുകണ്ട നിശാചരൻ വീണ്ടും വീണ്ടും വൻവൃക്ഷങ്ങളെ പറിച്ചു് എറിഞ്ഞു തുടങ്ങി. മൂന്നുനാലു് ബാണങ്ങൾ

കൊണ്ടു്, ഓരോമരത്തേയും ശകലമാക്കിയ ശത്രുഘ്നൻ, അരക്കന്റെ മാറിടത്തിലേക്ക തുരുതുരെ ശരങ്ങറം വർഷിച്ചു. എന്നാൽ ആ രാക്ഷസേന്ദ്രനു് യാതൊരു വേദനയും അതുകൊണ്ടു് അനുഭവപ്പെട്ടില്ലെന്നു മാത്രമല്ല, ഉച്ചത്തിൽ ചിരിക്കുവാനും തുടങ്ങി. ലവണൻ ചുററും നോക്കി. വളരെ വലുതായൊരു വൃക്ഷം കണ്ടതു് പറിച്ചെടുത്തു് കുമാരന്റെ ശിരസ്സിലൊന്നു് ആഞ്ഞടിച്ചു. ദേഹം കുഴഞ്ഞു് സൌമിത്രി ബോധമററു് വീണു. മുനിമാർ-ദേവന്മാർ-ഗന്ധർവ്വന്മാർ-അപ്സരസ്ത്രീകറം എന്നിവരുടെ കണ്ഠത്തിൽനിന്നു് 'ഹാ ഹാ' എന്ന വിലാപശബ്ദം ഉച്ചത്തിലുയൎന്നു. തന്നോടെതിരിട്ട ശത്രുഘ്നൻ ഹതനായി മണ്ണിൽ വീണു. എന്നു് വിചാരിച്ചു്, ഏററവും അവജ്ഞയോടെ നിന്നതല്ലാതെ, അരമനയുടെ അന്തർഭാഗത്തിലേക്ക പോവുകയോ ശൂലം എടുത്തുകൊണ്ടുവരികയോ ചെയ്തില്ല.

ദാശരഥിയുടെ പ്രാണൻ അപഹരിച്ചു എന്നു് തീർച്ചപ്പെടുത്തിയ ലവണൻ, അവിടെ ഇട്ടിരുന്ന തീററികളെ മുഴുവൻ വീണ്ടും എടുത്തു. എന്നാൽ സൌമിത്രി ഉത്തരക്ഷണത്തിൽ മൂർച്ഛയററു. ഋഷികുലവന്ദിതനായ ആ രാജസിംഹൻ ഗോപുരദ്വാരത്തിൽ ആയുധധാരിയായിനിന്നു. പരമാത്മാവായ ശ്രീരാമദേവനാൽ നല്കപ്പെട്ട അമോഘദിവ്യാസ്ത്രം എടുത്തു. പത്തുദിക്കുകളിലും അപൂർവ്വമായൊരു തേജസ്സു് വ്യാപിച്ചു. വജ്രായുധവേഗമാർന്ന, വജ്രനിശിതമായ, ആ ശരം മേരുമന്ദിരം എന്നിവയ്ക്കു് തുല്യമാണു്. മൊട്ടുഴിഞ്ഞു് ദിവ്യപ്രകാശം വമിക്കുന്ന അതു്, യുദ്ധത്തിലേതൊരാറക്കും ജയിക്കുവാനോ അടക്കുവാനോ കഴിയാത്തതാണു്. ഉത്തമ രക്തചന്ദനം പൂശിയ ആ സായകം, നല്ല തൂവലുകറം അണിഞ്ഞിരിക്കുന്നു. ദനുനന്ദനന്മാരായ ദൈത്യേന്ദ്രന്മാരേയും, ഗിരിവരന്മാരേയും, പിളക്കുവാൻ കെല്പുള്ള കണ കല്പാന്താഗ്നിയെപ്പോലെ ആളിക്കത്തി. സകല ഭൂതങ്ങളും ഞെട്ടിവിറച്ചു.

ദേവന്മാർ- അസുരന്മാർ- അപ്സരസ്സുകറം- ഗന്ധർവ്വന്മാർ- മാമുനിമാർ എന്നിവരോടുകൂടിയ ജഗത്തു് അസ്വസ്ഥമായിത്തീൎന്നു. വരദാതാവായ ദേവദേവൻ വിധാതാവിന്റെ അടുത്തു ചെന്നു് ഉണർത്തി:—

"സ്വാമീ, ദേവ ദേവ, ലോകമെല്ലാം നശിക്കാറായോ? ഭഗവാനേ, പ്രളയകാലമായോ? ഇങ്ങിനെയൊന്നു് ഇതിന്നു മുമ്പു് കണ്ടിട്ടും കേട്ടിട്ടുമില്ല. പ്രഭോ, ലോകംതന്നെ നശിക്കുകയാണെന്നു് വിചാരിച്ചു് വാനോരെല്ലാം ബോധമററവരെപ്പോലെയായിരിക്കുന്നു."

ലോകപിതാമഹൻ അവരുടെ വാക്കുകൾ കേട്ട്, സമാധാനപ്പെടുത്തത്തക്ക വിധം ഭയകാരണം അരുളിച്ചെയ്തു:—

"ഹേ ദേവന്മാരേ, ഇതിൻെറ കാരണം കേൾക്കുവിൻ. ലവണാസുരനെ വധിക്കുവാൻ ഉഗ്രയുദ്ധത്തിൽ ശത്രുഘ്നൻ ശരമേന്തിയിരിക്കുന്നു. അതിൻെറ തേജസ്സിനാൽ നാമെല്ലാം മയങ്ങിപ്പോയതാണ്. അമരവരന്മാരേ, ആ തേജോധാമമായ അസ്ത്രം, അഖിലലോകസ്രഷ്ടാവായ ആദിനാരായണദേവൻ നിർമ്മിച്ചു. അനശ്വരമായിത്തിളങ്ങുന്ന ഇതിനാലാണ്, കുട്ടികളേ, നിങ്ങൾക്ക് ഭയം തോന്നിയത്. മധു, കൈടഭൻ എന്നീ ഭയങ്കരരാക്ഷസന്മാരെ നിഗ്രഹിക്കുവാൻ, ആ പരമാത്മാവ് നിർമ്മിച്ചതാണീശ്ശരം. തേജോമയമായ ഈ സായകത്തെ മഹാവിഷ്ണുവിനുമാത്രമേ അറിയുകയുള്ളൂ. അവിടുത്തെ അപൂർവ്വവും അമേയവുമായ ശരീരം രൂപമാന്നതാണ് ഈ ദിവ്യാസ്ത്രം. ഇനി നിങ്ങൾ എല്ലാവരും പൊയ്ക്കൊള്ളുവിൻ. ശ്രീരാമചന്ദ്രസഹോദരൻ രക്ഷോനായകനായ ലവണനെ വധിക്കുന്നത് നേരിട്ടുകണ്ട് ആനന്ദിക്കുവിൻ".

ദേവദേവൻെറ വാക്കുകൾകേട്ട ദേവവരന്മാർ അതിവേഗത്തിൽ മടങ്ങി. ശത്രുഘ്നലവണന്മാർ പൊരുതുന്ന സ്ഥലത്തെത്തി. ശ്രീരാമാനുജൻ കൈയിലെടുത്ത, ദിവ്യാഭമായ ശരം കാലാഗ്നിയെപ്പോലെ കത്തുന്നത് എല്ലാ ദേവഭൂതങ്ങളും കണ്ടു. അമരന്മാർ അംബരതലത്തെ മുഴുവൻ മൂടിനില്ക്കുന്നതുകണ്ട സുമിത്രാനന്ദനൻ, സിംഹനാദത്തോടെ മധുപുത്രനെ വീണ്ടും നോക്കി. മഹാത്മാവായ കുമാരൻെറ പോരിൻ വിളികേട്ട മധുപുത്രൻ അരിശത്തോടെ അടരാടുവാൻ അടുത്തു. ചെവിവരെ ഞാൺവലിച്ച് അമേയശക്തമായ അസ്ത്രം രക്ഷോനായകൻെറ വിശാലവക്ഷസ്സിലേക്ക് അയച്ചു. അവൻെറ മാറിടം പിളർത്ത് അത് പാതാളത്തിലെത്തി. ആ ദിവ്യസായകത്തെ അമരന്മാരെല്ലാം പൂജിച്ച്, വണങ്ങി. ഉത്തരക്ഷണത്തിൽ രഘുനന്ദനഹസ്തത്തിൽ ആ വൈഷ്ണവാസ്ത്രം എത്തിക്കഴിഞ്ഞു.

ശത്രുഘ്നശരമേററ അരക്കവരൻ, വജ്രമേററ മാമലപോലെ പാരിൽപ്പതിച്ചു. ലവണൻ മൃതനായി വീണപ്പോൾ, വാനോരെല്ലാം കണ്ടുകൊണ്ടുനില്ക്കെ ശൂലം ശ്രീരുദ്രഭഗവാനിൽചെന്നു ലയിച്ചു. ഒരേഒരു അസ്ത്രത്താൽ, ലോകത്രയത്തിന്റെ ഭയത്തെ വീഴിച്ച രഘുവീരൻ, അന്ധകാരമകററുന്ന ആദിത്യനെപ്പോലെ പ്രശോഭിച്ചു. ദേവന്മാർ— ഉരഗശ്രേഷ്ഠന്മാർ— അപ്സരസ്ത്രീകൾ— മാമുനീന്ദ്രന്മാർ— തുടങ്ങിയവരെല്ലാം:—

"ഭാഗ്യംകൊണ്ടു് വിജയം ദാശരഥിക്കു് സിദ്ധിച്ചു. ഭയമില്ലാതെ ഇനി ജീവിക്കാം. വെറുമൊരു സർപ്പത്തെപ്പോലെ അസുരൻ അടങ്ങിക്കഴിഞ്ഞു."

ഇങ്ങിനെആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ അറുപത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## എഴുപതാം സർഗ്ഗം. [പുരീനിവേശം]

ലവണാസുരനിഗ്രഹം കണ്ട ഇന്ദ്രാദിദേവകൾ ഏററവും സന്തുഷ്ടരായി, ശത്രുഘ്നന്റെ മുമ്പിൽ പ്രത്യക്ഷമായി, മധുരമധുരമായ വാക്കുകൾപറഞ്ഞു.

"ഉണ്ണീ, ഭാഗ്യത്താൽ ജയം സിദ്ധിച്ചുവല്ലോ. ഹേ നരവ്യാഘ്ര, ലവണരാക്ഷസൻ കൊല്ലപ്പെട്ടു; ഭാഗ്യം. അങ്ങയുടെ വിജയത്തെ ആഗ്രഹിക്കുന്നവരാണു് ഈ ഞങ്ങളെല്ലാവരും. ആഗ്രഹിക്കുന്ന വരങ്ങളെ ചോദിക്കു. ഞങ്ങൾ പ്രത്യക്ഷമായി വന്നതു് വെറുതെയാകയില്ല."

വാനോർഭാഷണം കേട്ട ശത്രുഘ്നൻ, തലയ്ക്കുമുകളിൽ കൈകൂപ്പിക്കൊണ്ടു് സവിനയമുണർത്തി:—

"ദേവേശ്വര, മനോഹരമായ ഈ മധുപുരം വേഗത്തിൽ ദേവനിർമ്മിതമായ ഒരു നഗരമായിത്തീരണം. ഇതാണു് എനിക്കു് ഏകേണ്ട ഉത്തമവരം."

സന്തുഷ്ടരായ ദേവകൾ രഘുനന്ദനനോടു്:—

"അങ്ങിനെത്തന്നെ"

അല്പനിമിഷങ്ങൾക്കുശേഷം തുടർന്നു:—

"രമ്യമായ നഗരി ഇതാ ഉണ്ടാവുകയായി. സംശയിക്കേണ്ട. ശൂരന്മാരായ സൈന്യങ്ങളാൽ ഈ നഗരി പരിപൂർണ്ണമായിത്തീരും "ശൂരസേനം" എന്നു് പ്രഖ്യാതിയാർജിക്കും."

അമരന്മാർ ആകാശത്തിലേക്കു് ഉയർന്നുമറഞ്ഞു. തേജസ്വിയായ ശത്രുഘ്നൻ സ്വസൈന്യങ്ങളെ വരുത്തി. കുമാരന്റെ കല്പനപ്രകാരം അടുത്തൊരിടത്തു്

അധിവസിച്ചിരുന്ന അവരെല്ലാം എത്തിച്ചേർന്നപ്പോൾ ആ ശ്രാവണമാസത്തിൽ തന്നെ കോട്ടകൊത്തളങ്ങൾ ഉറപ്പിക്കുവാൻ ആരംഭിച്ചു. ആ ദിവ്യനഗരി പന്ത്രണ്ടുസംവത്സരംകൊണ്ട് സർവ്വ സമ്പൽസമൃദ്ധമായിത്തീർന്നു. 'ശൂരസേനം' എല്ലാവിധത്തിലും ഭയരഹിതമായി. വയലുകൾ പുഞ്ചകളെ ധാരാളം വിളയിപ്പിക്കും; ഉമ്പർകോൻ യഥാകാലം വർഷിക്കും. ചന്ദ്രക്കലപോലെ, വിശ്രുതമായ ആ പട്ടണം യമുനാതീരത്തിൽ പ്രശോഭിച്ചു. ശത്രുഘ്നഭുജപരിപാലിതമായ ആ രാജ്യത്തിൽ, അരോഗദൃഢശരീരികളേ ഉള്ളൂ. ഉത്തമങ്ങളായ വൻഗൃഹങ്ങൾ, ശ്രേഷ്ഠങ്ങളായ ആപണവീഥികൾ, നാല്ക്കൂട്ടപ്പെരുവഴികൾ, എന്നിവയാൽ പരിപൂർണ്ണമായി ആ ദേശം. വ്യവസായങ്ങൾ അടിക്കടി അഭിവൃദ്ധി പ്രാപിച്ചു. നാലുജാതികൾ, വർണ്ണാശ്രമധർമ്മങ്ങളിൽ അചഞ്ചലരായിരുന്നു. ലവണാസുരനിർമ്മിതമായ അരമനയും മന്ദിരങ്ങളും വെള്ളവീശി നാനാവർണ്ണങ്ങൾകൊണ്ട് സംശോഭിപ്പിച്ചു. ആരാമങ്ങൾ, വിഹാരങ്ങൾ എന്നിവ മർത്ത്യന്മാരാലും ദേവന്മാരാലും പരിലസിതമായി. അനേകതരത്തിലുള്ള വില്പനവസ്തുക്കൾകൊണ്ട് ദിവ്യപ്രകാശം ചിതറുന്ന വീഥികൾ,–വിദേശങ്ങളിൽ നിന്ന് വന്നെത്തിയ കച്ചവടക്കാർ എല്ലാവിധത്തിലും സമൃദ്ധിയാർന്ന ആ പുരിയെ കണ്ട് ഭരതാവരജൻ ഏററവും കൃതാർത്ഥനായിത്തീർന്നു. സന്തോഷത്താൽ ഹൃദയം കുളിർത്തു. മധുരാപുരം മനോമോഹനമായി നിർമ്മിച്ച ശത്രുഘ്നൻ ചിന്തിച്ചു:—

"പന്ത്രണ്ടാമത്തെ സംവത്സരത്തിൽ അഗ്രജപാദങ്ങളെ ഞാൻ ദർശിക്കും."

എല്ലാതരത്തിലുമുള്ള മാനവന്മാരാൽ പരിപൂർണ്ണമായ ശൂരസേനം അമരാവതിയെപ്പോലെയാക്കിത്തീർത്ത ശത്രുഘ്നന്റെ ഹൃദയമെപ്പോഴും രഘുപതിയുടെ തൃപ്പാദദർശനത്തിൽ മാത്രം ലയിച്ചുതുടങ്ങി. രഘുകുലവംശ സംവദ്ധകനായ സൌമിത്രി, അഗ്രജന്റെ അനുഗ്രഹത്താൽ അഭിവൃദ്ധിയിൽനിന്ന് അഭിവൃദ്ധിയിലേക്ക് കയറി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപതാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തൊന്നാം സർഗ്ഗം (രാമചരിതശ്രവണം)

സുമിത്രാനന്ദനൻ പന്ത്രണ്ടാമത്തെ വർഷത്തിൽ ശ്രീരാമചന്ദ്രപാദാരവിന്ദങ്ങളിൽ പ്രണമിക്കുവാൻ ധൃതിയോടുകൂടി പുറപ്പെട്ടു. അല്പം മാത്രമേ ഭൃത്യരുള്ളൂ. മന്ത്രി

പ്രമുഖന്മാർ, സേനാധിപന്മാർ, നഗരപ്രമാണിമാർ തുടങ്ങിയവരെ മടക്കി അയച്ചു. അശ്വരത്നങ്ങളും ദൃഢതേർകളുമൊത്തു്, ഏഴുനാളുകൾ ഓരോ സ്ഥലത്തായി താമസിച്ചതിനു ശേഷമാണു്, ഭഗവാൻ വാത്മീകിയുടെ ആശ്രമത്തിലെത്തിയതു്. ബ്രഹ്മർഷിയുടെ തൃക്കാലുകളിൽ വീണുവണങ്ങിയ രഘുവീരൻ പാദ്യാർഘ്യാദികൾ സവിനയം സ്വീകരിച്ചു. പലതരം മധുരവർത്തമാനങ്ങൾ, മഹാത്മാവായ മാമുനിയോടു് ശത്രുഘ്നൻ പറഞ്ഞു. ലവണനിഗ്രഹ വർത്തമാനവും വിവരിച്ചു. ഭഗവാൻ സസ്മിതം:—

"അസാദ്ധ്യമായൊരു കൃത്യമാണു് കുമാരൻ ചെയ്തതു്. ലവണാസുരനിധനം അത്രയും സുസാധമല്ല. കരുത്തന്മാരായ അനേകായിരം ഭൂപന്മാരെ, വൻസൈന്യങ്ങളൊടുകൂടി ചാമ്പലാക്കിയവനാണു് ആ ലവണൻ. ആ ഘോരനെ, നരർഷഭനായ അങ്ങ് നിഷ്പ്രയാസം നിഗ്രഹിച്ചുവല്ലോ. കുമാരൻെറ ഉജ്ജ്വല തേജസ്സുകൊണ്ടു് ലോകഭയം നിശ്ശേഷം ഇല്ലാതായി. അത്യുഗ്രമായി സാധിച്ചതാണു് രാവണനിധനം. വളരെ പാടുപെട്ടാണു് അതു് സാധിച്ചതും. എന്നാൽ ഏററവും മറെറാരു കാര്യം അങ്ങു് പ്രയാസംകൂടാതെ നടത്തി, ലവണാസുരവധം, ദേവകൾക്കു് അത്യധികം പ്രീതി വളർത്തിയിരിക്കുന്നു. സർവ്വജീവജാലങ്ങൾക്കും ലോകത്തിനു മുഴുവനും പ്രിയമേകിക്കഴിഞ്ഞു. ഹേ പുരുഷശ്രേഷ്ഠ, ഇന്ദ്രസദസ്സിലിരുന്നു് ഞാൻ ആ യുദ്ധം വേണ്ടവിധത്തിൽ കണ്ടിരിക്കുന്നു. എൻെറ ഹൃദയത്തിൽ സന്തോഷം നിറഞ്ഞു വഴിയുന്നു. നിൻെറ ശിരസ്സിൽ സസ്നേഹം ഞാൻ മുകരുന്നു. അതാണല്ലോ സ്നേഹലക്ഷണം."

മുനിപുംഗവൻ, ശത്രുഘ്നൻെറ, മൂർദ്ധാവിൽ മുകർന്നു്, ആതിഥ്യം അദ്ദേഹത്തിനും കൂട്ടുകാർക്കും യഥാവിധി, യഥാർഹം നല്കി. പന്ത്രണ്ടു വർഷങ്ങൾക്കുമുമ്പു് ശ്രീരാമവൃത്താന്തം അവിടെനിന്നു് അറിഞ്ഞതു് കുമാരൻ ഓർത്തു. അത്താഴം കഴിഞ്ഞു് വിശ്രമിക്കുന്ന ശത്രുഘ്നനു്, ഉത്തമോത്തമമായ ശ്രീരാമവൃത്താന്തം അമൃതമധുരമായി പാടുന്നതു് കേൾക്കുവാൻ സാധിച്ചു. വീണക്കമ്പികളുടെ ലയത്തോടും, സ്ഥാനത്രയങ്ങളിൽ സുസ്ഥിരമായ വിന്യാസത്തോടും, സംസ്കൃതത്തിൽ, ലക്ഷണങ്ങളെല്ലാമൊത്തു് താളക്കൊഴുപ്പോടുകൂടി, രഘുരാമൻെറ പുരാണചരിതം ആ അന്തരീക്ഷത്തിൽ നിറഞ്ഞു. പരമാർത്ഥങ്ങൾ നിറഞ്ഞ അക്ഷരങ്ങൾ വൃത്തത്തിനൊത്തു് മുറയ്ക്കു് ഉയരുന്നു. ശത്രുഘ്നരാജൻെറ നേത്രങ്ങളിൽനിന്നു് ധാരധാരയായി അശ്രുക്കൾ ഒഴുകി. അങ്ങിനെത്തന്നെ അല്പനേരം മയങ്ങി. തുടർന്നു് ദീർഘനിശ്വാസമുണ്ടായി. കഴിഞ്ഞ കാര്യങ്ങളെല്ലാം, അതേപടി, ആ പാട്ടിൽ നിന്നു് വ്യക്തമായി. രാജാവിൻെറ കൂടെയുള്ള സകല അനുചരന്മാരും, പുണ്യ

സംവർദ്ധകമായ ആ ഗാനംകേട്ട് തലതാഴ്ത്തി, ഉള്ളഴന്ന്, ആശ്ചര്യസ്തബ്ധരായിത്തീർന്നു. അവർ പരസ്പരം ഇങ്ങിനെ ഓരോന്ന് സംസാരിച്ചു തുടങ്ങി:—

"എന്താണ് ഇത്? ഈ കേൾക്കുന്നത്?"

"നാം എവിടെയാണ് ഇപ്പോൾ ഇരിക്കുന്നത്?"

"സ്വപ്നം കാണുകയാണോ?"

"പണ്ട് നാം കണ്ട കാര്യങ്ങൾ, വീണ്ടും ഇതാ ആശ്രമത്തിൽ കാണുന്നു. അതെല്ലാം വീണ്ടും ഗീതമായി കേൾക്കുകയാണോ? ഇതെല്ലാം വെറും സ്വപ്നമാണോ?"

ജീവിതത്തിൽ അതിനുമുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ലാത്ത അത്യത്ഭുതത്തോടെ അവർ ശത്രുഘ്നനോട്:—

"തമ്പുരാനേ, ഭഗവാൻ വാൽമീകിയോട് എന്താണിതെന്ന് ചോദിച്ചാലും?

കൌതുകം മുഴുത്ത സൈന്യവരന്മാരോട് സൌമിത്രി:—

"വീരഭടന്മാരേ, ഇത്തരത്തിലുള്ള കാര്യങ്ങൾ പെട്ടെന്ന് ഇവിടെനിന്ന് നമുക്ക് ചോദിക്കുവാൻ പാടില്ലാത്തതാണ്. ഈ മാമുനീന്ദ്രൻെറ പുണ്യാശ്രമത്തിൽ ഇത്തരത്തിലുള്ള വളരെ ആശ്ചര്യങ്ങൾ കാണാനും കേൾക്കാനും സാധിക്കും. ബ്രഹ്മർഷി പ്രമുഖനോട് കൌതുക പ്രേരിതരായി ഇവയെപ്പററിയെല്ലാം ചോദിക്കുന്നത് അയുക്തമാണ്."

തൻെറ ഭൃത്യന്മാരോടും, ബലങ്ങളോടും ഇത്തരത്തിൽ പറഞ്ഞ്, മഹർഷിവര്യനെ വന്ദിച്ച്, തനിക്കു നിശ്ചയിച്ച സ്ഥാനത്തിൽ കിടക്കുവാൻ പോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എഴുപത്തൊന്നാം സർഗ്ഗം അവസാനിച്ചു

---

## എഴുപത്തിരണ്ടാം സർഗ്ഗം (ശത്രുഘ്ന പ്രതിയാനം)

ആ നരകേസരിക്ക് അന്നുരാത്രി ഉറക്കമേ വന്നില്ല. ശ്രീരാമഗീതം

ആ ഹൃദയത്തെ അത്രയും ഉലച്ചിരുന്നു. വീണാനാദലയത്തോടുകൂടിയ മധുരസ്വരം, കണ്ണുകളിൽ അമൃതകണങ്ങളൊഴിച്ചു കൊണ്ടുതന്നെ ആ രാത്രി അവസാനിച്ചു. മഹാത്മാവായ ശത്രുഘ്നൻ സുപ്രഭാതത്തിൽ പൂർവ്വാഹ്ന കൃത്യങ്ങളെല്ലാം കഴിച്ച്, ഭഗവാൻെറ അടുത്തുചെന്നു് തൊഴുതുകൊണ്ടു്: —

"ഭഗവാനേ, രഘുനന്ദനനായ ശ്രീരാമചന്ദ്രനെ കാണുവാൻ വെമ്പൽ തോന്നുന്നു. ഇവരോടുകൂടിപ്പോകുവാൻ വിടതരേണമേ."

ശത്രുഹന്താവായ ശത്രുഘ്നൻ ഇങ്ങിനെ പറഞ്ഞപ്പോൾ, വാല്മീകിമാമുനി രഘുനന്ദനനെ പുണർന്നു് വിടയേകി.

യതിവര്യനെ വീണ്ടും പ്രണമിച്ചു സൌമിത്രി തങ്കത്തേരിൽ കയറി. ഹൃദയത്തിൽ ഒരൊററച്ചിന്തമാത്രം; അഗ്രജനായ വീരരഘുരാമദർശനം. അയോദ്ധ്യാപുരിയെ അവലോകനംചെയ്യുവാൻ, അത്യുത്സാഹത്തോടെ രഥംപാഞ്ഞു. അമരാവതീതുല്യമായ നഗരിയിൽ, മഹാഭുജനായ ശ്രീരാമചന്ദ്രവാസഭവനത്തിൽ അതിശക്തനായ ശത്രുഘ്നൻ എത്തി. മന്ത്രിമാരുടേയും മററം മദ്ധ്യത്തിൽ, ശരൽക്കാലപൂർണ്ണേന്ദുവദനനായ അഗ്രജനെ, അമരമദ്ധ്യത്തിലിരിക്കുന്ന അണ്ടർകോനെപ്പോലെ ശത്രുഘ്നൻ കണ്ടു. തേജസ്സിനാൽ ദീപ്തനായിരിക്കുന്ന സത്യവിക്രമി രഘുരാമൻെറ തൃപ്പാദങ്ങളിൽ പ്രണമിച്ചുകൊണ്ടു് സൌമിത്രിപറഞ്ഞു:—

"എൻെറ ജ്യേഷ്ഠാ, മഹാരാജാവായ അവിടുത്തെ ആജ്ഞ അക്ഷരംപ്രതി അനുഷ്ഠിച്ചുകഴിഞ്ഞു. അതിദുഷ്ടനായ ലവണനെ നിഗ്രഹിച്ചു. മധുപുരത്തെ നിർമ്മിച്ചു. അവിടുത്തോടുകൂടാതെതന്നെ പന്ത്രണ്ടുസംവത്സരം കഴിച്ചുകൂട്ടി. അവിടുത്തെ പിരിഞ്ഞു് വസിക്കുവാൻ എനിക്കു വയ്യ. എന്നിൽ ദയതോന്നണേ. ഉഗ്രവിക്രമിയായ കാകുൽസ്ഥ, അമ്മയില്ലാത്ത കുട്ടിയെപ്പോലെ, അവിടുത്തെ വിട്ടു് ഏറെനാൾ വസിക്കുവാൻ കല്പിക്കരുതേ"

മന്ദഹാസത്തോടെ രാജീവലോചനൻ അനുജനെ ആലിംഗനംചെയ്തു് അരുളിച്ചെയ്തു:—

"മഹാശൂരനായ ഉണ്ണീ, ദുഃഖിക്കരുതു്. ക്ഷത്രിയന്മാരുടെ ആചാരത്തിനു് യോജിക്കാത്തതാണിതു്. പിരിഞ്ഞു് താമസിക്കുന്നതിൽ മന്നവന്മാർ മാഴ്കുകപതിവില്ല. ക്ഷത്രിയധർമ്മത്തിൽനിന്നു് വ്യതിചലിക്കാതെ, പ്രജകളെ പരിപാലിക്കുകയാണു് നാംചെയ്യേണ്ടതു്. എപ്പോഴാണു് നിനക്കു് എന്നെ കാണണ

മെന്നു് തോന്നുന്നതു് അപ്പോഠം അയോദ്ധ്യയിലേക്ക് വന്നുകൊള്ള. തിരിയെ നഗരിയിൽപോയി രാജ്യം രക്ഷിക്കുകയുംചെയ്യു. എന്റെ ശത്രുഘ്ന, സ്വപ്രാണനേക്കാഠം എനിക്ക് നിന്നിൽ വാത്സല്യമുണ്ടു്. എന്നാലും നമ്മുടെ കടമയായ രാജ്യസംരക്ഷണംവേണ്ടതല്ലെ? പുരുഷോത്തമനായ നീ, ഏഴുദിവസം എന്നോടൊന്നിച്ച് ഇവിടെ താമസിച്ചു് പിന്നീടു് മധുരയിലേക്കപോകണം. സൈന്യസമേതനായേ പോകാവൂ.''

ശ്രീരാമചന്ദ്രപ്രഭുവിന്റെ ഉള്ളിൽ തട്ടിയ ഈ ധാമ്മികവാക്കുകഠം കേട്ടു്:—

''അങ്ങിനെയാകാം.''

ശത്രുഘ്നനിൽനിന്നു് ഗദ്ഗദാക്ഷരങ്ങളുയന്നു.

രാമാജ്ഞയനുസരിച്ചു് ഏഴുനാഠം സസുഖം വസിച്ച ശത്രുഘ്നൻ, വീണ്ടും മധുരാപുരിയ്ക്കുതന്നെ പോകുവാൻ ഒരുങ്ങി. വില്ലാളി വീരനായ സൌമിത്രി, സത്യവിക്രമിയായ ശ്രീരാമനോടും, മഹാത്മാക്കളായ ഭരതലക്ഷ്മണന്മാരോടും വിടവാങ്ങി, തേരിലേറി. അനുജനെ അനുഗമിച്ചു് ഭരതലക്ഷ്മണന്മാർ വളരെയധികം വഴിപോയി. ശത്രുമർദ്ദകനായ ശത്രുഘ്നൻ മധുരാപുരിയിൽ, ശ്രീരാമാജ്ഞയനുസരിച്ചു് സസുഖം എത്തിച്ചേന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിരണ്ടാം സഗ്ഗം അവസാനിച്ചു.

---

## എഴുപത്തിമൂന്നാം സഗ്ഗം. [ബ്രാഹ്മണബാലമരണം]

സുമിത്രാനന്ദവദ്ധകനായ ശത്രുഘ്നനെ മധുരാപാലകനായി അയച്ചശേഷം ഭരതലക്ഷ്മണന്മാരോടുകൂടി അയോദ്ധ്യാമഹാരാജ്യത്തെ ധർമ്മത്താൽ കാത്തുകൊണ്ടു് ശ്രീരാമചന്ദ്രൻ ഏററവും സന്തുഷ്ടനായി വസിച്ചു. അല്പദിവസം കഴിഞ്ഞു. അദൃഷ്ടപൂവ്വമായൊന്നു് രാമരാജ്യത്തിൽ ഉണ്ടായി. ഉഠംനാട്ടുകാരനായൊരന്തണശ്രേഷ്ഠൻ, മൃതനായ തനയനേയും എടുത്തു് കൊട്ടാരവാതില്ക്കൽ എത്തി. ''മകനേ, എന്റെ മകനേ'' എന്നിങ്ങനെ ദീനംദീനം വിളിച്ചു് വിലപിക്കുന്ന വിപ്രൻ:—

''പൂവ്വജന്മത്തിൽ ഞാൻ എന്തൊരു മഹാപാപമാണു് ചെയ്തിട്ടുള്ളതു്? ദൈവമേ, ഏകപുത്രനായ നിന്റെ ചരമത്തെ കാണുവാനുള്ള ദുര്യോഗത്തിന്നു്

കാരണമെന്തു്? വെറും പന്ത്രണ്ടുവയസ്സുമാത്രം പ്രായം; യൌവനപ്രായത്തിലേക്കു് കാലെടുത്തുവെക്കുവാൻ തുടങ്ങുന്ന നിനക്കു് അകാലമൃത്യു സംഭവിച്ചല്ലോ. എന്നെ ദുഃഖസാഗരത്തിൽ മുക്കുകയാണു് നീ ചെയ്തതെന്നു് അറിയുന്നില്ലേ? പുത്രദുഃഖത്താൽ, നിന്റെ അമ്മയ്ക്കും എനിക്കും അധികദിവസമിനി ജീവിക്കുവാൻ സാധിക്കുന്നതല്ല. ഞങ്ങളും നിന്നെ അനുഗമിക്കും; തീർച്ച. ഈശ്വരാ, ഞാൻ ചെറിയൊരു കളവുപോലും പറഞ്ഞതായി ഓർക്കുന്നില്ല; ഒരൊററ ഹിംസയെങ്കിലും മനസ്സുകൊണ്ടുചെയ്തിട്ടില്ല. ഏതൊരു ജീവിയിലും, പാപമൊന്നും തന്നെ ചെയ്തതായി ഓർമ്മയില്ല. എന്റെ മകനേ, പിതൃകാര്യങ്ങളെല്ലാം ചെയ്യേണ്ട നീ, അതൊന്നുമില്ലാതെ, ബാല്യത്തിൽത്തന്നെ യമാലയമണഞ്ഞുവല്ലോ. ഇത്തരത്തിലുള്ള ഘോരസംഭവം, ശ്രീരാമരാജ്യത്തിൽ ഇതിന്നുമുമ്പ് കാണുവാൻ ഇടവന്നിട്ടില്ല; കേട്ടിട്ടുമില്ല. നരപാലകനായ രാമന്നു് എന്തോ വലിയ പാപം വന്നുചേർന്നിട്ടുണ്ടു്; സംശയമില്ല. നാട്ടിൽ ബാലമരണമാണല്ലോ സംഭവിച്ചതു്. മറ്റൊരു നാട്ടിലും കുട്ടികൾ മരിക്കുന്നില്ല. മഹാരാജാവേ, മൃതനായതനയനെ ജീവിപ്പിച്ചുതരു. ഇല്ലെങ്കിൽ, അനാഥയായിത്തീന്ന ഞാൻ പത്നിയോടുകൂടി, ഈ രാജദ്വാരത്തിൽ കിടന്നു് മരിയ്ക്കും. അങ്ങിനെ അങ്ങയ്ക്കു് ബ്രഹ്മഹത്യാപാപവുംകൂടി സമ്പാദിക്കാം; എന്നിട്ടു് സസുഖം വസിക്കാം. അനുജന്മാരോടുംകൂടി, ഹേ രാജാധിരാജ, ദീർഘായുസ്സായിരിക്കു. അങ്ങയുടെ കീഴിൽ, രാമരാജ്യത്തിൽ ഞങ്ങൾ സുഖമായി ജീവിച്ചു. എന്നാൽ അന്തകന്റെ അധീനത്തിലാണു് ഇന്നു് ഞങ്ങൾ. ആനന്ദം അല്പമെങ്കിലും ഇല്ലാത്തൊരു വാർദ്ധക്യമായിത്തീന്നു. മഹാത്മാക്കളായ ഇക്ഷ്വാകുരാജാക്കന്മാരുടെ പാർത്ഥലമിന്നു് അനാഥമാണു്. ബാലമരണകരനായ രാമൻ രാജാവായതിനാൽ ഇന്നു് എല്ലാവരും ആശ്രയമില്ലാത്തവരായിത്തീന്നു. നരപാലകൻ ദുർവൃത്തനായാൽ, നാട്ടുകാക്കു് അകാലമൃത്യു സംഭവിക്കും. ആപത്തുകൾ അടിക്കടി വന്നുചേരും. നാട്ടിലും നഗരത്തിലും, ദുഷ്ടകർമ്മങ്ങൾചെയ്യുവാൻ പ്രജകൾക്കു് മടിയുണ്ടാകാതാകും. രക്ഷാബോധം ആരിലും ഇല്ലാതെയാകും. അപ്പോഴാണു് യമഭയം വന്നുചേരുക. നൃപേന്ദ്രന്റെ ദോഷം അനുഭവിക്കേണ്ടതു് നാട്ടുകാരല്ലേ? ഇത്തരത്തിലുള്ള ബാലമൃതികൾ അതുകൊണ്ടേ വന്നുചേരുകയുള്ളു.

ഇങ്ങിനെ പലതും വീണ്ടും വീണ്ടും പറഞ്ഞു കരയുന്ന ദ്വിജവരൻ ദുഃഖാഗ്നിയിൽ നീറിനീറി, മകന്റെ ജഡത്തെ കെട്ടിപ്പിടിച്ചു് വെറുംനിലത്തു് ഇരുന്നു.

ഇങ്ങിനെആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിനാലാം സർഗ്ഗം (ബാലമരണ ഹേതുജ്ഞാനം)

രഘുവംശരത്നമായ രാജരാജേശ്വരൻ, ബ്രാഹ്മണോത്തമന്റെ ആവലാതി പറയൽ മുഴുവൻ കേട്ടു. ഹൃദയം വ്യസനത്താൽ വെന്തുരുകി. അമാത്യവരന്മാരെ അതിവേഗത്തിൽ വരുത്തി; പ്രത്യേകിച്ച്, ബ്രഹ്മർഷിവര്യന്മാരായ വസിഷ്ഠൻ, വാമദേവൻ എന്നിവരും, പൌരപ്രമാണിമാരും എത്തിച്ചേർന്നു. ഭഗവാൻ വസിഷ്ഠനെ അനുഗമിച്ചുകൊണ്ട്, മഹർഷീശ്വരന്മാർ എട്ടുപേർ എഴുന്നെള്ളി "ജയിച്ചാലും ജയിച്ചാലും" എന്ന് ആശിസ്സരുളി. മാർക്കണ്ഡേയൻ, വാമദേവൻ, മൌദ്ഗല്യൻ, കാശ്യപൻ, കാത്യായനൻ; ജാബാലി, ഗൌതമൻ എന്നീ ഭൂലോകദേവന്മാരാൽ ആവൃതനായ ദേവർഷിവര്യൻ ശ്രീനാരദനും രഘുരാമന്റെ അടുത്ത്, സന്നിഹിതനായി. ഉത്തമോത്തമങ്ങളായ ദിവ്യരത്നാസനങ്ങളിൽ യഥാർഹം ഇരുന്നു. അമേയയതീന്ദ്രന്മാരെ സവിനയം അഭിവന്ദിച്ചു; സചിവന്മാരെയും പ്രജാപ്രമുഖന്മാരെയും മാനിച്ചു; എല്ലാവരേയും തൃക്കൺ പാർത്തുകൊണ്ട് രാജധാരാജൻ അരുളിച്ചെയ്തു:—

"രാജമന്ദിരത്തിന്റെ മുന്നിലിന്ന് മൃതപുത്രശരീരത്തോടുകൂടിയ ഒരു ദ്വിജേന്ദ്രനാണ്നില്ക്കുന്നതു്."

അഴലാണ്ട ശ്രീരാമചന്ദ്രന്റെ വാക്കുകൾകേട്ട ശ്രീ നാരദൻ, മുനീശ്വരമദ്ധ്യത്തിലിരുന്ന് ഇപ്രകാരം തുടർന്നു:—

"മന്നവേശ്വരനായ രഘുനന്ദന, ഈ വിപ്രബാലൻ അകാലചരമം പ്രാപിച്ചതിന്റെ കാരണം കേൾക്കുക. അതിന്നുശേഷം സ്വന്തം കർത്തവ്യമാചരിക്കുക.

പണ്ട്, കൃതയുഗത്തിൽ ദ്വിജന്മാർ എല്ലാവരും തപസ്വികളായിരുന്നു. വിപ്രനല്ലാത്ത ഒരുവനും തപസ്സ് അനുഷ്ഠിച്ചിരുന്നില്ല. നിർമ്മലധവളമായ ബ്രഹ്മജ്ഞാനത്താൽ പ്രോജ്ജ്വലിച്ചുകൊണ്ടിരുന്ന ആ യുഗത്തിൽ എല്ലാവരും ദീർഘദർശികളായും, അകാലമരണമില്ലാത്തവരായും ജീവിച്ചു. അരോഗദൃഢഗാത്രരായ മനുഷ്യരോടുകൂടിയ ത്രേതായുഗമാണ് പിന്നത്തേതു്. ആ കാലത്തിൽ ക്ഷത്രിയന്മാർ കഠിനതപോവൃത്തിയാർന്നവരായിത്തീർന്നു. വീര്യവും തപോബലവും ക്ഷത്രിയകുലജാതന്മാർക്കെല്ലാം ഇന്നത്തേക്കാൾ വളരെ വളരെ അധികമായിരുന്നു. ത്രേതായുഗത്തിലെ മാനവന്മാരിൽ ശ്രേഷ്ഠന്മാരായിട്ടാണ് അവർ ജീവിച്ചതു്. കൃതയുഗത്തിൽ ബ്രാഹ്മണരുടെ താഴെയാണ് ക്ഷത്രിയന്മാർ. ത്രേതായുഗത്തിൽ തുല്യനില

യിലെത്തും. ഏറെ വ്യത്യാസമൊന്നും കാണാത്ത അവരെല്ലാം തികഞ്ഞ സംതൃപ്തിയോടുകൂടിത്തന്നെ നാലുവർണ്ണങ്ങളും സ്ഥാപിച്ചു. ധർമ്മജ്ഞാന തേജസ്സിനാൽ വെളിവൊത്ത ആയുഗത്തിൽ, ഭൂമണ്ഡലത്തിൽ അധർമ്മത്തിന്റെ ഒരു പാദം പതുക്കെ ഊന്നിക്കഴിയും. അധർമ്മം അൽപനിത്തട്ടിൽ സ്പർശിച്ചാൽ തേജസ്സ് അല്പമൊന്നു് ചുരുങ്ങും. രാജസങ്ങളായ അന്നങ്ങൾ, മലമായിട്ടാണു് കൃതയുഗത്തിൽ കണ്ടിരുന്നതു്. അധർമ്മത്തിന്റെ നാലുകാലുകളിൽ ഒന്നായ അസത്യം പാരിടത്തിൽ ഒരു പാദം വെച്ചതോടെ മനുഷ്യന്റെ ആയുസ്സിന്നു് അളവു് ആദ്യമായി വന്നുചേർന്നു. സത്യധർമ്മങ്ങളിൽ അടിയുറച്ചുനിന്ന മാനവന്മാർ ശുഭകർമ്മങ്ങൾ ചെയ്താൽ മാത്രമേ ആയുസ്സ് അധികരിക്കുകയുള്ളു എന്നനിലയാണു്, അധർമ്മം അന്യപാദമൂന്നിയപ്പോൾ വന്നതു്. ത്രേതായുഗത്തിലെ ബ്രാഹ്മണരും ക്ഷത്രിയരും മുഴുവൻ തപസ്സനുഷ്ഠിച്ചു. മററുള്ളവർ അവരെ പരിചരിച്ചു. വൈശ്യന്മാൎക്കും ശൂദ്രന്മാൎക്കും മുഖ്യധർമ്മംതന്നെ അതായിരുന്നു. വിശേഷിച്ചും ശൂദ്രന്മാർ ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരെ ശുശ്രൂഷകൾ ചെയ്തു. യുഗത്തിന്റെ അവസാനമായപ്പോഴേക്കും, അധർമ്മപാദമായ അസത്യം പലരിലും സ്വാധീനം ചെലുത്തിയതിനാൽ മീതേയുള്ളവർ ഏററവും ക്ഷീണിതരായിത്തുടങ്ങി. ആ സന്ദർഭത്തിൽ പതുക്കെപ്പതുക്കെ രണ്ടാമത്തെ പാദവും നിലത്തൂന്നിക്കഴിഞ്ഞു. അതുമുതൽ ദ്വാപരം എന്നയുഗം ആരംഭിച്ചു. അധർമ്മവും അസത്യവും അല്പാല്പമായി പാരിൽ പരന്നു. ബ്രാഹ്മണൎക്കും ക്ഷത്രിയൎക്കും ശ്രേഷ്ഠത കുറഞ്ഞു. ആ യുഗത്തിൽ തപോവൃത്തിയായി സ്വീകരിച്ചതു് പ്രധാനമായും വൈശ്യന്മാരായിരുന്നു. മൂന്നായുഗങ്ങളിൽ തപസ്സ് മൂന്നുജാതിക്കാൎക്കായിത്തീർന്നു. ധർമ്മം മൂന്നു വർണ്ണങ്ങളിൽ ഉറച്ചു. ഈ യുഗങ്ങളിൽ തപോധർമ്മത്തെ ശൂദ്രൻ നേടുന്നില്ല. ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരേക്കാൾ താഴ്ന്നവരായിട്ടാണു് ശൂദ്രന്മാരെ കണക്കാക്കുന്നതു്. ഇനി ഉണ്ടാകുന്നതു് കലിയുഗം. ശൂദ്രന്മാൎക്കു് തപോനുഷ്ഠാനങ്ങളിൽ അതിശ്രദ്ധയുണ്ടാകുന്നതു് കലിയുഗത്തിലാണു്. ഈ ദ്വാപരയുഗത്തിൽ ശൂദ്രനായൊരുവൻ തപസ്സുചെയ്യുന്നതു് അത്യധികം അധർമ്മഫലത്തെ വ്യാപിപ്പിക്കും. ഇക്ഷ്വാകുകുലരത്നമായ രാമ, അങ്ങയുടെ വിസ്തൃതരാജ്യാതിർത്തിയിൽ, ദുഷ്ടനായൊരു ശൂദ്രൻ ഉഗ്രതപസ്സു ചെയ്യുന്നുണ്ടു്. ആ അധർമ്മഫലമാണു് ബ്രാഹ്മണബാലന്റെ മരണത്തിന്നു കാരണം. അധർമ്മവും അന്യായവും, നൃപന്റെ പുരത്തിലോ, രാജ്യത്തിലോ, ഒരു ദുഷ്ടാത്മാവു് ചെയ്തുപോന്നാൽ, ആ രാജാവു് നരകം പൂകുമെന്നതിന്നു് സംശയമില്ല. തപസ്സ്, വേദാദ്ധ്യയനം, സൽക്കർമ്മം, ഇവയുടെ ഫലത്തിൽ ആറിലൊന്നു് ധാർമ്മികനായൊരു നരോത്തമൻ ഏററുവാങ്ങും. ഇങ്ങിനെ ആറിലൊന്നു് പുണ്യം ഏല്ക്കുന്ന മന്നവൻ നാടിനെ കാക്കാതിരിയ്ക്കുന്നതെങ്ങിനെ? ഹേ പുരുഷോത്തമ, അതു

കൊണ്ടു് രാജ്യത്തിൽ മുഴുവൻ ഒന്നന്വേഷിക്ക. എവിടെയാണോ അധർമ്മം കാണുന്നതു് അവിടെയത്നം ചെയ്തു ധർമ്മം സ്ഥാപിക്കം. ഇത്തരത്തിലായാൽ നമുക്കു് ആയുർവൃദ്ധിയും, ധർമ്മസ്ഥിരതയും ഉണ്ടാകും; ഈ ദ്വിജകുമാരനും ജീവനും സിദ്ധിക്കും."

**ഇങ്ങിനെ ആർഷമായ** ശ്രീമദ്ഁരാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിയഞ്ചാം സർഗ്ഗം (ശൂദ്രതാപസദർശനം)

ദേവർഷിവര്യനായ ശ്രീ നാരദന്റെ അമൃതതുല്യമായ വാക്കുകൾ, മഹാപ്രഭുവിന്നു് നിസ്തുല്യഹർഷമുണ്ടാക്കി. പുഞ്ചിരിയോടെ സൌമിത്രിയോടു്–

"സൌമ്യനായ കുമാരാ, ലക്ഷ്മണാ, സദ്കർമ്മനിരതനായ ആ ബ്രാഹ്മണനോടു് ആശ്വസിക്കുവാൻ പറയു. ഉണ്ണിയുടെ മൃതശരീരത്തെ എണ്ണപ്പാത്തിയിൽ, ശ്രേഷ്ഠഗന്ധങ്ങൾ– സൌരഭ്യമാന്ന എണ്ണകൾ എന്നിവകൊണ്ടു് ഉടവുതട്ടാതെ സൂക്ഷിക്കുവാൻ ഏർപ്പാടുചെയ്യൂ. ഉത്തമകർമ്മങ്ങൾ യഥാവിധിചെയ്യുന്ന ദ്വിജവരന്റെ പുത്രദേഹം കേടുപററാതെ ഇത്രയും സമയം നോക്കിയതിനാൽ, യാതൊരു വ്യത്യാസവും വരാത്ത വിധത്തിൽ വേണ്ടതു് നീ ചെയ്യണം."

സർവ്വലക്ഷണങ്ങളും തികഞ്ഞ ലക്ഷ്മണനോടു് ഇത്രയും ആജ്ഞാപിച്ച ദാശരഥി പുഷ്പകവിമാനത്തെ സ്മരിച്ചു.

രാജേന്ദ്രന്റെ ചിന്താഗതിയറിഞ്ഞ ദിവ്യവാഹനം അല്പസമയത്തിനുള്ളിൽ അവിടുത്തെ സന്നിധാനത്തിലെത്തി. ആ കനകവിമാനം സവിനയം വന്ദിച്ചു കൊണ്ടു്:—

"മന്നോർ മന്നവ!, അവിടുത്തെ ആശ്രയിച്ചു നില്ക്കുന്ന ഈ കിങ്കരൻ ഇതാ എത്തിയിരിക്കുന്നു. മഹാബാഹുവായ തിരുമേനീ, തൃക്കൺ പാർത്താലും."

പുഷ്പകത്തിന്റെ സരസവാക്കുകൾ കേട്ട രഘുവരൻ സിംഹാസനത്തിൽ നിന്നെഴുന്നേററു്, മഹർഷീശ്വരന്മാരെ വന്ദിച്ചു. രാജ്യസംരക്ഷണം വീരന്മാരായ ഭരതലക്ഷ്മണന്മാരെ ഏല്പിച്ചു. രണ്ടു് ആവനാഴികളും കോദണ്ഡവും നിശിതമായൊരു ഖഡ്ഗവും ധരിച്ചു് വിമാനത്തിൽ കയറി.

തന്റെ വിശാല രാജ്യത്തിൽ, ഏതൊരിടത്താണ് അധർമ്മം നിലനില്ക്കുന്നതെന്നു് തേടിക്കൊണ്ടു്, പടിഞ്ഞാറെ ഭാഗത്തിലേക്കാണ് ആദ്യം എഴുന്നെള്ളിയതു്. ഉടനെ് ഹിമാദ്രിയാൽ ആവൃതമായ ഉത്തരപ്രദേശം മുഴുവൻ തിരഞ്ഞു. ദുഷ്കൃതത്തിന്റെ കണികപോലും എവിടേയും കാണുന്നില്ല. യാത്ര കിഴക്കേദിക്കിലേക്കാക്കി. വിശുദ്ധങ്ങളായ ആചാരങ്ങളെക്കൊണ്ടു്. സ്ഫടികവെൺമയാർന്ന പ്രദേശങ്ങളും, പുഷ്പകത്തിലിരിക്കുന്ന നരേശ്വരൻ സംതൃപ്തിയോടെ കണ്ടു്, ദക്ഷിണദിക്കിലേക്കു് വാഹനത്തെ തിരിച്ചു. രാജ്യാതിർത്തിയിൽ. ശൈവലത്തിന്റെ വടക്കു് വലിയൊരു പൊയ്കയെ രാജീവനേത്രൻ ശ്രദ്ധിച്ചു. ആ സരസ്സിൽ തലകീഴാക്കി തൂക്കിക്കൊണ്ടു് വൻ തപസ്സിലിരിക്കുന്നൊരുവനെ കണ്ടെത്തി രഘുരാജശ്രേഷ്ഠൻ അടുത്തുചെന്നു്:—

"കഠിന വ്രതത്തിലിരിക്കുന്ന അങ്ങു് ധന്യനാണു്. ഏതൊരു വർണ്ണമാണു് അങ്ങയുടെ ജന്മത്താൽ പവിത്രമായിട്ടുള്ളതു്. ദൃഢവിക്രമനായ അങ്ങയുടെ ആഗ്രഹമെന്താണു്? സ്വർഗ്ഗപ്രാപ്തിയോ മററു വല്ലതുമോ? വെറും കൌതുകത്താൽ ചോദിക്കുന്ന ഈ ഞാൻ മഹാരാജാ ദശരഥ പുത്രനായ രാമനാണു്. എന്തൊരു വരത്തെ ഉദ്ദേശിച്ചാണു് ഇത്രയും ഘോരതപസ്സു്? വിപ്രനാണോ? ഏതു നിലയിലും അങ്ങയ്ക്കു ശുഭം ഭവിയ്ക്കട്ടെ! ദുർജ്ജയനായ ക്ഷത്രിയനോ? തൃതീയ വർണ്ണമായി സങ്കല്പിക്കുന്ന വൈശ്യനോ? അഥവാ ശൂദ്രനോ? സത്യം പറഞ്ഞാലും."

രാജരാജനായ ദാശരഥിയുടെ ചോദ്യം, തലകീഴ്പോട്ടാക്കി നില്ക്കുന്ന ആ തപസ്വി കേട്ടു. എന്തിനു വേണ്ടിയാണു് താൻ കഠോര വ്രതം ചെയ്യുന്നതെന്നും, ഏതു ജാതിയാണെന്നും പറയുവാൻ ഒരുങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എഴുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്താറാം സർഗ്ഗം. [ബ്രാഹ്മണബാലോജ്ജീവനം]

അക്ലിഷ്ടകർമ്മാവായ രഘുരാമന്റെ വാക്കുകൾകേട്ട അദ്ദേഹം, തലകീഴാക്കി നിന്നുകൊണ്ടുതന്നെ മറുപടിയായി:—

"ഹേ രാമ, ശംബൂകനെന്നുപേരായ ഞാൻ ശൂദ്രനാണു്. യശസ്വിയായ രാമ, ദേഹത്തോടുകൂടിത്തന്നെ സ്വർഗ്ഗം പ്രാപിക്കുവാനാണു് ഞാൻ ആഗ്രഹിക്കു

ന്നതു്. വിണ്ണേറാനുള്ള വാഞ്ഛകൊണ്ടു്, അസത്യം പറയുന്നതല്ല. രഘുനന്ദന, കട്ടുംതപസ്സുചെയ്യുന്ന ഞാൻ ഒരു ശൂദ്രനാകുന്നു."

അവൻെറ വാക്കുകളിൽനിന്നു്, അധമ്മകമ്മനിരതനാണെന്നു് വ്യക്തമായറിഞ്ഞ ശ്രീരാമചന്ദ്രൻ, വജ്രംപോലെ മൂർച്ചയുള്ളതും മിന്നിത്തിളങ്ങുന്നതുമായ വാദം ഉറയിൽ നിന്നൂരി; ആ അധർമ്മരൂപിയുടെ ശിരസ്സിനെ വീഴ്ത്തിക്കഴിഞ്ഞു.

ഇന്ദ്രൻ–അഗ്നി–തുടങ്ങിയ ദേവന്മാർതന്നെ ദിവ്യപുഷ്പങ്ങളെ വർഷിച്ചുകൊണ്ടു് "നല്ലതു്, നല്ലതു്" എന്നു തുടർന്നുപറഞ്ഞു് മുന്നിലെത്തി. സരസ്സിൻെറ തീരത്തിലുള്ള സുരഭിലകുസുമങ്ങളെ വായുഭഗവാൻ തുരുപുരെ വീഴ്ത്തി. സത്യവിക്രമിയായ രാമദേവനോടു് ഹർഷാശ്രുക്കളോടെ സുരന്മാർ:—

"മഹാത്മാവായ കാകുൽസ്ഥ, ഈ ദേവകാര്യത്തെ അങ്ങു് യഥാർഹംചെയ്തു. അരിമർദ്ദകനായ രാമ, ഇഷ്ടമുള്ള വരം ചോദിക്കു. ശൂദ്രാചാരങ്ങൾചെയ്യുന്ന ഇവനു് വാനുലകം പൂകുവാൻ സാദ്ധ്യമല്ലെന്നാക്കിവെച്ചുവല്ലോ."

അമരന്മാരുടെ വാക്കുകൾകേട്ട അയോദ്ധ്യാധിപൻ, അണ്ടർകോനെ തൊഴുതു് അതിശ്രദ്ധയോടെ:—

"ദേവന്മാർ എന്നിൽ സന്തുഷ്ടരാണെങ്കിൽ, ദ്വിജബാലകൻ ജീവിയ്ക്കട്ടെ. ഈ ഒരൊററ വരമേ ഞാൻ അപേക്ഷിക്കുന്നുള്ളു. ആ വിപ്രബാലകൻ മൃതനായതു് എൻെറ തെററുകൊണ്ടല്ല. കാലമെത്തുന്നതിന്നുമുമ്പു്, കാലം കാലാലയത്തിൽ ആ ഉണ്ണിയെകൊണ്ടുപോയാക്കി. നിങ്ങൾക്കു് നന്മവരും. ആ കുമാരനു് ഉയിരേകുക. എൻെറ വാക്കു് തെററാതിരിക്കട്ടെ. അങ്ങയുടെ പുത്രനു് ജീവൻ നല്കാമെന്നു് വിപ്രനോടു് ഞാൻ ഏററിട്ടുള്ളതാണു്."

സംപ്രീതനായ ശ്രീരാമചന്ദ്രൻെറ ആവശ്യം അറിഞ്ഞ അമരന്മാർ സന്തുഷ്ടിയോടെ:—

"ഹേ കാകുൽസ്ഥ, അല്പംപോലും അസ്വസ്ഥനാകരുതു്. അരമനയിൽ തൈലത്തോണിയിൽ കിടക്കുന്ന ബാലനു് ഇന്നു് ജീവിതം കിട്ടിക്കഴിഞ്ഞു. പിതാവിനോടുചേന്നു് ആഹ്ലാദിക്കുകയാണു്. അങ്ങയുടെ ഖഡ്ഗം ഈ ശൂദ്രൻെറ കണ്ഠത്തിൽ പതിച്ചു് ജീവൻ വിട്ടതോടെ, ആ ബാലനു് ഉയിർകിട്ടിയിരിക്കുന്നു.

അങ്ങേയ്ക്കു് സ്വസ്തി! മംഗളം ഭവിയ്ക്കട്ടെ! പുരുഷർഷഭനായ പുരുഷോത്തമ ഞങ്ങൾപോകട്ടെ, ഇവിടെ അടുത്തുള്ള അഗസ്ത്യാശ്രമം കാണണം. തപസ്സു കൊണ്ടു് ഉജ്ജ്വലിക്കുന്ന ബ്രഹ്മർഷി ജലത്തിൽക്കിടന്നിട്ടു് പന്ത്രണ്ടുസംവത്സര മായി. ആ മാമുനീന്ദ്രനെ കൊണ്ടാടുവാനാണു് ഞങ്ങൾ പോകുന്നതു്. രഘു വരനായക, ഭഗവാൻ അഗസ്ത്യനെ സന്ദർശിക്കുവാൻ അങ്ങയും പോരണം. പ്രഭോ, എല്ലാവിധത്തിലുള്ള മംഗളങ്ങളും ഉണ്ടാകട്ടെ.''

''അങ്ങിനെത്തന്നെ''

എന്നരുളിച്ചെയ്തു ദാശരഥി പുഷ്പകത്തിൽ വീണ്ടും കയറി. സുരവര ന്മാരുടെ വിമാനങ്ങൾക്കൊപ്പം ആ തനിത്തങ്കവിമാനം പിന്തുടൎന്നു. കുംഭസംഭ വനും അമേയബലമിയന്നവനുമായ ബ്രഹ്മർഷി അഗസ്ത്യന്റെ തപോവനത്തി ലെത്തി. ദേവന്മാരുടെ ആഗമനം കണ്ട ബ്രഹ്മർഷി, ഒരേതരത്തിൽ എല്ലാ വരേയും പൂജിച്ചു. ഉപചാരമേററ സുരന്മാർ, മഹാമുനീന്ദ്രനെ സൽക്കരിച്ചു് സന്തുഷ്ടിയാൎന്നു് വിണ്ണുലകംപൂകി. അവർ പോയതിനുശേഷം രഘുവരൻ പുഷ്പകത്തിൽനിന്നു് ഇറങ്ങി. ഏതൊരാൾക്കും കണക്കാക്കാൻ കഴിയാത്ത തപോബലമിയന്ന വരിഷ്ഠ മഹർഷിയെ വണങ്ങി. തേജസ്സുകൊണ്ടു് കത്തുന്ന മഹാത്മാവിന്റെ ആതിത്ഥ്യവുമേററു് നരനാഥൻ ശ്രേഷ്ഠാസനത്തിൽ ഉപവിഷ്ട നായി. മികച്ച സൽക്കാരങ്ങൾ ചെയ്തു ബ്രഹ്മർഷി:—

''അല്ലയോ പുരുഷോത്തമ സ്വാഗതം. അങ്ങു് വന്നുചേൎന്നതു് ഭാഗ്യം. സദ്ഗുണസ്വരൂപമാൎന്ന അങ്ങു്, ഏതുനിലയിലും എനിക്കു് ബഹുമാന്യൻ തന്നെ. സദാസമയവും എന്റെ ഹൃദയത്തിൽ വസിക്കുന്ന അങ്ങു് പൂജാൎഹനാ യൊരതിഥിയാണു്. അങ്ങു് ശൂദ്രനെ നിഗ്രഹിക്കുവാൻ വന്നിട്ടുള്ളതായി വാന വർ പറഞ്ഞു. ധർമ്മത്തെ വീണ്ടും സ്ഥാപിച്ചതുകൊണ്ടു് ദ്വിജകുമാരൻ ജീവിച്ചു. അഥവാ ധർമ്മത്തെ ജീവിപ്പിച്ചു. ഇന്നത്തെ രാത്രി എന്റെ അടുത്തു് അങ്ങു് താമസിക്കു. നാളെ രാവിലെ പുഷ്പകത്തിൽക്കയറി അയോദ്ധ്യയിലെ അരമനയിലേക്കുപോകാം. പ്രഭോ, അവിടുന്നു് സാക്ഷാൽ ശ്രീനാരായണനാണു്. സർവ്വ ചരാചരങ്ങളും അവിടുത്തെ ആശ്രയിച്ചാണു് –ഉറച്ചാണു്– നില്ക്കുന്നതു്. സനാതനപുരുഷനായ അവിടുന്നു് സർവ്വ ഭൂതങ്ങൾക്കും പ്രഭുവുമല്ലെ?

സൌമ്യനായ കാകൽസ്ഥ, വിശ്വകർമ്മാവിനാൽ നിർമ്മിയ്ക്കപ്പെട്ട ഈ ആഭരണം, ദിവ്യരൂപമാൎന്നതും, സ്വതേജസ്സുകൊണ്ടു് സമുജ്ജ്വലവുമാണു്. ഈ

സമ്മാനത്തെ സ്വീകരിച്ച് എനിക്ക് പ്രിയമേകണേ. ദാനമായി കിട്ടിയതു്, ദാനംചെയ്യുന്നതിൽ, അപരിമിത ഫലമുണ്ടത്രെ. ഇതു് ധരിയ്ക്കുവാനും, അചിന്ത്യ ഫലമേകുവാനുമുള്ള കഴിവു് അങ്ങേക്കല്ലാതെ ആർക്കുണ്ടു്? ഇന്ദ്രാദികളായ ദേവവര ന്മാരെപ്പോലും കരകയററുവാൻ കരുത്തുള്ള അങ്ങയ്ക്കു്, യഥാവിധി ഞാനിതു് തരുന്നു. രാജരാജ! അർക്കസദൃശം പ്രകാശിക്കുന്ന ഈ വിചിത്രദിവ്യവിഭൂഷണത്തെ സ്വീകരിക്കൂ."

മഹാത്മാവായ അഗസ്ത്യബ്രഹ്മർഷിയോടു് മഹാബുദ്ധിമാനും മഹാരഥനു മായ ഇക്ഷ്വാകുനന്ദനൻ, ക്ഷത്രിയധർമ്മത്തെ ആലോചിച്ച്:—

"ഭഗവാനേ, ഒരു ബ്രാഹ്മണന്നു് ഈ ദാനം വാങ്ങൽ അനിന്ദ്യമായിട്ടുള്ളതു തന്നെ. എന്നാൽ ഞാനൊരു ക്ഷത്രിയൻ. ബ്രഹ്മർഷിവര്യനിൽനിന്നു് എങ്ങിനെ വാങ്ങും. വിശേഷിച്ചും ഭഗവാനിൽനിന്നുംയാഥാത്മ്യം അരുളിച്ചെയ്യണേ."

ശ്രീരാമചന്ദ്രന്റെ ചോദ്യം കേട്ട ആ അചിന്ത്യതപസ്വി:—

"പ്രഭുവായ രാജരാമാ, ബ്രഹ്മഭൂതമായ കൃതയുഗാവസാനത്തിൽ, മനുഷ്യർക്കു് അരചനേ ഇല്ലായിരുന്നു. ദേവകൾക്കു് വാസവൻ ഉണ്ടുതാനും. തങ്ങളെ നിയന്ത്രിക്കുവാനൊരു ഭൂപനെ കിട്ടുവാൻ, ദേവദേവനായ വിധാതാവിനെ സമീപിച്ചു്:—

"വാനവർക്കു് അരചനായി ശക്രനെ അവിടുന്നു് നിയമിച്ചു. നരപുങ്ഗ വനായൊരു ഭൂപനെ, അല്ലയോ ലോകേശ, ഞങ്ങൾക്കു് നല്കു. ഞങ്ങളെല്ലാം അദ്ദേഹത്തെ പൂജിച്ചു്, പാപകർമ്മങ്ങൾചെയ്യാതെ ജീവിച്ചുകൊള്ളാം. ഒരു രാജാവില്ലാതെ ഞങ്ങൾ ഭൂതലത്തിൽ പാർക്കുകയില്ല. ഞങ്ങളുടെ ഉറച്ച നിശ്ചയ മാണിതു്".

മർത്ത്യന്മാരുടെ വാക്കുകൾകേട്ടു് കാര്യങ്ങൾ നന്നായാലോചിച്ചു് ഉറച്ചു് വിധാതാവു് ഇന്ദ്രാദികളായ ലോകപാലന്മാരെ വിളിച്ചു് പറഞ്ഞു:—

"നിങ്ങളുടെ തേജസ്സുകളിൽ ഓരോഭാഗം നല്കുവിൻ."

ദിക്പാലകന്മാരെല്ലാം തേജസ്സിന്റെ അംശങ്ങളേകി. പെട്ടെന്നു് ബ്രഹ്മാവു് ഒന്നുതുമ്മി. അതിൽനിന്നു് ഒരു മനുഷ്യരൂപം ഉണ്ടായി. ക്ഷുപൻ എന്നു്

നാമധേയമായ അദ്ദേഹത്തിൽ ദേവാംശങ്ങളെ മുഴുവൻ ലയിപ്പിച്ചു. പാതാളത്തിന്റെ നാഥനായി ക്ഷുപനരേന്ദ്രനെ വിരിഞ്ചൻ മനുഷ്യക്ക് നിശ്ചയിച്ചു. വരുണന്റെ തേജോഭാഗത്താൽ ശരീരം പോഷിപ്പിച്ചു. രഘുവീര, കുബേര തേജസ്സിനാൽ സമ്പത്തേകി. അന്തകന്റെ അംശംകൊണ്ടു് പ്രജകളെ പരിപാലിച്ചു. ഇന്ദ്രന്റെ ഭാഗം അവനീന്ദ്രനിലുണ്ടല്ലോ. ആ ശക്തിവിശേഷം കൊണ്ടു് ഈ ഉപഹാരത്തെ അങ്ങയ്ക്കു് സ്വീകരിക്കാം. അങ്ങയ്ക്കു് ഇതു് ശുഭമായിത്തീരും. മാത്രമല്ല, എന്നെ കരകയററുവാനും അവിടുത്തേക്കു് അല്ലാതെ ആക്കു് സാധിക്കും".

ഏററവും ധർമ്മയുക്തമായ ഈ ഉപദേശം കേട്ട അംബുജലോചനൻ, ആ ദിവ്യാഭരണത്തിനെ വാങ്ങി. തൃക്കൈകളിൽ കിടന്നു് വെട്ടിത്തിളങ്ങുന്ന ഉത്തമഹാരം ഏതുവഴിക്കാണു് ഭഗവാൻ അഗസ്ത്യനു് കിട്ടിയതു് എന്നറിയുവാൻ ജിജ്ഞാസയോടെ ചോദിച്ചു:—

"അത്യത്ഭുതജനകമാണിതു്. ദിവ്യരൂപമാന്നതാണു്. ഉത്തമോത്തമമായ ഈ മാലാ ഭഗവാനേ അവിടുത്തേക്കു് സിദ്ധിച്ചതു് എങ്ങിനെ? ആരാണു് തന്നതു്? അനശ്വരകീത്തിയാന്ന ബ്രഹ്മഷിയാണവിടുന്നു്; മാത്രമല്ല, ആശ്ചര്യകരങ്ങളായ കൃത്യങ്ങൾചെയ്യുന്ന ഒരു ഭണ്ഡാരവും. വെറും കൌതുകപ്രേരിതനായിമാത്രം ചോദിക്കുന്നതിൽ തിരുവുള്ളക്കേടു് തോന്നരുതേ".

ഇക്ഷ്വാകുനന്ദനന്റെ സരസഭാഷണംകേട്ട കുംഭസംഭവൻ:—

"അല്ലയോ രാമ, ത്രേതായുഗത്തിൽ ഉണ്ടായൊരു സംഭവംപറയാം കേൾക്കു".

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിഏഴാം സർഗ്ഗം [ശ്വേതോപാഖ്യാനപ്രാരംഭം]

അഗസ്ത്യബ്രഹ്മഷി മന്ദഹാസത്തോടെ പറഞ്ഞു:—

"പണ്ടു് ത്രേതായുഗത്തിൽ, ഒരു മഹാരണ്യത്തിൽ ഞാൻ തപസ്സുചെയ്തുകൊണ്ടിരിക്കുകയാണു്. നൂറുയോജന വിസ്താരമുള്ള ആ വൻകാട്ടിൽ മൃഗങ്ങളോ,

പക്ഷികളോ, മനുഷ്യരോ ഉണ്ടായിരുന്നില്ല. ഉഗ്രതപോവൃത്തിയിലിരിക്കുന്ന ഞാൻ ആ കാനനമെല്ലാം ചുററിനടന്നു് നോക്കാൻ ഇറങ്ങി. എന്നാൽ ആ കാടിന്റെ മട്ടു് ഇന്നതാണെന്നു് മനസ്സിലാക്കുവാൻ എനിക്കു സാധിച്ചില്ല. സ്വാദേറുന്ന കായ്കനികളോടും നാനാതരത്തിലുള്ള ഉത്തമവൃക്ഷങ്ങളോടുംകൂടി ഒരുയോജന നീളമുള്ളൊരു പൊയ്ക ആ വനമദ്ധ്യത്തിലുണ്ടു്. അരയന്നങ്ങൾ—നീർക്കോഴികൾ—ചക്രവാകങ്ങൾ എന്നിവ തിങ്ങിപ്പാർക്കുന്ന അതിൽ, നീലോല്പലങ്ങളും താമരകളും വികസിച്ചുനില്ക്കുന്നു. മേലെ പായൽ പരന്നിട്ടുണ്ടു്. അതിലെ സ്വാദുള്ള നിർമ്മലജലം അത്ഭുതജനകമാണു്. കലക്കലേശമില്ലാതെ, അഴുക്കൊട്ടുമില്ലാതെ, ശ്രേഷ്ഠങ്ങളായ പക്ഷികൾ നിറഞ്ഞ ആ സരസ്സിന്റെ സമീപത്തിൽ, ആശ്ചര്യജനകമായൊരു മഹാശ്രമം പ്രശോഭിക്കുന്നു. പുണ്യംനിറഞ്ഞു്. പഴക്കമൊന്നു്, താപസന്മാർ ആരുമില്ലാതെ, കാണുന്ന അതിൽ, ഗ്രീഷ്മഋതുവിലെ ഒരു രാത്രി ഞാൻ താമസിച്ചു. പ്രഭാതത്തിൽ, പൂർവ്വാഹ്നകൃത്യത്തിന്നു് ഞാൻ ആ പൊയ്കയുടെ തീരത്തെത്തി. അവിടെ, യാതൊരുവിധ ന്യൂനതയുംതട്ടാത്ത—അക്ഷയമായ—ഒരു ജഡം കിടക്കുന്നു. വളരെ ശ്രീതേറിയ ആ ശവശരീരത്തെപ്പററി ''ഇതെന്താണു്'' എന്നു് ഞാൻ ചിന്തിച്ചു് ഒട്ടുനേരം പൊയ്കയുടെ തടത്തിൽനിന്നു.

നരപാല സിംഹമായരാമ, അത്യത്ഭുതമായൊരു കാഴ്ചയാണു് തുടർന്നു ഞാൻ കണ്ടതു്. ഹംസങ്ങളുള്ളതും, മനോവേഗതയുള്ളതുമായ ഒരു ശ്രേഷ്ഠവിമാനം അവിടേക്കുവന്നു. അതിൽദിവ്യനായൊരു മഹാൻ അതിലിരിക്കുന്നുണ്ടു്. അതുല്യങ്ങളായ രത്നാഭരണങ്ങളാൽ അലങ്കൃതങ്ങളായ ആയിരമപ്സരസ്ത്രീകൾ ശുശ്രൂഷിക്കുന്നു; ദിവ്യഗാനങ്ങൾ പാടുന്നു. മററ ചിലർ നൎത്തനമാടുന്നു. മററചിലർ മൃദംഗം — വീണ — പണവം തുടങ്ങിയവ വായിക്കുന്നു; വേറെ ചിലർ വെൺനിലാവൊളിയാന്നതും പൊൻ പിടിയുള്ളതുമായ വെൺചാമരങ്ങളാൽ, താമരാരിതൾക്കണ്ണുള്ള ആ ദിവ്യന്റെ മുഖത്തു് പതുക്കെ വീശുന്നു; സുമേരുശൃംഗത്തിൽ നിന്നു് ആദിത്യദേവൻ എന്നപോലെ കനകസിംഹാസനത്തിൽനിന്നു് എഴുന്നേററു് ആ മഹാൻ വിമാനംവിട്ടു് താഴെയിറങ്ങി.

അല്ലയോ രഘുവംശനായക, ഞാനങ്ങിനെ നോക്കികൊണ്ടിരിക്കെ, ആ ദിവ്യൻ ശവമെടുത്തു. വെള്ളത്തിൽക്കിടന്നു് ചീത്ത ആ മാംസത്തെ, ഏററവും രുചിയായിതിന്നാൻ ആരംഭിച്ചു. ഇഷ്ടംപോലെ ശവം തിന്നതിന്നുശേഷം കൈകഴുകുവാൻ പൊയ്കയിലിറങ്ങി. ശരിക്കു് കരങ്ങൾ ശുദ്ധിയാക്കി.

ആ പള്ളിവിമാനത്തിലേക്ക്, ദേവതുല്യനായ അദ്ദേഹം കയറുവാൻ ഒരുങ്ങി. അതുകണ്ട ഞാൻ അടുത്തു ചെന്നു് ചോദിച്ചു:—

"ദേവാഭയോടുകൂടിയ അങ്ങു് ആരാണു്? നിന്ദ്യത്തിൽനിന്ദ്യമായതാണു് അങ്ങു് ഭക്ഷിച്ചതു്. സൌമ്യനായ അങ്ങു് എന്തിനാണു് ഈ ശവം തിന്നതു്? ഇത്തരത്തിലുള്ള സൌഭാഗ്യവും ദേവത്വവും, അതിന്നു വിപരീതമായ രാക്ഷസത്വവും എന്തൊരാൾക്കാണു് ഉള്ളതു്? ഹേ ദേവതുല്യ, അത്യധികം വിസ്മയമാണു് തോന്നുന്നതു്. സത്യമായവർത്തമാനം അറിയുവാൻ ആഗ്രഹമുണ്ടു്. എന്തു തന്നെയായാലും ശവഭക്ഷണം അങ്ങയ്ക്കു് യോജിച്ചതാണെന്നു് തോന്നുന്നില്ല."

കൌതുകത്തോടു കൂടിയ എന്റെ ചോദ്യങ്ങൾ, ആ അംബരചരൻ കേട്ടു. രാജീവനേത്രനായ രാമ, ആ ദിവ്യൻ മറുപടി പറയുവാൻ ഒരുങ്ങി."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിഴേഴാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിഎട്ടാം സർഗ്ഗം (ശ്വേതക്ലേശനിവൃത്തി)

കുംഭസംഭവനായ ബ്രഹ്മർഷി തുടർന്നു:—

"രഘുനന്ദന, എല്ലാം കേട്ട ആ ദിവ്യൻ തൊഴുതുകൊണ്ടു് സുസ്പഷ്ടങ്ങളായ അക്ഷരങ്ങളിൽ മറുപടി പറഞ്ഞു:—

"ബ്രാഹ്മണവര്യാ, സുഖദു:ഖങ്ങൾ നിറഞ്ഞ എന്റെ പൂർവ്വചരിതം കേട്ടാലും. ദ്വിജശ്രേഷ്ഠനായ അങ്ങയുടെ ചോദ്യം ഞാൻ നിസ്സാരമാക്കി തള്ളുന്നതു് ശരിയല്ലല്ലോ. സുദേവൻ എന്നു് മൂന്നുലോകത്തിലും യശസ്സാർന്ന വിദർഭമഹാരാജാവായിരുന്നു എന്റെ പിതാവു്. രണ്ടുപത്നിമാരിൽ രണ്ടു പുത്രന്മാരാണു് എന്റെ ജനകന്നു് ഉണ്ടായതു്. ശ്വേതൻ എന്നു പേരായ ഞാൻ സീമന്തപുത്രൻ; അനുജന്റെ പേർ സുരഥൻ എന്നും. മഹർഷീശ്വരാ, പിതാവു് ദിവംഗതനായപ്പോൾ പ്രജാപ്രമുഖന്മാർ എന്നെ രാജാവായി വാഴിച്ചു. ധർമ്മത്തിൽ സുസ്ഥിരനായ ഞാൻ, പിഴപററാതെ, രാജ്യത്തെ അനേകായിരം സംവത്സരം പരിരക്ഷിച്ചു. ധർമ്മംകൊണ്ടു് നാട്ടുകാരെ മുഴുവൻ യഥാവിധി കാത്തു ആയിടയ്ക്കൊരു ദിവസം ചില നിമിത്തങ്ങൾകൊണ്ടു് എന്റെ ആയുസ്സിനെപ്പററി അറിയാൻ സാധിച്ചു.

സഹോദരനായ സുരഥനെ അരചനാക്കി വാഴിച്ചു. മൃത്യുകാല മിന്നതാണെന്നു് മനസ്സിലായ ഞാൻ, ഈ ഘോരാരണ്യത്തിലേക്കാണു് വന്നതു്. പക്ഷികളില്ലാതെ ശൂന്യമായ ഇവിടെ, സരസ്സിൻെറ തീരത്തിൽ, ഉഗ്രമായ തപസ്സു തുടങ്ങി. മൂവ്വായിരംവർഷം ദുഷ്കരം തപസ്സുചെയ്തു എനിക്കു്, അനുത്തമമായ ബ്രഹ്മലോകപ്രാപ്തിസിദ്ധിച്ചു. അല്ലയോ ദ്വിജോത്തമ, സ്വർഗ്ഗലോകം പൂകിയിട്ടും എനിക്കു് വിശപ്പും ദാഹവും അസഹ്യമായിത്തന്നെ ഉണ്ടായി ഏററവും വിഷമിച്ച ഞാൻ, ത്രിലോകമേലാളായ പിതാമഹസമീപത്തിൽ ചെന്നു് ഉണർത്തി:—

“ഭഗവാനേ, ദേവ ദേവ, ബ്രഹ്മലോകത്തിൽ ക്ഷുത്പിപാസാദികൾ ഉണ്ടാകരുതല്ലോ. എന്തൊരു കർമ്മഫലമാണാവോ? ഞാൻ പൈദാഹവിവശനായിത്തീരുന്നു. ലോകനാഥനായ പിതാമഹാ, എന്താണു് ഞാൻ ഭക്ഷിക്കേണ്ടതു്? സദയം അരുളിച്ചെയ്യണേ.”

അഖിലഭൂതേശ്വരൻ ഉത്തരമേകിയതു് ഇങ്ങനെയാണു്:—

“സുദേവജ, നിനക്കു ഭക്ഷിക്കുവാൻ, സ്വാദിഷ്ടമായതു് സ്വന്തം മാംസം തന്നെയാണു്. നിത്യവും അതു് തിന്നുകൊള്ളൂ. ഹേ ശ്വേത, വിതയ്ക്കാത്തതു് യാതൊന്നും മുളയ്ക്കുക പതിവില്ലല്ലോ. കഠിന തപസ്സുകൊണ്ടും നീ സ്വശരീരം പോററിപ്പോരുകമാത്രം ചെയ്തു. നിനക്കു് ഒട്ടുംതന്നെ ദാനഗുണമുണ്ടായില്ല, ഉഗ്രമായ തപസ്സുചെയ്തു. ഉണ്ണീ, അതുകൊണ്ടാണു് വിണ്ണിലും നിനക്കു് വിശപ്പും ദാഹവും ഉണ്ടാകുന്നതു്. നല്ല നല്ല പദാർത്ഥങ്ങൾതിന്നു് കൊഴുത്ത ഉത്തമ ശരീരത്തെത്തന്നെ, അമൃതുപോലെ ഭക്ഷിച്ചു കൊള്ളൂ. അതുകൊണ്ടു് സംതൃപ്തിവരും. ഹേ ശ്വേത, ഏതൊരു ദിവസമാണോ മഹാത്മാ അഗസ്ത്യ മാമുനി, ആ കാട്ടിൽ വന്നു ചേരുന്നതു്, അന്നു് നീ ക്ലേശത്തിൽ നിന്നെല്ലാം മുക്തനാകും; പൈദാഹങ്ങൾ വിട്ടൊഴിയും. സൌമ്യനായ ഉണ്ണീ, ബ്രഹ്മർഷി അഗസ്ത്യനു്, വിണ്ണവരെക്കൂടി കരകയററുവാൻ സാധിക്കും; അതിന്നുള്ള കരുത്തുണ്ടു്. പിന്നെയാണോ നിൻെറ കാര്യം?”

ദേവദേവനായ ഭഗവാൻെറ അരുളപ്പാടുകേട്ട ഞാൻ, എൻെറ മൃതശരീരത്തെ— നിന്ദ്യമായ ആഹാരത്തെ— പ്രതിദിനം ഭക്ഷിക്കുകയാണു്. ദ്വിജശ്രേഷ്ഠ, അനേകമാണ്ടുകളായി ഇതു് തുടങ്ങിയിട്ടു്. അല്ലയോ ബ്രഹ്മർഷീ, ഈ ജഡത്തിന്നു് ഇതുവരെയും ക്ഷയം വന്നിട്ടില്ല എനിയ്ക്കാണെങ്കിൽ സംതൃപ്തിയും വരുന്നില്ല. ഏററവുമധികം വിഷമിക്കുന്ന എൻെറ കഷ്ടപ്പാടു് തീർത്തുതരണേ. ഈ

മഹാരണ്യത്തിൽ പൊയ്കയുടെ തീരത്തിൽ കുംഭ സംഭവനായ മാമുനീന്ദ്രൻ അഗസ്ത്യ ബ്രഹ്മർഷിയല്ലാതെ മററാരും വരുന്നതല്ലെന്നു് തീർച്ച. ഈ ദിവ്യാഭരണത്തെ സ്വീകരിച്ചു്, അവിടുന്നു് എന്നെ കരകയററണേ. ഇതു് വാങ്ങി പ്രസാദിച്ചരുളണേ. ഈ ദിവ്യാഭരണത്തിൽനിന്നു്, രത്നവും, സ്വർണ്ണവും, വസ്ത്രവും, ഭക്ഷ്യവും, ഭോജ്യവും, ഭൂഷണവും, ആഗ്രഹിക്കുന്നതെന്തുതന്നെയും സിദ്ധിക്കും. ഈ കാഴ്ചയെ സദയം സ്വീകരിച്ചു്, എന്നെ കരേററുവാൻ കാരുണ്യമുളവാകണേ."

ആ ദിവ്യന്റെ കരുണനിറഞ്ഞ വാക്കുകൾകേട്ട ഞാൻ, പാപ നിർമ്മാർജ്ജനത്തിനായി ഈ ജാജ്വല്യാഭരണത്തെ ഏററുവാങ്ങി. രാജർഷിയുടെ മുമ്പത്തെ ആ ശരീരം നശിച്ചു. അതോടെ അദ്ദേഹം അതി സന്തുഷ്ടനായിത്തീന്നു. ആഹ്ലാദത്തള്ളലാൽ, ഏദകം വഴിഞ്ഞ രാജാവു് ഉമ്പർ നാട്ടിലേക്കു് വിമാനത്തിലുയന്നു. രഘുവംശനായക, മഹേന്ദ്രതുല്യനായ ശ്വേതൻ അത്ഭുതാകാരമായ ഈ ദിവ്യാഭരണം അതിന്നുവേണ്ടിയാണു് തന്നതു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എഴുപത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിയൊമ്പതാം സർഗ്ഗം (ദണ്ഡോപാഖ്യാന പ്രാരംഭം)

ഭഗവാൻ അഗസ്ത്യന്റെ അത്യത്ഭുതകരമായ വർത്തമാനംകേട്ട രഘുവീരൻ ഗൌരവത്താലും വിസ്മയത്താലും വീണ്ടും തുടന്നു:—

"ഭഗവാനേ, വിദർഭ മഹാരാജാശ്വേതൻ, കൊടുംതപസ്സുചെയ്തകാടു്, പശുപക്ഷിവിഹീനമായും മർത്ത്യന്മാർ ആരും പ്രവേശിക്കാത്തതായും തീരുവാൻ കാരണമെന്താണു്? അവിടെത്തന്നെ തപസ്സനുഷ്ഠിക്കുവാൻ കാരണം? യഥാർത്ഥമറിയുവാൻ ആഗ്രഹം വളരെയുണ്ടു്."

ശ്രീരാമചന്ദ്രന്റെ കൌതുകാന്വിതമായ ചോദ്യം, മികച്ച തേജസ്സിയന്ന ബ്രഹ്മർഷി കേട്ടു് ഉത്തരമോതി:—

"അല്ലയോ രാമ പണ്ടു്, കൃതയുഗത്തിലാണു് ദണ്ഡനാധികാരിയായ മനു, ജനിച്ചതു്. അദ്ദേഹത്തിന്റെ ആദ്യപുത്രൻ കുലനന്ദനനായ ഇക്ഷ്വാകു മഹാനായ ആ ദുർജ്ജയനെ ഭൂഭർത്താവായി അവരോധിച്ച മനു, "പാർത്ഥിവത്തിലെ

രാജവംശങ്ങൾക്കമുഴുവൻ കർത്താവായിത്തീരുക.'' എന്നനുഗ്രഹിച്ചു. ''അങ്ങിനെയാകാം''. എന്നു് പിതാവിനോടു് ഏററു. സന്തുഷ്ടനായ മനു:—

''ഉദാരനായ ഉണ്ണീ, ഞാൻ ഏററവും പ്രീതനായി. നീ തീർച്ചയായും വംശകർത്താവാകും. ദണ്ഡനത്താൽ രാജ്യം സംരക്ഷിക്കണം. എന്നാൽ ദണ്ഡം വെറുതെ ചെയ്യരുതു്. തെററുചെയ്യുന്ന മനുഷ്യരിൽ, യഥാർഹം ശിക്ഷകൊടുക്കുന്ന നരേന്ദ്രൻ സ്വർഗ്ഗലോകത്തിലേക്കാണു് പോവുക. ഉണ്ണീ, അതുകൊണ്ടു് തികച്ചും ശ്രദ്ധിച്ചുവേണം ദണ്ഡശിക്ഷ വിധിക്കുവാൻ. അങ്ങിനെയായാൽ നിനക്കു് പാരത്തലത്തിൽ, തികച്ചും ധർമ്മം സിദ്ധിക്കും''.

ഇത്തരത്തിലുള്ള അനേകകാര്യങ്ങൾ ഉപദേശിച്ച മനു, സമാധിയിലിരുന്നു്, ഹർഷാന്വിതനായി സനാതനമായ ബ്രഹ്മലോകത്തെ പ്രാപിച്ചു.

പിതാവു് വിണ്ണേറിയശേഷം, അമിതപ്രഭനായ ഇക്ഷ്വാകുമന്നവൻ:—

''ഉത്തമപുത്രന്മാർ എങ്ങിനെയായാലാണു് എനിക്കു് ഉണ്ടാവുക''.

എന്നുള്ള ചിന്തയിലാണ്ടു. പലതരത്തിലുള്ള സൽകർമ്മങ്ങൾ തുടന്നു ചെയ്തു. സുധാർമ്മികനായ ഇക്ഷ്വാകുമഹാരാജാവിന്നു് ദേവതുല്യരായ നൂറു പുത്രന്മാർ ഉണ്ടായി. എന്നാൽ അവരിൽ ഏററവും ഇളയവൻ, ഒട്ടുംതന്നെ വിദ്യാഭ്യാസമില്ലാത്തൊരു പാമരനായിരുന്നു. ഉണ്ണീ, രാമ, ജ്യേഷ്ഠന്മാരെ ബഹുമാനമോ, ശുശ്രൂഷിക്കുവാനുള്ള ശ്രദ്ധയോ ഉണ്ടായിരുന്നില്ല. മന്ദബുദ്ധിയായ ആ കുട്ടിക്കു് ഇക്ഷ്വാക ''ദണ്ഡൻ'' എന്നാണു് പേർ കൊടുത്തതു്. കാരണം,

'എന്തെങ്കിലും കാരണത്താൽ ഇവൻ ദണ്ഡനായിത്തീരും.'

എന്നു് മഹാരാജാവു് നിശ്ചയിച്ചിരുന്നു. അവന്നു് യുക്തമായൊരു സ്ഥലം സ്വരാജ്യത്തിൽ കാണാനില്ലാത്തതിനാൽ, വിന്ധ്യന്റേയും ശൈവലഗിരിയുടേയും മദ്ധ്യത്തിലുള്ള രാജ്യമാണു് അവന്നു് നല്കിയതു്. മനോഹര ഗിരിപ്രാന്തത്തിൽ ദണ്ഡൻ പെരുമാളായി. അവിടെ വലിയൊരു രാജധാനി തീർപ്പിച്ചു. 'മധുമന്ത' എന്നു് അതിന്നു് പേരിട്ടു. ശുക്രാചാര്യരെ പുരോഹിതനായി വരിച്ചു. ഉമ്പർകോൻ മഹാവിഷ്ണുവിനോടുകൂടിയപോലെ, ദണ്ഡൻ ഉപാദ്ധ്യായനോടും സന്തുഷ്ടപ്രജകളോടുംകൂടി അവിടെ വസിച്ചു. ശുക്രാചാര്യ

രൊന്നിച്ച് മഹാബലി ദേവലോകം വാണതുപോലെ, മനുജേന്ദ്രപുത്രൻ ആ വൻനാട്ട് പരിപാലിച്ചു."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എഴുപത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## എൺപതാം സർഗ്ഗം. [അരജാധർഷണം]

കഥ ഇത്രയുംപറഞ്ഞ കുംഭസംഭവൻ, അതിന്നിടയ്ക്കു വന്നുചേർന്നിരുന്ന മററൊരു സംഭവവും വിശദമാക്കുവാൻ ഒരുങ്ങി:—

"അല്ലയോ കാകുൽസ്ഥ, ആയിരക്കണക്കിനാണ്ടുകാലം ദണ്ഡൻ, ശത്രുവിഹീനമായ നാടിനെ സംയതചിത്തനായി വാണുകൊണ്ടിരിക്കുന്ന കാലം. വസന്തർത്തു ഏതൊരുവന്റേയും ഹൃദയത്തെ മഥിക്കത്തക്കവിധം വന്നെത്തി. വൃക്ഷലതാദികൾ താരും തളിരുമണിഞ്ഞു. കോകിലഗാനം സർവ്വത്ര ഉയർന്നു. മന്നവനായ ദണ്ഡൻ, മാദകമായ പ്രകൃതിയെ ആസ്വദിച്ചുകൊണ്ട് ശുക്രാചാര്യരുടെ മോഹനാശ്രമത്തിൽ ചെന്നുകയറി. അവിടെ നിസ്തുല്യസൌന്ദര്യവതിയായ ശുക്രപുത്രി, വന്യമദ്ധ്യത്തിൽ ഏകാകിനിയായി വിഹരിക്കുന്നതുകണ്ടു. രാജാവിന്റെ മനസ്സ് ചലിച്ചു. കാമശരങ്ങൾ അനേകം, ആ ഹൃദയത്തിൽ അടിച്ചുകയറി. മന്മഥപീഡിതനായ അദ്ദേഹം ആ ശ്രേഷ്ഠതരുണിയെ സമീപിച്ചു. സംഭ്രാന്തയായിത്തീർന്ന കമനീയാങ്ഗിയോട്:—

"മനോഹരാങ്ഗി, നീ എവിടെനിന്നു വരുന്നു? ആരുടെ പുത്രിയാണ്? കാമവികാരത്താൽ വലഞ്ഞുകൊണ്ടാണ് ഞാൻ നിന്റെ അടുത്തുവന്നിട്ടുള്ളതു്. ഹേ സുമുഖി. എന്നിൽ കനിവ് ഉണ്ടാകണേ".

മനസ്സുമറന്നുകൊണ്ട് ബോധമില്ലാതെ പറയുന്ന ദണ്ഡനോട് ഭൃഗുപുത്രി:—

"രാജേന്ദ്ര, അക്ലിഷ്ടകാരിയായ ഭൃഗുമാമുനിയുടെ സീമന്തപുത്രിയാണ് ഞാൻ. ഈ ആശ്രമവാസിനിയായ എന്റെ പേർ അരജ എന്നാണ്. ഹേ ഭൂപാല, ശക്തനായ അവിടുന്ന് എന്നെ സ്പർശിക്കരുതേ ഞാൻ അച്ഛന്ന് അധീനയാണ്. എന്റെ ഗുരുവും മററാരുമല്ല. ആ മഹാനുഭാവന്റെ ശിഷ്യ

നല്ലെ അവിടുന്നു്. തപോനിധിയായ അദ്ദേഹം കോപിച്ചാൽ വലിയ ആപത്തു കഠം അങ്ങയ്ക്കു് വരുത്തിത്തീക്കും. എന്നെ അവിടുത്തെ പത്നിയായി കിട്ടേണമെങ്കിൽ, ധാമ്മികമായ മാർഗ്ഗത്തിൽക്കൂടിപോക. അത്യുജ്വലതേജസ്സുള്ള അച്ഛനോടു് എന്നെ വരിയ്ക്കൂ. മറിച്ചായാൽ ഉണ്ടാകുന്ന ഫലം ഘോരതരമാണു്. പിതാവിന്റെ ഏതൊരു വാക്കും കല്പനയായിട്ടുമാത്രമേ ഞാൻ സ്വീകരിക്കൂ. എന്റെ പിതാവു് കോപിച്ചാൽ മൂന്നുലോകങ്ങളും ചുട്ടെരിയ്ക്കുകതന്നെ ചെയ്യേയ്ക്കും. അവിടുന്നു് അച്ഛനോടു് എന്നെ ചോദിച്ചാൽ തരാതിരിയ്ക്കുയില്ല''.

ധാമ്മികമായ വഴികഠം പറയുന്ന അരജയോടു്, അനങ്ഗബാണങ്ങളാൽ അവശനായ ദണ്ഡൻ, ശിരസ്സിനു മുകളിൽ കൈകൂപ്പിപ്പറഞ്ഞു:—

''അല്ലയോ, സുന്ദരീരത്നമേ, എന്നിൽ പ്രസാദിയ്ക്കണേ. ഈ വസന്തകാലം ഉന്മാദദായകമാണു്. ഇതു് കളയരുതേ. സുമുഖിയായ നീ കാരണം എന്റെ പ്രാണൻ, പിളന്നു് പോകാറായി. നിന്നെ എന്റെ അധീനത്തിലായി കിട്ടിയതിനുശേഷം, കൊലയോ ഉഗ്രശാപമോ ഏതുവേണമെങ്കിലും വന്നുകൊള്ളട്ടെ. നിന്നിൽ അതിസ്നേഹമുള്ള എന്നോടുകൂടി ഹേ ഭീരു, ചേരുക''.

കെല്പേറിയ ദണ്ഡൻ, ഭയതരളിതയായ കന്യകയെ പിടിച്ചു. കുതറുന്ന അരജയെ ശക്തികൊണ്ടു് കീഴടക്കി. ഇങ്ങിനെ ഘോരകർമ്മംചെയ്ത ദണ്ഡൻ, മധുമന്തപുരിയിലേക്കു് അതിവേഗത്തിൽ നടന്നു. അരജയാകട്ടെ കരഞ്ഞുകൊണ്ടു് ആശ്രമസമീപത്തിൽ, ദേവതുല്യനായ അച്ഛനേയും പ്രതീക്ഷിച്ചുകൊണ്ടു്നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപതാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തൊന്നാം സർഗ്ഗം. [ദണ്ഡരാജ്യധ്വംസനം]

അമിതപ്രഭനായ ശുക്രാചാര്യർ, അല്പസമയത്തിനുള്ളിൽ എല്ലാം അറിഞ്ഞു് അവിടെ എത്തി. അത്യധികം വിശന്നുവരുന്ന മാമുനിയുടെ ഒന്നിച്ചു് ശിഷ്യരുമുണ്ടു്. രജസ്വലയായിനില്ക്കുന്ന അരജ, പ്രഭാതത്തിൽ സൂര്യകിരണങ്ങഠം തട്ടിയ വെൺനിലാവിനെപ്പോലെ മങ്ങിയ മുഖത്തോടെ ആശ്രമോപാന്തത്തിൽ നില്ക്കുന്നു. ഋഷീന്ദ്രന്റെ കണ്ണുകഠം കോപംകൊണ്ടു് ഉരുണ്ടു. അതിനെ ജ്വലി

പ്പിക്കുവാൻ വിശപ്പും സഹായിച്ചിരുന്നു. ത്രിലോകങ്ങളും ചാമ്പലാക്കുന്ന സംഹാരരുദ്രനെപ്പോലെയായ ശുക്രാചാര്യർ ശിഷ്യന്മാരോട്:—

"മനസ്സിനെ നിയന്ത്രിക്കാൻ കഴിയാത്ത ആത്മശക്തിയില്ലാത്ത, അധർമ്മ കർമ്മംചെയ്ത ദണ്ഡനിൽ, എൻെറ ക്രോധം, എരിയുന്ന അഗ്നിയെപ്പോലെ പതിക്കുന്നത് കാണുവിൻ. ഈ ദുഷ്ടനായ പാപിക്കും കൂട്ടുകാർക്കും ആപത്ത് പററിക്കഴിഞ്ഞു. ചെന്തീജ്വാലയെയാണ് തൊടാൻ ശ്രമിക്കുന്നത്. അവൻ ഇത്തരത്തിൽ കൊടിയപാപം ചെയ്തുവല്ലോ. ദുഷ്ടബുദ്ധിയായ ദണ്ഡൻചെയ്ത പാപത്തിൻെറ ഫലം അനുഭവിക്കുകയായി. ഭൃത്യന്മാർ, വാഹനങ്ങൾ, സൈന്യങ്ങൾ എന്നിവയോടുകൂടിയ ഈ ദുർമ്മതി ഏഴുനാൾകൊണ്ട് മൃതനായിത്തീരും. നൂറുയോജന വിസ്താരമുള്ള നാടുമുഴുവനും പൊടിപടലങ്ങൾകൊണ്ട് പാകശാസനൻ വർഷിച്ചു മൂടിക്കളയും. ഇവിടെയുള്ള സർവ്വസത്വങ്ങളും—ചരാചരങ്ങൾ മുഴുവനും കനത്ത പൊടിവർഷത്താൽ നശിച്ചുപോകും. ദണ്ഡന്റെ രാജ്യം ഏഴുദിവസത്തെ തുടൎന്ന ധൂളിപാതത്താൽ കാണാതാകട്ടെ".

ക്രോധതാമ്രാക്ഷനായ ആചാര്യർ, ആശ്രമവാസികളോടെല്ലാം, ആ രാജ്യത്തിന്നപ്പുറത്ത് വസിക്കുവാൻ ആജ്ഞാപിച്ചു. ശുക്രമാമുനിയുടെ വാക്കുകൾകേട്ട, ആശ്രമസ്ഥിതർ അന്യരാജ്യങ്ങളിൽപോയി പാർപ്പുറപ്പിച്ചു. ശിഷ്യന്മാരോട് ഇത്തരം നിർദ്ദേശമേകിയ ഭൃഗു അരജയോട് തുടർന്നു:—

"ഹേ ദുർബ്ബുദ്ധീ, മനസ്സൊതുക്കി ഈ ആശ്രമത്തിൽത്തന്നെ നീ വസിക്കുക. ഒരു യോജനവിസ്താരത്തിൽ പ്രകാശിക്കുന്ന ഈ പൊയ്കയിൽ നീ പുലന്നുകൊള്ളുക. ദുഃഖിക്കാതെ, കാലത്തേയും കാത്തിരിക്കുക. നിൻെറ സമീപത്ത് ഏതൊരു ജീവി എന്നു നിവസിക്കുമോ, അവയ്ക്ക് ധൂളി വർഷത്താൽ നാശം വരുന്നതല്ല".

ബ്രഹ്മർഷിയുടെ നിർദ്ദേശത്തെ, അഴലാഴിമഗ്നയായ അരജസമ്മതിച്ചു. ശുക്രാചാര്യർ മറെറാരിടത്തേക്ക് താമസം മാററി.

രാജാദണ്ഡൻെറ രാജ്യം—സൈന്യ, ഭൃത്യ, വാഹനങ്ങളോടുകൂടി, ബ്രഹ്മർഷി അരുളിച്ചെയ്തതുപോലെതന്നെ ഏഴുനാൾകൊണ്ട് അദൃശ്യമായിത്തീന്നു. വിന്ധ്യശൈവലങ്ങളുടെ മദ്ധ്യത്തിലുള്ള ദണ്ഡനാട്, കൃതയുഗത്തിലിങ്ങിനെ ബ്രഹ്മർഷിവര്യൻ ശപിച്ചതിനാൽ, ദണ്ഡകാരണ്യമെന്ന പേരിൽ പ്രസിദ്ധമായി.

അല്ലയോ രഘുനന്ദന, അങ്ങ് ചോദിച്ചതിനുത്തരം മുഴുവൻ പറഞ്ഞു കഴിഞ്ഞു. ഹേ വീരാധിവീര, സമയം വൈകിത്തുടങ്ങി; സന്ധ്യയെ വന്ദിയ്ക്കൂ. മഹർഷിമാരെല്ലാവരും നിറകുടത്തോടെ സ്നാനം ചെയ്തു്, ഉഴത്തു് സൂര്യോപാസനംചെയ്യുന്നു. ബ്രഹ്മജ്ഞാനികളായ യതീശ്വരന്മാർ ബ്രഹ്മമന്ത്രം ജപിച്ചുകൊണ്ടിരിക്കേ, പകലോനിതാ മറയുന്നു. യഥാവിധി സ്നാനംചെയ്തു്, അങ്ങ് സന്ധ്യാവന്ദനകർമ്മം ചെയ്യു''

ഇങ്ങിനെആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപത്തിഒന്നാം സർഗ്ഗം അവസാനിച്ചു.

## എൺപത്തിരണ്ടാം സർഗ്ഗം (രാമപ്രത്യാഗമനം.)

ഭഗവാന്റെ വാക്കുകൾകേട്ട രഘുരാമൻ സ്നാനം ചെയ്തു് അന്തിയ്ക്കുള്ള കഴിക്കുവാൻ അപ്സരസ്ത്രീ സാന്നിദ്ധ്യമുള്ള പൊയ്കയിൽ ചെന്നു് സായം സന്ധ്യയെ വന്ദിച്ചു. അഗസ്ത്യ ബ്രഹ്മർഷിയുടെ ആശ്രമാന്തർഭാഗത്തെത്തി. അമൃതുപോലെ സ്വാദുള്ള കിഴങ്ങുകൾ. ഔഷധരസസമ്മിശ്രങ്ങളായ കായ്കൾ, വിശുദ്ധമായ ശാല്യന്നാദികൾ എന്നിവ ഭക്ഷണത്തിനൊരുക്കിയ ഭഗവാൻ മഹാപ്രഭുവിനെ സൽക്കരിച്ചു. സുധാതുല്യമായ ഭക്ഷണം കഴിച്ചു്, പ്രീതിയും തുഷ്ടിയുമാന്ന തമ്പുരാൻ സസുഖം പള്ളിയുറങ്ങി. പ്രഭാതത്തിൽ എഴുന്നേററു് സ്നാനാദികൾ കഴിഞ്ഞു്, പൂർവ്വാഹ്നകൃത്യങ്ങൾ യഥാവിധി നിർവ്വഹിച്ചു്, മാമുനീന്ദ്രസമീപത്തിലേക്കു് അരിമർദ്ദകനായ ലോകനാഥൻ, വിടവാങ്ങുവാൻ എത്തി. കുംഭസംഭവനായ ഭഗവാനെ പ്രണമിച്ചു്, സ്വനഗരിയിലേക്കു് പോകാൻ അനുവാദത്തിന്നു് സപ്രണാമം:—

"ഭഗവാനേ, ഞാൻ ധന്യധന്യനായി; മഹാത്മാവായ അവിടുത്തെ സന്ദർശിക്കുവാൻ സാധിച്ചതിനാൽ അനുഗ്രഹീതനായി. ആത്മശുദ്ധിക്കു്, അവിടുത്തെ ദർശിക്കുവാൻ വീണ്ടും വന്നുകൊള്ളാം."

കാകൽസ്ഥന്റെ അത്ഭുതജനകമായ വാക്കുകൾ, ധർമ്മചക്ഷുസ്സായ താപസധനനെ ഏററവും പ്രീതനാക്കി. മന്ദഹാസത്തോടെ:—

"രാജാധിരാജനായ രാമചന്ദ്ര, ശുഭാക്ഷരങ്ങളോടുകൂടിയ അങ്ങയുടെ വാക്കുകൾ അത്ഭുതം തന്നെ. ഹേ രഘുനന്ദന, അങ്ങയെ അന്തഃകരണത്തിലെങ്കിലും

അല്പസമയം കാണുവാൻ കഴിയുന്ന ഏതൊരുവനും പരിശുദ്ധനായിത്തീരും. അങ്ങയെ മനസ്സിലാക്കിയവനു്, അതുമാത്രംമതി, വിണ്ണണയുവാനും ദേവേന്ദ്രനാൽക്കൂടി സംപൂജിതനാകുവാനും. ക്രൂരനേത്രങ്ങളാൽ അവിടുത്തെ കാണുന്ന ദേഹിക്കു്, തീർച്ചയായും സിദ്ധിക്കുക, അന്തകനെണ്ടും ഘോരനരകവുമാണു്. ഏതൊരു ദേവൻ വിചാരിച്ചാലും ശുദ്ധീകരിക്കാൻ കഴിയാത്ത മഹാപാപിയെക്കൂടി, പാവന പുണ്യജീവനാക്കുവാൻ സാധിക്കുക അങ്ങേക്കുമാത്രം. രഘുവരസിംഹ, അമേയസാത്വികഗുണങ്ങളുടെ കേന്ദ്രമായ ദേവനാണവിടുന്നു് എന്ന സത്യം എനിക്കറിയാം. മായാന്ധകാരാവൃതമായ ഈ പാരിടത്തിൽ ഏതൊരുവനാണോ അവിടുത്തെ കഥ ഭക്തിശ്രദ്ധകളോടെ കേൾക്കുന്നതു് അവനു് സിദ്ധികൾ കൈവരും; തീർച്ച. പ്രഭോ, രഘുനാഥ, സർവ്വലോകങ്ങൾക്കും ആശ്രയമായ അവിടുന്നു് ധർമ്മംകൊണ്ടു് പാർത്തലം ഭരിക്കുക. ദുഃഖമൊഴിഞ്ഞു്, ഭയരഹിതനായി, അയോദ്ധ്യയിലേക്കു് പോയാലും.''

ശിരസ്സിന്നു മുകളിൽ ഉയർത്തിയ കൂപ്പുകൈകളോടെ മന്നോർമന്നൻ പുണ്യനിധിയായ മഹർഷീശ്വരനെ പ്രണമിച്ചു. ആശ്രമത്തിലുള്ള എല്ലാ മാമുനിമാരോടും, നമസ്കരിച്ചു വിടവാങ്ങിയ ശ്രീരാമചന്ദ്രൻ, പൊന്നണിപ്പുഷ്പകത്തിൽ അധിരോഹണം ചെയ്തു. ദേവേന്ദ്ര തുല്യനായ അയോദ്ധ്യാധിപതിയെ മുനീന്ദ്രന്മാർ ആശീർവ്വാദവചനങ്ങളാൽ അഭിഷേകം ചെയ്തു. വാസവനെ വാനോരെന്നപോലെ കൊണ്ടാടി കനകവിമാനം ഉയർന്നു. വർഷക്കാലത്തിൽ കാർമേഘനിരയുടെ സമീപത്തിലെ മുഴുതിങ്കൾപോലെ, ദിവ്യപുഷ്പകസ്ഥിതനായ ദാശരഥി രാമൻ പ്രശോഭിച്ചു.

മദ്ധ്യാഹ്ന സമയമായപ്പോഴേക്കും, അവിടവിടെ നിന്നുള്ള ഹൃദയാർച്ചനകൾ സ്വീകരിച്ചു കാകുൽസ്ഥൻ, അരമനയുടെ നടുക്കെട്ടിലിറങ്ങി. ആഗ്രഹമനുസരിച്ചു് പോകുന്ന പുഷ്പകത്തിനോടു്:—

''പോകാം; മാർഗ്ഗം ശുഭമായിത്തീരട്ടെ!''

എന്നരുളിച്ചെയ്തു. കെട്ടിനകത്തെ കാവല്ക്കാരോടു്:—

''പരാക്രമശാലികളായ ഭരതലക്ഷ്മണന്മാരോടു് ഞാൻ വന്നതായി അറിയിക്കും. അവർ രണ്ടുപേരോടും ഇങ്ങോട്ടുവരുവാൻ പറയൂ.''

ഇങ്ങിനെ ആർഷമായ ശ്രീമദ്ഗ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എൺപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

## എൺപത്തിമൂന്നാം സർഗ്ഗം (രാജസൂയനിവാരണം.)

അക്ലിഷ്ടകർമ്മാവായ തമ്പുരാന്റെ നിർദ്ദേശംകേട്ട ദൂതന്മാർ അതിവേഗത്തിൽ കമാരന്മാരോട് വിവരമുണർത്തി; അവരേയുംകൂട്ടി തിരുമുമ്പിലെത്തി. സൗമിത്രിഭരതന്മാർ വന്നതുകണ്ട പെരുമാൾ രണ്ടുപേരേയും ആലിംഗനം ചെയ്തു:—

"അനുജന്മാരേ, ശ്രേഷ്ഠമായ വിപ്രകാര്യം വേണ്ടവിധത്തിൽ സാധിച്ചു. കാകൽസ്ഥനന്ദനന്മാരേ, ഇനി ധർമ്മസേതുബന്ധനമാണ് എനിക്ക് ആഗ്രഹമുള്ളതു്. അക്ഷയവും അമേയവുമാണ് ധർമ്മസേതു എന്നാണ് എന്റെ വിശ്വാസം. സർവ്വപാപപ്രണാശനമായിട്ടുള്ളതു തന്നെയാകുന്നു ധർമ്മസങ്കീർത്തനവും. എന്റെ ആത്മാവുതന്നെയായ നിങ്ങളോടുകൂടി, ഉത്തമോത്തമമായ രാജസൂയം ചെയ്യുവാൻ ആഗ്രഹിക്കുന്നു. അനശ്വരമായ ധർമ്മമാണതിൽക്കാണുന്നതു്. ശത്രുമർദ്ദകനായ മിത്രൻ രാജസൂയം എന്ന സുജ്ഞത്തെ യഥാവിധി ചെയ്തിട്ടാണത്രെ വരുണപട്ടത്തെ നേടിയതു്. ധാർമ്മികനായ സോമനും രാജസൂയത്താൽ അനശ്വരകീർത്തി നേടി; ശാശ്വതസ്ഥാനം പൂകി. ഇന്ന് ചെയ്യേണ്ടകാര്യം, ഭാവിയിലേക്ക് ശോഭനമായിത്തീരുന്നതു്, എന്നോടുകൂടി ആലോചിച്ച് ശ്രദ്ധയോടെ പറയുവിൻ.

രഘുകുലനാഥനായ അഗ്രജാഭിപ്രായം വാക്സമർത്ഥനായ ഭരതൻ കേട്ട് സവിനയം:—

"മഹാപ്രഭോ, തിരുമേനിയിലാണ് മഹാധർമ്മം സ്ഥിതിചെയ്യുന്നതു്. ഈ ഭൂമണ്ഡലം ആശ്രയിച്ചിരിക്കുന്നതും മററവിടേയുമല്ല. മഹാബാഹുവായ അവിടുന്നുതന്നെ അനശ്വരകീർത്തിയും അചിന്ത്യവിക്രമവും. ഞങ്ങളെപ്പോലെയുള്ള നരേന്ദ്രകമാരന്മാർ, സർവ്വലോകവിധാതാവിനെ അമരന്മാർ എന്നതുപോലെ, ലോകേശനായിട്ടാണ് മഹാത്മാവായ അവിടുത്തെ കാണുന്നതു്. മഹാബലശാലിയായ അവിടുത്തെ നാട്ടുകാരെല്ലാം അച്ഛനെപ്പോലെ കരുതുന്നു. ഈ ഭൂമിക്കും, സർവ്വചരാചരങ്ങൾക്കും ശരണ്യൻ രഘുനന്ദനനായ അവിടുന്നുമാത്രം. അങ്ങിനെയുള്ള അവിടുന്ന് ഇത്തരത്തിലുള്ള ഒരു യജ്ഞം എങ്ങിനെയാണ് നിർവ്വഹിക്കുക? രാജവംശക്ഷയം ഇതുകൊണ്ട് സംഭവിക്കും. പൌരുഷമുള്ള മനുഷ്യർക്കെല്ലാം, അവിടുത്തെ കോപത്താൽ നാശം പററം. രാജരാജേന്ദ്ര, ഗുണസമുച്ചയം... പിതന്നെയായ അതുല്യവിക്രമ, അവിടുത്തെ കീഴിലുള്ള ഈ ഭൂമിയെ മുടിക്കുന്നതിന്ന് തുടങ്ങരുതേ."

ഭരതകുമാരന്റെ അമൃതധാരപോലെയുള്ള ഈ വാക്കുകൾ; സത്യപരാക്രമിയായ ശ്രീ രാമചന്ദ്രന്നു് നിസ്തുല്യഹർഷമുണ്ടാക്കി. മന്ദഹാസത്തോടെ:—

"അനഘനായ കുമാര, നിന്റെ വാഗ്ജാലത്തിൽ ഞാനതീവസന്തുഷ്ടനും സംപ്രീതനുമായി. ഹേ പുരുഷവ്യാഘ്ര, ധരാതലത്തെ പരിപാലിക്കുന്നവന്റെ ധാർമ്മികവാക്കുകളെയാണു് നിർഭയനായി കെല്പോടുകൂടി നീ പറഞ്ഞതു്. ധർമ്മജ്ഞനായ ഉണ്ണീ, നിന്റെശോഭനവാക്കുകൾകൊണ്ടു്, രാജസൂയമഹായജ്ഞം ചെയ്യുന്നതിൽ നിന്നു് ഞാൻ പിൻവാങ്ങുന്നു. ലക്ഷ്മണാഗ്രജനായ കുമാരാ, ലോകത്തിന്നു് പീഡയുണ്ടാക്കുന്ന ഏതൊരു കർമ്മവും അറിവുള്ളവർ ഒരിക്കലും ചെയ്യരുതു്. നന്മപറയുന്നതു് ബാലന്മാരാണെങ്കിൽകൂടി കേൾക്കണം. അമേയബുദ്ധിമാനായ നിന്റെ അഭിപ്രായത്തെപ്പററി സംശയിക്കാനുണ്ടോ? പൂർണ്ണമായും ഞാൻ അനുസരിക്കുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എമ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## എമ്പത്തിനാലാം സർഗ്ഗം. (വൃത്രവധകഥനാരംഭം)

ശ്രീരാമദേവന്റേയും യുവരാജാ ഭരതകുമാരന്റേയും വാക്കുകൾ സശ്രദ്ധം കേട്ട ലക്ഷ്മണൻ സവിനയം ഉണർത്തി:—

"രഘുവംശനായകനായ ജ്യേഷ്ഠ, സർവ്വപാപവിനാശവും, ദുർധർഷവും പരിപാവനവുമായ അശ്വമേധ മഹായജ്ഞം അവിടുന്നു് ചെയ്യണം. ഒരു പ്രാചീന കഥ– മഹാത്മാവായ വാസവന്റെ– കേട്ടിട്ടുണ്ടു്. ബ്രഹ്മഹത്യപാപത്താൽ ദുഃഖിതനായ ശക്രൻ അശ്വമേധയാഗം ചെയ്തു് വിശുദ്ധനായിത്തീൎന്നു.

മഹാഭുജനായ പ്രഭോ, പണ്ടു്, ദേവന്മാരും അസുരന്മാരും മിത്രസ്നേഹത്തിൽ വസിക്കുന്ന കാലം. ദിതിപുത്രനും ലോകസമ്മതനും മഹാത്മാവുമായ വൃത്രൻ, നൂറുയോജന വണ്ണവും മുന്നൂറുയോജന ഉയരവുമാണു് മൂന്നുലോകങ്ങളേയും സസ്നേഹം നോക്കുന്ന വൃത്രൻ. കൃതജ്ഞനും ധർമ്മമെല്ലാം അറിയുന്നവനും, ബുദ്ധി സ്ഥിരതയുള്ളവനുമായിരുന്നു. അപ്രമത്തനായ അദ്ദേഹം, ഭൂമിക്കു് ധാർമ്മികമായ രക്ഷയേകി. ഭൂമിയാകട്ടെ ആഗ്രഹങ്ങളെല്ലാം ചുരത്തി. കായും കിഴങ്ങും പുഷ്പങ്ങൾ കൂടിയും രസോത്തരങ്ങളായിത്തീൎന്നു. ഉഴുതാതെതന്നെ,ധാന്യങ്ങൾ സമൃദ്ധമായിവിളഞ്ഞു,അത്യാശ്ചര്യ

കരമായൊരു ജീവിതത്തെ അനുഭവിക്കുവാൻ, ആ മഹാനുഭാവൻെറ ഭരണം കൊണ്ടു് നാട്ടുകാർക്കു് സാധിച്ചു. അതിവിജ്ഞനായ അദ്ദേഹത്തിന്നു്:—

"അത്യുത്തമമായതു് തപസ്സുമാത്രം. ശാശ്വതനന്മയെ നല്കുന്നതു് മററൊന്നല്ല. ഈ സുഖങ്ങളൊക്കെ വെറും മനോവിഭ്രമം."

എന്ന യാഥാർത്ഥ്യം വ്യക്തമായി മനസ്സിലായിരുന്നു. സ്വീമന്തപുത്രൻ യുവാവായപ്പോഠം മധുരാധിപനായി അഭിഷേകംചെയ്തു. ഘോരാരണ്യത്തിൽ ചെന്നു്, വാനവൎക്കെല്ലാം താപമുണ്ടാകത്തക്ക ഉഗ്രതപസ്സു് തുടങ്ങി. വൃത്രൻെറ കൊടുംതപസ്സു് ഇന്ദ്രനെ പരിഭ്രാന്തനാക്കി. അതിദീനതയാൎന്ന ഉമ്പർകോൻ അഭയമേതും കാണാതെ മഹാവിഷ്ണുവിൻെറ സമീപത്തെത്തി:—

"ദേവദേവ, അതികഠിനതപസ്സുകൊണ്ടു് വൃത്രൻ സകലലോകങ്ങളേയും വിജയിച്ചുകഴിഞ്ഞു. കരുത്തനും ധാൎമ്മികനുമായ അവനെ അടക്കുവാൻ ആൎക്കും സാദ്ധ്യമല്ല. മഹാപ്രഭോ, ആ ദൈത്യപ്പെരുമാഠം ഇനിയും തപസ്സു് തുടരുകയാണെങ്കിൽ, ലോകങ്ങഠം നിലനില്ക്കുന്നേടത്തോളം കാലം അവൻ എല്ലാവരിലും മീതെയാകും. അവിടുന്നാണെങ്കിൽ, കെങ്കേമനായ ആ അസുരനിൽ അമാന്തമാണു് കാണിക്കുന്നതു്. സുരേശ്വര, അവിടുന്നു് ചൊടിച്ചാൽ, ആ വൃത്രൻ പിന്നെ ഞൊടിനേരത്തിന്നുപോലും ഉണ്ടാകില്ല. എന്നുമുതൽ അവിടുത്തോടുകൂടി വൃത്രന്നു് വേഴ്ചവന്നിട്ടുണ്ടോ, അന്നുമുതൽ ഉലകങ്ങഠംക്കെല്ലാം അവൻ നാഥനായിത്തീൎന്നു. അമരന്മാരിൽ അല്പമെങ്കിലും ദയ അവിടുത്തേക്കു് തോന്നണേ. ജഗത്തിൻെറ ബാധയെല്ലാമകററുവാൻ അവിടുത്തേക്കുമാത്രമേ കഴിയൂ. ദീനാനുകമ്പിയായ അവിടുന്നല്ലാതെ ഞങ്ങഠംക്കു് താങ്ങും തണലും മററാരാണു്? വൃത്രനെ നേരിടുവാൻ ഒരു ശക്തിക്കും സാധിക്കുന്നതല്ല".

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപത്തിനാലാംസൎഗ്ഗം അവസാനിച്ചു.

---

## എൺപത്തഞ്ചാം സൎഗ്ഗം. [വൃത്രവധകഥനം]

മഹാബുദ്ധിമാനായ സൗമിത്രിയുടെ വാക്കുകഠംകേട്ട സത്യസ്വരൂപി:—

"ജ്ഞാനാന്വിതനായ കുമാര, വൃത്രൻെറ വധം വിശദമായിപ്പറയൂ".

അഗ്രജാജ്ഞ ശിരസാ വഹിച്ച സുമിത്രാനന്ദവർദ്ധനൻ, ആ ദിവ്യകഥയെ തുടർന്നു:—

"മഹാപ്രഭോ, വാസവൻേറയും വാനോരുടേയും വാക്കുകൾകേട്ട വൈകുണ്ഠദേവൻ സസ്മിതം അരുളിച്ചെയ്തു:—"മഹാനാണ് വൃത്രൻ. അവനുമായി ആദ്യമേതന്നെ എനിക്ക് വേഴ്ചയുണ്ട്. നിങ്ങളുടെ പ്രിയത്തിന്നുവേണ്ടിമാത്രം ദൈത്യവര്യനെ ഞാൻ നിഗ്രഹിക്കുകയില്ല. എന്നാൽ, എന്നെ അഭയം പ്രാപിച്ചവരെ രക്ഷിക്കുകയും സുഖമാക്കുകയുംചെയ്യണം. അതിനാൽ, വൃത്രവധത്തിനുള്ള ഒരു ഉപായം വ്യക്തമാക്കിത്തരാം. എന്നെ മൂന്നായി വിഭജിക്കുന്നു. അതുകൊണ്ട് അമരേന്ദ്രന്ന് അസുരനെ ഹനിക്കുവാൻ സാധിപ്പിക്കാം. എൻെറ ഒരംശം ഇന്ദ്രനിൽ; മററൊരുഭാഗം വജ്രത്തിൽ; മൂന്നാമത്തേതു് ഭൂമിയിലും. അപ്പോൾ സുരേന്ദ്രന്ന് വൃത്രനെ വധിക്കാം".

ദേവദേവൻെറ നിർദ്ദേശം കേട്ട ദേവന്മാർ തൊഴുതുകൊണ്ട്:—

"അസുരാന്തകനായ അവിടുന്ന് കല്പിക്കുന്നതെല്ലാം സത്യമാകാതിരിക്കുകയില്ല. മഹേശ്വരാ, അവിടുത്തേക്ക് മംഗളം! വൃത്രാസുരവധത്തിന്ന് ഞങ്ങൾ പോകട്ടെ. അനുഗ്രഹപൂർവ്വം അവിടുത്തെ ദിവ്യതേജസ്സ് അമരേന്ദ്രനിൽ അണയട്ടെ".

ശുക്രാദിദേവന്മാർ മടങ്ങി. മഹാത്മാവായ ദാനവേന്ദ്രൻ തപസ്സുചെയ്യുന്ന ഘോരവിപിനത്തിൽ അവരെല്ലാരുമെത്തി. ഉജ്ജ്വലതേജസ്സിനാൽ ആവൃതനായി, മൂന്നുലോകങ്ങളേയും നുകരുന്നവനായി, വാനുലകംമുഴുവൻ എരിയിക്കുന്നപോലെ ധ്യാനനിഷ്ഠനായി നില്ക്കുന്ന അസുരപ്പെരുമാളെ കണ്ടപ്പോൾതന്നെ വിണ്ണവർ നടുങ്ങി.

"എങ്ങിനെയാണ് ഇവനെ നിഗ്രഹിക്കുക? എങ്ങിനെയായാലാണ് നമുക്ക് പരാജയം വരാതിരിക്കുക".

എന്നായി അവരുടെ ചിന്ത.

ആ സന്ദർഭത്തിൽ പുരന്ദരൻ അമേയവജ്രായുധമെടുത്തു്, മഹാവിഷ്ണുവിനെ പ്രണമിച്ച്, വൃത്രാസുരൻെറ ശിരസ്സിനെ ലാക്കാക്കി വിട്ടു. ഘോരമായ കാലാഗ്നിയെപ്പോലെ, ജ്വലിക്കുന്ന അഗ്നിയെപ്പോലെ, വീഴുന്ന വൃത്രശിരസ്സിനെ

കണ്ടു' ലോകം പേടിച്ചരണ്ടു. ഉത്തമോത്തമനായ ദൈത്യനെ നിഗ്രഹിച്ചതു് ഒട്ടുംനന്നായില്ലെന്നു് തോന്നിയ ദേവേന്ദ്രൻ, പാരിന്റെ അതിർത്തിയിലേക്കു് ഓടി. എന്നാൽ, ബ്രഹ്മഹത്യനിഴൽപോലെ അനുഗമിച്ചു. ദ്രുതഗമനംചെയ്യുന്ന വാസവന്റെ അംഗങ്ങളിൽ കയറി. ദുഃഖസാഗരത്തിലദ്ദേഹം ആമഗ്നനായി.

ശത്രുഹതനായി. പക്ഷെ, ശക്രനില്ലാതെ വിഷമിക്കുകയാണു് അഗ്നി തുടങ്ങിയ ദേവന്മാർ. സർവ്വലോകൈകനാഥനായ മഹാവിഷ്ണുവിനെത്തന്നെ വീണ്ടും വീണ്ടും അവർ സ്തുതിച്ചു.

"മഹാദേവാ, അവിടുന്നല്ലാതെ ഞങ്ങൾക്കു് യാതൊരാശ്രയവുമില്ല. ലോകപിതാമഹന്റെ പിതാവായ അവിടുന്നു് സമസ്തഭൂതസംരക്ഷണത്തിന്നു് മഹാവിഷ്ണുരൂപംകൊണ്ടിരിക്കുകയല്ലെ? പ്രഭോ, അവിടുത്തെ തിരുവുള്ളമില്ലെങ്കിൽ വൃത്രനെ വധിക്കുവാൻ ആർക്കാണു് സാധിക്കുക? ദേവദേവാ, പുരന്ദരനെ ബ്രഹ്മഹത്യാപാപം ബാധിച്ചിരിക്കുന്നു. ചരാചരസ്വരൂപിയായ ഭഗവാനേ, ഞങ്ങളിൽ കനിഞ്ഞു് അനുഗ്രഹിക്കണേ! ഇതിന്നൊരു മോചനം തരണേ".

സർവ്വലോകനിയന്താവായ വിഷ്ണു:—

"ഇന്ദ്രൻ എന്നെ യജിക്കട്ടെ. വജ്രിയെ ഞാൻ സംശുദ്ധനാക്കാം. പുണ്യമായ അശ്വമേധംകൊണ്ടു് പാകശാസനൻ എന്നെ പൂജിച്ചാൽ, നിർഭയനായിത്തീരും. വീണ്ടും പൂർവ്വവൽ അണ്ടർകോനായി വാഴും".

അമൃതിനൊത്ത വാക്കുകൾ അരുളിച്ചെയ്ത വൈകുണ്ഠനാഥൻ വാനോരെല്ലാം സ്തുതിഗീതങ്ങൾ മുഴക്കിക്കൊണ്ടിരിക്കേ സ്വസ്ഥാനത്തിലേക്കു് എഴുന്നെള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്താറാം സർഗ്ഗം. [അശ്വമേധമാഹാത്മ്യകഥനം]

പുരുഷോത്തമനായ ലക്ഷ്മണൻ, വൃത്രാസുരകഥയുടെ ബാക്കിഭാഗവും തുടർന്നു:—

"ദേവന്മാർക്കെല്ലാം ഭയമേകിയ വീരവൃത്രനെ നിഗ്രഹിച്ച ഇന്ദ്രനെ ബ്രഹ്മഹത്യ ബാധിച്ചപ്പോൾ മൂർച്ഛയാർന്നു വീണു. തെളിവോ വെളിവോ ഇല്ലാതെ

യാണ് വാസവൻ പാത്തലത്തിന്റെ അതിർത്തിയിലെത്തിയതു്. ഉഴയ്ക്കുന്നൊരു മഹാസർപ്പംപോലെ അനേകനാളുകൾ അവിടെ കഴിഞ്ഞു.

ത്രിലോകനാഥനായ ദേവേന്ദ്രനില്ലാത്ത കാലം. ലോകമാകെ ഭയന്നു. ഭൂമിയെല്ലാം നശിക്കുന്നതുപോലെ വരണ്ടുതുടങ്ങി; കാടുകൾ ഉണങ്ങി; പുഴകൾ വററി; ജലാശയങ്ങൾ കണ്ടവിണ്ടു; ജീവികൾ അവശരായി അലഞ്ഞു; എങ്ങും മഴയില്ലാതായി, ഇങ്ങിനെ പാരിടത്തിനാകെപററിയ ഉടവുകണ്ടു് ഉഴന്ന സുധാശനന്മാർ, മഹാവിഷ്ണുവിന്റെ അരുളപ്പാടു് ഓർത്തു് യജ്ഞംചെയ്യുവാൻ ഒരുങ്ങി.

സർവ്വദേവന്മാരും, മഹർഷീശ്വരന്മാരായ പുരോഹിതന്മാരും ഒന്നിച്ചു ചേർന്നു. ഭയാക്രാന്തനായി വിഷമിക്കുന്ന വാസവന്റെ അടുത്തുചെന്നു്, ബ്രഹ്മഹത്യാബാധിതനായ അദ്ദേഹത്തെ നോക്കി. വജ്രിയെ മുൻനിർത്തി മഹായജ്ഞം ആരംഭിച്ചു. മഹാത്മാവായ മഹേന്ദ്രന്റെ ബ്രഹ്മഹത്യാപാപം ഒഴിയ്ക്കുവാൻ യഥാവിധി, ആർഭാടത്തോടുകൂടിത്തന്നെ അശ്വമേധം ആരംഭിച്ചു.

യാഗാവസാനത്തിൽ ബ്രഹ്മഹത്യ ദേവന്മാരുടെ മുന്നിൽ സ്വന്തരൂപത്തിൽ നിന്നു്:—

"എനിക്കു് താമസിക്കുവാനുള്ള സ്ഥലം നിങ്ങൾ ഏർപ്പെടുത്തിത്തരണം"

ആ വാക്കുകൾ സുരന്മാരെ സംപ്രീതരാക്കി. ബ്രഹ്മഹത്യയോടു്:—

"എല്ലാവിധ ദുഃഖങ്ങൾക്കും അധിവാസസ്ഥാനമായ നീ, നിന്നെ നാലാക്കി പകുക്കു".

മഹാത്മാക്കളായ അമരന്മാരുടെ ആജ്ഞകേട്ട ബ്രഹ്മഹത്യ നാലായിനിന്നു. ഓരോ അംഗത്തിന്നും വേറെ വേറെ പാർപ്പിടമാണു് ആ ദുഃഖവാസിനി യാചിച്ചതു്:—

"എന്റെ ഒരു ഭാഗം സ്വൈരചാരിണിയായി, വർഷക്കാലം നാലുമാസം നിറഞ്ഞുനില്ക്കുന്ന നദികളിൽ വസിച്ചു് മമമകററം. ദുഃഖങ്ങൾക്കു മുഴുവൻ കേന്ദ്രമായിരിക്കുന്ന എന്റെ ദേഹത്തിലെ ഒരു ഭാഗംകൊണ്ടു് എല്ലാക്കാലത്തും ഭൂമിയിൽ പാർക്കും; തീർച്ച. ഈ പറയുന്നതു മുഴുവൻ സത്യമാണു്. മൂന്നാമത്തെ അംശം, തരുണികൾ രജസ്വലകളാകുമ്പോൾ ആദ്യത്തെ മൂന്നുദിവസങ്ങളിൽ അവരിൽ അധിവസിച്ചു് മമമകററം. ദോഷവിഹീനരായ ബ്രാഹ്മണരെ

അസത്യഭാഷണംകൊണ്ട് വിഷമിപ്പിക്കുന്നവരിൽ നാലാമത്തെ ഭാഗം ചെന്നു ചേരും''.

വാനവർ പെട്ടെന്ന് മറുപടി പറഞ്ഞതു് ഇങ്ങിനെയാണ്:—

''ഹേ, ദുഃഖവാസിനി, നീ പറയുന്നതുപോലെയെല്ലാം വന്നുചേരട്ടെ. യഥേഷ്ടം, അതിവേഗത്തിൽ പോയിക്കൊള്ളൂ''.

സന്തുഷ്ടരായ ദേവന്മാർ സഹസ്രാക്ഷനെ വന്ദിച്ചു. ബ്രഹ്മഹത്യാപാപം വേർപെട്ട വാസവൻ പരിശുദ്ധാത്മാവായി മാറി. ഇന്ദ്രവാഴ്ച ആരംഭിച്ചു. ഭൂമിയിൽനിന്ന് ഈതിബാധകളെല്ലാം വിട്ടുപോയി. അത്ഭുതജനകമായ പുണ്യം നൽകിയ യജ്ഞത്തെ, ഭക്തിപൂർവ്വം ശക്രൻ വന്ദിച്ചു; പൂജിച്ചു. അശ്വമേധ മഹായാഗത്തിൻെറ ഫലം ഇതുമുണ്ട്. മഹാപ്രഭുവായ രഘുനന്ദന, രാജരാജേശ്വരാ, വാജിമേധം യഥാവിധി കഴിക്ക''.

ശ്രേഷ്ഠനായ ലക്ഷ്മണൻെറ മധുരവാക്കുകൾ, അമരേന്ദ്രസമാനവിക്രമവും ഓജസ്സുമുള്ള മഹാപുരുഷൻ ശ്രീരാമചന്ദ്രനെ ആനന്ദാബ്ധിയിലാറാടിച്ചു.

ഇങ്ങിനെആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപത്തിആറാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തിയേഴാം സർഗ്ഗം. [ഇളോപാഖ്യാനപ്രാരംഭം]

വാക്യവിശാരദനായ രഘുരാമൻ അനുജൻെറ വർത്തമാനങ്ങൾ എല്ലാം സശ്രദ്ധം കേട്ട് മന്ദഹാസത്തോടെ, അതിതേജസ്സാന്ന് അരുളിച്ചെയ്തു:—

''പുരുഷോത്തമനായ കുമാരാ, നീ പറഞ്ഞതു മുഴുവൻ—വൃത്രാസുരവധവും അശ്വമേധപ്രാഭവവും—അക്ഷരംപ്രതി ശരിയാണ്. ഉണ്ണീ, ഞാനും ഒന്ന് കേട്ടിട്ടുണ്ട്.

പണ്ട്, കർദ്ദമപ്രജാപതിയുടെ പുത്രൻ—ബാഹ്ലീക രാജ്യത്തിലെ നരാധിപൻ—ഇളൻ എന്നുപേരായ ധാർമ്മികൻ—ഊഴിമുഴുവൻ കീഴടക്കി, പ്രജകളെയെല്ലാം മക്കളെപ്പോലെ രക്ഷിച്ചുപോന്നു. ഉദാരഹൃദയരായ സുരന്മാരും, ധനസമൃദ്ധിയാർന്ന ദൈത്യന്മാരും, നാഗവര്യന്മാർ— രാക്ഷസശ്രേഷ്ഠന്മാർ— ഗന്ധർവ്വ

മുഖ്യന്മാർ–സുമഹാത്മാക്കളായ യക്ഷന്മാർ–എന്നിവരെല്ലാം സദാസമയവും ഭയത്തോടുകൂടി മന്നവേന്ദ്രനെ പൂജിക്കും. ആ മഹാത്മാവു് അല്പമൊന്നു് ചൊടിച്ചാൽ മൂന്നുലോകവും ഭയപ്പെട്ടു് നടുങ്ങും. അതിബുദ്ധിമാനും ധർമ്മവീര്യസ്ഥിതനുമായ ബാഹ്ലീകനരപതി ഇളൻ അത്തരത്തിലുള്ളവനായിരുന്നു.

മഹാബാഹുവായ മഹീപതി മനോമോഹനമായ ചൈത്രമാസത്തിലൊരു ദിവസം നായാട്ടിന്നു് പുറപ്പെട്ടു. സൈന്യങ്ങൾ, വാഹനങ്ങൾ; ഭൃത്യന്മാർ തുടങ്ങി എല്ലാം അദ്ദേഹമൊന്നിച്ചുണ്ടു്. ദുഷ്ടമൃഗങ്ങളെ നൂറും ആയിരവും വീതം കൊന്നൊടുക്കി. മൃഗയയിൽ അത്യാസക്തനായ നരപാലൻ ക്രൂരമൃഗങ്ങളേയും നോക്കിനോക്കി നിഗ്രഹിച്ചുകൊണ്ടു് വൻകാടിന്റെ നടുവിൽക്കൂടി വളരെ മുന്നോട്ടെത്തി. ശ്രീ സുബ്രഹ്മണ്യസ്വാമി അവതരിച്ച പുണ്യസ്ഥലമായി. ആ സന്ദർഭത്തിൽ കൈലാസവാസിയായ മഹാദേവൻ–ദുർധർഷനായ ദേവേശൻ–പാർവ്വതീദേവിയൊന്നിച്ചു് അവിടെ വിഹരിക്കുന്നുണ്ടായിരുന്നു. ഭൂതഗണങ്ങളുമുണ്ടു്. വൃഷഭധ്വജനായ ഗൌരീപതി, ദേവിക്കു് സന്തോഷമേകുവാൻ സ്ത്രീരൂപമാന്നു് ഒരു കാട്ടരുവിയുടെ തീരത്തിൽ ഇരിക്കുകയായിരുന്നു. ആ അരണ്യത്തിലെ സർവ്വ പുല്ലിംഗവും മാറിക്കഴിഞ്ഞു. പുരുഷനാമമുള്ള തരുക്കൾ കൂടി സ്ത്രീഭാവത്തിലായി.

ആ സന്ദർഭത്തിലാണു്. മന്നവൻ അവിടെ എത്തിയതു്. ദുഷ്ടമൃഗസഹസ്രങ്ങളെ നിഗ്രഹിച്ചുകൊണ്ടു് കർദമാത്മജൻ അവിടേക്കു് കടന്നതോടെ അത്ഭുതജനകമായൊരു പരിവർത്തനം! ചുററുമുള്ള പക്ഷിമൃഗാദികളെപ്പോലെ ഇളനും അനുയായികളും തരുണീരത്നങ്ങളായി! ഈ മാററത്തിൽ അദ്ദേഹം അസഹ്യമായ ദുഃഖാബ്ധിയിൽ മഗ്നനായി; ഇതിന്നു കാരണം പാർവ്വതീശന്റെ പണിയാണെന്നു് മനസ്സിലായപ്പോൾ അതിരററ ഭയവും.

കപാലധാരിയായ ശ്രീ നീലകണ്ഠമഹാദേവനെ ഭൂപാലേന്ദ്രൻ അനുയായികളോടുകൂടി ഉടനെ ശരണം പ്രാപിച്ചു. ജഗദംബികയോടുകൂടിയ മഹേശ്വരൻ, പ്രജാപതിതനയന്നു് വരമേകുവാൻ സസ്മിതം പ്രത്യക്ഷപ്പെട്ടു.

"ഹേ, രാജർഷേ, മഹാബലവാനായ കർദ്ദമപുത്ര, എഴുന്നേല്ക്കു. സദ്വ്രതനായ സൌമ്യ, പുംസ്ത്വം എന്നൊന്നല്ലാത്ത ഏതു വരംവേണമോ ചോദിക്ക."

ദേവദേവനായ പിനാകി, തന്നെ പുറംതള്ളി അരുളിച്ചെയ്തപ്പോൾ അസഹ്യമായ അഴലിൽ പെട്ടവനാണെങ്കിലും അരചൻ മറെറാരു വരവും യാചിച്ചില്ല.

സ്ത്രീയായിത്തീന്നു് ചിന്തിക്കുന്തോറും, ദു:ഖം വേലിയേററംപോലെ വർധിക്കുകയാണു്. ഹിമവൽപുത്രി ഗൌരീദേവിയെ സർവ്വാത്മനാ പ്രണമിച്ചു് ഗദ്ഗദസ്വരത്തിൽ:—

അമ്മേ, പരാശക്തി, ജഗത്തുകൾക്കെല്ലാം മാതാവായ വരപ്രദേ, അനേക പുണ്യസഞ്ചയത്താൽ മാത്രം ദർശനം നൽകുന്ന വരേശി, കാരുണ്യം അലയടിക്കുന്ന ആ വിശാലലോചനങ്ങളെ, മഹാദേവി, ഈ അഗതിയിലൊന്നു് പതിപ്പിക്കാൻ തിരുവുള്ളമുണ്ടാകണേ.''

ഹരശരീരത്തിൻെറ അർധഭാഗാധീശ്വരിയായ ദേവി,- ത്രിനേത്രനായ രുദ്രൻെറ ഓമലാളായ ഹിമവൽപുത്രി- രാജർഷിയുടെ ആഗ്രഹമറിഞ്ഞു് ശുഭാക്ഷരങ്ങളോടെ:—

''മകനേ, ദേവദേവനായ ജഗദീശ്വരൻ പകുതിവരം നിനക്കുതരും; പകുതി ഞാനുംതരാം. അതുകൊണ്ടു്, സ്ത്രീത്വമോ പുംസ്ത്വമോ ഇഷ്ടമുള്ള പകുതി വാങ്ങു''

മംഗളാംബികയുടെ, ആശ്ചര്യതരമായ ശ്രേഷ്ഠവരംകേട്ടു് ഹൃദയം കുളിത്ത മന്നവേന്ദ്രൻ പ്രണമിച്ചുകൊണ്ടു്:—

''അമ്മേ, ദേവി എന്നിൽ തെളിഞ്ഞുവെങ്കിൽ, ഈ മന്നിടത്തിൽവെച്ചു് കിടയററരൂപത്തോടുകൂടിയ സ്ത്രീയായി ഒരു മാസവും, അതേപോലെ ഒരു മാസം പുരുഷനായും തീരട്ടെ.''

ജഗദാധാരയായ ഭവാനീദേവി രാജാവിൻെറ ഇച്ഛയറിഞ്ഞു് മന്ദഹാസത്തോടെ:—

''നരേന്ദ്ര, അങ്ങിനെയാകട്ടെ. പുരുഷനായിത്തീന്നാൽ സ്ത്രീയായിരുന്നതു് മറക്കും. അടുത്തമാസം സ്ത്രീയാകുമ്പോഠം പുരുഷനായിരുന്നതും ഓമ്മവരുന്നതല്ല.''

ഇങ്ങിനെ അത്ഭുതപൂർവ്വമായൊരനുഗ്രഹം സിദ്ധിച്ച ഭൂപാലകൻ, ത്രൈലോക്യസുന്ദരിയായൊരു തരുണിയായി ഒരു മാസവും, പൌരുഷശാലിയായ കർദമപുത്രനായി ഒരു മാസവും കഴിച്ചുതുടങ്ങി.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ എൺപത്തിഏഴാം സർഗ്ഗം അവസാനിച്ചു

## എൺപത്തെട്ടാം സർഗ്ഗം. (ഇളാബുധസമാഗമം)

മഹാരാജാ ഇളന്റെ ചരിത്രം, അഗ്രജവക്ത്രത്തിൽനിന്നു കേട്ടപ്പോൾ ഭരതലക്ഷ്മണന്മാർക്ക് അതിരററ വിസ്മയമുണ്ടായി. തൊഴുതുകൊണ്ട് കുമാരന്മാർ, മഹാനായ മഹീശ്വരന്റെ കഥ വിവരിക്കുവാൻ ശ്രീരാമചന്ദ്രനോട് വീണ്ടും അഭ്യർത്ഥിച്ചു.—

"മഹാപ്രഭോ, ദുർഗ്ഗതിയിൽ പെട്ട ആ നൃപേന്ദ്രൻ, പെണ്ണായി ഒരു മാസം ഏതുനിലയിൽ കഴിച്ചുകൂട്ടി. പുരുഷനായാൽ നാളുനയിച്ചിരുന്നതു് എങ്ങിനെ?"

കൌതുകഭരിതരായ അനുജന്മാരുടെ ചോദ്യം കേട്ട കാകൽസ്ഥൻ:—

"ഒന്നാമത്തെ മാസത്തിൽ, അഴകേറിയൊരു അംഗനാരത്നമായിത്തീർന്ന ഇള മഹാരാജാവു്, തന്നെ അനുഗമിച്ചിരുന്ന സ്ത്രീകളോടുകൂടി, മനോഹരങ്ങളായ വള്ളിക്കുടിലുകളും മാമരങ്ങളും നിറഞ്ഞ കാനനത്തിൽ കാൽനടയായി ചെന്നണഞ്ഞു. വാഹനങ്ങളെല്ലാം കൈവെടിഞ്ഞ ആ ലോകസുന്ദരി ഗിരിപ്പുറപ്പിന്നിടയിൽ സ്വച്ഛന്ദം വിഹരിക്കുകയാണ്. ആ പർവ്വതേശ്വര പാർശ്വത്തിൽ പലവിധപക്ഷിസമൂഹങ്ങളാൽ വിളങ്ങുന്നൊരു പൊയ്കയെ കണ്ടു അതിൽ, ചന്ദ്രതനയനായ ബുധൻ ഇരിക്കുന്നു. ജാജ്വല്യമാനമായമെയ്യ്; പൂർണ്ണേന്ദുസദൃശമായ വദനം; യൌവനപ്രായം; യശസ്കരനും കാമകരനുമായ ബുധദേവൻ തണ്ണീർ മദ്ധ്യത്തിലിരുന്നു് തപസ്സുചെയ്യുകയാണ്.

വിസ്മയാധീനയായ ഇള, സഖികളോടുമൊത്തു് സരസ്സിലിറങ്ങി, ക്രീഡിച്ചു. ജലാശയംമുഴുവൻ ആ തരുണീരത്നങ്ങൾ ഉലച്ചു, ചന്ദ്രസൂനു പതുക്കെപ്പതുക്കെ കൺമിഴിച്ചപ്പോൾ, ആ സൌന്ദര്യധാമത്തെകണ്ടു. കാമന്റെ കണകളുടെ കാഠിന്യത്താൽ മനസ്സടക്കാൻ കഴിയാതെയായി. ഓളത്തിന്നനുസരിച്ച്, ബുധൻ ചഞ്ചലഹൃദയനായി തടാകത്തിൽ മുഴുവൻ അലഞ്ഞു. എന്നാൽ കണ്ണുകൾ ക്ഷണനേരത്തേക്കുപോലും പിൻവലിച്ചില്ല. ദേവൻ ചിന്തിച്ചു:—

"സ്വർഗ്ഗാംഗനകളേക്കാൾ മികച്ച ഇവൾ ആരാണ്? ദേവാസുരസ്ത്രീകളിലും അപ്സരോരഗനാരികളിലും ഇത്രമാത്രം ചന്തംതികഞ്ഞൊരുവളെ ഞാനിതുവരെയും കണ്ടിട്ടില്ല. മറെറാരു പുണ്യവാന്റെ പത്നിയല്ലെങ്കിൽ, ഏതുനിലയിലും എനിക്ക് അനുരൂപയാണിവൾ."

ബുധൻ, പെട്ടെന്നു് കരയ്ക്കുകയറി; ആശ്രമത്തിലേക്കു് പ്രവേശിച്ചു. ധാർമ്മികാഗ്രേസരനായ അദ്ദേഹം ആ ഉത്തമസ്ത്രീകളെ വിളിച്ചു്:—

"മാനിനീ മണികളേ, ഈ ലോകൈകസുന്ദരി ആരുടെ പുത്രിയാണു്? ആർക്കു് ഉള്ളവളാണു്? എന്തിനാണു് ഇങ്ങോട്ടുവന്നതു്? എല്ലാം വിശദമായിപ്പറയുവിൻ."

ചോദ്യംകേട്ട മംഗളാങ്ഗികൾ മധുരമായി:—

"പ്രഭോ, ഈ സ്ത്രീരത്നം ഞങ്ങൾക്കെന്നും സ്വാമിനിയായിട്ടുള്ളവൾ! അവിവാഹിതയായ യജമാനത്തി ഞങ്ങളൊന്നിച്ചു് വനത്തിൽ വിഹരിക്കുകയാണു്."

അവരുടെ അസ്പഷ്ടാക്ഷരങ്ങൾ കേട്ട ബുധൻ ശ്രേഷ്ഠമായ ആവർത്തനീവിദ്യ ആവർത്തിച്ചു. രാജാവിന്റെ വൃത്താന്തമെല്ലാം ദ്വിജവര്യനു് സുവ്യക്തമായി. മന്ദഹാസത്തോടെ:—

"നിങ്ങൾക്കെല്ലാം കിംപുരുഷ സ്ത്രീകളായി ഈ പർവ്വതപ്രാന്തത്തിൽ പാർക്കാം. അതിവേഗത്തിൽ ഈ ഗിരീന്ദ്രനിൽ പാർപ്പിടങ്ങൾ നിർമ്മിക്കുവിൻ. ഇല, കായ്, കനികൾ, എന്നിവകൊണ്ടു് സസുഖം നാൾ നയിക്കാം. നാരീരത്നങ്ങളായ നിങ്ങൾക്കു് കാന്തന്മാരായി കിംപുരുഷന്മാരെകിട്ടും."

ചന്ദ്രപുത്രനായ മാമുനീന്ദ്രന്റെ വാക്കുകൾ അവരെയെല്ലാം കിംപുരുഷ വനിതകളാക്കി. ആ അചലപാർശ്വത്തിൽ സസുഖം വസിക്കുവാൻ ആരംഭിച്ചു."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എൺപത്തിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## എൺപത്തൊമ്പതാം സർഗ്ഗം (പുരൂരവസ്സംഭവം)

ഇളോപാഖ്യാനത്തിൽ കിംപുരുഷോല്പത്തികേട്ട ഭരതലക്ഷ്മണന്മാർ:—

"ആശ്ചര്യം! ആശ്ചര്യം!!"

എന്നിങ്ങനെ ഒപ്പം പറഞ്ഞു കർദമപ്രജാപതി പുത്രൻെറ ചരിത്രം പുകളേറിയ ധൎമ്മസ്വരൂപി സസ്മിതം തുടൎന്നു:—

"കിംപുരുഷ സ്ത്രീകളെല്ലാം സ്വച്ഛന്ദവിഹാരത്തിനു് പോയി. ചന്തമേറുന്ന ആ മോഹനാംഗി ഏകാകിനിയായി. പൂപ്പുഞ്ചിരിപൊഴിക്കുന്ന ബുധൻ:—

"അല്ലയോ തരുണീരത്നമേ, സോമൻെറ ഓമനമകനാണു് ഞാൻ. സ്നേഹസ്നിഗ്ദ്ധകടാക്ഷങ്ങൾ എന്നിൽ പതിപ്പിച്ചാലും. സദയം എന്നോടുകൂടിച്ചേരൂ."

ഗ്രഹങ്ങളിൽ അതിശ്രേഷ്ഠതയുള്ളവനും, അമേയ സുന്ദരശരീരമാൎന്നവനുമായ ബുധനോടു്, സഖിമാർ ആരുമില്ലാതെ ഏകാകിനിയായിത്തീൎന്ന ഇള ലജ്ജാവനത മുഖിയായി:—

"ചന്ദ്രതനയാ, സ്വൈര സഞ്ചാരിണിയായിരുന്ന ഞാൻ അവിടുത്തെ കീഴിൽനില്ക്കുന്നവൾതന്നെയാണു്. എന്നെ നേർവഴിക്കു് നയിക്കണം. ധാൎമ്മികമായതു് യഥേഷ്ടം ചെയ്താലും."

ആ തരുണീരത്നത്തിൻെറ ആശ്ചര്യകരമായ വാക്കുകൾ സോമനന്ദനനെ സന്തുഷ്ടചിത്തനാക്കി. അവളെ സഹധൎമ്മിണിയായി സ്വീകരിച്ചു. സുവദനയായ ഇളയുമൊന്നിച്ചു് വസിച്ച വസന്തകാലം ഒരു മാസം ഒരു ഞൊടിയിടപോലെ ബുധനു് തോന്നി. അത്രമാത്രം ആനന്ദം പകൎന്നുകൊണ്ടാണവർ അവിടെ ജീവിച്ചതു്.

മാസമൊന്നു് കഴിഞ്ഞ സുപ്രഭാതത്തിൽ പൂമെത്തയിൽനിന്നു് ഉണൎന്നെഴുന്നേററപ്പോൾ പൂൎണ്ണേന്ദുവദനനായ കൎദ്ദമസുതനായിരുന്നു. സംഭ്രാന്തനയനത്തോടെ നാലുപാടും നോക്കി. സരസ്സിൻെറ മദ്ധ്യത്തിൽ, കൈകൾ ഉയൎത്തിപ്പിടിച്ചു്, നിശ്ചലനായി തപസ്സുചെയ്യുന്ന ചന്ദ്രാത്മജനായ മുനീന്ദ്രനെ കണ്ട രാജാവു് തൊഴുതുകൊണ്ടു്:—

"ഭഗവാനേ, അതിദുൎഗ്ഗമമായ വനത്തിലേക്കു് ആൾക്കാരുമൊന്നിച്ചു് നായാട്ടിനുവന്നവനാണു് ഞാൻ. എൻെറ സൈന്യങ്ങളെയൊന്നും കാണുന്നില്ല. അവരെല്ലാം എവിടെ?"

കഴിഞ്ഞതൊന്നും ഓൎമ്മയില്ലാതെ ചോദിച്ച രാജൎഷിയെ നല്ലവാക്കുകൾ

കൊണ്ടു് ആശ്വസിപ്പിച്ച ബുധൻ, മന്ദഹാസത്തോടെ ഭംഗിയിൽ മറുപടി പറഞ്ഞു:—

"ഘനമേറിയ കല്ലുകൾ വർഷിച്ച്, അങ്ങയുടെ ഭൃത്യന്മാരെല്ലാം വീണു പോയി. കാററും മഴയുമേററു് അഴലാന്ന അങ്ങു് എന്റെ ആശ്രമത്തിലാണു് കിടന്നുറങ്ങിയതു്. ഭയവും ദുഃഖവും കളഞ്ഞു് ആശ്വസിക്ക. വീരനായ രാജാവേ, അമൃതതുല്യമായ കായ്കനികൾ ഭക്ഷിച്ച് സുഖമായി ഇവിടെ വസിക്കാം."

മഹാബുദ്ധിമാനായ മഹീപതി യതീന്ദ്രവാക്കുകളാൽ ആശ്വസ്തനായെങ്കിലും, ഭൃത്യനാശമോക്കുന്തോറും ദുഃഖമേറുകതന്നെ ചെയ്തു. ദീനസ്വരത്തിൽ:—

"ഭഗവാനേ, എന്റെ രാജ്യത്തെ ഞാൻ ഉപേക്ഷിക്കുകയില്ല. ഭൃത്യന്മാരെല്ലാം വേർപെട്ടുപോയെങ്കിലും ഞാനിവിടെ താമസിക്കുന്നതല്ല. മഹാനുഭാവനായ ബ്രഹ്മർഷി, എനിക്കു് വിടയേകണേ. എന്റെ സീമന്തപുത്രൻ– ധർമ്മാത്മാവും കീർത്തിയേറിയവനുമായ ശശബിന്ദു–രാജ്യം ഭരിച്ചുകൊള്ളും. എന്നാൽ, സുഖത്തിന്റെ മദ്ധ്യത്തിൽ വാണുകൊണ്ടിരുന്ന പത്നിയേയും ഭൃത്യരേയും ത്യജിച്ച് ഏകാകിയായി ഇവിടെ താമസിക്കാൻ സംതൃപ്തിതോന്നുന്നില്ല. ഉജ്ജ്വല തേജസ്സിയന്ന വിപ്രേന്ദ്ര, അശുഭവാക്കുകൾ അരുളരുതേ. സദയം വിടതരണേ."

അരചവര്യൻ ഇങ്ങിനെ പറഞ്ഞപ്പോൾ അത്ഭുതമായ വിധത്തിലാണു് ബുധദേവൻ സാന്ത്വനമോതിയതു്.

"കരുത്തേറിയ കർദ്ദമപുത്ര, ഈ പർണ്ണശാലയിൽ പാക്കുവാൻ തീർച്ചയാക്കുക. ഒരു തരത്തിലുള്ള സന്താപവും അങ്ങയ്ക്കു് ഉണ്ടാകരുതു്. ഒരു സംവത്സരം ഇവിടെ വസിക്കുന്നതായാൽ അങ്ങക്കു് ഞാൻ നന്മ വരുത്തുന്നതാണു്."

അക്ലിഷ്ടകർമ്മാവായ ബുധന്റെ വാക്കുകൾ രാജപ്രമുഖനെ ആശ്വസ്തനാക്കി. ആ ബ്രഹ്മജ്ഞൻ നിർദ്ദേശിച്ചതുപോലെ ആശ്രമവാസത്തിന്നുതന്നെ തീർച്ചപ്പെടുത്തി.

ഉത്തമ സ്ത്രീരത്നമായി ഒരു മാസം ഭർത്തൃ ശുശ്രൂഷകൾ ചെയ്യും. അടുത്ത മാസം പുരുഷവരനായ മന്നവേന്ദ്രനായി ധർമ്മകാര്യങ്ങൾ ചിന്തിക്കും. ഇങ്ങിനെ

മാസം ഒമ്പതു കഴിഞ്ഞു. സുന്ദരീതിലകമായി പ്രശോഭിച്ചിരുന്ന ഇള ഒരു ഉണ്ണിയെപ്രസവിച്ചു. പുത്രന്ന് പുരൂരവസ്സ് എന്നാണ് ബുധൻ നാമകരണം ചെയ്തതു്. ബുധതുല്യ വർണ്ണമാർന്നവനും അമേയ ശക്തനുമായ ഉണ്ണിയെ, സുശ്രോണിയായ ഇള പിതാവിനെത്തന്നെഏല്പിച്ചു.

ഒരുമാസം പുരുഷനായിത്തീരുന്ന ഭൂപാലകനെ ധർമ്മപൂർണ്ണങ്ങളായ കഥകൾ പറഞ്ഞു് രസിപ്പിച്ചുകൊണ്ടാണ് ഒരാണ്ടുകാലം ബുധൻ കഴിച്ചതു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ എമ്പത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂറാം സർഗ്ഗം. [ഇളാശ്വമേധം]

അത്ഭുതജന്മമാർന്ന ഇളമഹാരാജചരിത്രം, കീർത്തിയേറുന്ന ഭരതലക്ഷ്മണന്മാർ ശ്രീരാമചന്ദ്രനിൽനിന്നു് ഇത്തരത്തിൽ കേട്ടപ്പോൾ തൊഴുതുകൊണ്ടു്:—

"ഒരു സംവത്സരം ചാന്ദ്രിയുടെ സമീപത്തിൽ നിവസിച്ച ഇള എന്താണ് ചെയ്തതു്? അത്രയും കാലമായിരുന്നുവല്ലൊ ബുധൻെറ അവധിക്കാലം. സമയം അതുളിച്ചെയ്യുമല്ലൊ".

അനുജന്മാരുടെ ചോദ്യം കേട്ട രഘുപതി, കർദ്ദമ പ്രജാപതിസുതൻെറ ബാക്കികഥയും തുടന്നു:—

"മഹാത്മാവായ മന്നവൻ പുരുഷനായ പ്പോൾ—അപരിമിതബുദ്ധിമാനും അനശ്വരയശസ്വിയുമായ ബുധൻ, ഉദാരശ്രീയാന്ന സംവർത്തനെ വരുത്തി. മാമുനീന്ദ്രനായ അരിഷ്ടനേമി, ഭൃഗുപുത്രനായ ച്യവനൻ, ബ്രഹ്മർഷിവര്യനായ പ്രമോദനൻ, അതിതപസ്സോടുകൂടിയ മോദകരൻ, മഹർഷിശ്രേഷ്ഠനായ ദുർവാസസ്സ്, തുടങ്ങിയ തത്വദർശികളും എത്തിച്ചേർന്നു. തികഞ്ഞ ധൈര്യവും നെഞ്ഞുറപ്പും തപസ്സും ഒത്തിണങ്ങിയ ആ സുഹൃദ്സത്തമന്മാരോടു്, വാക്കോവിദനായ ബുധൻ:—

"മഹാബാഹുവായ ഈ മന്നവൻ കർദ്ദമപ്രജാപതിയുടെ പുത്രനായ ഇളനാണ്. ഇദ്ദേഹത്തിന്നു് സംഭവിച്ചതു മനസ്സിലാക്കി ശ്രേയസ്സ് നല്കുവാൻ കാരുണ്യമുദിക്കണേ".

"അങ്ങിനെയാകാം".

അവർ മറുപടി പറഞ്ഞപ്പോഴേക്കും, തേജസ്സേറിയ കർദ്ദമൻ മഹാബ്രാഹ്മണരോടുകൂടി ബുധാശ്രമത്തിൽ സന്നിഹിതനായി. പ്രജാപതിയുടെ ഒന്നിച്ചു്, തേജസ്വികളായ "ഓംകാരം", പുലസ്ത്യൻ, ക്രതു, വഷട്കാരം എന്നിവരുമുണ്ടു്. ബാഹ്ലീകനരപതിയുടെ ഹിതത്തിനായി അവരോരോരുത്തരും ഓരോന്നുപറഞ്ഞുതുടങ്ങി. എല്ലാവരും ഒത്തുചേർന്നപ്പോൾതന്നെ ഓരോരുത്തരുടേയും ഹൃദയം കുളിർത്തു. കർദ്ദമപ്രജാപതി വാത്സല്യപൂർണ്ണനേത്രങ്ങളാൽ പുത്രനെ നോക്കിക്കൊണ്ടു്, ഹിതവാക്കുകൾ ഇപ്രകാരം അരുളിച്ചെയ്തു:—

"മഹാബ്രാഹ്മണരേ, മന്നവനു് നന്മ എന്താണെന്നു് മനസ്സിലാക്കുവിൻ. ഞാൻ പറയുന്നതു് ശ്രദ്ധിക്കു. സാക്ഷാൽ മഹാദേവൻ വൃഷാങ്കനൊഴിഞ്ഞു് മറെറാരു മരുന്നു് ഞാൻ കാണുന്നില്ല. കൈലാസവാസിയായ പരമേശ്വരനെ സംപ്രീതനാക്കണം. അതിന്നു്, അശ്വമേധ മഹായജ്ഞത്തേക്കാൾ എളുപ്പം മറെറാന്നില്ല. ബാഹ്ലീകനരപതിക്കുവേണ്ടി, ദുർധർഷനാണെങ്കിലും ഗൌരീശനെ അശ്വമേധത്താൽ നമുക്കു് സന്തുഷ്ടനാക്കണം".

ആ മംഗളവാക്കുകളെ വിപ്രപ്രമുഖന്മാരെല്ലാവരും സ്വീകരിച്ചു. മഹേശ്വരാരാധനത്തിന്നു് ആ യജ്ഞമാണു് അത്യുത്തമമെന്നു് എവരും സമ്മതിച്ചു. സംവർത്തരാജർഷിയുടെ തനയൻ—പരപുരംജയനായ മരുത്തൻ—യാഗത്തിന്നുവേണ്ടതെല്ലാം അതിവേഗത്തിൽ സംഭരിച്ചു. ശശാങ്കാത്മജന്റെ ആശ്രമസമീപത്തിൽ വെച്ചു്, ഏററവും വലിയ തോതിൽതന്നെ യജ്ഞം സമംഗളമവസാനിച്ചു. അതുല്യ യശസ്വിയായ ഉമാകാന്തൻ അതിമാത്രം പ്രസാദിച്ചു.

സന്തുഷ്ടി നിറഞ്ഞ ഹൃദയത്തോടെ പുഞ്ചിരിപൊഴിക്കുന്ന വദനത്തോടെ പാർവ്വതീപതി ഇളമഹാരാജസന്നിധിയിൽ പ്രത്യക്ഷപ്പെട്ടു് ദ്വിജവര്യന്മാരോടു്:—

"ബ്രാഹ്മണോത്തമന്മാരേ, ഭക്തിശ്രദ്ധയോടുകൂടി നിർവഹിച്ച ഈ യജ്ഞത്താൽ ഞാൻ ഏററവും സന്തോഷിച്ചിരിക്കുന്നു. ബാഹ്ലീകഭൂപതിക്കു് പ്രിയവും ശുഭവുമായി എന്തൊന്നാണു് ഞാൻ ചെയ്യേണ്ടതു്?".

പരമശിവന്റെ കാരുണ്യം നിറഞ്ഞ വാക്കുകൾ ദ്വിജന്മാരെ ഭക്തപരവശരാക്കി. ഇളൻ എന്നും പുരുഷനാകത്തക്കവിധം കനിവു്, ദേവദേവനിൽ സപ്രണാമം ജനിപ്പിച്ചു. ഭക്തപ്രിയനായ ഗൌരീപ്രിയൻ പ്രജാപതിപുത്രന്നു്

പൃഷ്ഠത്തെ സുസ്ഥിരമാക്കി. അമേയതേജസ്വിയായ കാമാരി, അശ്വമേധാവസാനത്തിൽ പ്രത്യക്ഷനായി വരമേകി അന്തർധാനംചെയ്തു. ദീർഘദർശികളായ വിപ്രവര്യന്മാർ വിടവാങ്ങി, സസന്തോഷം പോയി.

മഹാരാജാ ഇളൻ ബാഹ്ലീകദേശത്തെ ശശബിന്ദുവിന്നുകൊടുത്തു. ശത്രുഭീകരനായ ശശബിന്ദുരാജർഷി ധാർമ്മികമായി രാജ്യത്തെ പരിരക്ഷിച്ചു. മഹാത്മാവായ ഇളൻ മദ്ധ്യപ്രദേശത്തു് പ്രതിഷ്ഠാനം എന്ന പുരി പണിയിച്ചു് അരചനായി അനേകകാലം പ്രജാരക്ഷചെയ്തു് ഉത്തമോത്തമമായ ബ്രഹ്മലോകം പൂകി. ഇളാപുത്രനായ പുരുരവസ്സാണു് തുടന്നുകൊണ്ടു് അവിടെ സ്തുത്യർഹമായി ഭരണം നടത്തിയതു്.

സിംഹതുല്യരായ അനുജന്മാരേ, ഇത്രയും മാഹാത്മ്യമാണു് അശ്വമേധമഹായജ്ഞത്തിനുള്ളതു്. സ്ത്രീയായിത്തീന്നവൻ പൌരുഷംനേടി. ദുർല്ലഭങ്ങളായ അനേകകാര്യങ്ങളും ഇളന്നു് നിഷ്പ്രയാസം സാധിച്ചു:—

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂറാം സർഗ്ഗം അവസാനിച്ചു.

## തൊണ്ണൂറ്റൊന്നാം സർഗ്ഗം. [അശ്വമേധനിശ്ചയം]

അമേയപ്രഭാവനായ കാകുൽസ്ഥൻ സഹോദരന്മാരോടു് ഇത്രയുംപറഞ്ഞു്, വീണ്ടും സൌമിത്രിയെ നോക്കി ധാർമ്മികമായ വാക്കുകൾ തുടർന്നു:—

"കുമാരാ, ലക്ഷ്മണാ, ബ്രഹ്മർഷിവര്യന്മാരായ വസിഷ്ഠൻ, വാമദേവൻ, ജാബാലി, കാശ്യപൻ തുടങ്ങിയവർ അശ്വമേധ പ്രയോഗജ്ഞരാണു്. ഇവരെയെല്ലാം അതിവേഗം കൊണ്ടുവരണം. ലക്ഷണമൊത്തൊരശ്വത്തെ സാവധാനം വിടണം".

രാജേന്ദ്രന്റെ ആജ്ഞകേട്ട സൌമിത്രി വെമ്പലോടെത്തന്നെപോയി. ദ്വിജവര്യന്മാരെ മുഴുവൻ ഉത്തരക്ഷണത്തിൽ അഗ്രജസവിധത്തിലെത്തിച്ചു. ദേവതുല്യനായി പ്രശോഭിക്കുന്ന രഘുരാമൻ അവരുടെ പാദങ്ങളിൽ വീണുവണങ്ങിയപ്പോൾ, ആശിസ്സുകൾകൊണ്ടു് മൂടി. കൈകൂപ്പിക്കൊണ്ടു് ശ്രീരാമൻ അശ്വമേധത്തിനെപ്പററി വിപ്രേന്ദ്രന്മാരോടു് ധാർമ്മികവാക്കുകൾ ചോദിച്ചു. അതു കേട്ട ദ്വിജവരന്മാർ വൃഷാങ്കനെ പ്രണമിച്ചുകൊണ്ടു് മഹായജ്ഞത്തിന്റെ മേന്മ

കടം പുകഴ്ത്തി. അശ്വമേധത്തെപ്പററിയുള്ള ആശ്ചര്യജനകമായ മാഹാത്മ്യം അന്തണശ്രേഷ്ഠന്മാർ പറയുന്നതുകേട്ട കാകുൽസ്ഥൻ ഏററവും ആമോദമാന്നു. യാഗനിശ്ചയം അവരേറെപ്പോരം ശ്രീരാമൻ ലക്ഷ്മണനോട്ട്:—

"കുമാരാ, വാനരേന്ദ്രനായ സുഗ്രീവന്റെ അടുക്കലേക്ക് അതിവേഗത്തിൽ ആളെ അയക്ക. കപിസത്തമന്മാരും പ്രജകളുമൊത്തു്, ഈ മഹോത്സവത്തിൽ പങ്കചേരുവാൻ ഭദ്രമായി വേഗം വന്നുചേരണമെന്നു് ഞാൻ പറഞ്ഞതായിപ്പറയണം. കാമരൂപികളും കാമഗന്മരുമായ ആശരന്മാരോട്ടുകൂടി അതിവിക്രമിയായ ലങ്കേശ്വരൻ വിഭീഷണൻ മഹായജ്ഞത്തിനെത്തട്ടെ. എന്റെ ഇഷ്ടംചെയ്യുവാൻ ഉദ്ദേശിക്കുന്നവരും മഹാത്മാക്കളുമായ നരേന്ദ്രന്മാർ എല്ലാവരും സൈന്യസന്നാഹങ്ങളോടെ ഈ ശ്രേഷ്ഠക്രതു കാണുവാൻ വന്നുചേരട്ടെ.

ലക്ഷ്മണ, വിദേശങ്ങളിലെ ധാമ്മികദ്വിജവരന്മാർ എല്ലാവരും അശ്വമേധത്തിനു് എത്തിച്ചേരുവാൻ ക്ഷണിക്കണം. തപോധനന്മാർ, മഹർഷിശ്രേഷ്ഠന്മാർ തുടങ്ങിയവരും എത്തണം. ഗൃഹസ്ഥാശ്രമികളായ ദ്വിജന്മാർ സഹധമ്മിണിമാരുമൊത്തു് വന്നുചേരട്ടെ. വാദ്യക്കാർ–ആട്ടക്കാർ–കൂത്തുകാർ എന്നിവരെ മറക്കരുതു്. ഗോമതീതീരത്തിൽ നൈമിശാരണ്യത്തിൽ വലിയ യജ്ഞശാല തിർപ്പിക്കാം. ഏററവും പുണ്യസഞ്ചയത്താൽ പവിത്രമായതാണു് ആ സ്ഥലം. ശാന്തികമ്മങ്ങടം എല്ലായിടത്തും നടത്തട്ടെ. മഹാബാഹുവായ രഘുനന്ദന, ധാമ്മികന്മാരായ അനേകമാളുകടം, മഹായജ്ഞങ്ങടം പലതും നൈമിശത്തിൽ നടത്തിയിട്ടുണ്ടു്. മികവുററതായ ഈ ഉത്തമയജ്ഞത്തിൽ സല്ക്കാരാദികളാൽ ഹൃഷ്ടപുഷ്ടരായിട്ടുവേണം ഏതൊരാളും മടങ്ങിപ്പോകുവാൻ. ഹേ ധമ്മജ്ഞ, ലോകരെമുഴവൻ ക്ഷണത്തിൽ ക്ഷണിക്ക.

ലക്ഷം വാഹനങ്ങളിൽ വലിയരിയും, പതിനായിരം വാഹനങ്ങളിൽ ചെറുപയറും നിറച്ചു് ആദ്യമായിപ്പോകട്ടെ. ഉഴുന്നു്– മുതിര–ഉപ്പു്–പയറു് മുതലായവയും, ആവശ്യമുള്ളേടത്തോളം എണ്ണയും, അരയ്ക്കാത്ത സവ്വസുഗന്ധവസ്തുക്കളും അനേകം കോടി സ്വർണ്ണവും, നൂറിലധികം കോടി വെള്ളിയുംകൊണ്ടു് ഭരതൻ മുമ്പേപോകണം. യാത്രാമദ്ധ്യത്തിൽ ആവശ്യമുള്ള ആപണങ്ങടം, എല്ലാവിധത്തിലുമുള്ള നാട്യക്കാർ, നത്തകന്മാർ, വെപ്പുകാർ, നിത്യയൗവനമാന്ന തരുണികടം, ചതുവ്വിധ സൈന്യങ്ങടം, എന്നിവരും ഭരതനൊന്നിച്ചുതന്നെ പോകട്ടെ. പൌരന്മാരും, ബാലന്മാരും, വൃദ്ധന്മാരും, ഉത്സാഹശാലികളായ

വിപ്രന്മാരും, എല്ലാതരത്തിലുമുള്ള തച്ചന്മാരും, സർവ്വ ജോലികൾചെയ്യുന്നവരും, ഭണ്ഡാരപാലകന്മാരും, നാഗരികന്മാരും, നമ്മുടെ അമ്മമാരും, കുമാരന്മാരുടെ അന്തഃപുരജനങ്ങളും, തങ്കംകൊണ്ടു് നിർമ്മിച്ച എന്റെ പത്നി സീതയും, യാഗകർമ്മമറിയുന്നവരും, പേരാണ്ട ഭരതനൊന്നിച്ചു് മുന്നിൽ പോകട്ടെ".

രാജരാജേന്ദ്രൻ തുടൻ്നു കല്പിച്ചതു്, ഓജസ്സേറുന്ന നരോത്തമന്മാർക്കു് വസിക്കുവാനുതകുന്ന മേത്തരം പാർപ്പിടങ്ങൾ നിർമ്മിക്കുവാനാണു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂറെറാന്നാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിരണ്ടാം സർഗ്ഗം. [അശ്വമേധാരംഭം]

അത്ഭുതപ്രഭാവനായ ഭരതാഗ്രജന്റെ നിർദ്ദേശങ്ങൾ അതിവേഗത്തിൽ രൂപംകൊണ്ടു. ലക്ഷണമൊത്തൊരു കൃഷ്ണസാരഹയത്തിനെ യഥാവിധിവിട്ടു. അധ്വര്യുവായി (യാഗത്തിൽ യജമാനന്റെ ഒപ്പം ഇരുന്നു് യജുർവ്വേദകർമ്മങ്ങൾ ചെയ്യുന്നവൻ) ലക്ഷ്മണനെ സ്വീകരിച്ചു് അശ്വസംരക്ഷണത്തിന്നു് അയച്ചു. മഹാപ്രഭു ചതുരംഗസൈന്യങ്ങളോടുകൂടി നൈമിശാരണ്യത്തിലേക്കു് എഴുന്നെള്ളി.

ആശ്ചര്യജനകമായൊരു യജ്ഞശാല അവിടെ ഉയൻ്നിരിക്കുന്നു നിസ്തുല്യ ഹർഷമിയന്ന കാകൽസ്ഥൻ നിർമ്മാതാക്കൾ ഓരോരുത്തരോടും "ഒന്നാന്തരമായി" എന്നിങ്ങനെ അനുമോദിച്ചു. നൈമിശത്തിലിരുന്നരുളുന്ന പരന്തപനു് സകല ഭൂപാലകന്മാരും കാഴ്ചദ്രവ്യങ്ങളെത്തിച്ചു തുടങ്ങി_യഥാർഹം എല്ലാവരേയും മാനിച്ചു്, മഹാന്മാരായ മഹീശന്മാർക്കു് മേത്തരത്തിലുള്ള മണിമന്ദിരങ്ങൾ പാർക്കുവാൻ കല്പിച്ചേകി. ആൾക്കാരുമൊത്തു് വന്നുചേൻ്ന ധന്യധന്യരായ മഹാത്മാക്കൾക്കു് അന്നപാനാദികളും വസ്ത്രങ്ങളും ശത്രുഘ്നയുതനായ ഭരതൻ യഥാസമയം യഥേഷ്ടം നല്കിപ്പോന്നു. മഹാരാജാസുഗ്രീവൻ വാനരവര്യന്മാരോടുകൂടി, ബ്രാഹ്മണർക്കു് വിളമ്പുവാൻ അതിവിനയത്തോടെ നിന്നു. പൂമാലകളണിഞ്ഞ അനേകം ആശരന്മാരോടുകൂടിയ വിഭീഷണചക്രവർത്തി, കൊടും തപസ്വികളായ മാമുനീന്ദ്രന്മാരുടെ ഭൃത്യന്മാരായിട്ടാണു് ശ്രീരാമപ്രീതി വരുത്തിയതു്.

ഇങ്ങിനെ എല്ലാവിധ ഏർപ്പാടുകളോടുംകൂടി അശ്വമേധയജ്ഞം സമാരംഭിച്ചു. മഹാശക്തനായ ലക്ഷ്മണൻ അനുധാവനം ചെയ്യുന്ന അശ്വരത്നം നടന്നു. രാജസിംഹനായ ശ്രീരാമചന്ദ്രന്റെ ഉത്തമയാഗം ഈ തരത്തിലാണ് നടന്നതു്. മഹാപ്രഭുവിന്റെ മഹത്തായ അധ്വരത്തിൽ ബഹളമുണ്ടാക്കുന്നൊരു ശബ്ദം ഏതൊരിടത്തുനിന്നും ഉയർന്നിട്ടേയില്ല. യാചകന്മാർക്ക് സന്തുഷ്ടിയുണ്ടാകുന്നതുവരെയും കൊടുക്കുക; കൊടുക്കുക; അവർ ആഗ്രഹിക്കുന്നതേതോ അതു് നൽകുക; എന്നാണ് മനോർമന്നവന്റെ നിർദ്ദേശം. അർത്ഥികളുടെ ചുണ്ടുകളിൽനിന്ന് പുറത്തുവരുന്നതിന്നുമുമ്പ്, ശർക്കരകൂട്ടിയ പലഹാരങ്ങൾ, കരിമ്പിൻ ഖണ്ഡങ്ങൾ തുടങ്ങിയവ, കപിനിശാചര പ്രമുഖന്മാർ കൊടുത്തതായിക്കാണാം. ഏതൊരുവനേയും മലിനനോ, ദുഃഖിതനോ, ക്ഷീണിതനോ, ആയി കാണാൻ സാദ്ധ്യമല്ല. ഹൃഷ്ടപുഷ്ടജനങ്ങൾ മാത്രമാണ് ലോകനാഥന്റെ മഹായജ്ഞത്തിൽ. വളരെയേറെ വയസ്സുചെന്ന മഹാമുനീശ്വരന്മാർക്കുകൂടി ഇത്തരത്തിലുള്ള ഒരുയാഗം നടന്നതായി ഓർമ്മയില്ല. അവർ സുവ്യക്തം ഉച്ചത്തിൽ പറഞ്ഞു:--

"ഇത്തരത്തിലുള്ള മഹാധ്വരം ഒരിക്കലും ഒരിടത്തും നടന്നിട്ടില്ല."

എന്ന് ഏതെങ്കിലുമൊരുവന്ന് പൊൻവേണമെന്ന് ഇച്ഛയുണ്ടോ, അവൻ ചിന്തിക്കാത്തത്രയും പൊന്നുകിട്ടിക്കഴിയും; ധനാർത്ഥിയ്ക്കു് യഥേഷ്ടം ധനം; രത്നത്തിൽ ആശയുള്ളവന്ന് അമോഘരത്നങ്ങൾ!

ദാനത്തിന്നുള്ള സ്വർണ്ണം- വെള്ളി- രത്നം- വസ്ത്രം എന്നിവ കുന്നുകൾ പോലെ കൂട്ടിയിരിക്കുന്നതു് എല്ലായിടത്തും കാണാം. "ദേവേന്ദ്രനോ, വൈശ്രവണനോ, അന്തകനോ, വരുണനോപോലുമോ, ഇത്തരത്തിലുള്ള ഐശ്വര്യം കണ്ടിട്ടില്ല;" എന്ന് തപോധനന്മാർ ഉച്ചത്തിൽ പറഞ്ഞു എല്ലായിടത്തും വാനരശ്രേഷ്ഠന്മാരേയും, അരക്കവെരന്മാരേയും കാണാം, അർത്ഥികൾക്ക് അന്നം, വസ്ത്രം, വിത്തം എന്നിവ, വാരിവാരിക്കൊടുത്തു. അവസാനിക്കുമെന്ന ഭയമേ ആർക്കുമില്ല. ശ്രീരാമസ്വാമിയുടെ ആജ്ഞ അക്ഷരംപ്രതി അനുഷ്ഠിക്കുക മാത്രമാണവരുടെ വ്രതം. ആ രാജസിംഹന്റെ യജ്ഞം ഇങ്ങിനെ സർവ്വഗുണങ്ങളുമൊത്തു് ഒരാണ്ടിലധികം കാലം; യാതൊരു ന്യൂനതയുമില്ലാതെ തുടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിരണ്ടാം സർഗ്ഗം അവസാനിച്ചു

---

## തൊണ്ണൂററിമൂന്നാം സർഗ്ഗം. (ശ്രീരാമായണഗാന നിയോഗം.)

മുനിപുങ്ഗവനായ വാല്മീകി ഭഗവാൻ ശിഷ്യന്മാരോടുകൂടി, അത്ഭുതപൂർവ്വമായി യജ്ഞം നടക്കുന്ന നൈമിശത്തിലേക്കു് എഴുന്നെള്ളി. തനിക്കുകൂടി അത്ഭുതമേകത്തക്കവിധത്തിലുള്ള യാഗം ഋഷീശ്വരൻ കണ്ടു. ഋഷിവാടത്തിനടുത്തു് നല്ലനല്ല പർണ്ണശാലകൾ തീർത്തിരിക്കുന്നു. കായ്കിഴങ്ങുകൾ നിറഞ്ഞ വണ്ടികൾ ശോഭയേന്തിയ വാല്മീക്യാശ്രമദ്വാരത്തിൽ നിറഞ്ഞു. രാജരാജേശ്വരനായ ദാശരഥി, മാമുനി വൃന്ദത്തോടെ, പരമാത്മവാനായ ഭഗവാനെ യഥാവിധി പൂജിച്ചു് സാഷ്ടാംഗം പ്രണമിച്ചു.

സർവ്വഥാ ഉള്ളം കുളിർത്ത ആദികവി, ശിഷ്യന്മാരിൽ രണ്ടുപേരെ വിളിച്ചു്:—

"നിങ്ങൾ രണ്ടുപേർ പുറപ്പെടുവിൻ. ഹൃഷ്ടഹൃദയത്തോടെ രാമായണം കാവ്യം ശ്രദ്ധിച്ചു പാടണം. പുണ്യർഷിവാടങ്ങളിൽ, ബ്രഹ്മാലയങ്ങളിൽ, തെരുവീഥികളിൽ, രാജപാതകളിൽ, മന്നോർ മന്ദിരങ്ങളിൽ, ശ്രീരാമചന്ദ്രാരാമനദ്വാരത്തിൽ, യജ്ഞകർമ്മം ചെയ്യുന്നിടത്തിൽ, സ്വച്ഛന്ദം സഞ്ചരിച്ചു് ഗാനമാലപിക്കുവിൻ. വിശേഷിച്ചു് ഋത്വിക്കുകളുടെ മുന്നിൽ. ഇതാ ഈ ശ്രേഷ്ഠപർവ്വതസാനുക്കളിലുള്ള, വിവിധങ്ങളും സ്വാദിഷ്ഠങ്ങളുമായ ഫലമൂലങ്ങളെ തൃപ്തിയാകുംവരെ ആസ്വദിച്ചുകൊണ്ടു പാടുവിൻ. കായ്കനികൾ മൃഷ്ടമായി ഭക്ഷിച്ചാൽ നിങ്ങൾക്കു ക്ഷീണവും സ്വരത്തിന്നു് വൈകല്യവും വരുന്നതല്ല. നമ്മുടെ ചക്രവർത്തി ശ്രീരാമൻ, കേൾക്കുവാൻ ആഗ്രഹിച്ചു് വിളിച്ചുവെങ്കിൽ, മാമുനീന്ദ്രന്മാർ വന്നിരുന്നതിന്നുശേഷമേ പാട്ടു് തുടങ്ങാവൂ. ഓരോ ദിവസവും ഇരുപതുസർഗ്ഗം വീതം ഹൃദ്യമായി ഗാനം ചെയ്യണം.

അനേകം ആഖ്യാനങ്ങളടങ്ങുവാൻ ഉദ്ദേശിച്ചു് പണ്ടു് ഞാൻ നിർമ്മിച്ചതാണു് ഈ കാവ്യം. എന്നാൽ ഒരു കാര്യത്തിൽ ശ്രദ്ധവെക്കണം. ധനത്തിൽ സ്വല്പംപോലും കൊതിക്കാന്നരുതു്. ആശ്രമത്തിൽ കായും കനിയും ഭക്ഷിച്ചു് ജീവിക്കുന്നവർക്കു് ധനം എന്തിനാണു്? ഒരുപക്ഷെ, ശ്രീരാമൻ, "ആരുടെ പുത്രന്മാരാണു് നിങ്ങൾ?" എന്നുചോദിച്ചാൽ;" ഞങ്ങൾ വാല്മീകിയുടെ ശിഷ്യന്മാർ." എന്നുമാത്രം ഉത്തരം പറഞ്ഞാൽമതി.

സുസ്വരത്തോടുകൂടിയ ഈ വീണക്കമ്പികൾ അപൂർവ്വ സ്വരകേന്ദ്രങ്ങളാണു്. വേണ്ടതുപോലെ കമ്പികൾ മുറുക്കി യാതൊരിടർച്ചയും കൂടാതെ ഭംഗിയിൽ

പാടണം. ആദ്യം മുതല്ക്ക് തുടങ്ങുക. പക്ഷെ, ഒരിക്കലും നൃപേന്ദ്രനെ അനാദരിക്കരുത്. ധാർമ്മിക കർമ്മനിരതനായ മഹീപാലൻ ദേഹികൾക്കെല്ലാം അച്ഛനാണെന്നുള്ളത് എപ്പോഴും ഓർമ്മവെക്കണം, നാളെ, സുപ്രഭാതത്തിൽ, സന്തുഷ്ട ചിത്തരായി, വീണയും മീട്ടി, രാമായണകാവ്യം മധുരമായി പാടിത്തുടങ്ങുവിൻ.

വത്സലശിഷ്യന്മാരോട് ഇത്രയും പറഞ്ഞ ഭഗവാൻ വാൽമീകി, ഒരിയ്ക്കലും തെററുപററാതിരിക്കാൻ, തികച്ചും മനസ്സിലാകുവാൻ വീണ്ടും ആവർത്തിച്ചു. മഹോദാരനും, ശാശ്വതയശസ്സാർജ്ജിച്ചവനുമായ ഋഷിപുങ്ഗവൻ മൌനമായിരുന്നു. മൈഥിലീദേവിയുടെ ആത്മജന്മാരായ ആ കുമാരന്മാർ:—

"അവിടുത്തെ ആജ്ഞപോലെ അനുഷ്ഠിച്ചുകൊള്ളാം."

എന്നിങ്ങനെ സപ്രണാമം പറഞ്ഞു അരിമർദ്ദകർ കൂടിയായ ആ മുനികുമാരന്മാർ ബ്രഹ്മർഷിവര്യനരുളിയ ആശ്ചര്യവാക്കുകളെ, അശ്വനീദേവന്മാർ ശുക്രനീതിയെ എന്നതുപോലെ വീണ്ടും വീണ്ടും സ്മരിച്ചുകൊണ്ട് അത്യൌത്സുക്യത്തോടെ ആ രാത്രിയെ സസുഖം അവസാനിപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിനാലാം സർഗ്ഗം. (രാമായണഗാനം)

പ്രഭാതത്തിൽ എഴുന്നേററ് സ്നാനഹോമാദികൾ വിധിപ്രകാരം ചെയ്തു. മാമുനീശ്വരനരുളിച്ചെയ്തതുപോലെ എല്ലായിടത്തും നടന്ന് ആ കോമളകുമാരന്മാർ പാടിത്തുടങ്ങി. അമൃതസമമായ ഗാനം സീതാപതിയുടെ ശ്രവണപുടങ്ങളിൽ പതിച്ചു. പൂർവ്വികാചാര്യന്മാർ വിരചിച്ചതും, ഗാനമാധുരിചേർന്നതും, ഇതിനുമുമ്പില്ലാത്തതുമായ ഗീതങ്ങളെ- പ്രമാണരത്നങ്ങൾ അനേകം അന്തർഭവിച്ച കാവ്യതല്ലജങ്ങളെ- തന്ത്രീലയത്തോടെ സുസ്വരത്തിൽ പാടുന്നത്. ശ്രീരാമദേവൻ കേട്ടത് കൌതുകപൂർവ്വമായിരുന്നു. യാഗകർമ്മങ്ങൾചെയ്ത് വിശ്രമിക്കേണ്ട സമയത്തിൽ മന്നോർമന്നവൻ അത്യുജ്ജ്വലമായൊരു സദസ്സ് വിളിച്ചുകൂട്ടി.

അരചന്മാർ- നരവ്യാഘ്രന്മാർ- പൌരന്മാർ- പണ്ഡിതന്മാർ- പൌരാണികന്മാർ- വൈയാകരണന്മാർ- വൃദ്ധബ്രാഹ്മണന്മാർ- ഭാഗവതർമാർ- ലക്ഷണ

ജ്ഞന്മാർ- നഗരപ്രമുഖന്മാർ- പദാക്ഷരസമാസവിജ്ഞന്മാർ- ഛന്ദോവിശാരദ
ന്മാർ- സ്വരമാത്ര വിഭാഗജ്ഞന്മാർ- ജ്യോതിഷമഹാപണ്ഡിതന്മാർ ക്രിയാകല്പ
പ്രവീണന്മാർ-കാര്യസാദ്ധ്യസാമർത്ഥ്യജ്ഞന്മാർ-ഭാഷാവിജ്ഞന്മാർ - ഇംഗിതജ്ഞ
ന്മാർ - പ്രജാപ്രമുഖന്മാർ - യുക്തിവാഗ്പ്രയോഗാഭിജ്ഞന്മാർ - താർക്കികന്മാർ-
ഛാന്ദോഭിജ്ഞന്മാർ സർവ്വപുരാണകോവിദന്മാർ - വൈദിക ദ്വിജസത്തമന്മാർ-
ചിത്രകലാപ്രവീണന്മാർ- വൃത്തസൂത്രജ്ഞന്മാർ-വേദാന്താചാര്യന്മാർ-നടനകലാ
വിദഗ്ദ്ധന്മാർ-നീതിശാസ്ത്രപാരംഗതന്മാർ-സർവ്വശാസ്ത്രവിശാരദന്മാർ- മുതലായവ
രാണ് രാജരാജസദസ്സിനെ അലങ്കരിച്ചത്. ഭഗവാൻ വാല്മീകിയുടെ ശിഷ്യ
ന്മാരെ യഥാസ്ഥാനത്തിരുത്തി.

അഖിലലോകപ്പെരുമാൾ ശ്രീരാമചന്ദ്രനേയും പാട്ടുകാരായ മുനികുമാരക
ന്മാരേയും, കണ്ണുകൾകൊണ്ട്, നുകരത്തക്കവിധം മാറി മാറി നോക്കുന്ന മാമുനീ
ന്ദ്രന്മാരുടേയും, ഓജസ്സേറിയ ഭൂപാലകന്മാരുടേയും വദനങ്ങളിൽ ആശ്ചര്യം ഓളം
വെട്ടി. പരസ്പരം പതുക്കെപ്പതുക്കെ അവരിങ്ങനെ പറഞ്ഞുതുടങ്ങി:—

"നോക്കൂ; നമ്മുടെ തമ്പുരാനോട് സദൃശരായ ഈ രണ്ടുപേരെ.
ബിംബവും പ്രതിബിംബവും എന്നപോലെയല്ലേ കാണുന്നത്? മരത്തോലുടു
ക്കാതെ, ജടധരിക്കാതെ വന്നിരുന്നെങ്കിൽ, ഈ ഗായകന്മാർക്കും ശ്രീരാമദേവനും
തമ്മിൽ അണുപോലും വ്യത്യാസം കാണുവാൻ ആർക്കുസാധിക്കും."

എന്നാൽ സംസാരത്തിന്റെ ഇരമ്പക്കം പെട്ടെന്നു നിന്നു. ദിവ്യമായ
ഗാനാലാപം ആ അന്തരീക്ഷത്തെ മുഖരിതമാക്കി. എല്ലാവരും നിശ്ശബ്ദരായി.
അതിമാനുഷമായ സംഗീതം അലയടിക്കുന്ന അംബരദേശംകൂടി പരിപാവന
മായിത്തീർന്നു. എത്രകേട്ടിട്ടും ആർക്കും മതിവരുന്നില്ല. അത്രമാത്രമാണ് ഗാന
ത്തിന്റെ മേന്മ. ദേവർഷിവര്യനായ നാരദൻ അരുളിയ പൂർവ്വസർഗ്ഗമാണ് ആദ്യം
തുടങ്ങിയത്. അന്നത്തേയ്ക്ക് ഇരുപതുസർഗ്ഗങ്ങൾ അവസാനിച്ചു. സശ്രദ്ധം അവ
യെല്ലാം കേട്ട രഘുനായകൻ സായാഹ്നമായപ്പോൾ അനുജനോട് സസ്നേഹം:—

"കുമാര, ഈ മഹാത്മാക്കൾക്ക് പതിനെണ്ണായിരം സ്വർണ്ണനാണ്യങ്ങൾ
കൊടുക്കുക. മാത്രമല്ല, എന്തൊന്നാണോ അവരാഗ്രഹിക്കുന്നത്, നിസ്സംശയം
അതും നല്കണം".

രഘുനന്ദനൻ വെച്ചുറെ പൊന്നുസമർപ്പിച്ചു. എന്നാൽ, കുശനും ലവനും

യാതൊന്നും സ്വീകരിച്ചില്ല. മഹാത്മാക്കളുടെ മുഖങ്ങളിൽ നിന്നെല്ലാം "എന്താണിതു്? എന്താണിതു്?" എന്നിങ്ങനെ വിസ്മയവാക്കുകൾ പെട്ടെന്നു് ഉയർന്നു.

"മഹാപ്രഭോ, കാട്ടിലുള്ള കായ്കകളും കനികളും കഴിച്ചു് വസിക്കുന്ന ഞങ്ങൾക്കെന്തിനാണു് പൊന്നും പണവും? ഞങ്ങൾ അവിടെ ഇതുകൊണ്ടു് എന്തുചെയ്യും?"

കുമാരന്മാരുടെ വാക്കുകൾ, ശ്രോതാക്കളെവരേയും വിശിഷ്യ ജാനകീപതിയേയും അത്യധികം വിസ്മയിപ്പിച്ചു.

ഈ കാവ്യം അവർക്കു് കിട്ടിയ മാർഗ്ഗമേതെന്നറിയുവാനുള്ള ജിജ്ഞാസയോടെ, അമേയജ്യോതിസ്വരൂപനായ ദാശരഥി:—

"ഉണ്ണികളേ, ഈ കാവ്യം എത്രയുണ്ടു്? എവിടെയാണു് ഇതു് അവസാനിപ്പിക്കുന്നതു്? ഏതൊരു മഹാത്മാവാണിതു വിരചിച്ചതു്? ആ മാമുനീശ്വരൻ എവിടെ?"

ആ മഹർഷിബാലന്മാർ സപ്രണാമം സാദരം:—

"പ്രഭോ, രാജരാജേശ്വരാ, ഭഗവാൻ വാല്മീകി വിരചിച്ചതാണീകാവ്യം. യജ്ഞശാലയിലെ ഋഷിവാടത്തിൽ അവിടുന്നു് എഴുന്നെള്ളിയിട്ടുണ്ടു്. മനോർമന്നവനായ തിരുമേനിയുടെ ചരിത്രം ഇരുപത്തിനാലായിരം ശ്ലോകങ്ങളെക്കൊണ്ടു് ബ്രഹ്മർഷിവര്യൻ വിവരിച്ചു. മഹർഷിവര്യനായ ഭാർഗ്ഗവനാൽ നൂറെണ്ണം. ആദ്യംമുതല്ക്കു് ശരിയ്ക്കു് അഞ്ഞൂറുസർഗ്ഗങ്ങൾ; ആറുകാണ്ഡങ്ങൾക്കപുറമെ ഉത്തരകാണ്ഡത്തേയും ഭഗവാൻ നിർമ്മിച്ചിട്ടുണ്ടു്. നിന്തിരുവടിയുടെ ജീവകാലാവധിവരെയുള്ളതെല്ലാം ഈ മഹാകാവ്യത്തിൽ അടങ്ങിയിരിക്കുന്നു. കേൾക്കുവാൻ, അവിടുത്തേക്കു് ശ്രദ്ധയുണ്ടെങ്കിൽ, കർമ്മങ്ങൾ നിർത്തുന്ന സന്ദർഭത്തിൽ, അനുജന്മാരുമൊന്നിച്ചു് കേൾക്കുവാൻ ദയയുണ്ടാകണം".

"അങ്ങിനെയാകാം."

ദാശരഥി മന്ദഹാസത്തോടെ അരുൾചെയ്തു. അനുവാദത്തോടെ അവർ, മുനിവ്യാഘ്രനായ വാല്മീകി സമീപത്തിലേക്കു് മടങ്ങിയതു് തികച്ചും സന്തുഷ്ടമാനസരായിട്ടാണു്. ആ ഗാനമാധുരി നുകന്ന ശ്രീരാമചന്ദ്രൻ, ക്രിയാദികൾ

തുടരുവാൻ യജ്ഞശാലയിലേക്കു് അനുപമ മാഹാത്മ്യമാന്ന മാമുനീശ്വരന്മാരോടും ഭൂപാലന്മാരോടുംകൂടി എഴുന്നെള്ളി.

രഘുകുലതിലകൻ എല്ലാദിവസവും ഇങ്ങിനെ സമ്മേളിക്കും. തന്ത്രീലയത്തിന്നനുസരിച്ചു മധുരാക്ഷരങ്ങളോടും താളലയങ്ങളോടുംകൂടിയ സർഗ്ഗങ്ങൾ കേട്ടു് അവരേവരും അത്യധികം ആനന്ദിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിനാലാംസർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററഞ്ചാം സർഗ്ഗം. [സീതാശപഥനിശ്ചയം]

മാമുനീശ്വരന്മാർ- അവനീന്ദ്രന്മാർ- വാനരവര്യന്മാർ- അരക്കപ്രമുഖന്മാർ- എന്നിവരാൽ ആവൃതനായ മഹാപ്രഭു, കുശലവന്മാരുടെ സംഗീതാമൃതം അനേകദിവസം ആസ്വദിച്ചു. ആ കാവ്യസുധയിൽനിന്നു് ഗായകകുമാരന്മാർ സീതാസുതന്മാരാണെന്നതു് സുവ്യക്തമായി. സച്ചരിതരായ സചിവരിൽ ചിലരെ, സദസ്സിന്റെ മദ്ധ്യസ്ഥിതനായ രഘുനാഥൻ വിളിച്ചു്, ആത്മചിന്തയെ വ്യക്തമാക്കി:—

"നിങ്ങൾ അതിവേഗത്തിൽ ഭഗവാൻ വാല്മീകിയുടെ സമീപത്തിൽ ചെല്ലുവിൻ. സീത സദ്വൃത്തയും ദോഷവിഹീനയുമാണെങ്കിൽ, ഋഷീന്ദ്രാനുവാദത്തോടെ ആത്മശുദ്ധിയെ ചെയ്യട്ടെ. ഭഗവാന്റെ അന്തർഗതവും വൈദേഹിയുടെ ഹൃദയഗതിയും ശരിക്കു് മനസ്സിലാക്കി, ഉറപ്പുതോന്നിയാൽ എന്നോടു പറയുവിൻ. എനിക്കുവന്ന ചീത്തപ്പേരു് തീർക്കുവാൻ, നാളെ പ്രഭാതത്തിൽ, ജനകരാജർഷിസുത ശപഥംചെയ്യട്ടെ".

ശ്രീരാമദേവന്റെ അത്യത്ഭുതജനകമായ വാക്കുകൾകേട്ടു ദൂതന്മാർ, ഉത്തരക്ഷണത്തിൽ, മുനിവ്യാഘ്രനായ വാല്മീകിയുടെ ആശ്രമവാടത്തിലെത്തി. ഉഗ്രതപസ്സിന്റെ പരിവേഷം ജ്വാലാരൂപത്തിൽതന്നെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന മഹാത്മാവിനെ സാഷ്ടാംഗം പ്രണമിച്ചുകൊണ്ടു് ശ്രീരാമചന്ദ്രന്റെ മൃദുമധുരമായ സന്ദേശത്തെ സവിനയം ഉണർത്തി. രഘുരാമന്റെ മനോഗതമിന്നതാണെന്നു് ഭഗവാനു് മനസ്സിലായി. അമേയതേജസ്വിയായ ബ്രഹ്മർഷി:—

"ശരി; അങ്ങിനെയാകാം. നിങ്ങൾക്ക് ശുഭംവരട്ടെ. രാമൻ പറയുന്ന തുപോലെ സീതചെയ്യും. കലസ്ത്രീകൾക്ക് ഈശ്വരനായിട്ടുള്ളതു് ഭർത്താവാണ്".

ആ ഉത്തമദൂതന്മാർ രാജരാജേന്ദ്രന്റെ തിരുമുമ്പിലെത്തി. മാമുനീശ്വരന്റെ വാക്കുകൾ അതേപോലെ ഉണർത്തിച്ചു. ഭഗവാൻ വാല്മീകിയുടെ അന്തർഗതം രഘുവരനും അറിഞ്ഞു. ആഹ്ലാദത്തള്ളലോടെ അവിടെയുള്ള തപോധിനി കളോടും അരചന്മാരോടും:—

"ശിഷ്യന്മാരോടുകൂടിയ ഭഗവാന്മാരും, അമാത്യരോടുകൂടിയ അവനീന്ദ്ര ന്മാരും, ആഗ്രഹമുള്ള മററെല്ലാവരും, സീതാശപഥത്തെ നേരിൽ കാണുവാൻ സന്നിഹിതരാകണം".

മഹാത്മാവായ കാകുൽസ്ഥന്റെ വാക്കുകൾ, യതീശ്വരന്മാരുടേയും രാജ പ്രമുഖന്മാരുടേയും കണ്ണുകളിൽനിന്നു് അന്തരീക്ഷം ഭേദിക്കത്തക്കവിധം:—

"നല്ലതു്, നല്ലതു്, രഘുവംശരാജേന്ദ്രനായ ശ്രീരാമചന്ദ്രപ്രഭു വിജയിക്കട്ടെ. മഹാനുഭാവനായ അവിടുത്തോടു സദൃശനായൊരു രാജാവു് ഭൂമണ്ഡലത്തിൽ ഇന്നുവരെ ഉണ്ടായിട്ടില്ല ഇനി ഉണ്ടാകുമെന്നും തോന്നുന്നില്ല".

എന്നിങ്ങനെ ഉയന്നു. സീതാദേവിയുടെ ശപഥക്രിയ നാളെ പ്രഭാത ത്തിൽ ഉണ്ടാകുമെന്നു് രാജസിംഹനായ മഹാപ്രഭു ദാശരഥി കല്പിച്ചു. അതുല്യ തപസ്സാർജ്ജിച്ച മുനിവരന്മാരും, ധാർമ്മികകേന്ദ്രങ്ങളായ രാജാക്കന്മാരും സാനു വാദം സഭയിൽനിന്നു് പിരിഞ്ഞുപോയി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ തൊണ്ണൂററഞ്ചാം സർഗ്ഗം അവസാനിച്ചു.**

---

## തൊണ്ണൂററാറാം സർഗ്ഗം. [വാല്മീകിപ്രത്യഭിജ്ഞാപനം]

അന്നത്തെ രാത്രി അവനിതലത്തിലുള്ള അഖിലക്കും അവാച്യമായി, അസാധാരണമായി അനുഭവപ്പെട്ടു. കർമ്മസാക്ഷി ഉദയാദ്രിയിൽ ആരോഹണം ചെയ്തു. തെളിഞ്ഞ കിരണങ്ങൾ വാരിവിതറി. അത്ഭുതതേജസ്സിയന്ന രഘുപതി സത്രശാലയിൽ സന്നിഹിതനായി. അശ്വമേധത്തിന്നു വന്നിട്ടുള്ള മഹർഷി വര്യന്മാർ അവിടുത്തെ ചുററം എത്തി.

ബ്രഹ്മർഷിശ്രേഷ്ഠന്മാരായ വസിഷ്ഠൻ–വാമദേവൻ–ജാബാലി–കാശ്യപൻ–അത്യുഗ്രതപോബലമുള്ള വിശ്വാമിത്രൻ– തപോനിധികളിൽ– അഗ്രഗണ്യരായ ദുർവ്വാസാവ്–പുലസ്ത്യൻ–അതേപോലെ ശക്തിയാർജ്ജിച്ച ഭാർഗ്ഗവൻ–വാമനൻ–ചിരംജീവിയായ മാർക്കണ്ഡേയൻ– കീർത്തിയേറിയ മൌദ്ഗല്യൻ– സാക്ഷാൽ ഗർഗ്ഗൻ–മഹാത്മാവായ ച്യവനൻ–ധാർമ്മികോത്തംസമായ ശതാനന്ദൻ–അഗ്നിപുത്രനും അമിതതേജസ്വിയുമായ ഭരദ്വാജൻ–ദേവർഷിവര്യന്മാരായ ശ്രീനാരദൻ–പർവ്വതൻ–മൂന്നുലോകങ്ങളിലും പുകഴാന്ന ഗൌതമൻ–കാത്യായനൻ–സുയജ്ഞൻ–ഭഗവാൻ അഗസ്ത്യൻ–തുടങ്ങിയവരും, കൊടുംതപസ്സനുഷ്ഠിക്കുന്ന അനേകം മുനിവര്യന്മാരും, കൌതുകഭരിതരായിത്തന്നെ ആസനസ്ഥരായി. അചിന്ത്യവീര്യമിയന്ന അരക്കന്മാർ, കരുത്തേറിയ വാനരന്മാർ, മഹാനുഭാവന്മാരായ പ്രജാപ്രമുഖന്മാർ– ക്ഷത്രിയന്മാർ– വൈശ്യന്മാർ– ശൂദ്രന്മാർ തുടങ്ങി ആയിരമായിരം ആളുകരം ആഗതരായി. യഥാവിധി ദിനകൃത്യങ്ങരം ചെയ്യുന്നവരും, വിദേശവാസികളുമായ വിപ്രവര്യന്മാരും, കർമ്മം–ജ്ഞാനം–ഭക്തി–എന്നീയോഗങ്ങളിൽ സുസ്ഥിരമായി വർത്തിക്കുന്നവരും, സീതാദേവിയുടെ ശപഥം നേരിട്ടു ദർശിക്കുവാൻ എത്തിച്ചേർന്നിട്ടുണ്ട്. യഥാർഹസ്ഥാനങ്ങളിൽ ഓരോരുത്തരും ഉപവിഷ്ടരായി.

ചെറിയൊരു ശബ്ദംപോലും ആ രാജസദസ്സിൽനിന്നു് ഉയരുന്നില്ല. മഹാനുഭാവന്മാരായ സദസ്യർ, മാമലപോലെ ചലനരഹിതരായി ശ്വാസോച്ഛ്വാസം കൂടിയില്ലാത്ത മട്ടിൽ ഇരിക്കുകയാണു്. അത്യുജ്ജ്വലമായൊരു രാജകീയ സമാജം കല്ലിൽ കൊത്തിവെച്ചതുപോലെ തോന്നും.

എല്ലാവരും സന്നിഹിതരായെന്നറിഞ്ഞ ഭഗവാൻ വാല്മീകി, ദേവി സീതയുമൊന്നിച്ച് അവിടേക്കു് എഴുന്നെള്ളി. ദേവദേവനായ വിധാതാവിനെ അനുഗമിക്കുന്ന വേദമാതാവെന്നപോലെ ബ്രഹ്മർഷിയുടെ പിന്നിൽ, ശിരസ്സ് അല്പമൊന്നു് ചായ്ച്, ശ്രീരാമചന്ദ്രസ്വാമിയെ ഹൃദയസിംഹാസനത്തിൽ സുസ്ഥിരമായിരുത്തി, കൈകരം താമരപ്പൂമൊട്ടുപോലാക്കി, ബാഷ്പം നിറഞ്ഞകണ്ണുതോടെ എഴുന്നെള്ളുന്ന ജാനകീദേവിയെ കണ്ടവരുടെ വക്ത്റത്തിൽനിന്നു് 'സാധു വാദം' മുഴങ്ങി. ഭൂമിയെ മാത്രമല്ല, അംബരതലത്തെക്കൂടി ആ കോലാഹലം പെട്ടെന്നു് ഭേദിച്ചു.

അചഞ്ചലമായ യതീശ്വരഹൃദയങ്ങളിൽക്കൂടി ശോകം കടന്നാക്രമിച്ചു. ക്രമത്തിൽ വർദ്ധിച്ചു വർദ്ധിച്ചു മനസ്സിനെ കീഴൊതുക്കി; ചഞ്ചലമാക്കി. ബ്രഹ്മർ

ഷിവൎയ്യന്മാൎക്കുകൂടി മനോനിയന്ത്രണം സാധിക്കാതായി. അത്ഭുതംകൊണ്ടു് വികസിച്ച നയനങ്ങൾ ശ്രീരാമചന്ദ്രദേവന്റെയും സീതാദേവിയുടേയും രൂപങ്ങളിൽ മാറി മാറി സമർപ്പിക്കമാത്രം ചെയ്തു.

അവിടെ വന്നുചേൎന്നിട്ടുള്ള മററു കാണികളിൽ പലരും സ്ഥലകാലബോധം വിട്ടു്:—

“ദേവ ദേവ നല്ലതു്, നല്ലതു്; മഹാദേവിസീത നല്ലതു്, നല്ലതു്.”

എന്നിങ്ങനെ ആൎക്കുവാൻ തന്നെ ആരംഭിച്ചു. സീതാസമേതനായി എഴുന്നെള്ളിയ ഭഗവാൻ വാല്മീകി, സദസ്സിന്റെ മദ്ധ്യത്തിൽ, ശ്രീരാമചന്ദ്രസ്വാമിയുടെ പുരോഭാഗത്തിൽ ചെന്നു്, തൃക്കണ്ണുകൾ എല്ലാവരിലും പതിപ്പിച്ചു്, മനോഹരമന്ദഹാസത്തോടെ:—

“ദശരഥമഹാരാജനന്ദനാ, ധൎമ്മചാരിണിയും പതിവ്രതാരത്നവുമായ സഹധൎമ്മിണി— ദുഷ്കീൎത്തിനിമിത്തം എന്റെ ആശ്രമസമീപത്തിൽ പരിത്യക്തയായവൾ— ഇതാവന്നിരിക്കുന്നു. മഹാവ്രതനായ രാമാ, ലോകാപവാദഭയത്തോടുകൂടിയ അങ്ങേക്കു് ജാനകി ഉറപ്പുനല്കും. അതിന്നു് അനുവാദം നല്കുക. സീത ഇരട്ടപെററുണ്ടായ ഈ ദുരാധർഷകുമാരന്മാർ അങ്ങയുടെ ആത്മജന്മാരാണു്. ഞാനിപ്പറയുന്നതു് സത്യം!

പ്രചേതസ്സിന്റെ പത്താമത്തെ പുത്രനായ ഞാൻ, ഹേ രഘുനന്ദന, അസത്യവാക്കു ചിന്തിക്കുകയേ പതിവില്ല. ഇവർ അങ്ങയുടെ ഉണ്ണികളാണു്. ആയിരമായിരം വൎഷങ്ങൾ കഠോരതപസ്സു ചെയ്തിട്ടുള്ള ഞാൻ പറയുന്നു, സീതക്കു് ഏതെങ്കിലും തരത്തിലുള്ള കുററമുണ്ടെങ്കിൽ, ആ തപോഫലം ഒട്ടുംതന്നെ എനിക്കു് സിദ്ധിക്കേണ്ട; എന്നു്. മനസ്സുകൊണ്ടോ വാക്കുകൊണ്ടോ കൎമ്മംകൊണ്ടോ പാപമൊന്നും ചെയ്യാത്തവളാണു് ഈ സീതയെങ്കിൽ മാത്രമേ എനിക്കു് തപസ്സിന്റെ ഫലം വേണ്ടു. ഇവൾ പരിപൂൎണ്ണമായും നിർദ്ദോഷയാണു്. ഹേ കാകൽസ്ഥ, പഞ്ചേന്ദ്രിയങ്ങളിലും, ആറാമത്തേതായ മനസ്സിലും, യാതൊരുവിധ മാലിന്യവും ബാധിച്ചിട്ടില്ല എന്നു് തികച്ചും ബോദ്ധ്യമായതിന്നുശേഷമേ, കാട്ടിൽവെച്ചു് ഞാനിവളെ കൈക്കൊണ്ടുള്ളു. സീതയുടെ ചരിത്രത്തിലെ അക്ഷരങ്ങളോരോന്നും പരിശുദ്ധിയുടെ രൂപങ്ങൾ മാത്രം!!

പാപത്തിന്റെ കണികപോലുമേശാത്ത ഈ സതീരത്നം, ലോകാപവാദഭീരുവായ അങ്ങേക്കു് വിശ്വാസം തരും. പാവനത്വം മൂൎത്തീകരിച്ചവളാണു്

ജാനകി എന്നു് ദിവ്യചക്ഷുസ്സിനാൽ വിശദമായി ഞാൻ കണ്ടിരിക്കുന്നു. നര വരാത്മജനായ രാമാ, ഇവരം നല്ലവളാണെന്നു് തികച്ചും ബോദ്ധ്യമായിട്ടും ലോകാപവാദത്തിൽ കലുഷഹൃദയനായി ഉപേക്ഷിച്ചതാണെന്നും എനിക്കറിയാം.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിആറാംസർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററി ഏഴാം സർഗ്ഗം. (സീതാഭൂപ്രവേശം)

ഭഗവാൻ വാല്മീകി പറഞ്ഞതുകേട്ട ശ്രീരാമൻ തൊഴുതു്, ജനമദ്ധ്യത്തിൽ നില്ക്കുന്ന സീതാദേവിയെ സസ്നേഹം കടാക്ഷിച്ചു്:—

''ഭഗവാനേ, അവിടുന്നു് അരുളിച്ചെയ്തതുപോലെ എല്ലാം നടക്കട്ടെ. ധാർമ്മികാഗ്രേസരനായ അവിടുത്തെ വാക്കുകൾ സത്യമല്ലാതെ വരുമോ? പരിപൂർണ്ണവിശ്വാസം എനിക്കുണ്ടു്. വാനരന്മാരുടെ മുന്നിൽവെച്ചു് മുമ്പുതന്നെ വൈദേഹി വിശുദ്ധയാണെന്നു് വ്യക്തമാക്കിക്കഴിഞ്ഞു. അതുകൊണ്ടു് സസന്തോഷം ഞാൻ സ്വീകരിച്ചു അയോദ്ധ്യയിലേക്കു് കൊണ്ടുപോന്നു. എന്നാൽ, ലോകാപവാദം വളരെ വലുതാകയാൽ, അല്ലയോ ബ്രാഹ്മൻ, സീതയെ പരിത്യജിക്കേണ്ടിവന്നു. പരമശുദ്ധയാണു് മൈഥിലി എന്നറിഞ്ഞിട്ടും ഉപേക്ഷിച്ചതിനെ അവിടുന്നു് ക്ഷമിക്കണേ. ഈ കുശനും ലവനും ഇരട്ട പ്രസവിച്ചുണ്ടായവരാണെന്നും, എന്റെ തനയന്മാരാണെന്നും എനിക്കറിയാം. ഈ ജനതാമദ്ധ്യത്തിൽ, സീത പാവനയാണെന്നു് തെളിയിച്ചു് എല്ലാവർക്കും ആനന്ദമേകട്ടെ!!

ശ്രീരാമസ്വാമിയുടെ അഭിപ്രായം ഇന്നതാണെന്നു് അമരവരന്മാർക്കും മനസ്സിലായി. ദേവേന്ദ്രനെ മുൻനിർത്തിയ അവരെല്ലാം. സീതാശപഥ നിർവ്വഹണം കാണുവാൻ ഉഴറിയെത്തി. തുടർന്നുകൊണ്ടു്, അംബരതലത്തിൽ ആദിത്യന്മാർ– രുദ്രന്മാർ– വസുക്കൾ– അശ്വിനീദേവകൾ– മരുത്തുകൾ– ഗന്ധർവ്വന്മാർ– അപ്സരസ്സുകൾ– വിശ്വേദേവകൾ– സാദ്ധ്യന്മാർ– മഹർഷീശ്വരന്മാർ സിദ്ധന്മാർ–നാഗമുഖ്യന്മാർ–മഹാവിഷ്ണു വാഹനമായ വൈനതേയൻ–എന്നിവരെല്ലാം നിരന്നു. ഏവരും കളിർത്തവരാണെങ്കിലും സീതയുടെ ശപഥത്തിൽ സംഭ്രാന്തി വളർന്നുതുടങ്ങി.

ആകാശമാർഗ്ഗത്തിൽ തിങ്ങിനില്ക്കുന്ന, സുരവരന്മാരെ അവലോകനം ചെയ്ത രഘുരാമൻ:—

''അല്ലയോ സുരേന്ദ്രന്മാരേ, ഭഗവാൻ വാല്മീകിയുടെ വാക്കുകളെകൊണ്ട് എനിക്ക് തികച്ചും വിശ്വാസം വന്നുകഴിഞ്ഞു എന്നാലും ജനമദ്ധ്യത്തിൽ വെച്ച് സീത പരിശുദ്ധയായിത്തീരട്ടെ! നമുക്കേവർക്കും അനശ്വരാനന്ദമേകട്ടെ!!''

വായുദേവൻ ദിവ്യഗന്ധം വഹിച്ച് മന്ദമന്ദം വീശി. മനോരമനും ശുഭനും അദൃശ്യനുമായ മാരുതൻ സ്പർശിക്കുന്നതോടെ, തങ്ങളും പുണ്യംകൊണ്ട് സംശുദ്ധരായി എന്ന് ലോകർക്ക് തോന്നി. ഏതൊരുവന്റെ ഹൃദയത്തിലും ആഹ്ലാദം അലയടിച്ചു. പണ്ട് കൃതയുഗത്തിൽ എന്നതുപോലെ അചിന്ത്യമായൊരത്യത്ഭുത പ്രകൃതിയാണ്, എല്ലാ രാജ്യങ്ങളിൽനിന്നും എത്തിയ മാനവന്മാർക്ക് തോന്നിയത്. അവരുടെ മനസ്സ് വ്യക്തമായി മന്ത്രിച്ചു:—

''കൃതയുഗത്തിലാണ് നാം വസിക്കുന്നത്.''

കാവിവസ്ത്രമുടുത്ത് രാജരാജേശ്വരിയെപ്പോലെ സഭാമദ്ധ്യത്തിൽ നില്ക്കുന്ന സീതാദേവി, ചുററും കണ്ണോടിച്ചു. എല്ലാവരേയും കണ്ടു. ആ കാരുണ്യകടാക്ഷം ഏവരിലും പതിഞ്ഞു; ആനന്ദപുളകമുണ്ടാക്കി. കൈകൂപ്പി, ഭൂമിയിലേക്ക് ദൃഷ്ടിയുറപ്പിച്ച്, സുവ്യക്തമായി, ദേവി അരുളിച്ചെയ്തു:—

''ശ്രീരാമദേവനെയൊഴിഞ്ഞ് മററൊരു ആത്മാവിനേയും ഞാൻ സ്മരിച്ചിട്ടില്ലെങ്കിൽ, മാധവീദേവി, ഒരു മാർഗ്ഗം എനിക്കു തരണേ! മനസാവാചാ കർമ്മണാ ഞാൻ ശ്രീരാമസ്വാമിയെ മാത്രം അർപ്പിച്ചവളാണെങ്കിൽ, മാധവീദേവീ ഒരു മാർഗ്ഗം എനിക്കേകണേ!! ശ്രീരാമസ്വാമിയെ ഒഴികെ മററാരാളെ ത്രികരണങ്ങളിലും അണച്ചിട്ടില്ലെന്ന എന്റെ വാക്ക് സത്യമാണെങ്കിൽ, ഹേ മാധവീദേവി, ഒരു മാർഗ്ഗം എനിക്കരുളണേ!!!.''

പരാശക്തിയുടെ തേജസ്സാന്ന സീതാദേവി, ഇത്തരത്തിൽ ശപഥംചെയ്തപ്പോഴും, അദൃഷ്ടപൂർവ്വമായൊരത്ഭുത ദൃശ്യമാണവിടെ കണ്ടത്.

ദിവ്യരത്നപ്രഭകൊണ്ട് കണ്ണഞ്ചിക്കുന്ന—ഉത്തമവും അഭൌമവുമായ സിംഹാസനമൊന്ന്—അപ്രമേയവിക്രമികളായ പന്നഗപ്രമുഖന്മാർ, വിടന്ന പത്തി

കളിൽ എടുത്തു് പാത്തട്ടിൽ നിന്നുയൻ്റ. മാധവസഹധമ്മിണിയായ ഭൂമീ ദേവി സാത്രൂപമിയന്നു് ശ്രീരാമപത്നിയെ സസ്നേഹം മാറോടണച്ചു. ദിവ്യാ കാരവും മനോഹരവുമായ സിംഹാസനത്തിൽ സ്വാഗതമരുളിപ്പുക്കെ ഇരുത്തി. ആമേയമായ സിംഹാസനത്തിൽ ഇരുന്നു് പാതാളത്തിലേക്കു് പോകുന്ന സീതാ ദേവിയുടെ ശിരസ്സിൽ ഇടതടവില്ലാതെ കല്പകപുഷ്പങ്ങൾ തൂകിക്കൊണ്ടു് അമര ന്മാർ സാധുവാദം മുഴക്കി:—

"ജനകമഹാരാജപുത്രിസുതയായ ദേവിയുടെ സ്വഭാവം വംശദയത്തിന്നു യോജിച്ചതുതന്നെ. നല്ലതു്; ഏററവും നല്ലതു്".

വാനിടത്തിൽ വാഴുന്ന ദേവന്മാർ ഹർഷോന്മത്തരായിട്ടാണിത്തരത്തിൽ ആത്തതു്.

യജ്ഞശാലയിലുള്ള സവ്വ താപസന്മാക്കും, കാണികളായ അരചന്മാക്കും, തീരാത്ത വിസ്മയമാണുണ്ടായതു്. ആകാശത്തിലും ഭൂമിയിലും ഉള്ള സവ്വ ചരാ ചരങ്ങളും പാതാളത്തിലധിവസിക്കുന്ന ദാനവപ്രമുഖന്മാർ, അഹീന്ദ്രന്മാർ ഇട ങ്ങിയവരും, അത്ഭുതസ്തബ്ധരായി. ആഹ്ളാദത്തള്ളലോടെ ചിലർ ആത്തു; ചിലർ ചിന്തയിലാണ്ടു. മററുചിലർ ചലനരഹിതരായി ശ്രീരാമസ്വാമിയെ ത്തന്നെനോക്കി; വേറെചിലർ കൺമറയുന്ന സീതാദേവിയേയും.

ദേവി ഭൂഗർഭത്തിലേക്കു് പോയപ്പോഠ ഉണ്ടായ ചിത്തഭ്രമം അവാച്യ മായിരുന്നു. ലോകമാകെ അല്പസമയം മയങ്ങുകതന്നെചെയ്തു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിഏഴാം സർഗ്ഗം അവസാനിച്ചു.**

---

## തൊണ്ണൂററിഎട്ടാം സർഗ്ഗം. [ബ്രഹ്മസാന്ത്വനം]

ശ്രീരാമസന്നിധിയിൽ നില്ക്കുന്ന വാനരശ്രേഷ്ഠന്മാരും ഋഷീന്ദ്രന്മാരും "നന്നു്; നന്നു്". എന്നു് ആത്തു. ചെങ്കോൽവടി നിലത്തൂന്നി, തല അല്പ മൊന്നു് ചായ്ച്ചു് അശ്രുനിറഞ്ഞ നേത്രങ്ങളോടെ, അഴലാഴിയിലാണ്ട രഘു വീരൻ, അല്പനേരം കണ്ണീരൊഴുക്കി. ക്രോധവും ശോകവും നിറഞ്ഞു്:—

"ഇതിന്നുമുമ്പു് ഒരിയ്ക്കലുമുണ്ടായിട്ടില്ലാത്ത ദുഃഖഭാരമാണു് എൻെറ ഹൃദ യത്തെ മഥിക്കുന്നതു്. ശ്രീതന്നെ ശരീരമെടുത്ത ജാനകി കൺമുന്നിൽവെച്ചു്

മറഞ്ഞു. പണ്ടു്, ആഴിയുടെ അങ്ങേക്കരയിൽ, ലങ്കയിൽ എത്തി അദൃശ്യയായിത്തീന്ന സീതയെ ഞാൻ ഇങ്ങോട്ടെത്തിച്ചു. പിന്നെയാണോ ഈ ഭൂമിയിൽനിന്നു്. അല്ലയോ ഭദ്രേ, ഭൂമീദേവി, എന്റെ സീതയെ തിരിച്ചുതന്നേക്കു. ഇല്ലെങ്കിൽ എന്റെ ക്രോധം കാണേണ്ടിവരും. ദേവി എന്നെ അറിയില്ലെ? എന്റെ ശ്വശ്രുതന്നെയാണു് ദേവി. ജനകമഹാരാജഷി കലപ്പകൊണ്ടു് നിലമുഴതപ്പോാം, സീതയെ നല്കിയതു് മററാരുമല്ലെന്നു് എനിക്കറിയാം. ആ വൈദേഹിയെ–എന്റെ പത്നിയെ–തിരിയെ തന്നേക്കു. അല്ലെങ്കിൽ എനിക്കും പഴുതു തരു. പാതാളത്തിലോ സ്വർഗ്ഗത്തിലോ അവളോടൊന്നിച്ചു് ഞാൻ വസിച്ചുകൊള്ളാം. സീതയെ ഉടനെ മടക്കിത്തന്നേക്കു. അവാം കാരണം ഞാൻ ഉന്മത്തനെപ്പോലെയായിരിക്കുന്നു. ഭൂഗഭത്തിൽ മറഞ്ഞ മൈഥിലിയെ അതേരൂപത്തിൽ എത്തിച്ചുതരാഞ്ഞാൽ, കാടുകളും മേടുകളുമൊത്ത പാത്തട്ടിനെ ഞാൻ മുടിക്കും. കരയെല്ലാം വെള്ളമായിത്തീരും''.

കോപവ്യസനങ്ങളേന്തിയ കാകുൽസ്ഥൻ ഇങ്ങിനെ അരുളിച്ചെയ്തപ്പോാം, അഖിലേശ്വരൻ ബ്രഹ്മാവു് ദേവന്മാരാൽ ആവൃതനായി പെട്ടെന്നവിടെ പ്രത്യക്ഷമായി. മന്ദഹാസത്തോടെ:—

''ഹേ രാമാ, രഘുരാമാ, സുവ്രതനായ അങ്ങു് അല്ലലിൽപ്പെടുകയോ? ഹേ അരിന്ദമ, മുൻനിലയും കാര്യങ്ങളുടെ തീർപ്പും ഓമ്മിയ്ക്കു. മേന്മയേറിയ അങ്ങയെ ഞാനൊന്നും ഓമ്മിപ്പിക്കേണ്ടതായിട്ടില്ല. പ്രഭോ, ഇപ്പോഴെങ്കിലും, വൈഷ്ണവജന്മത്തെപ്പററി ഓക്കണേ. സതീരത്നമായ സീത നിർദോഷയാണു്. അവിടുത്തെ സുസ്ഥിരാവസ്ഥയും കാത്തു് നാഗലോകത്തിൽ സസുഖം വസിക്കുന്നു. സ്വായമായി ആജ്ജിച്ച തപോബലം അത്രമാത്രം ദേവിക്കുണ്ടു്. വിണ്ണിൽവെച്ചു് വീണ്ടും സീതയോടുകൂടി യോജിക്കുവാൻ അങ്ങക്കു് സാധിക്കുമല്ലൊ. മഹാത്മാക്കറം നിറഞ്ഞ ഈ സദസ്സിന്റെ മദ്ധ്യത്തിൽനിന്നു്, ഞാൻ പറയുന്നതു് അങ്ങു് ധരിക്കണേ.

സർവ്വകാവ്യങ്ങളിലുംവെച്ചു് മികവുററതാണു് ഈ കാവ്യം. ഇതു് ശ്രദ്ധിച്ചുകേട്ടാൽ ഏതൊരുവനും എല്ലാം വിശദമായി അറിയുവാൻ സാധിക്കും, സംശയമില്ല. ഹേ രഘുവീര രാമ, അങ്ങയുടെ ജനനംമുതൽ അനുഭവിച്ച സുഖദുഃഖങ്ങളെല്ലാം ഇതിൽ വിവരിച്ചിട്ടുണ്ടു്. ഭാവിതാത്മാവായ വാല്മീകിമാമുനി, ഉത്തരകാണ്ഡത്തിൽ ഭാവിയേയും പ്രവചിച്ചിരിക്കുന്നു. ഈ ആദികാവ്യത്തിൽ

മുഴുവൻ അങ്ങയുടെ മാഹാത്മ്യം വിവരിക്കുകയാണ്. അല്ലെങ്കിൽ, ശ്രീരാമനല്ലാതെ കാവ്യയശസ്സിന്ന് അർഹനായിട്ട് ആരുണ്ട്?

ദേവന്മാരോടുകൂടി ഞാൻ ഇതെല്ലാം മുമ്പുതന്നെ കേട്ടിരിക്കുന്നു. ഈ കാവ്യം അത്ഭുതമയവും, ദിവ്യവും, സത്യവാക്യങ്ങൾമാത്രം നിറഞ്ഞ് പരിശുദ്ധവുമാണ്. ഹേ പുരുഷവ്യാഘ്ര, ധർമ്മത്തിൽ സുസ്ഥിരനായ അങ്ങ് രാമായണത്തിലെ ഭാവിഭാഗവും കേൾക്കു. അത് ഈ കാവ്യത്തിലെ ഉത്തരകാണ്ഡമാണ്. യശസ്വിയായ തേജസ്വരൂപീ, മാമുനീന്ദ്രന്മാരോടുകൂടിത്തന്നെ ആ ഉത്തരകഥയും കേൾക്കു. എന്നാൽ ഇവിടുന്നങ്ങോട്ടുള്ള കഥാഭാഗം, ഹേ കാകുൽസ്ഥ, മററാരാൾക്കു് കേൾക്കുവാൻ പാടില്ല. യോഗേശ്വരനുംകൂടിയായ അങ്ങയ്ക്കുമാത്രമേ അതിന്നധികാരമുള്ളു''.

മൂന്നുലോകങ്ങൾക്കും അധീശ്വരനായ ബ്രഹ്മാവ് ഇത്രയും വ്യക്തമാക്കിയ ശേഷം, ദേവബന്ധുക്കളോടുകൂടി വിണ്ണിലേക്ക് എഴുന്നെള്ളി. ബ്രഹ്മലോകവാസികളായ മഹാപുണ്യവാന്മാർ വിധാതാവിൻെറ അനുവാദത്തോടുകൂടിത്തന്നെ, ഉജ്ജ്വലതേജസ്സാന്ന് തിരിയേപോന്നു. ഉത്തരകാണ്ഡത്തിൽനിന്ന് ശ്രീരാമചന്ദ്രൻെറ ഭാവികൂടി കേൾക്കുവാനുള്ള ജിജ്ഞാസയാണ് സിദ്ധന്മാർക്കു് ഉണ്ടായിരുന്നതു്.

ബ്രഹ്മദേവൻെറ പുണ്യമൊഴികൾകേട്ട രഘുനന്ദനൻ, അചിന്ത്യതേജസ്സുള്ള ഭഗവാൻ വാല്മീകിയോട്:—

''ഭഗവാനേ, ബ്രഹ്മലോകനിവാസികളായ മഹർഷിമാർ എൻെറ ബാക്കി കഥയും കേൾക്കുവാൻ ആഗ്രഹിക്കുന്നു. നാളെ മുതല്ക്കുതന്നെ ആ ഉത്തരഭാഗം തുടങ്ങാം''.

കാര്യങ്ങളെല്ലാം ഇങ്ങിനെ തീർപ്പുചെയ്തു ശ്രീരാമദേവൻ ജനാവലിയെ മുഴുവൻ പിരിച്ചയച്ചു. കുശലവന്മാർ ആദികവിയുടെ പർണ്ണശാലയിൽ പൂകി. ആ രാത്രിമുഴുവൻ സീതാദേവിയെക്കുറിച്ചുള്ള ദുഃഖചിന്തകൊണ്ടുതന്നെ അവസാനിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂററിഎട്ടാംസർഗ്ഗം അവസാനിച്ചു.**

---

# തൊണ്ണൂററിഒമ്പതാം സർഗ്ഗം. (മാതൃനിര്യാണം)

ഉഷഃ കാലം. മാമുനികളെ മുഴുവൻ രഘുനന്ദനൻ വരുത്തി.

"സംശയിക്കാതെ പാടുവിൻ."

പുത്രന്മാരോടു് ദാശരഥി നിർദ്ദേശിച്ച മഹാത്മാക്കളായ ബ്രഹ്മർഷിമാരും മററും സന്നിഹിതരായശേഷം കുശലവന്മാർ, ഭവിഷ്യൽകഥയായ ഉത്തരകാവ്യത്തെ ഗാനം ചെയ്തുതുടങ്ങി.

സത്യപ്രഭാവത്താൽ സീതാദേവി ഭൂഗർഭം പൂകിയശേഷം, യജ്ഞം സമംഗളമായിത്തന്നെ അവസാനിച്ചു. ശ്രീരാമനു് അഴൽ വദ്ധിച്ചു. സീതയെ കാണാത്ത ലോകം ശൂന്യമായപോലെ തോന്നി. വ്യസനാധിക്യത്താൽ തികച്ചും അവശനായി. മനസ്സിന്നു് ഒട്ടും സ്വാസ്ഥ്യം തോന്നിയില്ല. രാജാക്കന്മാർ– വാനരന്മാർ– ആശരന്മാർ തുടങ്ങിയവരെ യഥായോഗ്യം പിരിച്ചയച്ചു. ദ്വിജവരന്മാക്കു് അചിന്ത്യമായ ധനമാണേകിയതു്. നിറഞ്ഞു വഴിയുന്ന സന്തോഷത്തോടെ അവരും സ്വഭവനങ്ങളം പൂകി. ഇങ്ങിനെ യാഗം വിധിയാംവണ്ണം അവസാനിപ്പിച്ച രാജീവലോചനൻ സീതാദേവിയെ ഹൃദയപീഠത്തിൽ സുസ്ഥിരമായിരുത്തിയതിന്നുശേഷം ആത്മജന്മാരുമൊത്തു് അയോദ്ധ്യയിൽ എത്തിച്ചേന്നു.

ഏകപത്നീ വ്രതനിഷ്ഠനായ രഘൂദ്വഹൻ സീതയെയല്ലാതെ മറെറാരുവളെ സ്മരിക്കുകൂടി ചെയ്തില്ല. എന്നാൽ യജ്ഞകമ്മത്തിൽ സപത്നീകനായേ ക്രിയകൾ ചെയ്യാവൂ. അതിന്നു് ദേവിയുടെ സുവണ്ണ പ്രതിമയെയാണു് സ്വീകരിച്ചതു്. പതിനായിരമാണ്ടുകൾ ഇങ്ങിനെ അശ്വമേധം നടത്തി. അതിനേക്കാൾ എത്രയോ ഇരട്ടി സ്വണ്ണദാനം ചെയ്തു. അഗ്നിഷ്ടോമം– അതിരാത്രം– ഏററവും വിഷമവും ചെലവുമുള്ള ഗോസവം– തുടങ്ങിയവയും മററയാഗങ്ങളും, വിധിയനുസരിച്ചു് ദക്ഷിണകളോടുകൂടി ചെയ്തു. ഏതുയജ്ഞത്തിലും സീതാദേവിയുടെ കനകപ്രതിമയാകും പത്നീസ്ഥാനത്തു് ഉണ്ടാവുക. ധർമ്മത്തിൽനിന്നു് അണുവും വ്യതിചലിക്കാത്ത ചിത്തത്തോടുകൂടി മഹാത്മാ കാകുൽസ്ഥൻ ഇങ്ങിനെ അനേക കാലം വാണു. സാമന്തരാജാക്കന്മാർ അവിടുത്തെ ചൊൽക്കീഴിൽ പ്രതിദിനം സന്തുഷ്ടമാനസരായി. കാർമേഘങ്ങൾ യഥാകാലം വർഷിക്കും. ദിക്കുകൾ തികച്ചും തെളിഞ്ഞു. നാടും നഗരിയും സമൃദ്ധിയാന്നു. ഹൃഷ്ടപുഷ്ടജനങ്ങളെ മാത്രമേ രാമരാജ്യത്തിൽ കാണുകയുള്ളൂ. അകാലമൃത്യു ഒരിടത്തും സംഭവിച്ചില്ല.

രോഗാദ്യരിഷ്ടങ്ങളിൽനിന്നു് ചരാചരങ്ങളാകെ വിമുക്തരായി. എന്തിന ധികം, ശ്രീരാമചന്ദ്രൻ രാജ്യരക്ഷ ചെയ്യുന്നകാലത്തിൽ, അനത്ഥമെന്നതു് ഒരി ക്കലും ഒരിടത്തും ഉണ്ടായിട്ടേ ഇല്ല.

സുഖസമ്പൂർണ്ണങ്ങളായ നാളുകൾ അനേകം ഭൂതകാലത്തിൽ കൊഴിഞ്ഞു വീണു. ശ്രീരാമമാതാ— അനശ്വര യശസ്വിനിയായ കൌസല്യാ ദേവി— പുത്ര ന്മാരുടേയും പൌത്രന്മാരുടേയും മദ്ധ്യത്തിൽ കിടന്നു് വിഷമലേശമില്ലാതെ പര ലോകമണഞ്ഞു കൈകേയിയും സുമിത്രയും ജ്യേഷ്ഠത്തിയെ അനുഗമിച്ചു അനേകം ധർമ്മങ്ങൾ ആചരിച്ചിരുന്ന അവർ, സ്വർഗ്ഗത്തിൽ, മഹാരാജാ ദശരഥ സമീ പത്തിൽ, സസന്തോഷം വസിച്ചു. മഹാഭാഗ്യശാലിനികളായ ആ റാണിമാർ എല്ലാവിധ ധർമ്മങ്ങളും നേടി.

ശ്രീരാമചന്ദ്രൻ, അമ്മമാർ എല്ലാവർക്കും ഒരേപോലെ കർമ്മങ്ങൾ ചെയ്തു. അതാതു കാലങ്ങളിൽ വേണ്ടതുപോലെ, തപസ്സേറിയ വിപ്രന്മാർക്കു്, പിതൃക ർമ്മാർഹങ്ങളായ രത്നങ്ങൾ സാദരം നല്കി. സുധാർമ്മികനായ മഹാപ്രഭു പിതൃ ദേവപ്രിയത്തിന്നു്, സാധാരണക്കാക്കു് ദുസ്സാധങ്ങളായ പലപല യജ്ഞങ്ങളും യഥാവിധി നിർവഹിച്ചു. ഇങ്ങനെ യാഗകർമ്മങ്ങളാൽ ധർമ്മത്തെ പൂർവ്വാ ധികം വളർത്തിക്കൊണ്ടു് അനേകായിരം വർഷങ്ങൾ നാട്ടിന്നും നാട്ടാക്കും സുഖമേകി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ തൊണ്ണൂറ്റൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## ഒരുനൂറാംസർഗ്ഗം. (ഭരതപ്രേഷണം)

കേകയരാജ്യാധിപനായ യുധാജിത്തു് അക്കാലത്തു് ഒരു ദിവസം അങ്ഗി ഗിരസ്സിന്റെ പുത്രനും ഉപാദ്ധ്യായനും അതിതേജസ്സാന്വനുമായ ബ്രഹ്മർഹി ഗാർഗ്ഗ്യനെ കാകൽസ്ഥ സന്നിധിയിലേക്കു് അയച്ചു. പതിനായിരം ഉത്തമാശ്വ ങ്ങൾ, അമോഘങ്ങളായ രത്നങ്ങൾ, ഒന്നാന്തരം കമ്പിളികൾ, ശ്രേഷ്ഠങ്ങളായ വിചിത്ര വസ്ത്രങ്ങൾ, അതുല്യങ്ങളായ ആഭരണങ്ങൾ എന്നിങ്ങനെ പലതും യുധാജിത്തു് ശ്രീരാമചന്ദ്രന്നു് സമ്മാനമായി കൊടുത്തയച്ചിരുന്നു. അതിബു ദ്ധിമാനായ രഘുവരൻ, ബ്രഹ്മർഷിഗാർഗ്ഗ്യൻ വരുന്നതും, അമ്മാമനായ അശ്വ

പതി അനേകം ധനം ഉപഹാരമായി അയക്കുന്നതും കേട്ട്, ഒരു വിളിപ്പാടകലത്തുനിന്നുതന്നെ അനുജനോടുകൂടി എതിരേററു. ദേവേന്ദ്രൻ ബൃഹസ്പതിയെ എന്നപോലെ മാമുനിയെ പൂജിച്ചു. യഥാവിധി ബ്രഹ്മർഷിയെ സ്വീകരിച്ച് അമ്മാമന്റെ കുശലങ്ങളെല്ലാം ചോദിച്ചു. ഉത്തമാസനത്തിലുപവിഷ്ടനായ മഹർഷീന്ദ്രനോട് സാദരം:—

"ഭഗവാനേ, അമ്മാമൻ എന്താണ് പറഞ്ഞയച്ചത്? സാക്ഷാൽ ബൃഹസ്പതിയാചാര്യനെപ്പോലെ വാഗ്വൈഭവമിയന്ന അവിടുന്ന് അതുകൊണ്ടാണല്ലോ അയോദ്ധ്യയെ പരിശുദ്ധമാക്കിയത്?

ദാശരഥിയുടെ ചോദ്യംകേട്ട മുനിസത്തമൻ അത്ഭുതമായ വിധത്തിൽ കാര്യങ്ങൾ പറഞ്ഞു:—

"രാമാ, അങ്ങയുടെ അമ്മാമൻ യുധാജിത്ത് ഏററവും സന്തുഷ്ടിയോടുകൂടി പറഞ്ഞയച്ചത് സശ്രദ്ധം കേട്ടാലും. വേണമെന്ന് അങ്ങക്ക് തോന്നുന്ന പക്ഷം വേണ്ടതുചെയ്യുക. സിന്ധുനദീതീരത്തിന്റെ ഇരുഭാഗത്തും നന്മയേറിയ ഫലമൂലാദികൾ നിറഞ്ഞ ഗന്ധർവ്വരാജ്യമൊന്നുണ്ട്. ശൈലൂഷപുത്രന്മാരായ മൂന്നുകോടി ഗന്ധർവ്വന്മാർ സർവ്വായുധങ്ങളോടുംകൂടി യുദ്ധത്തിന്ന് തയ്യാറായി കാത്തുനില്ക്കുന്ന പ്രദേശമാണത്. ഏററവും നന്മയേറുന്ന ആ ഗന്ധർവ്വരാജ്യം ജയിച്ച്, മഹാബാഹുവായ അങ്ങ് രണ്ടുനഗരികൾ സ്ഥാപിച്ചാലും. ശത്രുക്കൾക്ക് പ്രവേശിക്കുവാൻ വിഷമമായ ആ രാജ്യം അതിശോഭനമാണ്. വേണ്ട കാര്യംമാത്രമേ ഞാൻ അങ്ങയോടുപറയുകയുള്ളു. ബലശാലിയായ അങ്ങ് ശ്രദ്ധിച്ചാലും".

മാതുലനിർദ്ദേശം, മുനീന്ദ്രനിൽനിന്നു കേട്ട ശ്രീരാഘവൻ, 'അങ്ങിനെയാകാം' എന്നരുളിച്ചെയ്ത് ഭരതനെനോക്കി. പിന്നീട് സന്തുഷ്ടചിത്തനായി ആ ബ്രഹ്മർഷിയോട്:—

"ഭഗവാനേ, ഈ കുമാരന്മാർ, ഭരതന്റെ പുത്രന്മാരായ വീരന്മാർ, തക്ഷനും പുഷ്കലനും ആ നാടുകൾ ഭരിയ്ക്കും. ധർമ്മത്തിൽ സ്ഥിരചിത്തന്മാരായ ഇവർ അമ്മാമന്റെ മേൽനോട്ടത്തിൻ കീഴിൽ ആ നഗരികളിൽ വസിക്കട്ടെ. ഈ ഉണ്ണികളെ മുൻനിർത്തി ഭരതൻതന്നെ ഗന്ധർവ്വന്മാരെ വിജയിച്ച് രണ്ടുപുരികൾ നിർമ്മിയ്ക്കും. നന്മയേറിയ ഇരുപുരങ്ങളിൽ ഇവരെ വാഴിച്ച് ധാർമ്മികവര്യനായ ഭരതൻ എന്റെ സമീപത്തേക്കുതന്നെ എത്തും".

മഹർഷിശ്രേഷ്ഠനോട്ട് ഇത്രയും അരുളിച്ചെയ്ത ശ്രീരാമസ്വാമി, ഭരതപുത്രന്മാരെ യഥാവിധി അഭിഷേകംകഴിച്ച്, വലിയൊരു സൈന്യത്തോടുകൂടി അനുജനെ ഗന്ധർവ്വപാലിതമായ ആ രാജ്യത്തിലേക്ക് അയച്ചു.

കൈകേയീനന്ദനൻ അങ്ഗിരസ്സിന്റെ തനൂജനായ ബ്രഹ്മർഷി ഗാർഗ്ഗിയെ മുൻനിർത്തി, ശുഭനക്ഷത്രത്തിൽ ചതുരംഗപ്പടയോടുകൂടി പുറപ്പെട്ടു. ശ്രീരാമപ്പട നഗരത്തിൽനിന്ന് വിദൂരത്തിലെത്തി. ഇന്ദ്രൻ നിയോഗിച്ച ദേവപ്പടയെപ്പോലെ ഉഗ്രരാസമൊണ്ട് ആ വൻസൈന്യം. മാംസഭക്ഷകന്മാരായ ക്രൂരജന്തുക്കൾ, വലിയവലിയ അസുരന്മാർ, രക്തമാംസാദികൾ ചെലുത്തുന്ന ആയിരമായിരം ഘോരഭൂതസംഘങ്ങൾ, നരി, പന്നി, സിംഹങ്ങൾ, ആകാശസഞ്ചാരികളായ പക്ഷിഗണങ്ങൾ, തുടങ്ങിയവ ഭരതസൈന്യത്തിന്റെ മുന്നിലും പിന്നിലും അത്യുത്സാഹത്തോടെ ഒന്നിച്ചുകൂടി. യഥേഷ്ടം രക്തവും, മാംസവും ഭക്ഷിക്കുവാൻ സാധിക്കുമെന്ന്, ശ്രീരാമപ്പടയെ കണ്ടപ്പോൾ അവയെല്ലാം തീർച്ചപ്പെടുത്തിയിരുന്നു. വിശേഷിച്ചും ഗന്ധർവ്വപുത്രന്മാരുടെ മാംസവുമാണ്. ഒന്നരമാസംകൊണ്ട്, വഴിയാത്രയിൽ യാതൊരു വിഷമവുമില്ലാതെ ഭരതകുമാരൻ സന്തുഷ്ടജനങ്ങളാലാവൃതമായ കേകയരാജ്യത്തിലെത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ ഒരുനൂറാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂറെറാന്നാം സർഗ്ഗം. [ഗന്ധർവ്വവിജയം]

സേനാപതിയായി ഭരതൻതന്നെ വൻപടയെ നയിച്ച് ബ്രഹ്മർഷിയൊന്നിച്ച് വരുന്നതറിഞ്ഞ കേകയരാജായുധാജിത്ത് ഏററവും പ്രീതനായി. അനേകം പരിവാരങ്ങളോടും സൈന്യങ്ങളോടുംകൂടി ഭാഗിനേയനെ സഹായിക്കുവാൻ തയാറായിച്ചെന്നു. അതുല്യപരാക്രമികളായ ഭരതനും യുധാജിത്തും ഗന്ധർവ്വനഗരത്തിലെത്തി. സേനാസമേതം ഭരതൻ വന്നതറിഞ്ഞ ഗന്ധർവ്വന്മാർ ആയുധങ്ങളെല്ലാമണിഞ്ഞ് പോരിന്നൊരുങ്ങി. രോമാഞ്ചജനകമായ ഘോരയുദ്ധമാണ് ഏഴുദിവസം തുടൻനടന്നത്. ഇരുഭാഗത്തും തുല്യനിലയിൽ പൊരുതി. വാള്-വില്ല്-വേല് തുടങ്ങിയ മുതലകളോടുകൂടിയ, ചെഞ്ചോരയാറുകൾ പലവഴിക്ക് ഒഴുകി. മനുഷ്യരക്തമിങ്ങനെ പ്രവഹിക്കുന്നതുകണ്ടപ്പോൾ ശ്രീരാമാനുജന്റെ കടകണ്ണു ചുകന്നു. ആളിക്കത്തുന്ന കോപത്തോടെ

സംവർത്തം എന്ന കാലാസ്ത്രമെടുത്തു്, അഗ്രജനെ സ്മരിച്ചു് ഗന്ധർവ്വപംക്തിയിലേക്കു് വിട്ടു. സംവർത്തകാലപാശത്താൽ കെട്ടപ്പെട്ടു് ശരീരം മുഴുവൻ പിളൎന്ന ഗന്ധർവ്വന്മാർ മൂന്നുകോടിയും ഞൊടിയിടക്കുള്ളിൽ ഹതരായി. അതിശക്തന്മാരായ ആ വമ്പന്മാരെ കണ്ണിമയ്ക്കുന്നതിന്നുമുമ്പു് നിഗ്രഹിച്ചതു് വിണ്ണോൎക്കുകൂടി മനസ്സിലാക്കുവാൻ കഴിയാത്തൊരത്ഭുതമായിരുന്നു.

ശത്രുക്കളെ ഒന്നൊഴിയാതെ നിഗ്രഹിച്ച ഭരതൻ, വേഗത്തിൽ രണ്ടുനഗരികൾ സ്ഥാപിച്ചു. തക്ഷന്നു് തക്ഷശിലയും, പുഷ്കലന്നു് പുഷ്കലാവതവും നല്കി. ഗന്ധർവ്വദേശത്തും ഗാന്ധാരനാട്ടിലും ഭരതൻ വസിച്ചു. രണ്ടുരാജ്യങ്ങളും അടിക്കടി അഭിവൃദ്ധിപ്പെട്ടു. രമ്യങ്ങളായ കാനനങ്ങൾ തെളിഞ്ഞു; ധനരത്നഗണങ്ങൾ തിങ്ങി; ഗുണസമൂഹങ്ങളാകട്ടെ അന്യോന്യം മത്സരിച്ചുതുടങ്ങി; രണ്ടുരാജ്യങ്ങളിലും നടക്കുന്ന വ്യാപാരത്തിൽ അല്പമെങ്കിലും വ്യാജം കാണുന്നതല്ല. രാജവീഥികൾ, ആരാമങ്ങൾ, എന്നിവനിറഞ്ഞു്, ആപണങ്ങൾ വേർതിരിച്ചവയാണു് ഇരുനാടുകളും. മനോഹരവും ധനസമൃദ്ധവുമാണു് രണ്ടും. ഏഴുനിലമാളികകളോടുകൂടിയ മന്ദിരങ്ങൾ, ശോഭയാൎന്ന ദേവാലയസമൂഹങ്ങൾ, എന്നിവ ആ രാജ്യങ്ങളിൽ എവിടേയും കാണാം. പന–പച്ചിലവൃക്ഷം–മൈലെള്ളു്–ഇലഞ്ഞി എന്നിവ അതിൎത്തികളിൽ ഉയൎന്നു. അഞ്ചുസംവത്സരം കൊണ്ടു് ഇതെല്ലാം ഉറപ്പിച്ച മഹാഭുജൻ ഭരതൻ അയോദ്ധ്യയിൽ മടങ്ങിയെത്തി. ധർമ്മംതന്നെ രൂപമെടുത്ത ഉദാരനായ അഗ്രജനെ, ശ്രീരാമദേവനെ, പുരന്ദരൻ ബ്രഹ്മാവിനെയെന്നപോലെ വന്ദിച്ചു. നടന്ന വൎത്തമാനങ്ങളെല്ലാം അതേപോലെ ഉണൎത്തിച്ചു. നാട്ടുറപ്പിച്ചതുകേട്ട രഘുവരൻ സന്തുഷ്ടനായി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂറെറാന്നാം സൎഗ്ഗം അവസാനിച്ചു.

---

## നൂററിരണ്ടാം സൎഗ്ഗം. [ലക്ഷ്മണകുമാരാഭിഷേകം]

ഭരതകുമാരന്മാരുടെ രാജ്യപ്രാപ്തിയും സമ്പൽ സമൃദ്ധിയും കേട്ടു് അനുജന്മാരോടുകൂടി മോദമാൎന്നിരിക്കുന്ന ധർമ്മ സ്വരൂപി ഒരു ദിവസം അവരെ അത്ഭുതപ്പെടുത്തത്തക്കവിധത്തിൽ:—

“കുമാരലക്ഷ്മണാ, നിന്റെ ഈ ഉണ്ണികൾ അംഗദനും, ചന്ദ്രകേതുവും ധർമ്മവിജ്ഞാനശാലികളും പരാക്രമികളുമാണു്. രാജ്യംഭരിക്കുവാൻ സമൎത്ഥരായ

ഇവരെ ഞാൻ രാജാക്കന്മാരാക്കുകയാണ്. വേണ്ടതുപോലെ ആലോചിക്കണം. വില്ലാളി വീരന്മാരായ ഇവർക്ക് ആനന്ദമേകുന്നതും വിസ്തൃതവുമായ രമ്യദേശം വേണം. രാജാക്കന്മാർക്ക് അസുഖമോ ആശ്രമങ്ങൾക്ക് നാശമോ, ഉണ്ടാകാൻ പാടില്ല, നമ്മൾ തെററുചെയ്തവരായി വരരുത്."

അഗ്രജവാക്കുകൾ കേട്ടപ്പോൾ ഭരതൻ പെട്ടെന്ന് മറുപടി പറഞ്ഞു:—

"കാരുപഥ"മെന്ന ഈ പ്രദേശം രമണീയവും നിരാമയവുമാണ്. അവിടെ,മഹാനായ അംഗദനുണ്ട്. ഉടനെ ഒരു നഗരിതീർപ്പിക്കാം. യാതൊരുവിധ ആപത്തുകളുമില്ലാത്ത "ചന്ദ്രകാന്തം" എന്ന രാജ്യം ചന്ദ്രകേതുവിനും."

യുവരാജാഭരതന്റെ വാക്കുകൾ രഘുവീരൻ അങ്ങിനെത്തന്നെ സ്വീകരിച്ചു. കാരുപഥം എന്ന നാട്ടു് കീഴടക്കി. അംഗദീയമെന്നപുരി ലക്ഷ്മണന്റെ പുത്രനായ അംഗദന്നു് നിർമ്മിച്ചു. മനോഹരവും കാവലുള്ളതുമായ ആ രാജ്യത്തിലെ അരചനായി അംഗദകുമാരനെ വാഴിച്ചു. അക്ലിഷ്ടകർമ്മാവായ സത്യസ്വരൂപി, മഹാപരാക്രമിയായ ചന്ദ്രകേതുവിന്നു് മല്ലഭൂമിയിൽ ചന്ദ്രകാന്തമെന്ന പേരിൽ ദിവ്യമായൊരു നഗരം അമരാവതിപോലെ തീർപ്പിച്ചു. ശ്രീരാമഭരതലക്ഷ്മണന്മാർ കുമാരന്മാർക്ക് സിംഹാസനാരോഹണം നടത്തി. യുദ്ധത്തിൽ ദുർജ്ജയന്മാരായ ദശരഥനന്ദനന്മാർ അയോദ്ധ്യാരാജ്യത്തിന്റെ പടിഞ്ഞാറുഭാഗത്തേക്ക് അംഗദനേയും വടക്കോട്ടു് ചന്ദ്രകേതുവിനേയും യാത്രപുറപ്പെടുവിച്ചു. അംഗദന്നു് അനുയാത്രയായി ലക്ഷ്മണൻപോയി; ചന്ദ്രകേതുവിന്റെ ഒന്നിച്ചു് വലിയച്ഛനായ ഭരതനും.

അംഗദരാജ്യത്തിൽ ഒരുവർഷം ലക്ഷ്മണൻ വസിച്ചു. പുത്രൻ ദുരാധർഷനായെന്നു് ബോദ്ധ്യം വന്നു. അഗ്രജസമീപത്തിലേക്ക്— അയോദ്ധ്യയിലെ അരമനയിലേക്ക്– സൌമിത്രി എത്തിച്ചേർന്നു. ഒരു സംവത്സരത്തിലധികം കാലം ഭരതൻ ചന്ദ്രകേതുവൊന്നിച്ചു്വാണു. രാജ്യകാര്യങ്ങളെല്ലാം ധാർമ്മികമായി നിയമപ്പെടുത്തി, ശ്രീരാമപാദ സന്നിധിയിലേക്ക് വന്നുചേർന്നു. ഭരതലക്ഷ്മണന്മാർക്കു്; അഗ്രജ സഹവാസംകൊണ്ടു് കാലം പോകുന്നതേ അറിയുന്നില്ല. അതിധാർമ്മികരായ സഹോദരന്മാർ സ്നേഹസമ്പന്നരായി വസിക്കെ പതിനായിരം ആണ്ടുകൾ ഓടിമറഞ്ഞു. ധർമ്മത്തിലും പൌരകാര്യങ്ങളിലും ഒരൊററ ദിവസത്തിലും ന്യൂനതപററാതെയാണ് ആ സഹോദരന്മാർ രാജ്യരക്ഷ ചെയ്തിരുന്നതു്. മഹായജ്ഞത്തിലെ അഗ്നിത്രയങ്ങൾപോലെ ഉജ്ജ്വലതേജസ്സാർന്ന ആ

മൂന്നുപേർ, ധർമ്മപുരമായി അയോദ്ധ്യയെ രൂപാന്തരപ്പെടുത്തി, കൃതാർത്ഥതയോടെ **സമ്പൽസമൃദ്ധമായ** അരമനയിൽ സസുഖം വസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിരണ്ടാം സർഗ്ഗം അവസാനിച്ചു.

## നൂററിമൂന്നാംസർഗ്ഗം (ബ്രഹ്മദൂതാഗമനം)

അങ്ങിനെ ദിവസങ്ങൾ കുറെ കഴിഞ്ഞപ്പോൾ ധർമ്മത്തിൽനിന്നു് അല്പവും തെററപ്പെററാതെ ശ്രീരാമൻ രാജ്യം ഭരിച്ചുകൊണ്ടിരിക്കുമ്പോൾ— ഒരു ദിവസം ഒരു താപസൻെറ വേഷത്തിൽ യമധർമ്മരാജാവു് അയോദ്ധ്യയിൽ എത്തി. ധീരനും പുകഴാന്നവനുമായ ലക്ഷ്മണനാണു് ഗോപുര ദ്വാരത്തിൽ ആ സമയത്തിൽ നില്ക്കുന്നതു്.

"ഗൌരവമുള്ള ചില കാര്യങ്ങൾ, മഹാരാജാവിനെ അറിയിക്കുവാൻ, ഓജസ്സും പ്രാബല്യവുമുള്ളൊരു മഹർഷിയുടെ ദൂതൻ വന്നിട്ടുണ്ടെന്നു് അറിയിക്കു. മഹാശക്തനായ ലക്ഷ്മണ, രാമനെക്കണ്ടു് അടിയന്തിരമായ വർത്തമാനങ്ങളറിയിക്കുവാനാണു് ഞാൻ വന്നിട്ടുള്ളതു്."

വിനയാവനമ്രനായ ലക്ഷ്മണൻ വേഗത്തിൽ അഗ്രജസമീപത്തെത്തി വിവരമറിയിച്ചു.—

"അതിതേജസ്വിയായ ജ്യേഷ്ഠാ, രാജധർമ്മത്താൽ മൂന്നുലോകങ്ങളിലും അവിടുന്നു് വിജയിക്കട്ടെ. അർക്കതുല്യനായൊരു താപസദൂതൻ അവിടുത്തെ തൃക്കൺ പാർക്കുവാൻ വന്നിട്ടുണ്ടു്."

"ഉണ്ണീ, ഉജ്വലകാന്തിയെഴുന്ന മുനീന്ദ്രദൂതനെ വേഗത്തിൽ കൂട്ടിക്കൊണ്ടുവരു."

ശ്രീരാമദേവൻെറ ആജ്ഞസ്വീകരിച്ച സൌമിത്രി, രശ്മിജാലങ്ങളാൽ ചുട്ടെരിയ്ക്കുന്ന— തേജസ്സിനാൽ ചുററും പ്രഭപരത്തുന്ന—ആ യതിവരനെ ജ്യേഷ്ഠസന്നിധിയിലെത്തിച്ചു.

"കാകൽസ്ഥകലജാതനായ രാമ, വദ്ധിപ്പൂതാക, വിജയിപ്പൂതാക!"

മുനീശ്വരൻ മധുരമായി ആശീർവ്വദിച്ചു. ജ്വാലാപരിവേഷത്താൽ ആവൃതനായ ദശരഥമഹാരാജ തനൂജൻ അർഘ്യം, പാദ്യം തുടങ്ങിയവയെക്കൊണ്ട് യഥാവിധിതപോനിധിയെ പൂജിച്ച് കുശലപ്രശ്നങ്ങൾ ചെയ്തു. പുകഴാന്ന മഹർഷിസ്വരൂപി ദിവ്യസ്വർണ്ണാസനിലത്തിരുന്നു.

"മാമുനീന്ദ്ര, അവിടുത്തേക്ക് സ്വാഗതം. ദൂതനായിട്ടാണല്ലോ ഇങ്ങോട്ടു വന്നിട്ടുള്ളത്? എന്തൊരു സന്ദേശമാണ് എന്നെ അറിയിക്കുവാനുള്ളത്? പറഞ്ഞാലും."

രാജസിംഹൻെറ ചോദ്യം കേട്ട യതിവരൻ:—

"സന്ദേശമറിയുവാൻ അങ്ങയ്ക്ക് തൃപ്തിയും സന്തോഷവുമുണ്ടെങ്കിൽ, സ്വകാര്യമായി പറയാം. നാം രഹസ്യ സംഭാഷണം ചെയ്യുന്ന സ്ഥലത്തേക്ക് യാതൊരാളും വരുവാൻ പാടില്ല. ആരുതന്നെയായാലും കേൾക്കുകയോ കാണുകയോ ചെയ്താൽ അവനെ നിഗ്രഹിക്കണമെന്നാണ് ഋഷീന്ദ്രനിർദ്ദേശം. അങ്ങയ്ക്ക് സമ്മതമാണെങ്കിൽ വിവരങ്ങൾ വിശദമായിപ്പറയാം."

"അങ്ങിനെയാകാം."

ശ്രീരാമചന്ദ്രൻ സമ്മതിച്ചു. തുടന്ന് ലക്ഷ്മണനോട്:—

"മഹാശക്തനായ കുമാര, നീതന്നെ വാതില്ക്കൽ നില്ക്കണം. കാവല്ക്കാരെ പറഞ്ഞയയ്ക്കു. രഹസ്യമായി ഋഷിവര്യനും ഞാനുംകൂടി സംഭാഷണത്തിന്ന് തുടങ്ങുകയാണ്. ആരുതന്നെയായാലും കാണുകയോ കേൾക്കുകയോ ചെയ്യുന്നവൻ വദ്ധ്യനായിത്തീരും."

സൌമിത്രിയെ വാതില്ക്കൽ കാവലിനുനിൎത്തിയ രഘുവരൻ:—

"മുനിസത്തമ, എല്ലാം വിവരമായിപ്പറയൂ. അവിടുന്ന് എന്തു പറയുവാനാണ് വന്നിട്ടുള്ളത്? ആരാണ് അയച്ചത്? എല്ലാം സംശയിക്കാതെ പറഞ്ഞുകൊള്ളു. കേൾക്കുവാൻ എനിക്കും ആഗ്രഹമുണ്ട്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിമൂന്നാംസർഗ്ഗം അവസാനിച്ചു.

---

## നൂററിനാലാം സർഗ്ഗം (ബ്രഹ്മസന്ദേശകഥനം)

ഗൃദ്ധസ്ഥലത്ത് ഇരുന്നരുളുന്ന മഹാപ്രഭുവിനോട് മാമുനിസസന്തോഷം:-

"സതാഗുണ സാത്വരൂപിയായ രാജേന്ദ്ര, ഞാൻ വന്നത് എന്തിനാണെന്ന് കേട്ടാലും. മഹാപ്രഭോ, ദേവദേവനായ പിതാമഹനാണ് എന്നെ അയച്ചിട്ടുള്ളത്. അല്ലയോ പരംപുരഞ്ജയ, അവിടത്തെ പൂർവ്വഭാവത്തിൽ, മായയിൽ ഉണ്ടായ പുത്രനാണ് ഞാൻ. എല്ലാം മുടിയ്ക്കുവാനുള്ള അന്തകനെന്ന പേരിലാണ് എന്നെ അവിടുന്ന് സൃഷ്ടിച്ചതും. ഭഗവാൻ വിധാതാവ്- ലോകേശ്വരനായ പ്രഭു- ഇങ്ങിനെ പറയുന്നു-

"സർവ്വലോകസംരക്ഷണത്തിൽ ജാഗരൂകനായ അവിടുന്ന് പറഞ്ഞിരുന്നത് ഓർമ്മയുണ്ടല്ലോ, പണ്ട്, ജഗത്തുകൾ എല്ലാം അവിടുന്ന് മായകൊണ്ട് സംഹരിച്ചു. മഹാസാഗരജലത്തിൽ സുഷുപ്തിയിൽ കിടക്കുമ്പോഴാണ് എന്നെ സൃഷ്ടിച്ചത്. പിന്നീട് വെള്ളത്തിൽ വസിക്കുന്ന സർപ്പരൂപിയായ അനന്തനെ. തുടർന്ന്കൊണ്ട് അത്യുത്ഭുതരൂപമുള്ള രണ്ട് ഊർജ്ജസ്വലസത്വങ്ങളെ മായകൊണ്ട് നിർമ്മിച്ചു. മധു, കൈടഭൻ എന്നിവരുടെ ദേഹത്താൽ ഭൂമിയും, എല്ലിൻ നിരകളാൽ മാമലകളുമുണ്ടാക്കി. ഗിരിനികരങ്ങളോടുകൂടിയ മഹീതലം, മേദിനീ എന്ന പേരിൽ പ്രസിദ്ധമായി. നാഭിയിൽ നിന്നുയർന്ന, അർക്കസദൃശമായ ദിവ്യപത്മത്തിൽ, എന്നെ അയോനിജനായി സൃഷ്ടിച്ചു. ലോകത്തിലുള്ള ചരാചരങ്ങളുടെ വിധാതാവായി ചുമതല ഏല്പിച്ചു. മഹാഭാരം ചുമന്ന ഞാൻ ജഗന്നിയന്താവായ അവിടത്തെ ഭജിച്ചു.

"ലോകേശനായ മഹാദേവ, ഓജസ്സും തേജസ്സും ബലവും എനിക്ക് അരുളിത്തന്ന അവിടുന്ന് ഞാൻ സൃഷ്ടിക്കുന്ന ചരാചരങ്ങളെ രക്ഷിയ്ക്കണേ" ഇങ്ങിനെ പ്രാർത്ഥിച്ചപ്പോൾ, സർവ്വഭൂതസംരക്ഷണത്തിന്ന് വിഷ്ണുത്വം പൂണ്ടരുളിയല്ലോ! അദിതീദേവിയുടെ ഉണ്ണിയായി, അതിവീര്യമിയന്ന് ജനിച്ച അവിടുന്ന്, സഹോദരന്മാർക്കെല്ലാം, വീര്യശൌര്യങ്ങളെ നല്കി തുണചെയ്തുകൊണ്ടിരിക്കുന്നു. കാരുണ്യവാരിധിയായ അവിടുന്ന് പ്രജകളുടെ ദുഃഖംകണ്ട്, രാവണനിഗ്രഹത്തിനുവേണ്ടി മനുഷ്യരൂപത്തിൽ അവതരിച്ചു. പതിനോരായിരം വർഷം രാജരാജേശ്വരനായി വാഴുമെന്നാണല്ലോ പണ്ട് അരുളിച്ചെയ്തിരുന്നത്. വെറുമൊരു സങ്കല്പംകൊണ്ട്, ഇതുയെല്ലാംചെയ്ത അവിടത്തെ നിർദ്ദേശമനുസരിച്ച് വിധിച്ച മനുഷ്യായുസ്സ് അവസാനിച്ചിരിക്കുന്നു. മന്നോർമന്നവഭാവത്തിലിരിക്കുന്ന അവിടത്തെ സമീ

പത്തിലേക്ക് അന്തകനെ വർത്തമാനമറിയിക്കുവാൻ ഇതാ അയക്കുന്നു. ചേതനാചേതനങ്ങൾക്കെല്ലാം ആധാരമായ സർവ്വേശ, ഇനിയും പ്രജാസംരക്ഷണമാണ് അവിടുന്ന് ഉദ്ദേശിക്കുന്നതെങ്കിൽ, ഭൂതലവാസം ദീർഘിപ്പിച്ചുകൊള്ളുക. സർവ്വോൽക്കർഷേണ അവിടുന്നു വിജയിക്കട്ടെ".

യമധർമ്മരാജാവ് സവിനയം തുടർന്നു:—

"മഹാപ്രഭോ, പിതാമഹദേവൻ ഇതുകൂടി ഉണർത്തിക്കുവാൻ പറഞ്ഞിട്ടുണ്ട്".

"കാകുൽസ്ഥവംശജാതനായ അവിടുത്തേക്ക്, വാനുലകം പരിരക്ഷിക്കുവാൻ കാരുണ്യമുണ്ടാകണേ. അമരന്മാർ അഴലൊഴിഞ്ഞു്, വിഷ്ണുവിനാൽ സനാഥരായി വാഴട്ടെ".

ദേവദേവനായ വിരിഞ്ചന്റെ സന്ദേശം കൃതാന്തൻ ഇങ്ങിനെ വ്യക്തമാക്കി. പുഞ്ചിരി പൊഴിച്ചുകൊണ്ട് രഘുനന്ദനൻ ആ സർവ്വസംഹാരിയോട്:—

"ഏററവും അത്ഭുതകരമായ വാക്കുകൾ ബ്രഹ്മദേവൻ പറഞ്ഞതു് എന്നെ സംപ്രീതനാക്കി; അങ്ങിനെത്തന്നെ എന്റെ അടുത്തേക്ക് അയച്ചതിൽ വളരെ സന്തോഷം. മൂന്നുലോകങ്ങൾക്കും നന്മയുണ്ടാക്കുവാനാണ് ഞാൻ ഈ രൂപമെടുത്തിട്ടുള്ളത്. അങ്ങയ്ക്കു് നന്മവരട്ടെ. ഞാൻ പോന്ന സ്ഥലത്തേക്കുതന്നെ മടങ്ങുകയായി. എന്റെ മനോവിചാരമാണ് അങ്ങയെ അയച്ചതും, ഈ പറഞ്ഞതും. ഒട്ടും സംശയിക്കേണ്ട സർവ്വസംഹാരിയായ അന്തക, എന്നെ ആശ്രയിച്ച് കഴിയുന്ന ദേവന്മാരുടെ, എല്ലാകാര്യങ്ങളിലും സഹായിക്കണം. വിധാതാവ് പറഞ്ഞതുപോലെത്തന്നെയാണ് ഞാൻ എന്നു് എപ്പോഴും ഓർമ്മയുണ്ടാകണം".

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ നൂററിനാലാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഅഞ്ചാം സർഗ്ഗം. [ബ്രഹ്മദൂതവിസർജ്ജനം]

പരമാത്മാവായ ശ്രീരാമചന്ദ്രനും, കാലസ്വരൂപനായ യമധർമ്മനും

ഇങ്ങിനെ സല്ലപിച്ചുകൊണ്ടിരിക്കുമ്പോൾ ഭഗവാൻ ദുർവ്വാസാവു് രാജദ്വാരത്തിലെത്തി. അവിടെ ജാഗരൂകനായി നില്ക്കുന്ന സൌമിത്രിയോടു് ധൃതിയിൽ:—

"ലക്ഷ്മണാ, രാമനെ കാണിച്ചുതരൂ അല്പമെങ്കിലും താമസിച്ചാൽ എന്റെ കാര്യമെല്ലാം പോകും".

വീരാരിമർദ്ദകനായ ലക്ഷ്മണൻ മഹാത്മാവായ മുനിശ്രേഷ്ഠനെ വന്ദിച്ചു കൊണ്ടു്:—

"ഭഗവാനേ, എന്താണു് പറയേണ്ടതു്? എന്താണു്കാര്യം? ഞാൻചെയ്യേണ്ടതെന്താണു്? ജ്യേഷ്ഠൻ ജോലിചെയ്യുകയാണു്. ഭഗവാനേ അല്പസമയം കാത്തിരിക്കുവാൻ ദയയുണ്ടാകണേ".

സൌമിത്രിയുടെ സൌമ്യവാക്കുകൾ കേട്ടിട്ടും മുനിപുംഗവന്റെ കണ്ണുകൾ കോപംകൊണ്ടു് കലങ്ങിക്കഴിഞ്ഞു. കണ്ണുകൊണ്ടു് ചുട്ടെരിക്കത്തക്കവിധം ലക്ഷ്മണനെ നോക്കി:—

"സൌമിത്രീ, ഈ നിമിഷത്തിൽത്തന്നെ ഞാൻ വന്നവിവരം രാമനെ അറിയിക്കണം. ഹേ സൌമിത്രീ, ഈ ക്ഷണത്തിൽ അറിയിക്കാതിരുന്നാൽ, അയോദ്ധ്യാരാജ്യത്തെ, നിന്നെ, രാമനെ, ഈ നഗരത്തെ, മുഴുവൻ ഞാൻ ശപിക്കും. സൌമിത്രീ, ഭരതനേയും, നിങ്ങളുടെ പുത്രന്മാരേയും ഞാൻ ശപിക്കും. കോപത്തെ ഉള്ളിലടക്കുവാൻ എനിക്കു് സാധിക്കുന്നില്ല".

അമേയതപസ്വിയായ ആ മഹാത്മാവിന്റെ ഘോരഘോരമായ വാക്കുകൾ കേട്ട കുമാരൻ, ആ വാക്കുകളുടെ സ്ഥിരതയെപ്പററി പെട്ടെന്നു് ചിന്തിച്ചു:—

"അഗ്രജസവിധത്തിലെത്തുന്ന ഞാൻ ഒരാൾമാത്രം ഹതനായിത്തീർന്നു കൊള്ളട്ടെ. സർവ്വരും നശിക്കുവാൻ പാടില്ല".

ഇത്രയും പെട്ടെന്നു ചിന്തിച്ചുറച്ച സൌമിത്രി രഘുരാജസമീപത്തിൽ ചെന്നു വിവരമുണർത്തിച്ചു. അനുജന്റെ വാക്കുകൾകേട്ട രാജശ്രീരാമൻ കാലനെ പറഞ്ഞയച്ചു്, അതിപുത്രനെ കാണുവാൻ പുറത്തേക്കുവന്നു. തേജസ്സുകൊണ്ടു് ജ്വലിക്കുന്ന മഹാത്മാദുർവ്വാസാവിനെ പ്രണമിച്ചു് തൊഴുകയ്യോടെ,

"അവിടുന്നു് എഴുന്നെള്ളിയ കാര്യമെന്താണു്"

എന്നു് ചോദിച്ചു.

മഹീപതിയുടെ വാക്കുകേട്ട ബ്രഹ്മർഷിവര്യൻ:—

"ധർമ്മവത്സലനായ രാജേന്ദ്ര, സഹസ്രാബ്ദികമെന്നു പേരായ തപസ്സ് ഇന്നാണു് ഞാൻ അവസാനിപ്പിച്ചതു്. ഹേ പുണ്യസ്വരൂപീ, തക്കതായ ഭിക്ഷാന്നം തന്നാലും".

ഉൾപ്രീതിയുണ്ടാക്കുന്ന അഭ്യർത്ഥനകേട്ട, രാജാരാമൻ മുനിശ്രേഷ്ഠന്നു് അനുയുക്തമായ അന്നപാനാദികൾ പെട്ടെന്നു് ഏർപ്പെടുത്തിക്കൊടുത്തു. അമൃതിന്നു തുല്യമായ ഭക്ഷണം തൃപ്തിവരുമാറുകഴിച്ചു ദുർവ്വാസാവു്.

"രാമ, വളരെ നന്നായി".

എന്നു് ആശീർവ്വദിച്ചു് ആശ്രമത്തിലേക്കു മടങ്ങി.

ഉദ്ദിഷ്ടകാര്യം സഫലമായിത്തീൎന്നു് ബ്രഹ്മർഷി പോയപ്പോൾ, ശ്രീരാമചന്ദ്രന്റെ ചെവികളിൽ കാലൻ പറഞ്ഞിരുന്ന വാക്കുകൾ മാറെറാലിക്കൊണ്ടു. ഹൃദയത്തിൽ അഴലേറി. കൈത്തലത്തിൽ തലയുംചായ്ച്ചു്, ഒരൊററ വാക്കു പോലും പറയാൻ കഴിയാതെ ചിന്താഗ്രസ്തനായിരിക്കുന്ന അവിടത്തെ മനസ്സിൽ, വിഷശല്യം തറയ്ക്കുന്നതുപോലെ യമന്റെ വാക്കുകൾ വീണ്ടും തെളിഞ്ഞു. പുകഴേന്തിയ തന്തിരുവടിയുടെ ഓർമ്മയിൽ, രഹസ്യസങ്കേതത്തിൽ വന്ന കുമാരലക്ഷ്മണന്റെ വദനംതെളിഞ്ഞു. 'ഇനിഇതു്ഇല്ല' എന്നു് തിരുവുള്ളത്തിൽ എന്തോ ഉറപ്പിച്ചു് മൌനിയായിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിഅഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## നൂററിആറാം സർഗ്ഗം. [ലക്ഷ്മണത്യാഗം]

ഗ്രഹണത്തിൽ, മുഴുവൻ ഗ്രസിച്ച ചന്ദ്രബിംബംപോലെ മങ്ങിയ മുഖത്തെ കരതാരാൽ വഹിച്ചു്, ദുഃഖാഗ്നിയിലുരുകുന്ന അഗ്രജനെ കണ്ട സൌമിത്രി, സവിനയം മധുരമായി:

"അളലുമ്പലവാനായ ജ്യേഷ്ഠാ, എന്നെപ്പററിയുള്ള വിചാരം അവിടത്തെ വ്യസനിപ്പിക്കരുതേ. പൂർവ്വകർമ്മങ്ങൾക്കനുസരിച്ചാണല്ലോ കാലഗതി വരുക.

അവിടുത്തെ ഹൃദയത്തിൽ സംശയത്തിൻെറ കണികപോലും ഉണ്ടാകാതെ എന്നെ പരിത്യജിക്കണേ; പ്രതിജ്ഞ പരിപാലിക്കണേ. വാക്ക് മാറിയാൽ മനുഷ്യജന്മമാന്നവക്ക് നരകത്തിൽ പോകാതെ ഗതിയുണ്ടോ? രാജരാജനായ അവിടുത്തേക്ക് എന്നിൽ അല്പമെങ്കിലും കാരുണ്യമുണ്ടെങ്കിൽ, ഞാൻ, അവിടുത്തെ, അനുഗ്രഹത്തിന്നു പാത്രമാണെങ്കിൽ, ഒട്ടും മടിക്കാതെ എന്നെ ത്യജിക്കണം. എന്താണ് ധർമ്മം? അതെങ്ങിനെയാണ് നിർവ്വഹിക്കുക? ഇതു് വ്യക്തമാക്കുകയല്ലെ അവിടുത്തെ ഉദ്ദേശം? ധർമ്മത്തിനെ ഒട്ടും തളത്തരുതേ. അഭിവൃദ്ധിപ്പെടുത്തണേ''.

അനുജൻെറ അഭ്യത്ഥന അരചവര്യൻെറ മനസ്സിനെ ഏററവും ചഞ്ചലമാക്കി. ഉപാദ്ധ്യായനേയും അമാത്യന്മാരേയും വരുത്തി. അവരുടെ മദ്ധ്യത്തിൽ ശ്രീരാമചന്ദ്രൻ, മഹർഷിശ്രേഷ്ഠൻ വന്നതും, സത്യവും, ബ്രഹ്മർഷി ദുർവ്വാസാവിൻെറ ആഗമനവും മററും വ്യക്തമാക്കി.

ആശ്ചര്യസ്തബ്ധരായ സചിവന്മാരും മററും അങ്ങിനെതന്നെ പകച്ചിരുന്നു. എന്നാൽ അത്യുത്കൃതതേജസ്സുള്ള ഭഗവാൻ വസിഷ്ഠൻ ശ്രീരാമസ്വാമിയോട്:—

''അചിന്ത്യബലശാലിയായ രാമ, എല്ലാം ഞാൻ കണ്ടുകഴിഞ്ഞിരിക്കുന്നു. രോമാഞ്ചജനകമായിട്ടുള്ളതാണ് അങ്ങയുടെ സ്വർഗ്ഗാരോഹണവും ലക്ഷ്മണവിയോഗവും. അനുജനെ പരിത്യജിക്കു. കാലമാണ് ബലമായിട്ടുള്ളതു്. അങ്ങയുടെ വാക്ക് വെറുതെയാകരുതു്. പ്രതിജ്ഞാഭംഗം വന്നാൽ ധർമ്മം നഷ്ടമായിത്തീരും. ധർമ്മക്ഷയത്തിൽ, ചരാചരങ്ങളോടുകൂടി മൂന്നുലോകവും, ദേവന്മാർ, ഋഷിമാർ എന്നിവരൊന്നിച്ച് മുഴുവൻനശിക്കും. ഹേ രാജസിംഹമേ, മൂപ്പാരിൻേറയും രക്ഷണത്തിനുവേണ്ടി, സൌമിത്രിയെ ഉപേക്ഷിക്കു. ലോകത്തെ ധർമ്മത്തിൽ നിലനിർത്തു''

ധർമ്മാത്ഥയുക്തമായ വാക്കുകളിങ്ങനെ, മാമുനീന്ദ്രന്മാരൊന്നിച്ചുചേന്നു് പറഞ്ഞതുകേട്ട സത്യസ്വരൂപൻ സഭാമദ്ധ്യത്തിൽ സുസ്പഷ്ടാക്ഷരങ്ങളിൽ ദൃഢസ്വരത്തിൽ:—

''ഹേ സൌമിത്രി, കുമാരാ, ലക്ഷ്മണാ, ഞാൻ നിന്നെ പരിത്യജിക്കുന്നു. എന്തുവന്നാലും ധർമ്മഹാനി സംഭവിക്കരുതു്. വധത്തിന്നു തുല്യമാണ് ത്യാഗം. സജ്ജനങ്ങൾക്ക് ഇവ രണ്ടും തുല്യംതന്നെ, സംശയമില്ല.''

അഗ്രജൻ ഉഗ്രമായ വിധികല്പിച്ചതിനു. ഘോരാരിമർദ്ദനനായ ലക്ഷ്മണന്റെ വിശാല നേത്രങ്ങളിൽ കണ്ണീർ നിറഞ്ഞു. പിന്നോക്കമൊന്നു് തിരിയാതെ, സ്വഭവനത്തിലൊന്നു് കയറാതെ, സരയൂക്കരയിലാണു് ആ അഗ്രജഭക്തൻ എത്തിയതു്. ആചരിച്ചു് തൊഴുതുനില്ക്കുന്ന ലക്ഷ്മണൻ മഹായോഗീശ്വരനെപ്പോലെ, ശരീരസ്രോതസ്സുകളെ മുഴുവൻ ബന്ധിച്ചു; പ്രാണവായുവിനെ നിരോധിച്ചു് ശ്വാസമടക്കിനിന്നു. അപ്സരസ്ത്രീകളും ദേവന്മാരും ഇന്ദ്രനും നന്ദനോദ്യാനകസുമങ്ങൾ തുരുതുരെ ആ യോഗീശ്വരനിൽ വർഷിച്ചു. അനേകം മനുഷ്യന്മാർ നോക്കിനില്ക്കെ, എന്നാൽ ഒരൊററ മനുഷ്യനും കാണാതെ ലക്ഷ്മണശരീരം അദൃശ്യമായി. ലക്ഷ്മണനെക്കൊണ്ടു് ഇന്ദ്രൻ സ്വർഗ്ഗത്തിലെത്തി. മഹാവിഷ്ണുവിന്റെ ചതുർഭാഗം അമരാവതിയിലെത്തിയപ്പോൾ, ആഹ്ലാദഭരിതരായ അമരന്മാരും ഋഷീന്ദ്രന്മാരും ഭക്തിപൂർവ്വം പൂജിച്ചു് കൃതകൃത്യരായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിആറാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഏഴാംസർഗ്ഗം (കുശലവാഭിഷേകം)

ലക്ഷണസമ്പന്നനും സഹോദരഭക്തിയിൽ അതുല്യനുമായ ലക്ഷ്മണനെ പരിത്യജിച്ചതിനുശേഷം ദുഃഖസന്തപ്തനായ ശ്രീരാമചന്ദ്രൻ പുരോഹിതന്മാരോടും അമാത്യന്മാരോടും പൌരമുഖ്യന്മാരോടും അരുളിച്ചെയ്തു:—

"ധർമ്മവീരനായ ഭരതനെ ഇന്നുതന്നെ അഭിഷേകം ചെയ്യുക. അയോദ്ധ്യാമഹാരാജാവായി ഇവനെ എല്പിച്ചു് ഞാനിന്നു് കാട്ടിലേക്കു് പോവുകയാണു്. കാലതാമസംകൂടാതെ സംഭാരങ്ങൾ എല്ലാം ഒരുക്കുവിൻ. കുമാരലക്ഷ്മണൻ പോയവഴിക്കുതന്നെ ഞാനും പോകുന്നു."

ശ്രീരഘുവരന്റെ വാക്കുകൾകേട്ടു പ്രജകൾ എല്ലാവരും, നിലംവരെ തലചായ്ച്ചു; എല്ലാവരുടേയും ജീവൻതന്നെ പോയമട്ടിലായി. ഭരതൻ അല്പനേരം ബോധമില്ലാത്തതുപോലെ നിന്നനില്പിൽ അനങ്ങാതെനിന്നു. രാജ്യാധിപത്യത്തെപ്പററി ഏററവും നിന്ദയാണു് ഭരതനുതോന്നിയതും. തൊണ്ടയിടറിക്കൊണ്ടു്:—

"രാജരാജേശ്വര; സത്യമാണടിയൻ പറയുന്നതു്. രാജ്യമോ, സ്വർഗ്ഗം പോലുമോ അവിടുത്തോടുകൂടാതെ എനിക്കുവേണ്ട. ഈ കുശലവന്മാരെ രാജാക്കന്മാരായിവാഴിക്കുക. കോസലത്തിന്റെ തെക്കുഭാഗം കുശനും, വടക്കുഭാഗം വീരനായ ലവനും. ദൂതന്മാർ അതിവേഗത്തിൽ ശത്രുഘ്നസമീപത്തിൽചെന്നു് നമ്മുടെ പ്രയാണത്തെപ്പററി പറയട്ടെ. താമസിയ്ക്കരുതു്."

ഭരതന്റെ വാക്കുകൾകൂടി കേട്ടപ്പോൾ അഴലിൽ വേവുന്ന പൌരവരന്മാരെ മുഴുവൻകണ്ട ഭഗവാൻ വസിഷ്ഠൻ മന്ദഹാസത്തോടെ:---

ഉണ്ണീ, രാമാ, നാട്ടുകാർ ഭൂമിയിൽ വീണുകിടക്കുന്നതുനോക്കു. ഇവരുടെ ഇഷ്ടം ഇന്നതാണെന്നറിവുള്ള രാഘവ, ഇവരിൽ അപ്രിയം ചെയ്യരുതേ."

ആചാര്യവര്യനായ വസിഷ്ഠന്റെ വാക്കുകൾകേട്ട രഘുരാജൻ നാട്ടുകാരെ എഴുന്നേല്പിച്ചു് ചോദിച്ചു:—

"ഞാൻ എന്താണു് ചെയ്യേണ്ടതു്?"

സർവ്വപ്രജകളും ഐകകണ്ഠ്യന മഹാപ്രഭുവിനോടു് ഉണർത്തി:—

"പ്രഭോ, ഞങ്ങൾക്കു് കൺകണ്ട ഈശ്വരാ, അവിടുന്നു പോകുന്ന സ്ഥലത്തേക്കു്, പിന്നാലെ ഞങ്ങളുംവരും. അവിടുത്തേക്കു് ഈ പ്രജകളിൽ സ്നേഹമുണ്ടെങ്കിൽ അല്ലമെങ്കിലും പ്രീതിയുണ്ടെങ്കിൽ, പത്നീപുത്രന്മാരോടുകൂടി സന്മാർഗ്ഗ ജീവിതം നയിച്ച ഞങ്ങളും പോരട്ടെ. തപോവനത്തിൽ, ദുർഗ്ഗത്തിൽ, നദിയിൽ, മഹാസാഗരത്തിൽ, എവിടെക്കായാലും, ഞങ്ങൾ ത്യാജ്യരല്ലെങ്കിൽ, സർവ്വേശ്വരനായ അവിടുന്നു് ഞങ്ങളെ കൊണ്ടുപോകണം. ഞങ്ങൾക്കു ഏററവും പ്രീതി നൽകുന്ന ശ്രേഷ്ഠവരം ഇതൊന്നുമാത്രമാണു്. അവിടുത്തെ അനുഗമിക്കുവാൻ സാധിക്കുന്നതിലാണു് ഞങ്ങൾക്കു് സന്തോഷം."

പ്രജകളുടെ നിഷ്ക്കളങ്ക ഭക്തിയും, താൻ ചെയ്യേണ്ട കടമയും കണ്ട കാകുൽസ്ഥൻ അപ്പോൾത്തന്നെ അവരോടു്:—

"അങ്ങിനെയാകട്ടെ" എന്നരുളിച്ചെയ്തു.

മഹാവീരപരാക്രമികളും കൂടിയായ കുശലവന്മാരെ അഭിഷേകം ചെയ്യുവാൻ പെട്ടെന്നു് ഒരുക്കിക്കഴിഞ്ഞു. ദക്ഷിണായോദ്ധ്യയിൽ കുശനും, ഉത്തരായോദ്ധ്യയിൽ ലവനും രാജാക്കന്മാരായി. മഹാത്മജനായ ശ്രീരാമദേവൻ കിരീടധാ

രികളായ ആത്മജന്മാരെ മടിയിലിരുത്തി ആലിംഗനംചെയ്തു് അനേകപ്രാവശ്യം ആ മൂർദ്ധാക്കളിൽ ചുംബിച്ചു.

അനേകായിരം രഥങ്ങളും, പതിനായിരം ഉത്തമഗജങ്ങളും, നൂറായിരം അശ്വരത്നങ്ങളും എന്നിവ ഓരോരുത്തൎക്കുമേകി. അനേകദിവ്യരത്നങ്ങളും, അനേകകോടി സ്വൎണ്ണങ്ങളും, സന്തുഷ്ടിയും സംപ്രീതിയും നിറഞ്ഞ ജനങ്ങളും എന്നിവരോടുകൂടി, കുശലവ സഗർഭ്യന്മാരെ—വീരസുതന്മാരെ—അതാതു നാട്ടു് യഥാസുഖം ധാൎമ്മികമായി പരിപാലിക്കുവാൻ അയച്ചു. അതിന്നുശേഷം ദൂതന്മാരെ, മഹാത്മാവായ ശത്രുഘ്നസമീപത്തിലേക്കു്വിട്ടു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിഏഴാം സൎഗ്ഗം അവസാനിച്ചു.

---

## നൂററി എട്ടാം സൎഗ്ഗം (ശത്രുഘ്നാദ്യനുഗമനാനുവാദം)

ശ്രീരാമചന്ദ്രന്റെ ആജ്ഞയുമേന്തിപ്പോകുന്ന ദൂതന്മാർ ദ്രുതഗാമികളായിരുന്നു. ഒരിടത്തും വിശ്രമിക്കാതെയാണു് അവർ മൂന്നുദിവസംകൊണ്ടു് ശത്രുഘ്നപാലിതമായ മധുരയിൽ എത്തിയതു്. വിവരങ്ങളെല്ലാം ശത്രുഘ്നനോടു് ഉണൎത്തി:—

“ലക്ഷ്മണനെ പരിത്യജിച്ചതു്; ശ്രീരാമദേവന്റെ പ്രതിജ്ഞ; പുത്രന്മാരുടെ അഭിഷേകം; നാട്ടുകാർ അനുഗമിക്കുവാൻ ഉറച്ചതു്; വിന്ധ്യാചലതടത്തിൽ കുശാവതീ എന്ന പേരോടുകൂടിയ രമ്യനഗരി കുശരാജകുമാരനുവേണ്ടി നിൎമ്മിച്ചതു്; ശ്രാവസ്തി എന്ന മനോഹരപുരി ലവകുമാരനു് തീൎത്തതു്; അയോദ്ധ്യാനഗരിയെ ശൂന്യമാക്കിക്കൊണ്ടു് മഹാരഥന്മാരായ മഹാരാജാവും യുവരാജാഭരതനും സ്വൎഗ്ഗപ്രയാണത്തിന്നു് ഒരുങ്ങിയതു്; തുടങ്ങിയവ വീരവീരനായ ശത്രുഘ്നനെ അറിയിച്ചതോടുകൂടി “തമ്പുരാനേ വെമ്പിഎഴുന്നള്ളണേ.” എന്നുംകൂടി അവർ അപേക്ഷിച്ചുപോയി!”

അത്യുഗ്രമായ കുലനാശംവന്നടുത്ത വൎത്തമാനം കേട്ട അരചൻ ഉപാദ്ധ്യായനായ കാഞ്ചനനേയും പൌരപ്രമാണികളേയും പെട്ടെന്നു് വരുത്തി. അതുവരെനടന്ന വൎത്തമാനങ്ങൾ ദൂതമുഖത്തിൽനിന്നു കേട്ടതെല്ലാം അവരോടുപറഞ്ഞു. താനും അഗ്രജന്മാരോടുകൂടി മഹാപ്രസ്ഥാനത്തിന്നു് ഒരുങ്ങിക്കഴിഞ്ഞതും വ്യക്ത

മാക്കി. ആ വീരസ്സപേന്ദ്രൻ മധുരാരാജ്യത്തെ വിഭജിച്ചു. പുത്രന്മാക്ക്നല്കി. സുബാഹുവിന്നു് മധുരയും; ശത്രുഘാതിക്ക് വിദിശയും. മധുരപ്പടയെ രണ്ടായിപ്പകുത്തു. ധനാദികളും രണ്ടുപുത്രന്മാക്കും ഏകി. ഇങ്ങിനെ മധുരാമന്നവനായി സുബാഹുവിനേയും, വിദിശാധിപനായി ശത്രുഘാതിയേയും യഥാവിധി അഭിഷേകം ചെയ്തു്, അയോദ്ധ്യയിലേക്ക് ഒററത്തേരിൽ രഘുനന്ദനൻ പുറപ്പെട്ടു കഴിഞ്ഞു.

ശാശ്വതനായൊരു യോഗീന്ദ്രനെപ്പോലെ; ആളിക്കത്തുന്ന അഗ്നിയെപ്പോലെ; രാജരാജനായി പ്രശോഭിച്ചിരുന്ന അഗ്രജനെ ശത്രുഘ്നൻ കണ്ടു. നേത്തൊരു വെൺപട്ടുടുത്തു് ജിതേന്ദ്രിയനായിരിക്കുന്ന ശ്രീരാമചന്ദ്രപാദങ്ങളിൽ പ്രണമിച്ചു് കൈകൂപ്പി ധമ്മം കരുതിക്കൊണ്ടു്, ധമ്മജ്ഞനായ സത്യസ്വരൂപിയോടു്, ശത്രുഘ്നൻ പറഞ്ഞു:—

"രഘുകുലദീപമായ ജ്യേഷ്ഠ, പുത്രന്മാക്ക് വിധിയാംവണ്ണം അഭിഷേകം ചെയ്തുകഴിഞ്ഞു. അവിടുത്തെ അനുഗമിക്കുവാൻ തയാറായി ഇതാ ഈ അനുജൻ എത്തിയിരിക്കുന്നു. മറെറാന്നും അവിടുന്നു് അരുളിച്ചെയ്യരുതേ. മഹാപ്രഭുവായ അവിടുത്തെ ഏതൊരു കല്പനയും, പാഴാക്കരുതെന്നുണ്ടു്; വിശേഷിച്ചും എന്നെപ്പോലെയുള്ള ഒരാൾക്ക്".

ശത്രുഘ്നൻെറ കരളുറപ്പു് തികച്ചും അറിയുന്ന രഘുനന്ദനൻ:—

"ശരി; അങ്ങിനെയാകാം".

ശത്രുഘ്നന്നു് അനുവാദമേകിയ വാക്ക് അരുളിച്ചെയ്തപ്പോഴേക്കും, കാമരൂപികളായ വാനരന്മാരും, ഋക്ഷരും, രാക്ഷസന്മാരും അനേകംപേർ തിരുമുമ്പിലെത്തിക്കഴിഞ്ഞു. എല്ലാവരും കപീന്ദ്രൻ സുഗ്രീവനെ മുൻനിത്തിയാണു് വന്നിട്ടുള്ളതും. സ്വഗ്ഗാരോഹണത്തിന്നു് ഒരുങ്ങിയ തമ്പുരാനെ ദർശിക്കുവാൻ, ദേവപുത്രന്മാരും, ഋഷികുമാരന്മാരും, ഗന്ധവ്വസുതന്മാരും എത്തിച്ചേന്നു. കപീന്ദ്രന്മാരും അസുരമുഖ്യന്മാരും തൃപ്പാദങ്ങളിൽ വീണുകൊണ്ടു്:—

"മന്നോർമന്നനായ തമ്പുരാനേ, അവിടുത്തെ പിന്നാലെ യാത്ര തുടരുവാനാണു് ഞങ്ങളെല്ലാം എത്തിയതു്. ഞങ്ങളെ ഉപേക്ഷിച്ചു്പോയാൽ, അവിടുന്നു യമദണ്ഡു് ഞങ്ങളുടെ നേക്ക് എറിഞ്ഞതുപോലെയാണു്".

അവരുടെ മൊഴി തമ്പുരാനെ ചിരിപ്പിക്കുകതന്നെചെയ്തു:—

"അങ്ങിനെത്തന്നെ. നിങ്ങളുടെ ആഗ്രഹംപോലെയാകാം".

അദ്ദേഹം മറുപടിയോതി.

ഏററവും ഊജ്ജസ്വിയായ വാനരരാജാസുഗ്രീവൻ വീരശ്രീരാമന്റെ പാദങ്ങളിൽ വിധിപ്രകാരം പണിഞ്ഞു് ഇപ്രകാരം ഉണൎത്തി:—

"മഹാപ്രഭുവായ നൃപേന്ദ്ര, വീരനായ അങ്ങ്ഗദനെ അഭിഷേകംചെയ്തിട്ടാണു് അടിയൻ വന്നതു്. അവിടുത്തെക്കൂടെ എങ്ങോട്ടായാലും പോരുവാൻ തീൎപ്പുചെയ്തിരിക്കുന്നു".

ഏതൊരുവനേയും ആനന്ദിപ്പിക്കുന്നതിൽ അഗ്രഗണ്യനായ ശ്രീരാമസ്വാമി, കപീന്ദ്രന്റെ വേഴ്ചയാലോചിച്ചു് അരുളിച്ചെയ്തു:—

"സുഹൃദ്ശ്രേഷ്ഠനായ സുഗ്രീവ, അങ്ങയോടു പിരിഞ്ഞു് ഞാൻ സ്വൎഗ്ഗത്തിലോ, സാക്ഷാൽ പരമപദത്തിലോ പോകുന്നതല്ല"

വിഭീഷണൻ സംഭാഷണം തുടരുന്നതിനുമുമ്പു്:—

"രാജാധിരാജനായ വിഭീഷണ, അസുരചക്രവൎത്തീ, ഏതുകാലംവരെയാണോ പ്രജകറം ഉലകത്തിലുണ്ടാകുന്നതു്, അതേവരെ ലങ്കേശ്വരനായി അങ്ങു് വാഴും. ഏതുകാലംവരെ സൂൎയ്യചന്ദ്രന്മാരും, പാർത്ഥലവും, എന്റെ കഥയും നിലനില്ക്കുമോ അന്നോളം മഹാവീൎയ്യനായ അങ്ങു് നാടുവാഴും. സ്നേഹാധിക്യത്താൽ ഞാൻ അങ്ങയോടു് ശാസിക്കുകയാന്നു്; എന്റെ ആജ്ഞ അനുസരിക്കണം. ധൎമ്മമാൎഗ്ഗത്തിൽ നിന്നുതെററാതെ പ്രജകളെ കാത്തുരക്ഷിക്കു. യാതൊന്നും ഇങ്ങോട്ടു മറുപടിപറയരുതു്".

അല്പമൊന്നു് ചിന്തിച്ചു് മഹാപ്പെരുമാറം:—

"മറെറാരു കാൎയ്യംകൂടി ഞാൻപറയുന്നതു് മഹാബുദ്ധിമാനായ അങ്ങും ശ്രദ്ധിക്കു. ഇക്ഷ്വാകുവംശ കുലേശ്വരനായ ജഗദീശ്വരനെ നിത്യവും പൂജിക്കു. വാസവാദിദേവന്മാൎക്കുകൂടി എന്നെന്നും പൂജനീയനാണു് ആ സൎവ്വേശ്വരൻ".

രാക്ഷസപ്രമുഖന്മാൎക്കുകൂടി തമ്പുരാനായ വിഭീഷണൻ:—

"എറാൻ"

എന്നൊരൊററ വാക്കുമാത്രമേ ഗദ്ഗദത്തോടെ പറഞ്ഞുള്ളു.

വിഭീഷണനോട് ഇപ്രകാരംപറഞ്ഞ പരന്തപൻ ശ്രീഹനുമാനെ കടാക്ഷിച്ച്:—

"ഉണ്ണീ, സത്യംചെയ്തതു് തെററിക്കരുതു്. ജീവിച്ചിരിക്കുവാൻ നിശ്ചയിച്ചവനാണു് ആദ്യം നീ. അല്ലയോ വാനരസത്തമ, പാർത്തലത്തിൽ ഏതു കാലംവരെ എന്റെ കഥ പ്രചരിക്കുമോ അന്നുവരെ, എന്റെ വാക്കുകളെ രക്ഷിച്ച്, ആനന്ദിച്ച്, യഥേഷ്ടം വിഹരിച്ചുകൊണ്ടാലും".

ആനന്ദംകൊണ്ടു് ഉന്മാദിയെപ്പോലെയായ ആഞ്ജനേയർ, തൃപ്പാദങ്ങളിൽ ശിരസ്സണച്ചുകൊണ്ടു്:—

"ലോകനാഥ, ഏതൊരു ഹൃദയത്തേയും പരിപാവനമാക്കുന്ന ചരിത്രം, അവിടുത്തെ പുണ്യകഥ, പാരിൽ നിലനില്ക്കുമോ അന്നോളം, അവിടുത്തെ ആജ്ഞയെ പരിപാലിച്ചുകൊണ്ടു് ഞാൻ മന്നിൽ വാഴുന്നതാണു്".

ബ്രഹ്മതനയനായ വൃദ്ധൻ ജാംബവാനോടും, മൈന്ദൻ ദ്വിവിദൻ എന്നിവരോടും തുടൎന്നു:—

"നിങ്ങൾ എന്നെന്നും ജീവിച്ചിരിക്കുവിൻ; അഥവാ കലികാലംവരെ".

മററുള്ള വാനരന്മാരോടും ഋക്ഷവരന്മാരോടും:—

"ശരി. നിങ്ങൾ യഥേഷ്ടം എന്റെകൂടെ ഞാൻപോകുന്ന സ്ഥലത്തേക്കു് പോന്നുകൊള്ളുവിൻ".

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## നൂററിഒമ്പതാം സർഗ്ഗം. [മഹാപ്രസ്ഥാനം]

അന്നത്തെ രാത്രിയും അവസാനിച്ചു. പകലോൻ ഉദയാദ്രിയിൽ പൂകി. അംബുജലോചനനായ ശ്രീരാമസ്വാമി പുരോഹിതനോടു് അരുളിച്ചെയ്തു:—

"ഭഗവാനേ, മഹാപ്രയാണത്തിന്നു് ഉചിതമായ വാജപേയാതപത്രവും, ദീപ്താഗ്നിഹോത്രവും ഏന്തി അന്തണന്മാർ മുൻനടക്കട്ടെ".

അതിതേജസ്സിയന്ന ബ്രഹ്മർഷി വസിഷ്ഠഭഗവാൻ, മഹാപ്രസ്ഥാനത്തിന്നു് വിധിച്ചിട്ടുള്ള ധർമ്മകൃത്യങ്ങളെയെല്ലാം ഒട്ടൊഴിയാതെ ചെയ്തുകഴിഞ്ഞു.

പരബ്രഹ്മമന്ത്രജപത്തോടുകൂടി നേരിയ വെള്ളവസ്ത്രം ധരിച്ച്, തൃക്കൈ വിരലുകളിൽ ദർഭയിടചേർത്തു്, ആരോടും ഒന്നും ശബ്ദിക്കാതെ, ചേഷ്ടകൾ യാതൊന്നുമില്ലാതെ, ആദിത്യനെപ്പോലെ ഉജ്ജ്വലാഭയെഴുന്ന പരന്തപൻ അരമനയിൽനിന്നു് പുറത്തേക്കു് എഴുന്നെള്ളി. സുഖാതീതനായ ആ ഗുണസ്വരൂപിയുടെ ഒന്നിച്ചു് മന്ത്രദേവതകൾ രൂപമാൻ്റ് പരിസേവിച്ചു. കമലോത്ഭവയായ മഹാലക്ഷ്മി വലത്തുഭാഗം; ഹ്രീമഹാദേവി ഇടത്തുവശം; പുരോഭാഗത്തു് സംഹാരശക്തി; കലച്ച കോദണ്ഡവും വരായുധങ്ങളും അസ്ത്രങ്ങളും മനുഷ്യശരീരത്തിൽ അകമ്പടി സേവിച്ചു. ദ്വിജേന്ദ്രവടിവാൻ്റ് വേദങ്ങൾ; സകല ചരാചര സംരക്ഷണശക്തിയുള്ള 'ഗായത്രീ'ദേവി; 'വഷട്'കാരം 'ഓം' കാരം എന്നീദേവികൾ; ശ്രീരാമചന്ദ്രപരമാത്മാവിനെ അനുഗമിച്ചു. മഹാന്മാരായ ഋഷിവര്യന്മാർ, മഹീദേവന്മാർ എന്നിവർ സ്വർഗ്ഗവാതിൽ തുറന്നിട്ടു് സ്വാഗതമോതിയതിന്നനുസരിച്ചു് എഴുന്നെള്ളുന്ന ദേവൻെറ ഒപ്പമുണ്ടു്. ദേവദേവന്റെ പിന്നാലെത്തന്നെ, അന്തഃപുരവധുക്കൾ, ദാസിമാർ, ബാലന്മാർ, വൃദ്ധന്മാർ, ഷണ്ഡന്മാർ എന്നിവരും, സപത്നീകരായി അഗ്നിഹോത്രാദികൾ വഹിച്ച ഭരതശത്രുഘ്നന്മാരും, ഏതൊന്നിന്നും ഗതിയേകുന്ന തന്തിരുവടിയുടെ തൊട്ടു് പിന്നിലായി നടക്കുന്നു. എല്ലാ അമാത്യന്മാരും, ഭൃത്യന്മാരും, ബന്ധുക്കളും, പശുപുത്രയുതന്മാരായി സന്തോഷാശ്രുക്കൾ ഒഴുകി ഒന്നിച്ചുണ്ടു്. സൽഗുണസമ്പന്നരായ സകല പ്രജകളും കുടുംബസമേതം കൂടെക്കൂടിയിരിക്കുന്നു. ഹൃഷ്ടപുഷ്ടരായ ജനങ്ങളോടുകൂടി മഹാപ്രസ്ഥാനംചെയ്യുന്ന പരംപൊരുൾ ശ്രീരാമദേവനെ, പാപരഹിതരായ പക്ഷിമൃഗാദികൾകൂടി, അത്ഭുതപൂർവ്വമായ ആനന്ദത്തോടെ അനുഗമിക്കുകയാണു്. ചാടിയും ഓടിയും കിലുകിലശബ്ദം മുഴക്കിയുംകൊണ്ടു് കപികൾ പുളയ്ക്കുന്നു.

ആ വലിയ ജനസമൂഹത്തിൽ ഒരാൾക്കെങ്കിലും ദുഃഖമില്ല; ലജ്ജയോ ദീനതയോ ഒരാളിലും കാണാനില്ല. സർവ്വ ചരാചരങ്ങളിലും ആനന്ദം മാത്രം. കാണുന്ന ഏതൊരുവന്നും അത്യാശ്ചര്യജനകമായിരുന്നു ആ മഹാപ്രയാണം. ആ പ്രസ്ഥാനത്തെ കാണുവാൻ മാർഗ്ഗമദ്ധ്യത്തിൽ വന്നുചേർന്ന ഉൾനാട്ടുകാർ

സന്തോഷസമേതം പിൻതുടരുകയല്ലാതെ സ്വഭവനങ്ങളിലേക്ക് യാതൊരാളും മടങ്ങിയില്ല. പരമമായ ഭക്തിയും മനസ്സിനു് സ്ഥിരതയുമുള്ള ഒരുവനെങ്കിലും അവിടുത്തോടു് കൂടിച്ചേരാതിരുന്നില്ല. നഗരത്തിൽ അദൃശ്യരായി വസിക്കുന്ന ഭൂതജാലങ്ങൾ, വിണ്ണിലേക്കെഴുന്നള്ളുന്ന ലോകപാലകനെ അകമ്പടി സേവിച്ചു. അയോദ്ധ്യാനഗരിയിലുള്ള ചരങ്ങളും, അചരങ്ങളുടെ ആത്മാവുകളും, എന്തിനധികം, ജീവനുള്ള ചെറുതും വലുതുമായ യാതൊന്നും ശേഷിക്കാതെ, അഖില ലോകേശ്വരനെ ആശ്ചര്യജനകമായ വിധത്തിൽ അനുഗമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ഉത്തരകാണ്ഡത്തിൽ നൂററിഒമ്പതാം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പത്താം സർഗ്ഗം. [സ്വർഗ്ഗാരോഹണം]

പരമാത്മാവായ ശ്രീരാമൻ ഭക്തികൊണ്ടു് നിർമ്മലഹൃദയരായവരാൽ അനുഗതനായി ഒന്നരക്കാതം വഴിപിന്നിട്ടു്, പടിഞ്ഞാട്ടുതിരിഞ്ഞു. പുണ്യതീർത്ഥമൊഴുകുന്ന സരയൂനദിയെ തൃക്കൺപാർത്തു. ഏററവും വലിയ ചുഴികളോടും ശക്തിയായ പ്രവാഹത്തോടുംകൂടിയ ആററിൻവക്കിൽ രഘുകുലനന്ദനനായ ദേവൻ നാട്ടുകാരെല്ലാവരുമൊത്തുതന്നെ എത്തി. അതേസമയത്തിൽ, ലോകത്തിൻെറ പിതാമഹനായ വിരിഞ്ചൻ വാനോരും മഹാത്മാക്കളായ ഋഷീന്ദ്രന്മാരും ആരോഹണംചെയ്ത നൂറുകോടി വിമാനങ്ങളോടുകൂടി, വീരരഘുരാമൻ വിണ്ണുലകം പൂകുവാൻ ആഗതനായ ആ സ്ഥലത്തു് എഴുന്നെള്ളിക്കഴിഞ്ഞു.

അനശ്വരപുണ്യങ്ങളാർജ്ജിച്ച മഹാത്മാക്കൾ, നക്ഷത്രങ്ങളായി ദിവ്യപ്രകാശം പരത്തുന്ന ആകാശത്തിൽ അത്ഭുതപൂർവ്വമായ തേജസ്സ് പരന്നു. അലൌകികസൌരഭ്യം കലർന്ന വായു മന്ദംമന്ദം വീശി; നന്ദനോദ്യാനത്തിലെ കല്പകവൃക്ഷകുസുമങ്ങൾ ഇടതടവില്ലാതെ വർഷിച്ചു; അപ്സരസ്ത്രീകൾ നൃത്തമാടി; ഗന്ധർവ്വന്മാർ പെരുമ്പറനാദം മുഴക്കി; തന്തിരുവടി ശ്രീരാമചന്ദ്രൻ സരയൂനദിയിലേക്കു് ഇറങ്ങുവാൻ ഒരുങ്ങി.

സർവ്വലോക ദേവനായ വിരിഞ്ചൻ, അംബരതലത്തിൽ പ്രത്യക്ഷനായി അരുളിച്ചെയ്തു:—

"സകലലോക സംരക്ഷകനായ മഹാവിഷ്ണോ, സ്വാഗതം; എഴുന്നെള്ളിയാലും. ഭാഗ്യത്താൽ അവിടുന്നു വന്നുചേർന്നു. ദിവ്യതേജസ്രൂപികളായ

സഹോദരന്മാരോടുകൂടി; സങ്കല്പത്തിനനുസരിച്ച ശരീരമാൎന്നുകൊള്ളുക. തേജോരൂപമായ ദേവ, മഹാവിഷ്ണുരൂപമോ, അനശ്വര ബ്രഹ്മരൂപമോ, അവിടുന്നു സ്വീകരിച്ചാലും. ലോകത്തിന്റെ ഗതിതന്നെയായ അവിടുത്തെ, ആൎക്കാണ് അറിയുവാൻ സാധിക്കുക? അഥവാ ഒരാളും അറിയുകയില്ല; പണ്ടു് അവിടുന്നു് വിവാഹം കഴിച്ച, അത്ഭുതസൗന്ദര്യമാൎന്ന സാക്ഷാൽ മായയ്ക്കുമാത്രം അവിടുത്തെ അറിയുവാൻ സാധിച്ചേക്കാം. അചിന്ത്യനും, അജരനും, സൎവ്വവ്യാപിയായ അനശ്വരനും അവിടുന്നാണെന്നു് എനിക്കു് അറിയാം. അവിടുത്തെ വിചാരങ്ങൾ അറിയുവാൻ ഞങ്ങൾക്കു് ആൎക്കും സാദ്ധ്യവുമല്ല. മഹാദ്ഭുതനായ മഹാപ്രഭോ, യഥേഷ്ടം അവിടുന്നു് സ്വന്തം ശരീരമാൎന്നുകൊള്ളുക''

പിതാമഹവചനം കേട്ട ശ്രീരാമൻ, ചന്ദ്രൻ സ്വയം തീൎപ്പുചെയ്തു. സഹോദരന്മാരുമൊന്നിച്ചു് വിഷ്ണുതേജസ്സിൽ ലയിച്ചു. ദേവന്മാർ–മരുത് ഗണങ്ങൾ ഋഷിമാർ–ഗന്ധൎവ്വന്മാർ–ദൈത്യന്മാർ– സാദ്ധ്യന്മാർ–അഗ്നി–ഇന്ദ്രൻ തുടങ്ങിയവർ–ദാനവന്മാർ–യക്ഷന്മാർ തുടങ്ങിയ എല്ലാവരും, വിഷ്ണുവായിത്തീൎന്ന ദേവനെ പൂജിച്ചു് സാദരമുണൎത്തി:—

''ദേവ ദേവ, നാകത്തിന്റെ പാപമെല്ലാം അകന്നു; സന്തോഷത്താൽ കൃതാൎത്ഥതയാൎന്നു് പുളയ്ക്കുന്നു.''

മഹാവിഷ്ണുരൂപത്തിൽ ദിവ്യദൎശനമേകുന്ന ഭഗവാൻ ശ്രീരാമൻ, ബ്രഹ്മാവിനോടു്:—

''ശുഭവ്രതനായ വിരിഞ്ചാ, ഈ ജനസമൂഹത്തിന്നു മുഴുവൻ ആനന്ദസമ്പൂൎണ്ണമായ ലോകമേകുക. ഈ ധീരന്മാർ എല്ലാവരും സ്നേഹംകൊണ്ടുമാത്രമാണു് എന്നെ പിൻതുടൎന്നിട്ടുള്ളതു്. ഭക്തന്മാരും ഭജനീയന്മാരുമായ ഇവർ എനിക്കായി ഉടൽ വിട്ടവരാണു്.''

വിഷ്ണുവിന്റെ നിൎദ്ദേശം ജഗദ് ഗുരുവായ ബ്രഹ്മദേവൻ കേട്ടു്:—

''മഹാപ്രഭോ, സന്താനനാമകമായ ലോകത്തിൽ, അവിടുത്തോടൊന്നിച്ചു വന്ന ഇവരെല്ലാവരും എത്തിച്ചേരും. തിൎയ്യക്കുകൾകൂടി ഭക്തിയോടെ അവിടുത്തെധ്യാനിച്ചു് പ്രാണൻ വെടിഞ്ഞാൽ, അനശ്വരപുണ്യലോകമായ സന്താനത്തിലെത്തട്ടെ. ബ്രഹ്മലോക സമീപത്തിലുള്ളതും; സൎവ്വവിധത്തിലുള്ള ഗുണങ്ങൾ നിറഞ്ഞതും, അവിടുത്തെ സങ്കല്പത്തിൽനിന്നു് നിൎമ്മിച്ചതുമാണല്ലോ ''സന്താനം.'' ഈ വാനരന്മാരും ഋക്ഷവരന്മാരും, അവരവരുടെ സ്വസ്ഥാനങ്ങ

ളിൽ ചെന്നുചേരും. ഏതേതു ദേവന്മാരാണോ ഇവരുടെ പിതൃസ്ഥാനത്തിലുള്ളതു്, അതാതു് ദേവന്മാരിൽ ഇവരുടെ ആത്മാവു് അമരന്മാർ നോക്കിനില്ക്കെ ലയിക്കട്ടെ. വാനരചക്രവർത്തിയായ ഈ സുഗ്രീവൻ അതിൽ ആദിത്യമണ്ഡലം പൂകും."

ദേവേശനായ വിധാതാവു് ഇപ്രകാരം അരുളിച്ചെയ്തപ്പോഴേക്കും, ഹർഷാശ്രുതൂകിക്കൊണ്ടു്, "ഗോപ്രതാര"മണഞ്ഞ അവരെല്ലാം സരയൂനദിയിൽ ഇറങ്ങി. ആ പുണ്യതീർത്ഥത്താൽ കുളിരാന്ന ഓരോരുത്തരും, മർത്ത്യശരീരം വിട്ടു് വിമാനത്തിലധിരോഹണം ചെയ്തുതുടങ്ങി. തിര്യക്കു് ജന്തുക്കളടക്കം ആയിരമായിരം ജീവികൾ സരയൂനദീജലം സ്പർശിച്ചു. അവരെല്ലാംതന്നെ ദിവ്യദേഹത്തോടെ, ദേവതുല്യരായി പ്രശോഭിച്ചു. പരമാത്മസ്വരൂപിയായ ശ്രീരാമചന്ദ്രനെ പിൻതുടന്ന സർവ്വചരാചരങ്ങളും, സരയൂജലമഗ്നരായി വിണ്ണലകം പൂകി. വാനരന്മാർ, നിശാചരന്മാർ, ഋക്ഷങ്ങൾ തുടങ്ങി അനുഗമിച്ചവരെ മുഴുവനും, ജഗദ്ഗുരുപിതാമഹൻ വിണ്ണിൽ പാർപ്പിച്ചു് സർവ്വദേവന്മാരേയും സന്തുഷ്ടപൂർണ്ണരാക്കി, ബ്രഹ്മലോകത്തിലേക്കു് എഴുന്നെള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ഉത്തരകാണ്ഡത്തിൽ നൂററിപ്പത്താം സർഗ്ഗം അവസാനിച്ചു.

---

## നൂററിപ്പതിനൊന്നാംസർഗ്ഗം [ഫലശ്രുതി]

ഭഗവാൻ വാല്മീകി നിർമ്മിച്ച ഈ ശ്രീമദ്രാമായണകഥ ഉത്തരകാണ്ഡസഹിതം അവസാനിച്ചു. ദേവദേവനായ ബ്രഹ്മാവിനാൽ പൂജിതമാണീ കാവ്യം.

അവതാരത്തിനുമുമ്പു് മഹാവിഷ്ണുവാണരുളിയ സ്ഥലത്തുതന്നെ രാമചന്ദ്രൻ അധിവസിച്ചു. ആ സർവ്വേശ്വരൻ വ്യാപിച്ചതാണു് ഈ ലോകത്തിലുള്ള സർവ്വചരാചരങ്ങളും. അതുകൊണ്ടു്, ദേവന്മാർ– ഗന്ധർവ്വന്മാർ– സിദ്ധന്മാർ– ഋഷീന്ദ്രന്മാർ എന്നിവർ, ദിവ്യമായ രാമായണകഥ നിത്യവും കേട്ടു് സന്തുഷ്ടരാവുക പതിവാണു്. വേദതുല്യമായ രാമായണം ആയുസ്സിനേയും സൌഭാഗ്യത്തേയും വദ്ധിപ്പിക്കുകമാത്രമല്ല, പാപങ്ങളെ നശിപ്പിക്കുകയും ചെയ്യും. പണ്ഡിതൻ ശ്രദ്ധയാന്നവരെ സാദരം കേൾപ്പിക്കണം. പുത്രനില്ലാത്തവന്നു്, പുത്രലാഭമുണ്ടാകും; ദരിദ്രനു് ധാരാളം സമ്പത്തുവർദ്ധിക്കും. ശ്രദ്ധയോടുകൂടി ഒരു വരിയെങ്കിലും വായിച്ചാൽ പാപങ്ങൾനശിക്കും. അനേകതരത്തിലുള്ള പാപ

കർമ്മങ്ങളാണ് മിക്കമനുഷ്യരും നിത്യംചെയ്യുക പതിവ്. അവർ അർത്ഥം മനസ്സിലാക്കി ഒരു ശ്ലോകമെങ്കിലും വായിച്ചാൽ പാപമുക്തിസിദ്ധിക്കും. വായിക്കുന്ന വിദ്വാനു്, വസ്ത്രം- പശു- സ്വർണ്ണം എന്നിവനൽകണം. അദ്ദേഹം സന്തുഷ്ടനായാൽ സർവ്വദേവന്മാരും പ്രസാദിക്കും. ആയുസ്സംവർദ്ധകമായ രാമായണം, ഭക്തിയോടെ പഠിക്കുന്നവൻ പുത്രപൌത്രാദികളോടുകൂടി സജ്ജനപൂജകൾ, ഇഹത്തിലും പരത്തിലും അനുഭവിക്കും. പ്രഭാതത്തിൽ, മദ്ധ്യാഹ്നത്തിൽ- അപരാഹ്നത്തിൽ- സായാഹ്നത്തിൽ- മനസ്സിരുത്തി ഈ രാമായണം പാരായണം ചെയ്യുന്നവർക്ക്, ഒരു തരത്തിലും ന്യൂനത സംഭവിക്കുന്നതല്ല. ശ്രീരാമദേവവിയോഗത്താൽ, അനേകമാണ്ടുകൾ, അയോദ്ധ്യാനഗരി ശൂന്യമായിക്കിടക്കുമെങ്കിലും, ഋഷഭമന്നവനെ ലഭിച്ച് ഉത്തമനഗരിയായിത്തീരും.

ആയുസ്സിനെ വർദ്ധിപ്പിക്കുന്ന ഈ ആഖ്യാനത്തെ, ഭാവിയെ വിവരിക്കുന്ന ഉത്തരകാണ്ഡത്തോടുകൂടി ഭഗവാൻ വാല്മീകി നിർമ്മിച്ചു. പ്രപിതാമഹൻ, അതിനെ ഏററവും വാഴ്ത്തി. അശ്വമേധങ്ങൾ ആയിരവും, പതിനായിരം വാജപേയങ്ങളും സമംഗളംചെയ്ത ഫലമാണ്, ഒരുസർഗ്ഗംമുഴുവൻ സശ്രദ്ധം കേൾക്കുവാൻസാധിച്ചാൽ ഒരു മനുഷ്യനു് സിദ്ധിക്കുക. പ്രയാഗതുടങ്ങിയ പുണ്യതീർത്ഥങ്ങൾ; ഗംഗമുതലായ ദിവ്യനദികൾ; നൈമിശാദികളായ അരണ്യങ്ങൾ; കുരുക്ഷേത്രാദികൾ; ഇത്തരം പുണ്യകേന്ദ്രങ്ങളിൽ, ഭക്തിശ്രദ്ധയോടെ സേവിച്ചവൻെറ ഫലമെന്തോ അതു് കിട്ടും.

കുരുക്ഷേത്രത്തിൽ, സൂര്യോപരാഗത്തിൽ നൂറുഭാരം പൊൻ ദ്വിജവര്യന്മാക്ക് നല്കിയവനും, രാമായണാഖ്യാനം ഭക്തിയോടെ കേട്ടവനും ഫലംതുല്യമാണ്. തികച്ചും ശ്രദ്ധയോടെ, ശ്രീരാമദേവൻെറ കഥ കേൾക്കുവാൻ സാധിക്കുന്നവൻ, എല്ലാ പാപങ്ങളിൽനിന്നും വിമുക്തനാകും, വിഷ്ണുലോകം പ്രാപിക്കും.

പണ്ടു്, ഭഗവാൻ വാല്മീകിയാൽ നിർമ്മിതമായ ഈ ആദികാവ്യം- ആർഷമായ രാമായണം- പ്രതിദിനം കേട്ടാൽ അവസാനത്തിൽ വിഷ്ണുസായൂജ്യംതന്നെ സിദ്ധിക്കും. സൌഭാഗ്യാഭിവൃദ്ധിയോടുകൂടിയ സഹധർമ്മിണിയിൽ സദ്സന്താനങ്ങൾ ഉണ്ടാകും. വംശവും സമ്പത്തും വർദ്ധിയ്ക്കും. ഇതു് സത്യമാണെന്ന പൂർണ്ണവിശ്വാസത്തോടെ നിയതേന്ദ്രിയനായികേൾക്കണം. ഉത്തമോത്തമമായ ഈ രാമായണം ഗായത്രീഛന്ദസ്സോടുകൂടിയതാണ്. ഗായത്രീദേവിയുടെ അനുഗ്രഹത്താൽ, സന്താനാർത്ഥിയായിട്ടുള്ളവനു് മഹാത്മാവായ പുത്രനും, ദരിദ്രനായവനു് മഹാലക്ഷ്മിയുടെ കാരുണ്യത്താൽ അപ്രമേയധനവും സിദ്ധിക്കും. ഈ പുണ്യകാവ്യത്തിലെ ഒരു വരിയെങ്കിലും ശ്രീരാമഭക്തിയോടെ പഠിച്ചാൽ സർവ്വപാപങ്ങളും വിട്ടകലും.

ശ്രീരഘുരാജരാമന്റെ ചരിത്രം ഭക്തിയോടെ നിത്യം വായിക്കുന്നവനും കേൾക്കുന്നവനും പാപമൊഴിഞ്ഞു്, ദീർഘായുസ്സ് ലഭിയ്ക്കും. അഭിവൃദ്ധിക്ക് ആഗ്രഹിക്കുന്നവൻ പ്രതിദിനം ശ്രീരാമചന്ദ്രനെ സ്മരിക്കണം. ഉത്തമബ്രാഹ്മണരെ, ഈ ആഖ്യാനം എല്ലാദിവസവും വായിച്ചുകേൾപ്പിക്കണം. ശ്രീ രഘുനാഥദേവന്റെ ദിവ്യചരിത്രം മുഴുവൻ വായിച്ചവനു്, വിഷ്ണുലോകമാണ് സിദ്ധിക്കുക. ആ പുണ്യവാന്റെ അച്ഛൻ മുത്തച്ഛൻ, മുതുമുത്തച്ഛൻ, അദ്ദേഹത്തിന്റെ അച്ഛൻ മുത്തച്ഛൻ എന്നിവർക്കൂടി വിഷ്ണു ലോകത്തിലെത്തുമെന്നതിന്നു് സംശയമില്ല.

ശ്രീ രാമചന്ദ്രന്റെ ചരിത്രം, ധർമ്മാർത്ഥകാമമോക്ഷാങ്ങളെ യഥാർഹം ഏകുന്നതാണെന്നു് ഓർമ്മവെയ്ക്കണം. അതുകൊണ്ടു് ഉത്തമസജ്ജനങ്ങളാൽ പ്രപൂജിതമായ ശ്രീമദ്‌രാമായണത്തെ ഭക്തിശ്രദ്ധകളോടെ എന്നുമെന്നും ഏതൊരാളും കേൾക്കുകയാണ് വേണ്ടതു്.

ശ്രീ വാല്മീകിഭഗവാനാൽ വിരചിച്ച ശ്രീരാമചരിതാമൃതം കേൾക്കുന്നവർക്കും, എഴുതിയവർക്കും, ഈ ലോകത്തിൽ സന്മാർഗ്ഗനിരതമായ ജീവിതം ഐശ്വര്യപൂർണ്ണമായി കഴിക്കാം. മാത്രമല്ല, ജീവിതാവസാനത്തിൽ ബ്രഹ്മലോകവാസം തീർച്ചയായും ലഭിയ്ക്കും. സാക്ഷാൽ വൈകുണ്ഠപതിയായ മഹാവിഷ്ണുതന്നെയാണ് ശ്രീരാമദേവൻ എന്നു് വിശ്വസിച്ചു് ഭക്തിയോടെ സ്മരിക്കുകയാണ്, മനുഷ്യനായി ജനിച്ച ഏതൊരുവനും തോന്നേണ്ടതും ചെയ്യേണ്ടതും.

ശ്രീ ഗോമതീതീരത്തിലുള്ള നൈമിശാരണ്യത്തിൽ അശ്വമേധയജ്ഞശാലയിൽ, മുനീന്ദ്രന്മാർ– ദ്വിജേന്ദ്രന്മാർ–നരേന്ദ്രന്മാർ–ഋക്ഷേന്ദ്രന്മാർ– ഗോപുച്ഛവാനരശ്രേഷ്ഠന്മാർ– രാക്ഷസവര്യന്മാർ– എന്നിവരാൽ ആവൃതനായും, മുനികൾ–ദേവവൃന്ദങ്ങൾ മുതലായി ദിവ്യസ്വരൂപമാർന്നവരുടെ തൊഴുകൈകളാകുന്ന താമരപ്പൂമൊട്ടുകളാൽ അർച്ചിതതൃപ്പാദങ്ങളോടുകൂടിയവനായും, അയോദ്ധ്യാപുരാധീശനായും രാജാധിരാജനായും, കൃതജ്ഞനായും, സകലലോകശരണ്യനായും സകലജഗത്തുകളേയും സംരക്ഷിക്കുന്നതിൽ ജാഗരൂകനായും ലോകാഭിരാമനായുമിരിക്കുന്ന ശ്രീരാമചന്ദ്രാഖ്യാനത്തിൽ ഉത്തരകാണ്ഡം അവസാനിച്ചു.

